THE

# NEW TESTAMENT

OF OUR

LORD AND SAVIOUR

## JESUS CHRIST.

TRANSLATED

INTO

## THE MALAYALIM LANGUAGE.

---

നമ്മുടെ

കൎത്താവും രക്ഷിതാവുമായ

# യെശു ക്രിസ്തുവിന്റെ

## പുതിയ നിയമം

മലയാള ഭാഷയിൽ

പരിഭാഷപ്പെട്ടത.

---

COTTAYAM:

PRINTED AT THE CHURCH MISSION PRESS,

FOR THE MADRAS AUXILIARY BIBLE SOCIETY.

1843.

# മത്തായി എഴുതിയ എവൻഗെലിയൊൻ.

## ൧ അദ്ധ്യായം.

൧ ക്രിസ്തുവിന്റെ വംശപാരമ്പര്യം.
—൧൮ അവന്റെ ഉത്ഭവവും
ജനനവും.—൨൧ അവന്റെ നാ
മങ്ങൾ.

ദാവീദിന്റെ പുത്രനായും, അബ്ര
ഹാമിന്റെ പുത്രനായും ഇരിക്കുന്ന
യെശു ക്രിസ്തുവിന്റെ വംശപാരമ്പ
ര്യത്തിന്റെ വിവരം.
൨ അബ്രഹാം ഇസ്സാക്കിനെ ജനി
പ്പിച്ചു; ഇസ്സാക്ക യാക്കൊബിനെ ജ
നിപ്പിച്ചു; യാക്കൊബ യെഹൂദായെ
യും അവന്റെ സഹൊദരന്മാരെ
യും ജനിപ്പിച്ചു;
൩ യെഹൂദാ ഫറെസിനെയും സാ
റഹിനെയും താമർ എന്നവളിൽ
ജനിപ്പിച്ചു; ഫറെസ എസ്രൊമിനെ
ജനിപ്പിച്ചു; എസ്രൊം ആറാമിനെ
ജനിപ്പിച്ചു;
൪ ആറാം അമ്മിനാദാബിനെ ജ
നിപ്പിച്ചു; അമ്മിനാദാബ നെഹ
ശൊനെ ജനിപ്പിച്ചു; നെഹശൊൻ
സല്മൊനെ ജനിപ്പിച്ചു;
൫ സല്മൊൻ ബൊവാസിനെ റാ
ഹാബ എന്നവളിൽ ജനിപ്പിച്ചു;
ബൊവാസ ഒബെദിനെ റൊത്ത
എന്നവളിൽ ജനിപ്പിച്ചു; ഒബെദ
യെശ്ശായിയെ ജനിപ്പിച്ചു;
൬ യെശ്ശായി ദാവീദ എന്ന രാജാ
വിനെ ജനിപ്പിച്ചു; ദാവീദ എന്ന
രാജാവ ശലൊമൊനെ ഉറിയായു
ടെ ഭാൎയ്യയായിരുന്നവളിൽ ജനിപ്പി
ച്ചു;
൭ ശലൊമൊൻ റെഹബൊവാ
മിനെ ജനിപ്പിച്ചു; റെഹബൊവാം
അബിയായെ ജനിപ്പിച്ചു; അബി
യാ ആസായെ ജനിപ്പിച്ചു;



൮ ആസാ യഹൊശാഫാത്തിനെ
ജനിപ്പിച്ചു; യഹൊശാഫാത്ത യൊ
റാമിനെ ജനിപ്പിച്ചു; യൊറാം ഒ
ശിയായെ ജനിപ്പിച്ചു;
൯ ഒശിയ യൊതാമിനെ ജനി
പ്പിച്ചു; യൊതാം ആഹാസിനെ ജ
നിപ്പിച്ചു; ആഹാസ ഹെസക്കിയാ
യെ ജനിപ്പിച്ചു;
൧൦ ഹെസക്കിയ മനശ്ശെയെ ജ
നിപ്പിച്ചു; മനശ്ശെ ആമൊനെ ജ
നിപ്പിച്ചു; ആമൊൻ യൊശിയായെ
ജനിപ്പിച്ചു;
൧൧ ബാബെലൊനിക്ക അടിമ
യിലകപ്പെട്ടു പൊകുന്ന കാലത്തി
ങ്കൽ യൊശിയാ യെക്കൊനിയായെ
യും അവന്റെ സഹൊദരന്മാരെ
യും ജനിപ്പിച്ചു;
൧൨ പിന്നെ ബാബെലൊനിക്ക
അടിമയിലകപ്പെട്ടു പൊയതിന്റെ
ശെഷം, യെക്കൊനിയാ ശല്ലതിയെ
ലിനെ ജനിപ്പിച്ചു; ശല്ലതിയെൽ
സെറൊബാബെലിനെ ജനിപ്പിച്ചു
൧൩ സെറൊബാബെൽ അബി
ഹൂദിനെ ജനിപ്പിച്ചു; അബിഹൂദ
എലിയാക്കിമിനെ ജനിപ്പിച്ചു; എലി
യാക്കിം ആസൊറിനെ ജനിപ്പിച്ചു;
൧൪ ആസൊർ സാദൊക്കിനെ ജ
നിപ്പിച്ചു; സാദൊക്ക ആക്കിമിനെ
ജനിപ്പിച്ചു, ആക്കിം എലിഹൂദിനെ
ജനിപ്പിച്ചു;
൧൫ എലിഹൂദ എലിയാസാറിനെ
ജനിപ്പിച്ചു; എലിയാസാർ മത്താ
നെ ജനിപ്പിച്ചു; മത്താൻ യാക്കൊ
ബിനെ ജനിപ്പിച്ചു;
൧൬ യാക്കൊബ മറിയ എന്നവളു
ടെ ഭൎത്താവായ യൊസെഫിനെ ജ
നിപ്പിച്ചു; ഇവളിൽനിന്ന ക്രിസ്തു എ

ന്ന പറയപ്പെടുന്ന യെശു അവതരി
ച്ചു.
൧൭ ആകയാൽ തലമുറകൾ ഒക്കെ
യും അബ്രഹാം മുതൽ ദാവീദ വ
രെയും പതിന്നാല തലമുറകളും; ദാ
വീദ മുതൽ ബാബെലൊനിക്ക അ
ടിമയിലകപ്പെട്ട നാൾ വരെയും
പതിന്നാല തലമുറകളും; ബാബെ
ലൊനിക്ക അടിമയിലകപ്പെട്ട നാൾ
മുതൽ ക്രിസ്തു വരെയും പതിന്നാല ത
ലമുറകളും ആകുന്നു.
൧൮ ¶ എന്നാൽ യെശു ക്രിസ്തുവി
ന്റെ അവതാരം ഇപ്രകാരം ആയി
രുന്നു: അവന്റെ മാതാവായ മറി
യ യൊസെഫിന വിവാഹം നിശ്ച
യിക്കപ്പെട്ടതിന്റെ ശെഷം അവർ
കൂടി വരുന്നതിന മുമ്പെ, അവൾ
പരിശുദ്ധാത്മാവിൽനിന്ന ഗർഭിണി
യായി കാണപ്പെട്ടു.
൧൯ എന്നാൽ അവളുടെ ഭർത്താവാ
യ യൊസെഫ നീതിമാനാകകൊ
ണ്ടും, അവൾക്ക ലൊകാപവാദം വ
രുത്തുവാൻ മനസ്സില്ലായ്കകൊണ്ടും,
അവളെ രഹസ്യമായിട്ട ഉപെക്ഷി
പ്പാൻ വിചാരിച്ചു.
൨൦ എന്നാറെ അവൻ ഇപ്രകാരം
നിരൂപിച്ചിരിക്കുമ്പൊൾ, കണ്ടാലും,
കർത്താവിന്റെ ദൂതൻ അവന ഒരു
സ്വപ്നത്തിൽ കാണപ്പെട്ട, പറഞ്ഞു,
ദാവീദിന്റെ പുത്രനായ യൊസെ
ഫെ, നിന്റെ ഭാര്യയായ മറിയ
യെ ചെർത്തുകൊൾവാൻ ശങ്കിക്കെ
ണ്ട: എന്തുകൊണ്ടെന്നാൽ അവളിൽ
ഉല്പാദിക്കപ്പെട്ടിരിക്കുന്നത പരിശു
ദ്ധാത്മാവിനാൽ ആകുന്നു.
൨൧ അവൾ ഒരു പുത്രനെ പ്രസ
വിക്കും, നീ അവന്ന യെശു എന്ന
പെർ വിളിക്കയും ചെയ്യും: എന്തു
കൊണ്ടെന്നാൽ അവൻ തന്റെ ജ
നങ്ങളെ അവരുടെ പാപങ്ങളിൽ
നിന്ന രക്ഷിക്കും.
൨൨ എന്നാൽ ഭവിഷ്യദർശിയെ കൊ
ണ്ട കർത്താവിനാൽ പറയപ്പെട്ടത
നിവൃത്തിയാകെണ്ടുന്നതിന, ഇത ഒ
ക്കെയും ഉണ്ടായി,
൨൩ അത, കണ്ടാലും, ഒരു കന്യ
ക ഗർഭിണിയായി, ഒരു പുത്രനെ
പ്രസവിക്കും, അവന അവർ, ദൈ
വം നമ്മൊടു കൂടെ ഉണ്ട എന്ന അ
ർത്ഥമുള്ള എമ്മാനുവെൽ എന്ന പെർ
വിളിക്കയും ചെയ്യും എന്നുള്ളതാകു
ന്നു.
൨൪ അപ്പൊൾ യൊസെഫ ഉറ
ക്കത്തിൽനിന്ന എഴുനീറ്റ, കർത്താ
വിന്റെ ദൂതൻ അവനൊട കല്പിച്ച
പ്രകാരം ചെയ്തു, അവന്റെ ഭാര്യ
യെ കൈക്കൊണ്ടു:
൨൫ അവൾ അവളുടെ പ്രഥമ പു
ത്രനെ പ്രസവിക്കുവൊളത്തിന അ
വൻ അവളെ അറിയാതെയുമിരു
ന്നു: അവന യെശു എന്ന പെർ
വിളിക്കയും ചെയ്തു.

## ൨ അദ്ധ്യായം.

൧ വിദ്വാന്മാർ ക്രിസ്തുവിന്റെ അടു
ക്കൽ വരുന്നത.—൧൧ അവർ അ
വനെ വന്ദിക്കുന്നത.—൧൩ യൊ
സെഫ എജിപ്തിലെക്ക ഒടിപ്പൊ
കുന്നത.

൧ പിന്നെ എരൊദെസ രാജാവി
ന്റെ നാളുകളിൽ യെഹൂദിയായി
ലെ ബെതലഹെമിൽ യെശു അവ
തരിച്ചതിന്റെ ശെഷം, കണ്ടാലും,
വിദ്വാന്മാർ കിഴക്കുനിന്ന യെരുശ
ലെമിലെക്ക വന്ന,
൨ യെഹൂദന്മാരുടെ രാജാവായി
അവതരിച്ചിരിക്കുന്നവൻ എവിടെ
ആകുന്നു? എന്തുകൊണ്ടെന്നാൽ ഞ
ങ്ങൾ അവന്റെ നക്ഷത്രത്തെ കിഴ
ക്ക കണ്ട, അവനെ വന്ദിപ്പാൻ വ
ന്നിരിക്കുന്നു എന്ന പറഞ്ഞു.
൩ ¶ എരൊദെസ രാജാവ ഇതി
നെ കെട്ടാറെ, അവനും അവനൊ

ടക്കൂടെ യെറുശലെം ഒക്കെയും ചഞ്ചലപ്പെട്ടിരുന്നു.

൪ പിന്നെ അവൻ പ്രധാനാചാൎയ്യന്മാരെയും ജനത്തിന്റെ ഉപാദ്ധ്യായന്മാരെയും എല്ലാം കൂട്ടി വരുത്തി, ക്രിസ്തു എവിടെ ജനിക്കും എന്ന അവരൊട ചൊദിച്ചു.

൫ എന്നാറെ അവർ അവനൊട പറഞ്ഞു, യെഹൂദായിലെ ബെതലെഹെമിൽ ആകുന്നു: എന്തുകൊണ്ടെന്നാൽ ഇപ്രകാരം ദീൎഘദൎശിയാൽ എഴുതപ്പെട്ടിരിക്കുന്നു,

൬ യെഹൂദാ ദെശത്തിലുള്ള ബെതലെഹെമെ, എന്റെ ജനമാകുന്ന യിസ്രാഎലിനെ ഭരിക്കുന്നവനായ ഒരു പ്രഭു നിങ്കൽനിന്ന വരുന്നതുകൊണ്ട, നീ യെഹൂദായിലെ പ്രഭുക്കളിൽ ഒട്ടും ചെറുതല്ല.

൭ ¶ അപ്പൊൾ എറൊദെസ ആവിദ്വാന്മാരെ രഹസ്യമായി വിളിച്ചിട്ട, നക്ഷത്രം കാണപ്പെട്ട സമയത്തെ അവരൊട താല്പൎയ്യമായിട്ട ചൊദിച്ചു.

൮ പിന്നെ അവൻ അവരെ ബെതലെഹെമിലെക്ക അയച്ചു, പറഞ്ഞു, നിങ്ങൾ ചെന്ന, ചെറിയ പൈതലിന്റെ വസ്തുത താല്പൎയ്യമായിട്ട അന്വെഷിപ്പിൻ; നിങ്ങൾ അവനെ കണ്ടെത്തിയാൽ, ഞാനും വന്ന, അവനെ വന്ദിപ്പാൻ തക്കവണ്ണം എന്നൊട അറിയിക്കയും ചെയ്യിൻ.

൯ ഇപ്രകാരം രാജാവിൽനിന്ന കെട്ടാറെ, അവർ യാത്ര പുറപ്പെട്ടു; കണ്ടാലും അവർ കിഴക്ക കണ്ടിട്ടുള്ള നക്ഷത്രം, ചെറിയ പൈതൽ ഉണ്ടായിരുന്ന സ്ഥലത്ത മെൽഭാഗത്തവന്ന നില്ക്കുവൊളം, അവരുടെ മുമ്പായിട്ട പൊയി.

൧൦ അവർ നക്ഷത്രത്തെ കണ്ടാറെ, എത്രയും വളരെ പ്രസാദത്തൊടുംകൂടി സന്തൊഷിച്ചു.

൧൧ പിന്നെ അവർ വീട്ടിലെക്ക വന്നപ്പൊൾ, ചെറിയ പൈതലിനെ അവന്റെ മാതാവായ മറിയയൊടുംകൂടെ കണ്ടു, നിലത്ത വീണ, അവനെ വന്ദിച്ചു: തങ്ങളുടെ നിക്ഷെപപാത്രങ്ങളെ തുറന്ന, അവർ പൊന്നും, കുന്തുരുക്കവും, മൂരും, അവന കാഴ്ചകളായി വെക്കയും ചെയ്തു.

൧൨ അവർ എറൊദെസിന്റെ അടുക്കലെക്ക തിരിച്ച പൊകാതെ ഇരിപ്പാനായിട്ട അവൎക്ക സ്വപ്നത്തിൽ ദൈവനിയൊഗമുണ്ടായതകൊണ്ട, അവർ മറ്റൊരു വഴിയായി തങ്ങളുടെ സ്വദെശത്തിലെക്ക പുറപ്പെട്ട പൊകയും ചെയ്തു.

൧൩ ¶ പിന്നെ അവർ പുറപ്പെട്ട പൊയതിന്റെ ശെഷം, കണ്ടാലും, കൎത്താവിന്റെ ദൂതൻ സ്വപ്നത്തിൽ യൊസെഫിന കാണപ്പെട്ട, പറയുന്നു, നീ എഴുനീറ്റ, ചെറിയ പൈതലിനെയും അവന്റെ മാതാവിനെയും കൂട്ടിക്കൊണ്ട, എജിപ്തിലെക്ക ഓടി പൊക, ഞാൻ നിന്നൊട പറയുന്നത വരെ അവിടെ പാൎക്കയും ചെയ്ക: എന്തുകൊണ്ടെന്നാൽ എറൊദെസ ചെറിയ പൈതലിനെ കൊല്ലെണ്ടുന്നതിന അവനെ അന്വെഷിക്കും.

൧൪ അപ്പൊൾ അവൻ എഴുനീറ്റ, രാത്രിയിൽ ചെറിയ പൈതലിനെയും അവന്റെ മാതാവിനെയും കൂട്ടിക്കൊണ്ട, എജിപ്തിലെക്ക പുറപ്പെട്ടുപൊയി:

൧൫ എറൊദെസിന്റെ മരണത്തൊളം അവിടെ തന്നെ ആയിരുന്നു: അത എജിപ്തിൽനിന്ന ഞാൻ എന്റെ പുത്രനെ വരുത്തിയിരിക്കുന്നു എന്ന ദീൎഘദൎശിയെ കൊണ്ട കൎത്താവിനാൽ പറയിക്കപ്പെട്ടത നിവൃത്തിയാകെണ്ടുന്നതിന ആയിരുന്നു.

൧൬ ¶ പിന്നെ എറൊദെസ,താൻ വിദ്വാന്മാരാൽ പരിഹസിക്കപ്പെട്ടു എന്ന കണ്ടാറെ, വളരെ കൊപിച്ചു, താൻ വിദ്വാന്മാരൊട താല്പൎയ്യമായിട്ടു ചൊദിച്ച കാലപ്രകാരം, ബെത്ലെഹെമിലും, അതിന്റെ സകല അതിരുകളിലും രണ്ടു വയസ്സു മുതലും അതിന താഴെയുമുള്ള പൈതങ്ങളെ ഒക്കെയും ആളയച്ചു കൊല്ലിക്കയും ചെയ്തു

൧൭ അപ്പൊൾ യറമിയ എന്ന ദീൎഘദശിയാൽ പറയപ്പെട്ടത നിവൃത്തിയായി;

൧൮ റാമായിൽ വിലാപവും കരച്ചിലും മഹാ ദുഃഖവുമുള്ളൊരു ശബ്ദം കെൾക്കപ്പെട്ടു, റാഹെൽ അവളുടെ മക്കളെ കുറിച്ചു കരഞ്ഞു, അവർ ഇല്ലായ്കകൊണ്ട, ആശ്വസിക്കപ്പെടുവാൻ മനസ്സില്ലാതെയുമിരുന്നു എന്നുള്ളതാകുന്നു.

൧൯ ¶ പിന്നെ എറൊദെസ മരിച്ചുപൊയതിന്റെ ശെഷം, കണ്ടാലും, കൎത്താവിന്റെ ഒരു ദൂതൻ സ്വപ്നത്തിൽ യൊസെഫിന എജിപ്തിൽ വെച്ചു കാണപ്പെട്ടു,

൨൦ ചെറിയ പൈതലിന്റെ പ്രാണനെ അന്വെഷിച്ചിരുന്നവർ മരിച്ചുപൊയത കൊണ്ട, നീ എഴുനിറ്റ, ചെറിയ പൈതലിനെയും അവന്റെ മാതാവിനെയും കൂട്ടികൊണ്ട, യിസ്രായെലിന്റെ ദെശത്തിലെക്ക പൊയിക്കൊൾക എന്ന പറഞ്ഞു.

൨൧ അപ്പൊൾ അവൻ എഴുനിറ്റ, ചെറിയ പൈതലിനെയും അവന്റെ മാതാവിനെയും കൂട്ടിക്കൊണ്ട, യിസ്രായെലിന്റെ ദെശത്തിലെക്ക വന്നു.

൨൨ എന്നാൽ അൎക്കെലെയൊസ തന്റെ പിതാവായ എറൊദെസിന്റെ പട്ടത്തിൽ യെഹൂദിയായിൽ രാജ്യം ഭരിക്കുന്ന പ്രകാരം അവൻ കെട്ടപ്പൊൾ, അവിടെക്ക പൊകുവാൻ ഭയപ്പെട്ടു: എങ്കിലും അവന സ്വപ്നത്തിൽ ദൈവ നിയൊഗമുണ്ടാകകൊണ്ട, അവൻ ഗലിലയായിലെ പ്രദെശങ്ങളിലെക്ക മാറിപ്പൊയി:

൨൩ അവൻ നസറായക്കാരനെന്ന പെർ വിളിക്കപ്പെടും, എന്ന ദീൎഘദശിമാരാൽ പറയപ്പെട്ടത നിവൃത്തിയാകെണ്ടുന്നതിന, നസറെത്ത എന്ന പെരുള്ളൊരു നഗരത്തിൽ വന്നു, പാൎക്കയും ചെയ്തു.

## ൩ അദ്ധ്യായം.

൧ യൊഹന്നാൻ പ്രസംഗിക്കുന്നത. ൪ അവന്റെ ഉടുപ്പും ആഹാരവും ബപ്തിസ്മയും.—൭ അവൻ പറിശെന്മാരെ ഭത്സിക്കുന്നതും. ൧൩ ക്രിസ്തുവിനെ യൊൎദാനിൽ ബപ്തിസ്മചെയ്യുന്നതും.

൧ പിന്നെ ആ നാളുകളിൽ യൊഹന്നാൻ ബപ്തിസ്തു വന്ന യെഹൂദിയായിലുള്ള വനത്തിൽ പ്രസംഗിച്ചു പറഞ്ഞു,

൨ സ്വൎഗ്ഗരാജ്യം സമീപമായിരിക്ക കൊണ്ട അനുതാപപ്പെടുവിൻ.

൩ എന്തകൊണ്ടെന്നാൽ ഇവൻ കൎത്താവിന്റെ വഴിയെ നന്നാക്കുവിൻ അവന്റെ ഊടുവഴികളെ നെരെ ആക്കുവിൻ എന്ന വനത്തിൽ വിളിച്ചു പറയുന്നവന്റെ ശബ്ദം എന്ന എശായാ ദീൎഘദശിയാൽ ചൊല്ലപ്പെട്ടവൻ ആകുന്നു.

൪ വിശെഷിച്ചും ൟ യൊഹന്നാന ഒട്ടകരൊമം കൊണ്ടുള്ള ഉടുപ്പും അവന്റെ അരയിൽ ഒരു തൊൽവാറും ഉണ്ടായിരുന്നു; വെട്ടുക്കിളികളും കാട്ടുതെനും അവന ആഹാരവും ആയിരുന്നു.

൫ അപ്പൊൾ യെറുശലെമും യെഹൂദിയാ ഒക്കെയും യൊൎദാന്ന ചുറ്റുമുള്ള ദെശം ഒക്കെയും അവന്റെ

അടുക്കലെക്ക പുറപ്പെട്ടു പൊയി;
൬ തങ്ങളുടെ പാപങ്ങളെ ഏറ്റു
പറഞ്ഞുകൊണ്ട യൊർദാനിൽ വെ
ച്ച അവനാൽ ബപ്തിസ്മപ്പെട്ടുകയും
ചെയ്തു.
൭ ¶ എന്നാൽ പറിശെന്മാരിലും
സാദൊക്കായക്കാരിലും പലർ ത
ന്റെ ബപ്തിസ്മെക്ക വരുന്നതിനെ
കണ്ടാറെ, അവൻ അവരൊട പറ
ഞ്ഞു, അണലിക്കുട്ടികളെ, വരുവാ
നുള്ള കൊപത്തിൽനിന്ന ഒടിപ്പൊ
കുവാൻ നിങ്ങളൊട വക കാണി
ച്ചവൻ ആര.
൮ ആകയാൽ അനുതാപത്തിന
യൊഗ്യഫലങ്ങളെ പുറപ്പെടുവി
പ്പിൻ.
൯ അബ്രഹാം ഞങ്ങൾക്ക പിതാ
വായിട്ടു ഉണ്ട എന്ന നിങ്ങളിൽ ത
ന്നെ പറവാൻ നിരൂപിക്കാതെയും
ഇരിപ്പിൻ: എന്തുകൊണ്ടെന്നാൽ അ
ബ്രഹാമിന ഈ കല്ലുകളിൽനിന്ന
മക്കളെ ഉണ്ടാക്കുവാൻ ദൈവത്തി
ന കഴിയും എന്ന ഞാൻ നിങ്ങ
ളൊട പറയുന്നു.
൰ വിശെഷിച്ച ഇപ്പൊളും കൊ
ടാലി വൃക്ഷങ്ങളുടെ ചുവട്ടിന വെ
ക്കപ്പെട്ടിരിക്കുന്നു; അതുകൊണ്ട നല്ല
ഫലങ്ങളെ തരാത്ത വൃക്ഷം ഒക്കെ
യും വെട്ടപ്പെട്ട, അഗ്നിയിൽ ഇടപ്പെ
ടുന്നു.
൰൧ അനുതാപത്തിനായിട്ടു ഞാൻ
വെള്ളം കൊണ്ട നിങ്ങളെ ബപ്തി
സ്മപ്പെടുത്തുന്നുവല്ലൊ: എന്നാൽ എ
ന്റെ പിന്നാലെ വരുന്നവൻ എ
ന്നെക്കാൾ ബലവാൻ ആകുന്നു, അവ
ന്റെ ചെരിപ്പുകളെ ചുമപ്പാൻ ഞാ
ൻ യൊഗ്യനല്ല: അവൻ പരിശുദ്ധാ
ത്മാവ കൊണ്ടും, അഗ്നി കൊണ്ടും
നിങ്ങളെ ബപ്തിസ്മപ്പെടുത്തും:
൰൨ അവന്റെ വിശറി അവ
ന്റെ കയ്യിൽ ഉണ്ട, അവൻ തന്റെ
കളത്തെ നല്ലവണ്ണം വെടിപ്പാക്കി, ത
ന്റെ കൊതമ്പിനെ കളപ്പുരയിൽ
കൂട്ടി വെക്കും; പതിരിനെ കെട്ടു
പൊകാത്ത അഗ്നിയിൽ ചുട്ടുകളയും
താനും.
൰൩ ¶ അപ്പൊൾ യെശു യൊഹ
ന്നാനാൽ ബപ്തിസ്മപ്പെടുവാനായി
ട്ടു ഗലിലയായിൽനിന്ന യൊർദാ
നിലെക്ക അവന്റെ അടുക്കൽ വ
രുന്നു.
൰൪ എന്നാറെ യൊഹന്നാൻ അ
വനെ വിരൊധിച്ച, ഇനിക്ക നി
ന്നാൽ ബപ്തിസ്മപ്പെടുവാൻ ആവ
ശ്യമുണ്ട, നീ എന്റെ അടുക്കൽ വരു
ന്നുവൊ? എന്ന പറഞ്ഞു.
൰൫ എന്നാറെ യെശു ഉത്തരമാ
യിട്ടു അവനൊട ഇപ്പൊൾ സമ്മ
തിക്ക; എന്തുകൊണ്ടെന്നാൽ ഇപ്രകാ
രം നീതിയെ ഒക്കെയും നിവൃത്തി
വരുത്തുന്നത നമുക്ക യൊഗ്യമാകുന്നു
എന്ന പറഞ്ഞു. അപ്പൊൾ അവൻ
അവന സമ്മതിച്ചു.
൰൬ പിന്നെ ബപ്തിസ്മപ്പെട്ടതി
ന്റെ ശെഷം യെശു ഉടനെ വെള്ള
ത്തിൽനിന്ന കരെറി: അപ്പൊൾ, ക
ണ്ടാലും, സ്വൎഗ്ഗങ്ങൾ അവന തുറ
ന്നു, ദൈവത്തിന്റെ ആത്മാവ ഒരു
പ്രാവ പൊലെ ഇറങ്ങി, അവ
ന്റെ മീതെ വരുന്നതിനെ അവൻ
കണ്ടു.
൰൭ കണ്ടാലും ഇവൻ എന്റെ പ്രി
യ പുത്രൻ ആകുന്നു, ഇവനിൽ ഇ
നിക്ക നല്ല ഇഷ്ടമുണ്ട എന്ന സ്വൎഗ്ഗ
ത്തിൽനിന്ന ഒരു ശബ്ദവും ഉണ്ടായി.

## ൪ അദ്ധ്യായം.

൧ ക്രിസ്തു ഉപൊഷിക്കുന്നതും, പരീ
ക്ഷിക്കപ്പെടുന്നതും, ജയിക്കുന്നതും
൧൭ അവൻ പ്രസംഗിപ്പാൻ ആ
രംഭിക്കുന്നതും, ചിലരെ തന്റെ
ശിഷ്യന്മാരായിട്ടു വിളിക്കുന്നതും.

൧ അപ്പൊൾ യെശു പിശാചിനാൽ
പരീക്ഷിക്കപ്പെടുവാനായിട്ടു ആ

ത്മാവിനാൽ വനപ്രദെശത്തിലെക്ക
കൂട്ടികൊണ്ടുപൊകപ്പെട്ടു.
൨ [അവിടെ] അവൻ നാല്പത
പകലും നാല്പത രാവും ഉപൊ
ഷിച്ചാറെ, അവന പിന്നത്തെതിൽ
വിശന്നു.
൩ അപ്പൊൾ പരീക്ഷക്കാരൻ അ
വന്റെ അടുക്കൽ വന്ന, നീ ദൈ
വത്തിന്റെ പുത്രൻ ആകുന്നു എങ്കി
ൽ, ൟ കല്ലുകൾ അപ്പങ്ങളായി തീ
രണം എന്ന കല്പിക്ക എന്ന പറഞ്ഞു.
൪ എന്നാറെ അവൻ ഉത്തരമായി
ട്ടു, മനുഷ്യൻ അപ്പം കൊണ്ട മാത്ര
മല്ല, ദൈവത്തിന്റെ വായിൽനി
ന്ന പുറപ്പെടുന്ന സകല വചനം
കൊണ്ടും ജീവിക്കും, എന്ന എഴുതി
യിരിക്കുന്നു എന്ന പറഞ്ഞു.
൫ അപ്പൊൾ പിശാച അവനെ
ശുദ്ധമുള്ള നഗരത്തിലെക്ക കൊണ്ടു
പൊയി, അവനെ ദൈവാലയ
ത്തിന്റെ മുകൾ പ്രാസാദത്തിന്മെൽ
നിറുത്തി, അവനൊട,
൬ നീ ദൈവത്തിന്റെ പുത്രനാ
കുന്നു എങ്കിൽ, താഴത്തൊട്ടു ചാടുക:
എന്തകൊണ്ടെന്നാൽ അവൻ ത
ന്റെ ദൂതന്മാൎക്ക നിന്നെ കുറിച്ച ക
ല്പന കൊടുക്കുമെന്നും, നീ നി
ന്റെ പാദം എപ്പൊഴെങ്കിലും ഒരു
കല്ലിൽ തട്ടികാതെ ഇരിക്കെണ്ടുന്ന
തിന, അവർ തങ്ങളുടെ കൈകളി
ൽ നിന്നെ താങ്ങുമെന്നും എഴുതിയി
രിക്കുന്നു എന്ന പറഞ്ഞു.
൭ യെശു അവനൊട, നീ നി
ന്റെ ദൈവമായ കൎത്താവിനെ പ
രീക്ഷിക്കരുത, എന്ന പിന്നെയും എ
ഴുതിയിരിക്കുന്നു എന്ന പറഞ്ഞു.
൮ പിന്നെയും പിശാച അവനെ
എത്രയും ഉയൎന്ന പൎവതത്തിന്മെൽ
കൂട്ടികൊണ്ടുപൊയി, ഭൂലൊകത്തി
ലുള്ള സകല രാജ്യങ്ങളെയും അവ
യുടെ മഹത്വത്തെയും അവന കാ
ണിക്കുന്നു;
൯ നീ വീണ എന്നെ വന്ദിച്ചാൽ,
ഇവയെ ഒക്കെയും ഞാൻ നിനക്ക ത
രാം എന്ന അവനൊട പറകയും
ചെയ്യുന്നു.
൧൦ അപ്പൊൾ യെശു അവനൊ
ട, സാത്താനെ, ഇവിടെനിന്ന
പൊക: എന്തകൊണ്ടെന്നാൽ നീ
നിന്റെ ദൈവമായ കൎത്താവിനെ
വന്ദിക്കെണമെന്നും, അവനെ മാ
ത്രമെ സെവിക്കാവു എന്നും എഴു
തിയിരിക്കുന്നു എന്ന പറഞ്ഞു.
൧൧ അപ്പൊൾ പിശാച അവ
നെ വിട്ടു പൊകുന്നു, പിന്നെ, ക
ണ്ടാലും, ദൈവദൂതന്മാർ വന്ന അ
വന ശുശ്രൂഷ ചെയ്തു.
൧൨ ¶ പിന്നെ യൊഹന്നാൻ കാ
വലിൽ എല്പിക്കപ്പെട്ടു എന്ന യെശു
കെട്ടാറെ, അവൻ ഗലിലെയായി
ലെക്ക പുറപ്പെട്ടുപൊയി;
൧൩ അവൻ നസറെത്തിനെ വി
ട്ടു, സബൊലൊന്റെയും നപ്താലി
മിന്റെയും അതിരുകളിൽ, കടൽക
രയിലുള്ള കപ്പൎന്നഹൊമിൽ വന്ന,
പാൎക്കയും ചെയ്തു.
൧൪ അത കടൽ വഴിയായി, യൊ
ൎദ്ദാന്റെ അക്കരെ ഉള്ള പുറജാ
തികളുടെ ഗലിലയായായി, സ
ബൊലൊൻ ദെശവും നപ്താലിം
ദെശവുമായി,
൧൫ ഇരുളിലിരുന്ന ജനം ഒരു മ
ഹാ പ്രകാശത്തെ കണ്ടു, മരണ ദെ
ശത്തിലും നിഴലിലും ഇരുന്നവൎക്ക
ഒരു പ്രകാശം ഉദിച്ചു,
൧൬ എന്ന യശായാ ദീൎഘദൎശിയാ
ൽ പറയപ്പെട്ടത നിവൃത്തിയാകെ
ണ്ടുന്നതിന ആയിരുന്നു.
൧൭ ¶ അന്ന മുതൽ യെശു, സ്വ
ൎഗ്ഗരാജ്യം സമീപമാകകൊണ്ട, അ
നുതാപപ്പെടുവിൻ, എന്ന പ്രസം
ഗിച്ച, പറഞ്ഞ തുടങ്ങി.
൧൮ ¶ പിന്നെ യെശു ഗലിലയായി
ലെ കടലരികെ കടക്കുമ്പൊൾ, അ

വൻ പത്രൊസ എന്ന വിളിക്കപ്പെ
ട്ട ശിമൊനും, അവൻെറ സഹൊ
ദരനായ അന്ത്രെയൊസുമായ രണ്ട
സഹൊദരന്മാർ കടലിലെക്ക വല
വീശുമ്പൊൾ, അവരെ കണ്ടു: എ
ന്തകൊണ്ടെന്നാൽ അവർ മീൻ പി
ടിക്കുന്നവരായിരുന്നു.
൧൯ അവരൊട അവൻ പറയു
ന്നു, എൻെറ പിന്നാലെ വരുവിൻ,
എന്നാൽ ഞാൻ നിങ്ങളെ മനുഷ്യ
രെ പിടിക്കുന്നവരാക്കും.
൨൰ ഉടനെ അവർ (തങ്ങളുടെ)
വലകളെ വിട്ടും കളഞ്ഞ, അവ
ൻെറ പിന്നാലെ പൊകയും ചെ
യ്തു.
൨൧ പിന്നെ അവൻ അവിടെ
നിന്ന അങ്ങൊട്ടെക്ക കടന്ന പൊ
യപ്പൊൾ, അവൻ സെബദിയുടെ
പുത്രനായ യാക്കൊബും, അവ
ൻെറ സഹൊദരനായ യൊഹന്നാ
നുമായ വെറെ രണ്ട സഹൊദര
ന്മാർ തങ്ങളുടെ പിതാവായ സെ
ബദിയൊട കൂടെ പടവിൽ തങ്ങ
ളുടെ വലകളെ നന്നാക്കികൊണ്ടി
രിക്കുമ്പൊൾ, അവരെ കണ്ട, അവ
രെയും വിളിച്ചു.
൨൨ ഉടനെ അവർ പടവിനെ
യും തങ്ങളുടെ പിതാവിനെയും വി
ട്ടു, അവൻെറ പിന്നാലെ പൊക
യും ചെയ്തു.
൨൩ ¶ പിന്നെ യെശു ഗലിലയാ
യിൽ ഒക്കെയും സഞ്ചരിച്ചു, അവരു
ടെ സഭകളിൽ പഠിപ്പിച്ചു, രാജ്യത്തി
ൻെറ എവൻഗെലിയൊനെ പ്ര
സംഗിച്ചു, ജനത്തിൽ ഉണ്ടായ സ
കല വ്യാധിയെയും സകല കുഷ്ഠത
യെയും സൌഖ്യമാക്കുകയും ചെയ്തു.
൨൪ അവൻെറ കീൎത്തി സുറിയാ
യിൽ ഒക്കെയും പരന്നു: പിന്നെ
അവർ പലവിധം വ്യാധികളാലും
ദിനങ്ങളാലും ബാധിക്കപ്പെട്ട സക
ല രൊഗികളെയും, പിശാച ബാ
ധിച്ചവരെയും, ഭ്രാന്തന്മാരെയും, പ
ക്ഷവാതക്കാരെയും അവൻെറ അടു
ക്കൽ കൊണ്ടുവന്നു; അവരെയും അ
വൻ സൌഖ്യമാക്കി.
൨൫ പിന്നെ ഗലിലയായിൽനി
ന്നും, ദെക്കപ്പൊലിസിൽനിന്നും,
യെറുശലെമിൽനിന്നും, യെഹൂദാ
യിൽനിന്നും, യൊർദാൻെറ അക്ക
രയിൽനിന്നും വളരെ പുരുഷാര
ങ്ങൾ അവൻെറ പിന്നാലെ ചെ
ന്നു.

## ൫ അദ്ധ്യായം.

൧ ഇന്നവർ ഭാഗ്യവാന്മാരാകുന്നു.
൧൩ അപ്പൊസ്തൊലന്മാർ ഭൂലൊക
ത്തിന വെളിച്ചമാകുന്നു.. ൨൧ വെ
ദപ്രമാണം വ്യാഖ്യാനപ്പെട്ടത.

൧ എന്നാറെ അവൻ പുരുഷാരങ്ങ
ളെ കാണുകകൊണ്ട ഒരു മലയിന്മെ
ല കരെറി പൊയി: അവൻ ഇരു
ന്നപ്പൊൾ അവൻെറ ശിഷ്യന്മാർ
അവൻെറ അടുക്കൽ വന്നു:
൨ അപ്പൊൾ അവൻ തൻെറ വാ
തുറന്ന, അവരെ പഠിപ്പിച്ചു, പ
റഞ്ഞു;
൩. ആത്മാവിൽ സാധുക്കളായുള്ള
വർ ഭാഗ്യവാന്മാർ: അതെന്തകൊ
ണ്ടെന്നാൽ സ്വൎഗ്ഗരാജ്യം അവരുടെ
ആകുന്നു.
൪ ദുഃഖിക്കുന്നവർ ഭാഗ്യവാന്മാർ:
അതെന്തകൊണ്ടെന്നാൽ അവർ ആ
ശ്വസിക്കപ്പെടും.
൫ സൌമ്യതയുള്ളവർ ഭാഗ്യവാന്മാ
ർ: അതെന്തകൊണ്ടെന്നാൽ അവർ
ഭൂമിയെ അവകാശമായനുഭവിക്കും.
൬ നീതിക്കായിട്ട വിശന്ന ദാഹി
ക്കുന്നവർ ഭാഗ്യവാന്മാർ: അതെന്ത
കൊണ്ടെന്നാൽ അവർ തൃപ്തന്മാരാ
കും.
൭ കരുണയുള്ളവർ ഭാഗ്യവാന്മാർ:
അതെന്തകൊണ്ടെന്നാൽ അവൎക്ക ക
രുണ ലഭിക്കും.

൮ ഹൃദയ ശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ: അതെന്തുകൊണ്ടെന്നാൽ അവർ ദൈവത്തെ കാണും.

൯ സമാധാനം നടത്തുന്നവർ ഭാഗ്യവാന്മാർ: അതെന്തുകൊണ്ടെന്നാൽ അവർ ദൈവത്തിന്റെ പുത്രന്മാരെന്ന വിളിക്കപ്പെട്ടവരാകും.

൧൦ നീതി നിമിത്തമായിട്ട പീഡിക്കപ്പെടുന്നവർ ഭാഗ്യവാന്മാർ: അതെന്തുകൊണ്ടെന്നാൽ സ്വൎഗ്ഗരാജ്യം അവരുടെ ആകുന്നു.

൧൧ ഞാൻ നിമിത്തമായിട്ട അവർ നിങ്ങളെ ധിക്കരിക്കയും, പീഡിപ്പിക്കയും, സകല വിധമായുള്ള ദുൎവ്വചനത്തെ നിങ്ങളുടെ നെരെ വ്യാജമായിട്ട പറകയും ചെയ്യുമ്പൊൾ, നിങ്ങൾ ഭാഗ്യവാന്മാർ ആകുന്നു.

൧൨ നിങ്ങളുടെ പ്രതിഫലം സ്വൎഗ്ഗത്തിൽ വളരെ ആകകൊണ്ട, സന്തോഷിച്ച, ആനന്ദിപ്പിൻ: എന്തുകൊണ്ടെന്നാൽ നിങ്ങൾക്ക മുമ്പെ ഉള്ള ദീൎഘദൎശിമാരെ അവർ ഇപ്രകാരം പീഡിപ്പിച്ചു.

൧൩ ¶ നിങ്ങൾ ഭൂമിയുടെ ഉപ്പാകുന്നു: എന്നാൽ ഉപ്പിന രസമില്ലാതെ പൊയാൽ, എതു കൊണ്ട രസമുണ്ടാകപ്പെടും? അത പുറത്ത കളയപ്പെടുവാനും, മനുഷ്യരാൽ ചവിട്ടപ്പെടുവാനും അല്ലാതെ, പിന്നെ ഒന്നിന്നും കൊള്ളരുത.

൧൪ നിങ്ങൾ ഭൂലൊകത്തിന പ്രകാശം ആകുന്നു. ഒരു മലമെൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന നഗരം മറഞ്ഞിന്നു കൂടാ.

൧൫ ഒരു വിളക്കിനെ കൊളുത്തി, ഒരു പറയിൻ കീഴിൽ വെക്കുമാറില്ല, വിളക്ക തണ്ടിന്മെൽ അത്രെ: അപ്പൊൾ അത വീട്ടിലുള്ളവർ എല്ലാവൎക്കും പ്രകാശത്തെ കൊടുക്കുന്നു.

൧൬ ഇപ്രകാരം മനുഷ്യർ നിങ്ങളുടെ നല്ല പ്രവൃത്തികളെ കാണെണ്ടുന്നതിനും, സ്വൎഗ്ഗത്തിലുള്ളവനായ നിങ്ങളുടെ പിതാവിനെ സ്തുതിക്കെണ്ടുന്നതിനും, നിങ്ങളുടെ വെളിച്ചം അവരുടെ മുമ്പിൽ ശൊഭിക്കട്ടെ.

൧൭ ¶ വെദപ്രമാണത്തെ എങ്കിലും, ദീൎഘദൎശികളെ എങ്കിലും ഇല്ലായ്മ ചെയ്വാൻ ഞാൻ വന്നിരിക്കുന്നു എന്ന നിങ്ങൾ നിരൂപിക്കെണ്ട. ഇല്ലായ്മ ചെയ്വാൻ അല്ല, നിവൃത്തിയാക്കുവാനത്രെ ഞാൻ വന്നിരിക്കുന്നത.

൧൮ എന്തുകൊണ്ടെന്നാൽ ആകാശവും ഭൂമിയും ഒഴിഞ്ഞു പൊകുന്നതവരെ, സകലവും ഉണ്ടാകുവൊളത്തിന, വെദത്തിൽനിന്ന ഒരു പുള്ളി എങ്കിലും, ഒരു വിസൎഗ്ഗം എങ്കിലും ഒരു പ്രകാരത്തിലും ഒഴിഞ്ഞു പൊകയില്ല എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു.

൧൯ അതകൊണ്ട ആരെങ്കിലും [illegible] എറ്റവും ചെറിയ കല്പനകളിൽ ഒന്നിനെ ലംഘിക്കയും, അപ്രകാരം മനുഷ്യരെ പഠിപ്പിക്കയും ചെയ്താൽ, അവൻ സ്വൎഗ്ഗരാജ്യത്തിൽ എറ്റവും ചെറിയവൻ എന്ന വിളിക്കപ്പെടും: എന്നാൽ ആരെങ്കിലും അപ്രകാരം ചെയ്കയും, പഠിപ്പിക്കയും ചെയ്താൽ, അവൻ സ്വൎഗ്ഗരാജ്യത്തിൽ വലിയവൻ എന്ന വിളിക്കപ്പെടും.

൨൦ എന്തുകൊണ്ടെന്നാൽ ഉപാദ്ധ്യായന്മാരുടെയും പറിശെന്മാരുടെയും നീതിയെക്കാൾ നിങ്ങളുടെ നീതി വിശെഷിക്കുന്നില്ല എങ്കിൽ, നിങ്ങൾ ഒരു പ്രകാരത്തിലും സ്വൎഗ്ഗരാജ്യത്തിലെക്ക കടക്കയില്ല എന്ന, ഞാൻ നിങ്ങളൊട പറയുന്നു.

൨൧ ¶ നീ കുല ചെയ്യരുത എന്നും; ആരെങ്കിലും കുല ചെയ്താൽ അവൻ ന്യായവിധിക്ക ഹെതുവാകുമെന്നും പൂൎവ്വന്മാരൊട പറയപ്പെട്ടു എന്ന നിങ്ങൾ കെട്ടിട്ടുണ്ടല്ലൊ:

൨൨ എന്നാൽ തന്റെ സഹൊദരനൊട സംഗതി കൂടാതെ കൊ

പിക്കുന്നവനെല്ലാം ന്യായവിധിക്കു ഹെതുവാകമെന്നും; ആരെങ്കിലും തന്റെ സഹൊദരനൊട, വികൃതി, എന്ന പറഞ്ഞാൽ, അവൻ വിസ്താര സഭെക്കു ഹെതുവാകുമെന്നും; എന്നാൽ ആരെങ്കിലും, ഭൊഷാ, എന്ന പറഞ്ഞാൽ, അവൻ അഗ്നി നരകത്തിലെക്കു ഹെതുവാകുമെന്നും ഞാൻ നിങ്ങളൊട പറയുന്നു.

൨൩ അത കൊണ്ട നീ ബലിപീഠത്തിന്റെ അരികത്തെക്കു നിന്റെ വഴിപാടിനെ കൊണ്ടുവന്ന, നിന്റെ സഹൊദരന നിന്റെ നെരെ വല്ലതും ഉണ്ട എന്ന അവിടെ ഒൎക്കുന്നു എങ്കിൽ;

൨൪ അവിടെ ബലിപീഠത്തിന മുമ്പാകെ നിന്റെ വഴിപാടിനെ വെച്ച, പൊയി; മുമ്പെ നിന്റെ സഹൊദരനൊട യൊജ്യതപ്പെട്ടുക, പിന്നെ വന്ന നിന്റെ വഴിപാടിനെ കഴിക്കു.

൨൫ പ്രതിയൊഗി വല്ലപ്പൊഴും നിന്നെ വിധികൎത്താവിനെ ഏല്പിക്കാതെയും, വിധികൎത്താവ നിന്നെ സെവകനെ ഏല്പിക്കാതെയും നി കാരാഗൃഹത്തിൽ ആക്കപ്പെടാതെയും ഇരിക്കെണ്ടുന്നതിന, നീ വെഗത്തിൽ നിന്റെ പ്രതിയൊഗിയൊട വഴിയിൽ ഇരിക്കുമ്പൊൾ, അവനൊട യൊജ്യതപ്പെട്ടുക.

൨൬ [അല്ലാഞ്ഞാൽ] നീ ഒടുക്കമുള്ള കാശ വരെയും കൊടുത്തു തിരുവൊളത്തിന, നീ അവിടെനിന്ന ഒരു പ്രകാരത്തിലും പുറപ്പെട്ടു പൊകയില്ല, എന്ന ഞാൻ സത്യമായിട്ട നിന്നൊട പറയുന്നു.

൨൭ ¶ നീ വ്യഭിചാരം ചെയ്യരുത, എന്ന പൂൎവ്വന്മാരൊട പറയപ്പെട്ടു എന്ന നിങ്ങൾ കെട്ടിട്ടുണ്ടല്ലൊ:

൨൮ എന്നാൽ ഞാൻ നിങ്ങളൊട പറയുന്നു, ഒരു സ്ത്രീയെ മൊഹിപ്പാനായികൊണ്ട അവളെ നൊക്കുന്നവൻ എല്ലാം അവന്റെ ഹൃദയത്തിൽ അവളൊട വ്യഭിചാരം ചെയ്തു കഴിഞ്ഞു.

൨൯ പിന്നെ നിന്റെ വലത്ത കണ്ണ നിന്നെ വിരുദ്ധപ്പെടുത്തുന്നു എങ്കിൽ, അതിനെ ചൂന്ന, നിങ്കൽനിന്ന കളക: നിന്റെ ശരീരം മുഴുവനും നരകത്തിലെക്കു തള്ളപ്പെടാതെ, നിന്റെ അവയവങ്ങളിൽ ഒന്ന നശിച്ചുപൊകുന്നത നിനക്കു പ്രയൊജനം ആകുന്നുവല്ലൊ.

൩൦ നിന്റെ വലത്ത കൈ നിന്നെ വിരുദ്ധപ്പെടുത്തുന്നു എങ്കിൽ, അതിനെ ഛെദിച്ചു, നിങ്കൽനിന്ന കളക: നിന്റെ ശരീരം മുഴുവനും നരകത്തിലെക്കു തള്ളപ്പെടാതെ, നിന്റെ അവയവങ്ങളിൽ ഒന്ന നശിച്ചുപൊകുന്നത നിനക്കു പ്രയൊജനം ആകുന്നുവല്ലൊ.

൩൧ ¶ പിന്നെ ആരെങ്കിലും തന്റെ ഭാൎയ്യയെ ഉപെക്ഷിച്ചാൽ, അവൻ ഒരു ഉപെക്ഷണച്ചീട്ട അവൾക്കു കൊടുക്കെണം എന്ന പറയപ്പെട്ടുവല്ലൊ.

൩൨ എന്നാൽ ആരെങ്കിലും, വെശ്യാദൊഷം ഹെതുവായിട്ട അല്ലാതെ കണ്ട, തന്റെ ഭാൎയ്യയെ ഉപെക്ഷിച്ചാൽ, അവളെ വ്യഭിചാരം ചെയ്യിപ്പിക്കുന്നു എന്നും, ആരെങ്കിലും ഉപെക്ഷിക്കപ്പെട്ടവളെ വിവാഹം ചെയ്താൽ, വ്യഭിചാരം ചെയ്യുന്നു എന്നും ഞാൻ നിങ്ങളൊട പറയുന്നു.

൩൩ ¶ പിന്നെയും നീ കള്ളസത്യം ചെയ്യരുത എന്നും, നിന്റെ സത്യങ്ങളെ കൎത്താവിന ചെയ്യെണം എന്നും പൂൎവ്വന്മാരൊട പറയപ്പെട്ടു എന്ന നിങ്ങൾ കെട്ടിട്ടുണ്ടല്ലൊ:

൩൪ എന്നാൽ ഞാൻ നിങ്ങളൊട പറയുന്നു, സത്യം ചെയ്യു തന്നെ

അരുത; സ്വൎഗ്ഗത്തെ കൊണ്ടും അരുത; അത ദൈവത്തിന്റെ സിംഹാസനമല്ലൊ ആകുന്നത:

൩൫ ഭൂമിയെ കൊണ്ടുമരുത; അത അവന്റെ പാദപീഠമല്ലൊ ആകുന്നത: യെറുശലെമിനെ കൊണ്ടുമരുത; അത മഹാ രാജാവിന്റെ നഗരമല്ലൊ ആകുന്നത.

൩൬ നിന്റെ തലയെ കൊണ്ടും സത്യം ചെയ്യരുത; ഒരു രൊമത്തെയും വെളുത്തൊ കറുത്തൊ ആക്കുവാൻ നിനക്ക കഴികയില്ലല്ലൊ.

൩൭ എന്നാൽ നിങ്ങളുടെ വാക്ക ഉവ്വ, ഉവ്വ; അല്ല, അല്ല, എന്നിരിക്കട്ടെ: ഇവയിൽ അധികമുള്ളത ദൊഷത്തിൽനിന്ന വരുന്നത ആകുന്നു.

൩൮ ¶ കണ്ണിന പകരം കണ്ണെന്നും, പല്ലിന പകരം പല്ലെന്നും പറയപ്പെട്ടു എന്ന നിങ്ങൾ കെട്ടിട്ടുണ്ടല്ലൊ:

൩൯ എന്നാൽ ഞാൻ നിങ്ങളൊട പറയുന്നു, നിങ്ങൾ ദൊഷത്തൊട നെരിടരുത: ആരെങ്കിലും നിന്റെ വലത്തെ കവിളിൽ നിന്നെ അടിക്കുന്നുവൊ, അവന മറ്റെതും തിരിച്ചുകൊൾക.

൪൦ വല്ലവനും നിന്നെ വ്യവഹാരത്തിന വിളിച്ചു, നിന്റെ കുപ്പായത്തെ കൊണ്ടുപൊയ്ക്കൊൾവാൻ മനസ്സായാൽ, അവന നിന്റെ വസ്ത്രത്തെയും കൂടെ വിട്ടുകൊൾക.

൪൧ ആരെങ്കിലും ഒരു നാഴിക വഴി പൊകുവാൻ നിന്നെ ശാസിച്ചാൽ, രണ്ട അവനൊട കൂടെ പൊക.

൪൨ നിന്നൊട യാചിക്കുന്നവന കൊടുക്ക, നിന്നൊട കടം വാങ്ങുവാൻ മനസ്സുള്ളവനിൽനിന്ന നീ മറഞ്ഞുകൊൾകയുമരുത.

൪൩ ¶ നിന്റെ അയല്ക്കാരനെ സ്നെഹിക്കെണമെന്നും, നിന്റെ ശത്രുവിനെ പകെക്കെണമെന്നും പറയപ്പെട്ടു എന്ന നിങ്ങൾ കെട്ടിട്ടുണ്ടല്ലൊ:

൪൪ എന്നാൽ ഞാൻ നിങ്ങളൊട പറയുന്നു, നിങ്ങളുടെ ശത്രുക്കളെ സ്നെഹിപ്പിൻ, നിങ്ങളെ ശപിക്കുന്നവരെ അനുഗ്രഹിപ്പിൻ, നിങ്ങളെ പകെക്കുന്നവൎക്ക ഗുണം ചെയ്യിൻ, നിങ്ങളെ ഉപദ്രവിക്കയും, നിങ്ങളെ പീഡിപ്പിക്കയും ചെയ്യുന്നവൎക്ക വെണ്ടി പ്രാൎത്ഥിക്കയും ചെയ്യിൻ:

൪൫ നിങ്ങൾ സ്വൎഗ്ഗത്തിലുള്ളവനായ നിങ്ങളുടെ പിതാവിന്റെ മക്കളാകെണ്ടുന്നതിന ആകുന്നു; അതെന്തുകൊണ്ടെന്നാൽ അവൻ ദൊഷമുള്ളവരുടെ മെലും ഗുണമുള്ളവരുടെ മെലും തന്റെ സൂൎയ്യനെ ഉദിപ്പിക്കയും, നീതിയുള്ളവരുടെ മെലും നീതിയില്ലാത്തവരുടെ മെലും മഴ പെയ്യിക്കയും ചെയ്യുന്നു.

൪൬ എന്തുകൊണ്ടെന്നാൽ നിങ്ങളെ സ്നെഹിക്കുന്നവരെ നിങ്ങൾ സ്നെഹിച്ചാൽ, നിങ്ങൾക്ക എന്ത പ്രതിഫലമുള്ളു? ചുങ്കക്കാരും അപ്രകാരം ചെയ്യുന്നില്ലയൊ?

൪൭ നിങ്ങൾ നിങ്ങളുടെ സഹൊദരന്മാരെ മാത്രം വന്ദിച്ചാൽ, നിങ്ങൾ വിശെഷമായി ചെയ്യുന്നത എന്ത? ചുങ്കക്കാരും അപ്രകാരം ചെയ്യുന്നില്ലയൊ?

൪൮ അതുകൊണ്ട സ്വൎഗ്ഗത്തിലുള്ളവനായ നിങ്ങളുടെ പിതാവ പൂൎണ്ണനായിരിക്കുന്നത പൊലെ, നിങ്ങളും പൂൎണ്ണന്മാരായിരിപ്പിൻ.

## ൬ അദ്ധ്യായം.

൧ ഭിക്ഷ.—൫ പ്രാൎത്ഥന.—൧൪ ക്ഷമ.—൧൬ ഉപവാസം.—൧൯ നമ്മുടെ നിക്ഷെപം എന്നും.—൨൫ പ്രപഞ്ചവിചാരത്തിന വിരൊധമായും ഉള്ള സംഗതികൾ.

മനുഷ്യരാൽ കാണപ്പെടെണ്ടുന്നതി

ന്നു, അവരുടെ മുമ്പാകെ നിങ്ങളുടെ ധൎമ്മം ചെയ്യാതെ ഇരിപ്പാൻ ജാഗ്രതപ്പെട്ടുവിൻ: അല്ലെങ്കിൽ സ്വൎഗ്ഗത്തിലുള്ളവനായ നിങ്ങളുടെ പിതാവിങ്കൽ നിങ്ങൾക്കു പ്രതിഫലമില്ല.

൨ അതുകൊണ്ടു നീ ധൎമ്മം ചെയ്യുമ്പോൾ, കപടഭക്തിക്കാർ, തങ്ങൾ മനുഷ്യരാൽ സ്തുതിക്കപ്പെട്ടുവാനായിക്കൊണ്ടു, ദൈവസഭകളിലും തെരുവീഥികളിലും ചെയ്യുന്നതു പൊലെ, നിന്റെ മുമ്പാകെ കുഴൽ വിളിപ്പിക്കരുതു. അവൎക്കു തങ്ങളുടെ പ്രതിഫലം ഉണ്ടു, എന്നു ഞാൻ സത്യമായിട്ടു നിങ്ങളൊടു പറയുന്നു.

൩ എന്നാൽ നീ ധൎമ്മം ചെയ്യുമ്പൊൾ, നിന്റെ ധൎമ്മം രഹസ്യമായിരിപ്പാനായിട്ടു, നിന്റെ വലത്തു കൈ ചെയ്യുന്നതിനെ നിന്റെ ഇടത്തു കൈ അറിയരുതു:

൪ എന്നാൽ രഹസ്യത്തിൽ കാണുന്നവനായ നിന്റെ പിതാവു താൻ തന്നെ പരസ്യമായി നിനക്കു പ്രതിഫലം തരും.

൫ ¶ പിന്നെ നീ പ്രാൎത്ഥിക്കുമ്പൊൾ, കപടഭക്തിക്കാരെന്ന പൊലെ ആകരുതു: അതെന്തുകൊണ്ടെന്നാൽ അവർ മനുഷ്യരാൽ കാണപ്പെട്ടുവാനായിട്ടു, ദൈവസഭകളിലും തെരുവീഥികളുടെ കൊണുകളിലും നിന്നുകൊണ്ടു പ്രാൎത്ഥിപ്പാൻ പ്രിയപ്പെടുന്നു: അവൎക്കു തങ്ങളുടെ പ്രതിഫലം ഉണ്ടു, എന്നു ഞാൻ സത്യമായിട്ടു നിങ്ങളൊടു പറയുന്നു.

൬ എന്നാൽ നീ പ്രാൎത്ഥിക്കുമ്പൊൾ നിന്റെ അറയിലെക്കു കടന്നു, നിന്റെ കതകിനെ അടെച്ചു, രഹസ്യത്തിലുള്ളവനായ നിന്റെ പിതാവിനൊടു പ്രാൎത്ഥിക്ക: എന്നാൽ രഹസ്യത്തിൽ കാണുന്നവനായ നിന്റെ പിതാവു പരസ്യമായി നിനക്കു പ്രതിഫലം തരും.

൭ എന്നാൽ നിങ്ങൾ പ്രാൎത്ഥിക്കുമ്പൊൾ, അജ്ഞാനികൾ എന്നപൊലെ വ്യൎത്ഥമായുള്ള വാക്കുകളെ പറയരുതു: എന്തുകൊണ്ടെന്നാൽ അവർ തങ്ങളുടെ അതി സംഭാഷണംകൊണ്ടു കെൾക്കപ്പെട്ടുവരാകും എന്നു നിരൂപിക്കുന്നു.

൮ അതുകൊണ്ടു നിങ്ങൾ അവൎക്കു സദൃശന്മാരാകരുതു: എന്തുകൊണ്ടെന്നാൽ നിങ്ങൾ നിങ്ങളുടെ പിതാവിനൊടു ചൊദിക്കുന്നതിനു മുമ്പെ, നിങ്ങൾക്കു ഇന്നതു ആവശ്യമാകുന്നു എന്നു അവൻ അറിയുന്നു.

൯ ആകയാൽ നിങ്ങൾ ഇപ്രകാരം പ്രാൎത്ഥിപ്പിൻ: ഞങ്ങളുടെ സ്വൎഗ്ഗസ്ഥനായ പിതാവെ, നിന്റെ നാമം പരിശുദ്ധമാക്കപ്പെടെണമെ.

൧൦ നിന്റെ രാജ്യം വരെണമെ. സ്വൎഗ്ഗത്തിലെ പൊലെ ഭൂമിയിലും നിന്റെ ഇഷ്ടം ചെയ്യപ്പെടെണമെ.

൧൧ ഞങ്ങൾക്കു ദിനം പ്രതിയുള്ള അപ്പം ഇന്നു ഞങ്ങൾക്കു തരെണമെ.

൧൨ ഞങ്ങളുടെ നെരെ കുറ്റം ചെയ്യുന്നവരൊടു ഞങ്ങൾ ക്ഷമിക്കുന്നതു പൊലെ, ഞങ്ങളുടെ കുറ്റങ്ങളെ ഞങ്ങളൊടും ക്ഷമിക്കെണമെ.

൧൩ ഞങ്ങളെ പരീക്ഷയിലെക്കു അകപ്പെടുത്താതെ, ഞങ്ങളെ ദൊഷത്തിൽനിന്നു രക്ഷിക്കയും ചെയ്യെണമെ: രാജ്യവും, ശക്തിയും, മഹത്വവും എന്നെക്കും നിനക്കുള്ളതല്ലൊ ആകുന്നതു. ആമെൻ.

൧൪ എന്തുകൊണ്ടെന്നാൽ മനുഷ്യരൊടു അവരുടെ കുറ്റങ്ങളെ നിങ്ങൾ ക്ഷമിക്കുന്നു എങ്കിൽ, നിങ്ങളുടെ സ്വൎഗ്ഗസ്ഥനായ പിതാവു നിങ്ങളൊടും ക്ഷമിക്കും:

൧൫ എന്നാൽ മനുഷ്യരൊടു അവരുടെ കുറ്റങ്ങളെ നിങ്ങൾ ക്ഷമിക്കുന്നില്ല എങ്കിൽ, നിങ്ങളുടെ പിതാവു നിങ്ങളുടെ കുറ്റങ്ങളെയും നി

ങ്ങളൊട ക്ഷമിക്കയില്ല.

൧൬ അത്രയുമല്ല നിങ്ങൾ ഉപൊഷിക്കുമ്പൊൾ, കപടഭക്തിക്കാർ എന്ന പൊലെ മുഖവാട്ടത്തൊടെ ഇരിക്കരുത: എന്തുകൊണ്ടെന്നാൽ അവർ മനുഷ്യൎക്ക ഉപൊഷിക്കുന്നവരായി കാണപ്പെടുവാനായ്ക്കൊണ്ട, അവർ തങ്ങളുടെ മുഖങ്ങളെ വിരൂപമാക്കുന്നു. അവൎക്ക തങ്ങളുടെ പ്രതിഫലം ഉണ്ട, എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു.

൧൭ എന്നാൽ നീ ഉപൊഷിക്കുമ്പൊൾ, നീ ഉപൊഷിക്കുന്നവനായി മനുഷ്യൎക്കല്ല, രഹസ്യത്തിലിരിക്കുന്ന നിന്റെ പിതാവിന അത്രെ കാണപ്പെടുവാനായിക്കൊണ്ട, നിന്റെ തലയിൽ തൈലം പൂശ, നിന്റെ മുഖത്തെ കഴുകുക:

൧൮ അപ്പൊൾ രഹസ്യത്തിൽ കാണുന്നവനായി നിന്റെ പിതാവ നിനക്ക പരസ്യമായി പ്രതിഫലം നൽകും.

൧൯ ¶ ഭൂമിയിൽ നിങ്ങൾക്ക നിക്ഷെപങ്ങളെ കൂട്ടിവെക്കരുത, അവിടെ ഒറപ്പുഴുവും തുരുമ്പും കെടുക്കുന്നു, അവിടെ കള്ളന്മാർ തുരന്ന മൊഷ്ടിക്കയും ചെയ്യുന്നു:

൨൦ എന്നാൽ സ്വൎഗ്ഗത്തിൽ നിങ്ങൾക്ക നിക്ഷെപങ്ങളെ കൂട്ടിവെപ്പിൻ, അവിടെ ഒറപ്പുഴുവെങ്കിലും തുരുമ്പെങ്കിലും കെടുക്കുന്നില്ല, അവിടെ കള്ളന്മാർ തുരന്ന മൊഷ്ടിക്കുന്നതുമില്ല:

൨൧ എന്തുകൊണ്ടെന്നാൽ നിങ്ങളുടെ നിക്ഷെപം എവിടെ ഇരിക്കുന്നുവൊ, അവിടെ നിങ്ങളുടെ ഹൃദയവും ഇരിക്കും.

൨൨ ¶ ശരീരത്തിന്റെ വെളിച്ചം കണ്ണ ആകുന്നു: അതുകൊണ്ട നിന്റെ കണ്ണ നിൎമ്മലമാകുന്നു എങ്കിൽ, നിന്റെ ശരീരം മുഴുവനും വെളിച്ചമാക്കപ്പെട്ടതാകും.

൨൩ എന്നാൽ നിന്റെ കണ്ണ ദൊഷമുള്ളതാകുന്നു എങ്കിൽ, നിന്റെ ശരീരം മുഴുവനും ഇരുട്ടുള്ളതാകും. അതുകൊണ്ട നിങ്കലുള്ള വെളിച്ചം ഇരുളാകുന്നു എങ്കിൽ, ആ ഇരുൾ എത്രയും വലിയതാകുന്നു.

൨൪ ¶ ഒരുത്തനും രണ്ട യജമാനന്മാരെ സെവിപ്പാൻ കഴികയില്ല: എന്തുകൊണ്ടെന്നാൽ അവൻ ഒരുത്തനെ പകച്ച, മറ്റവനെ സ്നെഹിക്കും; അല്ലെങ്കിൽ ഒരുത്തനൊട ചെൎന്ന, മറ്റവനെ നിന്ദിക്കും നിങ്ങൾക്ക ദൈവത്തെയും ധനത്തെയും സെവിപ്പാൻ കഴികയില്ല.

൨൫ അതുകൊണ്ട ഞാൻ നിങ്ങളൊട പറയുന്നു, നിങ്ങൾ എന്തിനെ ഭക്ഷിക്കെണ്ടു എന്നൊ, എന്തിനെ കുടിക്കെണ്ടു എന്നൊ നിങ്ങളുടെ ജീവനെ കുറിച്ചെങ്കിലും, എന്തിനെ ഉടുക്കെണ്ടു എന്ന നിങ്ങളുടെ ശരീരത്തെ കുറിച്ചെങ്കിലും വിചാരപ്പെടരുത. ഭക്ഷണത്തെക്കാൾ ജീവനും, ഉടുപ്പിനെക്കാൾ ശരീരവും അധികമല്ലയൊ?

൨൬ ആകാശത്തിലുള്ള പക്ഷികളെ നൊക്കുവിൻ: അവ വിതെക്കുന്നില്ല, കൊയ്യുന്നതുമില്ല, കളപ്പുരയിൽ കൂട്ടിവെക്കുന്നതുമില്ല, എന്നാലും നിങ്ങളുടെ സ്വൎഗ്ഗസ്ഥനായ പിതാവ അവയെ പുലൎത്തുന്നു. അവയെക്കാൾ നിങ്ങൾ എറ്റ വിശെഷപ്പെട്ടവരല്ലയൊ?

൨൭ പിന്നെ വിചാരപ്പെടുന്നതിനാൽ തന്റെ ശരീര അളവിൽ ഒരു മുളം കൂടെ കൂട്ടുവാൻ നിങ്ങളിൽ ആൎക്ക കഴിയും;

൨൮ പിന്നെയും ഉടുപ്പിനെ കുറിച്ച നിങ്ങൾ എന്തിന വിചാരപ്പെടുന്നു? പറമ്പിലുള്ള പുഷ്പങ്ങൾ എങ്ങിനെ വളരുന്നു എന്ന വിചാരിപ്പിൻ; അവ അദ്ധ്വാനപ്പെടുന്നതുമില്ല, നൂല്ക്കുന്നതുമില്ല:

൨൯ എന്നാലും ശൊലൊമൊൻ തന്നെ തന്റെ സൎവ്വ മഹത്വത്തിലും അവയിൽ ഒന്ന പൊലെ അലങ്കരിക്കപ്പെട്ടിരുന്നില്ല എന്ന ഞാൻ നിങ്ങളൊട പറയുന്നു.

൩൦ ആയതകൊണ്ട ഇന്ന ഇരിക്കുന്നതും, നാളെ അടുപ്പിൽ ഇടപ്പെടുന്നതുമായിട്ടുള്ള പറമ്പിലെ പുല്ലു ദൈവം ഇപ്രകാരം ഉടുപ്പിക്കുന്നു എങ്കിൽ, അല്പ വിശ്വാസികളെ, നിങ്ങളെ എത്രയും അധികം ഉടുപ്പിക്കയില്ലയൊ?]

൩൧ അതകൊണ്ട നാം എതു ഭക്ഷിക്കെണ്ടു എന്നൊ, നാം എതു കുടിക്കെണ്ടു എന്നൊ, നാം എത ഉടുക്കെണ്ടു എന്നൊ നിങ്ങൾ പറഞ്ഞ വിചാരപ്പെടരുത.

൩൨ (ഈ വസ്തുക്കളെ ഒക്കെയും അജ്ഞാനികൾ അന്വെഷിക്കുന്നുവല്ലൊ:) എന്തെന്നാൽ ഈ വസ്തുക്കൾ ഒക്കെയും നിങ്ങൾക്ക ആവശ്യമാകുന്നു എന്ന നിങ്ങളുടെ സ്വൎഗ്ഗസ്ഥനായ പിതാവ അറിഞ്ഞിരിക്കുന്നു.

൩൩ എന്നാൽ മുമ്പെ ദൈവത്തിന്റെ രാജ്യത്തെയും, അവന്റെ നീതിയെയും അന്വെഷിപ്പിൻ: അപ്പൊൾ ഈ വസ്തുക്കൾ ഒക്കെയും നിങ്ങൾക്ക കൂടെ നൽകപ്പെടും.

൩൪ ആകയാൽ നാളെക്ക വെണ്ടി വിചാരപ്പെടാതെ ഇരിപ്പിൻ: എന്തകൊണ്ടെന്നാൽ നാളെ എന്നത തന്റെ കാൎയ്യങ്ങൾക്ക വെണ്ടി വിചാരപ്പെടും. അതാത ദിവസത്തെക്ക അതാതിന്റെ കഷ്ടത മതി.

## ൭ അദ്ധ്യായം.

൧ ക്രിസ്തു പൎവ്വതത്തിന്മെൽ വെച്ച തന്റെ പ്രസംഗം അവസാനിച്ച സാഹസ ബുദ്ധിയെ ആക്ഷെപിക്കയും.—൬ വിശുദ്ധ വസ്തുക്കളെ നായിക്കൾക്ക ഇടരുതെന്ന പറകയും.—൭ പ്രാൎത്ഥനെക്കും..൧൩ ഇടുക്ക വാതിലിൽ കൂടി അകത്ത പൊകെണമെന്നും.—൧൫ കള്ള ദീൎഘദൎശിമാരെ കരുതിക്കൊള്ളെണമെന്നും.—൨൧ വചനം കെൾക്കുന്നവരായി മാത്രമല്ല ചെയ്യുന്നവരായി ഇരിക്കെണം എന്നും ബുദ്ധി ഉപദെശിക്കയും ചെയ്യുന്നത.

നിങ്ങൾ വിധിക്കപ്പെടാതെ ഇരിപ്പാനായിട്ട, വിധിക്കരുത.

൨ എന്തകൊണ്ടെന്നാൽ നിങ്ങൾ വിധിക്കുന്ന വിധിയാൽ തന്നെ നിങ്ങൾ വിധിക്കപ്പെടും: നിങ്ങൾ അളക്കുന്ന അളവിനാലും നിങ്ങൾക്ക തിരികെ അളക്കപ്പെടും.

൩ പിന്നെയും നി നിന്റെ കണ്ണിലുള്ള കൊൽ വിചാരിക്കാതെ, നിന്റെ സഹൊദരന്റെ കണ്ണിലുള്ള കരട എന്തിന നൊക്കുന്നു?

൪ അല്ലെങ്കിൽ നി നിന്റെ സഹൊദരനൊട, ഞാൻ നിന്റെ കണ്ണിൽനിന്ന കരട എടുത്തുകളവാൻ സമ്മതിക്ക എന്ന എങ്ങിനെ പറയും? കണ്ടാലും ഒരു കൊൽ നിന്റെ കണ്ണിൽ ഉണ്ടല്ലൊ.

൫ ഓ കപടഭക്തിക്കാരാ, മുമ്പെ നിന്റെ കണ്ണിൽനിന്ന കൊൽ എടുത്തുകളക; അപ്പൊൾ നിന്റെ സഹൊദരന്റെ കണ്ണിൽനിന്ന കരട എടുത്തുകളവാൻ നിനക്ക നന്നായി കാണുകയും ചെയ്യും.

൬ ¶ നിങ്ങൾ ശുദ്ധമുള്ളതിനെ നായിക്കൾക്ക കൊടുക്കാതെയും, നിങ്ങളുടെ മുത്തുകളെ പന്നികൾക്ക മുമ്പെ ഇടാതെയും ഇരിപ്പിൻ, അവർ തങ്ങളുടെ കാലുകൾകൊണ്ട അവയെ ചവിട്ടുകയും, തിരിഞ്ഞ നിങ്ങളെ ചീന്തിക്കളകയും ചെയ്യാതെ ഇരിക്കെണ്ടുന്നതിന ആകുന്നു.

൭ ¶ ചൊദിപ്പിൻ, എന്നാൽ നിങ്ങൾക്ക തരപ്പെടും; അന്വെഷിപ്പിൻ, എന്നാൽ നിങ്ങൾ കണ്ടെത്തും; മുട്ടുവിൻ, എന്നാൽ നിങ്ങൾക്ക തുറക്കപ്പെടും.

൮ എന്തകൊണ്ടെന്നാൽ ചൊദിക്കു
ന്നവന എല്ലാവനും കിട്ടുന്നു; അ
ന്വെഷിക്കുന്നവനും കണ്ടെത്തുന്നു,
മുട്ടുന്നവന തുറക്കപ്പെടുകയും ചെ
യ്യും.
൯ അല്ലെങ്കിൽ നിങ്ങളിൽ യാ
തൊരു മനുഷ്യൻ എങ്കിലും, തന്റെ
പുത്രൻ തന്നൊട അപ്പം ചൊദി
ച്ചാൽ, അവന ഒരു കല്ല കൊടുക്കു
മൊ?
൧൦ അവൻ ഒരു മീൻ ചൊദി
ച്ചാലൊ, അവൻ അവന ഒരു സ
ൎപ്പം കൊടുക്കുമൊ?
൧൧ അതകൊണ്ട ദൊഷികളാകു
ന്ന നിങ്ങൾ നിങ്ങളുടെ പുത്രന്മാ
ൎക്ക നല്ല ദാനങ്ങളെ കൊടുപ്പാൻ അ
റിയുന്നു എങ്കിൽ, സ്വൎഗ്ഗത്തിലിരിക്കു
ന്നവനായ നിങ്ങളുടെ പിതാവ ത
ന്നൊട ചൊദിക്കുന്നവൎക്ക നന്മക
ളെ എത്ര അധികം കൊടുക്കും?
൧൨ ആകയാൽ മനുഷ്യർ നിങ്ങ
ൾക്ക എന്തെല്ലാം കാൎയ്യങ്ങളെ ചെ
യ്യെണമെന്ന നിങ്ങൾ ഇച്ശിക്കുന്നു
വൊ, അപ്രകാരം തന്നെ നിങ്ങളും
അവൎക്ക ചെയ്വിൻ: എന്തെന്നാൽ ഇ
ത വെദപ്രമാണവും ദീൎഘദൎശികളും
ആകുന്നു.
൧൩ ¶ ഇടുക്കു വാതിലിൽ കൂടി
അകത്ത കടപ്പിൻ: എന്തകൊണ്ടെ
ന്നാൽ നാശത്തിലെക്ക കൊണ്ടുപൊ
കുന്ന വാതിൽ വീതിയുള്ളതും, വഴി
വിസ്താരമുള്ളതും ആകുന്നു, അതിൽ
കൂടി അകത്ത പൊകുന്നവർ വല
രും ഉണ്ട:
൧൪ എന്തെന്നാൽ ജീവങ്കലെക്ക
കൊണ്ടുപൊകുന്ന വാതിൽ ഇടുക്കമു
ള്ളതും, വഴി വിസ്താരം കുറഞ്ഞതും
ആകുന്നു, അതിനെ കണ്ടെത്തുന്നവ
രും ചുരുക്കമാകുന്നു.
൧൫ ¶ കള്ള ദീൎഘദൎശിമാരിൽനിന്ന
സൂക്ഷിച്ചുകൊൾവിൻ, അവർ ആടു
കളുടെ ഉടുപ്പുകളൊടെ നിങ്ങളുടെ
അടുക്കൽ വരുന്നു ഉള്ളിൽ അവർ
ബുഭുക്ഷയുള്ള ചെന്നായ്ക്കൾ അത്രെ
ആകുന്നത.
൧൬ നിങ്ങൾ അവരുടെ ഫലങ്ങ
ളാൽ അവരെ അറിയും. മുള്ളുക
ളിൽനിന്ന മുന്തിരിങ്ങാപ്പഴങ്ങളെ
യും, ഞെരിഞ്ഞിലിൽ മുള്ളുകളിൽനി
ന്ന അത്തിപ്പഴങ്ങളെയും പറിക്കുമാ
റുണ്ടൊ?
൧൭ അപ്രകാരം തന്നെ നല്ല വൃ
ക്ഷം ഒക്കെയും നല്ല ഫലങ്ങളെ ത
രുന്നു; എന്നാൽ ആകാത്ത വൃക്ഷം
ആകാത്ത ഫലങ്ങളെ തരുന്നു.
൧൮ നല്ല വൃക്ഷത്തിന ആകാത്ത
ഫലങ്ങളെ തരുവാനും, ആകാത്ത
വൃക്ഷത്തിന നല്ല ഫലങ്ങളെ തരു
വാനും കഴികയില്ല.
൧൯ നല്ല ഫലങ്ങളെ തരാത്ത വൃ
ക്ഷം എല്ലാം വെട്ടപ്പെട്ട, അഗ്നിയി
ൽ ഇടപ്പെടുന്നു.
൨൦ അതകൊണ്ട നിങ്ങൾ അവരു
ടെ ഫലങ്ങളാൽ അവരെ അറിയും.
൨൧ ¶ എന്നൊട, കൎത്താവെ, ക
ൎത്താവെ, എന്ന പറയുന്നവൻ എ
ല്ലാം സ്വൎഗ്ഗരാജ്യത്തിലെക്ക കടക്കയി
ല്ല: സ്വൎഗ്ഗത്തിലിരിക്കുന്നവനായ എ
ന്റെ പിതാവിന്റെ ഇഷ്ടം ചെയ്യു
ന്നവനത്രെ.
൨൨ ആ നാളിൽ വലരും എ
ന്നൊട, കൎത്താവെ, കൎത്താവെ, ഞ
ങ്ങൾ നിന്റെ നാമത്തിൽ ദീൎഘദ
ൎശനം പറകയും; നിന്റെ നാമ
ത്തിൽ പിശാചുകളെ പുറത്താക്കുക
യും; നിന്റെ നാമത്തിൽ വളരെ
അത്ഭുതങ്ങളെ ചെയ്കയും ചെയ്തി
ട്ടില്ലയൊ? എന്ന പറയും.
൨൩ അപ്പൊൾ, ഞാൻ ഒരുനാ
ളും നിങ്ങളെ അറിഞ്ഞിട്ടില്ല: അക്ര
മം ചെയ്യുന്നവരെ, എങ്കൽനിന്ന
പൊകുവിൻ, എന്ന ഞാൻ അവ
രൊട തീൎത്ത പറകയും ചെയ്യും.
൨൪ ¶ അതകൊണ്ട ആരെങ്കിലും

എന്റെ ഈ വചനങ്ങളെ കെട്ട, അവയിൻ പ്രകാരം ചെയ്യുന്നവൊ, അവനെ ഞാൻ തന്റെ വീട ഒരു പാറയിന്മെൽ പണി ചെയ്തു ബുദ്ധിയുള്ള മനുഷ്യനൊട സദൃശനാക്കും.

൨൫ മഴ പെയ്തു, വലിയ വെള്ളങ്ങളും വന്ന, കാറ്റുകളും അടിച്ച, ആ വീട്ടിന്മെൽ അലെച്ചു; എന്നാറെയും അത വീണില്ല: എന്തുകൊണ്ടെന്നാൽ അത ഒരു പാറയിന്മെൽ സ്ഥാപിക്കപ്പെട്ടിരുന്നു.

൨൬ പിന്നെ എന്റെ ഈ വചനങ്ങളെ കെട്ട, അവയിൻ പ്രകാരം ചെയ്യാതെ ഇരിക്കുന്നവൻ എല്ലാം തന്റെ വീട മണലിന്മെൽ പണി ചെയ്തു ഭൊഷനായ മനുഷ്യനൊട സദൃശനാക്കപ്പെടും:

൨൭ മഴ പെയ്തു, വലിയ വെള്ളങ്ങളും വന്ന, കാറ്റുകളും അടിച്ച. ആ വീട്ടിന്മെൽ അലച്ചു; അത വീഴുകയും ചെയ്തു: അതിന്റെ വീഴ്ചയും വലിയത ആയിരുന്നു.

൨൮ ¶ പിന്നെ ഉണ്ടായത എന്തെന്നാൽ, യെശു ഈ വചനങ്ങളെ പറഞ്ഞ അവസാനിച്ചതിന്റെ ശെഷം, ജനങ്ങൾ അവന്റെ ഉപദെശത്തിൽ ആശ്ചൎയ്യപ്പെട്ടു:

൨൯ എന്തുകൊണ്ടെന്നാൽ അവൻ അവരുടെ ഉപാദ്ധ്യായന്മാർ എന്ന പൊലെ അല്ല, അധികാരമുള്ളവൻ എന്ന പൊലെ അവരെ പഠിപ്പിച്ചിരുന്നു.

## ൮ അദ്ധ്യായം.

൧ ക്രിസ്തു കുഷ്ഠരൊഗിയെ സ്വസ്ഥനാക്കുന്നത.—൫ ശതാധിപന്റെ ഭൃത്യനെയും.—൧൪ പത്രൊസിന്റെ ഭാൎയ്യയുടെ അമ്മയെയും. ൧൭ മറ്റും പല രൊഗികളെയും സ്വസ്ഥമാക്കുന്നത.൧൯ താൻ അനുഗമിക്കപ്പെടുവാനുള്ള പ്രകാരം കാട്ടുന്നത.—൨൬ കടലിൽ പെരുങ്കാറ്റിനെ ശമിപ്പിക്കുന്നത. ൨൮ രണ്ട പെരെ പിടിച്ച പിശാചുകളെ പുറത്താക്കിക്കളയുന്നത. —അവ പന്നിക്കൂട്ടത്തിലെക്ക പൊയ്ക്കൊൾവാൻ സമ്മതിക്കയും ചെയ്യുന്നത.

പിന്നെ അവൻ മലയിൽനിന്ന ഇറങ്ങി വരുമ്പൊൾ, വളരെ പുരുഷാരങ്ങൾ അവന്റെ പിന്നാലെ ചെന്നു.

൨ അപ്പൊൾ, കണ്ടാലും, ഒരു കുഷ്ഠരൊഗി വന്ന, അവനെ വന്ദിച്ച, കൎത്താവെ, നിനക്ക മനസ്സുണ്ടെങ്കിൽ, എന്നെ ശുദ്ധനാക്കുവാൻ നിനക്ക കഴിയും എന്ന പറഞ്ഞു.

൩ എന്നാറെ യെശു തന്റെ കൈ നീട്ടി, അവനെ തൊട്ട, ഇനിക്ക മനസ്സുണ്ട, നീ ശുദ്ധനായിവരിക എന്ന പറഞ്ഞു. ഉടനെ അവന്റെ കുഷ്ഠരൊഗം ശുദ്ധമാകയും ചെയ്തു.

൪ പിന്നെ യെശു അവനൊട, നൊക്ക, നീ ഇതിനെ ഒരുത്തനൊടും പറയരുത, എന്നാലും നീ ചെന്ന, ആചാൎയ്യന നിന്നെ തന്നെ കാണിച്ച, അവൎക്ക സാക്ഷിയായിട്ട മൊശെ കല്പിച്ചിട്ടുള്ള വഴിപാട കഴിക്ക എന്ന പറഞ്ഞു.

൫ ¶ പിന്നെ യെശു കപ്പൎന്നഹൊമിലെക്ക കടന്നപ്പൊൾ, ശതാധിപനായ ഒരുത്തൻ അവന്റെ അടുക്കൽ വന്ന, അവനൊട അപെക്ഷിച്ച,

൬ കൎത്താവെ, എന്റെ വെലക്കാരൻ മഹാ വെദനപ്പെട്ട, വീട്ടിൽ പക്ഷവാതം പിടിച്ച കിടക്കുന്നു എന്ന പറഞ്ഞു.

൭ എന്നാറെ യെശു അവനൊട, ഞാൻ വന്ന, അവനെ സൌഖ്യമാക്കും എന്ന പറയുന്നു.

൮ ശതാധിപൻ ഉത്തരമായിട്ട,

കൎത്താവെ, നീ എന്റെ പുരെക്കക
ത്ത വരുവാൻ ഞാൻ യൊഗ്യനല്ല:
എന്നാലും നീ ഒരു വചനം മാത്രം
പറക, അപ്പൊൾ എന്റെ വെല
ക്കാരൻ സൌഖ്യമാക്കപ്പെടും.
൯ എന്തകൊണ്ടെന്നാൽ ഞാനും
അധികാരത്തിൻ കീഴുള്ള ഒരു മനു
ഷ്യൻ ആകുന്നു: എന്റെ കീഴിൽ
പട്ടാളക്കാരും ഉണ്ട: ഞാൻ ഇവ
നൊട, പൊക എന്ന പറയുന്നു, അ
വൻ പൊകുന്നു; ഞാൻ മറ്റൊരു
ത്തനൊട, വരിക എന്ന പറയുന്നു,
അവൻ വരുന്നു; ഞാൻ എന്റെ
വെലക്കാരനൊട, ഇതു ചെയ്ക എ
ന്ന പറയുന്നു, അവൻ അതു ചെയ്യു
ന്നു എന്ന പറഞ്ഞു.
൧൦ യെശു ഇതു കെട്ടാറെ, ആ
ശ്ചൎയ്യപ്പെട്ടു, പിന്നാലെ വരുന്നവ
രൊട, ഞാൻ ഇപ്രകാരമുള്ള വി
ശ്വാസത്തെ യിസ്രാഎലിലും കണ്ടി
ട്ടില്ല എന്ന ഞാൻ സത്യമായിട്ട നി
ങ്ങളൊട പറയുന്നു.
൧൧ പിന്നെയും ഞാൻ നിങ്ങളൊ
ട പറയുന്നു, പലർ കിഴക്കനിന്നും
പടിഞ്ഞാറനിന്നും വന്ന, അബ്രാഹാ
മിനൊടും, ഇസ്സാക്കിനൊടും, യാ
ക്കൊബിനൊടും കൂടെ സ്വൎഗ്ഗരാജ്യ
ത്തിൽ ഇരിക്കും.
൧൨ രാജ്യത്തിന്റെ പുത്രന്മാർ എ
റ്റം പുറത്തുള്ള ഇരുളിലെക്ക തള്ള
പ്പെടും താനും: അവിടെ കരച്ചിലും
പല്ലുകടിയും ഉണ്ടാകും എന്ന പറ
ഞ്ഞു.
൧൩ പിന്നെ യെശു ശതാധിപ
നൊട, നീ പൊയ്ക്കൊൾക; നീ
വിശ്വസിച്ച പ്രകാരം നിനക്ക ഭ
വിക്കട്ടെ എന്ന പറഞ്ഞു. ആ നാഴി
കയിൽ തന്നെ അവന്റെ വെല
ക്കാരൻ സൌഖ്യവാനാകയും ചെയ്തു.
൧൪ ¶ പിന്നെ യെശു പത്രൊസി
ന്റെ വീട്ടിലെക്ക വന്ന, അവന്റെ
ഭാൎയ്യയുടെ അമ്മ ജ്വരമായിട്ട കിട
ക്കുന്നതു കണ്ടു.
൧൫ എന്നാറെ അവൻ അവളു
ടെ കയ്യെ തൊട്ടു, ജ്വരവും അവ
ളെ വിട്ടുമാറി: അവൾ എഴുനീറ്റ,
അവൎക്ക ശുശ്രൂഷ ചെയ്കയും ചെയ്തു.
൧൬ ¶ പിന്നെ സന്ധ്യയായപ്പൊ
ൾ, പിശാച ബാധിച്ചിട്ടുള്ള പല
രെയും അവർ അവന്റെ അടുക്കൽ
കൊണ്ടുവന്നു:
൧൭ അവൻ ആത്മാക്കളെ വച
നത്താൽ പുറത്താക്കി, രൊഗികളെ
എല്ലാം സൌഖ്യമാക്കി: അത അവൻ
തന്നെ നമ്മുടെ ബലഹീനങ്ങളെ
എറ്റ, നമ്മുടെ രൊഗങ്ങളെ ചുമ
ന്നു എന്ന യശായാ ദീൎഘദൎശിയാൽ
ചൊല്ലപ്പെട്ടത നിവൃത്തിയാകെണ്ടു
ന്നതിന ആയിരുന്നു.
൧൮ ¶ പിന്നെ യെശു തന്റെ
ചുറ്റിലും വളരെ പുരുഷാരങ്ങളെ
കണ്ടാറെ, അക്കരെക്ക പൊകുവാൻ
കല്പിച്ചു.
൧൯ അപ്പൊൾ ഒരു ഉപാദ്ധ്യായ
ൻ അടുക്കൽ വന്ന, ഗുരൊ, നീ എ
വിടെ പൊയാലും ഞാൻ നിന്നെ
പിന്തുടൎന്നുകൊള്ളാമെന്ന അവനൊ
ട പറഞ്ഞു.
൨൦ എന്നാറെ യെശു അവനൊ
ട, കുറുനരികൾക്ക കുഴികളും, ആ
കാശത്തിലെ പക്ഷികൾക്ക കൂടുക
ളും ഉണ്ട: മനുഷ്യന്റെ പുത്രന ത
ന്റെ തലയെ ചായിപ്പാൻ സ്ഥല
മില്ല താനും എന്ന പറഞ്ഞു.
൨൧ പിന്നെ അവന്റെ ശിഷ്യ
ന്മാരിൽ മറ്റൊരുത്തൻ, കൎത്താ
വെ, ഞാൻ മുമ്പെ ചെന്ന, എന്റെ
അപ്പനെ കുഴിച്ചിടുവാൻ ഇനിക്ക
അനുവാദം തരെണം എന്ന അ
വനൊട പറഞ്ഞു.
൨൨ എന്നാറെ യെശു അവനൊ
ട, എന്റെ പിന്നാലെ വരിക: മ
രിച്ചവർ തങ്ങളുടെ മരിച്ചവരെ കു
ഴിച്ചിടട്ടെ എന്ന പറഞ്ഞു.

൨൩ ¶ പിന്നെ അവൻ ഒരു പ
ടവിൽ കരെറിയപ്പൊൾ, അവ
ന്റെ ശിഷ്യന്മാർ അവന്റെ പി
ന്നാലെ ചെന്നു.
൨൪ കണ്ടാലും പടവ തിരകൾ
കൊണ്ട മൂടപ്പെടുവാൻ തക്കവണ്ണം,
കടലിൽ ഒരു മഹാ കൊടുങ്കാററ
ഉണ്ടായി: എന്നാറെ അവൻ ഉറ
ങ്ങിയിരുന്നു.
൨൫ അപ്പൊൾ അവന്റെ ശിഷ്യ
ന്മാർ അടുക്കൽ വന്നു, അവനെ ഉ
ണർത്തി, കർത്താവെ, ഞങ്ങളെ ര
ക്ഷിക്കെണമെ: ഞങ്ങൾ നശിച്ച
പൊകുന്നു, എന്ന പറഞ്ഞു.
൨൬ എന്നാറെ അവൻ അവരൊ
ട, അല്പ വിശ്വാസികളെ, നിങ്ങൾ
എന്തിന ഭയമുള്ളവർ ആകുന്നു? എ
ന്ന പറഞ്ഞു. അപ്പൊൾ അവൻ എ
ഴുനീററ, കാററുകളെയും കടലി
നെയും ശാസിച്ചു; ഒരു മഹാ ശാ
ന്തത ഉണ്ടാകയും ചെയ്തു.
൨൭ എന്നാൽ കാററുകളും കടലും
കൂടി ഇവനെ അനുസരിക്കുന്നത
കൊണ്ട, ഇവൻ എതപ്രകാരമുള്ള മ
നുഷ്യൻ ആകുന്നു! എന്ന ആ മനു
ഷ്യർ പറഞ്ഞ ആശ്ചൎയ്യപ്പെട്ടു.
൨൮ ¶ പിന്നെ അവൻ അക്കരെക്ക
ഗെദറായക്കാരുടെ ദെശത്തിലെക്ക
എത്തിയപ്പൊൾ, പിശാച ബാധി
ച്ചവർ രണ്ട പെർ പ്രെതക്കല്ലറക
ളിൽനിന്ന പുറപ്പെട്ട, അവനെ എ
തിരെററു, അവർ മഹാ ഉഗ്രന്മാർ
ആയിരുന്നതകൊണ്ട, ആക്കും ആ
വഴിയെ കടന്ന പൊകുവാൻ വ
ഹിയാതെ ഇരുന്നു.
൨൯ കണ്ടാലും, അവർ നിലവി
ളിച്ചു, യെശു, ദൈവത്തിന്റെ പു
ത്രാ, ഞങ്ങൾക്കും നിനക്കും എന്ത?
കാലത്തിന മുമ്പെ നീ ഞങ്ങളെ
വെദനപ്പെടുത്തുവാൻ ഇവിടെ വ
ന്നുവൊ? എന്ന പറഞ്ഞു.
൩൦ വിശെഷിച്ചും അവരിൽനി
ന്ന ബഹു ദൂരമായി എറിയ പന്നി
കളുടെ ഒരു കൂട്ടം മെയ്യുന്നുണ്ടായി
രുന്നു.
൩൧ അപ്പൊൾ പിശാചുകൾ അ
വനൊട, നീ ഞങ്ങളെ പുറത്താ
ക്കുന്നു എങ്കിൽ, ആ പന്നിക്കൂട്ടത്തി
ലെക്ക പൊയ്ക്കൊൾവാൻ ഞങ്ങൾ
ക്ക അനുവാദം തരെണം എന്ന അ
പെക്ഷിച്ചു.
൩൨ പൊകുവിൻ, എന്ന അവൻ
അവരൊട പറഞ്ഞു. അപ്പൊൾ അ
വർ പുറപ്പെട്ട, ആ പന്നിക്കൂട്ടത്തി
ലെക്ക പൊയി: എന്നാറെ, കണ്ടാ
ലും, ആ പന്നിക്കൂട്ടം എല്ലാം കി
ഴക്കാം തൂക്കമായി ഉള്ള ഒരു സ്ഥ
ലത്തിൽ കൂടി കടലിലെക്ക ഓടി
ഇറങ്ങി, വെള്ളങ്ങളിൽ ചാകയും ചെ
യ്തു.
൩൩ പിന്നെ അവരെ മെച്ചവർ
ഓടിപ്പൊയി, നഗരത്തിലെക്ക ചെ
ന്ന, സകലത്തെയും പിശാച ബാ
ധിച്ചിരുന്നവരുടെ വൃത്താന്തകളെയും
അറിയിച്ചു.
൩൪ അപ്പൊൾ, കണ്ടാലും, നഗ
രം എല്ലാം യെശുവിനെ എതിരെ
ല്ക്കുന്നതിന പുറപ്പെട്ടു: അവനെ ക
ണ്ടാറെ, അവൻ തങ്ങളുടെ അതി
രുകളിൽനിന്ന വാങ്ങി പൊകെണ്ട
മെന്ന അവനൊട അപെക്ഷിക്ക
യും ചെയ്തു.

## ൯ അദ്ധ്യായം.

൧ ക്രിസ്തു പക്ഷവാതക്കാരനെ സ്വ
സ്ഥമാക്കുന്നത. —൯ മത്തായി
യെ വിളിക്കുന്നത. —൧൦ ചുങ്കക്കാ
രൊടും പാപികളൊടും കൂടി ഭ
ക്ഷിക്കുന്നത.

൧ പിന്നെ അവൻ ഒരു പടവിൽ ക
രെറി, ഇക്കരെക്ക കടന്നു, തന്റെ
സ്വന്ത നഗരത്തിലെക്ക വന്നു
൨ അപ്പൊൾ, കണ്ടാലും, കട്ടിലി
ൽ കിടക്കുന്ന ഒരു പക്ഷവാതക്കാര

നെ അവർ അവന്റെ അടുക്കൽ
കൊണ്ടുവന്നു: എന്നാറെ യെശു അ
വരുടെ വിശ്വാസം കാണ്കകൊണ്ട
ആ പക്ഷവാതക്കാരനൊട, പു
ത്രാ, നി ധൈൎയ്യമായിരിക്ക: നിന
ക്ക നിന്റെ പാവങ്ങൾ മൊചിക്ക
പ്പെട്ടിരിക്കുന്നു എന്ന പറഞ്ഞു
൩ അപ്പൊൾ, കണ്ടാലും, ഉപാ
ദ്ധ്യായന്മാരിൽ ചിലർ, ഇവൻ ദൂ
ഷണം പറയുന്നു, എന്ന തങ്ങളുടെ
ഉള്ളിൽ പറഞ്ഞു.
൪ എന്നാറെ യെശു അവരുടെ
നിരൂപണങ്ങളെ അറിഞ്ഞുകൊണ്ട
പറഞ്ഞു, നിങ്ങൾ എന്തിന നിങ്ങളു
ടെ ഹൃദയങ്ങളിൽ ദൊഷങ്ങളെ
നിരൂപിക്കുന്നു?
൫ എന്തുകൊണ്ടെന്നാൽ, എത എ
ളുപ്പം, നിനക്ക നിന്റെ പാവങ്ങ
ൾ മൊചിക്കപ്പെട്ടിരിക്കുന്നു എന്ന
പറയുന്നതൊ? എഴുനീറ്റ, നടക്ക
എന്ന പറയുന്നതൊ?
൬ എന്നാൽ ഭൂമിയിൽ പാവങ്ങ
ളെ മൊചിപ്പാൻ മനുഷ്യന്റെ പു
ത്രന അധികാരം ഉണ്ട എന്ന നി
ങ്ങൾ അറിയെണ്ടുന്നതിനായിട്ട, (അ
വൻ അപ്പൊൾ പക്ഷവാതക്കാര
നൊട പറഞ്ഞു,) നീ എഴുനീറ്റ,
നിന്റെ കിടക്ക എടുത്ത, നിന്റെ
വീട്ടിലെക്ക പൊക.
൭ അവൻ എഴുനീറ്റ, അവന്റെ
വീട്ടിലെക്ക പൊയി.
൮ എന്നാറെ പുരുഷാരം അതു
കണ്ടപ്പൊൾ, ആശ്ചൎയ്യപ്പെട്ടു, മനു
ഷ്യൎക്ക ഇപ്രകാരമുള്ള അധികാരം
നൽകിയ ദൈവത്തെ സ്തുതിക്കയും
ചെയ്തു.
൯ ¶ പിന്നെ യെശു അവിടെനി
ന്നപുറപ്പെട്ടുപൊകുമ്പൊൾ, മത്താ
യി എന്ന പെരുള്ള ഒരു മനുഷ്യൻ
ചുങ്കസ്ഥലത്തിരിക്കുന്നതിനെ കണ്ട,
അവനൊട, എന്റെ പിന്നാലെ
വരിക, എന്ന പറയുന്നു: അവൻ
എഴുനീറ്റ, അവന്റെ പിന്നാലെ
പൊകയും ചെയ്തു.
൧൦ പിന്നെ ഉണ്ടായത എന്തെ
ന്നാൽ, യെശു വീട്ടിൽ ഭക്ഷണത്തി
ന ഇരിക്കുമ്പൊൾ, കണ്ടാലും, വളു
രെ ചുങ്കക്കാരും പാപികളും വന്ന,
അവനൊടും അവന്റെ ശിഷ്യന്മാ
രൊടും കൂടെ ഭക്ഷണത്തിന ഇരു
ന്നു.
൧൧ എന്നാൽ പറിശെന്മാർ അ
തു കണ്ടാറെ, അവന്റെ ശിഷ്യ
ന്മാരൊട, നിങ്ങളുടെ ഗുരു ചുങ്ക
ക്കാരൊടും പാപികളൊടും കൂടെ
ഭക്ഷിക്കുന്നത എന്തുകൊണ്ട? എന്ന
പറഞ്ഞു.
൧൨ എന്നാറെ യെശു അതു കെ
ട്ടപ്പൊൾ, അവരൊട, സ്വസ്ഥമു
ള്ളവൎക്ക വൈദ്യനെ കൊണ്ട ആ
വശ്യം ഇല്ല, രൊഗികളായുള്ളവ
ൎക്കെ ഉള്ളു.
൧൩ എന്നാൽ ബലിയെ അല്ല, ക
രുണയെ തന്നെ ഞാൻ ആഗ്രഹിക്കു
ന്നു എന്നുള്ളത എന്താകുന്നു എന്ന
പൊയി പഠിപ്പിൻ: എന്തെന്നാൽ
ഞാൻ നീതിമാന്മാരെ അല്ല, പാ
വികളെ അത്രെ അനുതാപത്തിലെ
ക്ക വിളിപ്പാൻ വന്നിരിക്കുന്നു എന്ന
പറഞ്ഞു.
൧൪ ¶ അപ്പൊൾ യൊഹന്നാ
ന്റെ ശിഷ്യന്മാർ അവന്റെ അടു
ക്കൽ വന്ന, ഞങ്ങളും പറിശന്മാരും
പലപ്പൊഴും ഉപൊക്ഷിക്കുന്നു, എ
ന്നാൽ നിന്റെ ശിഷ്യന്മാർ ഉപൊ
ക്ഷിക്കുന്നില്ല, അത എന്തുകൊണ്ട? എ
ന്ന പറഞ്ഞു.
൧൫ എന്നാറെ യെശു അവരൊട
പറഞ്ഞു, മണവാളൻ തങ്ങളൊട
കൂടെ ഉള്ളപ്പൊൾ കല്യാണഗൃഹ
ത്തിലെ പൈതങ്ങൾക്ക ദുഃഖപ്പെടു
വാൻ കഴിയുമൊ? മണവാളൻ അ
വരിൽനിന്ന നീക്കപ്പെടും നാളു
കൾ വരും, അപ്പൊൾ അവർ ഉ

പൊഷിക്കും.

൧൬ ഒരുത്തനും പുതിയ വസ്ത്രഖണ്ഡം പഴയ വസ്ത്രത്തിന്മെൽ ചെക്കമാറില്ല: എന്തുകൊണ്ടെന്നാൽ അതിന്മെൽ ചെക്കപ്പെട്ട ശീല വസ്ത്രത്തിൽനിന്ന എടുത്തുകളയുന്നു, ചീന്തൽ അധികം ഉണ്ടാകയും ചെയ്യുന്നു.

൧൭ പുതിയ വീഞ്ഞ പഴയ തൊൽക്കുടങ്ങളിൽ പകൎന്ന വെക്കുമാറില്ല: അപ്രകാരമായാൽ തൊൽക്കുടങ്ങൾ പൊളിയും, വീഞ്ഞും ഒഴുകിപ്പൊകും, തൊൽക്കുടങ്ങളും കെട്ടുപൊകും: അവർ പുതിയ വീഞ്ഞിനെ പുതിയ തൊൽക്കുടങ്ങളിൽ അത്രെ പകൎന്ന വെക്കുന്നത, അപ്പൊൾ രണ്ടും രക്ഷപെടും.

൧൮ ¶ അവൻ ഈ കാൎയ്യങ്ങളെ അവരൊട പറയുമ്പൊൾ, കണ്ടാലും, ഒരു പ്രമാണി വന്ന, അവനെ വന്ദിച്ച, എന്റെ മകൾ ഇപ്പൊൾ തന്നെ കഴിഞ്ഞുപൊയി; എങ്കിലും നി വന്ന, നിന്റെ കൈ അവളുടെ മെൽ വെക്കെണമെ, അപ്പൊൾ അവൾ ജീവിക്കും എന്ന പറഞ്ഞു.

൧൯ എന്നാറെ യെശു എഴുനീറ്റ, അവനും അവന്റെ ശിഷ്യന്മാരും കൂടെ, അവന്റെ പിന്നാലെ ചെന്നു.

൨൦ (അപ്പൊൾ, കണ്ടാലും, പന്ത്രണ്ട സംവത്സരമായി രക്തവാൎച്ചയൊട കൂടിയ ഒരു സ്ത്രീ,

൨൧ ഞാൻ അവന്റെ വസ്ത്രത്തെ മാത്രം തൊട്ടാൽ സൌഖ്യപ്പെടും എന്ന, തങ്കൽ പറഞ്ഞുകൊണ്ട, അവന്റെ പിന്നിൽ വന്ന, അവന്റെ വസ്ത്രത്തിന്റെ വക്കിനെ തൊട്ടു.

൨൨ എന്നാറെ യെശു തിരിഞ്ഞ, അവളെ കണ്ടപ്പൊൾ, ഹെ പുത്രി, ധൈൎയ്യമായിരിക്ക, നിന്റെ വിശ്വാസം നിന്നെ സൌഖ്യമാക്കി എന്ന പറഞ്ഞു. ആ നെരം മുതൽ ആ സ്ത്രീ സൌഖ്യമായി.)

൨൩ പിന്നെ യെശു പ്രമാണിയുടെ വീട്ടിലെക്ക വന്ന, വാദ്യക്കാരെയും നിലവിളിക്കുന്ന ജനങ്ങളെയും കണ്ടപ്പൊൾ,

൨൪ അവരൊട, മാറിപ്പൊകുവിൻ: എന്തുകൊണ്ടെന്നാൽ ബാലസ്ത്രീ മരിച്ചില്ല, ഉറങ്ങുന്നത്രെ എന്ന പറഞ്ഞു. എന്നാറെ അവർ അവനെ പരിഹസിച്ചു.

൨൫ പിന്നെ ജനങ്ങൾ പുറത്താക്കപ്പെട്ടതിന്റെ ശെഷം, അവൻ അകത്ത ചെന്ന, അവളുടെ കൈ പിടിച്ചു, അപ്പൊൾ ബാലസ്ത്രീ എഴുനീറ്റു.

൨൬ പിന്നെ ഈ ശ്രുതി ആ ദെശത്തിൽ എല്ലാം പരന്നു.

൨൭ ¶ പിന്നെ യെശു അവിടെനിന്ന പുറപ്പെട്ടു പൊകുമ്പൊൾ, രണ്ട കുരുടന്മാർ അവന്റെ പിന്നാലെ ചെന്ന, ദാവീദിന്റെ പുത്രാ, ഞങ്ങളൊട കരുണയുണ്ടാകെണമെ, എന്ന ഉറക്കെ വിളിച്ച പറഞ്ഞു.

൨൮ അവൻ വീട്ടിലെക്ക വന്നപ്പൊൾ, ആ കുരുടന്മാർ അവന്റെ അടുക്കൽ വന്നു: എന്നാറെ യെശു അവരൊട, ഇതിനെ ചെയ്വാൻ എനിക്ക കഴിയുമെന്ന നിങ്ങൾ വിശ്വസിക്കുന്നുവൊ? എന്ന പറയുന്നു. ഉവ്വ, കൎത്താവെ, എന്ന അവർ അവനൊട പറഞ്ഞു.

൨൯ അപ്പൊൾ അവൻ അവരുടെ കണ്ണുകളെ തൊട്ട, നിങ്ങളുടെ വിശ്വാസത്തിൻ പ്രകാരം നിങ്ങൾക്ക ഉണ്ടാകട്ടെ എന്ന പറഞ്ഞു.

൩൦ അപ്പൊൾ അവരുടെ കണ്ണുകൾ തുറക്കപ്പെട്ടു; പിന്നെ യെശു അവരൊട, നൊക്കുവിൻ, ഒരുത്തനും ഇതിനെ അറിയരുത എന്ന ഉറപ്പായിട്ട കല്പിച്ചു.

൩൧ എന്നാറെ അവർ പുറപ്പെട്ടു പൊയിട്ടു, അവനെ ആ ദെശ

൮ ഹൃദയ ശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ: അതെന്തകൊണ്ടെന്നാൽ അവർ ദൈവത്തെ കാണും.

൯ സമാധാനം നടത്തുന്നവർ ഭാഗ്യവാന്മാർ: അതെന്തകൊണ്ടെന്നാൽ അവർ ദൈവത്തിന്റെ പുത്രന്മാരെന്ന വിളിക്കപ്പെട്ടവരാകും.

൧൦ നീതി നിമിത്തമായിട്ട പീഡിക്കപ്പെടുന്നവർ ഭാഗ്യവാന്മാർ: അതെന്തകൊണ്ടെന്നാൽ സ്വർഗ്ഗരാജ്യം അവരുടെ ആകുന്നു.

൧൧ ഞാൻ നിമിത്തമായിട്ട അവർ നിങ്ങളെ ധിക്കരിക്കയും, പീഡിപ്പിക്കയും, സകല വിധമായുള്ള ദുർവ്വചനത്തെ നിങ്ങളുടെ നെരെ വ്യാജമായിട്ട പറകയും ചെയ്യുമ്പൊൾ, നിങ്ങൾ ഭാഗ്യവാന്മാർ ആകുന്നു.

൧൨ നിങ്ങളുടെ പ്രതിഫലം സ്വർഗ്ഗത്തിൽ വലുതാകകൊണ്ട, സന്തൊഷിച്ച, ആനന്ദിപ്പിൻ: എന്തകൊണ്ടെന്നാൽ നിങ്ങൾക്ക മുമ്പെ ഉള്ള ദീർഘദർശിമാരെ അവർ ഇപ്രകാരം പീഡിപ്പിച്ചു.

൧൩ ¶ നിങ്ങൾ ഭൂമിയുടെ ഉപ്പാകുന്നു: എന്നാൽ ഉപ്പിന രസമില്ലാതെ പൊയാൽ, എന്ത കൊണ്ട രസമുണ്ടാകപ്പെടും? അത പുറത്ത കളയപ്പെടുവാനും, മനുഷ്യരാൽ ചവിട്ടപ്പെടുവാനും അല്ലാതെ, പിന്നെ ഒന്നിന്നും കൊള്ളരുത.

൧൪ നിങ്ങൾ ഭൂലൊകത്തിന പ്രകാശം ആകുന്നു. ഒരു മലമെൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന നഗരം മറഞ്ഞിരുന്നു കൂടാ.

൧൫ ഒരു വിളക്കിനെ കൊളുത്തി, ഒരു പറയിൻ കീഴിൽ വെക്കമാറില്ല, വിളക്ക തണ്ടിന്മെൽ അത്രെ: അപ്പൊൾ അത വീട്ടിലുള്ളവർ എല്ലാവൎക്കും പ്രകാശത്തെ കൊടുക്കുന്നു.

൧൬ ഇപ്രകാരം മനുഷ്യർ നിങ്ങളുടെ നല്ല പ്രവൃത്തികളെ കാണെണ്ടുന്നതിനും, സ്വർഗ്ഗത്തിലുള്ളവനായ നിങ്ങളുടെ പിതാവിനെ സ്തുതിക്കെണ്ടുന്നതിനും, നിങ്ങളുടെ വെളിച്ചം അവരുടെ മുമ്പിൽ ശൊഭിക്കട്ടെ.

൧൭ ¶ വെദപ്രമാണത്തെ എങ്കിലും, ദീർഘദർശികളെ എങ്കിലും ഇല്ലായ്മ ചെയ്യാൻ ഞാൻ വന്നിരിക്കുന്നു എന്ന നിങ്ങൾ നിരൂപിക്കെണ്ട. ഇല്ലായ്മ ചെയ്യാൻ അല്ല, നിവൃത്തിയാക്കുവാനത്രെ ഞാൻ വന്നിരിക്കുന്നത.

൧൮ എന്തകൊണ്ടെന്നാൽ ആകാശവും ഭൂമിയും ഒഴിഞ്ഞു പൊകുന്നതവരെ, സകലവും ഉണ്ടാകവൊളത്തിന, വെദത്തിൽനിന്ന ഒരു പുള്ളി എങ്കിലും, ഒരു വിസർഗ്ഗം എങ്കിലും ഒരു പ്രകാരത്തിലും ഒഴിഞ്ഞ പൊകയില്ല എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു.

൧൯ അതകൊണ്ട ആരെങ്കിലും ഇവ എററവും ചെറിയ കല്പനകളിൽ ഒന്നിനെ ലംഘിക്കയും, അപ്രകാരം മനുഷ്യരെ പഠിപ്പിക്കയും ചെയ്താൽ, അവൻ സ്വർഗ്ഗരാജ്യത്തിൽ എററവും ചെറിയവൻ എന്ന വിളിക്കപ്പെടും: എന്നാൽ ആരെങ്കിലും അപ്രകാരം ചെയ്കയും, പഠിപ്പിക്കയും ചെയ്താൽ, അവൻ സ്വർഗ്ഗരാജ്യത്തിൽ വലിയവൻ എന്ന വിളിക്കപ്പെടും.

൨൦ എന്തകൊണ്ടെന്നാൽ ഉപാദ്ധ്യായന്മാരുടെയും പറിശെന്മാരുടെയും നീതിയെക്കാൾ നിങ്ങളുടെ നീതി വിശെഷിക്കുന്നില്ല എങ്കിൽ, നിങ്ങൾ ഒരു പ്രകാരത്തിലും സ്വർഗ്ഗരാജ്യത്തിലെക്ക കടക്കയില്ല എന്ന, ഞാൻ നിങ്ങളൊട പറയുന്നു.

൨൧ ¶ നീ കുല ചെയ്യരുത എന്നും; ആരെങ്കിലും കുല ചെയ്താൽ അവൻ ന്യായവിധിക്ക ഹെതുവാകുമെന്നും പൂർവ്വന്മാരൊട പറയപ്പെട്ടു എന്ന നിങ്ങൾ കെട്ടിട്ടുണ്ടല്ലൊ:

൨൨ എന്നാൽ തന്റെ സഹൊദരനൊട സംഗതി കൂടാതെ കൊ

പിക്കുന്നവനെല്ലാം ന്യായവിധിക്കു
ഹെതുവാകുമെന്നും; ആരെങ്കിലും ത
ന്റെ സഹൊദരനൊട, വികൃതി,
എന്ന പറഞ്ഞാൽ, അവൻ വിസ്താ
ര സഭെക്കു ഹെതുവാകുമെന്നും; എ
ന്നാൽ ആരെങ്കിലും, മൊഷാ, എന്ന
പറഞ്ഞാൽ, അവൻ അഗ്നി നരക
ത്തിലെക്കു ഹെതുവാകുമെന്നും ഞാൻ
നിങ്ങളൊട പറയുന്നു.
൨൩ അത കൊണ്ട നീ ബലിപീ
ഠത്തിന്റെ അരികത്തെക്കു നിന്റെ
വഴിപാടിനെ കൊണ്ടുവന്ന, നി
ന്റെ സഹൊദരന നിന്റെ നെ
രെ വല്ലതും ഉണ്ട എന്ന അവിടെ ഒ
ൎക്കുന്നു എങ്കിൽ;
൨൪ അവിടെ ബലിപീഠത്തിന മു
മ്പാകെ നിന്റെ വഴിപാടിനെ
വെച്ച, പൊയി; മുമ്പെ നിന്റെ
സഹൊദരനൊട യൊജ്യതപ്പെട്ടു
ക, പിന്നെ വന്ന നിന്റെ വഴി
പാടിനെ കഴിക്ക.
൨൫ പ്രതിയൊഗി വല്ലപ്പൊഴും
നിന്നെ വിധികൎത്താവിനെ എല്പി
ക്കാതെയും, വിധികൎത്താവ നിന്നെ
സെവകനെ എല്പിക്കാതെയും നി
കാരാഗൃഹത്തിൽ ആക്കപ്പെടാതെ
യും ഇരിക്കെണ്ടുന്നതിന, നീ വെഗ
ത്തിൽ നിന്റെ പ്രതിയൊഗിയൊട
വഴിയിൽ ഇരിക്കുമ്പൊൾ, അവ
നൊട യൊജ്യതപ്പെടുക.
൨൬ [അല്ലാഞ്ഞാൽ] നീ ഒടുക്കമുള്ള
കാശു വരെയും കൊടുത്ത തീരുവൊ
ളത്തിന, നീ അവിടെനിന്ന ഒരു
പ്രകാരത്തിലും പുറപ്പെട്ട പൊക
യില്ല, എന്ന ഞാൻ സത്യമായിട്ട നി
ന്നൊട പറയുന്നു.
൨൭ ¶ നീ വ്യഭിചാരം ചെയ്യരു
ത, എന്ന പൂൎവന്മാരൊട പറയ
പ്പെട്ടു എന്ന നിങ്ങൾ കെട്ടിട്ടുണ്ട
ല്ലൊ:
൨൮ എന്നാൽ ഞാൻ നിങ്ങളൊട
പറയുന്നു, ഒരു സ്ത്രീയെ മൊഹിപ്പാ
നായികൊണ്ട അവളെ നൊക്കുന്ന
വൻ എല്ലാം അവന്റെ ഹൃദയത്തി
ൽ അവളൊട വ്യഭിചാരം ചെയ്തു ക
ഴിഞ്ഞു.
൨൯ പിന്നെ നിന്റെ വലത്ത
കണ്ണ നിന്നെ വിരുദ്ധപ്പെടുത്തുന്നു
എങ്കിൽ, അതിനെ ചൂന്ന, നിങ്കൽ
നിന്ന കളക: നിന്റെ ശരീരം മുഴു
വനും നരകത്തിലെക്കു തള്ളപ്പെടാ
തെ, നിന്റെ അവയവങ്ങളിൽ ഒ
ന്ന നശിച്ചുപൊകുന്നത നിനക്കു പ്ര
യൊജനം ആകുന്നുവല്ലൊ.
൩൦ നിന്റെ വലത്ത കൈ നി
ന്നെ വിരുദ്ധപ്പെടുത്തുന്നു എങ്കിൽ,
അതിനെ ഛെദിച്ച, നിങ്കൽനിന്ന
കളക: നിന്റെ ശരീരം മുഴുവനും
നരകത്തിലെക്കു തള്ളപ്പെടാതെ, നി
ന്റെ അവയവങ്ങളിൽ ഒന്ന നശി
ച്ചുപൊകുന്നത നിനക്കു പ്രയൊജ
നം ആകുന്നുവല്ലൊ.
൩൧ ¶ പിന്നെ ആരെങ്കിലും ത
ന്റെ ഭാൎയ്യയെ ഉപെക്ഷിച്ചാൽ, അ
വൻ ഒരു ഉപെക്ഷണച്ചീട്ട അവൾ
ക്കു കൊടുക്കെണം എന്ന പറയപ്പെ
ട്ടുവല്ലൊ.
൩൨ എന്നാൽ ആരെങ്കിലും, വെ
ശ്യാദൊഷം ഹെതുവായിട്ട അല്ലാ
തെ കണ്ട, തന്റെ ഭാൎയ്യയെ ഉപെ
ക്ഷിച്ചാൽ, അവളെ വ്യഭിചാരം
ചെയ്യിപ്പിക്കുന്നു എന്നും, ആരെങ്കി
ലും ഉപെക്ഷിക്കപ്പെട്ടവളെ വിവാ
ഹം ചെയ്താൽ, വ്യഭിചാരം ചെയ്യു
ന്നു എന്നും ഞാൻ നിങ്ങളൊട പ
റയുന്നു.
൩൩ ¶ പിന്നെയും നീ കള്ളസ
ത്യം ചെയ്യരുത എന്നും, നിന്റെ
സത്യങ്ങളെ കൎത്താവിന ചെയ്യെ
ണം എന്നും പൂൎവന്മാരൊട പറയ
പ്പെട്ടു എന്ന നിങ്ങൾ കെട്ടിട്ടുണ്ട
ല്ലൊ:
൩൪ എന്നാൽ ഞാൻ നിങ്ങളൊട
പറയുന്നു, സത്യം ചെയ്ക തന്നെ

അരുത; സ്വൎഗ്ഗത്തെ കൊണ്ടും അരുത; അത ദൈവത്തിന്റെ സിംഹാസനമല്ലൊ ആകുന്നത:

൩൫ ഭൂമിയെ കൊണ്ടുമരുത; അത അവന്റെ പാദപീഠമല്ലൊ ആകുന്നത: യെറുശലെമിനെ കൊണ്ടുമരുത; അത മഹാ രാജാവിന്റെ നഗരമല്ലൊ ആകുന്നത.

൩൬ നിന്റെ തലയെ കൊണ്ടും സത്യം ചെയ്യരുത; ഒരു രൊമത്തെയും വെളുത്തൊ കറുത്തൊ ആക്കുവാൻ നിനക്ക കഴികയില്ലല്ലൊ.

൩൭ എന്നാൽ നിങ്ങളുടെ വാക്കു ഉവ്വ, ഉവ്വ; അല്ല, അല്ല, എന്നിരിക്കട്ടെ: ഇവയിൽ അധികമുള്ളത ദൊഷത്തിൽനിന്ന വരുന്നത ആകുന്നു.

൩൮ ¶ കണ്ണിന പകരം കണ്ണെന്നും, പല്ലിന പകരം പല്ലെന്നും പറയപ്പെട്ടു എന്ന നിങ്ങൾ കെട്ടിട്ടുണ്ടല്ലൊ:

൩൯ എന്നാൽ ഞാൻ നിങ്ങളൊട പറയുന്നു, നിങ്ങൾ ദൊഷത്തൊട നെരിടരുത: ആരെങ്കിലും നിന്റെ വലത്തെ കവിളിൽ നിന്നെ അടിക്കുന്നുവൊ, അവന മറ്റെതും തിരിച്ചുകൊൾക.

൪൦ വല്ലവനും നിന്നെ വ്യവഹാരത്തിന വിളിച്ച, നിന്റെ കുപ്പായത്തെ കൊണ്ടുപൊയ്ക്കൊൾവാൻ മനസ്സായാൽ, അവന നിന്റെ വസ്ത്രത്തെയും കൂടെ വിട്ടുകൊൾക.

൪൧ ആരെങ്കിലും ഒരു നാഴിക വഴി പൊകുവാൻ നിന്നെ ശാസിച്ചാൽ, രണ്ട അവനൊട കൂടെ പൊക.

൪൨ നിന്നൊട യാചിക്കുന്നവന കൊടുക്ക, നിന്നൊട കടം വാങ്ങുവാൻ മനസ്സുള്ളവനിൽനിന്ന നീ മറഞ്ഞുകൊൾകയുമരുത.

൪൩ ¶ നിന്റെ അയല്ക്കാരനെ സ്നെഹിക്കെണമെന്നും, നിന്റെ ശത്രുവിനെ പകെക്കെണമെന്നും പറയപ്പെട്ടു എന്ന നിങ്ങൾ കെട്ടിട്ടുണ്ടല്ലൊ:

൪൪ എന്നാൽ ഞാൻ നിങ്ങളൊട പറയുന്നു, നിങ്ങളുടെ ശത്രുക്കളെ സ്നെഹിപ്പിൻ, നിങ്ങളെ ശപിക്കുന്നവരെ അനുഗ്രഹിപ്പിൻ, നിങ്ങളെ പകെക്കുന്നവൎക്ക ഗുണം ചെയ്വിൻ, നിങ്ങളെ ഉപദ്രവിക്കയും, നിങ്ങളെ പീഡിപ്പിക്കയും ചെയ്യുന്നവൎക്ക വെണ്ടി പ്രാൎത്ഥിക്കയും ചെയ്വിൻ:

൪൫ നിങ്ങൾ സ്വൎഗ്ഗത്തിലുള്ളവനായ നിങ്ങളുടെ പിതാവിന്റെ മക്കളാകെണ്ടുന്നതിന ആകുന്നു; അതെന്തുകൊണ്ടെന്നാൽ അവൻ ദൊഷമുള്ളവരുടെ മെലും ഗുണമുള്ളവരുടെ മെലും തന്റെ സൂൎയ്യനെ ഉദിപ്പിക്കയും, നീതിയുള്ളവരുടെ മെലും നീതിയില്ലാത്തവരുടെ മെലും മഴ പെയ്യിക്കയും ചെയ്യുന്നു.

൪൬ എന്തുകൊണ്ടെന്നാൽ നിങ്ങളെ സ്നെഹിക്കുന്നവരെ നിങ്ങൾ സ്നെഹിച്ചാൽ, നിങ്ങൾക്ക എന്ത പ്രതിഫലമുള്ളു? ചുങ്കക്കാരും അപ്രകാ ചെയ്യുന്നില്ലയൊ?

൪൭ നിങ്ങൾ നിങ്ങളുടെ സഹൊദരന്മാരെ മാത്രം വന്ദിച്ചാൽ, നിങ്ങൾ വിശെഷമായി ചെയ്യുന്നത എന്ത? ചുങ്കക്കാരും അപ്രകാരം ചെയ്യുന്നില്ലയൊ?

൪൮ അതുകൊണ്ട സ്വൎഗ്ഗത്തിലുള്ളവനായ നിങ്ങളുടെ പിതാവ പൂൎണ്ണനായിരിക്കുന്നത പൊലെ, നിങ്ങളും പൂൎണ്ണന്മാരായിരിപ്പിൻ.

## ൬ അദ്ധ്യായം.

൧ ഭിക്ഷ.—൫ പ്രാൎത്ഥന.—൧൪ ക്ഷമ.—൧൬ ഉപവാസം.—൧൯ നമ്മുടെ നിക്ഷെപം എന്നും.—൨൫ പ്രപഞ്ചവിചാരത്തിന വിരൊധമായും ഉള്ള സംഗതികൾ.

മനുഷ്യരാൽ കാണപ്പെടെണ്ടുന്നതി

ന്നു, അവരുടെ മുമ്പാകെ നിങ്ങളുടെ ധൎമ്മം ചെയ്യാതെ ഇരിപ്പാൻ ജാഗ്രതപ്പെട്ടുവിൻ: അല്ലെങ്കിൽ സ്വൎഗ്ഗത്തിലുള്ളുവനായ നിങ്ങളുടെ പിതാവിങ്കൽ നിങ്ങൾക്കു പ്രതിഫലമില്ല.

൨ അതുകൊണ്ടു നീ ധൎമ്മം ചെയ്യുമ്പോൾ, കപടഭക്തിക്കാർ, തങ്ങൾ മനുഷ്യരാൽ സ്തുതിക്കപ്പെട്ടുവാനായികൊണ്ടു, ദൈവസഭകളിലും തെരുവീഥികളിലും ചെയ്യുന്നതു പൊലെ, നിന്റെ മുമ്പാകെ കുഴൽ വിളിപ്പിക്കരുത. അവൎക്ക തങ്ങളുടെ പ്രതിഫലം ഉണ്ടു, എന്നു ഞാൻ സത്യമായിട്ടു നിങ്ങളൊടു പറയുന്നു.

൩ എന്നാൽ നീ ധൎമ്മം ചെയ്യുമ്പോൾ, നിന്റെ ധൎമ്മം രഹസ്യമായിരിപ്പാനായിട്ടു, നന്റെ വലത്ത കൈ ചെയ്യുന്നതിനെ നിന്റെ ഇടത്ത കൈ അറിയരുത:

൪ എന്നാൽ രഹസ്യത്തിൽ കാണുന്നവനായ നിന്റെ പിതാവ താൻ തന്നെ പരസ്യമായി നിനക്ക പ്രതിഫലം തരും.

൫ പിന്നെ നീ പ്രാൎത്ഥിക്കുമ്പൊൾ, കപടഭക്തിക്കാരെന്ന പൊലെ ആകരുത: അതെന്തുകൊണ്ടെന്നാൽ അവർ മനുഷ്യരാൽ കാണപ്പെട്ടുവാനായിട്ടു, ദൈവസഭകളിലും തെരുവീഥികളുടെ കൊണുകളിലും നിന്നുകൊണ്ടു പ്രാൎത്ഥിപ്പാൻ പ്രിയപ്പെടുന്നു: അവൎക്ക തങ്ങളുടെ പ്രതിഫലം ഉണ്ടു, എന്നു ഞാൻ സത്യമായിട്ടു നിങ്ങളൊടു പറയുന്നു.

൬ എന്നാൽ നീ പ്രാൎത്ഥിക്കുമ്പൊൾ നിന്റെ അറയിലെക്കു കടന്നു, നിന്റെ കതകിനെ അടെച്ചു, രഹസ്യത്തിലുള്ളുവനായ നിന്റെ പിതാവിനൊടു പ്രാൎത്ഥിക്ക: എന്നാൽ രഹസ്യത്തിൽ കാണുന്നവനായ നിന്റെ പിതാവ പരസ്യമായി നിനക്ക പ്രതിഫലം തരും.

൭ എന്നാൽ നിങ്ങൾ പ്രാൎത്ഥിക്കുമ്പൊൾ, അജ്ഞാനികൾ എന്നപൊലെ വ്യൎത്ഥമായുള്ള വാക്കുകളെ പറയരുത: എന്തുകൊണ്ടെന്നാൽ അവർ തങ്ങളുടെ അതി സംഭാഷണംകൊണ്ടു കെൾക്കപ്പെട്ടുവരാകും എന്നനിരൂപിക്കുന്നു.

൮ അതുകൊണ്ടു നിങ്ങൾ അവൎക്ക സദൃശന്മാരാകരുത: എന്തുകൊണ്ടെന്നാൽ നിങ്ങൾ നിങ്ങളുടെ പിതാവിനൊടു ചൊദിക്കുന്നതിന മുമ്പെ, നിങ്ങൾക്ക ഇന്നത ആവശ്യമാകുന്നു എന്നു അവൻ അറിയുന്നു.

൯ ആകയാൽ നിങ്ങൾ ഇപ്രകാരം പ്രാൎത്ഥിപ്പിൻ: ഞങ്ങളുടെ സ്വൎഗ്ഗസ്ഥനായ പിതാവെ, നിന്റെ നാമം പരിശുദ്ധമാക്കപ്പെടെണമെ.

൧൦ നിന്റെ രാജ്യം വരെണമെ. സ്വൎഗ്ഗത്തിലെ പൊലെ ഭൂമിയിലും നിന്റെഇഷ്ടം ചെയ്യപ്പെടെണമെ.

൧൧ ഞങ്ങൾക്ക ദിനം പ്രതിയുള്ള അപ്പം ഇന്ന ഞങ്ങൾക്ക തരെണമെ.

൧൨ ഞങ്ങളുടെ നെരെ കുറ്റം ചെയ്യുന്നവരൊടു ഞങ്ങൾ ക്ഷമിക്കുന്നതു പൊലെ, ഞങ്ങളുടെ കുറ്റങ്ങളെ ഞങ്ങളൊടും ക്ഷമിക്കെണമെ.

൧൩ ഞങ്ങളെ പരീക്ഷയിലെക്ക ആകപ്പെടുത്താതെ, ഞങ്ങളെ ദൊഷത്തിൽനിന്ന രക്ഷിക്കയും ചെയ്യെണമെ: രാജ്യവും, ശക്തിയും, മഹത്വവും എന്നെക്കും നിനക്കുള്ളതല്ലൊ ആകുന്നത. ആമെൻ.

൧൪ എന്തുകൊണ്ടെന്നാൽ മനുഷ്യരൊടു അവരുടെ കുറ്റങ്ങളെ നിങ്ങൾ ക്ഷമിക്കുന്നു എങ്കിൽ, നിങ്ങളുടെ സ്വൎഗ്ഗസ്ഥനായ പിതാവ നിങ്ങളൊടും ക്ഷമിക്കും:

൧൫ എന്നാൽ മനുഷ്യരൊടു അവരുടെ കുറ്റങ്ങളെ നിങ്ങൾ ക്ഷമിക്കുന്നില്ല എങ്കിൽ, നിങ്ങളുടെ പിതാവ നിങ്ങളുടെ കുറ്റങ്ങളെയും നി

ങ്ങളൊട ക്ഷമിക്കയില്ല.

൧൬ അത്രയുമല്ല നിങ്ങൾ ഉപൊഷിക്കുമ്പൊൾ, കപടഭക്തികാർ എന്ന പൊലെ മുഖവാട്ടത്തൊടെ ഇരക്കരുത: എന്തുകൊണ്ടെന്നാൽ അവർ മനുഷ്യൎക്ക ഉപൊഷിക്കുന്നവരായി കാണപ്പെടുവാനായ്കൊണ്ട, അവർ തങ്ങളുടെ മുഖങ്ങളെ വിരൂപമാക്കുന്നു. അവൎക്ക തങ്ങളുടെ പ്രതിഫലം ഉണ്ട, എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു.

൧൭ എന്നാൽ നീ ഉപൊഷിക്കുമ്പൊൾ, നീ ഉപൊഷിക്കുന്നവനായി മനുഷ്യൎക്കല്ല, രഹസ്യത്തിലിരിക്കുന്ന നിന്റെ പിതാവിന അത്രെ കാണപ്പെടുവാനായിക്കൊണ്ട, നിന്റെ തലയിൽ തൈലം പൂശി, നിന്റെ മുഖത്തെ കഴുകുക:

൧൮ അപ്പൊൾ രഹസ്യത്തിൽ കാണുന്നവനായി നിന്റെ പിതാവ നിനക്ക പരസ്യമായി പ്രതിഫലം നൽകും.

൧൯ ൟ ഭൂമിയിൽ നിങ്ങൾക്ക നിക്ഷെപങ്ങളെ കൂട്ടിവെക്കരുത, അവിടെ ഒറപ്പുഴുവും തുരുമ്പും കെടുക്കുന്നു, അവിടെ കള്ളന്മാർ തുരന്ന മൊഷ്ടിക്കയും ചെയ്യുന്നു:

൨൦ എന്നാൽ സ്വൎഗ്ഗത്തിൽ നിങ്ങൾക്ക നിക്ഷെപങ്ങളെ കൂട്ടിവെപ്പിൻ, അവിടെ ഒറപ്പുഴുവെങ്കിലും തുരുമ്പെങ്കിലും കെടുക്കുന്നില്ല, അവിടെ കള്ളന്മാർ തുരന്ന മൊഷ്ടിക്കുന്നതുമില്ല:

൨൧ എന്തുകൊണ്ടെന്നാൽ നിങ്ങളുടെ നിക്ഷെപം എവിടെ ഇരിക്കുന്നുവൊ, അവിടെ നിങ്ങളുടെ ഹൃദയവും ഇരിക്കും.

൨൨ ൟ ശരീരത്തിന്റെ വെളിച്ചം കണ്ണ ആകുന്നു: അതുകൊണ്ട നിന്റെ കണ്ണ നിൎമ്മലമാകുന്നു എങ്കിൽ, നിന്റെ ശരീരം മുഴുവനും വെളിച്ചമാക്കപ്പെട്ടതാകും.

൨൩ എന്നാൽ നിന്റെ കണ്ണ ദൊഷമുള്ളതാകുന്നു എങ്കിൽ, നിന്റെ ശരീരം മുഴുവനും ഇരുട്ടുള്ളതാകും. അതുകൊണ്ട നിങ്കലുള്ള വെളിച്ചം ഇരുളാകുന്നു എങ്കിൽ, ആ ഇരുൾ എത്രയും വലിയതാകുന്നു.

൨൪ ൟ ഒരുത്തനും രണ്ട യജമാനന്മാരെ സെവിപ്പാൻ കഴികയില്ല: എന്തുകൊണ്ടെന്നാൽ അവൻ ഒരുത്തനെ പകച്ച, മറ്റവനെ സ്നെഹിക്കും; അല്ലെങ്കിൽ ഒരുത്തനൊട ചെൎന്ന, മറ്റവനെ നിന്ദിക്കും നിങ്ങൾക്ക ദൈവത്തെയും ധനത്തെയും സെവിപ്പാൻ കഴികയില്ല.

൨൫ അതുകൊണ്ട ഞാൻ നിങ്ങളൊട പറയുന്നു, നിങ്ങൾ എന്തിനെ ഭക്ഷിക്കെണ്ടു എന്നൊ, എന്തിനെ കുടിക്കെണ്ടു എന്നൊ നിങ്ങളുടെ ജീവനെ കുറിച്ചെങ്കിലും, എന്തിനെ ഉടുക്കെണ്ടു എന്ന നിങ്ങളുടെ ശരീരത്തെ കുറിച്ചെങ്കിലും വിചാരപ്പെടരുത. ഭക്ഷണത്തെക്കാൾ ജീവനും, ഉടുപ്പിനെക്കാൾ ശരീരവും അധികമല്ലയൊ?

൨൬ ആകാശത്തിലുള്ള പക്ഷികളെ നൊക്കുവിൻ: അവ വിതെക്കുന്നില്ല, കൊയ്യുന്നതുമില്ല, കളപ്പുരയിൽ കൂട്ടി വെക്കുന്നതുമില്ല, എന്നാലും നിങ്ങളുടെ സ്വൎഗ്ഗസ്ഥനായ പിതാവ അവയെ പുലൎത്തുന്നു. അവയെക്കാൾ നിങ്ങൾ എറ വിശെഷപ്പെട്ടവരല്ലയൊ?

൨൭ പിന്നെ വിചാരപ്പെടുന്നതിനാൽ തന്റെ ശരീരത്തളവിൽ ഒരു മുഴം കൂടെ കൂട്ടുവാൻ നിങ്ങളിൽ ആൎക്ക കഴിയും;

൨൮ പിന്നെയും ഉടുപ്പിനെ കുറിച്ച നിങ്ങൾ എന്തിന വിചാരപ്പെടുന്നു? പറമ്പിലുള്ള പുഷ്പങ്ങൾ എങ്ങിനെ വളരുന്നു എന്ന വിചാരിപ്പിൻ; അവ അദ്ധ്വാനപ്പെടുന്നതുമില്ല, നൂല്ക്കുന്നതുമില്ല:

൨൯ എന്നാലും ശൊലൊമൊൻ തന്നെ തന്റെ സൎവ്വ മഹത്വത്തിലും അവയിൽ ഒന്ന പൊലെ അലങ്കരിക്കപ്പെട്ടിരുന്നില്ല എന്ന ഞാൻ നിങ്ങളൊട പറയുന്നു.

൩൦ ആയതകൊണ്ട ഇന്ന ഇരിക്കുന്നതും, നാളെ അടുപ്പിൽ ഇടപ്പെടുന്നതുമായിട്ടുള്ള പറമ്പിലെ പുല്ല ദൈവം ഇപ്രകാരം ഉടുപ്പിക്കുന്നു എങ്കിൽ, അല്പ വിശ്വാസികളെ, നിങ്ങളെ എത്രയും അധികം [ഉടുപ്പിക്കയില്ലയൊ?]

൩൧ അതകൊണ്ട നാം എന്ത ഭക്ഷിക്കെണ്ടു എന്നൊ, നാം എന്ത കുടിക്കെണ്ടു എന്നൊ, നാം എന്ത ഉടുക്കെണ്ടു എന്നൊ നിങ്ങൾ പറഞ്ഞ വിചാരപ്പെടരുത.

൩൨ (ഇവ വസ്തുക്കളെ ഒക്കെയും അജ്ഞാനികൾ അന്വെഷിക്കുന്നുവല്ലൊ:) എന്തെന്നാൽ ഇവ വസ്തുക്കൾ ഒക്കെയും നിങ്ങൾക്ക ആവശ്യമാകുന്നു എന്ന നിങ്ങളുടെ സ്വൎഗ്ഗസ്ഥനായ പിതാവ അറിഞ്ഞിരിക്കുന്നു.

൩൩ എന്നാൽ മുമ്പെ ദൈവത്തിന്റെ രാജ്യത്തെയും, അവന്റെ നീതിയെയും അന്വെഷിപ്പിൻ: അപ്പൊൾ ഇവ വസ്തുക്കൾ ഒക്കെയും നിങ്ങൾക്ക കൂടെ നൽകപ്പെടും.

൩൪ ആകയാൽ നാളെക്ക വെണ്ടി വിചാരപ്പെടാതെ ഇരിപ്പിൻ: എന്തകൊണ്ടെന്നാൽ നാളെ എന്നത തന്റെ കാൎയ്യങ്ങൾക്ക വെണ്ടി വിചാരപ്പെടും. അതാത ദിവസത്തെക്ക അതാതിന്റെ കഷ്ടത മതി.

## ൭ അദ്ധ്യായം.

൧ ക്രിസ്തു പൎവ്വതത്തിന്മെൽ വെച്ച തന്റെ പ്രസംഗം അവസാനിച്ച സാഹസ ബുദ്ധിയെ ആക്ഷെപിക്കയും.—൬ വിശുദ്ധ വസ്തുക്കളെ നായിക്കൾക്ക ഇടരുതെന്ന പറകയും.—൭ പ്രാൎത്ഥനെക്കും..൧൩ ഇടുക്ക വാതിലിൽ കൂടി അകത്ത പൊകെണമെന്നും.—൧൫ കള്ള ദീൎഘദൎശിമാരെ കരുതിക്കൊള്ളെണമെന്നും.—൨൧ വചനം കെൾക്കുന്നവരായി മാത്രമല്ല ചെയ്യുന്നവരായി ഇരിക്കെണം എന്നും ബുദ്ധി ഉപദെശിക്കയും ചെയ്യുന്നത.

നിങ്ങൾ വിധിക്കപ്പെടാതെ ഇരിപ്പാനായിട്ട, വിധിക്കരുത.

൨ എന്തകൊണ്ടെന്നാൽ നിങ്ങൾ വിധിക്കുന്ന വിധിയാൽ തന്നെ നിങ്ങൾ വിധിക്കപ്പെടും: നിങ്ങൾ അളക്കുന്ന അളവിനാലും നിങ്ങൾക്ക തിരികെ അളക്കപ്പെടും.

൩ പിന്നെയും നീ നിന്റെ കണ്ണിലുള്ള കൊൽ വിചാരിക്കാതെ, നിന്റെ സഹൊദരന്റെ കണ്ണിലുള്ള കരട എന്തിന നൊക്കുന്നു?

൪ അല്ലെങ്കിൽ നീ നിന്റെ സഹൊദരനൊട, ഞാൻ നിന്റെ കണ്ണിൽനിന്ന കരട എടുത്തുകളവാൻ സമ്മതിക്ക എന്ന എങ്ങിനെ പറയും? കണ്ടാലും ഒരു കൊൽ നിന്റെ കണ്ണിൽ ഉണ്ടല്ലൊ.

൫ കപടഭക്തിക്കാരാ, മുമ്പെ നിന്റെ കണ്ണിൽനിന്ന കൊൽ എടുത്തുകളക; അപ്പൊൾ നിന്റെ സഹൊദരന്റെ കണ്ണിൽനിന്ന കരട എടുത്തുകളവാൻ നിനക്ക നന്നായി കാണുകയും ചെയ്യും.

൬ ¶ നിങ്ങൾ ശുദ്ധമുള്ളതിനെ നായിക്കൾക്ക കൊടുക്കാതെയും, നിങ്ങളുടെ മുത്തുകളെ പന്നികൾക്ക മുമ്പെ ഇടാതെയും ഇരിപ്പിൻ, അവർ തങ്ങളുടെ കാലുകൾ കൊണ്ട അവയെ ചവിട്ടുകയും, തിരിഞ്ഞ നിങ്ങളെ ചീന്തിക്കളകയും ചെയ്യാതെ ഇരിക്കെണ്ടുന്നതിന ആകുന്നു.

൭ ¶ ചൊദിപ്പിൻ, എന്നാൽ നിങ്ങൾക്ക തരപ്പെടും; അന്വെഷിപ്പിൻ, എന്നാൽ നിങ്ങൾ കണ്ടെത്തും; മുട്ടുവിൻ, എന്നാൽ നിങ്ങൾക്ക തുറക്കപ്പെടും.

൮ എന്തുകൊണ്ടെന്നാൽ ചൊദിക്കു
ന്നവന എല്ലാവനും കിട്ടുന്നു; അ
ന്വെഷിക്കുന്നവനും കണ്ടെത്തുന്നു,
മുട്ടുന്നവന തുറക്കപ്പെടുകയും ചെ
യ്യും.

൯ അല്ലെങ്കിൽ നിങ്ങളിൽ യാ
തൊരു മനുഷ്യൻ എങ്കിലും, തന്റെ
പുത്രൻ തന്നൊട അപ്പം ചൊദി
ച്ചാൽ, അവന ഒരു കല്ല കൊടുക്കു
മൊ?

൧൦ അവൻ ഒരു മീൻ ചൊദി
ച്ചാലൊ, അവൻ അവന ഒരു സ
ൎപ്പം കൊടുക്കുമൊ?

൧൧ അതുകൊണ്ട ദൊഷികളാകു
ന്ന നിങ്ങൾ നിങ്ങളുടെ പുത്രന്മാ
ൎക്ക നല്ല ദാനങ്ങളെ കൊടുപ്പാൻ അ
റിയുന്നു എങ്കിൽ, സ്വൎഗ്ഗത്തിലിരിക്കു
ന്നവനായ നിങ്ങളുടെ പിതാവ ത
ന്നൊട ചൊദിക്കുന്നവൎക്ക നന്മക
ളെ എത്ര അധികം കൊടുക്കും?

൧൨ ആകയാൽ മനുഷ്യർ നിങ്ങ
ൾക്ക എന്തെല്ലാം കാൎയ്യങ്ങളെ ചെ
യ്യെണമെന്ന നിങ്ങൾ ഇച്ശിക്കുന്നു
വൊ, അപ്രകാരം തന്നെ നിങ്ങളും
അവൎക്ക ചെയ്വിൻ: എന്തെന്നാൽ ഇ
ത വെദപ്രമാണവും ദീൎഘദൎശികളും
ആകുന്നു.

൧൩ ¶ ഇടുക്ക വാതിലിൽ കൂടി
അകത്ത കടപ്പിൻ: എന്തുകൊണ്ടെ
ന്നാൽ നാശത്തിലെക്ക കൊണ്ടുപൊ
കുന്ന വാതിൽ വീതിയുള്ളതും, വഴി
വിസ്താരമുള്ളതും ആകുന്നു, അതിൽ
കൂടി അകത്ത പൊകുന്നവർ വല
രും ഉണ്ട:

൧൪ എന്തെന്നാൽ ജീവങ്കലെക്ക
കൊണ്ടുപൊകുന്ന വാതിൽ ഇടുക്കമു
ള്ളതും, വഴി വിസ്താരം കുറഞ്ഞതും
ആകുന്നു, അതിനെ കണ്ടെത്തുന്നവ
രും ചുരുക്കമാകുന്നു.

൧൫ ¶ കള്ള ദീൎഘദൎശിമാരിൽനിന്ന
സൂക്ഷിച്ചുകൊൾവിൻ, അവർ ആട്ടു
കളുടെ ഉടുപ്പുകളൊടെ നിങ്ങളുടെ
അടുക്കൽ വരുന്നു ഉള്ളിൽ അവർ
ബുഭുക്ഷയുള്ള ചെന്നായ്ക്കൾ അത്രെ
ആകുന്നത.

൧൬ നിങ്ങൾ അവരുടെ ഫലങ്ങ
ളാൽ അവരെ അറിയും. മുള്ളുക
ളിൽനിന്ന മുന്തിരിങ്ങാപ്പഴങ്ങളെ
യും, ഞെരിഞ്ഞിലിൽ മുള്ളുകളിൽനി
ന്ന അത്തിപ്പഴങ്ങളെയും പറിക്കുമാ
റുണ്ടൊ?

൧൭ അപ്രകാരം തന്നെ നല്ല വൃ
ക്ഷം ഒക്കെയും നല്ല ഫലങ്ങളെ ത
രുന്നു; എന്നാൽ ആകാത്ത വൃക്ഷം
ആകാത്ത ഫലങ്ങളെ തരുന്നു.

൧൮ നല്ല വൃക്ഷത്തിന ആകാത്ത
ഫലങ്ങളെ തരുവാനും, ആകാത്ത
വൃക്ഷത്തിന നല്ല ഫലങ്ങളെ തരു
വാനും കഴികയില്ല.

൧൯ നല്ല ഫലങ്ങളെ തരാത്ത വൃ
ക്ഷം എല്ലാം വെട്ടപ്പെട്ട, അഗ്നിയി
ൽ ഇടപ്പെടുന്നു.

൨൦ അതുകൊണ്ട നിങ്ങൾ അവരു
ടെ ഫലങ്ങളാൽ അവരെ അറിയും.

൨൧ ¶ എന്നൊട, കൎത്താവെ, ക
ൎത്താവെ, എന്ന പറയുന്നവൻ എ
ല്ലാം സ്വൎഗ്ഗരാജ്യത്തിലെക്ക കടക്കയി
ല്ല: സ്വൎഗ്ഗത്തിലിരിക്കുന്നവനായ എ
ന്റെ പിതാവിന്റെ ഇഷ്ടം ചെയ്യു
ന്നവനത്രെ.

൨൨ ആ നാളിൽ വലരും എ
ന്നൊട, കൎത്താവെ, കൎത്താവെ, ഞ
ങ്ങൾ നിന്റെ നാമത്തിൽ ദീൎഘദ
ൎശനം പറകയും; നിന്റെ നാമ
ത്തിൽ പിശാചുകളെ പുറത്താക്കുക
യും; നിന്റെ നാമത്താൽ വലരെ
അത്ഭുതങ്ങളെ ചെയ്കയും ചെയ്തി
ട്ടില്ലയൊ? എന്ന പറയും.

൨൩ അപ്പൊൾ, ഞാൻ ഒരുനാ
ളും നിങ്ങളെ അറിഞ്ഞിട്ടില്ല: അക്ര
മം ചെയ്യുന്നവരെ, എങ്കൽനിന്ന
പൊകുവിൻ, എന്ന ഞാൻ അവ
രൊട തീൎത്ത പറകയും ചെയ്യും.

൨൪ ¶ അതുകൊണ്ട ആരെങ്കിലും

എന്റെ ഈ വചനങ്ങളെ കെട്ട, അവയിൻ പ്രകാരം ചെയ്യുന്നവൊ, അവനെ ഞാൻ തന്റെ വീട ഒരു പാറയിന്മെൽ പണി ചെയ്ത ബുദ്ധിയുള്ള മനുഷ്യനൊട സദൃശനാക്കും.

൨൫ മഴ പെയ്തു, വലിയ വെള്ളങ്ങളും വന്നു, കാറ്റുകളും അടിച്ചു, ആ വീട്ടിന്മെൽ അലെച്ചു; എന്നാറെയും അത വീണില്ല: എന്തുകൊണ്ടെന്നാൽ അത ഒരു പാറയിന്മെൽ സ്ഥാപിക്കപ്പെട്ടിരുന്നു.

൨൬ പിന്നെ എന്റെ ഈ വചനങ്ങളെ കെട്ട, അവയിൻ പ്രകാരം ചെയ്യാതെ ഇരിക്കുന്നവൻ എല്ലാം തന്റെ വീട മണലിന്മെൽ പണി ചെയ്ത ഭൊഷനായ മനുഷ്യനൊട സദൃശനാക്കപ്പെടും:

൨൭ മഴ പെയ്തു, വലിയ വെള്ളങ്ങളും വന്നു, കാറ്റുകളും അടിച്ചു, ആ വീട്ടിന്മെൽ അലച്ചു; അത വീഴുകയും ചെയ്തു: അതിന്റെ വീഴ്ചയും വലിയത ആയിരുന്നു.

൨൮ ¶ പിന്നെ ഉണ്ടായത എന്തെന്നാൽ, യെശു ഈ വചനങ്ങളെ പറഞ്ഞ അവസാനിച്ചതിന്റെ ശെഷം, ജനങ്ങൾ അവന്റെ ഉപദെശത്തിൽ ആശ്ചൎയ്യപ്പെട്ടു:

൨൯ എന്തുകൊണ്ടെന്നാൽ അവൻ അവരുടെ ഉപാദ്ധ്യായന്മാർ എന്ന പൊലെ അല്ല, അധികാരമുള്ളവൻ എന്ന പൊലെ അവരെ പഠിപ്പിച്ചിരുന്നു.

## ൮ അദ്ധ്യായം.

൧ ക്രിസ്തു കുഷ്ഠരൊഗിയെ സ്വസ്ഥനാക്കുന്നത.—൫ ശതാധിപന്റെ ഭൃത്യനെയും.—൧൪ പത്രൊസിന്റെ ഭാൎയ്യയുടെ അമ്മയെയും. ൧൬ മറ്റും പല രൊഗികളെയും സ്വസ്ഥമാക്കുന്നത.൧൮ താൻ അനുഗമിക്കപ്പെടുവാനുള്ള പ്രകാരം കാട്ടുന്നത.—൨൩ കടലിൽ പെരുങ്കാറ്റിനെ ശമിപ്പിക്കുന്നത. ൨൮ രണ്ട പെരെ പിടിച്ച പിശാചുകളെ പുറത്താക്കിക്കളയുന്നത. —അവ പന്നിക്കൂട്ടത്തിലെക്ക പൊയ്ക്കൊൾവാൻ സമ്മതിക്കയും ചെയ്യുന്നത.

പിന്നെ അവൻ മലയിൽനിന്ന ഇറങ്ങി വരുമ്പൊൾ, വളരെ പുരുഷാരങ്ങൾ അവന്റെ പിന്നാലെ ചെന്നു.

൨ അപ്പൊൾ, കണ്ടാലും, ഒരു കുഷ്ഠരൊഗി വന്ന, അവനെ വന്ദിച്ച, കൎത്താവെ, നിനക്ക മനസ്സുണ്ടെങ്കിൽ, എന്നെ ശുദ്ധനാക്കുവാൻ നിനക്ക കഴിയും എന്ന പറഞ്ഞു.

൩ എന്നാറെ യെശു തന്റെ കൈ നീട്ടി, അവനെ തൊട്ട, ഇനിക്ക മനസ്സുണ്ട, നീ ശുദ്ധനായിവരിക എന്ന പറഞ്ഞു. ഉടനെ അവന്റെ കുഷ്ഠരൊഗം ശുദ്ധമാകയും ചെയ്തു.

൪ പിന്നെ യെശു അവനൊട, നൊക്ക, നീ ഇതിനെ ഒരുത്തനൊടും പറയരുത, എന്നാലും നീ ചെന്ന, ആചാൎയ്യന നിന്നെ തന്നെ കാണിച്ച, അവൎക്ക സാക്ഷിയായിട്ട മൊശെ കല്പിച്ചിട്ടുള്ള വഴിപാട കഴിക്ക എന്ന പറഞ്ഞു.

൫ ¶ പിന്നെ യെശു കപ്പൎന്നഹൊമിലെക്ക കടന്നപ്പൊൾ, ശതാധിപനായ ഒരുത്തൻ അവന്റെ അടുക്കൽ വന്ന, അവനൊട അപെക്ഷിച്ച,

൬ കൎത്താവെ, എന്റെ വെലക്കാരൻ മഹാ വെദനപ്പെട്ട, വീട്ടിൽ പക്ഷവാതം പിടിച്ച കിടക്കുന്നു എന്ന പറഞ്ഞു.

൭ എന്നാറെ യെശു അവനൊട, ഞാൻ വന്ന, അവനെ സൌഖ്യമാക്കും എന്ന പറയുന്നു.

൮ ശതാധിപൻ ഉത്തരമായിട്ട,

കൎത്താവെ, നീ എന്റെ പുരെക്കകത്ത വരുവാൻ ഞാൻ യൊഗ്യനല്ല: എന്നാലും നീ ഒരു വചനം മാത്രം പറക, അപ്പൊൾ എന്റെ വെലക്കാരൻ സൌഖ്യമാകപ്പെടും.

൯ എന്തകൊണ്ടെന്നാൽ ഞാനും അധികാരത്തിൻ കീഴുള്ള ഒരു മനുഷ്യൻ ആകുന്നു: എന്റെ കീഴിൽ പട്ടാളക്കാരും ഉണ്ട: ഞാൻ ഇവനൊട, പൊക എന്ന പറയുന്നു, അവൻ പൊകുന്നു; ഞാൻ മറ്റൊരുത്തനൊട, വരിക എന്ന പറയുന്നു, അവൻ വരുന്നു; ഞാൻ എന്റെ വെലക്കാരനൊട, ഇതു ചെയ്ക എന്ന പറയുന്നു, അവൻ അതു ചെയ്യുന്നു എന്ന പറഞ്ഞു.

൰ യെശു ഇതു കെട്ടാറെ, ആശ്ചൎയ്യപ്പെട്ടു, പിന്നാലെ വരുന്നവരൊട, ഞാൻ ഇപ്രകാരമുള്ള വിശ്വാസത്തെ യിസ്രാഎലിലും കണ്ടിട്ടില്ല എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു.

൰൧ പിന്നെയും ഞാൻ നിങ്ങളൊട പറയുന്നു, പലർ കിഴക്കനിന്നും പടിഞ്ഞാറനിന്നും വന്ന, അബ്രാഹാമിനൊടും, ഇസ്സാക്കിനൊടും, യാക്കൊബിനൊടും കൂടെ സ്വൎഗ്ഗരാജ്യത്തിൽ ഇരിക്കും.

൰൨ രാജ്യത്തിന്റെ പുത്രന്മാർ എറ്റം പുറത്തുള്ള ഇരുളിലെക്ക തള്ളപ്പെടും താനും: അവിടെ കരച്ചിലും പല്ലുകടിയും ഉണ്ടാകും എന്ന പറഞ്ഞു.

൰൩ പിന്നെ യെശു ശതാധിപനൊട, നീ പൊയ്ക്കൊൾക; നീ വിശ്വസിച്ച പ്രകാരം നിനക്ക ഭവിക്കട്ടെ എന്ന പറഞ്ഞു. ആ നാഴികയിൽ തന്നെ അവന്റെ വെലക്കാരൻ സൌഖ്യവാനാകയും ചെയ്തു.

൰൪ ¶ പിന്നെ യെശു പത്രൊസിന്റെ വീട്ടിലെക്ക വന്ന, അവന്റെ ഭാൎയ്യയുടെ അമ്മ ജ്വരമായിട്ട കിടക്കുന്നതു കണ്ടു.

൰൫ എന്നാറെ അവൻ അവളുടെ കയ്യെ തൊട്ടു, ജ്വരവും അവളെ വിട്ടുമാറി: അവൾ എഴുനീറ്റ, അവൎക്ക ശുശ്രൂഷ ചെയ്കയും ചെയ്തു.

൰൬ ¶ പിന്നെ സന്ധ്യയായപ്പൊൾ, പിശാച ബാധിച്ചിട്ടുള്ള പലരെയും അവർ അവന്റെ അടുക്കൽ കൊണ്ടുവന്നു:

൰൭ അവൻ ആത്മാക്കളെ വചനത്താൽ പുറത്താക്കി, രൊഗികളെ എല്ലാം സൌഖ്യമാക്കി: അത അവൻ തന്നെ നമ്മുടെ ബലഹീനങ്ങളെ എറ്റ, നമ്മുടെ രൊഗങ്ങളെ ചുമന്നു എന്ന യശായാ ദീൎഘദൎശിയാൽ ചൊല്ലപ്പെട്ടത നിവൃത്തിയാകെണ്ടുന്നതിന ആയിരുന്നു.

൰൮ ¶ പിന്നെ യെശു തന്റെ ചുറ്റിലും വളരെ പുരുഷാരങ്ങളെ കണ്ടാറെ, അക്കരെക്ക പൊകുവാൻ കല്പിച്ചു.

൰൯ അപ്പൊൾ ഒരു ഉപാദ്ധ്യായൻ അടുക്കൽ വന്ന, ഗുരൊ, നീ എവിടെ പൊയാലും ഞാൻ നിന്നെ പിന്തുടൎന്നുകൊള്ളാമെന്ന അവനൊട പറഞ്ഞു.

൨൰ എന്നാറെ യെശു അവനൊട, കുറുനരികൾക്ക കുഴികളും, ആകാശത്തിലെ പക്ഷികൾക്ക കൂടുകളും ഉണ്ട: മനുഷ്യന്റെ പുത്രന തന്റെ തലയെ ചായിപ്പാൻ സ്ഥലമില്ല താനും എന്ന പറഞ്ഞു.

൨൰൧ പിന്നെ അവന്റെ ശിഷ്യന്മാരിൽ മറ്റൊരുത്തൻ, കൎത്താവെ, ഞാൻ മുമ്പെ ചെന്ന, എന്റെ അപ്പനെ കുഴിച്ചിടുവാൻ ഇനിക്ക അനുവാദം തരെണം എന്ന അവനൊട പറഞ്ഞു.

൨൰൨ എന്നാറെ യെശു അവനൊട, എന്റെ പിന്നാലെ വരിക: മരിച്ചവർ തങ്ങളുടെ മരിച്ചവരെ കുഴിച്ചിടട്ടെ എന്ന പറഞ്ഞു.

൨൩ ¶ പിന്നെ അവൻ ഒരു പടവിൽ കരെറിയപ്പൊൾ, അവന്റെ ശിഷ്യന്മാർ അവന്റെ പിന്നാലെ ചെന്നു.

൨൪ കണ്ടാലും പടവ തിരകൾ കൊണ്ട മൂടപ്പെട്ടുവാൻ തക്കവണ്ണം, കടലിൽ ഒരു മഹാ കൊടുങ്കാററ ഉണ്ടായി: എന്നാറെ അവൻ ഉറങ്ങിയിരുന്നു.

൨൫ അപ്പൊൾ അവന്റെ ശിഷ്യന്മാർ അടുക്കൽ വന്നു, അവനെ ഉണൎത്തി, കൎത്താവെ, ഞങ്ങളെ രക്ഷിക്കെണമെ: ഞങ്ങൾ നശിച്ചു പൊകുന്നു, എന്നു പറഞ്ഞു.

൨൬ എന്നാറെ അവൻ അവരൊട, അല്പ വിശ്വാസികളെ, നിങ്ങൾ എന്തിന ഭയമുള്ളവർ ആകുന്നു? എന്നു പറഞ്ഞു. അപ്പൊൾ അവൻ എഴുനീററ, കാററുകളെയും കടലിനെയും ശാസിച്ചു; ഒരു മഹാ ശാന്തത ഉണ്ടാകയും ചെയ്തു.

൨൭ എന്നാൽ കാററുകളും കടലും കൂടി ഇവനെ അനുസരിക്കുന്നത കൊണ്ട, ഇവൻ എതപ്രകാരമുള്ള മനുഷ്യൻ ആകുന്നു! എന്നു ആ മനുഷ്യർ പറഞ്ഞ ആശ്ചൎയ്യപ്പെട്ടു.

൨൮ ¶ പിന്നെ അവൻ അക്കരെക്ക ഗെദറായക്കാരുടെ ദെശത്തിലെക്ക എത്തിയപ്പൊൾ, പിശാച ബാധിച്ചവർ രണ്ട പെർ പ്രെതക്കല്ലറകളിൽനിന്ന പുറപ്പെട്ട, അവനെ എതിരെററു, അവർ മഹാ ഉഗ്രന്മാർ ആയിരുന്നതകൊണ്ട, ആരും ആ വഴിയെ കടന്ന പൊകുവാൻ വഹിയാതെ ഇരുന്നു.

൨൯ കണ്ടാലും, അവർ നിലവിളിച്ചു, യെശു, ദൈവത്തിന്റെ പുത്രാ, ഞങ്ങൾക്കും നിനക്കും എന്ത? കാലത്തിന മുമ്പെ നീ ഞങ്ങളെ വെദനപ്പെടുത്തുവാൻ ഇവിടെ വന്നുവൊ? എന്നു പറഞ്ഞു.

൩൦ വിശെഷിച്ചും അവരിൽനിന്ന ബഹു ദൂരമായി എറിയ പന്നികളുടെ ഒരു കൂട്ടം മെയുന്നുണ്ടായിരുന്നു.

൩൧ അപ്പൊൾ പിശാചുകൾ അവനൊട, നീ ഞങ്ങളെ പുറത്താക്കുന്നു എങ്കിൽ, ആ പന്നിക്കൂട്ടത്തിലെക്ക പൊയ്ക്കൊൾവാൻ ഞങ്ങൾക്ക അനുവാദം തരെണം എന്ന അപെക്ഷിച്ചു.

൩൨ പൊകുവിൻ, എന്ന അവൻ അവരൊട പറഞ്ഞു. അപ്പൊൾ അവർ പുറപ്പെട്ട, ആ പന്നിക്കൂട്ടത്തിലെക്ക പൊയി: എന്നാറെ, കണ്ടാലും, ആ പന്നിക്കൂട്ടം എല്ലാം കിഴക്കാം തൂക്കമായി ഉള്ള ഒരു സ്ഥലത്തിൽ കൂടി കടലിലെക്ക ഓടി ഇറങ്ങി, വെള്ളങ്ങളിൽ ചാകയും ചെയ്തു.

൩൩ പിന്നെ അവരെ മെച്ചവർ ഒടിപ്പൊയി, നഗരത്തിലെക്ക ചെന്ന, സകലത്തെയും പിശാച ബാധിച്ചിരുന്നവരുടെ വസ്തുതകളെയും അറിയിച്ചു.

൩൪ അപ്പൊൾ, കണ്ടാലും, നഗരം എല്ലാം യെശുവിനെ എതിരെല്ക്കുന്നതിന പുറപ്പെട്ടു: അവനെ കണ്ടാറെ, അവൻ തങ്ങളുടെ അതിരുകളിൽനിന്ന വാങ്ങി പൊകെണ്ടുമെന്ന അവനൊട അപെക്ഷിക്കയും ചെയ്തു.

## ൯ അദ്ധ്യായം.

൧ ക്രിസ്തു പക്ഷവാതക്കാരനെ സ്വസ്ഥമാക്കുന്നത. —൯ മത്തായിയെ വിളിക്കുന്നത. —൧൦ ചുങ്കക്കാരൊടും പാപികളൊടും കൂടി ഭക്ഷിക്കുന്നത.

പിന്നെ അവൻ ഒരു പടവിൽ കരെറി, ഇക്കരെക്ക കടന്നു, തന്റെ സ്വന്ത നഗരത്തിലെക്ക വന്നു

൨ അപ്പൊൾ, കണ്ടാലും, കട്ടിലിൽ കിടക്കുന്ന ഒരു പക്ഷവാതക്കാര

നെ അവർ അവന്റെ അടുക്കൽ കൊണ്ടുവന്നു: എന്നാറെ യെശു അവരുടെ വിശ്വാസം കണ്ടുകൊണ്ട ആ പക്ഷവാതക്കാരനൊട, പുത്രാ, നീ ധൈൎയ്യമായിരിക്ക: നിനക്ക നിന്റെ പാപങ്ങൾ മൊചിക്കപ്പെട്ടിരിക്കുന്നു എന്ന പറഞ്ഞു

൩ അപ്പൊൾ, കണ്ടാലും, ഉപാദ്ധ്യായന്മാരിൽ ചിലർ, ഇവൻ ദൂഷണം പറയുന്നു, എന്ന തങ്ങളുടെ ഉള്ളിൽ പറഞ്ഞു.

൪ എന്നാറെ യെശു അവരുടെ നിരൂപണങ്ങളെ അറിഞ്ഞുകൊണ്ട പറഞ്ഞു, നിങ്ങൾ എന്തിന നിങ്ങളുടെ ഹൃദയങ്ങളിൽ ദൊഷങ്ങളെ നിരൂപിക്കുന്നു?

൫ എന്തുകൊണ്ടെന്നാൽ, എത എളുപ്പം, നിനക്ക നിന്റെ പാപങ്ങൾ മൊചിക്കപ്പെട്ടിരിക്കുന്നു എന്ന പറയുന്നതൊ? എഴുനീറ്റ, നടക്ക എന്ന പറയുന്നതൊ?

൬ എന്നാൽ ഭൂമിയിൽ പാപങ്ങളെ മൊചിപ്പാൻ മനുഷ്യന്റെ പുത്രന അധികാരം ഉണ്ട എന്ന നിങ്ങൾ അറിയെണ്ടുന്നതിനായിട്ട, (അവൻ അപ്പൊൾ പക്ഷവാതക്കാരനൊട പറഞ്ഞു,) നീ എഴുനീറ്റ, നിന്റെ കിടക്ക എടുത്ത, നിന്റെ വീട്ടിലെക്ക പൊക.

൭ അവൻ എഴുനീറ്റ, അവന്റെ വീട്ടിലെക്ക പൊയി.

൮ എന്നാറെ പുരുഷാരം അതു കണ്ടപ്പൊൾ, ആശ്ചൎയ്യപ്പെട്ട, മനുഷ്യൎക്ക ഇപ്രകാരമുള്ള അധികാരം നൽകിയ ദൈവത്തെ സ്തുതിക്കയും ചെയ്തു.

൯ ¶ പിന്നെ യെശു അവിടെനിന്ന പുറപ്പെട്ടുപൊകുമ്പൊൾ, മത്തായി എന്ന പെരുള്ള ഒരു മനുഷ്യൻ ചുങ്കസ്ഥലത്തിരിക്കുന്നതിനെ കണ്ട, അവനൊട, എന്റെ പിന്നാലെ വരിക, എന്ന പറയുന്നു: അവൻ എഴുനീറ്റ, അവന്റെ പിന്നാലെ പൊകയും ചെയ്തു.

൧൦ പിന്നെ ഉണ്ടായത എന്തെന്നാൽ, യെശു വീട്ടിൽ ഭക്ഷണത്തിന ഇരിക്കുമ്പൊൾ, കണ്ടാലും, വളരെ ചുങ്കക്കാരും പാപികളും വന്ന, അവനൊടും അവന്റെ ശിഷ്യന്മാരൊടും കൂടെ ഭക്ഷണത്തിന ഇരുന്നു.

൧൧ എന്നാൽ പറിശെന്മാർ അതു കണ്ടാറെ, അവന്റെ ശിഷ്യന്മാരൊട, നിങ്ങളുടെ ഗുരു ചുങ്കക്കാരൊടും പാപികളൊടും കൂടെ ഭക്ഷിക്കുന്നത എന്തുകൊണ്ട? എന്ന പറഞ്ഞു.

൧൨ എന്നാറെ യെശു അതു കെട്ടപ്പൊൾ, അവരൊട, സ്വസ്ഥമുള്ളവൎക്ക വൈദ്യനെ കൊണ്ട ആവശ്യം ഇല്ല, രൊഗികളായുള്ളവൎക്ക ഉള്ളു.

൧൩ എന്നാൽ ബലിയെ അല്ല, കരുണയെ തന്നെ ഞാൻ ആഗ്രഹിക്കുന്നു എന്നുള്ളത എന്താകുന്നു എന്ന പൊയി പഠിപ്പിൻ: എന്തെന്നാൽ ഞാൻ നീതിമാന്മാരെ അല്ല, പാപികളെ അത്രെ അനുതാപത്തിലെക്ക വിളിപ്പാൻ വന്നിരിക്കുന്നു എന്ന പറഞ്ഞു.

൧൪ ¶ അപ്പൊൾ യൊഹന്നാന്റെ ശിഷ്യന്മാർ അവന്റെ അടുക്കൽ വന്ന, ഞങ്ങളും പറിശന്മാരും പലപ്പൊഴും ഉപൊഷിക്കുന്നു, എന്നാൽ നിന്റെ ശിഷ്യന്മാർ ഉപൊഷിക്കുന്നില്ല, അത എന്തുകൊണ്ട? എന്ന പറഞ്ഞു.

൧൫ എന്നാറെ യെശു അവരൊട പറഞ്ഞു, മണവാളൻ തങ്ങളൊട കൂടെ ഉള്ളപ്പൊൾ കല്യാണഗ്രഹത്തിലെ പൈതങ്ങൾക്ക ദുഃഖപ്പെട്ടുവാൻ കഴിയുമൊ? മണവാളൻ അവരിൽനിന്ന നീക്കപ്പെട്ടും നാളുകൾ വരും, അപ്പൊൾ അവർ ഉ

പൊഷിക്കും.

൧൬ ഒരുത്തനും പുതിയ വസ്ത്രഖണ്ഡം പഴയ വസ്ത്രത്തിന്മെൽ ചെക്കമാറില്ല: എന്തുകൊണ്ടെന്നാൽ അതിന്മെൽ ചെക്കപ്പെട്ട ശീല വസ്ത്രത്തിൽനിന്ന എടുത്തുകളയുന്നു, ചീന്തൽ അധികം ഉണ്ടാകയും ചെയ്യുന്നു.

൧൭ പുതിയ വീഞ്ഞ പഴയ തൊൽക്കുടങ്ങളിൽ പകൎന്ന വെക്കുമാറില്ല: അപ്രകാരമായാൽ തൊൽക്കുടങ്ങൾ പൊളിയും, വീഞ്ഞും ഒഴുകിപ്പൊകും, തൊൽക്കുടങ്ങളും കെട്ടുപൊകും: അവർ പുതിയ വീഞ്ഞിനെ പുതിയ തൊൽക്കുടങ്ങളിൽ അത്രെ പകൎന്ന വെക്കുന്നത, അപ്പൊൾ രണ്ടും രക്ഷപെടും.

൧൮ ¶ അവൻ ഈ കാൎയ്യങ്ങളെ അവരൊട പറയുമ്പൊൾ, കണ്ടാലും, ഒരു പ്രമാണി വന്ന, അവനെ വന്ദിച്ച, എന്റെ മകൾ ഇപ്പൊൾ തന്നെ കഴിഞ്ഞുപൊയി; എങ്കിലും നീ വന്ന, നിന്റെ കൈ അവളുടെ മെൽ വെക്കെണമെ, അപ്പൊൾ അവൾ ജീവിക്കും എന്ന പറഞ്ഞു.

൧൯ എന്നാറെ യെശു എഴുനീറ്റ, അവനും അവന്റെ ശിഷ്യന്മാരും കൂടെ, അവന്റെ പിന്നാലെ ചെന്നു.

൨൦ (അപ്പൊൾ, കണ്ടാലും, പന്ത്രണ്ട സംവത്സരമായി രക്തവാൎച്ചയൊട കൂടിയ ഒരു സ്ത്രീ,

൨൧ ഞാൻ അവന്റെ വസ്ത്രത്തെ മാത്രം തൊട്ടാൽ സൌഖ്യപ്പെടും എന്ന, തങ്കൽ പറഞ്ഞുകൊണ്ട, അവന്റെ പിന്നിൽ വന്ന, അവന്റെ വസ്ത്രത്തിന്റെ വക്കിനെ തൊട്ടു.

൨൨ എന്നാറെ യെശു തിരിഞ്ഞ, അവളെ കണ്ടപ്പൊൾ, ഹെ പുത്രി, ധൈൎയ്യമായിരിക്ക, നിന്റെ വിശ്വാസം നിന്നെ സൌഖ്യമാക്കി എന്ന പറഞ്ഞു. ആ നെരം മുതൽ ആ സ്ത്രീ സൌഖ്യമായി.)

൨൩ പിന്നെ യെശു പ്രമാണിയുടെ വീട്ടിലെക്ക വന്ന, വാദ്യക്കാരെയും നിലവിളിക്കുന്ന ജനങ്ങളെയും കണ്ടപ്പൊൾ,

൨൪ അവരൊട, മാറിപ്പൊകുവിൻ: എന്തുകൊണ്ടെന്നാൽ ബാലസ്ത്രീ മരിച്ചില്ല, ഉറങ്ങുന്നത്രെ എന്ന പറഞ്ഞു. എന്നാറെ അവർ അവനെ പരിഹസിച്ചു.

൨൫ പിന്നെ ജനങ്ങൾ പുറത്താക്കപ്പെട്ടതിന്റെ ശെഷം, അവൻ അകത്ത ചെന്ന, അവളുടെ കൈ പിടിച്ചു, അപ്പൊൾ ബാലസ്ത്രീ എഴുനീറ്റു.

൨൬ പിന്നെ ഈ ശ്രുതി ആ ദെശത്തിൽ എല്ലാം പരന്നു.

൨൭ ¶ പിന്നെ യെശു അവിടെനിന്ന പുറപ്പെട്ട പൊകുമ്പൊൾ, രണ്ട കുരുടന്മാർ അവന്റെ പിന്നാലെ ചെന്ന, ദാവീദിന്റെ പുത്ര, ഞങ്ങളൊട കരുണയുണ്ടാകെണമെ, എന്ന ഉറക്കെ വിളിച്ചു പറഞ്ഞു.

൨൮ അവൻ വീട്ടിലെക്ക വന്നപ്പൊൾ, ആ കുരുടന്മാർ അവന്റെ അടുക്കൽ വന്നു: എന്നാറെ യെശു അവരൊട, ഇതിനെ ചെയ്വാൻ എനിക്ക കഴിയുമെന്ന നിങ്ങൾ വിശ്വസിക്കുന്നുവൊ? എന്ന പറയുന്നു. ഉവ്വ, കൎത്താവെ, എന്ന അവർ അവനൊട പറഞ്ഞു.

൨൯ അപ്പൊൾ അവൻ അവരുടെ കണ്ണുകളെ തൊട്ടു, നിങ്ങളുടെ വിശ്വാസത്തിൻ പ്രകാരം നിങ്ങൾക്ക ഉണ്ടാകട്ടെ എന്ന പറഞ്ഞു.

൩൦ അപ്പൊൾ അവരുടെ കണ്ണുകൾ തുറക്കപ്പെട്ടു; പിന്നെ യെശു അവരൊട, നൊക്കുവിൻ, ഒരുത്തനും ഇതിനെ അറിയരുത എന്ന ഉറപ്പായിട്ട കല്പിച്ചു.

൩൧ എന്നാറെ അവർ പുറപ്പെട്ടുപൊയിട്ടു, അവനെ ആ ദെശ

ത്തിൽ എല്ലാം ശ്രുതിപ്പെടുത്തി.
൩൨ ¶ പിന്നെ അവർ പുറപ്പെ
ടുമ്പോൾ, കണ്ടാലും, അവർ പിശാ
ച ബാധിച്ച ഊമയായുള്ള ഒരു മ
നുഷ്യനെ അവൻെറ അടുക്കൽ കൊ
ണ്ടുവന്നു.
൩൩ പിശാച പുറത്താക്കപ്പെട്ടതി
ൻെറ ശെഷം, ഊമയായവൻ സം
സാരിച്ചു: ഇപ്രകാരം ഇസ്രാഎലിൽ
ഒരുനാളും കാണ്മ ഉണ്ടായിട്ടില്ല എ
ന്ന ജനങ്ങൾ പറഞ്ഞ, ആശ്ചര്യ
പ്പെടുകയും ചെയ്തു.
൩൪ എന്നാൽ പറിശന്മാർ, അ
വൻ പിശാചുകളുടെ പ്രമാണിയെ
കൊണ്ട പിശാചുകളെ പുറത്താക്കു
ന്നു എന്ന പറഞ്ഞു.
൩൫ ¶ പിന്നെ യെശു സകല ന
ഗരങ്ങളിലും ഗ്രാമങ്ങളിലും സഞ്ചരി
ച്ച, അവരുടെ സഭകളിൽ പഠിപ്പി
ക്കയും, രാജ്യത്തിൻെറ എവൻഗെ
ലിയൊനെ പ്രസംഗിക്കയും, ജന
ത്തിൽ സകല രൊഗത്തെയും സക
ല കഷ്ടതയെയും സൌഖ്യമാക്കുക
യും ചെയ്തു.
൩൬ അപ്പൊൾ അവൻ പുരുഷാ
രങ്ങളെ നൊക്കി, അവർ ഇടയനി
ല്ലാത്ത ആടുകളെ പൊലെ തള
ൎന്നവരായും ചിന്നപ്പെട്ടവരായും ഇ
രുന്നതകൊണ്ട, അവരെ കുറിച്ച ക
നിവ തൊന്നി.
൩൭ അപ്പൊൾ അവൻ തൻെറ
ശിഷ്യന്മാരൊട, കൊയിത്ത വളു
രെ ഉണ്ട സത്യം, വെലക്കാർ ചുരു
ക്കം താനും;
൩൮ ആകകൊണ്ട തൻെറ കൊ
യിത്തിലെക്ക വെലക്കാരെ അയക്കെ
ണമെന്ന, കൊയിത്തിൻെറ യജമാ
നനൊട അപെക്ഷിച്ചുകൊൾവി
ൻ എന്ന പറയുന്നു.

## ൧൦ അദ്ധ്യായം.

അത്ഭുതങ്ങളെ ചെയ്വാനും പ്രസം
ഗിപ്പാനും അപ്പൊസ്തൊലന്മാർ
അയക്കപ്പെടുന്നത.

൧ പിന്നെ അവൻ തൻെറ പന്ത്രണ്ട
ശിഷ്യന്മാരെ അടുക്കൽ വിളിച്ചിട്ട,
ദുഷ്ടാത്മാക്കളുടെ മെൽ അവയെ
പുറത്താക്കുവാനും, സകല രൊഗ
വും സകല കഷ്ടതയും നീക്കു
വാനും അവൎക്ക അധികാരം കൊടു
ത്തു.
൨ പന്ത്രണ്ട അപ്പൊസ്തൊലന്മാരു
ടെ നാമങ്ങൾ ഇവ ആകുന്നു; മുമ്പ
നായ പത്രൊസ എന്ന പറയപ്പെ
ട്ട ശിമൊനും, അവൻെറ സഹൊ
ദരനായ അന്ത്രയൊസും; സബെ
ദിയുടെ പുത്രനായ യാക്കൊബും,
അവൻെറ സഹൊദരനായ യൊ
ഹന്നാനും;
൩ ഫിലിപ്പൊസും ബൎത്തൊലൊ
മായിയും; തൊമാസും ചുങ്കക്കാരനാ
യ മത്തായിയും; അല്പായുടെ പുത്ര
നായ യാക്കൊബും, തദ്ദായി എന്ന മ
റുനാമമുള്ള ലെബ്ബായും;
൪ കനാനായക്കാരനായ ശിമൊ
നും അവനെ കാണിച്ചുകൊടുത്ത
വനുമായ യെഹൂദാ ഇസ്കറിയൊ
ത്തും.
൫ ഈ പന്ത്രണ്ട പെരെ യെശു
അയച്ച, അവരൊട കല്പിച്ചത എ
ന്തെന്നാൽ, നിങ്ങൾ പുറജാതികളു
ടെ വഴിയിലെക്ക പൊകരുത, ശമ
റിയക്കാരുടെ ഒരു നഗരത്തിലെക്ക
ചെല്ലുകയും അരുത:
൬ എന്നാൽ ഇസ്രാഎൽ ഭവന
ത്തിലെ കാണാതെ പൊയ ആടുക
ളുടെ അടുക്കൽ പ്രത്യെകം പൊക
വിൻ.
൭ നിങ്ങൾ പൊകുമ്പൊൾ, സ്വൎഗ്ഗ
രാജ്യം സമീപമായിരിക്കുന്നു എന്ന
പറഞ്ഞ, പ്രസംഗിപ്പിൻ.
൮ വ്യാധിക്കാരെ സൌഖ്യമാക്കു
വിൻ, കുഷ്ഠരൊഗികളെ ശുദ്ധമാ

ക്കുവിൻ, മരിച്ചവരെ ഉയിൎപ്പിപ്പിൻ,
പിശാചുകളെ പുറത്താക്കുവിൻ; നി
ങ്ങൾക്ക വെറുതെ ലഭിച്ചു. വെറുതെ
കൊടുത്തുകൊൾവിൻ.
൯ നിങ്ങളുടെ മടിശ്ശീലകളിൽ
പൊന്നെങ്കിലും, വെള്ളി എങ്കിലും
ചെമ്പു എങ്കിലും,
൧൦ വഴിക്ക പൊക്കണം എങ്കിലും,
രണ്ട കുപ്പായങ്ങൾ എങ്കിലും, ചെ
രിപ്പുകൾ എങ്കിലും, വടി എങ്കിലും
സമ്പാദിക്കരുത: പ്രവൃത്തിക്കാരൻ
തന്റെ ആഹാരത്തിന യൊഗ്യന
ല്ലൊ ആകുന്നത.
൧൧ ¶ പിന്നെ എത നഗരത്തി
ലെക്കൊ ഗ്രാമത്തിലെക്കൊ നിങ്ങൾ
ചെന്നാൽ, അതിൽ ആര യൊഗ്യ
നാകുന്നു എന്ന വിചാരണ ചെയ്വിൻ;
നിങ്ങൾ പുറപ്പെടുവൊളത്തിന അ
വിടെ പാൎക്കയും ചെയ്വിൻ.
൧൨ നിങ്ങൾ ഒരു വീട്ടിലെക്ക ചെ
ല്ലുമ്പൊൾ അതിനെ വാഴ്ത്തുവിൻ.
൧൩ ആ വീട യൊഗ്യമാകുന്നു
എങ്കിൽ, നിങ്ങളുടെ സമാധാനം
അതിന്മെൽ വരട്ടെ: എന്നാൽ അ
ത യൊഗ്യമല്ല എങ്കിൽ, നിങ്ങളുടെ
സമാധാനം നിങ്ങളുടെ അടുക്കൽ
തിരികെ വരട്ടെ.
൧൪ ആരെങ്കിലും നിങ്ങളെ കൈ
ക്കൊള്ളാതെയും, നിങ്ങളുടെ വച
നങ്ങളെ കെൾക്കാതെയും ഇരുന്നാ
ൽ, ആ വീട്ടിൽനിന്ന എങ്കിലും ന
ഗരത്തിൽനിന്ന എങ്കിലും നിങ്ങൾ
പുറപ്പെടുമ്പൊൾ, നിങ്ങളുടെ പാ
ദങ്ങളുടെ പൊടി കുടഞ്ഞു കള
വിൻ.
൧൫ ന്യായവിധിയുടെ ദിവസത്തി
ൽ ആ നഗരത്തിനെക്കാൾ സൊ
ദൊമും ഗൊമൊറായും എന്ന ദെശ
ത്തിന എറ്റവും അനുകൂലമായിരി
ക്കും എന്ന ഞാൻ സത്യമായിട്ട നി
ങ്ങളൊട പറയുന്നു.
൧൬ ¶ കണ്ടാലും, ഞാൻ ചെന്നാ
യിക്കളുടെ ഇടയിൽ ആടുകളെ എ
ന്നപൊലെ നിങ്ങളെ അയക്കുന്നു:
അതകൊണ്ട പാമ്പുകളെ പൊലെ
ബുദ്ധിയുള്ളവരായും, പ്രാവുകളെ
പൊലെ കപടമില്ലാത്തവരായുമി
രിപ്പിൻ.
൧൭ എന്നാൽ മനുഷ്യരിൽനിന്ന
സൂക്ഷിച്ചുകൊൾവിൻ: എന്തുകൊ
ണ്ടെന്നാൽ അവർ നിങ്ങളെ വിസ്താ
രസമൂഹങ്ങൾക്ക എല്പിക്കും, തങ്ങളു
ടെ ദൈവസഭകളിൽ നിങ്ങളെ വാ
റുകൊണ്ട അടിക്കയും ചെയ്യും.
൧൮ വിശെഷിച്ചും ഞാൻ നിമി
ത്തമായിട്ട നിങ്ങൾ നാടുവാഴികൾ
ക്കും രാജാക്കന്മാൎക്കും മുമ്പാകെ, അവ
ൎക്കും മറുജാതികൾക്കും സാക്ഷിയായി
ട്ട, കൊണ്ടുപൊകപ്പെടും.
൧൯ എന്നാൽ അവർ നിങ്ങളെ
എല്പിക്കുമ്പൊൾ, നിങ്ങൾ എങ്ങിനെ
യൊ എന്തൊ പറയെണം എന്ന
വിചാരപ്പെടരുത: എന്തുകൊണ്ടെ
ന്നാൽ നിങ്ങൾ പറയെണ്ടുന്നത ആ
സമയത്ത നിങ്ങൾക്ക നൽകപ്പെടും.
൨൦ എന്തുകൊണ്ടെന്നാൽ പറയു
ന്നവർ നിങ്ങൾ അല്ല, നിങ്ങളുടെ
പിതാവിന്റെ ആത്മാവ അത്രെ
നിങ്ങളിൽ പറയുന്നത.
൨൧ പിന്നെ സഹൊദരൻ സ
ഹൊദരനെയും, അപ്പൻ മകനെ
യും മരണത്തിന എല്പിക്കും: മ
ക്കളും അമ്മയപ്പന്മാൎക്ക വിരൊധ
മായിട്ട എഴുനീറ്റ, അവരെ കൊ
ല്ലിക്കും.
൨൨ നിങ്ങൾ എന്റെ നാമത്തിൻ
നിമിത്തമായിട്ട എല്ലാവരാലും പ
കെക്കപ്പെട്ടവരാകും: എന്നാൽ അ
വസാനത്തൊളം നിലനില്ക്കുന്നവൻ
രക്ഷിക്കപ്പെടും.
൨൩ പിന്നെ അവർ ഒരു നഗര
ത്തിൽ നിങ്ങളെ പീഡിപ്പിക്കുമ്പൊ
ൾ, മറ്റൊന്നിലെക്ക ഒടിപ്പൊക
വിൻ: എന്തുകൊണ്ടെന്നാൽ മനുഷ്യ

ന്റെ പുത്രൻ വരുവൊളം നിങ്ങൾ യിസ്രാഎലിന്റെ നഗരങ്ങളെ ഒക്കെയും സഞ്ചരിച്ച തികക്കയില്ല എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു.

൨൪ ശിഷ്യൻ തന്റെ ഗുരുവിലും മീതെ അല്ല, ശുശ്രൂഷക്കാരൻ തന്റെ യജമാനനിലും മീതെയും അല്ല.

൨൫ ശിഷ്യൻ തന്റെ ഗുരുവിനെ പൊലെയും ശുശ്രൂഷക്കാരൻ തന്റെ യജമാനനെ പൊലെയും ഇരിക്കുന്നത അവന മതി. അവർ വീട്ടെജമാനനെ ബെയെത്സബുബ എന്ന വിളിച്ചിട്ടുണ്ടെങ്കിൽ, അവന്റെ വീട്ടുകാരെ എത്രയും അധികം [വിളിക്കും?]

൨൬ ആകയാൽ അവരെ ഭയപ്പെടരുത: എന്തുകൊണ്ടെന്നാൽ വെളിപ്പെടെണ്ടിവരാതെ മറഞ്ഞിരിക്കുന്നത ഒന്നുമില്ല; അറിയപ്പെടെണ്ടിവരാതെ രഹസ്യമായുള്ളതും ഇല്ല.

൨൭ ഞാൻ നിങ്ങളൊട ഇരുളിൽ സംസാരിക്കുന്നതു വെളിച്ചത്തിൽ പറവിൻ: നിങ്ങൾ ചെവിയിൽ കെൾക്കുന്നതു വീടുകളുടെ മെൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്യിൻ.

൨൮ പിന്നെ ആത്മാവിനെ കൊല്ലുവാൻ കഴിയാതെ, ശരീരത്തെ കൊല്ലുന്നവരെ ഭയപ്പെടരുത: ആത്മാവിനെയും ശരീരത്തെയും നരകത്തിൽ നശിപ്പിപ്പാൻ കഴിയുന്നവനെ പ്രത്യെകം ഭയപ്പെടുവിൻ താനും.

൨൯ ¶ ഒരു കാശിന രണ്ട അടക്കള കുരികിലുകൾ വില്ക്കപ്പെടുന്നില്ലയൊ? എങ്കിലും നിങ്ങളുടെ പിതാവ കൂടാതെ അവയിൽ ഒന്നും നിലത്ത വിഴുകയില്ല.

൩൦ അത്രയുമല്ല, നിങ്ങളുടെ തലയിലെ രൊമങ്ങളും ഒക്കെയും എണ്ണപ്പെട്ടിരിക്കുന്നു.

൩൧ അതകൊണ്ട നിങ്ങൾ ഭയപ്പെടരുത; നിങ്ങൾ അനെകം അടക്കള കുരികിലുകളെക്കാളും വിശെഷതപ്പെട്ടിരിക്കുന്നു.

൩൨ ആകയാൽ യാതൊരുത്തൻ എങ്കിലും മനുഷ്യരുടെ മുമ്പാകെ എന്നെ അറിയിക്കുമൊ, അവനെ ഞാനും സ്വൎഗ്ഗത്തിലിരിക്കുന്ന എന്റെ പിതാവിന്റെ മുമ്പാകെ അറിയിക്കും.

൩൩ എന്നാൽ ആരെങ്കിലും മനുഷ്യരുടെ മുമ്പാകെ എന്നെ വെറുക്കുമൊ, അവനെ ഞാനും സ്വൎഗ്ഗത്തിലിരിക്കുന്ന എന്റെ പിതാവിന്റെ മുമ്പാകെ വെറുക്കും.

൩൪ ¶ ഞാൻ ഭൂമിയിൽ സമാധാനം വരുത്തുവാൻ വന്നു എന്നനിങ്ങൾ നിരൂപിക്കരുത: സമാധാനം അല്ല, വാളത്രെ വരുത്തുവാൻ ഞാൻ വന്നിരിക്കുന്നത.

൩൫ എന്തുകൊണ്ടെന്നാൽ ഒരു മനുഷ്യനെ അവന്റെ അപ്പന വിരൊധമായും, മകളെ അവളുടെ അമ്മെക്ക വിരൊധമായും, മരുമകളെ അവളുടെ അമ്മായിക്ക വിരൊധമായും പിരിപ്പിപ്പാൻ ഞാൻ വന്നിരിക്കുന്നു.

൩൬ വിശെഷിച്ചും മനുഷ്യന്റെ വീട്ടുകാർ അവന്റെ ശത്രുക്കൾ [ആയിരിക്കും.]

൩൭ എന്നെക്കാൾ എററം അപ്പനെ എങ്കിലും, അമ്മയെ എങ്കിലും സ്നെഹിക്കുന്നവൻ ഇനിക്ക യൊഗ്യനല്ല: എന്നെക്കാൾ എററം മകനെ എങ്കിലും മകളെ എങ്കിലും സ്നെഹിക്കുന്നവനും ഇനിക്ക യൊഗ്യനല്ല.

൩൮ തന്റെ കുരിശ എടുത്ത, എന്റെ പിന്നാലെ വരാത്തവനും ഇനിക്ക യൊഗ്യനല്ല.

൩൯ തന്റെ ജീവനെ കണ്ടെത്തുന്നവൻ അതിനെ നഷ്ടപ്പെടുത്തും; ഞാൻ നിമിത്തമായിട്ട തന്റെ ജീവനെ നഷ്ടപ്പെടുത്തുന്നവൻ അതി

നെ കണ്ടെത്തുകയും ചെയ്യും.
൪൦ ¶ നിങ്ങളെ കൈക്കൊള്ളുന്ന
വൻ എന്നെ കൈക്കൊള്ളുന്നു, എ
ന്നെ കൈക്കൊള്ളുന്നവനും എന്നെ
അയച്ചവനെ കൈക്കൊള്ളുന്നു.
൪൧ ദീൎഘദൎശിയുടെ നാമത്തിനാ
യിട്ടു ഒരു ദീൎഘദൎശിയെ കൈക്കൊ
ള്ളുന്നവൻ ദീൎഘദൎശിയുടെ ഫലം
ലഭിക്കും; നീതിമാന്റെ നാമത്തി
നായിട്ടു ഒരു നീതിമാനെ കൈ
ക്കൊള്ളുന്നവനും നീതിമാന്റെ ഫ
ലം ലഭിക്കും.
൪൨ ആരെങ്കിലും ശിഷ്യന്റെ നാ
മത്തിനായിട്ടു ഈ ചെറിയവരിൽ
ഒരുത്തനെ ഒരു പാനപാത്രം ത
ണുത്ത [വെള്ളം] മാത്രം കുടിപ്പി
ക്കുമൊ, അവൻ തന്റെ ഫലം ഒ
രു പ്രകാരത്തിലും കളകയില്ല എ
ന്നു ഞാൻ സത്യമായിട്ടു നിങ്ങളൊ
ട പറയുന്നു.

## ൧൧ അദ്ധ്യായം.

൧ യൊഹന്നാൻ തന്റെ ശിഷ്യന്മാരെ ക്രിസ്തുവിന്റെ അടുക്കൽ അയക്കുന്നത.—൭ യൊഹന്നാനെ കുറിച്ച ക്രിസ്തുവിന്റെ സാക്ഷി. ൨൦ ക്രിസ്തു കൊറാസിനിലെയും ബെതസായിദയിലെയും കപ്പൎന്നഹൊമിലെയും കൃതഘ്നതയെയും അനുതാപമില്ലായ്മയെയും ആക്ഷെപിച്ചു പറയുന്നത.—൨൫ ശിശുക്കൾക്ക എവൻഗെലിയൊനെ പ്രകാശിപ്പിക്കയാൽ തന്റെ പിതാവിന്റെ വിവെകം പുകഴ്ത്തുന്നത.

൧ പിന്നെ ഉണ്ടായത എന്തെന്നാൽ,
യെശു തന്റെ പന്ത്രണ്ട ശിഷ്യന്മാ
രൊട കല്പിച്ചു തികഞ്ഞതിന്റെ ശെ
ഷം, അവൻ അവരുടെ നഗരങ്ങ
ളിൽ പഠിപ്പിപ്പാനും പ്രസംഗിപ്പാ
നും അവിടെനിന്ന പുറപ്പെട്ടുപൊ
യി.
൨ എന്നാൽ കാരാഗ്രഹത്തിൽ യൊ
ഹന്നാൻ ക്രിസ്തുവിന്റെ പ്രവൃത്തിക
ളെ കെട്ടാറെ, അവൻ തന്റെ ശി
ഷ്യന്മാരിൽ രണ്ടു പെരെ അയച്ചു,
൩ വരുവാനുള്ളവൻ നീയൊ,
ഞങ്ങൾ മറ്റൊരുത്തനായിട്ടു കാ
ത്തിരിക്കയൊ? എന്ന അവനൊട
പറയിച്ചു.
൪ എന്നാറെ യെശു ഉത്തരമായി
ട്ടു, അവരൊട, നിങ്ങൾ ചെന്ന, നി
ങ്ങൾ കെട്ടു കാണുന്ന കാൎയ്യങ്ങളെ
യൊഹന്നാനൊട തിരികെ അറി
യിപ്പിൻ:
൫ കുരുടർ കാഴ്ച പ്രാപിക്കയും, മു
ടന്തർ നടക്കയും, കുഷ്ഠരൊഗികൾ
സ്വഛതപ്പെടുകയും, ചെകിടർ കെ
ൾക്കയും, മരിച്ചവർ എഴുനീല്ക്ക
പ്പെടുകയും, സാധുക്കളായുള്ളവൎക്ക
എവൻഗെലിയൊൻ അറിയിക്കപ്പെ
ടുകയും ചെയ്യുന്നു.
൬ വിശെഷിച്ചും ആരെങ്കിലും എ
ങ്കൽ വിരുദ്ധപ്പെടാതെ ഇരിക്കുന്നു
വൊ അവൻ ഭാഗ്യവാൻ ആകുന്നു
എന്ന പറഞ്ഞു.
൭ ¶ പിന്നെ അവർ പൊയപ്പൊ
ൾ, യെശു പുരുഷാരങ്ങളൊട യൊ
ഹന്നാനെ കുറിച്ച സംസാരിച്ചു തുട
ങ്ങി, നിങ്ങൾ എന്ത കാണ്മാൻ വന
ത്തിലെക്ക പുറപ്പെട്ടു ചെന്നു? കാ
റ്റിനാൽ ഇളകപ്പെടുന്ന ഒരു ഞാ
ങ്ങണയൊ?
൮ എന്നാൽ നിങ്ങൾ എന്ത കാ
ണ്മാൻ പുറപ്പെട്ടു ചെന്നു? മൃദുത്വമു
ള്ള വസ്ത്രങ്ങളെ ധരിച്ചൊരു മനു
ഷ്യനെയൊ? കണ്ടാലും മൃദുത്വമുള്ള
വസ്ത്രങ്ങളെ ഉടുക്കുന്നവർ രാജധാ
നികളിൽ ആകുന്നു.
൯ എന്നാൽ നിങ്ങൾ എന്ത കാണ്മാ
ൻ പുറപ്പെട്ടു ചെന്നു? ഒരു ദീൎഘദ
ൎശിയെയൊ? ഉവ്വ, ഒരു ദീൎഘദൎശി
യെക്കാളും അധികം എന്ന ഞാൻ
നിങ്ങളൊട പറയുന്നു.

൧൦ എന്തകൊണ്ടെന്നാൽ, കണ്ടാ
ലും, ഞാൻ എന്റെ ദൂതനെ നി
ന്റെ മുഖത്തിന മുമ്പാകെ അയക്കു
ന്നു, അവൻ നിന്റെ മുമ്പിൽ നി
ന്റെ വഴി നന്നാക്കും എന്ന ആരെ
കുറിച്ച എഴുതപ്പെട്ടിരിക്കുന്നുവൊ
[അവൻ] ഇവൻ ആകുന്നു.
൧൧ സ്ത്രീകളിൽനിന്ന ജനിച്ചവരി
ൽ യൊഹന്നാൻ ബപ്തിസ്തിനെക്കാൾ
ഒരു വലിയവൻ ഉണ്ടായിട്ടില്ല എ
ന്ന ഞാൻ സത്യമായിട്ട നിങ്ങളൊ
ട പറയുന്നു: എങ്കിലും സ്വൎഗ്ഗരാജ്യ
ത്തിൽ എത്രയും ചെറിയവൻ അ
വനിലും വലിയവൻ ആകുന്നു.
൧൨ യൊഹന്നാൻ ബപ്തിസ്തിന്റെ
നാളുകൾ മുതൽ ഇത വരെയും സ്വ
ൎഗ്ഗരാജ്യം ബലബന്ധപ്പെടുന്നു, ബ
ലബന്ധം ചെയ്യുന്നവർ അതിനെ
പിടിച്ചടക്കുകയും ചെയ്യുന്നു.
൧൩ എന്തകൊണ്ടെന്നാൽ സകല
ദീൎഘദൎശിമാരും വെദപ്രമാണവും
യൊഹന്നാൻ വരെക്കും ദീൎഘദൎശ
നം പറഞ്ഞു.
൧൪ വിശെഷിച്ച [അതിനെ] നി
ങ്ങൾക്ക പരിഗ്രഹിപ്പാൻ മനസ്സുണ്ട
എങ്കിൽ, ഇവൻ വരുവാനിരുന്ന എ
ലിയാ ആകുന്നു.
൧൫ കെൾപ്പാൻ ചെവികളുള്ളവ
ൻ കെൾക്കട്ടെ.
൧൬ ¶ എന്നാലും ഞാൻ ഈ സ
ന്തതിയെ എതിനൊട സദൃശമാക്കെ
ണ്ടു?
൧൭ ചന്തസ്ഥലങ്ങളിൽ ഇരുന്ന, ത
ങ്ങളുടെ ചങ്ങാതിമാരൊട, ഞങ്ങൾ
നിങ്ങൾക്കായി കുഴലൂതി, നിങ്ങൾ
നൃത്തം ചെയ്തതുമില്ല; നിങ്ങൾക്കാ
യി പ്രലാപിച്ചു, നിങ്ങൾ ദുഃഖിച്ചതു
മില്ല എന്ന വിളിച്ച പറയുന്ന പൈ
തങ്ങളൊട അത സദൃശമാകുന്നു.
൧൮ എന്തുകൊണ്ടെന്നാൽ യൊഹ
ന്നാൻ ഭക്ഷിക്കാതെയും കുടിക്കാതെ
യും വന്നു, അവന ഒരു പിശാച
ഉണ്ട എന്ന അവർ പറയുന്നു.
൧൯ മനുഷ്യന്റെ പുത്രൻ ഭക്ഷി
ച്ച കുടിച്ച കൊണ്ടുവന്നു, കണ്ടാലും,
ഭൊജനപ്രിയനും, മദ്യപനും, ചുങ്ക
ക്കാരുടെയും പാപികളുടെയും സ്നെ
ഹിതനുമായുള്ള ഒരു മനുഷ്യൻ എ
ന്ന അവർ പറയുന്നു. എങ്കിലും ജ്ഞാ
നം തന്റെ മക്കളാൽ നീതിയാക്ക
പ്പെട്ടതാകുന്നു.
൨൦ ¶ അപ്പൊൾ അവൻ തന്റെ
അധികം അതിശയങ്ങൾ എവ
യിൽ ചെയ്യപ്പെട്ടിരുന്നുവൊ, ആന
ഗരങ്ങൾ അനുതപിക്കായ്കകൊണ്ട
അവയെ ഷെമിച്ചു തുടങ്ങി:
൨൧ കൊറാസിനെ, നിനക്ക ഹാ
കഷ്ടം! ബെത്സായിദാ, നിനക്ക
ഹാ കഷ്ടം! എന്തുകൊണ്ടെന്നാൽ
നിങ്ങളിൽ ചെയ്യപ്പെട്ട അതിശയ
ങ്ങൾ തൂറിലും സീദൊനിലും ചെയ്യ
പ്പെട്ടിരുന്നു എന്ന വരികിൽ, അ
വർ പണ്ടെ തന്നെ ചാക്കുശീലയി
ലും വെണ്ണീറിലും അനുതപിക്കുമാ
യിരുന്നു.
൨൨ എന്നാലു വിധി ദിവസത്തിൽ
നിങ്ങളെക്കാൾ തൂറിന്നും സീദൊ
ന്നും എറ്റം അനുക്രൂലമാകുമെന്നും
ഞാൻ നിങ്ങളൊട പറയുന്നു.
൨൩ സ്വൎഗ്ഗത്തൊളം ഉയൎന്ന കപ്പ
ൎന്നഹൊമെ, നീയും പാതാളം വ
രെയും താഴ്ത്തപ്പെടും: എന്തുകൊ
ണ്ടെന്നാൽ നിന്നിൽ ചെയ്യപ്പെട്ട
അതിശയങ്ങൾ സൊദൊമിൽ ചെ
യ്യപ്പെട്ടിരുന്നു എന്നവരികിൽ, അത
ഇന്നത്തെ ദിവസം വരെക്കും നി
ല്ക്കുമായിരുന്നു.
൨൪ എന്നാലും വിധി ദിവസത്തി
ൽ നിന്നെക്കാൾ സൊദൊമെന്ന ദെ
ശത്തിന എറ്റം അനുക്രൂലമാകുമെ
ന്ന ഞാൻ നിന്നൊട പറയുന്നു.
൨൫ ¶ ആ സമയത്ത യെശു ഉ
ത്തരമായിട്ട പറഞ്ഞു, പിതാവെ,
സ്വൎഗ്ഗത്തിന്റെയും ഭൂമിയുടെയും

നാഥ, നി ഒരം കാൎയ്യങ്ങളെ ജ്ഞാ
നികളിൽനിന്നും വിദ്വാന്മാരിൽനി
ന്നും മറച്ചു, ശിശുക്കൾക്ക വെളിപ്പെ
ടുത്തിയതകൊണ്ട ഞാൻ നിന്നെ
സ്തുതിക്കുന്നു.
൨൬ അങ്ങിനെ തന്നെ, പിതാ
വെ; ഇപ്രകാരം നിനക്ക നല്ല ഇ
ഷ്ടമായല്ലൊ.
൨൭ സകല കാൎയ്യങ്ങളും എന്റെ
പിതാവിനാൽ ഇനിക്ക എല്പിക്കപ്പെ
ട്ടിരിക്കുന്നു: പിതാവല്ലാതെ ഒരുത്ത
നും പുത്രനെ അറിയുന്നില്ല: പുത്ര
നും, പുത്രൻ [അവനെ] ആൎക്ക വെ
ളിപ്പെടുത്തുവാൻ ഇച്ശിക്കുന്നുവൊ,
അവനും അല്ലാതെ ഒരുത്തനും പി
താവിനെയും അറിയുന്നില്ല.
൨൮ പ്രയാസപ്പെടുന്നവരും ഭാരം
ചുമക്കപ്പെടുന്നവരുമായുള്ള നിങ്ങൾ
എല്ലാവരും എന്റെ അടുക്കൽ വരു
വിൻ, അപ്പൊൾ ഞാൻ നിങ്ങൾക്ക
ആശ്വാസം തരും.
൨൯ ഞാൻ സൌമ്യതയുള്ളവനും
മനൊതാഴ്ച്ചയുള്ളവനും ആകകൊ
ണ്ട, എന്റെ നുകം നിങ്ങളുടെ മെ
ൽ എറ്റുകൊണ്ട എങ്കൽനിന്ന പ
ഠിപ്പിൻ: അപ്പൊൾ നിങ്ങൾ നിങ്ങ
ളുടെ ആത്മാക്കൾക്ക ആശ്വാസം ക
ണ്ടെത്തും.
൩൦ എന്തകൊണ്ടെന്നാൽ എന്റെ
നുകം ലഘുവായും, എന്റെ ചുമട
ഘനമില്ലാത്തതായുമുള്ളത ആകുന്നു.

## ൧൨ അദ്ധ്യായം.

൧ ശിഷ്യന്മാർ ശാബതദിവസത്തിൽ
വിളവിലെ കതിരുകളെ പറിക്കു
ന്നത.—൩൧ പരിശുദ്ധാത്മാവി
ന്ന വിരൊധമായുള്ള ദൂഷണം
മൊചിക്കപ്പെടുകയില്ല എന്നുള്ളത

ആ കാലത്ത യെശു ശാബത ദിവ
സത്തിൽ വിളഭൂമികളിൽ കൂടി പൊ
യി; അപ്പൊൾ അവന്റെ ശിഷ്യ
ന്മാൎക്ക വിശന്നു, അവർ കതിരുകളെ
പറിച്ചു, ഭക്ഷിച്ചുതുടങ്ങി.
൨ എന്നാറെ പറിശന്മാർ അതു
കണ്ടിട്ട, അവനൊട, കണ്ടാലും,
ശാബത ദിവസത്തിൽ ചെയ്വാൻ
ന്യായമില്ലാത്തത നിന്റെ ശിഷ്യ
ന്മാർ ചെയ്യുന്നു എന്ന പറഞ്ഞു.
൩ എന്നാറെ അവൻ അവരൊട
പറഞ്ഞു, ദാവീദിനും അവനൊ
ട കൂടെയുള്ളവൎക്കും വിശന്നിരിക്കു
മ്പൊൾ അവൻ എന്ത ചെയ്തു;
൪ എങ്ങിനെ അവൻ ദൈവത്തി
ന്റെ ആലയത്തിലെക്ക കടന്ന, ആ
ചാൎയ്യന്മാൎക്ക മാത്രമല്ലാതെ തനിക്കെ
ങ്കിലും തന്നൊട കൂടയിരുന്നവൎക്കെ
ങ്കിലും ഭക്ഷിപ്പാൻ ന്യായമില്ലാത്ത കാ
ഴ്ച അപ്പങ്ങളെ ഭക്ഷിച്ചു എന്നുള്ളത
നിങ്ങൾ വായിച്ചിട്ടില്ലയൊ?
൫ അല്ലെങ്കിൽ ആചാൎയ്യന്മാർ ശാ
ബത ദിവസങ്ങളിൽ ദൈവാലയ
ത്തിൽ ശാബത ദിവസത്തെ അശു
ദ്ധിയാക്കീട്ടും, കുററമില്ലാത്തവർ ആ
കുന്നു എന്ന നിങ്ങൾ വെദപ്രമാണ
ത്തിൽ വായിച്ചിട്ടില്ലയൊ?
൬ എന്നാലും ദൈവാലയത്തെക്കാൾ
ഒരു വലിയവൻ ഇവിടെ ഉണ്ട, എ
ന്ന ഞാൻ നിങ്ങളൊട പറയുന്നു.
൭ അത്രയുമല്ല ബലിയെ അല്ല ക
രുണയെ തന്നെ ഞാൻ ആഗ്രഹി
ക്കുന്നു എന്നുള്ളത എന്താകുന്നു എന്ന
നിങ്ങൾ അറിഞ്ഞിരുന്നു എങ്കിൽ, നി
ങ്ങൾ കുററമില്ലാത്തവരെ ശിക്ഷെക്ക
വിധിക്കാതെ ഇരിക്കുമായിരുന്നു.
൮ എന്തകൊണ്ടെന്നാൽ മനുഷ്യ
ന്റെ പുത്രൻ ശാബത ദിവസത്തി
നും കൎത്താവ ആകുന്നു.
൯ ¶ പിന്നെ അവൻ അവിടെ
നിന്ന പുറപ്പെട്ട പൊയിട്ട, അവ
രുടെ ദൈവസഭയിലെക്ക ചെന്നു;
൧൦ കണ്ടാലും, അവിടെ ഒരു കൈ
ശൊഷിച്ചിട്ടുള്ള ഒരു മനുഷ്യൻ ഉ
ണ്ടായിരുന്നു. അപ്പൊൾ അവർ അ

വനിൽ കററം ചുമത്തുവാനായിട്ടു,
ശാബത ദിവസത്തിൽ സൌഖ്യമാ
ക്കുന്നത ന്യായമൊ? എന്ന അവ
നൊട ചൊദിച്ചു.
൰൧ എന്നാറെ അവൻ അവരൊ
ട, നിങ്ങളിൽ യാതൊരു മനുഷ്യന
ഒരു ആട ഉണ്ടായിട്ടു, അത ശാബ
ത ദിവസത്തിൽ ഒരു കുഴിയിൽ വീ
ണാൽ, അവൻ അതിനെ പിടിച്ച
കരെറ്റുകയില്ലയൊ?
൰൨ ആകയാൽ ഒരു ആട്ടിനെക്കാ
ൾ ഒരു മനുഷ്യൻ എത്രയും വിശെ
ഷപ്പെട്ടിരിക്കുന്നു? എന്നതകൊണ്ട
ശാബത ദിവസത്തിൽ നന്മ ചെയ്യു
ന്നത ന്യായമാകുന്നു എന്ന പറഞ്ഞു.
൰൩ അപ്പൊൾ അവൻ ആ മനു
ഷ്യനൊട നിന്റെ കൈ നീട്ടുക
എന്ന പറഞ്ഞു. അവൻ അതു നീ
ട്ടി; അത മററത പൊലെ നല്ലവ
ണ്ണം സൌഖ്യമാകയും ചെയ്തു.
൰൪ ¶ എന്നാറെ പറിശന്മാർ പു
റപ്പെട്ടു, അവനെ എങ്ങിനെ സം
ഹരിക്കെണ്ടു, എന്ന അവന വിരൊ
ധമായിട്ടു ആലൊചന ചെയ്തു.
൰൫ അതു യെശു അറിഞ്ഞ, അ
വിടെനിന്ന വാങ്ങി പൊയി: അ
പ്പൊൾ വളരെ പുരുഷാരങ്ങൾ അ
വന്റെ പിന്നാലെ ചെന്നു, അ
വൻ അവരെ എല്ലാവരെയും സൌ
ഖ്യമാക്കി;
൰൬ തന്നെ പ്രസിദ്ധനാക്കരുത എ
ന്ന അവരെ വിലക്കുകയും ചെയ്തു:
൰൭ യശായാ ദീർഘദർശിയാൽ ചൊ
ല്ലപ്പെട്ടത നിവൃത്തിയാകെണ്ടുതിന്നാ
യിരുന്നു:
൰൮ അത, കണ്ടാലും, ഞാൻ തെ
രിഞ്ഞെടുത്തിട്ടുള്ള എന്റെ ഭൃത്യൻ,
എന്റെ സ്നെഹിതൻ, എന്റെ ആ
ത്മാവ അവങ്കൽ ഇഷ്ടപ്പെടുന്നു: ഞാ
ൻ എന്റെ ആത്മാവിനെ അവ
ന്റെ മെൽ ആക്കും, അവൻ വിധി
യെ പുറജാതികൾക്ക അറിയിക്കും.
൰൯ അവൻ ശണ്ഠയിടുക എങ്കിലും,
നിലവിളിക്ക എങ്കിലും, ഒരുത്തൻ വീ
ഥികളിൽ അവന്റെ ശബ്ദം കെൾ
ക്ക എങ്കിലും ചെയ്കയില്ല.
൨൦ അവൻ വിധിയെ ജയത്തി
ന്നായിട്ടു കൊണ്ടുപൊകുന്നത വരെ,
അവൻ ചതഞ്ഞ ഞാങ്ങണയെ മുറി
ക്കയില്ല, മങ്ങി കത്തുന്ന തിരിയെ
കെടുത്തുകയുമില്ല.
൨൧ അവന്റെ നാമത്തിൽ പുറ
ജാതികൾ ആശ്രയിക്കയും ചെയ്യും.
൨൨ ¶ അപ്പൊൾ പിശാച ബാ
ധിച്ചു കുരുടനും ഊമയുമായുള്ള ഒ
രുത്തൻ അവന്റെ അടുക്കൽ കൊ
ണ്ടുവരപ്പെട്ടു: അവൻ അവനെ
സൌഖ്യമാക്കി, എന്നതകൊണ്ട കുരു
ടനും ഊമയുമായുള്ളവൻ സംസാരി
ച്ചു, കാണുകയും ചെയ്തു.
൨൩ ജനങ്ങൾ ഒക്കെയും വിസ്മ
യിച്ചു, ഇവൻ ദാവീദിന്റെ പുത്ര
നല്ലയൊ? എന്ന പറഞ്ഞു.
൨൪ എന്നാൽ പറിശന്മാർ അതി
നെ കെട്ടാറെ, ഇവൻ പിശാചുക
ളുടെ പ്രമാണിയായ ബെത്സബു
ബിനെ കൊണ്ട അല്ലാതെ, പിശാ
ചുകളെ പുറത്താക്കി കളയുന്നില്ല എ
ന്ന പറഞ്ഞു.
൨൫ എന്നാറെ യെശു അവരുടെ
നിരൂപണങ്ങളെ അറിഞ്ഞ, അവ
രൊട പറഞ്ഞു, തനിക്ക താൻ വി
രൊധമായി പിരിഞ്ഞിരിക്കുന്ന രാ
ജ്യം എല്ലാം നശിച്ചു പൊകുന്നു; ത
നിക്ക താൻ വിരൊധമായി പിരി
ഞ്ഞിരിക്കുന്ന യാതൊരു നഗരമൊ ഭ
വനമൊ നിലനില്ക്കയില്ല.
൨൬ അങ്ങിനെ സാത്താൻ സാത്താ
നെ പുറത്താക്കികളയുന്നു എങ്കിൽ,
അവൻ തനിക്ക താൻ വിരൊധമാ
യി പിരിഞ്ഞിരിക്കുന്നുവല്ലൊ: പി
ന്നെ അവന്റെ രാജ്യം എങ്ങിനെ
നിലനില്ക്കും?
൨൭ പിന്നെയും ഞാൻ ബെത്സ

ബ്ബൂലിനെ കൊണ്ട പിശാചുകളെ
പുറത്താക്കികളയുന്നു എങ്കിൽ, നി
ങ്ങളുടെ മക്കൾ ആരെ കൊണ്ട അ
വയെ പുറത്താക്കികളയുന്നു? ആയ
തുകൊണ്ട അവർ നിങ്ങൾക്ക ന്യായാ
ധിപതിമാരായി തീരും.
൨൮ എന്നാൽ ഞാൻ ദൈവത്തി
ന്റെ ആത്മാവിനെ കൊണ്ട പിശാ
ചുകളെ പുറത്താക്കികളയുന്നു എ
ങ്കിൽ, ദൈവത്തിന്റെ രാജ്യം നി
ങ്ങളുടെ അടുക്കൽ വന്നിരിക്കുന്നു നി
ശ്ചയം.
൨൯ അല്ലെങ്കിൽ മുമ്പെ ബലവാ
നെ കെട്ടാതെ കണ്ട, ഒരുത്തന ഒരു
ബലവാന്റെ വീട്ടിലെക്ക കടന്ന,
അവന്റെ സമ്പത്തുകളെ കൊള്ള
യിടുവാൻ എങ്ങിനെ കഴിയും? [അ
വനെ കെട്ടിയാൽ] അപ്പോൾ അ
വന്റെ വീട്ടു കൊള്ളയിടാം.
൩൦ എന്നൊട കൂടയില്ലാത്തവൻ
ഇനിക്ക വിരൊധമായിരിക്കുന്നു; എ
ന്നൊട കൂടെ കൂട്ടാത്തവൻ ചിന്നി
കയും ചെയ്യുന്നു.
൩൧ ആയതുകൊണ്ട ഞാൻ നി
ങ്ങളൊട പറയുന്നു, സകല പാപ
വും ദൂഷണവും മനുഷ്യരൊട ക്ഷ
മിക്കപ്പെടും: (പരിശുദ്ധ) ആത്മാ
വിന്ന വിരൊധമായുള്ള ദൂഷണം
മനുഷ്യരൊട ക്ഷമിക്കപ്പെടുകയില്ല
താനും.
൩൨ ആരെങ്കിലും മനുഷ്യന്റെ
പുത്രന വിരൊധമായി ഒരു വച
നം പറഞ്ഞാൽ, അത അവനൊട
ക്ഷമിക്കപ്പെടും: എന്നാൽ ആരെങ്കി
ലും പരിശുദ്ധാത്മാവിന വിരൊധ
മായി പറഞ്ഞാൽ, അത അവനൊട
ഇഹലൊകത്തിലെങ്കിലും, പരലൊ
കത്തിലെങ്കിലും ക്ഷമിക്കപ്പെടുകയില്ല
൩൩ ¶ വൃക്ഷം നല്ലതും, അതി
ന്റെ ഫലം നല്ലതും ആകുവിൻ;
അല്ലെങ്കിൽ വൃക്ഷം ആകാത്തതും അ
തിന്റെ ഫലം ആകാത്തതും ആകു
വിൻ: ഫലത്താൽ വൃക്ഷം അറിയ
പ്പെടുന്നുവല്ലൊ.
൩൪ അണലികുട്ടികളെ, നിങ്ങ
ൾ ദൊഷമുള്ളവരാകകൊണ്ട നല്ല
കാൎയ്യങ്ങളെ പറവാൻ എങ്ങിനെ
കഴിയും? എന്തകൊണ്ടെന്നാൽ ഹൃ
ദയ പരിപൂൎണ്ണതയിൽനിന്ന വായ
പറയുന്നു.
൩൫ ഒരു നല്ല മനുഷ്യൻ ഹൃദയ
ത്തിന്റെ നല്ല നിക്ഷെപത്തിൽനി
ന്ന നല്ല കാൎയ്യങ്ങളെ പുറപ്പെടിക്കു
ന്നു: ദൊഷമുള്ളൊരു മനുഷ്യൻ
ദൊഷമുള്ള നിക്ഷെപത്തിൽനിന്ന
ദൊഷമുള്ള കാൎയ്യങ്ങളെ പുറപ്പെടി
ക്കയും ചെയ്യുന്നു.
൩൬ പിന്നെ യാതൊരു വ്യൎത്ഥ
വാക്ക മനുഷ്യർ സംസാരിക്കുമൊ,
അവർ അതിനായ്ക്കൊണ്ട വിധി ദി
വസത്തിൽ കണക്ക ബൊധിപ്പി
ക്കെണ്ടിവരും.
൩൭ എന്തുകൊണ്ടെന്നാൽ നിന്നി
ന്റെ വചനങ്ങളാൽ നീതിമാനാ
ക്കപ്പെടും, നിന്റെ വചനങ്ങളാൽ
നീ ശിക്ഷെക്ക വിധിക്കപ്പെടുകയും
ചെയ്യും എന്ന ഞാൻ നിങ്ങളൊട
പറയുന്നു.
൩൮ ¶ അപ്പൊൾ ഉപാദ്ധ്യായ
ന്മാരിലും പറിശന്മാരിലും ചിലർ ഉ
ത്തരമായിട്ട, ഗുരൊ, നിങ്കൽനിന്ന
ഒരു അടയാളം കാണ്മാൻ ഞങ്ങൾ
ക്ക മനസ്സുണ്ട എന്ന പറഞ്ഞു.
൩൯ എന്നാറെ അവൻ ഉത്തരമാ
യിട്ട അവരൊട പറഞ്ഞു, ദൊഷ
മായും വ്യഭിചാരമായുമുള്ളൊരു സ
ന്തതി ഒരു അടയാളം അന്വെഷി
ക്കുന്നു; എങ്കിലും യൊനാ എന്ന ദീ
ൎഘദൎശിയുടെ അടയാളമല്ലാതെ, മ
റെറാരു അടയാളവും അതിന കൊ
ടുക്കപ്പെടുകയില്ല.
൪൦ എന്തുകൊണ്ടെന്നാൽ യൊനാ
എതുപ്രകാരം മൂന്ന പകലും മൂന്ന
രാവും വലിയ മത്സ്യത്തിന്റെ വയ

ററിലായിരുന്നവൊ, അപ്രകാരം മനുഷ്യന്റെ പുത്രനും മൂന്ന പകലും മൂന്ന രാവും ഭൂമിയുടെ ഹൃദയത്തിലിരിക്കും.

൪൧ നിനവായ മനുഷ്യർ വിധിയിൽ ഈ സന്തതിയൊട കൂടെ എഴുനീററ, അതിനെ ശിക്ഷെക്ക വിധിക്കും: അതെന്തുകൊണ്ടെന്നാൽ അവർ യൊനായുടെ പ്രസംഗത്തിങ്കൽ അനുതപിച്ചു; എന്നാൽ, കണ്ടാലും, യൊനായെക്കാൾ ഒരു വലിയവൻ ഇവിടെ ഉണ്ട.

൪൨ തെക്കെ രാജസ്ത്രീ വിധിദിവസത്തിൽ ഈ സന്തതിയൊട കൂടെ എഴുനീററ, അതിനെ ശിക്ഷെക്ക വിധിക്കും: അതെന്തുകൊണ്ടെന്നാൽ അവൾ ഭൂമിയുടെ അറുതികളിൽനിന്ന ശലൊമൊന്റെ ജ്ഞാനം കെൾപ്പാനായിട്ടവന്നു; കണ്ടാലും, ശലൊമൊനെക്കാൾ ഒരു വലിയവൻ ഇവിടെ ഉണ്ട.

൪൩ മ്ലെച്ശാത്മാവ ഒരു മനുഷ്യങ്കൽനിന്ന പുറപ്പെട്ടപ്പൊൾ, അവൻ നീരില്ലാത്ത സ്ഥലങ്ങളിൽ ആശ്വാസം അന്വെഷിച്ചുകൊണ്ട സഞ്ചരിക്കുന്നു, കാണുന്നതുമില്ല.

൪൪ അപ്പൊൾ അവൻ, ഞാൻ വിട്ട പുറപ്പെട്ട പൊന്ന എന്റെ വീട്ടിലെക്ക തിരിച്ചുപൊകും എന്ന പറയുന്നു: എന്നാറെ അവൻ വരുമ്പൊൾ, അത ഒഴിയപ്പെട്ടതും, അടിച്ചവാരി അലങ്കരിക്കപ്പെട്ടതുമായി കാണുന്നു.

൪൫ പിന്നെ അവൻ ചെന്ന, തന്നെക്കാൾ അധികം ദുഷ്ടതയുള്ള മററും ഏഴാത്മാക്കളെ തന്നൊട കൂടെ കൂട്ടികൊണ്ടുവരുന്നു: അവർ അകത്ത കടന്ന, അവിടെ പാൎക്കയും ചെയ്യുന്നു: ഇങ്ങിനെ ആ മനുഷ്യന്റെ ഒടുക്കത്തെ കാൎയ്യങ്ങൾ മുമ്പിലത്തെതിലും അധികം വഷളായിതീരുന്നു. അപ്രകാരം തന്നെ ഈ ദുഷ്ടതയുള്ള സന്തതിക്കും ഉണ്ടാകും.

൪൬ ¶ പിന്നെ അവൻ ജനങ്ങളൊട ഇനിയും സംസാരിക്കുമ്പൊൾ, കണ്ടാലും, അവന്റെ അമ്മയും സഹൊദരന്മാരും അവനൊട സംസാരിപ്പാൻ ആഗ്രഹിച്ചിട്ട, പുറത്ത നിന്നു.

൪൭ അപ്പൊൾ ഒരുത്തൻ അവനൊട, കണ്ടാലും, നിന്റെ അമ്മയും നിന്റെ സഹൊദരന്മാരും നിന്നൊട സംസാരിപ്പാൻ ആഗ്രഹിച്ചിട്ട, പുറത്ത നില്ക്കുന്നു എന്ന പറഞ്ഞു.

൪൮ എന്നാറെ അവൻ തന്നൊട പറഞ്ഞവനൊട ഉത്തരമായിട്ട, എന്റെ അമ്മ ആര ആകുന്നു? എന്റെസഹൊദരന്മാരും ആര ആകുന്നു? എന്ന പറഞ്ഞു.

൪൯ പിന്നെ അവൻ തന്റെ കൈ തന്റെ ശിഷ്യന്മാരുടെ നെരെ നീട്ടി, കണ്ടാലും, എന്റെ അമ്മയും എന്റെ സഹൊദരന്മാരും!

൫൦ എന്തുകൊണ്ടെന്നാൽ ആരെങ്കിലും സ്വൎഗ്ഗത്തിലുള്ളവനായ എന്റെ പിതാവിന്റെ ഇഷ്ടം ചെയ്യുന്നുവൊ, അവൻ എന്റെ സഹൊദരനും, സഹൊദരിയും, അമ്മയും ആകുന്നു എന്ന പറഞ്ഞു.

## ൧൩ അദ്ധ്യായം.

൧ വിതെക്കുന്നവന്റെയും വിത്തിന്റെയും സംഗതി.—൨൪ മററ പല ഉപമകൾ.—൩൪ ഇന്നസംഗതി കൊണ്ട ക്രിസ്തു ഉപമകളായി സംസാരിച്ചു എന്നുള്ളത.

അ ദിവസം തന്നെ യെശു വീട്ടിൽനിന്ന പുറപ്പെട്ട, കടലിന്റെ അരികെ ഇരുന്നു.

൨ അപ്പൊൾ അവന്റെ അടുക്കൽ വളരെ പുരുഷാരങ്ങൾ വന്നു കൂടി, എന്നതകൊണ്ട അവൻ ഒരു പടവി

ലെക്ക കരെറി ഇരുന്നു: പുരുഷാര
വും എല്ലാംകരയിൽ നിന്നു.
൩ പിന്നെ അവൻ വളരെ കാ
ൎയ്യങ്ങളെ ഉപമകളായിട്ട അവരൊ
ട പറഞ്ഞു, കണ്ടാലും വിതെക്കുന്നവൻ
വിതപ്പാനായിട്ട പുറപ്പെട്ടു;
൪ എന്നാറെ അവൻ വിതെക്കുമ്പൊ
ൾ, ചിലത വഴിയരികെ വീണു, അ
പ്പൊൾ പക്ഷികൾ വന്ന, അതിനെ
തിന്നുകളഞ്ഞു:
൫ മററ ചിലത എറിയ മണ്ണില്ലാ
ത്ത പാറയുള്ള സ്ഥലങ്ങളിൽ വീണു:
മണ്ണ താഴ്ചയില്ലായ്കകൊണ്ട, അത ഉ
ടനെ മുളച്ചു:
൬ പിന്നെ സൂൎയ്യൻ ഉദിച്ചപ്പൊൾ,
അത വാടി പൊയി; അതിന വെ
രില്ലായ്കകൊണ്ട ഉണങ്ങി പൊക
യും ചെയ്തു:
൭ മററ ചിലതും മുള്ളുകളുടെ ഇട
യിൽ വീണു; മുള്ളുകൾ വളൎന്ന, അ
തിനെ ഞെരുക്കികളകയും ചെയ്തു.
൮ പിന്നെ മററ ചിലത നല്ല നി
ലത്തിൽ വീണു, ഒന്ന നൂറായും, ഒ
ന്ന അറുപതായും, ഒന്ന മുപ്പതായും
ഫലം തരികയും ചെയ്തു.
൯ കെൾപ്പാൻ ചെവികളുള്ളവൻ
കെൾക്കട്ടെ.
൧൦ ¶ പിന്നെ ശിഷ്യന്മാർ അടു
ക്കൽ വന്ന, നീ എന്തിന ഉപമക
ളായിട്ട അവരൊട സംസാരിക്കു
ന്നു? എന്ന അവനൊട പറഞ്ഞു.
൧൧ അവൻ അവരൊട ഉത്തര
മായിട്ട പറഞ്ഞു, സ്വൎഗ്ഗരാജ്യത്തി
ന്റെ രഹസ്യങ്ങളെ അറിവാനാ
യിട്ട നിങ്ങൾക്ക നല്കപ്പെട്ടിരിക്കു
ന്നു, എങ്കിലും അവൎക്ക നല്കപ്പെട്ടിരി
ക്കുന്നില്ലായ്കകൊണ്ട ആകുന്നു.
൧൨ എന്തെന്നാൽ എവൻ ഉള്ള
വനൊ, അവന കൊടുക്കപ്പെടും;
അവന പരിപൂൎണ്ണതയുമുണ്ടാകും: എ
ന്നാൽ എവൻ ഇല്ലാത്തവനൊ, അ
വനുള്ളതും അവങ്കൽനിന്ന എടുത്തു
കൊള്ളപ്പെടും.
൧൩ ഇത ഹെതുവായിട്ട ഞാൻ
അവരൊട ഉപമകളായിട്ട പറയു
ന്നു: എന്തുകൊണ്ടെന്നാൽ അവർ ക
ണ്ടിട്ടും കാണുന്നില്ല; കെട്ടിട്ടും കെൾ
ക്കുന്നില്ല, തിരിച്ചറിയുന്നതുമില്ല.
൧൪ വിശെഷിച്ചും ഈ ജനം ക
ണ്ണുകൾ കൊണ്ട കാണാതെയും, ചെ
വികൾ കൊണ്ട കെൾക്കാതെയും,
ഹൃദയം കൊണ്ട തിരിച്ചറിയാതെ
യും, മനസ്സ തിരിയപ്പെടാതെയും,
ഞാൻ അവരെ സ്വസ്ഥതപ്പെടുത്താ
തെയും ഇരിപ്പാനായിട്ട, അവരു
ടെ ഹൃദയം തടിച്ചിരിക്കുന്നു, അ
വർ ചെവികൾ കൊണ്ട അസഹ്യ
മായി കെൾക്കുന്നു, അവർ തങ്ങളു
ടെ കണ്ണുകളെ അടെക്കയും ചെയ്തി
രിക്കകൊണ്ട,
൧൫ നിങ്ങൾ ചെവികൊണ്ട കെ
ൾക്കും, തിരിച്ചറിയാതെയും; നി
ങ്ങൾ കണ്ടിട്ടും കാണും അറിയാതെ
യും ഇരിക്കും എന്ന എശായാ പറ
ഞ്ഞ ദീൎഘദൎശനം അവരിൽ നിവൃ
ത്തിച്ചിരിക്കുന്നു.
൧൬ എന്നാൽ നിങ്ങളുടെ കണ്ണു
കൾ കാണുന്നതുകൊണ്ടും, നിങ്ങളു
ടെ ചെവികൾ കെൾക്കുന്നതുകൊ
ണ്ടും ഭാഗ്യമുള്ളവ [ആകുന്നു.]
൧൭ എന്തുകൊണ്ടെന്നാൽ വളരെ
ദീൎഘദൎശിമാരും നീതിമാന്മാരും നി
ങ്ങൾ കാണുന്ന കാൎയ്യങ്ങളെ കാണ്മാ
നും, നിങ്ങൾ കെൾക്കുന്ന കാൎയ്യങ്ങ
ളെ കെൾപ്പാനും ആഗ്രഹിച്ചു, എ
ങ്കിലും അവർ കണ്ടതുമില്ല, കെട്ടതു
മില്ല എന്ന ഞാൻ സത്യമായിട്ട നി
ങ്ങളൊട പറയുന്നു.
൧൮ ¶ അതുകൊണ്ട നിങ്ങൾ വി
തെക്കുന്നവന്റെ ഉപമ കെട്ടുകൊൾ
വിൻ.
൧൯ യാതൊരുത്തനും രാജ്യത്തി
ന്റെ വചനം കെട്ടിട്ട, അതിനെ
തിരിച്ചറിയാതിരിക്കുമ്പൊൾ, ദുഷ്ട

നായവൻ വന്ന, അവന്റെ ഹൃദയത്തിൽ വിതെക്കപ്പെട്ടതിനെ എടുത്തുകളയുന്നു. ഇവൻ വഴിയരികെ വിത്ത കൈക്കൊണ്ടവൻ ആകുന്നു.

൨൦ എന്നാൽ പാറയുള്ള സ്ഥലങ്ങളിൽ വിത്ത കൈക്കൊണ്ടവൻ വചനം കെട്ട, ഉടനെ അതിനെ സന്തൊഷത്തൊടെ പരിഗ്രഹിക്കുന്നവൻ ആകുന്നു;

൨൧ എങ്കിലും തങ്കൽ വെരില്ലാതെ, അവൻ കുറയ കാലം മാത്രം നില്ക്കുന്നു: പിന്നെ വചനത്തിന്റെ നിമിത്തമായിട്ട കഷ്ടത എങ്കിലും ഉപദ്രവം എങ്കിലും ഉണ്ടാകുമ്പൊൾ, ഉടനെ അവൻ വിരുദ്ധപ്പെടുന്നു.

൨൨ പിന്നെയും മുള്ളുകളുടെ ഇടയിൽ വിത്ത കൈക്കൊണ്ടവൻ വചനം കെൾക്കുന്നവൻ ആകുന്നു; അപ്പൊൾ ഇഹലൊകത്തിന്റെ വിചാരവും, ധനത്തിന്റെ വഞ്ചനയും, വചനത്തെ ഞെരുക്കികളയുന്നു, അത നിഷ്ഫലമായി തീരുകയും ചെയ്യുന്നു.

൨൩ എന്നാൽ നല്ല നിലത്തിൽ വിത്ത കൈക്കൊണ്ടവൻ വചനം കെട്ട, തിരിച്ചറിയുന്നവൻ ആകുന്നു: അവൻ ഒന്ന നൂറായും, ഒന്ന അറുപതായും, ഒന്ന മുപ്പതായും ഫലങ്ങളെ ഫലിച്ച തരികയും ചെയ്യുന്നു.

൨൪ ¶ മറ്റൊരു ഉപമയെ അവൻ അവൎക്ക പറഞ്ഞ കാണിച്ചു, ആയതെന്തെന്നാൽ സ്വൎഗ്ഗരാജ്യം തന്റെ വയലിൽ നല്ല വിത്ത വിതെച്ചിട്ടുള്ള ഒരു മനുഷ്യന സദൃശമായിരിക്കുന്നു:

൨൫ എന്നാൽ മനുഷ്യർ ഉറങ്ങിയിരിക്കുമ്പൊൾ, അവന്റെ ശത്രു വന്ന, കൊതമ്പിന്റെ ഇടയിൽ കളകളെ വിതെച്ചു, പൊയ്ക്കളഞ്ഞു.

൨൬ എന്നാറെ ഞാറ വളൎന്ന, ഫലം പെയ്തപ്പൊൾ തന്നെ, കളകളും കൂടെ കാണപ്പെട്ടു.

൨൭ അപ്പൊൾ വീട്ടെജമാനന്റെ വെലക്കാർ അടുക്കൽ വന്ന, യജമാനനെ, നീ നിന്റെ വയലിൽ നല്ല വിത്ത വിതെച്ചില്ലയൊ? പിന്നെ കളകൾ അതിന എവിടെനിന്ന ഉണ്ടായി? എന്ന അവനൊട പറഞ്ഞു.

൨൮ അവൻ അവരൊട ശത്രുവായ ഒരുത്തൻ ഇതു ചെയ്തു എന്ന പറഞ്ഞു; അപ്പൊൾ വെലക്കാർ അവനൊട, എന്നാൽ ഞങ്ങൾ ചെന്ന അവയെ പറിച്ചുകളവാൻ നിനക്ക മനസ്സുണ്ടൊ? എന്ന പറഞ്ഞു.

൨൯ എന്നാറെ അവൻ പറഞ്ഞു, ഇല്ല; നിങ്ങൾ കളകളെ പറിക്കുമ്പൊൾ അവയൊട കൂടെ കൊതമ്പു വെരൊടെ പറിച്ചുകളയാതെ കണ്ടു.

൩൦ രണ്ടും കൂടെ കൊയിത്തൊളം വളരട്ടെ: അപ്പൊൾ കൊയിത്തുകാലത്തിൽ ഞാൻ കൊയിത്തുകാരൊട, മുമ്പെ കളകളെ പറിച്ചു, അവയെ ചുട്ടുകളയുന്നതിന കെട്ടുകളായി കെട്ടുവിൻ: എന്നാൽ കൊതമ്പു എന്റെ കളപ്പുരയിൽ കൂട്ടുവിൻ എന്ന പറയും.

൩൧ ¶ മറ്റൊരു ഉപമ അവൻ അവൎക്ക പറഞ്ഞു കാട്ടി, ആയതെന്തെന്നാൽ സ്വൎഗ്ഗരാജ്യം ഒരു കടുകമണിയൊട സദൃശമാകുന്നു, ആയതു ഒരു മനുഷ്യൻ എടുത്ത, തന്റെ വയലിൽ വിതെച്ചു:

൩൨ അത സകല വിത്തുകളിലും ചെറിയതതന്നെ ആകുന്നു; എങ്കിലും അത വളൎന്നപ്പൊൾ, സസ്യങ്ങളിൽ എററവും വലിയത ആകുന്നു, ആകാശത്തിലുള്ള പക്ഷികൾ അതിന്റെ കൊമ്പുകളിൽ വന്ന വസിപ്പാൻ തക്കവണ്ണം, അത ഒരു വൃക്ഷമായി തീരുകയും ചെയ്യുന്നു.

൩൩ ¶ മറ്റൊരു ഉപമ അവൻ അവരൊട പറഞ്ഞു, സ്വൎഗ്ഗരാജ്യം പുളിച്ചമാവിനൊട സദൃശമാകുന്നു,

ആയത ഒരു സ്ത്രീ എടുത്ത, മൂന്ന പ
റ മാവിൽ, എല്ലാം പുളിക്കുവൊളം,
അടക്കി വെച്ചു.
൩൪ ഇതെല്ലാം കാൎയ്യങ്ങളെ ഒക്കെയും
യെശു പുരുഷാരത്തൊട ഉപമക
ളായിട്ട പറഞ്ഞു, ഒരു ഉപമ കൂടാ
തെ അവരൊട പറഞ്ഞതുമില്ല:
൩൫ ഞാൻ എന്റെ വായ ഉപ
മകളായി തുറന്ന, ലൊകത്തിന്റെ
തുടക്കം മുതൽ മറവൊരുളായിരുന്ന
കാൎയ്യങ്ങളെ വെളിപ്പെടുത്തും, എ
ന്ന ദീൎഘദൎശിയാൽ ചൊല്ലപ്പെട്ടത
നിവൃത്തിയാകെണ്ടുന്നതിന ആയി
രുന്നു.
൩൬ ¶ അപ്പൊൾ പുരുഷാരത്തെ
അയച്ചിട്ട, യെശു വീട്ടിലെക്ക ചെ
ന്നു: എന്നാറെ അവന്റെ ശിഷ്യ
ന്മാർ അവന്റെ അടുക്കൽ വന്ന,
വയലിലെ കളകളുടെ ഉപമയെ
ഞങ്ങൾക്ക തെളിയിക്കെണമെന്ന പ
റഞ്ഞു.
൩൭ അവൻ ഉത്തരമായിട്ട അ
വരൊട പറഞ്ഞു, നല്ല വിത്ത വി
തെക്കുന്നവൻ മനുഷ്യന്റെ പുത്രനാ
കുന്നു;
൩൮ വയല ലൊകം ആകുന്നു;
നല്ല വിത്ത രാജ്യത്തിന്റെ മക്കൾ
ആകുന്നു; എന്നാൽ കളകൾ ദുഷ്ടനാ
യവന്റെ മക്കൾ ആകുന്നു;
൩൯ അവയെ വിതച്ചിട്ടുള്ള ശ
ത്രു പിശാച ആകുന്നു; കൊയിത്ത
ലൊകത്തിന്റെ അവസാനം ആ
കുന്നു; കൊയിത്തുകാർ ദൈവദൂത
ന്മാർ ആകുന്നു.
൪൦ ആകയാൽ കളകൾ എതുപ്ര
കാരം കൂട്ടി അഗ്നിയിൽ ചുടിയിക്ക
പ്പെടുന്നുവൊ, അപ്രകാരം ഇഹ
ലൊകത്തിന്റെ അവസാനത്തിൽ
ഉണ്ടാകും.
൪൧ മനുഷ്യന്റെ പുത്രൻ തന്റെ
ദൂതന്മാരെ അയക്കും, അവർ അവ
ന്റെ രാജ്യത്തിൽനിന്ന സകല വി
ഘ്നങ്ങളെയും അക്രമം ചെയ്യുന്ന
വരെയും കൂട്ടി,
൪൨ അവരെ അഗ്നിച്ചൂളയിലെ
ക്ക ഇടുകയും: അവിടെ കരച്ചിലും
പല്ലുകടിയും ഉണ്ടാകും.
൪൩ അപ്പൊൾ നീതിമാന്മാർ ത
ങ്ങളുടെ പിതാവിന്റെ രാജ്യത്തിൽ
സൂൎയ്യനെ പൊലെ ശൊഭിക്കും. കെ
ൾപ്പാൻ ചെവികളുള്ളവൻ കെൾ
ക്കട്ടെ.
൪൪ ¶ പിന്നെയും സ്വൎഗ്ഗരാജ്യം
ഒരു വയലിൽ ഒളിക്കപ്പെട്ട നി
ക്ഷെപത്തൊട സദൃശമാകുന്നു; ആ
യത ഒരു മനുഷ്യൻ കണ്ടെത്തിയാ
റെ, അതിനെ ഒളിച്ചു വെച്ചു, അ
തിനെ കുറിച്ചുള്ള സന്തൊഷത്താൽ
ചെന്ന തനിക്കുള്ള സകലവും വി
റ്റ, ആ വയല കൊള്ളുന്നു.
൪൫ ¶ പിന്നെയും സ്വൎഗ്ഗരാജ്യം
നല്ല മുത്തുകളെ അന്വെഷിക്കുന്ന
വ്യാപാരിയായൊരു മനുഷ്യനൊട
സദൃശമാകുന്നു;
൪൬ അവൻ വില എറിട്ടുള്ള ഒരു
മുത്ത കണ്ടെത്തിയാറെ, അവൻ ചെ
ന്ന തനിക്കുള്ള സകലവും വിറ്റ,
അതിനെ കൊണ്ടു.
൪൭ ¶ പിന്നെയും സ്വൎഗ്ഗരാജ്യം
കടലിലെക്ക ഇടപ്പെട്ടതും, സകല
ജാതിയിൽനിന്നും കൂട്ടിയതുമായുള്ള
ഒരു വലയൊട സദൃശമാകുന്നു:
൪൮ അത നിറഞ്ഞപ്പൊൾ, അവർ
അതിനെ കരെക്ക വലിച്ച കരെ
റി ഇരുന്ന, നല്ലത പാത്രങ്ങളിൽ
കൂട്ടി ചെൎത്ത, അകാൎയ്യം എറിഞ്ഞ
കളഞ്ഞു.
൪൯ ഇപ്രകാരം തന്നെ ലൊകത്തി
ന്റെ അവസാനത്തിങ്കൽ ഉണ്ടാകും:
ദൈവദൂതന്മാർ പുറപ്പെട്ട, നീതി
മാന്മാരുടെ ഇടയിൽനിന്ന ദുഷ്ടന്മാ
രെ വെർതിരിച്ചു,
൫൦ അവരെ അഗ്നി ചൂളയിലെ
ക്ക ഇട്ടു കളയും: അവിടെ കരച്ചി

ലും പല്ലുകടിയും ഉണ്ടാകും.
൫൧ ശ്രീ യെശു അവരൊട, നി
ങ്ങൾ ൟ കാൎയ്യങ്ങളെ ഒക്കെയും തി
രിച്ചറിഞ്ഞുവൊ? എന്ന പറയുന്നു.
ഉവ്വ, കൎത്താവെ, എന്ന അവർ അ
വനൊട പറയുന്നു.
൫൨ അപ്പൊൾ അവൻ അവരൊ
ട, ആയതുകൊണ്ട സ്വൎഗ്ഗരാജ്യത്തി
ലെക്ക പഠിപ്പിക്കപ്പെട്ട ഉപാദ്ധ്യായ
ൻ എല്ലാം തന്റെ നിക്ഷെപത്തിൽ
നിന്ന പുതിയതായും പഴതായുമു
ള്ള കാൎയ്യങ്ങളെ പുറപ്പെടീക്കുന്ന വീ
ട്ടെജമാനനായ ഒരു മനുഷ്യനൊ
ട സദൃശനാകുന്നു എന്ന പറഞ്ഞു.
൫൩ ശ്രീ പിന്നെ ഉണ്ടായത എന്തെ
ന്നാൽ, യെശു ൟ ഉപമകളെ പറ
ഞ്ഞ തികഞ്ഞതിന്റെ ശെഷം, അ
വൻ അവിടെനിന്ന പുറപ്പെട്ടുപൊ
യി.
൫൪ അവൻ തന്റെ സ്വദെശ
ത്തിലെക്ക വന്നാറെ, അവരുടെ
ദൈവസഭയിൽ അവരെ പഠിപ്പി
ച്ചു; എന്നതുകൊണ്ട അവർ വിസ്മ
യിച്ച, ഇവന ൟ ജ്ഞാനവും അ
തിശയങ്ങളും എവിടെനിന്ന ഉണ്ടാ
യി?
൫൫ ഇവൻ തച്ചപണിക്കാരന്റെ
മകനല്ലയൊ? ഇവന്റെ അമ്മ മ
റിയയെന്ന പറയപ്പെട്ടവളല്ലയൊ?
ഇവന്റെ സഹൊദരന്മാർ യാക്കൊ
ബും യൊസെയും ശിമൊനും യെഹു
ദായുമല്ലയൊ?
൫൬ ഇവന്റെ സഹൊദരിമാർ
എല്ലാവരും നമ്മൊട കൂടി ഇരിക്കു
ന്നില്ലയൊ? പിന്നെ ഇവന ൟ
കാൎയ്യങ്ങൾ ഒക്കെയും എവിടെനി
ന്ന ഉണ്ടായി? എന്ന പറഞ്ഞു.
൫൭ അവർ അവങ്കൽ വിരുദ്ധപ്പെ
ട്ടു. അപ്പൊൾ യെശു അവരൊട,
ഒരു ദീൎഘദൎശി തന്റെ സ്വദെശത്തി
ലും, തന്റെ ഭവനത്തിലും അല്ലാ
തെ അവമാനമുള്ളവനില്ല എന്ന
പറഞ്ഞു.
൫൮ അവരുടെ അവിശ്വാസത്തി
ന്റെ ഹെതുവായിട്ട അവൻ അവി
ടെ എറ അതിശയങ്ങളെ ചെയ്യു
തുമില്ല.

## ൧൪ അദ്ധ്യായം.

൧ ക്രിസ്തുവിനെ കുറിച്ച എറൊദെ
സിന്റെ അഭിപ്രായം.—൧൨ അ
ഞ്ചപ്പത്തിന്റെയും.—൨൨ കട
ലിന്മെൽ കൂടി നടക്കുന്നതിന്റെ
യും അത്ഭുതം.

ആ കാലത്തിങ്കൽ തെത്രാൎക്കൊനായ
എറൊദെസ യെശുവിന്റെ കീ
ൎത്തിയെ കെട്ടു.
൨ അപ്പൊൾ അവൻ തന്റെ ഭൃ
ത്യന്മാരൊട, ഇവൻ യൊഹന്നാൻ
ബപ്തിസ്തു ആകുന്നു; അവൻ മരിച്ച
വരിൽനിന്ന ഉയിൎത്തെഴുനീറ്റു;
അതകൊണ്ട അതിശയങ്ങൾ അവ
ങ്കൽ നടപ്പായിരിക്കയും ചെയ്യുന്നു
എന്ന പറഞ്ഞു.
൩ എന്തകൊണ്ടെന്നാൽ എറൊ
ദെസ തന്റെ സഹൊദരനായ പീ
ലിപ്പൊസിന്റെ ഭാൎയ്യ എറൊദ്യായു
ടെ നിമിത്തമായിട്ട യൊഹന്നാ
നെ പിടിപ്പിച്ചു, അവനെ കെട്ടി
ച്ച, കാരാഗൃഹത്തിലാക്കിയിട്ടിരുന്നു.
൪ എന്തകൊണ്ടെന്നാൽ യൊഹ
ന്നാൻ അവനൊട, അവളെ പരി
ഗ്രഹിപ്പാൻ നിനക്ക ന്യായമില്ല എ
ന്ന പറഞ്ഞിട്ടുണ്ടായിരുന്നു.
൫ അവനെ കൊല്ലുവാനും മന
സ്സായിരിക്കുമ്പൊൾ, അവൻ ജന
ങ്ങളെ ഭയപ്പെട്ടു, അതെന്തുകൊ
ണ്ടെന്നാൽ അവർ അവനെ ഒരു
ദീൎഘദൎശി എന്ന വിചാരിച്ചു.
൬ പിന്നെ എറൊദെസിന്റെ
ജന്മ ദിവസം കഴിക്കുമ്പൊൾ, എ
റൊദ്യായുടെ മകൾ നടുവിൽ നൃ
ത്തം ചെയ്തു, എറൊദെസിനെ പ്ര
സാദിപ്പിച്ചു.

൭ ആയതകൊണ്ട അവൾ എന്തു
ചൊദിച്ചാലും അവൾക്ക കൊടുപ്പാ
നായിട്ട അവൻ ആണയൊടെ വാ
ഗ്ദത്തം ചെയ്തു.
൮ എന്നാറെ അവൾ അവളുടെ
അമ്മയാൽ മുൻ ഉപദെശിക്കപ്പെട്ട
കകൊണ്ട, യൊഹന്നാൻ ബപ്തിസ്തി
ന്റെ തല ഇവിടെ ഒരു താലത്തിൽ
ഇനിക്ക തരെണമെന്ന പറഞ്ഞു.
൯ അപ്പൊൾ രാജാവ ദുഃഖപ്പെ
ട്ടു: എങ്കിലും ആണകളുടെ നിമി
ത്തമായിട്ടും, കൂടി ഭക്ഷണത്തിന ഇ
രുന്നവരുടെ നിമിത്തമായിട്ടും അ
തു അവൾക്ക കൊടുപ്പാൻ കല്പിച്ചു
൰ അവൻ ആളയച്ച, കാരാഗൃ
ഹത്തിൽ യൊഹന്നാനെ തല വെ
ട്ടിക്കളയിക്കയും ചെയ്തു.
൰൧ അപ്പൊൾ അവന്റെ തല
ഒരു താലത്തിൽ കൊണ്ടുവരപ്പെട്ട,
ബാലസ്ത്രീക്ക കൊടുക്കപ്പെട്ടു: അവൾ
അതിനെ തന്റെ അമ്മയ്ക്കു കൊ
ണ്ടുപൊയി കൊടുത്തു.
൰൨ പിന്നെ അവന്റെ ശിഷ്യ
ന്മാർ അടുക്കൽ വന്ന, ഉടൽ എടു
ത്ത, അതു കഴിച്ചിട്ടു: പിന്നെ അവർ
വന്ന യെശുവിനൊട അറിയിച്ചു.
൰൩ ¶ യെശു അതു കെട്ടാറെ,
അവിടെനിന്ന ഒരു പടവിൽ വ
നമായൊരു സ്ഥലത്തിലെക്ക വെറി
ട്ട പുറപ്പെട്ടു പൊയി: ജനങ്ങൾ അ
തു കെട്ടാറെ, നഗരങ്ങളിൽനിന്ന
കാൽ നടയായി അവന്റെ പി
ന്നാലെ ചെന്നു.
൰൪ പിന്നെ യെശു പുറപ്പെട്ടു വ
ന്നപ്പൊൾ, വളര പുരുഷാരത്തെ
കണ്ട, അവരുടെ മെൽ മനസ്സലി
ഞ്ഞു, അവരിലുള്ള രൊഗികളെ സൌ
ഖ്യമാക്കുകയും ചെയ്തു.
൰൫ ¶ പിന്നെ സന്ധ്യയായപ്പൊ
ൾ, അവന്റെ ശിഷ്യന്മാർ അവ
ന്റെ അടുക്കൽ വന്ന, ഇത വനമാ
യുള്ള ഒരു സ്ഥലം ആകുന്നു, നെര
വും പൊയി, ഇം ജനങ്ങൾ ഗ്രാമ
ങ്ങളിലെക്ക പൊയി; തങ്ങൾക്ക ഭ
ക്ഷണ സാധനങ്ങളെ കൊള്ളുവാ
നായിട്ട അവരെ പറഞ്ഞയക്കെണം
എന്ന പറഞ്ഞു.
൰൬ എന്നാറെ യെശു അവരൊട,
അവൎക്ക പൊകുവാൻ ആവശ്യമില്ല;
നിങ്ങൾ അവൎക്ക ഭക്ഷിപ്പാൻ കൊടു
പ്പിൻ എന്ന പറഞ്ഞു.
൰൭ പിന്നെ അവർ അവനൊട ഇ
വിടെ അഞ്ച അപ്പവും, രണ്ട മീനും
അല്ലാതെ ഞങ്ങൾക്ക വെറെ ഒന്നു
മില്ല എന്ന പറഞ്ഞു.
൰൮ അവയെ ഇവിടെ ഇനിക്ക
കൊണ്ടുവരുവിൻ, എന്ന അവൻ പ
റഞ്ഞു.
൰൯ പിന്നെ പുരുഷാരം പുല്ലി
ന്മെൽ ഇരിപ്പാൻ അവൻ കല്പിച്ചു,
ആയഞ്ച അപ്പവും രണ്ട മീനും എ
ടുത്ത, ആകാശത്തിലെക്ക മെല്പട്ട
നൊക്കി, വാഴ്ത്തി, അപ്പങ്ങളെ മുറി
ച്ച, ശിഷ്യന്മാൎക്ക കൊടുത്തു, ശിഷ്യ
ന്മാർ ജനങ്ങൾക്കും കൊടുത്തു.
൨൰ അവർ എല്ലാവരും തിന്നു, തൃ
പ്തന്മാരായി: അത്രയുമല്ല അവർ
ശെഷിച്ച കഷണങ്ങളിൽ പന്ത്രണ്ട
കൊട്ട നിറച്ചെടുത്തു.
൨൰൧ എന്നാൽ ഭക്ഷിച്ചവർ, സ്ത്രീക
ളും പൈതങ്ങളും കൂടാതെ, എകദെ
ശം അയ്യായിരം പുരുഷന്മാർ ആയി
രുന്നു.
൨൰൨ ¶ പിന്നെ, ഉടനെ യെശു താ
ൻ പുരുഷാരങ്ങളെ പറഞ്ഞയക്കു
വൊളം, തന്റെ ശിഷ്യന്മാർ പട
വിൽ കയറി, തനിക്ക മുമ്പെ അക്ക
രെക്ക പൊകുവാൻ അവരെ നിർബ്ബ
ന്ധപ്പെടുത്തി.
൨൰൩ പിന്നെ അവൻ പുരുഷാര
ങ്ങളെ പറഞ്ഞയച്ചതിന്റെ ശെഷം,
അവൻ വെറിട്ട പ്രാർത്ഥിപ്പാനായി
ട്ട ഒരു മലയിലെക്ക കരെറി: സ
ന്ധ്യയായപ്പൊൾ അവൻ മാത്രം അ

വിടെ ഉണ്ടായിരുന്നുള്ളു.

൨൪ ആ സമയത്ത പടവ കടലിന്റെ നടുവിൽ ആയി, കാററപ്രതിക്രുലമായിരുന്നതുകൊണ്ട, തിരകളാൽ അലയപ്പെട്ടിരുന്നു.

൨൫ പിന്നെ അന്ന രാത്രിയുടെ നാലാം യാമത്തിങ്കൽ യെശു അവരുടെ അടുക്കൽ കടലിന്മെൽ ക്രുടി നടന്നകൊണ്ട ചെന്നു.

൨൬ അവൻ കടലിന്മെൽ ക്രുടി നടക്കുന്നതിനെ അവന്റെ ശിഷ്യന്മാർ കണ്ടാറെ, ചഞ്ചലപ്പെട്ട, മായക്കാഴ്ച ആകുന്നു എന്ന പറഞ്ഞ, ഭയം കൊണ്ട നിലവിളിക്കയും ചെയ്തു.

൨൭ അപ്പൊൾ യെശു ഉടനെ അവരൊട സംസാരിച്ച, നിങ്ങൾ ധൈൎയ്യപ്പെട്ടുവിൻ; ഞാൻ തന്നെ ആകുന്നു; നിങ്ങൾ ഭയപ്പെടരുത എന്ന പറഞ്ഞു.

൨൮ എന്നാറെ പത്രൊസ അവനൊട ഉത്തരമായിട്ട, കൎത്താവെ, നീ തന്നെ ആകുന്നു എങ്കിൽ, വെള്ളത്തിന്മെൽ ക്രുടി നിന്റെ അടുക്കൽ വരുവാൻ എന്നൊട കല്പിക്കെണം എന്ന പറഞ്ഞു.

൨൯ എന്നാൽ വരിക, എന്ന അവൻ പറഞ്ഞു. അപ്പൊൾ പത്രൊസ പടവിൽനിന്ന ഇറങ്ങി, യെശുവിന്റെ അടുക്കൽ വരുവാൻ വെള്ളത്തിന്മീതെ നടന്നു.

൩൦ എന്നാറെ കാററ ശക്തിയുള്ളത അവൻ കണ്ടപ്പൊൾ, അവൻ ഭയപ്പെട്ടു; അവൻ മുങ്ങി തുടങ്ങുക കൊണ്ട, കൎത്താവെ, എന്നെ രക്ഷിക്കെണമെന്ന നിലവിളിക്കയും ചെയ്തു.

൩൧ അപ്പൊൾ ഉടനെ യെശു കൈ നീട്ടി, അവനെ പിടിച്ച, അല്പ വിശ്വാസമുള്ളവനെ, നീ എന്തിന സംശയിച്ചു? എന്ന അവനൊട പറഞ്ഞു.

൩൨ പിന്നെ അവർ പടവിൽ കയറിയപ്പൊൾ കാററ നിന്നുപൊയി.

൩൩ അപ്പൊൾ പടവിലുള്ളവർ വന്ന, നീ ദൈവത്തിന്റെ പുത്രൻ ആകുന്നു സത്യം എന്ന പറഞ്ഞ, അവനെ വന്ദിച്ചു.

൩൪ ¶ പിന്നെ അവർ അക്കരെക്ക കടന്നതിന്റെ ശെഷം, ഗെനെസാറെത്ത എന്ന ദെശത്തിലെക്ക വന്നു.

൩൫ ആ സ്ഥലത്തിലുള്ള മനുഷ്യർ അവനെ അറിഞ്ഞപ്പൊൾ, ആ ചുററുമുള്ള പ്രദെശത്തിൽ ഒക്കെയും ആളയച്ച, രൊഗികളെ എല്ലാവരെയും അവന്റെ അടുക്കൽ വരുത്തി;

൩൬ അവർ അവന്റെ വസ്ത്രത്തിന്റെ വിളുമ്പു മാത്രം തൊടെണമെന്ന അവനൊട അപെക്ഷിച്ചു: തൊട്ടവരൊക്കെയും നല്ലവണ്ണം സൌഖ്യപ്പെടുകയും ചെയ്തു

## ൧൫ അദ്ധ്യായം.

൧ ദൈവത്തിന്റെ കല്പനകളും മനുഷ്യരുടെ പാരമ്പൎയ്യ ന്യായങ്ങളും.—൧൦ മനുഷ്യനെ അശുദ്ധമാക്കുന്നത ഇന്നത.

അപ്പൊൾ യെറുശലെമിൽനിന്നുള്ള ഉപാദ്ധ്യായന്മാരും പറിശന്മാരും യെശുവിന്റെ അടുക്കൽ വന്ന,

൨ നിന്റെ ശിഷ്യന്മാർ മൂപ്പന്മാരുടെ പാരമ്പൎയ്യ ന്യായം എന്തിന ലംഘിക്കുന്നു? എന്തുകൊണ്ടെന്നാൽ അവർ അപ്പം ഭക്ഷിക്കുമ്പൊൾ തങ്ങളുടെ കൈകളെ കഴുകുന്നില്ല എന്ന പറഞ്ഞു.

൩ എന്നാറെ അവൻ ഉത്തരമായിട്ട അവരൊട പറഞ്ഞു, നിങ്ങളും നിങ്ങളുടെ പാരമ്പൎയ്യ ന്യായത്താൽ ദൈവത്തിന്റെ കല്പന എന്തിന ലംഘിക്കുന്നു?

൪ എന്തകൊണ്ടെന്നാൽ നിന്റെ
അപ്പനെയും നിന്റെ അമ്മയെയും
ബഹുമാനിക്ക എന്നും; അപ്പനെ എ
ങ്കിലും അമ്മയെ എങ്കിലും ശപിക്കു
ന്നവൻ മരണത്തിൽ മരിക്കട്ടെ എ
ന്നും ദൈവം കല്പിച്ചിരിക്കുന്നു.
൫ എന്നാൽ നിങ്ങൾ, യാതൊരു
ത്തൻ തന്റെ അപ്പനൊട എങ്കിലും
അമ്മയൊട എങ്കിലും, നിനക്ക എ
ന്നെകൊണ്ട എതെല്ലാം ഉപകാരമു
ണ്ടൊ അത സമ്മാനമെന്ന പറഞ്ഞു,
൬ അവൻ തന്റെ അപ്പനെ എ
ങ്കിലും അമ്മയെ എങ്കിലും ബഹുമാ
നിക്കാതെ ഇരുന്നാൽ, (അവൻ ഒഴി
വുള്ളവൻ ആകുന്നു) എന്ന പറയു
ന്നു. ഇപ്രകാരം നിങ്ങൾ നിങ്ങളു
ടെ പാരമ്പൎയ്യന്യായത്താൽ ദൈവ
ത്തിന്റെ കല്പന ഇല്ലായ്മ ചെയ്തി
രിക്കുന്നു.
൭ കപടഭക്തിക്കാരെ, നിങ്ങളെ
കുറിച്ച എശായാ നന്നായി ദീൎഘദൎശ
നം പറഞ്ഞു;
൮ ആയത, ഈ ജനങ്ങൾ തങ്ങളു
ടെ വായ കൊണ്ട ഇനിക്ക സമീ
പിച്ച, തങ്ങളുടെ അധരങ്ങൾ കൊ
ണ്ട എന്നെ ബഹുമാനിക്കുന്നു; എ
ങ്കിലും അവരുടെ ഹൃദയം എങ്കൽ
നിന്ന ദൂരമായിരിക്കുന്നു.
൯ എന്നാൽ അവർ മനുഷ്യരുടെ
കല്പനകളെ ഉപദെശങ്ങളായിട്ട ഉ
പദെശിച്ചുകൊണ്ട, ഇനിക്ക വ്യൎത്ഥ
മായി ആരാധന ചെയ്യുന്നു എന്ന
ആകുന്നു.
൰ പിന്നെ അവൻ പുരുഷാര
ത്തെ അടുക്കൽ വിളിച്ചിട്ട, അവരൊ
ട, നിങ്ങൾ കെട്ട തിരിച്ചറിഞ്ഞുകൊ
ൾവിൻ:
൰൧ വായിക്കകത്ത പൊകുന്നത
മനുഷ്യനെ അശുദ്ധിയാക്കുന്നതല്ല;
വായിൽനിന്ന പുറപ്പെടുന്നതത്രെ മ
നുഷ്യനെ അശുദ്ധിയാക്കുന്നതാകു
ന്നു എന്ന പറഞ്ഞു.

൰൨ ¶ അപ്പൊൾ അവന്റെ ശി
ഷ്യന്മാർ അടുക്കൽ വന്ന, അവനൊ
ട, പറിശന്മാർ ഈ വചനം കെ
ട്ടാറെ വിരുദ്ധപ്പെട്ട എന്ന നി അ
റിയുന്നുവൊ? എന്ന പറഞ്ഞു.
൰൩ എന്നാറെ അവൻ ഉത്തരമാ
യിട്ട, എന്റെ സ്വൎഗ്ഗസ്ഥനായ പി
താവ നട്ടിട്ടില്ലാത്ത നടുതല എല്ലാം
വെരൊടെ പറിക്കപ്പെടും.
൰൪ അവരെ വിടുവിൻ; അവർ
കുരുടന്മാൎക്ക വഴി കാട്ടുന്ന കുരുട
ന്മാർ ആകുന്നു. പിന്നെ കുരുടനാ
യ ഒരുത്തൻ മറ്റൊരു കുരുടന്ന വ
ഴി കാട്ടിയാൽ, അവർ ഇരുവരും
കുഴിയിലെക്ക വീഴും എന്ന പറഞ്ഞു.
൰൫ ¶ അപ്പൊൾ പത്രൊസ ഉ
ത്തരമായിട്ട അവനൊട, ഈ ഉപ
മയെ ഞങ്ങൾക്ക തെളിയിക്കെണം
എന്ന പറഞ്ഞു.
൰൬ എന്നാറെ യെശു പറഞ്ഞു, നി
ങ്ങളും ഇനി തിരിച്ചറിവില്ലാത്തവർ
ആകുന്നുവൊ?
൰൭ വായിക്കകത്ത പൊകുന്നതെ
ല്ലാം വയററിലെക്ക ചെന്ന, പി
ന്നെ അപാനവഴിയായി പുറത്ത
പൊകുന്നു എന്ന നിങ്ങൾ ഇതുവ
രെയും അറിയുന്നില്ലയൊ?
൰൮ എന്നാൽ വായിൽനിന്ന പു
റപ്പെടുന്ന കാൎയ്യങ്ങൾ ഹൃദയത്തിൽ
നിന്ന പുറപ്പെട്ടുവരുന്നു; അവ മനു
ഷ്യനെ അശുദ്ധിയാക്കുന്നു.
൰൯ എന്തുകൊണ്ടെന്നാൽ ദുശ്ചിന്ത
കളും, കുലകളും, വ്യഭിചാരങ്ങളും,
വെശ്യാദൊഷങ്ങളും, മൊഷണങ്ങ
ളും, കള്ള സാക്ഷികളും, ദൈവദൂഷ
ണങ്ങളും, ഹൃദയത്തിൽനിന്ന പുറ
പ്പെടുന്നു:
൨൰ ഇവ മനുഷ്യനെ അശുദ്ധിയാ
ക്കുന്ന കാൎയ്യങ്ങൾ ആകുന്നു: എന്നാൽ
കഴുകാത്ത കൈകൾ കൊണ്ട ഭക്ഷി
ക്കുന്നത മനുഷ്യനെ അശുദ്ധിയാക്കു
ന്നില്ല.

൨൧ പിന്നെ യെശു അവിടെ
നിന്ന പുറപ്പെട്ട, തുറിന്റെയും സി
ദൊന്റെയും ദെശങ്ങളിലെക്ക കട
ന്നുപൊയി.
൨൨ അപ്പൊൾ, കണ്ടാലും, കനാ
നായക്കാരത്തിയായ ഒരു സ്ത്രീ ആ
അതൃത്തികളിൽനിന്ന വന്ന, കൎത്താ
വെ, ദാവീദിന്റെ പുത്ര, എന്റെ
മെൽ കരുണയുണ്ടാകെണമെ; എ
ന്റെ മകൾ പിശാചിനാൽ കഠിന
മായിട്ട ബാധിക്കപ്പെട്ടിരിക്കുന്നു എ
ന്ന അവനൊട പറഞ്ഞ നിലവി
ളിച്ചു.
൨൩ എന്നാറെ അവൻ അവളൊ
ട ഒരു വാക്കും ഉത്തരമായിട്ട പറ
ഞ്ഞില്ല. അപ്പൊൾ അവന്റെ ശിഷ്യ
ന്മാർ അടുക്കൽ വന്ന, അവൾ നമ്മു
ടെ പിന്നാലെ നിലവിളിക്കുന്നത
കൊണ്ട, അവളെ പറഞ്ഞയക്കെ
ണമെന്ന അവനൊട അപെക്ഷി
ച്ചു.
൨൪ എന്നാൽ അവൻ ഉത്തരമാ
യിട്ട, ഇസ്രാഎൽ ഭവനത്തിന്റെ
കാണാതെപൊയ ആടുകളുടെ അ
ടുക്കൽ അല്ലാതെ, ഞാൻ അയക്കപ്പെ
ട്ടില്ല എന്ന പറഞ്ഞു.
൨൫ അപ്പൊൾ അവൾ വന്ന, ക
ൎത്താവെ, ഇനിക്ക സഹായിക്കെണ
മെന്ന പറഞ്ഞ, അവനെ വന്ദിച്ചു.
൨൬ എന്നാറെ അവൻ ഉത്തരമാ
യിട്ട, പൈതങ്ങളുടെ അപ്പം എടു
ത്ത, നായിക്കൾക്ക കൊടുത്തു കള
യുന്നത നന്നല്ല എന്ന പറഞ്ഞു.
൨൭ പിന്നെ അവൾ, സത്യം ത
ന്നെ, കൎത്താവെ; എങ്കിലും നായി
ക്കൾ തങ്ങളുടെ യജമാനന്മാരുടെ
മെശപ്പലകയിൽനിന്ന വീഴുന്ന ക
ഷണങ്ങളിൽനിന്ന തിന്നുന്നുണ്ട
ല്ലൊ എന്ന പറഞ്ഞു.
൨൮ അപ്പൊൾ യെശു ഉത്തരമാ
യിട്ട, ഹെ സ്ത്രീ, നിന്റെ വിശ്വാ
സം വലിയതാകുന്നു: നിന്റെ ഇ
ഷ്ടപ്രകാരം നിനക്ക ഉണ്ടാകട്ടെ എ
ന്ന അവളൊട പറഞ്ഞു. അന്നെരം
മുതൽക്ക തന്നെ അവളുടെ മകൾ
സൌഖ്യമായി.
൨൯ പിന്നെ യെശു അവിടെ
നിന്ന പുറപ്പെട്ട, ഗലിലെയ കടലി
ന്റെ അരികെ വന്നു; ഒരു മലയി
ന്മെൽ കയറി, അവിടെ ഇരിക്കയും
ചെയ്തു.
൩൦ അപ്പൊൾ മുടന്തരും, കുരുട
രും, ഊമയുള്ളവരും, ഊനമുള്ളവ
രും, മറ്റു പലരും തങ്ങളൊട കൂടെ
ഉണ്ടായിട്ടുള്ള വളര പുരുഷാരങ്ങൾ
അവന്റെ അടുക്കൽ വന്നു, അവരെ
യെശുവിന്റെ പാദങ്ങളുടെ അരി
കെ വെച്ചു; അവരെ അവൻ സൌ
ഖ്യമാക്കി:
൩൧ എന്നതകൊണ്ട ഊമയുള്ളവർ
പറയുന്നതും, ഊനമുള്ളവർ സൌ
ഖ്യപ്പെടുന്നതും, മുടന്തർ നടക്കുന്ന
തും, കുരുടർ കാണുന്നതും പുരുഷാ
രം കണ്ടാറെ, ആശ്ചൎയ്യപ്പെട്ടു: ഇസ്രാ
എലിന്റെ ദൈവത്തെ സ്തുതിക്കയും
ചെയ്തു.
൩൨ അപ്പൊൾ യെശു തന്റെ
ശിഷ്യന്മാരെ അടുക്കൽ വിളിച്ച, ഈ
പുരുഷാരം ഇപ്പൊൾ മൂന്നു ദിവസം
എന്റെ അടുക്കൽ പാൎക്കകൊണ്ടും,
അവൎക്ക ഭക്ഷിപ്പാൻ ഒന്നുമില്ലായ്ക
കൊണ്ടും ഞാൻ അവരെ കുറിച്ച മ
നസ്സലിയപ്പെടുന്നു: അവർ വഴി
യിൽ തളൎന്ന പൊകാതെ, അവ
രെ ഉപൊഷണമുള്ളവരായി പ
റഞ്ഞയപ്പാൻ ഇനിക്കു മനസ്സില്ല എ
ന്ന പറഞ്ഞു.
൩൩ എന്നാറെ അവന്റെ ശി
ഷ്യന്മാർ അവനൊട, ഇത്ര വളരെ
പുരുഷാരത്തെ തൃപ്തിയാക്കുവാൻ ത
ക്കവണ്ണം വെണ്ടുന്ന അപ്പങ്ങൾ ഈ
വനത്തിൽ നമുക്ക എവിടെ ഉണ്ടാ
കും? എന്ന പറഞ്ഞു.
൩൪ അപ്പൊൾ യെശു അവരൊ

൩൪, നിങ്ങൾക്ക എത്ര അപ്പങ്ങൾ ഉണ്ട? എന്ന ചൊദിച്ചു. എഴും, കുറഞ്ഞൊരു ചെറിയ മീനും എന്ന അവർ പറഞ്ഞു.

൩൫ അപ്പൊൾ അവൻ പുരുഷാരത്തൊട നിലത്തിൽ ഇരിപ്പാൻ കല്പിച്ചു.

൩൬ പിന്നെ അവൻ ആ എഴ അപ്പവും മീനും എടുത്ത, വാഴ്ത്തി, [അവയെ] മുറിച്ചു, തന്റെ ശിഷ്യന്മാൎക്ക കൊടുത്തു, ശിഷ്യന്മാർ പുരുഷാരത്തിന്നും കൊടുത്തു.

൩൭ എല്ലാവരും തിന്നു, തൃപ്തന്മാരായി: പിന്നെ അവർ ശെഷിച്ച കഷണങ്ങളിൽനിന്ന എഴ കൊട്ട നിറച്ചെടുത്തു.

൩൮ എന്നാൽ ഭക്ഷിച്ചവർ, സ്ത്രീകളും പൈതങ്ങളും കൂടാതെ കണ്ട, നാലായിരം പുരുഷന്മാർ ആയിരുന്നു.

൩൯ പിന്നെ അവൻ പുരുഷാരത്തെ പറഞ്ഞയച്ചിട്ട, പടവിൽ കയറി, മഗ്ദലായുടെ അതൃത്തികളിലെക്ക വരികയും ചെയ്തു.

## ൧൬ അദ്ധ്യായം.

൧ യൊനായുടെ അടയാളം.—൬ പറിശന്മാരുടെയും സാദൊക്കായക്കാരുടെയും പുളിച്ച മാവ.—൨൧ ക്രിസ്തു തന്റെ മരണം മുമ്പുകൂട്ടി കാട്ടുന്നത.

൧ പിന്നെ പറിശന്മാരും സാദൊക്കായക്കാരും അടുക്കൽ വന്ന, ആകാശത്തിൽനിന്ന ഒരു അടയാളം തങ്ങൾക്ക കാട്ടെണമെന്ന അവനെ പരീക്ഷിച്ച ചൊദിച്ചു.

൨ അവൻ ഉത്തരമായിട്ട അവരൊട, നിങ്ങൾ, സന്ധ്യയാകുമ്പൊൾ, ആകാശം ചെമ്മാനമായിരിക്കകൊണ്ട, തെളിവാകുമെന്നും,

൩ ഉഷസ്സിന്ന, ആകാശം ചെമ്മാനമായും മൂടലായും ഇരിക്കകൊണ്ട, ഇന്ന കാറ്റും മഴയും ഉണ്ടാകുമെന്നും പറയുന്നു. കപടഭക്തിക്കാരെ, നിങ്ങൾ ആകാശത്തിന്റെ മുഖം വിവരപ്പെടുത്തുവാൻ അറിഞ്ഞിരിക്കുന്നു, എന്നാൽ കാലങ്ങളുടെ അടയാളങ്ങളെ [വിവരമറിവാൻ] നിങ്ങൾക്ക കഴികയില്ലയൊ?

൪ ദൊഷവും വ്യഭിചാരവുമായുള്ളൊരു സന്തതി ഒരു അടയാളം അന്വെഷിക്കുന്നു; എങ്കിലും യൊനാ എന്ന ദീൎഘദൎശിയുടെ അടയാളം അല്ലാതെ മറ്റൊരു അടയാളം അതിന കൊടുക്കപ്പെടുകയില്ല എന്ന പറഞ്ഞു. അവൻ അവരെ വിട്ട പുറപ്പെട്ടുപൊകയും ചെയ്തു.

൫ ¶ പിന്നെ അവന്റെ ശിഷ്യന്മാർ അക്കരെക്ക എത്തിയപ്പൊൾ, അവർ അപ്പങ്ങളെ കൊണ്ടുപൊകുവാൻ മറന്നുപൊയിരുന്നു.

൬ അപ്പൊൾ യെശു അവരൊട, പറിശന്മാരുടെയും സാദൊക്കായക്കാരുടെയും പുളിച്ച മാവിൽനിന്ന ജാഗ്രതപ്പെട്ട സൂക്ഷിച്ചുകൊൾവിൻ എന്ന പറഞ്ഞു.

൭ എന്നാറെ നാം അപ്പങ്ങളെ കൊണ്ടുവന്നിട്ടില്ലായ്കകൊണ്ട ആകുന്നു, എന്ന അവർ തമ്മിൽ തമ്മിൽ വിചാരിച്ച പറഞ്ഞു.

൮ ആയത യെശു അറിഞ്ഞാറെ, അവരൊട, അല്പ വിശ്വാസമുള്ളവരെ, നിങ്ങൾ അപ്പങ്ങളെ കൊണ്ടുവന്നിട്ടില്ലായ്കകൊണ്ട തമ്മിൽ തമ്മിൽ എന്തിന വിചാരിക്കുന്നു?

൯ ഇനിയും നിങ്ങൾ തിരിച്ചറിയുന്നില്ലയൊ? അയ്യായിരം പെൎക്ക അഞ്ച അപ്പവും, എത്ര കൊട്ട നിങ്ങൾ എടുത്തു എന്നുള്ളതും;

൧൦ നാലായിരം പെൎക്ക എഴ അപ്പവും, എത്ര കൊട്ട നിങ്ങൾ എടുത്തു എന്നുള്ളതും ഒൎക്കുന്നതുമില്ലയൊ?

൧൧ പറിശന്മാരുടെയും സാദൊക്കായക്കാരുടെയും പുളിച്ച മാവിൽനിന്ന നിങ്ങൾക്ക സൂക്ഷമായിരിക്കെ

ണമെന്നത ഞാൻ അപ്പത്തെ കുറി
ച്ച നിങ്ങളൊട പറഞ്ഞതല്ലെന്ന നി
ങ്ങൾ തിരിച്ചറിയാതെ ഇരിക്കുന്നു
എങ്ങിനെ? എന്ന പറഞ്ഞു.
൧൨ അപ്പൊൾ അവർ, അവൻ
അപ്പത്തിന്റെ പുളിച്ച മാവിൽനി
ന്നല്ല, പറിശന്മാരുടെയും സാദൊ
ക്കായക്കാരുടെയും ഉപദെശത്തിൽ
നിന്നത്രെ സൂക്ഷമായിരിക്കെണമെ
ന്ന പറഞ്ഞു എന്ന അറിഞ്ഞു.
൧൩ ¶ പിന്നെ യെശു ഫിലി
പ്പൊസിന്റെ കൈസറിയായുടെ
അതൃത്തികളിലെക്ക വന്നാറെ, അ
വൻ തന്റെ ശിഷ്യന്മാരൊട മനു
ഷ്യന്റെ പുത്രനായ ഞാൻ ആര
ആകുന്നു എന്ന ജനങ്ങൾ പറയുന്നു?
എന്ന ചൊദിച്ചു.
൧൪ എന്നാറെ അവർ പറഞ്ഞു,
ചിലർ, നീ യൊഹന്നാൻ ബപ്തി
സ്ത എന്നും; ചിലർ, എലിയ എന്നും;
മറ്റു ചിലർ, എറമിയ, അല്ലെങ്കിൽ
ദീഘദശിമാരിൽ ഒരുത്തൻ എന്നും
[പറയുന്നു]
൧൫ അവൻ അവരൊട, എന്നാൽ
ഞാൻ ആര ആകുന്നു എന്ന നിങ്ങൾ
പറയുന്നു? എന്ന പറഞ്ഞു.
൧൬ നീ ജീവനുള്ള ദൈവത്തി
ന്റെ പുത്രനായ ക്രിസ്തു ആകുന്നു,
എന്ന ശീമൊൻ പത്രൊസ ഉത്തര
മായിട്ട പറഞ്ഞു.
൧൭ അപ്പൊൾ യെശു അവനൊ
ട ഉത്തരമായിട്ട, യൊനായുടെ പു
ത്രനായ ശീമൊനെ, നീ ഭാഗ്യവാ
ൻ ആകുന്നു: എന്തെന്നാൽ
ജഡവും രക്തവുമല്ല, സ്വൎഗ്ഗത്തിലി
രിക്കുന്നവനായ എന്റെ പിതാവ
ത്രെ ഇത നിനക്ക വെളിപ്പെടുത്തി
യത.
൧൮ വിശെഷിച്ചും നീ പത്രൊ
സ ആകുന്നു എന്നും, ഈ പാറയി
ന്മെൽ ഞാൻ എന്റെ പള്ളി പണി
യുമെന്നും; ആയതിന്റെ നെ
രെ നരകത്തിന്റെ വാതിലുകൾ
ബലപ്പെടുകയില്ല എന്നും, ഞാൻ
നിന്നൊട പറയുന്നു.
൧൯ അത്രയുമല്ല, ഞാൻ സ്വൎഗ്ഗരാ
ജ്യത്തിന്റെ താക്കൊലുകളെ നിന
ക്ക തരും: നീ ഭൂമിയിൽ എന്തെങ്കി
ലും കെട്ടുമൊ, അത സ്വൎഗ്ഗത്തിൽ
കെട്ടപ്പെട്ടിരിക്കും: നീ ഭൂമിയിൽ എ
ന്തെങ്കിലും കെട്ടഴിക്കുമൊ, അത സ്വ
ൎഗ്ഗത്തിൽ കെട്ടഴിക്കപ്പെട്ടിരിക്കും എ
ന്ന പറഞ്ഞു.
൨൦ അപ്പൊൾ താൻ ക്രിസ്തുവായ
യെശു ആകുന്നു എന്ന ആരൊടും പ
റയരുത എന്ന അവൻ തന്റെ ശി
ഷ്യന്മാരൊട കല്പിച്ചു.
൨൧ ¶ അന്നുമുതൽ യെശു, താൻ
യെറുശലെമിലെക്ക പൊയി, മൂപ്പ
ന്മാരാലും പ്രധാനാചാൎയ്യന്മാരാലും
ഉപാദ്ധ്യായന്മാരാലും വളരെ കഷ്ട
പ്പെടുകയും, കൊല്ലപ്പെടുകയും, മൂ
ന്നാം ദിവസം തിരികെ ഉയിൎത്തെ
ഴുനില്ക്കപ്പെടുകയും ചെയ്യെണ്ടുന്നതാ
കുന്നു എന്ന തന്റെ ശിഷ്യന്മാൎക്ക കാ
ണിച്ചു തുടങ്ങി.
൨൨ അപ്പൊൾ പത്രൊസ അവ
നെ വെറിട്ട കൂട്ടിക്കൊണ്ട, കൎത്താ
വെ, നിന്റെ മെൽ കരുണയുണ്ടാ
കെണം: ഇത നിനക്ക വരരുത എ
ന്ന പറഞ്ഞ, അവനെ ശാസിച്ചു തുട
ങ്ങി.
൨൩ എന്നാറെ അവൻ തിരിഞ്ഞ,
പത്രൊസിനൊട, സാത്താനെ എ
ന്റെ പിന്നിൽ പൊക: നീ ദൈ
വത്തിന്റെ കാൎയ്യങ്ങളെ അല്ല, മനു
ഷ്യരുടെ കാൎയ്യങ്ങളെ അത്രെ വി
ചാരിക്കുന്നതുകൊണ്ട, നീ ഇനിക്ക
വിരുദ്ധം ആകുന്നു എന്ന പറഞ്ഞു.
൨൪ അപ്പൊൾ യെശു തന്റെ ശി
ഷ്യന്മാരൊട പറഞ്ഞു, ഒരുത്തന
എന്റെ പിന്നാലെ വരുവാൻ മന
സ്സുണ്ടെങ്കിൽ, അവൻ തന്നെ താൻ
വെടിഞ്ഞ, തന്റെ കുരിശ എടുത്ത

കൊണ്ട, എന്റെ പിന്നാലെ വരട്ടെ.

൨൫ എന്തകൊണ്ടെന്നാൽ ആരെങ്കിലും തന്റെ ജീവനെ രക്ഷിപ്പാൻ മനസ്സുണ്ടായാൽ, അവൻ അതിനെ നശിപ്പിക്കും: എന്നാൽ ആരെങ്കിലും എന്റെ നിമിത്തമായിട്ട തന്റെ ജീവനെ നശിപ്പിച്ചാൽ അതിനെ കണ്ടെത്തും.

൨൬ എന്തകൊണ്ടെന്നാൽ ഒരു മനുഷ്യൻ ഭൂലൊകം മുഴുവനും ലാഭം വരുത്തിയാലും, തന്റെ ആത്മാവിനെ നഷ്ടപ്പെടുത്തിയാൽ, അവന എന്ത പ്രയൊജനമുള്ളു? അല്ലെങ്കിൽ ഒരു മനുഷ്യൻ തന്റെ ആത്മാവിന്റെ ഉദ്ധാരണമായിട്ട എന്ത കൊടുക്കും?

൨൭ എന്തെന്നാൽ മനുഷ്യന്റെ പുത്രൻ തന്റെ പിതാവിന്റെ മഹത്വത്തൊടെ തന്റെ ദൂതന്മാരൊട കൂടി വരും, അപ്പൊൾ അവൻ ഒരൊരുത്തന അവനവന്റെ പ്രവൃത്തിയിൻ പ്രകാരം പകരം നൽകും.

൨൮ ഇവിടെ നില്ക്കുന്നവരിൽ ചിലർ മനുഷ്യന്റെ പുത്രൻ തന്റെ രാജ്യത്തിൽ വരുന്നതിനെ അവർ കാണുവൊളം മരണം ആസ്വദിക്കയില്ല, എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു.

## ൧൭ അദ്ധ്യായം.

൧ ക്രിസ്തുവിന്റെ രൂപാന്തരം.—൧൪ അവൻ ഒരു ഭ്രാന്തനെ സ്വസ്ഥപ്പെടുത്തുന്നത.—൨൨ തന്റെ കഷ്ടാനുഭവം മുമ്പുകൂട്ടി പറയുന്നത.—൨൪ അവൻ ഇറവരികൊടുക്കുന്നത.

൧ പിന്നെ ആറ ദിവസം കഴിഞ്ഞ ശെഷം യെശു പത്രൊസിനെയും, യാക്കൊബിനെയും, അവന്റെ സഹൊദരനായ യൊഹന്നാനെയും കൂട്ടി, അവരെ പ്രത്യെകം ഒരു ഉയൎന്ന മലയിന്മെൽ കൊണ്ടുപൊയി,

൨ അവൻ അവരുടെ മുമ്പാകെ മറുരൂപമായി: അവന്റെ മുഖം സൂൎയ്യനെ പൊലെ പ്രകാശിച്ചു, അവന്റെ വസ്ത്രങ്ങളും വെളിച്ചം പൊലെ വെണ്മയുള്ളവ ആയിരുന്നു.

൩ കണ്ടാലും, മൊശെയും എലിയായും അവനൊട കൂടെ സംസാരിക്കുന്നവരായി അവൎക്ക കാണപ്പെട്ടു.

൪ അപ്പൊൾ പത്രൊസ ഉത്തരമായിട്ട യെശുവിനൊട, കൎത്താവെ, നാം ഇവിടെ ഇരിക്കുന്നത നല്ലത: നിനക്ക മനസ്സുണ്ടെങ്കിൽ, ഞങ്ങൾ ഇവിടെ മൂന്ന കൂടാരങ്ങളെ, ഒന്ന നിനക്കും, ഒന്ന മൊശെക്കും, ഒന്ന എലിയായക്കും ഉണ്ടാക്കെണം എന്ന പറഞ്ഞു

൫ അവൻ പറയുമ്പൊൾ തന്നെ, കണ്ടാലും, പ്രകാശമുള്ള ഒരു മെഘം അവരുടെ മീതെ നിഴലിച്ചു: കണ്ടാലും, ഇവൻ എന്റെ ഇഷ്ട പുത്രൻ ആകുന്നു, ഇവനിൽ ഞാൻ പ്രിയപ്പെടുന്നു; ഇവനെ ചെവിക്കൊൾവിൻ, എന്ന ആ മെഘത്തിൽനിന്ന ഒരു ശബ്ദവും ഉണ്ടായി.

൬ എന്നാൽ ശിഷ്യന്മാർ [അത] കെട്ടാറെ, കവിണ്ണുവീണു, വളരെ ഭയപ്പെട്ടു.

൭ അപ്പൊൾ യെശു അടുക്കൽ വന്ന, അവരെ തൊട്ടു, എഴുനീല്പിൻ, ഭയപ്പെടാതെയുമിരിപ്പിൻ എന്ന പറഞ്ഞു.

൮ അവർ തങ്ങളുടെ കണ്ണുകളെ ഉയൎത്തിയാറെ യെശുവിനെ മാത്രമല്ലാതെ മറെറാരുത്തനെയും കണ്ടില്ല.

൯ പിന്നെ അവർ മലയിൽനിന്ന ഇറങ്ങുന്നപ്പൊൾ, യെശു അവരൊട, മനുഷ്യന്റെ പുത്രൻ മരിച്ചവരിൽനിന്ന ഉയിൎക്കുന്നത വരെക്കും,

൯ം ദൎശനം ആരൊടും പറയരുത
എന്ന കല്പിച്ചു.
൧൦ അപ്പൊൾ അവന്റെ ശിഷ്യ
ന്മാർ അവനൊട, എന്നാൽ എലി
യ മുമ്പെ വരെണ്ടുന്നതാകുന്നു എന്ന
ഉപാദ്ധ്യായന്മാർ പറയുന്നത എന്ത?
എന്ന ചൊദിച്ചു.
൧൧ എന്നാറെ യെശു ഉത്തരമാ
യിട്ട അവരൊട, സത്യം തന്നെ എ
ലിയ മുമ്പെ വന്ന, സകലവും യഥാ
മാക്കും.
൧൨ എന്നാൽ എലിയ വന്ന കഴി
ഞ്ഞു, എന്ന ഞാൻ നിങ്ങളൊട പ
റയുന്നു, അവർ അവനെ അറിയാ
തെ, തങ്ങൾക്ക ഇഷ്ടമായ പ്രകാരം
ഒക്കെയും അവനൊട ചെയ്തു. അ
പ്രകാരം തന്നെ മനുഷ്യന്റെ പുത്ര
നും അവരാൽ കഷ്ടപ്പെടെണ്ടിവ
രും എന്ന പറഞ്ഞു.
൧൩ അപ്പൊൾ അവൻ യൊഹ
ന്നാൻ ബപ്തിസ്തിനെ കുറിച്ച തങ്ങ
ളൊട പറഞ്ഞു എന്ന ശിഷ്യന്മാർ
അറിഞ്ഞു.
൧൪ ¶ പിന്നെ അവർ പുരുഷാ
രത്തിന്റെ അടുക്കൽ വന്നപ്പൊൾ,
ഒരു മനുഷ്യൻ അവന്റെ അടുക്കൽ
വന്ന, അവന്റെ മുമ്പാകെ മുട്ടുക
ത്തി,
൧൫ കൎത്താവെ, എന്റെ മകൻ ഭ്രാ
ന്തനാകകൊണ്ടും, കഠിനമായി ബാ
ധിക്കപ്പെടുകകൊണ്ടും അവനൊട
കരുണയുണ്ടാകെണം: എന്തുകൊ
ണ്ടെന്നാൽ അവൻ പലപ്പൊഴും തീ
യിലെക്കും, പലപ്പൊഴും വെള്ളത്തി
ലെക്കും വീഴുന്നു,
൧൬ അവനെ ഞാൻ നിന്റെ ശി
ഷ്യന്മാരുടെ അടുക്കലും കൊണ്ടുവ
ന്നു, എന്നാറെ അവനെ സൌഖ്യമാ
ക്കുവാൻ അവൎക്ക കഴിഞ്ഞില്ല എന്ന
പറഞ്ഞു.
൧൭ അപ്പൊൾ യെശു ഉത്തരമാ
യിട്ട പറഞ്ഞു, അവിശ്വാസവും വി
പരീതവുമുള്ള സന്തതിയായുള്ളൊ
വെ, ഞാൻ എത്രത്തൊളം നിങ്ങ
ളൊട കൂടെ ഇരിക്കും? എത്രത്തൊ
ളം നിങ്ങളെ സഹിക്കും? അവ
നെ ഇവിടെ ഇനിക്ക കൊണ്ടുവരു
വിൻ.
൧൮ പിന്നെ യെശു പിശാചിനെ
ശാസിച്ചു; അപ്പൊൾ അവൻ അവ
നിൽനിന്ന പുറപ്പെട്ടുപൊയി: അ
നെരം മുതൽ ആ പൈതൽ സൌ
ഖ്യവാനായി.
൧൯ അപ്പൊൾ ശിഷ്യന്മാർ പ്ര
ത്യെകം യെശുവിന്റെ അടുക്കൽ വ
ന്ന, അവനെ പുറത്താക്കികളവാൻ
ഞങ്ങൾക്ക കഴിയാഞ്ഞത എന്തുകൊ
ണ്ട? എന്ന പറഞ്ഞു.
൨൦ യെശു അവരൊട, നിങ്ങളു
ടെ അവിശ്വാസം കൊണ്ട ആകു
ന്നു: എന്തെന്നാൽ ഒരു കടുകുമണി
യൊളം മാത്രം നിങ്ങൾക്ക വിശ്വാ
സമുണ്ടായാൽ, നിങ്ങൾ ൟ മല
യൊട, ഇവിടെനിന്ന അവിടെക്ക
വാങ്ങിപൊക എന്ന പറയും; അ
ത വാങ്ങിപൊകും; അത്രയുമല്ല നി
ങ്ങൾക്ക കഴിയാത്തത ഒന്നും ഉണ്ടാ
കയില്ല, എന്ന ഞാൻ സത്യമായിട്ട
നിങ്ങളൊട പറയുന്നു.
൨൧ എങ്കിലും പ്രാൎത്ഥനയാലും ഉ
പവാസത്താലും അല്ലാതെ ൟ ജാ
തി പുറപ്പെടുന്നില്ല എന്ന പറഞ്ഞു.
൨൨ പിന്നെയും അവർ ഗലിലെ
യായിൽ പാൎക്കുമ്പൊൾ യെശു അ
വരൊട, മനുഷ്യന്റെ പുത്രൻ മ
നുഷ്യരുടെ കൈകളിൽ എല്പിക്ക
പ്പെടും:
൨൩ അവർ അവനെ കൊല്ലും,
പിന്നെ മൂന്നാം ദിവസം അവൻ ഉ
യിൎത്തെഴുനില്ക്കപ്പെടും എന്ന പറ
ഞ്ഞു. എന്നാറെ അവർ വളരെ ദുഃ
ഖപ്പെട്ടു.
൨൪ ¶ പിന്നെ അവർ കപ്പൎന്ന
ഹൊമിലെക്ക വന്നപ്പൊൾ, തലവ

ദിപ്പണം വാങ്ങുന്നവർ പത്രൊസി
ന്റെ അടുക്കൽ വന്ന, നിങ്ങളുടെ
ഗുരു വരിപ്പണം കൊടുക്കുന്നില്ല
യൊ? എന്ന പറഞ്ഞു
൨൫ കൊടുക്കുന്നു എന്ന അവൻ പ
റയുന്നു. പിന്നെ അവൻ വീട്ടിലെക്ക
വന്നപ്പൊൾ, യെശു അവനെ മു
മ്പിട്ട, ശിമൊനെ, നിനക്ക എന്ത
തൊന്നുന്നു? ഭൂമിയുടെ രാജാക്കന്മാർ
ആരൊട ചുങ്കമെങ്കിലും, വരി എ
ങ്കിലും വാങ്ങുന്നു? അവരുടെ പുത്ര
ന്മാരൊടൊ, അന്യരൊടൊ? എ
ന്ന പറഞ്ഞു.
൨൬ അന്യരൊട, എന്ന പത്രൊ
സ അവനൊട പറയുന്നു. യെശു അ
വനൊട, ആകയാൽ പുത്രന്മാർ ഒ
ഴിവുള്ളവർ ആകുന്നു.
൨൭ എങ്കിലും നാം അവരെ വിരു
ദ്ധപ്പെടുത്താതെ, നി കടലിലെക്ക
ചെന്ന, ചൂണ്ടയിട്ട, മുമ്പെ കയറി വ
രുന്ന മീൻ പിടിക്ക: പിന്നെ അതി
ന്റെ വായ തുറന്ന, നീ ഒരു വെള്ളി
കാശ കാണും: ആയത എടുത്ത, ഇ
നിക്കും നിനക്കും വെണ്ടി അവൎക്ക
കൊടുക്ക എന്ന പറഞ്ഞു.

## ൧൮ അദ്ധ്യായം.

൧ വിനയത്തൊടെ ഇരിക്കെണമെ
ന്ന ക്രിസ്തു ഉപദെശിക്കുന്നത.—൭
അപരാധങ്ങളെ സംബന്ധിച്ചത
—൨൧ തമ്മിൽ തമ്മിൽ ക്ഷമിക്കു
ന്നത.

ആ സമയത്ത ശിഷ്യന്മാർ യെശു
വിന്റെ അടുക്കൽ വന്ന, സ്വൎഗ്ഗരാ
ജ്യത്തിൽ ആര വലിയവൻ ആകു
ന്നു? എന്ന പറഞ്ഞു.
൨ അപ്പൊൾ യെശു ഒരു ചെറിയ
പൈതലിനെ അടുക്കൽ വിളിച്ചിട്ട,
അവനെ അവരുടെ നടുവിൽ നി
റുത്തി, പറഞ്ഞു,
൩ നിങ്ങൾ മനസ്സ തിരിയപ്പെട്ട,
ചെറിയ പൈതങ്ങളെ പൊലെ
ആയ്വരുന്നില്ല എങ്കിൽ, നിങ്ങൾ സ്വ
ൎഗ്ഗരാജ്യത്തിലെക്ക കടക്കയില്ല എന്ന
ഞാൻ സത്യമായിട്ട നിങ്ങളൊട പ
റയുന്നു.
൪ ആകയാൽ യാതൊരുത്തനും
ഈ ചെറിയ പൈതലിനെ പൊ
ലെ തന്നെ താൻ താഴ്ത്തുമൊ, ആയ
വൻ സ്വൎഗ്ഗരാജ്യത്തിൽ വലിയവൻ
ആകുന്നു.
൫ പിന്നെയും ആരെങ്കിലും ഇപ്ര
കാരമുള്ള ഒരു ചെറിയ പൈതലി
നെ എന്റെ നാമത്തിൽ കൈക്കൊ
ണ്ടാൽ എന്നെ കൈക്കൊള്ളുന്നു.
൬ എന്നാൽ ആരെങ്കിലും എന്നിൽ
വിശ്വസിക്കുന്നവരായ ഈ ചെറിയ
വരിൽ ഒരുത്തനെ വിരുദ്ധപ്പെടു
ത്തിയാൽ, ഒരു തിരികല്ല അവന്റെ
കഴുത്തിൽ തൂക്കി, അവൻ സമുദ്ര
ത്തിന്റെ ആഴത്തിൽ മുങ്ങിപ്പൊകു
ന്നത അവന ഏറ നല്ലതായിരിക്കും.
൭ ¶ വിരുദ്ധങ്ങൾ ഹെതുവായിട്ട
ലൊകത്തിന ഹാ കഷ്ടം! എന്തുകൊ
ണ്ടെന്നാൽ വിരുദ്ധങ്ങൾ വരുവാൻ
ആവശ്യമാകുന്നു; എന്നാലും വിരു
ദ്ധം ആരാൽ വരുന്നുവൊ ആ മനു
ഷ്യന ഹാ കഷ്ടം!
൮ അതുകൊണ്ട നിന്റെ കൈ എ
ങ്കിലും നിന്റെ കാൽ എങ്കിലും നി
ന്നെ വിരുദ്ധപ്പെടുത്തിയാൽ, അവ
യെ ഛെദിച്ച, നിങ്കൽനിന്ന എറി
ഞ്ഞു കളക: നി രണ്ട കൈ എങ്കിലും
രണ്ട കാലെങ്കിലും ഉള്ളവനായി എ
ന്നെക്കുമുള്ള അഗ്നിയിലെക്ക തള്ള
പ്പെടുന്നതിനെക്കാൾ, മുടന്തനായി
അല്ലെങ്കിൽ ഊനമുള്ളവനായി ജീ
വങ്കലെക്ക കടക്കുന്നത നിനക്ക ന
ല്ലത.
൯ പിന്നെയും നിന്റെ കണ്ണ നി
ന്നെ വിരുദ്ധപ്പെടുത്തിയാൽ, അതി
നെ ചൂന്ന, നിങ്കൽനിന്ന എറിഞ്ഞു
കളക: നി രണ്ട കണ്ണുള്ളവനായി
അഗ്നി നരകത്തിലെക്ക തള്ളപ്പെടു

ന്നതിനെക്കാൾ ഒരു കണ്ണുള്ളവനാ
യി ജീവങ്കലെക്ക കടക്കുന്നത നിന
ക്ക നല്ലത.

൧൦ ൟ ചെറിയവരിൽ ഒരുത്ത
നെ നിന്ദിക്കാതെ ഇരിപ്പാൻ നൊ
ക്കികൊൾവിൻ: എന്തുകൊണ്ടെന്നാ
ൽ സ്വൎഗ്ഗത്തിൽ അവരുടെ ദൂതന്മാർ
സ്വൎഗ്ഗത്തിലിരിക്കുന്ന എന്റെ പിതാ
വിന്റെ മുഖം എല്ലായ്പൊഴും കാണു
ന്നു എന്ന ഞാൻ നിങ്ങളൊട പറ
യുന്നു.

൧൧ എന്തെന്നാൽ മനുഷ്യന്റെ പു
ത്രൻ നഷ്ടമായതിനെ രക്ഷിപ്പാനാ
യിട്ട വന്നിരിക്കുന്നു.

൧൨ നിങ്ങൾക്ക എങ്ങിനെ തൊ
ന്നുന്നു? ഒരു മനുഷ്യന നൂറ ആട ഉ
ണ്ടായി, അവയിൽ ഒന്ന തെറ്റി
പ്പൊയാൽ, അവൻ തൊണ്ണൂറ്റൊ
മ്പത വിട്ട, മലകളിലെക്ക ചെന്ന,
തെറ്റിപ്പൊയത അന്വെഷിക്കുന്നി
ല്ലയൊ?

൧൩ പിന്നെ അവൻ അത കണ്ടു
കിട്ടുവാൻ സംഗതി വന്നാൽ, അ
വൻ തെറ്റിപ്പൊകാത്ത തൊണ്ണൂറ്റൊ
മ്പതിനെക്കാളും അതിനെ കുറിച്ച
എറ്റവും സന്തൊഷപ്പെടുന്നു എ
ന്ന ഞാൻ സത്യമായിട്ട നിങ്ങളൊട
പറയുന്നു.

൧൪ ഇപ്രകാരം തന്നെ ൟ ചെ
റിയവരിൽ ഒരുത്തൻ നഷ്ടപ്പെടുന്ന
ത സ്വൎഗ്ഗത്തിലിരിക്കുന്ന നിങ്ങളുടെ
പിതാവിന ഇഷ്ടമല്ല.

൧൫ പിന്നെയും നിന്റെ സഹൊ
ദരൻ നിനക്ക വിരൊധമായി ദൊ
ഷം ചെയ്താൽ, നീ ചെന്ന, നീയും
അവനുമായിട്ട തന്നെ അവനെ കു
റ്റപ്പെടുത്തുക: അവൻ നീ പറയു
ന്നത കെട്ടാൽ, നീ നിന്റെ സ
ഹൊദരനെ ലഭിച്ചു.

൧൬ എന്നാൽ അവൻ കെൾക്കാ
തെയിരുന്നാൽ, സകല വാക്കും ര
ണ്ടു മൂന്ന സാക്ഷിക്കാരുടെ വായിനാ
ൽ സ്ഥിരപ്പെടെണ്ടുന്നതിന, ഇനി
യും ഒന്ന രണ്ട പെരെ നിന്നൊട കൂ
ടെ വിളിച്ചുകൊൾക.

൧൭ അവൻ അവരെയും നിരസി
ച്ചാൽ, സഭയൊട അറിയിക്ക: അ
വൻ സഭയെയും നിരസിച്ചാൽ, അ
വൻ നിനക്ക ഒരു അജ്ഞാനിയും
ചുങ്കക്കാരനും എന്ന പൊലെ ഇരി
ക്കട്ടെ.

൧൮ നിങ്ങൾ ഭൂമിയിൽ എത കാ
ൎയ്യങ്ങളെ എങ്കിലും കെട്ടുമൊ, അവ
സ്വൎഗ്ഗത്തിൽ കെട്ടപ്പെട്ടിരിക്കും: നി
ങ്ങൾ ഭൂമിയിൽ എത കാൎയ്യങ്ങളെ എ
ങ്കിലും കെട്ടഴിക്കുമൊ അവ സ്വൎഗ്ഗ
ത്തിൽ കെട്ടഴിക്കപ്പെട്ടിരിക്കും, എ
ന്ന ഞാൻ സത്യമായിട്ട നിങ്ങളൊ
ട പറയുന്നു.

൧൯ പിന്നെയും ഞാൻ നിങ്ങളൊ
ട പറയുന്നു, ഭൂമിയിൽ യാതൊരു
കാൎയ്യത്തെ കുറിച്ചെങ്കിലും നിങ്ങളി
ൽ രണ്ടു പെർ യാചിപ്പാൻ സമ്മത
യായിരുന്നാൽ, അത സ്വൎഗ്ഗത്തിലി
രിക്കുന്ന എന്റെ പിതാവിനാൽ അ
വൎക്ക ചെയ്യപ്പെടും.

൨൦ എന്തുകൊണ്ടെന്നാൽ രണ്ടുപെ
രൊ മൂന്ന പെരൊ എന്റെ നാമ
ത്താൽ എവിടെ കൂടിയിരിക്കുന്നു
വൊ അവിടെ ഞാൻ അവരുടെ
നടുവിൽ ഉണ്ട.

൨൧ ¶ അപ്പൊൾ പത്രൊസ അവ
ന്റെ അടുക്കൽ വന്ന, കൎത്താവെ,
എന്റെ സഹൊദരൻ എന്റെ നെ
രെ എത്ര പ്രാവശ്യം ദൊഷം ചെ
യ്തിട്ട, ഞാൻ അവനൊട ക്ഷമിക്കെ
ണ്ടു? എഴ പ്രാവശ്യത്തൊളമൊ? എ
ന്ന പറഞ്ഞു.

൨൨ യെശു അവനൊട പറയു
ന്നു, എഴ പ്രാവശ്യത്തൊളം മാത്രമ
ല്ല, എഴുപത എഴ പ്രാവശ്യത്തൊള
മെന്ന ഞാൻ നിന്നൊട പറയുന്നു.

൨൩ ആയതകൊണ്ട സ്വൎഗ്ഗരാജ്യം
തന്റെ ഭൃത്യന്മാരൊട കണക്ക

നോക്കുവാൻ മനസ്സായുള്ള ഒരു രാജാവിനൊടു സദൃശമായിരിക്കുന്നു.

൨൪ അവൻ കണക്കു നൊക്കി തുടങ്ങിയപ്പൊൾ, പതിനായിരം താലന്തു കടംപെട്ടവനായ ഒരുത്തൻ അവന്റെ അടുക്കൽ കൊണ്ടുവരപ്പെട്ടു.

൨൫ എന്നാൽ കടം തീൎപ്പാൻ അവന്നു വക ഇല്ലായ്കകൊണ്ടു, അവന്റെ യജമാനൻ അവനെയും, അവന്റെ ഭാൎയ്യയെയും, അവന്റെ മക്കളെയും, അവന്നുണ്ടായിരുന്ന സകലവും വിറ്റു, കടം തീൎപ്പാൻ കല്പിച്ചു.

൨൬ അതുകൊണ്ടു ആ ശുശ്രൂഷക്കാരൻ നിലത്തു വീണു, അവനെ വന്ദിച്ചു, യജമാനനെ, ഞാൻ സകലവും നിനക്കു തന്നു തീൎക്കാം, ഇനിക്കായ്ക്കൊണ്ടു ക്ഷമയുണ്ടാകെണമെന്നു പറഞ്ഞു.

൨൭ അപ്പൊൾ ആ ശുശ്രൂഷക്കാരന്റെ യജമാനൻ മനസ്സലിവപ്പെട്ടു, അവനെ വിടിയിച്ചു, കടവും അവനൊടു ക്ഷമിച്ചു.

൨൮ പിന്നെ ആ ശുശ്രൂഷക്കാരൻ പുറപ്പെട്ടു, തന്റെ കൂട്ടുശുശ്രൂഷക്കാരിൽ തന്നൊടു നൂറു വെള്ളിക്കാശു കടംപെട്ടിരുന്ന ഒരുത്തനെ കണ്ടു, അവനെ തൊണ്ണയിൽ പിടിച്ചു, ഞെക്കി, നീ വാങ്ങിയ കടം ഇനിക്കു തന്നു തീൎക്ക എന്നു പറഞ്ഞു.

൨൯ അപ്പൊൾ അവന്റെ കൂട്ടുശുശ്രൂഷക്കാരൻ അവന്റെ പാദങ്ങളിൽ വീണു, ഞാൻ സകലവും നിനക്കു തന്നു തീൎക്കാം, ഇനിക്കായ്ക്കൊണ്ടു ക്ഷമയുണ്ടാകെണമെന്നു അവനൊടു അപെക്ഷിച്ചു.

൩൦ എന്നാറെ അവൻ മനസ്സില്ലാതെ, ഉടനെ പൊയി, അവൻ വാങ്ങിയ കടം കൊടുത്തു തീൎക്കുവൊളവും, അവനെ കാരാഗൃഹത്തിൽ ആക്കിയിട്ടു.

൩൧ ആ ഉണ്ടായ കാൎയ്യങ്ങളെ അവന്റെ കൂട്ടുശുശ്രൂഷക്കാർ കണ്ടാറെ, അവർ വളരെ ദുഃഖപ്പെട്ടു, അവർ വന്നു ഉണ്ടായ കാൎയ്യങ്ങളെ ഒക്കെയും തങ്ങളുടെ യജമാനനൊടു അറിയിക്കയും ചെയ്തു.

൩൨ അപ്പൊൾ അവന്റെ യജമാനൻ അവനെ അടുക്കൽ വിളിപ്പിച്ചു, അവനൊടു, ദുഷ്ടശുശ്രൂഷക്കാരാ, നീ എന്നൊടു അപെക്ഷിച്ചതുകൊണ്ടു ഞാൻ ആ കടമെല്ലാം നിന്നൊടു ക്ഷമിച്ചുവല്ലൊ:

൩൩ ഞാൻ നിന്നൊടു കരുണ ചെയ്തതുപൊലെ തന്നെ, നീയും നിന്റെ കൂട്ടുശുശ്രൂഷക്കാരനൊടു കരുണ ചെയ്യെണ്ടുന്നതായിരുന്നില്ലയൊ? എന്നു പറഞ്ഞു.

൩൪ വിശെഷിച്ചു അവന്റെ യജമാനൻ കൊപിച്ചു, തന്നൊടു അവൻ വാങ്ങിയ കടമെല്ലാം തന്നു തീൎക്കുവൊളവും അവനെ ദണ്ഡിപ്പിക്കുന്നവരെ ഏല്പിച്ചു.

൩൫ നിങ്ങൾ ഒരൊരുത്തൻ തന്റെ സഹൊദരനൊടു അവന്റെ കുറ്റങ്ങളെ നിങ്ങളുടെ മനഃപൂൎവ്വത്തൊടെ ക്ഷമിക്കുന്നില്ല എങ്കിൽ, ഇപ്രകാരം തന്നെ എന്റെ സ്വൎഗ്ഗസ്ഥനായ പിതാവ നിങ്ങളൊടും ചെയ്യും.

## ൧൯ അദ്ധ്യായം.

൧ ക്രിസ്തു രൊഗികളെ സ്വസ്ഥതപ്പെടുത്തുകയും.—൩ വിവാഹഭൊഗത്തെ സംബന്ധിച്ച പറിശന്മാരൊടു ഉത്തരം പറകയും.—൧൬ നിത്യജീവനെ പ്രാപിപ്പാനുള്ള പ്രകാരം കാട്ടുകയും ചെയ്യുന്നത.

൧ പിന്നെ ഉണ്ടായതു എന്തെന്നാൽ, യെശു ഈ വചനങ്ങളെ തികച്ചതിന്റെ ശെഷം, അവൻ ഗലിലെയായിൽനിന്നു പുറപ്പെട്ടു, യൊർദാന്നക്കരെയായ യെഹൂദായുടെ അതിരുകളിലെക്കു വന്നു.

൨ വലിയ പുരുഷാരങ്ങളും അവന്റെ പിന്നാലെ ചെന്നു: അവിടെ അവൻ അവരെ സ്വസ്ഥമാക്കുകയും ചെയ്തു.

൩ ¶ പറിശന്മാരും അവന്റെ അടുക്കൽ വന്നു, അവനെ പരീക്ഷിച്ചു, യാതൊരു സംഗതി കൊണ്ടെങ്കിലും ഒരു പുരുഷന തന്റെ ഭാൎയ്യയെ ഉപെക്ഷിപ്പാൻ ന്യായമൊ? എന്ന അവനൊട പറഞ്ഞു.

൪ എന്നാറെ അവൻ ഉത്തരമായിട്ട അവരൊട, ആദിയിങ്കൽ അവരെ ഉണ്ടാക്കിയവൻ അവരെ ആണും പെണ്ണുമായി ഉണ്ടാക്കി എന്നും,

൫ ഇത ഹെതുവായിട്ട ഒരു മനുഷ്യൻ തന്റെ അപ്പനെയും അമ്മയെയും വിട്ട, തന്റെ ഭാൎയ്യയൊട കൂടെ ചെൎന്നിരിക്കും, അവരിരുവരും ഒരു ജഡമായ്പരുമെന്ന പറഞ്ഞു എന്നും നിങ്ങൾ വായിച്ചിട്ടില്ലയൊ?

൬ എന്നതകൊണ്ട അവർ പിന്നെ ഇരുവരല്ല, ഒരു ജഡമത്രെ ആകുന്നത. ആകയാൽ ദൈവം കൂട്ടി ചെൎത്തത മനുഷ്യൻ വെർതിരിക്കരുത എന്ന പറഞ്ഞു.

൭ അവർ അവനൊട, എന്നാൽ ഉപെക്ഷ ചീട്ട എഴുതികൊടുത്ത, അവളെ ഉപെക്ഷിപ്പാൻ മൊശെ എന്തിന കല്പിച്ചു? എന്ന പറയുന്നു.

൮ അവൻ അവരൊട, നിങ്ങളുടെ ഹൃദയ കാഠിന്യത്തിന്റെ ഹെതുവായിട്ട മൊശെ നിങ്ങൾക്ക നിങ്ങളുടെ ഭാൎയ്യമാരെ ഉപെക്ഷിപ്പാൻ അനുവാദം തന്നു; എന്നാൽ ആദിമുതൽ ഇപ്രകാരം ആയല്ല.

൯ എന്നാൽ ആരെങ്കിലും വെശ്യാദൊഷം ഹെതുവായിട്ടല്ലാതെ, തന്റെ ഭാൎയ്യയെ ഉപെക്ഷിച്ച മറെറാരുത്തിയെ വിവാഹം ചെയ്താൽ, അവൻ വ്യഭിചാരം ചെയ്യുന്നു എന്നും; ഉപെക്ഷിക്കപ്പെട്ടവളെ വിവാഹം ചെയ്യുന്നവനും വ്യഭിചാരം ചെയ്യുന്നു എന്നും ഞാൻ നിങ്ങളൊട പറയുന്നു എന്ന പറഞ്ഞു.

൧൦ അവന്റെ ശിഷ്യന്മാർ അവനൊട, ഭാൎയ്യയൊട മനുഷ്യന്റെ സംഗതി ഇപ്രകാരമാകുന്നു എങ്കിൽ, വിവാഹം ചെയ്യുന്നത നന്നല്ല എന്ന പറയുന്നു.

൧൧ എന്നാൽ അവൻ അവരൊട, ആൎക്ക അത നല്കപ്പെട്ടുവൊ, അവർ അല്ലാതെ എല്ലാവരും ഈ വചനം പരിഗ്രഹിക്കുന്നില്ല.

൧൨ എന്തുകൊണ്ടെന്നാൽ തങ്ങളുടെ അമ്മയുടെ ഗൎഭത്തിൽനിന്ന അപ്രകാരം ജനിച്ചിട്ടുള്ളവരായ സന്യാസികളും ഉണ്ട: മനുഷ്യരാൽ സന്യാസികളാക്കപ്പെട്ടിട്ടുള്ള സന്യാസികളും ഉണ്ട: സ്വൎഗ്ഗരാജ്യത്തെ കുറിച്ച തങ്ങളെ തന്നെ സന്യാസികളാക്കീട്ടുള്ള സന്യാസികളും ഉണ്ട. ഇത പരിഗ്രഹിപ്പാൻ കഴിയുന്നവൻ പരിഗ്രഹിക്കട്ടെ എന്ന പറഞ്ഞു.

൧൩ ¶ അപ്പൊൾ അവൻ ചെറിയ പൈതങ്ങളുടെ മെൽ തന്റെ കൈകളെ വെച്ച പ്രാൎത്ഥിക്കെണ്ടുന്നതിന്നായിട്ട, അവർ അവന്റെ അടുക്കൽ കൊണ്ടുവരപ്പെട്ടു: എന്നാറെ ശിഷ്യന്മാർ അവരെ വിലക്കി.

൧൪ എന്നാൽ യെശു പറഞ്ഞു, ചെറിയ പൈതങ്ങൾ എന്റെ അടുക്കൽ വരുവാൻ വിടുവിൻ, അവരെ വിരൊധിക്കയുമരുത: എന്തുകൊണ്ടെന്നാൽ സ്വൎഗ്ഗരാജ്യം അപ്രകാരമുള്ളവരുടെ ആകുന്നു.

൧൫ അവൻ അവരുടെ മെൽ തന്റെ കൈകളെ വെച്ചു, അവിടെ നിന്ന പുറപ്പെട്ടുപൊകയും ചെയ്തു.

൧൬ ¶ പിന്നെ കണ്ടാലും, ഒരുത്തൻ വന്ന, അവനൊട, നല്ല ഗുരൊ, നിത്യജീവൻ ഉണ്ടാകുവാനായിട്ട ഞാൻ എന്തൊരു ഗുണം ചെയ്യെണം? എന്ന പറഞ്ഞു.

൧൭ എന്നാറെ അവൻ അവനൊട, നീ എന്നെ നല്ലവനെന്ന എന്തിന ചൊല്ലുന്നു? ദൈവം ഒരുവനല്ലാതെ, നല്ലവൻ ഒരുത്തനുമില്ലല്ലൊ: എന്നാലും ജീവങ്കലെക്ക പ്രവെശിപ്പാൻ നിനക്ക മനസ്സുണ്ടെങ്കിൽ, കല്പനകളെ പ്രമാണിക്ക എന്ന പറഞ്ഞു.

൧൮ അവൻ അവനൊട, എവ? എന്ന പറയുന്നു. അപ്പൊൾ യെശു പറഞ്ഞു, നീ കുല ചെയ്യരുത, നീ വ്യഭിചാരം ചെയ്യരുത, നീ മൊഷ്ടണം ചെയ്യരുത, നീ കള്ള സാക്ഷി പറയരുത,

൧൯ നിന്റെ അപ്പനെയും അമ്മയെയും ബഹുമാനിക്ക എന്നും, നീ നിന്റെ അയല്ക്കാരനെ നിന്നെപ്പൊലെ തന്നെ സ്നെഹിക്കണം എന്നും ഉള്ളവ.

൨൦ ആ യൌവനമുള്ളവൻ അവനൊട, ഇവ ഒക്കെയും ഞാൻ എന്റെ ബാല്യം മുതൽ പ്രമാണിച്ചിട്ടുണ്ട: ഇനി ഇനിക്ക എന്തൊരു കുറവുണ്ട? എന്ന പറഞ്ഞു.

൨൧ യെശു അവനൊട, പൂൎണ്ണനാകുവാൻ നിനക്ക മനസ്സുണ്ടെങ്കിൽ, നീ ചെന്ന, നിനക്കുള്ള വസ്തുക്കളെ വിറ്റ, ദരിദ്രൎക്ക കൊടുക്ക, എന്നാൽ നിനക്ക സ്വൎഗ്ഗത്തിൽ നിക്ഷെപമുണ്ടാകും: പിന്നെ നീ വന്ന, എന്നെ പിന്തുടൎന്നുകൊൾക എന്ന പറഞ്ഞു.

൨൨ എന്നാറെ ആ യൌവനമുള്ളവൻ ൟ വചനം കെട്ടപ്പൊൾ, അവൻ ദുഃഖിച്ചുകൊണ്ട പൊയ്ക്കളഞ്ഞു: എന്തുകൊണ്ടെന്നാൽ അവന്ന വളരെ സമ്പത്തുകൾ ഉണ്ടായിരുന്നു.

൨൩ അപ്പൊൾ യെശു തന്റെ ശിഷ്യന്മാരൊട, ഒരു ധനവാൻ സ്വൎഗ്ഗരാജ്യത്തിലെക്ക കടക്കുന്നത പ്രയാസം എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു.

൨൪ പിന്നെയും, ഒരു ധനവാൻ ദൈവത്തിന്റെ രാജ്യത്തിലെക്ക കടക്കുന്നതിനെക്കാൾ ഒരു ഒട്ടകം ഒരു സൂചിയുടെ കുഴയിൽ കൂടി കടന്ന പൊകുന്നത എറ്റം എളുപ്പമാകുന്നു, എന്ന ഞാൻ നിങ്ങളൊട പറയുന്നു എന്ന പറഞ്ഞു.

൨൫ അവന്റെ ശിഷ്യന്മാർ ഇത കെട്ടാറെ, ഏറ്റവും ഭ്രമിച്ച, അപ്രകാരമായാൽ രക്ഷിക്കപ്പെടുവാൻ കഴിയുന്നവൻ ആര? എന്ന പറഞ്ഞു.

൨൬ എന്നാറെ യെശു അവരെ നൊക്കി അവരൊട, മനുഷ്യരാൽ ഇത കഴിയാത്ത കാൎയ്യം തന്നെ; എന്നാൽ ദൈവത്താൽ സകല കാൎയ്യവും കഴിയുന്നതാകുന്നു എന്ന പറഞ്ഞു.

൨൭ അപ്പൊൾ പത്രൊസ ഉത്തരമായിട്ട അവനൊട, കണ്ടാലും, ഞങ്ങൾ സകലവും ഉപെക്ഷിച്ച, നിന്നെ പിന്തുടൎന്നിരിക്കുന്നു; അതകൊണ്ട ഞങ്ങൾക്ക എന്ത ഉണ്ടാകും? എന്ന പറഞ്ഞു.

൨൮ യെശു അവരൊട പറഞ്ഞു, പുതിയ ജനനത്തിൽ മനുഷ്യന്റെ പുത്രൻ തന്റെ മഹത്വത്തിന്റെ സിംഹാസനത്തിൽ ഇരിക്കുമ്പൊൾ, എന്നെ പിന്തുടൎന്നിട്ടുള്ള നിങ്ങളും കൂടി ഇസ്രാഎലിന്റെ പന്ത്രണ്ട ഗൊത്രങ്ങളെ ന്യായം വിസ്തരിച്ചുകൊണ്ട, പന്ത്രണ്ട സിംഹാസനങ്ങളിൽ ഇരിക്കുമെന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു.

൨൯ അത്രയുമല്ല എന്റെ നാമം നിമിത്തമായിട്ട വീടുകളെ എങ്കിലും, സഹൊദരന്മാരെ എങ്കിലും, സഹൊദരിമാരെ എങ്കിലും, അപ്പനെ എങ്കിലും, അമ്മയെ എങ്കിലും, ഭാൎയ്യയെ എങ്കിലും, മക്കളെ എങ്കിലും, നിലങ്ങളെ എങ്കിലും ഉപെക്ഷിച്ചവൻ എല്ലാം നൂറിരട്ടി പ്രാപിക്കും, നിത്യജീവനെയും അവകാശമായനുഭവിക്കും.

൩൦ ¶ എങ്കിലും മുമ്പുള്ളവരാകുന്ന വലർ പിമ്പുള്ളവരായും, പിമ്പുള്ളവർ മുമ്പുള്ളവരായും ഇരിക്കും.

## ൨൦ അദ്ധ്യായം.

൧ മുന്തിരിങ്ങാത്തൊട്ടത്തിലെ വെലക്കാരുടെ സംഗതി.—൨൦ താണിരിക്കെണമെന്ന ക്രിസ്തു തന്റെ ശിഷ്യന്മാരെ പഠിപ്പിക്കുന്നത.

൧ എന്തുകൊണ്ടെന്നാൽ സ്വൎഗ്ഗരാജ്യം വീട്ടെജമാനനായ ഒരു മനുഷ്യനൊട സദൃശമാകുന്നു, അവൻ തന്റെ മുന്തിരിങ്ങാത്തൊട്ടത്തിലെക്ക വെലക്കാരെ ക്രുലിക്ക വിളിപ്പാൻ അതികാലത്ത പുറപ്പെട്ടു.

൨ എന്നാറെ അവൻ വെലക്കാരൊട നാളൊന്നിന്ന ഒരൊ പണം വീതം പറഞ്ഞ നിശ്ചയിച്ചിട്ട, അവരെ തന്റെ മുന്തിരിങ്ങാത്തൊട്ടത്തിലെക്ക അയച്ചു.

൩ പിന്നെ അവൻ മൂന്നാം മണിനെരത്ത പുറപ്പെട്ട, ചന്ത സ്ഥലത്ത മിനക്കെട്ട നില്ക്കുന്ന വെറെ ചിലരെ കണ്ടു,

൪ നിങ്ങളും മുന്തിരിങ്ങാത്തൊട്ടത്തിലെക്ക പൊകുവിൻ; ന്യായമുള്ള പ്രകാരം ഞാൻ നിങ്ങൾക്ക (ക്രുലി) തരും എന്നും അവരൊട പറഞ്ഞു. എന്നാറെ അവർ പൊയി.

൫ ആറാമത്തെയും ഒമ്പതാമത്തെയും മണിനെരത്ത അവൻ പിന്നെയും പുറപ്പെട്ട, അപ്രകാരം തന്നെ ചെയ്തു.

൬ പിന്നെ പതിനൊന്നാം മണിനെരത്ത അവൻ പുറപ്പെട്ട ചെന്ന, മിനക്കെട്ട നില്ക്കുന്ന മറെറ ചിലരെ കണ്ട, അവരൊട, നിങ്ങൾ പകൽ മുഴുവനും ഇവിടെ എന്തിന മിനക്കെട്ട നില്ക്കുന്നു? എന്ന പറഞ്ഞു.

൭ ആരും ഞങ്ങളെ ക്രുലിക്ക വിളിക്കായ്ക്കകൊണ്ട എന്ന അവർ അവനൊട പറയുന്നു: അവൻ അവരൊട, നിങ്ങളും മുന്തിരിങ്ങാത്തൊട്ടത്തിലെക്ക പൊകുവിൻ; ന്യായമുള്ള പ്രകാരം നിങ്ങൾക്ക [ക്രുലി] കിട്ടുമെന്ന പറയുന്നു.

൮ പിന്നെ വൈകുന്നെരമായപ്പൊൾ, മുന്തിരിങ്ങാത്തൊട്ടത്തിന്റെ യജമാനൻ തന്റെ കലവറക്കാരനൊട, നീ വെലക്കാരെ വിളിച്ചു, പിമ്പുള്ളവർ മുതൽ തുടങ്ങി മുമ്പുള്ളവർ വരെയും അവൎക്ക ക്രുലി കൊടുക്ക എന്ന പറഞ്ഞു.

൯ അപ്രകാരം പതിനൊന്നാം മണിനെരത്ത [ക്രുലിക്ക] വിളിക്കപ്പെട്ടവർ വന്നപ്പൊൾ, അവർ ആൾക്ക ഒരൊ പണം വാങ്ങി.

൧൦ എന്നാൽ മുമ്പുള്ളവർ വന്നപ്പൊൾ, തങ്ങൾക്ക അധികം [ക്രുലി] കിട്ടുമെന്ന നിരൂപിച്ചു: അവരും അപ്രകാരം തന്നെ ആൾക്ക ഒരൊ പണം വാങ്ങി.

൧൧ അത വാങ്ങിയപ്പൊൾ, അവർ വീട്ടെജമാനന്റെ നെരെ പിറുപിറുത്ത,

൧൨ ഈ പിമ്പുള്ളവർ ഒരു മണിനെരം മാത്രം വെല ചെയ്തു, നീ ഇവരെ പകലത്തെ ഭാരവും ഉഷ്ണവും സഹിച്ചിട്ടുള്ള ഞങ്ങളൊട സമമാക്കിയല്ലൊ എന്ന പറഞ്ഞു.

൧൩ എന്നാറെ അവൻ ഉത്തരമായിട്ട അവരിൽ ഒരുത്തനൊട, സ്നെഹിതാ, ഞാൻ നിനക്ക അന്യായം ചെയ്യുന്നില്ല: നീ എന്നൊട ഒരു പണം ക്രുലിക്ക സമ്മതിച്ചിട്ടില്ലയൊ?

൧൪ നിനക്കുള്ളത നീ വാങ്ങിക്കൊണ്ട പൊയ്ക്കൊൾക: ഞാൻ നിനക്ക തന്നതുപൊലെ തന്നെ ഈ പിമ്പുള്ളവനും കൊടുപ്പാൻ ഇനിക്ക മനസ്സുണ്ട.

൧൫ ഇനിക്കുള്ളവയെ കൊണ്ട ഞാൻ ഇച്ശിക്കുന്ന പ്രകാരം ചെയ്വാൻ ഇനിക്ക ന്യായമില്ലയൊ? ഞാൻ നല്ലവനാകകൊണ്ട, നിന്റെ കണ്ണു

ദോഷമുള്ളതാകുന്നുവൊ? എന്ന പറഞ്ഞു.

൧൬ ഇപ്രകാരം പിമ്പുള്ളവർ മുമ്പുള്ളവരായും, മുമ്പുള്ളവർ പിമ്പുള്ളവരായും ഇരിക്കും: എന്ത കാരണ്ടെന്നാൽ വിളിക്കപ്പെട്ടവർ പലരാകുന്നു, തെരിഞ്ഞെടുക്കപ്പെട്ടവരൊ ചുരുക്കമാകുന്നു.

൧൭ ¶ പിന്നെ യെശു യെറുശലെമിലെക്ക പുറപ്പെട്ടുപൊകുമ്പൊൾ, വഴിയിൽ അവൻ പന്ത്രണ്ട ശിഷ്യരെ വെറിട്ടു കൂട്ടിക്കൊണ്ട, അവരൊട,

൧൮ കണ്ടാലും, നാം യെറുശലെമിലെക്ക പൊകുന്നു, അവിടെ മനുഷ്യന്റെ പുത്രൻ പ്രധാനാചാൎയ്യന്മാൎക്കും ഉപാദ്ധ്യായന്മാൎക്കും എല്പിക്കപ്പെടും, അവർ അവനെ മരണ ശിക്ഷെക്ക വിധിച്ചു;

൧൯ അവനെ പരിഹസിപ്പാനും, വാറുകൊണ്ട അടിപ്പാനും, കുരിശിൽ തറെപ്പാനും പുറജാതികൾക്ക എല്പിക്കും: പിന്നെ അവൻ മൂന്നാം ദിവസത്തിൽ ഉയിൎത്തെഴുനീല്ക്കും എന്ന പറഞ്ഞു.

൨൦ ¶ അപ്പൊൾ സബദിയുടെ പുത്രന്മാരുടെ അമ്മ അവളുടെ പുത്രന്മാരൊടകൂടി അടുക്കൽ വന്ന അവനെ വന്ദിച്ചു, അവനിൽനിന്ന ഒരു കാൎയ്യം യാചിച്ചു.

൨൧ എന്നാറെ അവൻ നിനക്ക എന്തു വെണം? എന്ന അവളൊട പറഞ്ഞു. അവൾ, എന്റെ ഇവർ രണ്ട പുത്രന്മാർ നിന്റെ രാജ്യത്തിൽ ഒരുത്തൻ നിന്റെ വലത്തു ഭാഗത്തും, ഒരുത്തൻ നിന്റെ ഇടത്തു ഭാഗത്തും ഇരിപ്പാനായിട്ട അരുളിചെയ്യെണം എന്ന അവനൊട പറയുന്നു.

൨൨ എന്നാറെ യെശു ഉത്തരമായിട്ട, നിങ്ങൾ യാചിക്കുന്നത ഇന്നതെന്ന നിങ്ങൾ അറിയുന്നില്ല. ഞാൻ കുടിപ്പാനിരിക്കുന്ന പാനപാത്രത്തിൽനിന്ന കുടിപ്പാനും, ഞാൻ ബപ്തിസ്മപ്പെടുന്ന ബപ്തിസ്മ കൊണ്ട ബപ്തിസ്മപ്പെടുവാനും നിങ്ങൾക്ക കഴിയുമൊ? എന്ന പറഞ്ഞു. കഴിയും എന്ന അവർ അവനൊട പറയുന്നു.

൨൩ പിന്നെ അവൻ അവരൊട, നിങ്ങൾ എന്റെ പാനപാത്രത്തിൽനിന്ന കുടിക്കയും, ഞാൻ ബപ്തിസ്മപ്പെടുന്ന ബപ്തിസ്മ കൊണ്ട നിങ്ങളും ബപ്തിസ്മപ്പെടുകയും ചെയ്യും നിശ്ചയം: എന്നാലും എന്റെ വലത്തു ഭാഗത്തും എന്റെ ഇടത്തു ഭാഗത്തും ഇരിക്കുന്നതിന, അത എന്റെ പിതാവിനാൽ ആൎക്ക ഒരുക്കപ്പെട്ടുന്നുവൊ, അവൎക്ക അല്ലാതെ തരുവാൻ ഇനിക്കുള്ളതല്ല എന്ന പറഞ്ഞു.

൨൪ മറ്റെ പത്തുപെർ [അത] കെട്ടാറെ, ആ രണ്ട സഹൊദരന്മാരുടെ നെരെ നീരസപ്പെട്ടു.

൨൫ എന്നാറെ യെശു അവരെ അടുക്കൽ വിളിച്ചിട്ട, അവരൊട, ജാതികളുടെ പ്രഭുക്കൾ അവരുടെ മെൽ കൎത്തവ്യം ചെയ്യുന്നു എന്നും, മഹത്തുക്കൾ അവരുടെ മെൽ അധികാരം ചെയ്യുന്നു എന്നും നിങ്ങൾ അറിയുന്നു.

൨൬ എങ്കിലും ഇപ്രകാരം നിങ്ങളുടെ ഇടയിൽ വെണ്ട: നിങ്ങളിൽ ആരെങ്കിലും വലിയവൻ ആകുവാൻ ഇച്ശിച്ചാൽ, അവൻ നിങ്ങളുടെ ശുശ്രൂഷക്കാരനാകട്ടെ;

൨൭ നിങ്ങളിൽ ആരെങ്കിലും പ്രമാണി ആകുവാൻ ഇച്ശിച്ചാൽ, അവൻ നിങ്ങളുടെ വെലക്കാരൻ ആകട്ടെ:

൨൮ അപ്രകാരം മനുഷ്യന്റെ പുത്രൻ ശുശ്രൂഷ ചെയ്യിച്ചുകൊൾവാനായിട്ട വന്നില്ല, ശുശ്രൂഷ ചെയ്വാനായിട്ടും, പലൎക്കും വെണ്ടി തന്റെ ജീവനെ വീണ്ടെടുപ്പായി കൊടുപ്പാനായിട്ടും അത്രെ വന്നത എന്ന പറഞ്ഞു.

൨൯ പിന്നെ അവർ യെറി
ഖൊയിൽനിന്ന പുറപ്പെട്ടപ്പൊൾ,
വളരെ പുരുഷാരം അവന്റെ പി
ന്നാലെ ചെന്നു.

൩൦ അപ്പൊൾ, കണ്ടാലും, വഴിയ
രികെ ഇരിക്കുന്ന രണ്ടു കുരുടർ യെ
ശു കടന്നുപൊകുന്നു എന്ന കെട്ടാ
റെ, അവർ ദാവീദിന്റെ പുത്രനാ
യ കർത്താവെ, ഞങ്ങളൊട കരുണ
ഉണ്ടാകെണമെന്ന നിലവിളിച്ച പ
റഞ്ഞു.

൩൧ അവർ മിണ്ടാതെ ഇരിപ്പാ
നായിട്ട പുരുഷാരം അവരെ വില
ക്കി: എന്നാലൊ അവർ ദാവീദിന്റെ
പുത്രനായ കർത്താവെ, ഞങ്ങളൊട
കരുണ ഉണ്ടാകെണം എന്ന അധി
കം നിലവിളിച്ച പറഞ്ഞു.

൩൨ അപ്പൊൾ യെശു നിന്ന, അ
വരെ വിളിച്ച, ഞാൻ നിങ്ങൾക്ക എ
ന്ത ചെയ്യെണമെന്ന നിങ്ങൾക്ക മ
നസ്സായിരിക്കുന്നു? എന്ന പറഞ്ഞു.

൩൩ അവർ അവനൊട, കർത്താ
വെ, ഞങ്ങളുടെ കണ്ണുകൾ തുറക്ക
പ്പെടെണം എന്ന പറഞ്ഞു.

൩൪ അപ്പൊൾ യെശു മനസ്സലി
യപ്പെട്ട, അവരുടെ കണ്ണുകളെ തൊ
ട്ടു: ഉടനെ അവരുടെ കണ്ണുകൾക്ക
കാഴ്ച ഉണ്ടായ, അവർ അവന്റെ
പിന്നാലെ പൊകയും ചെയ്തു.

## ൨൧ അദ്ധ്യായം.

൧ ക്രിസ്തു യെറുശലെമിലെക്ക ഒരു
കഴുതമെലെ എറപ്പൊകുന്നത.
൧൨ അവൻ കൊള്ളുന്നവരെയും
വില്ക്കുന്നവരെയും ദൈവാലയ
ത്തിൽനിന്ന പുറത്താക്കുന്നത.

൧ പിന്നെ അവർ യെറുശലമിലെക്ക
സമീപിച്ച, ഒലിവ മലയുടെ അരി
കെ ബെതപാഗയിലെക്ക എത്തി
യപ്പൊൾ, യെശു രണ്ട ശിഷ്യന്മാരെ
അയച്ച,

൨ അവരൊട, നിങ്ങളുടെ നെരെ
ഇരിക്കുന്ന ഗ്രാമത്തിലെക്ക പൊകു
വിൻ, അവിടെ നിങ്ങൾ ഉടനെ
കെട്ടപ്പെട്ടിരിക്കുന്ന ഒരു കഴുതയെ
യും, അതിനൊട കൂടെ ഒരു ആ
ൺകുട്ടിയെയും കാണും: [അവയെ]
അഴിച്ച, എനിക്ക കൊണ്ടുവരുവിൻ.

൩ യതൊരുത്തൻ നിങ്ങളൊട വ
ല്ലതും പറഞ്ഞാൽ, കർത്താവിന അവ
യെ കൊണ്ട ആവശ്യമുണ്ട എന്ന പ
റവിൻ; ഉടനെ അവൻ അവയെ
അയക്കും എന്ന പറഞ്ഞു.

൪ കണ്ടാലും നിന്റെ രാജാവ
സൌമ്യനായും, കഴുതമെലും കഴുത
യുടെ ആൺകുട്ടിമെലും ഇരിക്കുന്നവ
നായും നിന്റെ അടുക്കൽ വരുന്നു.
എന്ന നിങ്ങൾ സീയൊന്റെ പുത്രി
യൊട പറവിൻ, എന്ന

൫ ദീർഘദർശിയാൽ ചൊല്ലപ്പെട്ടത
നിവൃത്തിയാകെണ്ടുന്നതിന ഇത ഒ
ക്കെയും ഉണ്ടായി.

൬ അപ്പൊൾ ശിഷ്യന്മാർ പൊയി,
യെശു തങ്ങളൊട കല്പിച്ചപ്രകാരം
ചെയ്തു,

൭ കഴുതയെയും കഴുതക്കുട്ടിയെ
യും കൊണ്ടുവന്നു; പിന്നെ അവർ
തങ്ങളുടെ വസ്ത്രങ്ങളെ അവയുടെ
മെൽ ഇട്ട, [അവനെ] അവയുടെ
മെൽ ഇരുത്തി.

൮ അപ്പൊൾ എത്രയും വളരെ പു
രുഷാരം തങ്ങളുടെ വസ്ത്രങ്ങളെ വ
ഴിയിൽ വിരിച്ചു; മറ്റു ചിലർ വൃക്ഷ
ങ്ങളിൽനിന്ന കൊമ്പുകളെ വെട്ടി,
വഴിയിൽ വിതറി.

൯ അത്രയുമല്ല മുമ്പെ പൊകയും
പിന്തുടരുകയും ചെയ്ത പുരുഷാര
ങ്ങൾ, ദാവീദിന്റെ പുത്രന ഒശാ
ന: കർത്താവിന്റെനാമത്തിൽ വരു
ന്നവൻ അനുഗ്രഹിക്കപ്പെട്ടവൻ ആ
കുന്നു; അത്യുന്നതങ്ങളിൽ ഒശാന
എന്ന അട്ടഹാസിച്ച പറഞ്ഞു.

൧൦ പിന്നെ അവൻ യെറുശലമിലെ
ക്ക എത്തിയപ്പൊൾ, നഗരം എല്ലാം

കലങ്ങി, ഇവൻ ആര ആകുന്നു എന്ന പറഞ്ഞു.

൧൧ ഇവൻ ഗലിലെയായിലെ നസറെത്തിൽനിന്നുള്ള ദീൎഘദൎശിയായ യെശു ആകുന്നു എന്ന പുരുഷാരം പറഞ്ഞു.

൧൨ പിന്നെ യെശു ദൈവാലയത്തിലെക്ക ചെന്ന, ദൈവാലയത്തിൽ വില്ക്കുന്നവരെയും കൊള്ളുന്നവരെയും എല്ലാം പുറത്താക്കി, പൊൻവാണിഭക്കാരുടെ മെശപ്പലകകളെയും, പ്രാവുകളെ വില്ക്കുന്നവരുടെ പീഠങ്ങളെയും മറിച്ച കളഞ്ഞ,

൧൩ എന്റെ ഭവനം പ്രാൎത്ഥനയുടെ ഭവനം എന്ന ചൊല്ലപ്പെടും എന്ന എഴുതിയിരിക്കുന്നു; എന്നാൽ നിങ്ങൾ അത കള്ളന്മാരുടെ ഗുഹയാക്കി തീൎത്തു എന്ന അവരൊട പറഞ്ഞു.

൧൪ വിശെഷിച്ച കുരുടരും മുടന്തരും ദൈവാലയത്തിൽ അവന്റെ അടുക്കൽ വന്നു; അവൻ അവരെ സ്വസ്ഥമാക്കി.

൧൫ എന്നാൽ അവൻ ചെയ്ത അത്ഭുതങ്ങളെയും, ദാവീദിന്റെ പുത്രന ഒശാന എന്ന ദൈവാലയത്തിൽ വിളിച്ചുപറയുന്ന പൈതങ്ങളെയും പ്രധാനാചാൎയ്യന്മാരും ഉപാദ്ധ്യായന്മാരും കണ്ടാറെ, അവർ നീരസപ്പെട്ടു,

൧൬ ഇവർ പറയുന്നത നീ കെൾക്കുന്നുവൊ? എന്നും അവനൊട പറഞ്ഞു. അപ്പൊൾ യെശു അവരൊട, ഉവ്വ, ശിശുക്കളുടെയും മുലകുടിക്കുന്നവരുടെയും വായിൽനിന്ന നീ സ്തുതിയെ പൂൎണ്ണമാക്കി എന്ന നിങ്ങൾ ഒരുനാളും വായിച്ചിട്ടില്ലയൊ? എന്ന പറഞ്ഞു.

൧൭ ¶ പിന്നെ അവൻ അവരെ വിട്ട, പട്ടണത്തിൽനിന്ന ബെഥാനിയായിലെക്ക പുറപ്പെട്ടുപൊയി; അവിടെ രാത്രി പാൎത്തു.

൧൮ പിന്നെ രാവിലെ അവൻ പട്ടണത്തിലെക്ക തിരിച്ചുവരുമ്പൊൾ വിശന്നു.

൧൯ അവൻ വഴിയരികത്ത ഒരു അത്തി വൃക്ഷം കണ്ടാറെ, അതിന്റെ അടുക്കൽ വന്നു, അതിൽ ഇലകളല്ലാതെ പിന്നെ ഒന്നും കണ്ടതുമില്ല; അപ്പൊൾ അവൻ അതിനൊട, ഇനിമെൽ എന്നെക്കും നിങ്കൽ ഫലം ഉണ്ടാകരുത എന്ന പറഞ്ഞു. ഉടനെ ആ അത്തി വൃക്ഷം ഉണങ്ങിപ്പൊയി.

൨൦ ശിഷ്യന്മാർ ഇത കണ്ടാറെ, അത്തി വൃക്ഷം എത്രയും വെഗത്തിൽ ഉണങ്ങിപ്പൊയി എന്ന പറഞ്ഞ, ആശ്ചൎയ്യപ്പെട്ടു.

൨൧ പിന്നെ യെശു ഉത്തരമായിട്ട അവരൊട, നിങ്ങൾ വിശ്വാസമുള്ളവരായി സംശയിക്കാതെ ഇരുന്നാൽ, അത്തി വൃക്ഷത്തിന ചെയ്യപ്പെട്ടത നിങ്ങൾ ചെയ്യുമാത്രമല്ല, നിങ്ങൾ ഈ മലയൊടും നീ നീങ്ങി, സമുദ്രത്തിലെക്ക തള്ളപ്പെടുക എന്ന പറഞ്ഞാൽ, അപ്രകാരമാകുമെന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു.

൨൨ അത്രയുമല്ല പ്രാൎത്ഥനയിൽ നിങ്ങൾ എത കാൎയ്യങ്ങളെ വിശ്വസിച്ചുകൊണ്ട ചൊദിച്ചാലും, അവ ഒക്കെയും നിങ്ങൾക്ക ലഭിക്കും എന്ന പറഞ്ഞു.

൨൩ ¶ പിന്നെ അവൻ ദൈവാലയത്തിലെക്ക വന്ന, പഠിപ്പിക്കുമ്പൊൾ, പ്രധാനാചാൎയ്യന്മാരും ജനത്തിന്റെ മൂപ്പന്മാരും അവന്റെ അടുക്കൽ വന്ന, നീ എന്ത അധികാരം കൊണ്ട ഈ കാൎയ്യങ്ങളെ ചെയ്യുന്നു? എന്നും, ആര നിനക്ക ഈ അധികാരം തന്നു? എന്നും പറഞ്ഞു.

൨൪ യെശു ഉത്തരമായിട്ട അവരൊട, ഞാനും നിങ്ങളൊട ഒരു കാൎയ്യം ചൊദിക്കും: ആയത നിങ്ങൾ എന്നൊട പറഞ്ഞാൽ, ഞാൻ എന്ത അധികാരം കൊണ്ട ഈ കാൎയ്യങ്ങ

ളെ ചെയ്യുന്നു എന്ന ഞാനും നിങ്ങ
ളൊട പറയും.
൨൫ യോഹന്നാന്റെ ബപ്തിസ്മ എ
വിടെനിന്ന ഉണ്ടായി? സ്വൎഗ്ഗത്തിൽ
നിന്നൊ, മനുഷ്യരിൽനിന്നൊ? എ
ന്ന പറഞ്ഞു. അപ്പൊൾ അവർ ത
ങ്ങളിൽ ആലൊചിച്ച, അത സ്വൎഗ്ഗ
ത്തിൽനിന്ന ഉണ്ടായി എന്ന നാം
പറഞ്ഞാൽ, അവൻ, എന്നാൽ നി
ങ്ങൾ എന്തുകൊണ്ട അവനെ വിശ്വ
സിക്കാഞ്ഞു? എന്ന നമ്മൊട പറയും.
൨൬ അത മനുഷ്യരിൽനിന്ന ഉ
ണ്ടായി എന്ന നാം പറഞ്ഞാൽ, നാം
ജനങ്ങളെ ഭയപ്പെടുന്നു; എന്തുകൊ
ണ്ടെന്നാൽ എല്ലാവരും യൊഹന്നാ
നെ ഒരു ദീൎഘദൎശി എന്ന പ്രമാണി
ക്കുന്നു എന്ന പറഞ്ഞു.
൨൭ പിന്നെ അവർ യെശുവിനൊ
ട ഉത്തരമായിട്ട, ഞങ്ങൾ അറിയു
ന്നില്ല, എന്ന പറഞ്ഞു. അപ്പൊൾ
അവനും അവരൊട, ഞാൻ എന്ത
അധികാരം കൊണ്ട ഇവ കാൎയ്യങ്ങ
ളെ ചെയ്യുന്നു എന്ന ഞാനും നിങ്ങ
ളൊട പറയുന്നില്ല.
൨൮ എങ്കിലും നിങ്ങൾക്ക എന്ത
തൊന്നുന്നു? ഒരു മനുഷ്യന രണ്ട പു
ത്രന്മാർ ഉണ്ടായി; അവൻ മൂത്തവ
ന്റെ അടുക്കൽ വന്ന, മകനെ, നീ
ഇന്ന എന്റെ മുന്തിരിങ്ങാത്തൊട്ട
ത്തിൽ പൊയി, വെലചെയ്ക എന്ന
പറഞ്ഞു.
൨൯ അവൻ, ഇനിക്ക മനസ്സില്ല എ
ന്ന ഉത്തരമായിട്ട പറഞ്ഞു; എന്നാൽ
പിന്നത്തെതിൽ അവൻ അനുതാപ
പ്പെട്ട, പൊയി.
൩൦ പിന്നെ അവൻ രണ്ടാമത്തവ
ന്റെ അടുക്കൽവന്ന, അപ്രകാരം ത
ന്നെ പറഞ്ഞു. എന്നാറെ അവൻ, ക
ൎത്താവെ, ഞാൻ പൊകുന്നു എന്ന ഉ
ത്തരമായിട്ട പറഞ്ഞു; എങ്കിലും പൊ
യില്ല.
൩൧ ഇവരിരുവരിൽ എവൻ [ത
ന്റെ] അപ്പന്റെ ഇഷ്ടം ചെയ്തു?
എന്ന പറഞ്ഞു. മൂത്തവൻ, എന്ന അ
വർ അവനൊട പറയുന്നു. യെശു
അവരൊട പറഞ്ഞു, ചുങ്കക്കാരും
വെശ്യാസ്ത്രീകളും നിങ്ങൾക്ക മുമ്പെ
ദൈവത്തിന്റെ രാജ്യത്തിലെക്ക
പൊകുന്നു എന്ന ഞാൻ സത്യമായി
ട്ട നിങ്ങളൊട പറയുന്നു.
൩൨ എന്തുകൊണ്ടെന്നാൽ യൊഹ
ന്നാൻ നീതിയുടെ വഴിയിൽ നി
ങ്ങളുടെ അടുക്കൽ വന്നു, എങ്കിലും
നിങ്ങൾ അവനെ വിശ്വസിച്ചില്ല:
എന്നാൽ ചുങ്കക്കാരും വെശ്യാസ്ത്രീക
ളും അവനെ വിശ്വസിച്ചു: അത
നിങ്ങൾ കണ്ടിട്ടും, പിന്നത്തെതിൽ
അവനെ വിശ്വസിക്കെണ്ടുന്നതിന്നാ
യിട്ട, അനുതാപപ്പെട്ടതുമില്ല
൩൩ ¶ മറെറാരു ഉപമ കെട്ടു
കൊൾവിൻ: വീട്ടെജമാനനായൊ
രു മനുഷ്യൻ ഉണ്ടായിരുന്നു, അ
വൻ ഒരു മുന്തിരിങ്ങാത്തൊട്ടമുണ്ടാ
ക്കി, അതിന ചുററും ഒരു വെലി കെ
ട്ടി, അതിൽ ഒരു ചക്കം കുഴിച്ചിട്ട,
ഒരു ഗൊപുരവും പണിതു, പിന്നെ
അത തൊട്ടക്കാൎക്ക എല്പിച്ച, ഒരു ദൂര
ദെശത്തിലെക്ക പൊയി.
൩൪ ഫലകാലം സമീപിച്ചപ്പൊ
ൾ, അതിന്റെ ഫലങ്ങളെ വാങ്ങു
വാനായിട്ട, അവൻ തന്റെ ഭൃത്യ
ന്മാരെ ആ തൊട്ടക്കാരുടെ അടുക്കൽ
പറഞ്ഞയച്ചു.
൩൫ എന്നാറെ തൊട്ടക്കാർ അവ
ന്റെ ഭൃത്യന്മാരെ പിടിച്ച, ഒരുത്ത
നെ അടിച്ചു, ഒരുത്തനെ കൊന്നു,
മറെറാരുത്തനെ കല്ലു കൊണ്ട എറി
ഞ്ഞു.
൩൬ പിന്നെയും അവൻ മുമ്പില
ത്തവരെക്കാൾ അധികം മറെറ ഭൃ
ത്യന്മാരെ പറഞ്ഞയച്ചു: അവർ അവ
രൊടും അപ്രകാരം തന്നെ ചെയ്തു.
൩൭ ഒടുക്കത്ത അവൻ, അവർ എ
ന്റെ പുത്രനെ ശങ്കിക്കുമെന്ന പറ

ഞ്ഞ, തന്റെ പുത്രനെ അവരുടെ അടുക്കൽ പറഞ്ഞയച്ചു.

൩൮ ശെഷം എന്നാറെ തൊട്ടക്കാർ പുത്രനെ കണ്ടപ്പൊൾ, ഇവൻ അവകാശി ആകുന്നു; വരുവിൻ, നാം ഇവനെ കൊന്ന, ഇവന്റെ അവകാശം അടക്കികൊള്ളെണമെന്ന തമ്മിൽ തമ്മിൽ പറഞ്ഞു.

൩൯ പിന്നെ അവർ അവനെ പിടിച്ച, അവനെ മുന്തിരിങ്ങാത്തൊട്ടത്തിൽനിന്ന പുറത്താക്കി, കൊന്നുകളഞ്ഞു.

൪൦ അതകൊണ്ട മുന്തിങ്ങാത്തൊട്ടത്തിന്റെ യജമാനൻ വരുമ്പൊൾ, അവൻ ആ തൊട്ടക്കാരൊട എന്ത ചെയ്യും?

൪൧ അവർ അവനൊട, അവൻ ആ ദുഷ്ടന്മാരെ ദൊഷമായി നശിപ്പിച്ച, തല്ക്കാലങ്ങളിൽ തനിക്ക ഫലങ്ങളെ കൊടുക്കുന്ന മറെറ തൊട്ടക്കാൎക്ക മുന്തിരിങ്ങാത്തൊട്ടം എല്പിക്കും എന്ന പറഞ്ഞു.

൪൨ യെശു അവരൊട പറഞ്ഞു, വീട്ടുപണിക്കാർ കൊള്ളരുതെന്ന തള്ളിയ കല്ല കൊനിന തലക്കല്ലായി തിൻതിരിക്കുന്നു: ഇത കൎത്താവിനാൽ ഉണ്ടായത, അത നമ്മുടെ കണ്ണുകളിൽ ആശ്ചൎയ്യമായിട്ടുള്ളതുമാകുന്നു, എന്ന വെദവാക്യങ്ങളിൽ നിങ്ങൾ ഒരുനാളും വായിച്ചിട്ടില്ലയൊ?

൪൩ ആയതകൊണ്ട ദൈവത്തിന്റെ രാജ്യം നിങ്ങളിൽനിന്ന നീക്കപ്പെട്ട, അതിന്റെ ഫലങ്ങളെ തരുന്ന ഒരു ജാതിക്ക കൊടുക്കപ്പെടും എന്ന ഞാൻ നിങ്ങളൊടപറയുന്നു.

൪൪ വിശെഷിച്ച ഈ കല്ലിന്മെൽ വീഴുന്നവൻ നുറുങ്ങപ്പെടും: എന്നാൽ അത ആരുടെ മെൽ വീണാൽ, അത അവനെ പൊടിയാക്കും.

൪൫ പ്രധാനാചാൎയ്യന്മാരും പറിശന്മാരും അവന്റെ ഉപമകളെ കെട്ടാറെ, അവൻ തങ്ങളെ കുറിച്ച പറഞ്ഞു എന്ന അറിഞ്ഞു.

൪൬ എങ്കിലും അവർ അവനെ പിടിപ്പാനായിട്ട അന്വെഷിക്കുമ്പൊൾ, അവർ ജനങ്ങളെ ഭയപ്പെട്ടു, എന്തകൊണ്ടെന്നാൽ അവർ അവനെ ഒരു ദീൎഘദൎശിയെപ്പൊലെ പ്രമാണിച്ചു.

## ൨൨ അദ്ധ്യായം.

൧ രാജപുത്രന്റെ വിവാഹം ൧൧ കല്യാണ വസ്ത്രം.—൧൫ ഇറവരി കൊടുക്കുന്ന സംഗതി.—ഉയിൎപ്പിന്റെ സംഗതി.

പിന്നെ യെശു ഉത്തരമായിട്ട പിന്നെയും അവരൊട ഉപമകളായി സംസാരിച്ച, പറഞ്ഞു,

൨ സ്വൎഗ്ഗരാജ്യം തന്റെ പുത്രന കല്യാണം കഴിച്ചിട്ടുള്ള ഒരു രാജാവിനൊട സദൃശമാകുന്നു;

൩ കല്യാണത്തിന വിളിക്കപ്പെട്ടവരൊട വരുവാൻ പറവാനായിട്ട അവൻ തന്റെ ശുശ്രൂഷക്കാരെ പറഞ്ഞയച്ചു: എന്നാറെ വരുവാൻ അവൎക്ക മനസ്സില്ല.

൪ പിന്നെയും അവൻ മറെറ ശുശ്രൂഷക്കാരെ അയച്ച, നിങ്ങൾ വിളിക്കപ്പെട്ടവരൊട, കണ്ടാലും, ഞാൻ എന്റെ വിരുന്ന ഒരുക്കിയിരിക്കുന്നു: എന്റെ കാളകളും തടിച്ച ജന്തുക്കളും കൊല്ലപ്പെട്ടു; സകലവും ഒരുങ്ങിയിരിക്കുന്നു: കല്യാണത്തിന വരുവിൻ എന്ന പറവിൻ എന്ന പറഞ്ഞു.

൫ എന്നാറെ അവർ അജാഗ്രതപ്പെട്ടു, ഒരുത്തൻ തന്റെ നിലത്തിന്നും, മറെറാരുത്തൻ തന്റെ വ്യാപാരത്തിന്നും പൊയ്ക്കളഞ്ഞു.

൬ ശെഷമുള്ളവർ അവന്റെ ശുശ്രൂഷക്കാരെ പിടിച്ച, അവമാനപ്പെടുത്തി, കൊല്ലുകയും ചെയ്തു.

൭ പിന്നെ രാജാവ ആയത കെട്ടപ്പൊൾ, അവൻ കൊപപ്പെട്ടു; അവൻ തന്റെ സെനകളെ അയച്ച, ആ കുലപാതകരെ നശിപ്പിച്ച, അ

വരുടെ പട്ടണം ചുട്ടുകളഞ്ഞു.

൮ അപ്പൊൾ അവൻ തന്റെ ശു ശ്രൂഷക്കാരൊട, കല്യാണം ഒരുങ്ങി യിരിക്കുന്നു, എന്നാൽ വിളിക്കപ്പെട്ടവർ യൊഗ്യന്മാരായിരുന്നില്ല.

൯ അതകൊണ്ട നിങ്ങൾ പെരുവഴികളിലെക്ക പൊയി, നിങ്ങൾ കാണുന്നവരെ ഒക്കെയും കല്യാണത്തിന വിളിപ്പിൻ എന്ന പറഞ്ഞു.

൧൦ ആ ശുശ്രൂഷക്കാർ പെരുവഴികളിലെക്ക പുറപ്പെട്ട, അവർ കണ്ടിട്ടുള്ള ദുഷ്ടന്മാരെയും നല്ലവരെയും എല്ലാം കൂട്ടിക്കൊണ്ടുവന്നു: കല്യാണശാല വിരുന്നുകാരെ കൊണ്ട നിറഞ്ഞിരുന്നു.

൧൧ ¶ പിന്നെ വിരുന്നുകാരെ കാണ്മാനായിട്ട രാജാവ അകത്തുവന്നപ്പൊൾ, കല്യാണ വസ്ത്രം ഉടുക്കാതെയുള്ള ഒരു മനുഷ്യനെ അവിടെ കണ്ടു:

൧൨ അവനൊട, സ്നെഹിത, കല്യാണ വസ്ത്രം നിനക്കില്ലാതെ നീ ഇവിടെക്ക എങ്ങിനെ അകത്തുവന്നു? എന്ന പറഞ്ഞു. എന്നാറെ അവൻ മിണ്ടാതെ ഇരുന്നു.

൧൩ അപ്പൊൾ രാജാവ തന്റെ ശുശ്രൂഷക്കാരൊട, നിങ്ങൾ ഇവനെ കൈകളെയും കാലുകളെയും കെട്ടി, ഇവനെ എടുത്ത കൊണ്ടുപൊയി, സകലത്തിന്നും പുറമെയുള്ള ഇരുളിലെക്ക ആക്കിക്കളവിൻ: അവിടെ കരച്ചിലും പല്ലുകടിയും ഉണ്ടാകും എന്ന പറഞ്ഞു.

൧൪ എന്തുകൊണ്ടെന്നാൽ വിളിക്കപ്പെട്ടവർ പലർ ആകുന്നു തെരിഞ്ഞെടുക്കപ്പെട്ടവരൊ ചുരുക്കമാകുന്നു.

൧൫ ¶ അപ്പൊൾ പറിശന്മാർ പൊയി, അവന്റെ വാക്കിൽ അവനെ എങ്ങിനെ അകപ്പെടുത്തെണ്ടു എന്ന ആലൊചന ചെയ്തു.

൧൬ പിന്നെ അവർ അവരുടെ ശിഷ്യന്മാരെ എറൊദിയക്കാരൊടും കൂടി അവന്റെ അടുക്കൽ അയച്ച, ഗുരൊ, നീ സത്യമുള്ളവനാകുന്നു എന്നും, ദൈവത്തിന്റെ വഴി സത്യത്തൊടെ ഉപദെശിക്കുന്നു എന്നും, നീ മനുഷ്യരുടെ മുഖത്തെ നൊക്കുന്നില്ലായ്കകൊണ്ട ആൎക്കും വെണ്ടി നിനക്കു വിചാരമില്ല എന്നും ഞങ്ങൾ അറിയുന്നു.

൧൭ അതകൊണ്ട നിനക്ക എങ്ങിനെ തൊന്നുന്നു? കൈസറിന വരിപ്പണം കൊടുക്കുന്നത ന്യായമൊ അല്ലയൊ? ഞങ്ങളൊട പറക, എന്ന പറയിച്ചു.

൧൮ എന്നാറെ യെശു അവരുടെ ദുഷ്ടത അറിഞ്ഞിട്ട, കപടഭക്തിക്കാരെ, നിങ്ങൾ എന്നെ എന്തിന പരീക്ഷിക്കുന്നു?

൧൯ ഒരു വരിപ്പണം ഇനിക്ക കാണിപ്പിൻ എന്ന പറഞ്ഞു. അവർ ഒരു പണവും അവന കൊണ്ടുവന്നു.

൨൦ പിന്നെ അവൻ അവരൊട, ഈ സ്വരൂപവും മെലെഴുത്തും ആരുടെ ആകുന്നു? എന്ന പറഞ്ഞു.

൨൧ കൈസറിന്റെ ആകുന്നു, എന്ന അവർ അവനൊട പറഞ്ഞു. അപ്പൊൾ അവൻ അവരൊട, അതകൊണ്ട കൈസറിന്നുള്ളവ കൈസറിന്നും, ദൈവത്തിനുള്ളവ ദൈവത്തിനും കൊടുത്തുകൊൾവിൻ എന്ന പറഞ്ഞു.

൨൨ അവർ ഇത കെട്ടാറെ, ആശ്ചൎയ്യപ്പെട്ട, അവനെ വിട്ട, വാങ്ങിപ്പൊകയും ചെയ്തു.

൨൩ ¶ ഉയിൎപ്പില്ല എന്ന പറയുന്ന സാദൊക്കായക്കാർ ആ ദിവസം തന്നെ അവന്റെ അടുക്കൽ വന്നു, അവർ അവനൊട ചൊദിച്ചു.

൨൪ ഗുരൊ, ഒരുത്തൻ മക്കളില്ലാതെ മരിച്ചുപൊയാൽ, അവന്റെ സഹൊദരൻ അവന്റെ സ്ത്രീയെ വിവാഹം ചെയ്തു, അവന്റെ സഹൊദരന സന്തതിയുണ്ടാക്കെണം

എന്ന മൊശെ പറഞ്ഞുവല്ലൊ.
൨൫ എന്നാൽ ഞങ്ങളുടെ കൂടെ ഏ
ഴ സഹൊദരന്മാർ ഉണ്ടായിരുന്നു:
മൂത്തവൻ വിവാഹം ചെയ്തു, മരിച്ചു,
തനിക്ക സന്തതിയില്ലായ്കകൊണ്ട, ത
ന്റെ സ്ത്രീയെ തന്റെ സഹൊദര
നായിട്ട വെച്ചെച്ചു.
൨൬ അപ്രകാരം തന്നെ രണ്ടാമ
ത്തവനും, മൂന്നാമത്തവനും, എഴാമ
ത്തവൻ വരെയും [ചെയ്തു.]
൨൭ എല്ലാവൎക്കും പിന്നെ ആ സ്ത്രീ
യും മരിച്ചു.
൨൮ ആകയാൽ ആ എഴുപെരും
ഇവളെ വിവാഹം ചെയ്തതുകൊ
ണ്ട, ഉയിൎപ്പിങ്കൽ അവൾ അവരിൽ
എവന്റെ സ്ത്രീയാകും?
൨൯ എന്നാറെ യെശു ഉത്തരമാ
യിട്ട അവരൊട, നിങ്ങൾ വെദ
വാക്യങ്ങളെ എങ്കിലും, ദൈവത്തി
ന്റെ ശക്തിയെ എങ്കിലും അറിയാ
യ്കകൊണ്ട തെറ്റിപ്പൊകുന്നു.
൩൦ ഉയിൎപ്പിങ്കൽ അവർ വിവാ
ഹം ചെയ്യുമാറുമില്ല, വിവാഹമായി
കൊടുക്കപ്പെടുമാറുമില്ല, സ്വൎഗ്ഗത്തിൽ
ദൈവത്തിന്റെ ദൂതന്മാരെ പൊ
ലെ അത്രെ ആകുന്നുവല്ലൊ.
൩൧ എന്നാൽ മരിച്ചവരുടെ ഉ
യിൎപ്പിനെ കുറിച്ച ദൈവത്താൽ നി
ങ്ങളൊട ചൊല്ലപ്പെട്ടത നിങ്ങൾ
വായിച്ചിട്ടില്ലയൊ? അതെന്തെന്നാൽ,
൩൨ ഞാൻ അബ്രാഹാമിന്റെ ദൈ
വവും, ഇസ്സാക്കിന്റെ ദൈവവും,
യാക്കൊബിന്റെ ദൈവവും ആയി
രിക്കുന്നു: ദൈവം മരിച്ചവരുടെ
ദൈവമല്ല, ജീവനുള്ളവരുടെ [ദൈ
വം] അത്രെ ആകുന്നു എന്ന പറഞ്ഞു.
൩൩ പുരുഷാരവും [ഇത] കെട്ട
പ്പൊൾ, അവർ അവന്റെ ഉപദെ
ശത്തിൽ വിസ്മയപ്പെട്ടു.
൩൪ ¶ പിന്നെ അവൻ സാദൊ
ക്കായക്കാരെ മിണ്ടാതെയാക്കിയ പ്ര
കാരം പറിശന്മാർ കെട്ടാറെ, അ
വർ ഒന്നിച്ചുകൂടി.
൩൫ അപ്പൊൾ അവരിൽ ന്യായ
ശാസ്ത്രീയായ ഒരുത്തൻ അവനെ
പരീക്ഷിച്ചു,
൩൬ ഗുരൊ, വെദപ്രമാണത്തിൽ
എത കല്പന വലിയത? എന്ന ചൊ
ദിച്ചു.
൩൭ യെശു അവനൊട, നീ നി
ന്റെ ദൈവമായ കൎത്താവിനെ നി
ന്റെ പൂൎണ്ണ ഹൃദയത്തൊടും, നി
ന്റെ പൂൎണ്ണാത്മാവൊടും, നിന്റെ
പൂൎണ്ണ മനസ്സൊടും സ്നെഹിക്കെണം,
൩൮ ഇത ഒന്നാമത്തും വലിയതുമാ
യ കല്പന ആകുന്നു.
൩൯ രണ്ടാമത്തെതും അതിനൊട
സമമാകുന്നു, നിന്റെ അയല്ക്കാര
നെ നിന്നെ പ്പൊലെ തന്നെ സ്നെ
ഹിക്കെണം.
൪൦ ഈ രണ്ട കല്പനകളിൽ സക
ല വെദപ്രമാണവും ദീൎഘദൎശികളും
അടങ്ങിയിരിക്കുന്നു എന്ന പറഞ്ഞു.
൪൧ ¶ പിന്നെ പറിശന്മാർ കൂടിയി
രിക്കുമ്പൊൾ, യെശു അവരൊട,
൪൨ ക്രിസ്തുവിനെ കുറിച്ച നിങ്ങൾ
ക്ക എന്ത തൊന്നുന്നു? അവൻ ആ
രുടെ പുത്രൻ ആകുന്നു? എന്ന ചൊ
ദിച്ചു. ദാവീദിന്റെ [പുത്രൻ,]
എന്ന അവർ അവനൊട പറയുന്നു.
൪൩ അവൻ അവരൊട, അപ്ര
കാരമായാൽ, ഞാൻ നിന്റെ ശത്രു
ക്കളെ നിന്റെ പാദപീഠമാക്കുവൊ
ളത്തിന എന്റെ വലത്തുഭാഗത്തിൽ
ഇരിക്ക, എന്ന കൎത്താവ എന്റെ ക
ൎത്താവിനൊട പറഞ്ഞു, എന്ന
൪൪ ദാവീദ ആത്മാവിനാൽ അ
വനെ കൎത്താവ എന്ന ചൊല്ലുന്നത
എങ്ങിനെ?
൪൫ അതുകൊണ്ട ദാവീദ അവ
നെ കൎത്താവെന്ന ചൊല്ലുന്നു എ
ങ്കിൽ; അവൻ എങ്ങിനെ അവന്റെ
പുത്രൻ ആകുന്നു? എന്ന പറഞ്ഞു.
൪൬ പിന്നെ ഒരുത്തനും അവ

നൊട ഒരു വചനവും ഉത്തരമാ
യിട്ട പറവാൻ കഴിഞ്ഞില്ല, ആ ദി
വസം മുതൽക്ക അവനൊട ഒരു കാ
ൎയ്യവും ചൊദിപ്പാൻ ആൎക്കും ധൈ
ൎയ്യമുണ്ടായിട്ടുമില്ല.

## ൨൩ അദ്ധ്യായം.

൧ ഉപാദ്ധ്യായന്മാരുടെയും പറിശ
ന്മാരുടെയും ഉപദെശം നന്നന
ടപ്പിന്റെ രീതി ദൊഷമത്രെ എ
ന്നുള്ളത.—൩൭ യെറുശലമിന്റെ
നാശം മുമ്പുകൂട്ടി ചൊല്ലപ്പെട്ടത.

അപ്പൊൾ യെശു പുരുഷാരത്തൊ
ടും തന്റെ ശിഷ്യന്മാരൊടും സം
സാരിച്ചു, പറഞ്ഞു,

൨ ഉപാദ്ധ്യായന്മാരും പറിശന്മാ
രും മൊശയുടെ ആസനത്തിന്മെൽ
ഇരിക്കുന്നു,

൩ ആകയാൽ പ്രമാണിപ്പാൻ അ
വർ നിങ്ങളൊട എത കാൎയ്യങ്ങളെ എ
ങ്കിലും പറയുന്നുവൊ, അവ ഒക്കെ
യും പ്രമാണിച്ചു ചെയ്യിൻ: എന്നാൽ
അവരുടെ പ്രവൃത്തികളിൻപ്രകാരം
ചെയ്യരുത: എന്തുകൊണ്ടെന്നാൽ അ
വർ പറയുന്നു, ചെയ്യുന്നില്ല താനും.

൪ എന്തെന്നാൽ അവർ ഭാരവും
ചുമപ്പാൻ ഞെരുക്കവുമുള്ള ചുമടുക
ളെ കെട്ടി, മനുഷ്യരുടെ തൊളുക
ളിൽ വെക്കുന്നു: എന്നാൽ തങ്ങളു
ടെ ഒരു വിരലുകൊണ്ട അവയെ ഇ
ളക്കുവാൻ അവൎക്ക മനസ്സില്ല.

൫ തങ്ങളുടെ പ്രവൃത്തികളെ ഒ
ക്കെയും അവർ മനുഷ്യരാൽ കാണ
പ്പെടെണ്ടുന്നതിനായിട്ട ചെയ്യുന്നു:
അവർ തങ്ങളുടെ നെററിപ്പട്ടങ്ങ
ളെ വീതിയാക്കി, തങ്ങളുടെ വസ്ത്ര
ങ്ങളുടെ തൊങ്കലുകളെ വലുതാക്കി,

൬ വിരുന്നുകളിൽ പ്രധാന സ്ഥ
ലങ്ങളെയും, സഭകളിൽ പ്രധാന
ആസനങ്ങളെയും,

൭ ചന്തകളിൽ വന്ദനങ്ങളെയും,
മനുഷ്യരാൽ, റബ്ബീ, റബ്ബീ, എന്ന
വിളിക്കപ്പെടുവാനും ഇച്ശിക്കുന്നു.

൮ എന്നാൽ നിങ്ങൾ റബ്ബീ എന്ന
വിളിപ്പെടരുത: എന്തുകൊണ്ടെന്നാ
ൽ ക്രിസ്തു എന്ന ഒരുത്തൻ നിങ്ങളു
ടെ ഗുരു ആകുന്നു: നിങ്ങൾ എല്ലാ
വരും സഹൊദരന്മാരും ആകുന്നു.

൯ ഭൂമിയിൽ ഒരുത്തനെ പിതാ
വെന്ന നിങ്ങൾ വിളിക്കയുമരുത:
എന്തുകൊണ്ടെന്നാൽ സ്വൎഗ്ഗത്തിലിരി
ക്കുന്നവനായ ഒരുത്തൻ നിങ്ങളുടെ
പിതാവ ആകുന്നു.

൰ പിന്നെയും നിങ്ങൾ ഗുരുക്ക
ന്മാർ എന്ന വിളിക്കപ്പെടരുത: എ
ന്തുകൊണ്ടെന്നാൽ ക്രിസ്തു എന്ന ഒരു
ത്തൻ നിങ്ങളുടെ ഗുരു ആകുന്നു.

൰൧ പിന്നെ നിങ്ങളിൽ വലിയവ
ൻ നിങ്ങളുടെ ശുശ്രൂഷക്കാരനാകും.

൰൨ യാതൊരുത്തൻ തന്നെത്താൻ
ഉയൎത്തുമൊ, അവൻ താഴ്ത്തപ്പെടും;
യാതൊരുത്തനും തന്നെത്താൻ താ
ഴ്ത്തുമൊ അവൻ ഉയൎത്തപ്പെടും.

൰൩ ¶ കപടഭക്തിക്കാരായ ഉ
പാദ്ധ്യായന്മാരായും പറിശന്മാരാ
യുമുള്ളൊരെ, നിങ്ങൾക്ക ഹാ കഷ്ടം!
അതെന്തുകൊണ്ടെന്നാൽ നിങ്ങൾ മ
നുഷ്യരുടെ നെരെ സ്വൎഗ്ഗരാജ്യം അ
ടെച്ചുകളയുന്നു: നിങ്ങൾ തന്നെ അ
തിനകത്ത പൊകുന്നില്ല, പ്രവെശി
ക്കുന്നവരെ അകത്ത പൊകുവാൻ
സമ്മതിക്കുന്നതുമില്ല.

൰൪ കപടഭക്തിക്കാരായ ഉപാ
ദ്ധ്യായന്മാരായും പറിശന്മാരായുമു
ള്ളവരെ, നിങ്ങൾക്ക ഹാ കഷ്ടം! അ
തെന്തുകൊണ്ടെന്നാൽ നിങ്ങൾ വി
ധവമാരുടെ വീടുകളെ ഭക്ഷിച്ചുക
ളയുന്നു, കാഴ്ചെക്ക ദീൎഘമായി പ്രാൎത്ഥി
ക്കയും ചെയ്യുന്നു: ഇത ഹെതുവായി
ട്ട നിങ്ങൾക്ക അധികം ശിക്ഷ കിട്ടും.

൰൫ കപടഭക്തിക്കാരായ ഉപാ
ദ്ധ്യായന്മാരായും പറിശന്മാരായുമുള്ള
വരെ, നിങ്ങൾക്ക ഹാ കഷ്ടം! അ
തെന്തുകൊണ്ടെന്നാൽ ഒരുത്തനെ

മാൎഗ്ഗത്തിലാക്കുവാൻ നിങ്ങൾ സമുദ്ര
ത്തെയും ഭൂമിയെയും ചുററി സഞ്ച
രിക്കുന്നു, പിന്നെ അവൻ അകപ്പെ
ട്ടതിന്റെ ശെഷം, നിങ്ങൾ നിങ്ങ
ളെക്കാളും അവനെ ഇരട്ടിപ്പായി
നരകത്തിന്റെ പുത്രനാക്കുന്നു.
൧൬ ആരെങ്കിലും ദൈവാലയത്തെ
കൊണ്ടു സത്യം ചെയ്താൽ, അതു ഒ
ന്നുമില്ല എന്നും; ആരെങ്കിലും ദൈ
വാലയത്തിലെ പൊന്നു കൊണ്ടു സ
ത്യം ചെയ്താൽ, അവൻ കടക്കാര
നാകുന്നു എന്നും, പറയുന്നവരായ
കുരുട്ടുവഴികാട്ടുന്നവരെ, നിങ്ങൾക്കു
ഹാ കഷ്ടം!
൧൭ മൂഢന്മാരായും കുരുടരായുമു
ള്ളോരെ, എതു വലിയതു ആകുന്നു,
പൊന്നൊ, പൊന്നു ശുദ്ധമാക്കുന്ന
ദൈവാലയമൊ?
൧൮ പിന്നെയും യാതൊരുത്തൻ
എങ്കിലും പീഠത്തെ കൊണ്ടു സത്യം
ചെയ്താൽ, അതു ഒന്നുമില്ല, എന്നാൽ
യാതൊരുത്തൻ എങ്കിലും അതിന്റെ
മെലിരിക്കുന്ന വഴിപാടു കൊണ്ടു
സത്യം ചെയ്താൽ, അവൻ കടക്കാര
നാകുന്നു.
൧൯ മൂഢന്മാരായും കുരുടരായുമു
ള്ളോരെ, എതു വലിയതു ആകുന്നു,
വഴിപാടൊ, വഴിപാടു ശുദ്ധമാ
ക്കുന്ന പീഠമൊ?
൨൦ ആയതുകൊണ്ടു പീഠത്തെ കൊ
ണ്ടു സത്യം ചെയ്യുന്നവൻ അതിനെ
കൊണ്ടും, അതിന്റെ മെലുള്ള സ
കല വസ്തുക്കളെ കൊണ്ടും സത്യം
ചെയ്യുന്നു.
൨൧ ദൈവാലയത്തെ കൊണ്ടു സ
ത്യം ചെയ്യുന്നവനും അതിനെ കൊ
ണ്ടും, അതിൽ വസിക്കുന്നവനെ
കൊണ്ടും സത്യം ചെയ്യുന്നു.
൨൨ പിന്നെയും സ്വൎഗ്ഗത്തെ കൊ
ണ്ടു സത്യം ചെയ്യുന്നവൻ ദൈവ
ത്തിന്റെ സിംഹാസനത്തെ കൊ
ണ്ടും, അതിന്മെൽ ഇരിക്കുന്നവനെ
കൊണ്ടും സത്യം ചെയ്യുന്നു.
൨൩ കപടഭക്തിക്കാരായ ഉപാ
ദ്ധ്യായന്മാരായും പറിശന്മാരായുമു
ള്ളോരെ, നിങ്ങൾക്കു ഹാ കഷ്ടം!
അതെന്തുകൊണ്ടെന്നാൽ, നിങ്ങൾ
തുളസിയിലും പെരുഞ്ചീരകത്തിലും
ജീരകത്തിലും പത്തിലൊന്നു കൊടു
ക്കുന്നു, വെദത്തിലെ എററവും ഘ
നമായിട്ടുള്ള കാൎയ്യങ്ങളായ ന്യായ
വും, കരുണയും, വിശ്വാസവും വി
ട്ടുകളഞ്ഞു: നിങ്ങൾ ഇവ ചെയ്കു
യും, അവ വിട്ടുകളയാതെ ഇരിക്കു
യും ചെയ്യെണ്ടിയിരുന്നു.
൨൪ കുരുട്ടു വഴി കാട്ടുന്നവരെ,
നിങ്ങൾ ഒരു കൊതുക അരിച്ചെടു
ക്കയും, ഒട്ടകം വിഴുങ്ങിക്കളകയും
ചെയ്യുന്നവരാകുന്നു.
൨൫ കപടഭക്തിക്കാരായ ഉപാ
ദ്ധ്യായന്മാരായും പറിശന്മാരായുമു
ള്ളോരെ, നിങ്ങൾക്കു ഹാ കഷ്ടം!
അതെന്തുകൊണ്ടെന്നാൽ പാനപാ
ത്രത്തിന്റെയും ഭക്ഷണപാത്രത്തി
ന്റെയും പുറം നിങ്ങൾ ശുദ്ധം ചെ
യ്യുന്നു, എന്നാൽ അകത്തു അവ പി
ടിച്ചുപറി കൊണ്ടും പാകക്കെടു കൊ
ണ്ടും നിറഞ്ഞിരിക്കുന്നു.
൨൬ കുരുട്ടു പറിശനെ, മുമ്പെ പാ
നപാത്രത്തിന്റെയും ഭക്ഷണ പാ
ത്രത്തിന്റെയും അകം ശുദ്ധം ചെ
യ്ക, അപ്പൊൾ അവയുടെ പുറവും
ശുദ്ധമായിരിക്കും.
൨൭ കപടഭക്തിക്കാരായ ഉപാദ്ധ്യാ
യന്മാരായും പറിശന്മാരായുമുള്ളോ
രെ, നിങ്ങൾക്കു ഹാ കഷ്ടം! അതെ
ന്തുകൊണ്ടെന്നാൽ നിങ്ങൾ വെള്ള
പൂശപ്പെട്ട പ്രെതക്കല്ലറകൾക്കു സദൃ
ശന്മാരാകുന്നു, അവ പുറമെ അല
ങ്കാരമുള്ളവയായി തന്നെ കാണപ്പെ
ടുന്നു, എന്നാൽ അകത്തു അവ മരി
ച്ചവരുടെ അസ്ഥികൾ കൊണ്ടും സ
കല വിധമുള്ള അശുദ്ധി കൊണ്ടും
നിറഞ്ഞിരിക്കുന്നു.

൨൮ അപ്രകാരം തന്നെ നിങ്ങളും
പുറമെ മനുഷ്യൎക്ക നീതിമാന്മാരായി
കാണപ്പെടുന്നു, അകത്തൊ നിങ്ങൾ
കപടഭക്തി കൊണ്ടും അന്യായം
കൊണ്ടും നിറഞ്ഞവരാകുന്നു.
൨൯ കപടഭക്തിക്കാരായ ഉപാ
ദ്ധ്യായന്മാരായും പറിശന്മാരായുമു
ള്ളൊരെ, നിങ്ങൾക്ക ഹാ കഷ്ടം!
അതെന്തകൊണ്ടെന്നാൽ നിങ്ങൾ
ദീൎഘദൎശിമാരുടെ പ്രെതക്കല്ലറകളെ
പണിചെയ്തു, നീതിമാന്മാരുടെ ക
ല്ലറകളെ മൊടിയാക്കി,
൩൦ ഞങ്ങൾ ഞങ്ങളുടെ പിതാക്ക
ന്മാരുടെ ദിവസങ്ങളിൽ ആയിരു
ന്നു എങ്കിൽ, അവരൊട കൂ
ടി ദീൎഘദൎശിമാരുടെ രക്തപ്പകയിൽ
കൂടുന്നവരാകയില്ല എന്ന പറയുന്നു.
൩൧ എന്നതകൊണ്ട നിങ്ങൾ ദീ
ൎഘദൎശിമാരെ കൊന്നവരുടെ പുത്ര
ന്മാർ ആകുന്നു എന്ന നിങ്ങൾക്ക നി
ങ്ങൾ തന്നെ സാക്ഷികൾ ആകുന്നു.
൩൨ അങ്ങിനെ നിങ്ങൾ നിങ്ങളു
ടെ പിതാക്കന്മാരുടെ അളവ നിവൃ
ത്തിപ്പിൻ.
൩൩ സൎപ്പങ്ങളായും അണലിക്കു
ട്ടികളായുമുള്ളൊരെ, നിങ്ങൾ നര
കശിക്ഷയിൽനിന്ന എങ്ങിനെ തെ
റ്റിപ്പൊകും?
൩൪ ¶ ഇതിനായ്ക്കൊണ്ട, കണ്ടാലും,
ഞാൻ ദീൎഘദൎശിമാരെയും വിദ്വാന്മാ
രെയും ഉപാദ്ധ്യായന്മാരെയും നി
ങ്ങളുടെ അടുക്കൽ അയക്കുന്നു: നി
ങ്ങൾ അവരിൽ [ചിലരെ] കൊന്ന,
കുരിശിൽ തറെക്കും; [ചിലരെ] നി
ങ്ങളുടെ സഭകളിൽ വാറുകൊണ്ടങ്ങ
ടിച്ച, നഗരം തൊറും പീഡിപ്പിക്കും:
൩൫ നീതിമാനായ ഹാബെലി
ന്റെ രക്തം മുതൽ, നിങ്ങൾ ദൈ
വാലയത്തിനും പീഠത്തിനും നടുവെ
കൊന്നിട്ടുള്ള ബറക്കിയായുടെ പുത്ര
നായ സക്കറിയായുടെ രക്തം വരെ
യും, ഭൂമിയിൽ ചിന്നപ്പെട്ട നീതിയു
ള്ള രക്തം ഒക്കെയും നിങ്ങളുടെ മെൽ
വരെണ്ടുന്നതിനായിട്ട ആകുന്നു.
൩൬ ഈ കാൎയ്യങ്ങൾ ഒക്കെയും ഈ
സന്തതിയുടെ മെൽ വരും എന്ന
ഞാൻ സത്യമായിട്ട നിങ്ങളൊട പ
റയുന്നു.
൩൭ ദീൎഘദൎശിമാരെ കൊന്ന, നി
ന്റെ അടുക്കലെക്ക അയക്കപ്പെട്ടവ
രെ കല്ലുകൊണ്ട എറിയുന്ന യെറുശ
ലമെ, യെറുശലമെ, ഒരു പെടക്കൊ
ഴി തന്റെ കുഞ്ഞുങ്ങളെ തന്റെ ചി
റകുകളിൻ കീഴെ കൂട്ടി ചെൎക്കുന്നത
പൊലെ, നിന്റെ മക്കളെ കൂട്ടി
ചെൎപ്പാൻ ഇനിക്ക എത്ര പ്രാവശ്യം
മനസ്സായിരുന്നു, എങ്കിലും നിങ്ങൾ
ക്ക മനസ്സായില്ല!
൩൮ കണ്ടാലും, നിങ്ങളുടെ ഭവ
നം നിങ്ങൾക്ക പാഴായി വിടപ്പെ
ട്ടിരിക്കുന്നു.
൩൯ എന്തകൊണ്ടെന്നാൽ കൎത്താ
വിന്റെ നാമത്തിൽ വരുന്നവൻ
അനുഗ്രഹിക്കപ്പെട്ടവൻ [ആകുന്നു]
എന്ന നിങ്ങൾ പറയുവൊളത്തിന,
ഇനി നിങ്ങൾ എന്നെ കാണുകയില്ല
എന്ന ഞാൻ നിങ്ങളൊട പറയുന്നു.

## ൨൪ അദ്ധ്യായം.

൧ ദൈവാലയത്തിന്റെ നാശം മു
മ്പ കൂട്ടി ചൊല്ലപ്പെട്ടത.—൨൯
വിധിക്കായി ക്രിസ്തുവിന്റെ വര
വ സംഗതി.

പിന്നെ യെശു പുറപ്പെട്ട, ദൈവാ
ലയത്തിൽനിന്ന പൊയി: അപ്പൊ
ൾ അവന്റെ ശിഷ്യന്മാർ ദൈവാല
യത്തിന്റെ പണികളെ അവന കാ
ണിപ്പാനായിട്ട അടുക്കൽ വന്നു.
൨ എന്നാറെ യെശു അവരൊട,
ഈ വസ്തുക്കളെ ഒക്കെയും നിങ്ങൾ
കാണുന്നില്ലയൊ? ഇടിക്കപ്പെടാതെ,
ഒരു കല്ലിന്മെൽ മറ്റൊരു കല്ല ഇ
വിടെ ശെഷിക്കയില്ല എന്ന ഞാൻ

സത്യമായിട്ടു നിങ്ങളൊടു പറയുന്നു എന്നു പറഞ്ഞു.

൩ പിന്നെ അവൻ ഒലിവുമലയിൽ ഇരിക്കുമ്പൊൾ ശിഷ്യന്മാർ മാത്രം അവന്റെ അടുക്കൽ വന്നു, ൟ കാൎയ്യങ്ങൾ എപ്പൊൾ ഉണ്ടാകും? എന്നും, നിന്റെ വരവിന്റെയും ലൊകാവസാനത്തിന്റെയും അടയാളം എന്തു? എന്നും ഞങ്ങളൊടു പറയണം എന്നു പറഞ്ഞു.

൪ എന്നാറെ യെശു ഉത്തരമായിട്ടു അവരൊടു പറഞ്ഞു, ഒരുത്തനും നിങ്ങളെ വഞ്ചിക്കാതെ ഇരിപ്പാനായിട്ടു കരുതിക്കൊൾവിൻ.

൫ എന്തുകൊണ്ടെന്നാൽ പലർ എന്റെ നാമത്തിൽ വന്നു, ഞാൻ ക്രിസ്തു ആകുന്നു എന്നു പറയും, പലരെയും വഞ്ചിക്കും.

൬ വിശെഷിച്ചു നിങ്ങൾ യുദ്ധങ്ങളെയും യുദ്ധങ്ങളുടെ വൎത്തമാനങ്ങളെയും കെൾക്കെണ്ടിവരും: നിങ്ങൾ ചഞ്ചലപ്പെടാതെ ഇരിപ്പാനായിട്ടു നൊക്കിക്കൊൾവിൻ: ൟ കാൎയ്യങ്ങൾ ഒക്കെയും ഉണ്ടാകെണ്ടുന്നതാകുന്നുവല്ലൊ, എങ്കിലും അവസാനം ഉടനെയില്ല.

൭ എന്തുകൊണ്ടെന്നാൽ ജാതിക്കു ജാതിയും, രാജ്യത്തിനു രാജ്യവും വിരൊധമായി എഴുനീല്ക്കും: ക്ഷാമങ്ങളും, പകരുന്ന ദീനങ്ങളും, ഭൂകമ്പങ്ങളും അവിടവിടെ ഉണ്ടാകും.

൮ എന്നാലും ൟ കാൎയ്യങ്ങൾ ഒക്കെയും വെദനകൾക്കു ആരംഭം [ആകുന്നു.]

൯ അപ്പൊൾ നിങ്ങൾ പീഡിപ്പിക്കപ്പെടുന്നതിനു അവർ നിങ്ങളെ എല്പിച്ചു, നിങ്ങളെ കൊല്ലും: എന്റെ നാമത്തിന്റെ നിമിത്തമായിട്ടു നിങ്ങൾ എല്ലാ ജാതികളാലും പകെക്കപ്പെട്ടവരാകും.

൰ അപ്പൊൾ പലരും വിരുദ്ധപ്പെട്ടു, ഒരുത്തനെ ഒരുത്തൻ കാണിച്ചുകൊടുത്തു, ഒരുത്തനെ ഒരുത്തൻ പകെക്കും.

൰൧ വളരെ കള്ള ദീൎഘദൎശിമാരും ഉണ്ടായി, പലരെയും വഞ്ചിക്കും.

൰൨ അത്രയുമല്ല അന്യായം പെരുകുന്നതുകൊണ്ടു പലരുടെയും സ്നെഹം തണുത്തുപൊകും.

൰൩ എന്നാൽ അവസാനത്തൊളം നിലനില്ക്കുന്നവൻ രക്ഷിക്കപ്പെടും.

൰൪ പിന്നെയും സകല ജാതികൾക്കും സാക്ഷിയായിട്ടു രാജ്യത്തിന്റെ ൟ എവൻഗെലിയൊൻ ഭൂലൊകത്തിൽ ഒക്കെയും പ്രസംഗിക്കപ്പെടും; അപ്പൊൾ അവസാനം വരും.

൰൫ അതുകൊണ്ടു ദാനിയെൽ എന്ന ദീൎഘദൎശിയാൽ ചൊല്ലപ്പെട്ട നാശത്തിന്റെ മ്ലെഛത പരിശുദ്ധസ്ഥലത്തിൽ നില്ക്കുന്നതു നിങ്ങൾ എപ്പൊൾ കാണുന്നുവൊ, (വായിക്കുന്നവൻ ചിന്തിച്ചുകൊള്ളട്ടെ;)

൰൬ അപ്പൊൾ യെഹൂദായിലുള്ളവർ മലകൾക്കു ഓടിപ്പൊകട്ടെ:

൰൭ വീട്ടിന്മെൽ ഇരിക്കുന്നവൻ തന്റെ വീട്ടിൽനിന്നു വല്ലതും എടുത്തുകൊണ്ടുപൊകുവാനായിട്ടു ഇറങ്ങരുതു:

൰൮ വയലിലിരിക്കുന്നവനും തന്റെ വസ്ത്രങ്ങളെ എടുത്തുകൊൾവാനായിട്ടു പിന്നൊക്കം തിരിയരുതു.

൰൯ അത്രയുമല്ല ആ നാളുകളിൽ ഗൎഭിണികൾക്കും മുലകുടിപ്പിക്കുന്നവൎക്കും ഹാ കഷ്ടം!

൨൰ പിന്നെ നിങ്ങളുടെ ഓടിപ്പൊക്കു വൎഷകാലത്തിൽ എങ്കിലും, ശാബത ദിവസത്തിൽ എങ്കിലും ഉണ്ടാകാതെ ഇരിപ്പാനായിട്ടു പ്രാൎത്ഥിച്ചുകൊൾവിൻ:

൨൰൧ എന്തുകൊണ്ടെന്നാൽ ലൊകത്തിന്റെ ആദിമുതൽ ഇന്നു വരെയും ഉണ്ടാകാത്തതും, ഇനിമെലും ഉണ്ടാകാത്തതുമായുമുള്ള മഹാ കഷ്ടം അപ്പൊൾ ഉണ്ടാകും.

൨൰൨ വിശെഷിച്ചു ആ നാളുകൾ

ചുരുക്കപ്പെടാതെ ഇരുന്നാൽ, ഒരു ജഡമെങ്കിലും രക്ഷപെടുകയില്ല: എന്നാൽ തെരിഞ്ഞെടുക്കപ്പെട്ടവരുടെ നിമിത്തം ആ നാളുകൾ ചുരുക്കപ്പെടെണ്ടിവരും.

൨൩ ഒരുത്തനും അക്കാലത്തിൽ, കണ്ടാലും, ഇവിടെ ക്രിസ്തു, അല്ലെങ്കിൽ അവിടെ [ഉണ്ട] എന്ന നിങ്ങളൊട പറഞ്ഞാൽ, വിശ്വസിക്കരുത.

൨൪ എന്തുകൊണ്ടെന്നാൽ കള്ള ക്രിസ്തുക്കളും കള്ള ദീൎഘദശിമാരും ഉണ്ടായി, കഴിയുന്നതായിരുന്നാൽ, തെരിഞ്ഞെടുക്കപ്പെട്ടവരെയും വഞ്ചിപ്പാൻ തക്കവണ്ണം വലുതായിട്ടുള്ള അടയാളങ്ങളെയും അത്ഭുതങ്ങളെയും കാട്ടും.

൨൫ കണ്ടാലും, ഞാൻ നിങ്ങളൊട മുമ്പുകൂട്ടി അറിയിച്ചിരിക്കുന്നു.

൨൬ ആകയാൽ, കണ്ടാലും, അവൻ വനത്തിൽ ഉണ്ട എന്ന അവർ നിങ്ങളൊട പറഞ്ഞാൽ, പുറപ്പെട്ടുപൊകരുത: കണ്ടാലും, അവൻ ഉള്ളറകളിൽ ഉണ്ട എന്നാൽ [അത] വിശ്വസിക്കരുത.

൨൭ എന്തുകൊണ്ടെന്നാൽ മിന്നൽ എതപ്രകാരം കിഴക്കുനിന്ന പുറപ്പെട്ട, പടിഞ്ഞാറൊളം പ്രകാശിക്കുന്നുവൊ, അപ്രകാരം തന്നെ മനുഷ്യന്റെ പുത്രന്റെ വരവും ഉണ്ടാകും.

൨൮ ശവം എവിടെയാകുന്നുവൊ, അവിടെ കഴുകന്മാർ വന്നു കൂടുമല്ലൊ.

൨൯ ¶ ആ നാളുകളിലെ കഷ്ടതയുടെ ശെഷം ഉടനെ സൂൎയ്യൻ ഇരുട്ടപ്പെടും, ചന്ദ്രൻ തന്റെ പ്രകാശം തരാതെ ഇരിക്കും, നക്ഷത്രങ്ങൾ ആകാശത്തിൽനിന്ന വീഴും, ആകാശത്തിലെ ശക്തികളും ഇളകപ്പെടും:

൩൦ അപ്പൊൾ മനുഷ്യന്റെ പുത്രന്റെ അടയാളം ആകാശത്തിൽ കാണപ്പെടും: അത്രയുമല്ല അപ്പൊൾ ഭൂമിയിലുള്ള ഗൊത്രങ്ങൾ ഒക്കെയും പ്രലാപിച്ച, മനുഷ്യന്റെ പുത്രൻ ശക്തിയൊടും വളരെ മഹത്വത്തൊടും കൂടി ആകാശത്തിലെ മെഘങ്ങളിൽ വരുന്നതിനെ കാണും.

൩൧ അപ്പൊൾ അവൻ തന്റെ ദൂതന്മാരെ മഹാ ശബ്ദമുള്ള കാഹളത്തൊടും കൂടി അയക്കും, ഇവർ ആകാശത്തിന്റെ ഒരു ഭാഗം മുതൽ, മറെറ ഭാഗത്തൊളം നാല കാററുകളിൽനിന്ന അവനാൽ തെരിഞ്ഞെടുക്കപ്പെട്ടവരെ കൂട്ടിചെൎക്കയും ചെയ്യും.

൩൨ ¶ ഇപ്പൊൾ അത്തി വൃക്ഷത്തിൽനിന്ന ഒരു ഉപമ പഠിച്ചുകൊൾവിൻ; അതിന്റെ കൊമ്പ ഇളതായി, ഇലകളെ വിടുമ്പൊൾ, വസന്തകാലം സമീപമാകുന്നു എന്ന നിങ്ങൾ അറിയുന്നു:

൩൩ ഇപ്രകാരം തന്നെ ൟ കാൎയ്യങ്ങൾ ഒക്കെയും [ഉണ്ടാകുന്നത] നിങ്ങൾ കാണുമ്പൊൾ, അത അടുത്ത, വാതില്ക്കൽ തന്നെ ഇരിക്കുന്നു എന്ന അറിവിൻ.

൩൪ ൟ കാൎയ്യങ്ങൾ ഒക്കെയും ഉണ്ടാകുവൊളത്തിന, ൟ സന്തതി ഒഴിഞ്ഞുപൊകയില്ല എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു.

൩൫ ആകാശവും ഭൂമിയും ഒഴിഞ്ഞുപൊകും, എങ്കിലും എന്റെ വചനങ്ങൾ ഒഴിഞ്ഞുപൊകയില്ല.

൩൬ ¶ എന്നാൽ ആ നാളിനെയും നാഴികയെയും കുറിച്ച, എന്റെ പിതാവ മാത്രമല്ലാതെ, ഒരുത്തനും അറിയുന്നില്ല, സ്വൎഗ്ഗത്തിലുള്ള ദൈവദൂതന്മാരും അറിയുന്നില്ല.

൩൭ നൊഹയിന്റെ നാളുകൾ എതപ്രകാരമായിരുന്നുവൊ, അപ്രകാരം തന്നെ മനുഷ്യന്റെ പുത്രന്റെ വരവും ആകും.

൩൮ എന്തുകൊണ്ടെന്നാൽ എതപ്രകാരം ജലപ്രളയത്തിന മുമ്പെയുള്ള നാളുകളിൽ നൊഹ പെട്ടകത്തിലെക്ക പ്രവെശിച്ച നാൾ വരെയും, ജനങ്ങൾ ഭക്ഷിച്ച കുടിച്ച, വിവാ-

ഹം ചെയ്തു വിവാഹത്തിന കൊടുക്കപ്പെട്ടു,

൩൰൯ ജലപ്രളയം വന്ന, അവരെ എല്ലാവരെയും കൊണ്ടുപൊയതവരെ അവർ അറിയാതെ ഇരുന്നുവൊ, അപ്രകാരം തന്നെ മനുഷ്യന്റെ പുത്രന്റെ വരവും ആകും.

൪൰ അപ്പൊൾ രണ്ടു [പുരുഷന്മാർ] വയലിൽ ഉണ്ടാകും; ഒരുത്തൻ പിടിച്ചുകൊള്ളപ്പെടും, മറ്റവനും ശെഷിക്കപ്പെടും.

൪൰൧ രണ്ടു [സ്ത്രീകൾ] തിരികല്ലിൽ അരച്ചുകൊണ്ടിരിക്കും; ഒരുത്തി പിടിച്ചുകൊള്ളപ്പെടും, മറ്റവൾ ശെഷിക്കപ്പെടും.

൪൰൨ ആകയാൽ നിങ്ങളുടെ കൎത്താവ എതു നാഴികയിൽ വരുന്നു എന്ന നിങ്ങൾ അറിയായ്ക്കകൊണ്ടു, ഉണൎന്നിരിപ്പിൻ.

൪൰൩ കള്ളൻ ഇന്ന യാമത്തിൽ വരുമെന്ന വീട്ടെജമാനൻ അറിഞ്ഞിരുന്നു എങ്കിൽ, അവൻ ഉണൎന്നുകൊണ്ടു, തന്റെ വീട മുറിക്കപ്പെടുവാൻ സമ്മതിക്കാതെ ഇരിക്കുമായിരുന്നു എന്നുള്ളത അറിവിൻ.

൪൰൪ ആകയാൽ നിങ്ങൾ നിരൂപിക്കാത്തൊരു നാഴികയിൽ മനുഷ്യന്റെ പുത്രൻ വരുന്നതകൊണ്ടു, നിങ്ങളും ഒരുങ്ങിയിരിപ്പിൻ.

൪൰൫ എന്നാൽ അവന്റെ കൎത്താവ തന്റെ വീട്ടുകാൎക്ക തൽസമയത്ത ആഹാരം കൊടുപ്പാനായിട്ട, അവരുടെ മെൽ ആക്കിവെച്ചിട്ടുള്ള വിശ്വാസവും ബുദ്ധിയുമുള്ള ശുശ്രൂഷക്കാരൻ ആര ആകുന്നു?

൪൰൬ അവന്റെ കൎത്താവ വന്ന, ആ ശുശ്രൂഷക്കാരനെ അപ്രകാരം ചെയ്യുന്നത കണ്ടാൽ, അവൻ ഭാഗ്യവാൻ [ആകുന്നു.]

൪൰൭ അവൻ തന്റെ സകല സമ്പത്തുകളുടെ മെലും അവനെ ആക്കിവെക്കും എന്ന, ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു.

൪൰൮ എന്നാൽ ആ ദുഷ്ട ശുശ്രൂഷക്കാരൻ, എന്റെ കൎത്താവ വരുവാൻ താമസിക്കുന്നു എന്ന തന്റെ ഹൃദയത്തിൽ പറഞ്ഞു,

൪൰൯ തന്റെ കൂട്ടു ശുശ്രൂഷക്കാരെ അടിപ്പാനും, മദക്കാരൊട കൂടി ഭക്ഷിച്ചു കുടിപ്പാനും ആരംഭിച്ചാൽ;

൫൰ ആ ശുശ്രൂഷക്കാരൻ നൊക്കാത്തതായുള്ള ദിവസത്തിലും, അറിയാത്തതായുള്ള നാഴികയിലും അവന്റെ കൎത്താവ വന്ന,

൫൰൧ അവനെ കഠിനമായി അടിച്ചു, കരച്ചിലും പല്ലുകടിയും ഉണ്ടാകുന്ന ഇടത്തിൽ കപടഭക്തികാരൊട കൂടെ അവന്റെ പങ്ക കല്പിച്ചാക്കും.

## ൨൫ അദ്ധ്യായം.

൧ പത്ത കന്യകമാരുടെയും,—൰൪ താലന്തുകളുടെയും ഉപമ.—൩൰൧ ഒടുക്കത്തെ വിധിയുടെ വിവരം.

അപ്പൊൾ സ്വൎഗ്ഗരാജ്യം തങ്ങളുടെ ദീപട്ടികൾ എടുത്ത, മണവാളനെ എതിരെല്ക്കുന്നതിന പുറപ്പെട്ടിട്ടുള്ള പത്ത കന്യകമാരൊട സദൃശമാക്കപ്പെടും.

൨ അവരിൽ അഞ്ചു പെർ ബുദ്ധിയുള്ളവരും, അഞ്ചു പെർ ബുദ്ധിയില്ലാത്തവരും ആയിരുന്നു.

൩ ബുദ്ധിയില്ലാത്തവർ തങ്ങളുടെ ദീപട്ടികൾ എടുത്തപ്പൊൾ, തങ്ങളൊട കൂടി എണ്ണ എടുത്തില്ല.

൪ എന്നാൽ ബുദ്ധിയുള്ളവർ തങ്ങളുടെ ദീപട്ടികളൊട കൂടെ തങ്ങളുടെ പാത്രങ്ങളിൽ എണ്ണ എടുത്തു.

൫ പിന്നെ മണവാളൻ താമസിച്ചിരിക്കുമ്പൊൾ, അവർ എല്ലാവരും നിദ്രമയക്കം ഉണ്ടായി ഉറങ്ങി.

൬ എന്നാറെ പാതിരാത്രിയിൽ, കണ്ടാലും, മണവാളൻ വരുന്നു; അവനെ എതിരെല്ക്കുന്നതിന പുറ

പ്പെടുവിൻ, എന്ന ഒരു വിളി ഉണ്ടായി.

൭ അപ്പൊൾ ആ കന്യകമാർ എല്ലാവരും എഴുനീററ, തങ്ങളുടെ ദീവട്ടികളെ തെളിയിച്ചു.

൮ അപ്പൊൾ ബുദ്ധിയില്ലാത്തവർ ബുദ്ധിയുള്ളവരൊട, ഞങ്ങളുടെ ദീവട്ടികൾ കെട്ടുപൊകകൊണ്ട, നിങ്ങളുടെ എണ്ണയിൽനിന്ന ഞങ്ങൾക്ക തരുവിൻ എന്ന പറഞ്ഞു.

൯ എന്നാറെ ബുദ്ധിയുള്ളവർ ഉത്തരമായിട്ട, ഞങ്ങൾക്കും നിങ്ങൾക്കും പൊരാ എന്ന വരാതെ, [അങ്ങിനെ അല്ല;] നിങ്ങൾ വില്ക്കുന്നവരുടെ അടുക്കൽ പൊയി, നിങ്ങൾക്ക തന്നെ കൊള്ളുകെ വെണ്ടു എന്ന പറഞ്ഞു.

൧൦ അപ്രകാരം അവർ കൊള്ളുവാൻ പൊയപ്പൊൾ, മണവാളൻ വന്നു; ഒരുങ്ങിയിരുന്നവർ അവനൊട കൂടെ കല്യാണത്തിന പ്രവെശിച്ചു: വാതിൽ അടെക്കപ്പെടുകയും ചെയ്തു.

൧൧ അതിന്റെ ശെഷം മറെറ കന്യകമാരും വന്ന, കർത്താവെ, കർത്താവെ, ഞങ്ങൾക്ക തുറക്കെണമെന്ന പറഞ്ഞു.

൧൨ എന്നാറെ അവൻ ഉത്തരമായിട്ട, ഞാൻ നിങ്ങളെ അറിയുന്നില്ല, എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു, എന്ന പറഞ്ഞു.

൧൩ ആകയാൽ മനുഷ്യന്റെ പുത്രൻ വരുന്ന ദിവസം എങ്കിലും നാഴിക എങ്കിലും നിങ്ങൾ അറിയായ്ക്കകൊണ്ട, ഉണൎന്നിരിപ്പിൻ.

൧൪ ¶ എന്തുകൊണ്ടെന്നാൽ [സ്വൎഗ്ഗരാജ്യം] ഒരു ദൂരദെശത്തിലെക്ക യാത്ര പുറപ്പെടുന്ന ഒരു മനുഷ്യൻ തന്റെ ശുശ്രൂഷക്കാരെ വിളിച്ച, തന്റെ സമ്പത്തുകളെ അവൎക്ക എല്പിച്ചത പൊലെ ആകുന്നു.

൧൫ വിശെഷിച്ച അവനവന്റെ പ്രാപ്തി പൊലെ ഒരുത്തന്ന അഞ്ചു താലന്തും, ഒരുത്തന്ന രണ്ടും, മറെറാരുത്തന്ന ഒന്നും അവൻ കൊടുത്തു; പിന്നെ ഉടനെ യാത്ര പുറപ്പെട്ടു പൊയി.

൧൬ അപ്പൊൾ അഞ്ചു താലന്ത വാങ്ങിയവൻ പൊയി, അവയെ കൊണ്ട വ്യാപാരം ചെയ്തു, വെറെ അഞ്ചു താലന്തു കൂടെ ഉണ്ടാക്കി.

൧൭ അപ്രകാരം തന്നെ രണ്ട [താലന്ത] വാങ്ങിയവനും വെറെ രണ്ട [താലന്ത] കൂടെ ലാഭമുണ്ടാക്കി.

൧൮ എന്നാൽ ഒരു താലന്ത വാങ്ങിയവൻ പൊയി, ഭൂമിയിൽ കുഴികുഴിച്ച, തന്റെ കർത്താവിന്റെ ദ്രവ്യം മറച്ചു വെച്ചു.

൧൯ വളരെ കാലം കഴിഞ്ഞതിന്റെ ശെഷം ആ ശുശ്രൂഷക്കാരുടെ കർത്താവ വന്ന, അവരൊട കണക്ക നൊക്കി.

൨൦ അപ്പൊൾ അഞ്ചു താലന്ത വാങ്ങിയവൻ അടുക്കൽ വന്ന, വെറെ അഞ്ചു താലന്ത കൊണ്ടുവന്ന, കർത്താവെ, നീ ഇനിക്ക അഞ്ചു താലന്ത എല്പിച്ചുവല്ലൊ: കണ്ടാലും, ഞാൻ അവയൊട കൂടെ വെറെ അഞ്ചു താലന്തും ലാഭമുണ്ടാക്കി എന്ന പറഞ്ഞു.

൨൧ അവന്റെ കർത്താവ അവനൊട, നന്നായി, ഉത്തമനും വിശ്വാസമുള്ളവനുമായിരിക്കുന്ന ശുശ്രൂഷക്കാരനെ; നീ കുറെ കാൎയ്യങ്ങളിൽ വിശ്വാസമുള്ളവൻ ആയിരുന്നു, ഞാൻ വളരെ കാൎയ്യങ്ങളിന്മെൽ നിന്നെ അധികാരിയാക്കും: നിന്റെ കർത്താവിന്റെ സന്തൊഷത്തിലെക്ക പ്രവെശിക്ക, എന്ന പറഞ്ഞു.

൨൨ പിന്നെ രണ്ട താലന്ത വാങ്ങിയവനും അടുക്കൽ വന്ന, കർത്താവെ, നീ രണ്ടു താലന്ത ഇനിക്ക എല്പിച്ചുവല്ലൊ: കണ്ടാലും, ഞാൻ അവയൊട കൂടെ വെറെ രണ്ട താലന്തും ലാഭമുണ്ടാക്കി, എന്ന പറഞ്ഞു.

൨൩ അവന്റെ കൎത്താവ അവ
നൊട, നന്നായി, ഉത്തമനും വി
ശ്വാസമുള്ളവനുമായിരിക്കുന്ന ശുശ്രൂ
ഷക്കാരനെ: നീ കുറെ കാൎയ്യങ്ങളിൽ
വിശ്വാസമുള്ളവൻ ആയിരുന്നു,
ഞാൻ വളരെ കാൎയ്യങ്ങളിന്മെൽ നി
ന്നെ അധികാരിയാക്കും: നിന്റെ
കൎത്താവിന്റെ സന്തൊഷത്തിലെ
ക്ക പ്രവെശിക്ക, എന്ന പറഞ്ഞു.
൨൪ അപ്പൊൾ ഒരു താലന്ത വാ
ങ്ങിയവനും അടുക്കൽ വന്ന, കൎത്താ
വെ, നീ വിതെക്കാത്ത സ്ഥലത്തിൽ
കൊയ്യുകയും, ചിന്നിക്കാത്ത സ്ഥല
ത്തിൽ കൂട്ടുകയും ചെയ്യുന്ന ഒരു ക
ഠിന മനുഷ്യൻ ആകുന്നു എന്ന
ഞാൻ നിന്നെ അറിഞ്ഞു;
൨൫ ആകയാൽ ഞാൻ ഭയപ്പെട്ടു,
പൊയി നിന്റെ താലന്ത ഭൂമിയിൽ
മറെച്ചു വെച്ചു: ഇതാ, നിന്റെത
നിനക്ക ഉണ്ട എന്ന പറഞ്ഞു.
൨൬ എന്നാറെ അവന്റെ കൎത്താ
വ ഉത്തരമായിട്ട അവനൊട പറ
ഞ്ഞു, ദുഷ്ടനും മടയനുമായുള്ള ശു
ശ്രൂഷക്കാരനെ, ഞാൻ വിതെക്കാത്ത
സ്ഥലത്തിൽ കൊയ്യുന്നു എന്നും, ഞാൻ
ചിന്നിക്കാത്ത സ്ഥലത്തിൽ കൂട്ടുന്നു എ
ന്നും നീ അറിഞ്ഞിരുന്നുവല്ലൊ:
൨൭ അതുകൊണ്ട നീ എന്റെ ദ്ര
വ്യം പൊൻവാണിഭക്കാൎക്ക കൊടുക്കെ
ണ്ടതായിരുന്നു, പിന്നെ ഞാൻ വ
ന്ന എന്റെത പലിശയൊടും കൂടെ
വാങ്ങികൊള്ളുമായിരുന്നുവല്ലൊ.
൨൮ ആകയാൽ അവനിൽനിന്ന
ആ താലന്ത നിങ്ങൾ വാങ്ങി, പത്ത
താലന്ത ഉള്ളവന കൊടുത്തുകൊൾ
വിൻ.
൨൯ എന്തുകൊണ്ടെന്നാൽ ഉള്ളവ
ന എല്ലാവനും കൊടുക്കപ്പെടും, അ
വന പരിപൂൎണ്ണതയും ഉണ്ടാകും: എ
ന്നാൽ ഇല്ലാത്തവങ്കൽനിന്ന അവ
നുള്ളതും എടുത്തുകൊള്ളപ്പെടും.
൩൦ വിശെഷിച്ചും ആ പ്രയൊജ
നമില്ലാത്ത ശുശ്രൂഷക്കാരനെ സക
ലത്തിനും പുറമെയുള്ള ഇരുട്ടിലെക്ക
തള്ളികളവിൻ: അവിടെ കരച്ചിലും
പല്ലുകടിയും ഉണ്ടാകും.
൩൧ ¶ പിന്നെ മനുഷ്യന്റെ പു
ത്രൻ തന്റെ മഹത്വത്തൊടും, സ
കല പരിശുദ്ധ ദൂതന്മാരും തന്നൊട
കൂടി, എപ്പൊൾ വരുമൊ, അപ്പൊൾ
അവൻ തന്റെ മഹത്വത്തിന്റെ
സിംഹാസനത്തിന്മെൽ ഇരിക്കും:
൩൨ അപ്പൊൾ അവന്റെ മുമ്പാ
കെ സകല ജാതികളും ഒന്നിച്ച കൂ
ടപ്പെടും: അവൻ ഒരു ഇടയൻ ആ
ടുകളെ കൊലാടുകളിൽനിന്ന വെ
റുതിരിക്കുന്നത പൊലെ, അവൻ അ
വരെ വെവ്വെറായി തിരിച്ച;
൩൩ ആടുകളെ തന്റെ വലത്ത
ഭാഗത്തിലും, കൊലാടുകളെ ഇടത്ത
ഭാഗത്തിലും നിറുത്തും.
൩൪ അപ്പൊൾ രാജാവ തന്റെ
വലത്തുഭാഗത്തിലുള്ളവരൊട, എ
ന്റെ പിതാവിനാൽ അനുഗ്രഹിക്ക
പ്പെട്ടവരെ, വരുവിൻ, ലൊകത്തി
ന്റെ ആദിമുതൽ നിങ്ങൾക്ക ഒരുക്ക
പ്പെട്ട രാജ്യം അവകാശമായനുഭവി
ച്ചുകൊൾവിൻ:
൩൫ എന്തുകൊണ്ടെന്നാൽ ഇനി
ക്ക വിശന്നിരുന്നു, നിങ്ങൾ ഇനിക്ക
ഭക്ഷണം തന്നു: ഇനിക്ക ദാഹിച്ചി
രുന്നു, നിങ്ങൾ ഇനിക്ക കുടിപ്പാൻ
തന്നു: ഞാൻ പരദെശിയായിരുന്നു,
നിങ്ങൾ എന്നെ ചെൎത്തുകൊണ്ടു:
൩൬ ഞാൻ നഗ്നനായിരുന്നു, നി
ങ്ങൾ എന്നെ ഉടുപ്പിച്ചു: ഞാൻ രൊ
ഗിയായിരുന്നു, നിങ്ങൾ എന്നെ വ
ന്നു കണ്ടു: ഞാൻ കാവലിൽ ആയി
രുന്നു, നിങ്ങൾ എന്റെ അടുക്കൽ
വന്നു എന്ന പറയും.
൩൭ അപ്പൊൾ നീതിമാന്മാർ അ
വനൊട ഉത്തരമായിട്ട, കൎത്താവെ,
ഞങ്ങൾ നിന്നെ വിശക്കുന്നവനെ
ന്ന എപ്പൊൾ കണ്ട, [നിന്നെ] തീ

റ്റി? അല്ലെങ്കിൽ നിന്നെ ദാഹിക്കു
ന്നവനെന്ന [എപ്പൊൾ കണ്ടു, നി
നക്കു] കുടിപ്പാൻ തന്നു?
൩൮ ഞങ്ങൾ നിന്നെ പരദെശി
യെന്നും നഗ്നനെന്നും എപ്പൊൾ ക
ണ്ടു, നിന്നെ ചെൎത്തുകൊണ്ടു, നി
ന്നെ ഉടുപ്പിച്ചു?
൩൯ ഞങ്ങൾ നിന്നെ രൊഗിയെ
ന്നൊ, കാവലിൽ ഇരിക്കുന്നവനെ
ന്നൊ എപ്പൊൾ കണ്ടു നിന്റെ അ
ടുക്കൽ വന്നു? എന്നു പറയും.
൪൦ അപ്പൊൾ രാജാവു അവരൊ
ടു ഉത്തരമായിട്ടു, നിങ്ങൾ എററ
വും ചെറിയവരായി എന്റെ സ
ഹൊദരന്മാരായ ഇവരിൽ ഒരുത്ത
ന്നു എതു ചെയ്തുവൊ, അതു നിങ്ങൾ
ഇനിക്കു ചെയ്തു എന്നു ഞാൻ സത്യ
മായിട്ടു നിങ്ങളൊടു പറയുന്നു എ
ന്നു പറയും.
൪൧ അപ്പൊൾ അവൻ ഇടത്തു ഭാ
ഗത്തിലുള്ളവരൊടും, ശപിക്കപ്പെട്ട
വരെ, നിങ്ങൾ എന്നെ വിട്ടു, പി
ശാചിന്നും അവന്റെ ദൂതന്മാൎക്കും ഒ
രുക്കപ്പെട്ട എന്നെക്കുമുള്ള അഗ്നിയി
ലെക്കു പൊകുവിൻ.
൪൨ എന്തുകൊണ്ടെന്നാൽ ഇനിക്കു
വിശന്നിരുന്നു, നിങ്ങൾ ഇനിക്കു ഭ
ക്ഷണം തന്നിട്ടില്ല: ഇനിക്കു ദാഹി
ച്ചിരുന്നു, നിങ്ങൾ ഇനിക്കു കുടിപ്പാ
ൻ തന്നിട്ടില്ല:
൪൩ ഞാൻ പരദെശിയായിരുന്നു,
നിങ്ങൾ എന്നെ ചെൎത്തുകൊണ്ടിട്ടി
ല്ല: ഞാൻ നഗ്നനായിരുന്നു, നി
ങ്ങൾ എന്നെ ഉടുപ്പിച്ചിട്ടില്ല: ഞാൻ
രൊഗിയായും കാവലിൽ ഇരിക്കുന്ന
വനായുമിരുന്നു, നിങ്ങൾ എന്നെ
വന്നു കണ്ടിട്ടില്ല, എന്നു പറയും.
൪൪ അപ്പൊൾ അവരും അവ
നൊടു ഉത്തരമായിട്ടു, കൎത്താവെ,
നിന്നെ വിശക്കുന്നവനെന്നൊ, ദാ
ഹിക്കുന്നവനെന്നൊ, പരദെശിയെ
ന്നൊ, രൊഗിയെന്നൊ, കാവലിലി
രിക്കുന്നവനെന്നൊ, ഞങ്ങൾ എ
പ്പൊൾ കണ്ടു, നിനക്കു ശുശ്രൂഷ ചെ
യ്യാതെ ഇരുന്നു, എന്നു പറയും.
൪൫ അപ്പൊൾ അവൻ അവരൊ
ടു ഉത്തരമായിട്ടു, നിങ്ങൾ എററവും
ചെറിയവരായ ഇവരിൽ ഒരുത്തന്നു
എതു ചെയ്യാതെ ഇരുന്നുവൊ, അ
യതു ഇനിക്കു ചെയ്യാതെ ഇരുന്നു എ
ന്നു ഞാൻ സത്യമായിട്ടു നിങ്ങളൊ
ടു പറയുന്നു, എന്നു പറയും.
൪൬ അപ്രകാരം അവർ എന്നെ
ക്കുമുള്ള ശിക്ഷയിലെക്കും, നീതിമാ
ന്മാർ നിത്യ ജീവങ്കലെക്കും പൊക്കെ
ണ്ടിവരും.

## ൨൬ അദ്ധ്യായം.

൧ പ്രമാണികൾ ക്രിസ്തുവിന്റെ നെ
രെ ആലൊചന ചെയ്യുന്നതു—
൧൪ യെഹൂദാ അവനെ വില്ക്കു
ന്നതു.—ക്രിസ്തു പെസഹാ ഭക്ഷി
ക്കുന്നതു.—൪൭ അവൻ യെഹൂദാ
യാൽ കാണിച്ചുകൊടുക്കപ്പെടുന്ന
തു.

പിന്നെ ഉണ്ടായതു എന്തെന്നാൽ,
യെശു ഈ വചനങ്ങളെ ഒക്കെയും
തികച്ചതിന്റെ ശെഷം അവൻ ത
ന്റെ ശിഷ്യന്മാരൊടു,
൨ രണ്ടു ദിവസങ്ങളുടെ ശെഷം
പെസഹാ ആകുന്നു എന്നു നിങ്ങൾ
അറിയുന്നു, അപ്പൊൾ മനുഷ്യന്റെ
പുത്രൻ കുരിശിൽ തറെക്കപ്പെടുന്ന
തിന്നു എല്പിക്കപ്പെടുന്നു, എന്നു പറ
ഞ്ഞു.
൩ അന്നു പ്രധാനാചാൎയ്യന്മാരും
ഉപാദ്ധ്യായന്മാരും ജനത്തിന്റെ
മൂപ്പന്മാരും കയ്യാപ്പാ എന്നു പെരു
ള്ള പ്രധാനാചാൎയ്യന്റെ അരമന
യിൽ വന്നു കൂടി,
൪ യെശുവിനെ വഞ്ചനയൊടെ
പിടിച്ചു, കൊല്ലെണ്ടുന്നതിന്നായിട്ടു
ആലൊചന ചെയ്തു.
൫ എന്നാലും ജനങ്ങളിൽ കലഹം

ഉണ്ടാകാതെ കണ്ട പെരുനാളിൽ
വെണ്ട എന്ന അവർ പറഞ്ഞു.
൬ ¶ പിന്നെ യെശു ബെഥാനി
യായിൽ, കുഷ്ഠരൊഗിയായ ശിമൊ
ന്റെ വീട്ടിൽ ഇരിക്കുമ്പൊൾ,
൭ ഒരു സ്ത്രീ ഒരു കുപ്പി വിലയെറി
യ പരിമളമുള്ള തൈലം ഉണ്ടായി
ട്ട, അവന്റെ അടുക്കൽ വന്ന, അ
വൻ [ഭക്ഷണത്തിന] ഇരിക്കുമ്പൊ
ൾ, അതിനെ അവന്റെ തലയി
ന്മെൽ ഒഴിച്ചു.
൮ അവന്റെ ശിഷ്യന്മാർ അത
കണ്ടാറെ, നീരസപ്പെട്ട, ഈ ന
ഷ്ടം എന്തിന?
൯ ഈ തൈലം എറിയ വിലെ
ക്ക വില്ക്കപ്പെട്ട, ദരിദ്രക്കാൎക്ക കൊടു
ക്കപ്പെടുവാൻ കഴിയുന്നതായിരുന്ന
വല്ലൊ, എന്ന പറഞ്ഞു.
൧൦ എന്നാറെ യെശു ഇത അറി
ഞ്ഞ, അവരൊട, നിങ്ങൾ ഈ സ്ത്രീ
യെ എന്തിന വരുത്തപ്പെടുത്തുന്നു?
അവൾ ഒരു നല്ല ക്രിയ എങ്കൽ പ്ര
വൃത്തിച്ചിരിക്കുന്നുവല്ലൊ.
൧൧ എന്തുകൊണ്ടെന്നാൽ നിങ്ങൾ
ക്ക ദരിദ്രക്കാർ എല്ലായ്പൊഴും നിങ്ങ
ളൊട കൂടെ ഉണ്ട, എന്നാൽ ഞാൻ
എല്ലായ്പൊഴും നിങ്ങളൊട കൂടെ ഇ
രിക്കുന്നില്ല.
൧൨ എന്തെന്നാൽ ഇവൾ ഈ
തൈലം എന്റെ തലയിന്മെൽ
ഒഴിച്ചത, എന്നെ പ്രെതാലങ്കാരം
ചെയ്യുന്നതിനായിട്ട ചെയ്തു.
൧൩ ഈ എവൻഗെലിയൊൻ ഭൂ
ലൊകത്തിൽ ഒക്കെയും എവിടെ എ
ങ്കിലും പ്രസംഗിക്കപ്പെടുമൊ, [അ
വിടെ] ഇവളുടെ ഓൎമ്മക്കായിട്ട ഇ
വൾ ചെയ്തതും ചൊല്ലപ്പെടും എന്ന
ഞാൻ സത്യമായിട്ട നിങ്ങളൊട പ
റയുന്നു എന്ന പറഞ്ഞു.
൧൪ അപ്പൊൾ പന്ത്രണ്ട പെരിൽ
യെഹൂദാ ഇസ്കറിയൊത്ത എന്ന ചൊ
ല്ലപ്പെട്ട ഒരുത്തൻ പ്രധാനാചാൎയ്യ
ന്മാരുടെ അടുക്കൽ ചെന്ന,
൧൫ ഇനിക്ക എന്ത തരുവാൻ നി
ങ്ങൾക്ക മനസ്സായിരിക്കുന്നു, എന്നാൽ
ഞാൻ അവനെ നിങ്ങൾക്ക കാണി
ച്ചു തരാം? എന്ന പറഞ്ഞു. എന്നാ
റെ അവർ മുപ്പത വെള്ളിക്കാശ അ
വനൊട നിശ്ചയം വരുത്തി.
൧൬ അന്ന മുതൽ അവൻ അവ
നെ കാണിച്ചുകൊടുപ്പാനായിട്ട ഒരു
നല്ല സമയം അന്വെഷിച്ചു.
൧൭ ¶ പിന്നെ പുളിക്കാത്ത അപ്പ
ങ്ങളുടെ ഒന്നാം ദിവസത്തിൽ ശി
ഷ്യന്മാർ യെശുവിന്റെ അടുക്കൽ
വന്ന, നീ പെസഹാ ഭക്ഷിപ്പാനാ
യിട്ട ഞങ്ങൾ എവിടെ ഒരുക്കെണം
എന്ന നിനക്ക മനസ്സായിരിക്കുന്നു?
എന്ന അവനൊട പറഞ്ഞു.
൧൮ അപ്പൊൾ അവൻ നിങ്ങൾ
പട്ടണത്തിലെക്ക ഇന്നവന്റെ അ
ടുക്കൽ പൊയി, എന്റെ കാലം സ
മീപമായിരിക്കുന്നു; ഞാൻ നിന്റെ
അടുക്കൽ എന്റെ ശിഷ്യന്മാരൊട
കൂടെ പെസഹാ കഴിക്കും എന്ന ഗു
രു പറയുന്നു എന്ന അവനൊട പ
റവിൻ, എന്ന പറഞ്ഞു.
൧൯ യെശു തങ്ങളൊട കല്പിച്ച പ്ര
കാരം ശിഷ്യന്മാർ ചെയ്തു, പെസ
ഹാ ഒരുക്കി.
൨൦ ¶ പിന്നെ വൈകുന്നെരമാ
യപ്പൊൾ, അവൻ പന്ത്രണ്ട പെ
രൊട കൂടി [ഭക്ഷണത്തിന] ഇരു
ന്നു.
൨൧ അവർ ഭക്ഷിക്കുമ്പൊൾ, അ
വൻ നിങ്ങളിൽ ഒരുത്തൻ എന്നെ
കാണിച്ചുകൊടുക്കും എന്ന ഞാൻ സ
ത്യമായിട്ട നിങ്ങളൊട പറയുന്നു,
എന്ന പറഞ്ഞു.
൨൨ അപ്പൊൾ അവർ വളരെ ദുഃ
ഖപ്പെട്ട, തങ്ങളിൽ ഓരൊരുത്തൻ അ
വനൊട, കൎത്താവെ, ഞാനൊ?
എന്നും പറഞ്ഞു തുടങ്ങി.
൨൩ എന്നാറെ അവൻ ഉത്തരമാ

യിട്ട, എന്നൊട കൂടി താലത്തിൽ
കൈ മുക്കുന്നവനായവൻ എന്നെ
കാണിച്ചുകൊടുക്കും.

൨൪ മനുഷ്യന്റെ പുത്രൻ തന്നെ
കുറിച്ച എഴുതിയിരിക്കുന്ന പ്രകാരം
പൊകുന്നു: എന്നാൽ മനുഷ്യന്റെ
പുത്രൻ ആരാൽ കാണിച്ചുകൊടുക്ക
പ്പെടുമൊ, ആ മനുഷ്യന ഹാ ക
ഷ്ടം! ആ മനുഷ്യൻ ജനിക്കാതെ ഇ
രുന്നാൽ, അവന നന്നായിരുന്നു എ
ന്ന പറഞ്ഞു.

൨൫ അപ്പൊൾ അവനെ കാണി
ച്ചുകൊടുത്തിട്ടുള്ള യെഹൂദാ, ഗുരൊ,
ഞാനൊ? എന്ന ഉത്തരമായിട്ട പറ
ഞ്ഞു. അവൻ അവനൊട, നീ പറ
ഞ്ഞുവല്ലൊ, എന്ന പറഞ്ഞു.

൨൬ ¶ പിന്നെ അവർ ഭക്ഷിക്കു
മ്പൊൾ, യെശു അപ്പം എടുത്ത, വാ
ഴ്ത്തി [അതിനെ] മുറിച്ച, ശിഷ്യന്മാ
ൎക്ക കൊടുത്ത, നിങ്ങൾ വാങ്ങി ഭ
ക്ഷിപ്പിൻ: ഇത എന്റെ ശരീരം
ആകുന്നു, എന്ന പറഞ്ഞു.

൨൭ പിന്നെ അവൻ പാനപാത്രം
എടുത്ത, സ്തൊത്രം ചെയ്തു, അവൎക്ക
കൊടുത്ത, നിങ്ങൾ എല്ലാവരും അ
തിൽനിന്ന കുടിപ്പിൻ;

൨൮ എന്തുകൊണ്ടെന്നാൽ ഇത പു
തിയ നിയമത്തിന്റെ എന്റെ ര
ക്തം പലൎക്കും വെണ്ടി പാപമൊച
നത്തിനായിട്ട ചൊരിയപ്പെട്ടതാകു
ന്നു.

൨൯ എന്നാൽ ഇത മുതൽ ഞാൻ
അത നിങ്ങളൊട കൂടെ എന്റെ
പിതാവിന്റെ രാജ്യത്തിൽ പുതിയ
തായിട്ട കുടിക്കുമ്പൊളുള്ള ദിവസ
ത്തൊളം, മുന്തിരിങ്ങായുടെ ൟ ര
സത്തിൽനിന്ന ഞാൻ കുടിക്കയില്ല
എന്ന നിങ്ങളൊട പറയുന്നു, എന്ന
പറഞ്ഞു.

൩൦ ¶ പിന്നെ അവർ ഒരു സങ്കീ
ൎത്തനം പാടിയതിന്റെ ശെഷം, ഒ
ലിവ മലെക്ക പുറപ്പെട്ടു പൊയി.

൩൧ അപ്പൊൾ യെശു അവരൊ
ട, ഞാൻ ഇടയനെ അടിക്കും, അ
പ്പൊൾ കൂട്ടത്തിലെ ആടുകൾ ചിന്ന
പ്പെട്ട പൊകും എന്ന എഴുതിയിരി
ക്കകൊണ്ട, നിങ്ങൾ എല്ലാവരും ൟ
രാത്രിയിൽ എന്നെ കുറിച്ച വിരുദ്ധ
പ്പെടും.

൩൨ എന്നാൽ ഞാൻ ഉയിൎത്തെഴു
നീറ്റതിന്റെ ശെഷം, നിങ്ങൾക്കു
മുമ്പെ ഗലിലെയായിലെക്ക പൊകും
എന്ന പറഞ്ഞു.

൩൩ പത്രൊസ ഉത്തരമായിട്ട അ
വനൊട, എല്ലാവരും നിന്നെ കുറി
ച്ച വിരുദ്ധപ്പെട്ടാലും, ഞാൻ ഒരു
നാളും വിരുദ്ധപ്പെടുകയില്ല, എന്ന
പറഞ്ഞു.

൩൪ യെശു അവനൊട, ൟ രാ
ത്രിയിൽ പൂവൻ കൊഴി കൂകുന്നതി
ന മുമ്പെ നീ മൂന്ന പ്രാവശ്യം എ
ന്നെ ഉപെക്ഷിക്കും എന്ന ഞാൻ സ
ത്യമായിട്ട നിന്നൊട പറയുന്നു, എ
ന്ന പറഞ്ഞു.

൩൫ പത്രൊസ അവനൊട, ഞാൻ
നിന്നൊട കൂടെ മരിക്കെണ്ടിയിരു
ന്നാലും, നിന്നെ ഉപെക്ഷിക്കയില്ല
എന്ന പറഞ്ഞു. ശിഷ്യന്മാർ എ
ല്ലാവരും അപ്രകാരം തന്നെ പറ
ഞ്ഞു.

൩൬ ¶ അപ്പൊൾ യെശു അവ
രൊട കൂടി ഗതസെമാനെ എന്ന
ചൊല്ലപ്പെട്ട സ്ഥലത്തെക്കു വന്നു, ശി
ഷ്യന്മാരൊട, ഞാൻ അവിടെ പൊ
യി പ്രാൎത്ഥിക്കുവൊളം, നിങ്ങൾ ഇ
വിടെ ഇരിപ്പിൻ എന്ന പറഞ്ഞു.

൩൭ പിന്നെ അവൻ പത്രൊസി
നെയും സെബെദിയുടെ രണ്ട പുത്ര
ന്മാരെയും കൂട്ടികൊണ്ട, ദുഃഖപ്പെട്ട,
വളരെ വ്യസനപ്പെട്ടു തുടങ്ങി.

൩൮ അപ്പൊൾ അവൻ അവരൊ
ട, എന്റെ ആത്മാവ മരണം വ
രെയും മഹാ ദുഃഖപ്പെട്ടിരിക്കുന്നു:
നിങ്ങൾ ഇവിടെ പാൎത്ത, എന്നൊട

കൂടി ഉണൎന്നുകൊണ്ടിരിപ്പിൻ എന്ന പറഞ്ഞു.

൩൯ പിന്നെ അവൻ കുറെ അപ്പുറം പൊയിട്ടു, കവിണ്ണുവീണു, എന്റെ പിതാവെ, കഴിയുന്നതാകുന്നു എങ്കിൽ, ഈ പാനപാത്രം എന്നിൽനിന്ന നീങ്ങിപ്പൊകട്ടെ: എങ്കിലും ഞാൻ ഇച്ശിക്കുന്നത പൊലെ അല്ല, നി [ഇച്ശിക്കുന്നത] പൊലെ അത്രെ ആകട്ടെ എന്ന പ്രാൎത്ഥിച്ചു.

൪൦ പിന്നെ അവൻ ശിഷ്യന്മാരുടെ അടുക്കൽ വന്നു, അവരെ ഉറങ്ങുന്നത കണ്ടു, പത്രൊസിനൊട, ഇപ്രകാരം നിങ്ങൾക്ക ഒരുമണിനെരമെങ്കിലും എന്നൊട കൂടെ ഉണൎന്നിരിപ്പാൻ കഴിഞ്ഞില്ലയൊ?

൪൧ നിങ്ങൾ പരീക്ഷയിലെക്കു അകപ്പെടാതെ ഇരിപ്പാനായിട്ടു, ഉണൎന്നുകൊണ്ട പ്രാൎത്ഥിപ്പിൻ: ആത്മാവ മനസ്സുള്ളത തന്നെ, എന്നാൽ ജഡം ക്ഷീണമുള്ളതാകുന്നു എന്ന പറഞ്ഞു.

൪൨ പിന്നെയും അവൻ രണ്ടാം പ്രാവശ്യം പൊയി, എന്റെ പിതാവെ, ഈ പാത്രത്തിലുള്ളത ഞാൻ കുടിക്കാതെ, അത എന്നിൽനിന്ന നീങ്ങുവാൻ കഴിയുന്നതല്ല എങ്കിൽ, നിന്റെ ഇഷ്ടപ്രകാരം ആകട്ടെ, എന്ന പ്രാൎത്ഥിച്ചു.

൪൩ പിന്നെ അവൻ തിരിച്ച വന്നു, അവരുടെ കണ്ണുകൾ നിദ്രാഭാരമുള്ളവയായിരുന്നത കൊണ്ടു, അവരെ പിന്നെയും ഉറങ്ങുന്നത കണ്ടു.

൪൪ അവൻ അവരെ വിട്ടു, പിന്നെയും പൊയിട്ടു, മൂന്നാം പ്രാവശ്യം ആ വചനം തന്നെ പറഞ്ഞ പ്രാൎത്ഥിച്ചു.

൪൫ അപ്പൊൾ അവൻ തന്റെ ശിഷ്യന്മാരുടെ അടുക്കൽ വന്നു, അവരൊട, നിങ്ങൾ ഇനി ഉറങ്ങി, ആശ്വാസപ്പെടുവിൻ: കണ്ടാലും, സമയം അടുത്തു, മനുഷ്യന്റെ പുത്രൻ പാപികളുടെ കൈകളിൽ എല്പിക്കപ്പെട്ടുമിരിക്കുന്നു.

൪൬ എഴുനില്പിൻ, നാം പൊക: കണ്ടാലും, എന്നെ കാണിച്ചുകൊടുക്കുന്നവൻ അടുത്തിരിക്കുന്നു എന്ന പറഞ്ഞു.

൪൭ ¶ അവൻ പിന്നെയും സംസാരിക്കുമ്പൊൾ, കണ്ടാലും, പന്ത്രണ്ട പെരിൽ ഒരുത്തനായ യെഹൂദായും, അവനൊട കൂടി പ്രധാനാചാൎയ്യന്മാരിൽനിന്നും, ജനത്തിന്റെ മൂപ്പന്മാരിൽനിന്നും വാളുകളൊടും വടികളൊടും കൂടെ വലിയ പുരുഷാരവും വന്നു.

൪൮ എന്നാൽ അവനെ കാണിച്ചുകൊടുത്തവൻ, ഞാൻ എവനെ ചുംബനം ചെയ്യുമൊ, ആയവൻ തന്നെ ആകുന്നു: അവനെ പിടിച്ചുകൊൾവിൻ, എന്ന അവൎക്ക അടയാളമായി പറഞ്ഞിരുന്നു.

൪൯ അവൻ ഉടനെ യെശുവിന്റെ അടുക്കൽ വന്നു, വാഴ്ക, ഗുരൊ, എന്ന പറഞ്ഞു, അവനെ ചുംബനം ചെയ്തു.

൫൦ എന്നാറെ യെശു അവനൊട, സ്നെഹിതാ, നീ എന്തിന വന്നു? എന്ന പറഞ്ഞു. അപ്പൊൾ അവർ അടുക്കൽ വന്നു, യെശുവിന്റെ മെൽ കൈകളെ വെച്ചു, അവനെ പിടിച്ചു.

൫൧ അപ്പൊൾ, കണ്ടാലും, യെശുവിനൊട കൂടെയുള്ളവരിൽ ഒരുത്തൻ കൈ നീട്ടി, അവന്റെ വാളൂരി, പ്രധാനാചാൎയ്യന്റെ ഒരു വെലക്കാരനെ വെട്ടി, അവന്റെ ചെവി മുറിച്ചുകളഞ്ഞു.

൫൨ അപ്പൊൾ യെശു അവനൊട, നീ വാൾ അതിന്റെ ഉറയിൽ തിരിച്ചിടുക: എന്തുകൊണ്ടെന്നാൽ വാൾ എടുക്കുന്നവർ എല്ലാവരും വാളിനാൽ നശിച്ചുപൊകും.

൫൩ എന്റെ പിതാവ പന്ത്രണ്ട

ലെഗിയൊനെകൾ അധികം ദൈവദൂതന്മാരെ എന്റെ അടുക്കൽ നിൎത്തണമെന്ന ഇപ്പൊൾ അവനൊട അപെക്ഷിപ്പാൻ എനിക്ക കഴികയില്ല എന്ന നീ നിരൂപിക്കുന്നുവൊ?

൫൪ എന്നാൽ ഇപ്രകാരം ഉണ്ടാകെണ്ടുന്നതാകുന്നു എന്നുള്ള വെദവാക്യങ്ങൾ എങ്ങിനെ നിവൃത്തിക്കും? എന്ന പറഞ്ഞു.

൫൫ ആ സമയത്ത യെശു പുരുഷാരങ്ങളൊട, നിങ്ങൾ ഒരു കള്ളന്റെ നെരെ എന്ന പൊലെ വാളുകളൊടും വടികളൊടും എന്നെ പിടിപ്പാനായിട്ട പുറപ്പെട്ടുവന്നുവൊ? ഞാൻ ദിനം പ്രതി നിങ്ങളൊട കൂടെ ദൈവാലയത്തിൽ പഠിപ്പിച്ചുകൊണ്ടിരുന്നു, അപ്പൊൾ നിങ്ങൾ എന്നെ പിടിച്ചില്ല.

൫൬ എന്നാൽ ദീൎഘദൎശിമാരുടെ വാക്യങ്ങൾ നിവൃത്തിക്കെണ്ടുന്നതിന, ഇത ഒക്കെയും ഉണ്ടായി എന്ന പറഞ്ഞു. അപ്പൊൾ ശിഷ്യന്മാർ എല്ലാവരും അവനെ വിട്ട, ഓടിപ്പൊയി.

൫൭ പിന്നെ യെശുവിനെ പിടിച്ചവർ അവനെ പ്രധാനാചാൎയ്യനായ കയ്യാപ്പായുടെ അടുക്കൽ കൊണ്ടുപൊയി, അവിടെ ഉപാദ്ധ്യായന്മാരും മൂപ്പന്മാരും കൂടിയിരുന്നു.

൫൮ എന്നാൽ പത്രൊസ ദൂരവെ പ്രധാനാചാൎയ്യന്റെ അരമനയൊളം അവന്റെ പിന്നാലെ ചെന്നു; അവൻ അകത്ത പൊയി, അവസാനം കാണ്മാനായിട്ട സെവകന്മാരൊട കൂടി ഇരുന്നു.

൫൯ അന്ന പ്രധാനാചാൎയ്യന്മാരും മൂപ്പന്മാരും വിചാര സംഘം ഒക്കെയും യെശുവിനെ കൊല്ലെണ്ടുന്നതിന അവന്ന വിരൊധമായി കള്ള സാക്ഷി അന്വെഷിച്ചു;

൬൦ അവർ കണ്ടെത്തിയില്ല: വളരെ കള്ളസാക്ഷികൾ വന്നിട്ടും, അവർ കണ്ടെത്തിയതുമില്ല: പിന്നെ ഒടുക്കം രണ്ട കള്ള സാക്ഷികൾ വന്ന,

൬൧ ഇവൻ ദൈവത്തിന്റെ ആലയം തകൎത്തുകളവാനും, അത മൂന്ന ദിവസത്തിനകം പണി ചെയ്വാനും എനിക്ക കഴിയും എന്ന പറഞ്ഞു എന്ന പറഞ്ഞു.

൬൨ അപ്പൊൾ പ്രധാനാചാൎയ്യൻ എഴുനീറ്റ, അവനൊട, നീ ഒന്നും ഉത്തരം പറയുന്നില്ലയൊ? ഇവർ നിന്റെ നെരെ സാക്ഷിപ്പെടുത്തുന്നത എന്ത? എന്ന പറഞ്ഞു.

൬൩ എന്നാൽ യെശു മിണ്ടാതെ ഇരുന്നു. അപ്പൊൾ പ്രധാനാചാൎയ്യൻ അവനൊട, ദൈവത്തിന്റെ പുത്രനായ ക്രിസ്തു നീ തന്നെ ആകുന്നുവൊ എന്ന ഞങ്ങളൊട പറയണം എന്ന ഞാൻ ജീവനുള്ള ദൈവത്തെ കൊണ്ട നിന്നൊട ആണയിടുന്നു എന്ന പറഞ്ഞു.

൬൪ യെശു അവനൊട, നീ പറഞ്ഞുവല്ലൊ: എന്നാലും ഇത മുതൽ മനുഷ്യന്റെ പുത്രൻ വല്ലഭത്വത്തിന്റെ വലത്തഭാഗത്തിൽ ഇരിക്കയും, ആകാശമെഘങ്ങളിൽ വരികയും ചെയ്യുന്നതിനെ നിങ്ങൾ കാണും, എന്ന ഞാൻ നിങ്ങളൊട പറയുന്നു എന്ന പറഞ്ഞു.

൬൫ അപ്പൊൾ പ്രധാനാചാൎയ്യൻ തന്റെ വസ്ത്രങ്ങളെ കീറി, ഇവൻ ദൈവദൂഷണം പറഞ്ഞു: ഇനി സാക്ഷികളെ കൊണ്ട നമുക്ക എന്ത ആവശ്യം? കണ്ടാലും, നിങ്ങൾ ഇപ്പൊൾ ഇവന്റെ ദൂഷണം കെട്ടുവല്ലൊ.

൬൬ നിങ്ങൾക്ക എന്ത തൊന്നുന്നു? എന്ന പറഞ്ഞു. അവൻ മരണ ശിക്ഷെക്ക ഹെതുവായിരിക്കുന്നു, എന്ന അവർ ഉത്തരമായിട്ട പറഞ്ഞു.

൬൭ അപ്പൊൾ അവർ അവന്റെ മുഖത്തിൽ തുപ്പി, അവനെ കൈ കൊണ്ട അടിച്ചു: മറ്റെ ചിലരും അവനെ മുഖത്തടിച്ചു.

൬൮ ക്രിസ്തുവെ, നിന്നെ അടിച്ച

വൻ ആർ? എന്ന ജ്ഞാനദൃഷ്ടികൊ
ണ്ട പറക, എന്നും പറഞ്ഞു.
൬൯ ¶ അന്ന പത്രൊസ അരമ
നയിൽ പുറത്ത ഇരുന്നിരുന്നു: അ
പ്പോൾ ഒരു വെലക്കാരത്തി അവ
ന്റെ അടുക്കൽ വന്ന, നീയും ഗലി
ലയക്കാരനായ യെശുവിനൊട കൂ
ടെ ആയിരുന്നു, എന്ന പറഞ്ഞു.
൭൦ എന്നാറെ അവൻ നീ പറയു
ന്നത ഇന്നതെന്ന ഞാൻ അറിയുന്നി
ല്ല, എന്ന എല്ലാവരുടെയും മുമ്പാ
കെ മറുത്ത പറഞ്ഞു.
൭൧ പിന്നെ അവൻ പൂമുഖത്തിൽ
പുറപ്പെട്ട പൊയപ്പോൾ, മറ്റൊരു
ത്തി അവനെ കണ്ട, അവിടെയുള്ള
വരൊട, ഇവനും നസറായക്കാര
നായ യെശുവിനൊട കൂടെ ആയി
രുന്നു എന്ന പറഞ്ഞു.
൭൨ എന്നാൽ അവൻ ആ മനുഷ്യ
നെ ഞാൻ അറിയുന്നില്ല എന്ന പി
ന്നെയും ഒരു ആണയൊടെ മറുത്ത
പറഞ്ഞു.
൭൩ പിന്നെ കുറെ നെരം കഴി
ഞ്ഞശെഷം അരികെ നിന്നവർ അ
ടുക്കൽ വന്ന, പത്രൊസിനൊട, നീ
യും അവരിൽ ഒരുത്തനാകുന്നു സ
ത്യം; നിന്റെ വാക്ക നിന്നെ പ്രസി
ദ്ധനാക്കുന്നുവല്ലൊ എന്ന പറഞ്ഞു.
൭൪ അപ്പൊൾ അവൻ, ഞാൻ ആ മ
നുഷ്യനെ അറിയുന്നില്ല എന്ന ശപി
ക്കയും, ആണയിടുകയും ചെയ്വാൻ തുട
ങ്ങി. ഉടനെ പൂവൻ കൊഴി കൂകി.
൭൫ അപ്പൊൾ പൂവൻ കൊഴി കൂ
കുന്നതിന മുമ്പെ, നീ മൂന്നപ്രാവശ്യം
എന്നെ മറുത്ത പറയും എന്ന യെശു
തന്നൊട പറഞ്ഞ വചനം പത്രൊ
സ ഓൎത്തു. അവൻ പുറത്തെക്ക പുറ
പ്പെട്ട, എറ്റവും കരകയും ചെയ്തു.

## ൨൭ അദ്ധ്യായം.

൧ ക്രിസ്തു പീലാത്തൊസിന എല്പിക്ക
പ്പെടുന്നത.—൩. യെഹൂദാ തന്നെ
താൻ തൂക്കുന്നതും.—൩൫ ക്രിസ്തു
കുരിശിൽ തറെക്കപ്പെടുന്നത.

൧ ഉഷഃകാലമായപ്പോൾ എല്ലാ പ്ര
ധാനാചാൎയ്യന്മാരും ജനത്തിന്റെ മൂ
പ്പന്മാരും യെശുവിനെ കൊല്ലെണ്ടു
ന്നതിന, അവന വിരൊധമായിട്ട
കൂടി വിചാരിച്ചു.
൨ പിന്നെ അവർ അവനെ കെ
ട്ടികൊണ്ടുപൊയി, അവനെ നാടു
വാഴിയായ പൊന്തിയൊസ പീലാ
ത്തൊസിന എല്പിച്ചു.
൩ ¶ അപ്പൊൾ അവൻ ശിക്ഷെ
ക്ക വിധിക്കപ്പെട്ട എന്ന അവനെ
കാണിച്ചുകൊടുത്തിട്ടുള്ള യെഹൂദാ
കണ്ടാറെ, അവൻ അനുതാപപ്പെ
ട്ട, ആ മുപ്പത വെള്ളിക്കാശ പ്രധാ
നാചാൎയ്യന്മാൎക്കും മൂപ്പന്മാൎക്കും തിരി
കെ കൊണ്ടുവന്ന,
൪ ഞാൻ കുറ്റമില്ലാത്ത രക്തം കാ
ണിച്ചുകൊടുത്തത കൊണ്ട, ഞാൻ
പാപം ചെയ്തു എന്ന പറഞ്ഞു. എ
ന്നാറെ അവർ, അത ഞങ്ങൾക്ക എ
ന്ത? നി തന്നെ നൊക്കിക്കൊൾക എ
ന്ന പറഞ്ഞു.
൫ അപ്പൊൾ അവൻ ആ വെള്ളി
ക്കാശ ദൈവാലയത്തിൽ ഇട്ടും കള
ഞ്ഞ, പുറപ്പെട്ടുപൊയി, തന്നെതാൻ
കെട്ടിഞാലുകയും ചെയ്തു.
൬ എന്നാറെ പ്രധാനാചാൎയ്യന്മാർ
ആ വെള്ളിക്കാശ എടുത്ത, ഇത ര
ക്തത്തിന്റെ വില ആകകൊണ്ട,
അവ വഴിപാട്ടുപെട്ടകത്തിലെക്ക ഇ
ടുന്നത ന്യായമല്ല എന്ന പറഞ്ഞു.
൭ പിന്നെ അവർ ആലൊചന
ചെയ്തിട്ട, അവയെ കൊണ്ട പരദെ
ശികളെ കുഴിച്ചിടുന്നതിന കുശവ
ന്റെ നിലം കൊണ്ടു.
൮ ഇത കാരണത്താൽ ആ നിലം
ഇന്നു വരെയും രക്ത നിലം എന്ന
ചൊല്ലപ്പെടുന്നു.
൯ അപ്പൊൾ ഇസ്രായെലിന്റെ പു

ത്രരിൽനിന്ന അവർ വിലമതിച്ചവനായി, വിലമതിക്കപ്പെട്ടവന്റെ വിലയാകുന്ന മുപ്പത വെള്ളിക്കാശ അവർ എടുത്തു,

൧൦ കൎത്താവ എന്നൊട കല്പിച്ച പ്രകാരം, അവ കുശവന്റെ നിലത്തിനായിട്ട കൊടുത്തു, എന്ന യെറമിയ ദീൎഘദൎശിയാൽ പറയപ്പെട്ടത നിവൃത്തിയായി.

൧൧ ¶ പിന്നെ യെശു നാടുവാഴിയുടെ മുമ്പാകെ നിന്നു: അപ്പൊൾ നാടുവാഴി അവനൊട, നീ യെഹൂദന്മാരുടെ രാജാവ ആകുന്നുവൊ? എന്ന ചൊദിച്ചു എന്നാറെ യെശു അവനൊട, നീ പറയുന്നുവല്ലൊ, എന്ന പറഞ്ഞു.

൧൨ പിന്നെ അവൻ പ്രധാനാചാൎയ്യന്മാരാലും മൂപ്പന്മാരാലും കുററം ചുമത്തപ്പെട്ടപ്പൊൾ, അവൻ ഉത്തരമായിട്ട ഒന്നും പറഞ്ഞില്ല.

൧൩ അപ്പൊൾ പിലാത്തൊസ അവനൊട, അവർ എത്ര കാൎയ്യങ്ങളെ നിന്റെ നെരെ സാക്ഷിപ്പെടുത്തുന്നു എന്ന നീ കെൾക്കുന്നില്ലയൊ? എന്ന പറഞ്ഞു.

൧൪ എന്നാറെ അവൻ ഒരു വാക്കിന എങ്കിലും അവനൊട ഉത്തരമായിട്ട പറഞ്ഞില്ല: എന്നതകൊണ്ട നാടുവാഴി വളരെ ആശ്ചൎയ്യപ്പെട്ടു.

൧൫ എന്നാൽ ആ പെരുനാളിൽ കാവലിലാക്കപ്പെട്ടവരിൽ എവനെ ജനങ്ങൾ ചൊദിച്ചുവൊ, അവനെ അവൎക്ക നാടുവാഴി വിടിക്കുന്നത മൎയ്യാദയായിരുന്നു.

൧൬ അത്രയുമല്ല അപ്പൊൾ ബറബ്ബാസ എന്ന പെരുള്ളവനായി കീൎത്തിപ്പെട്ട ഒരുത്തൻ കാവലിലാക്കപ്പെട്ടവനായിരുന്നു.

൧൭ ആകയാൽ അവർ വന്ന കൂടിയപ്പൊൾ, പീലാത്തൊസ അവരൊട, ഞാൻ എവനെ നിങ്ങൾക്ക വിടിക്കെണമെന്നു നിങ്ങൾക്ക മനസ്സായിരിക്കുന്നു? ബറബ്ബാസിനെയൊ, ക്രിസ്തു എന്ന വിളിക്കപ്പെടുന്ന യെശുവിനെയൊ? എന്ന പറഞ്ഞു.

൧൮ എന്തെന്നാൽ അവർ അസൂയകൊണ്ട അവനെ എല്പിച്ചു എന്ന അവൻ അറിഞ്ഞിരുന്നു.

൧൯ ¶ പിന്നെ അവൻ ന്യായാസനത്തിൽ ഇരുന്നപ്പൊൾ, അവന്റെ ഭാൎയ്യ അവന്റെ അടുക്കൽ ആളയച്ചു, നിനക്ക ആ നീതിമാനൊട ഒരു കാൎയ്യവും വെണ്ടാ: എന്തുകൊണ്ടെന്നാൽ ഞാൻ ഇന്ന സ്വപ്നത്തിൽ അവന്റെ നിമിത്തമായിട്ട വളരെ കഷ്ടപ്പെട്ടു എന്ന പറയിച്ചു.

൨൦ എന്നാൽ പ്രധാനാചാൎയ്യന്മാരും മൂപ്പന്മാരും ബറബ്ബാസിനെ ചൊദിക്കെണ്ടുന്നതിനും, യെശുവിനെ കൊല്ലെണ്ടുന്നതിനും പുരുഷാരത്തെ സമ്മതം വരുത്തി.

൨൧ പിന്നെ നാടുവാഴി ഉത്തരമായിട്ട അവരൊട, ഇവരിരുവരിൽ എവനെ ഞാൻ നിങ്ങൾക്ക വിടിക്കെണമെന്ന നിങ്ങൾക്ക മനസ്സായിരിക്കുന്നു? എന്ന പറഞ്ഞു. ബറബ്ബാസിനെ, എന്ന അവർ പറഞ്ഞു.

൨൨ പീലാത്തൊസ അവരൊട, എന്നാൽ ക്രിസ്തു എന്ന ചൊല്ലപ്പെടുന്ന യെശുവിനൊട ഞാൻ എന്ത ചെയ്യെണ്ടു? എന്ന പറയുന്നു. എല്ലാവരും അവനൊട, അവൻ കുരിശിൽ തറെക്കപ്പെടട്ടെ, എന്ന പറയുന്നു.

൨൩ പിന്നെ നാടുവാഴി, എന്തിന, അവൻ എന്ത ദൊഷം ചെയ്തു? എന്ന പറഞ്ഞു. അപ്പൊൾ അവർ, അവൻ കുരിശിൽ തറെക്കപ്പെടട്ടെ, എന്ന അധികമധികമായി നിലവിളിച്ച പറഞ്ഞു.

൨൪ പിലാത്തൊസ ഒന്നും സാധിക്കാതെ, കലഹം അധികം ഉണ്ടായി എന്ന കണ്ടാറെ, വെള്ളം എടുത്ത, പുരുഷാരത്തിന്റെ മുമ്പാകെ തന്റെ കൈകളെ കഴുകി, ഈ നീ

തിമാന്റെ രക്തത്തിന ഞാൻ കുററ
മില്ലാത്തവൻ ആകുന്നു: നിങ്ങൾ ത
ന്നെ നൊക്കുവിൻ എന്ന പറഞ്ഞു.

൨൫ എന്നാറെ ജനങ്ങൾ ഒക്കെ
യും ഉത്തരമായിട്ട, അവന്റെ ര
ക്തം ഞങ്ങളുടെ മെലും, ഞങ്ങളുടെ
മക്കളുടെ മെലും ഇരിക്കട്ടെ, എന്ന
പറഞ്ഞു.

൨൬ അപ്പൊൾ അവൻ ബറബ്ബാ
സിനെ അവൎക്ക വിടീച്ചു: എന്നാൽ
അവൻ യെശുവിനെ ചമ്മട്ടികൾ
കൊണ്ട അടിപ്പിച്ചാറെ, കുരിശിൽ
തറെക്കപ്പെടുന്നതിന അവനെ എ
ല്പിച്ചു.

൨൭ ¶ അപ്പൊൾ നാടുവാഴിയു
ടെ ആയുധക്കാർ യെശുവിനെ അ
ധികാരശാലയിലെക്ക കൊണ്ടുപൊ
യി, (ആയുധക്കാരുടെ) കൂട്ടം എല്ലാം
അവന്റെ അടുക്കൽ കൂടി വരുത്തി.

൨൮ പിന്നെ അവർ അവന്റെ വ
സ്ത്രങ്ങളെ നീക്കികളഞ്ഞ, ഒരു ചുവ
ന്ന മെൽക്കുപ്പായം അവനിൽ ഉടു
പ്പിച്ചു.

൨൯ അവർ മുള്ളുകൾ കൊണ്ട ഒരു
കിരീടം മുടഞ്ഞ, അവന്റെ തലയി
ന്മെൽ വെച്ചു, അവന്റെ വലത്തു
കയ്യിൽ ഒരു കൊലും (കൊടുത്തു:)
പിന്നെ അവർ അവന്റെ മുമ്പാ
കെ മുട്ടുകുത്തി, യെഹൂദന്മാരുടെ രാ
ജാവെ, വാഴുക, എന്ന അവനെ
പരിഹസിച്ച പറഞ്ഞു.

൩൦ പിന്നെ അവർ അവന്റെ മെ
ൽ തുപ്പി, ആ കൊൽ എടുത്ത, അവ
നെ തലയിൽ അടിച്ചു.

൩൧ അവർ അവനെ പരിഹസി
ച്ചതിന്റെ ശെഷം, അവർ അവനി
ൽനിന്ന ആ മെൽകുപ്പായം നീക്കി, അ
വന്റെ സ്വന്തവസ്ത്രങ്ങളെ അവനി
ൽ ഉടുപ്പിച്ച, അവനെ കുരിശിൽ ത
റെക്കെണ്ടുന്നതിന കൊണ്ടുപൊയി.

൩൨ പുറപ്പെട്ടുപൊകുമ്പൊൾ അ
വർ കുറെനെയക്കാരനായ ശിമൊ
നെന്ന പെരുള്ള ഒരു മനുഷ്യനെ ക
ണ്ടു: അവൻ അവന്റെ കുരിശ ചു
മപ്പാനായിട്ട അവർ ബലാല്ക്കാരം
ചെയ്തു.

൩൩ പിന്നെ അവർ തലയൊടി
ടമെന്ന അൎത്ഥമുള്ള ഗൊല്ഗൊഥാ
എന്ന ചൊല്ലപ്പെട്ട സ്ഥലത്തിലെക്ക
വന്നപ്പൊൾ,

൩൪ കയ്പ കൂടി കലൎന്ന കാടി അ
വന കുടിപ്പാൻ കൊടുത്തു: എന്നാൽ
അവൻ അത രുചി നൊക്കിയാറെ,
കുടിപ്പാൻ മനസ്സില്ലാതെ ഇരുന്നു.

൩൫ അവർ അവനെ കുരിശിൽ
തറെച്ചതിന്റെ ശെഷം അവർ അ
വന്റെ വസ്ത്രങ്ങളെ ചിട്ടിയിട്ടുകൊ
ണ്ട, പകുതിചെയ്തു: അത അവർ എ
ന്റെ വസ്ത്രങ്ങളെ തങ്ങളുടെ ഇടയി
ൽ പകുതിചെയ്തു, എന്റെ ഉടുപ്പിന്മെ
ൽ ചിട്ടിയിട്ടു എന്ന ദീൎഘദൎശിയാൽ
ചൊല്ലപ്പെട്ടത നിവൃത്തിയാകെണ്ടു
ന്നതിന ആയിരുന്നു.

൩൬ പിന്നെ അവർ ഇരുന്നിട്ട,
അവിടെ അവനെ കാത്തിരുന്നു.

൩൭ അത്രയുമല്ല അവർ, ഇവൻ
യെഹൂദന്മാരുടെ രാജാവായ യെ
ശു ആകുന്നു, എന്ന അവന്റെ കു
റം എഴുതി, അവന്റെ തലെക്ക മെ
ലായി വെച്ചു.

൩൮ അപ്പൊൾ വലത്ത ഭാഗത്തി
ൽ ഒരുത്തനും, ഇടത്ത ഭാഗത്തിൽ ഒ
രുത്തനും, ഇങ്ങിനെ രണ്ട കള്ള
ന്മാർ അവനൊട കൂടി കുരിശുക
ളിൽ തറെക്കപ്പെട്ടു.

൩൯ പിന്നെ അരികെ കടന്ന
പൊകുന്നവർ തങ്ങളുടെ തലകളെ
കുലുക്കികൊണ്ടും,

൪൦ ദൈവാലയം ഇടിച്ചുകളഞ്ഞ,
മൂന്ന ദിവസങ്ങളിൽ അത പണി
ചെയ്യുന്നവനെ, നിന്നെത്തന്നെ നീ
രക്ഷിക്ക, നീ ദൈവത്തിന്റെ പുത്ര
ൻ ആകുന്നു എങ്കിൽ, കുരിശിൽനി
ന്ന ഇറങ്ങി വാ, എന്ന പറഞ്ഞുകൊ

ണ്ടും അവനെ ദൂഷിച്ചു.
൪൧ അതിന്മണ്ണം തന്നെ പ്രധാനാ
ചാൎയ്യന്മാരും, ഉപാദ്ധ്യായന്മാരും മൂ
പ്പന്മാരും,
൪൨ ഇവൻ മററവരെ രക്ഷിച്ചു;
തന്നെ താൻ രക്ഷിപ്പാൻ കഴികയി
ല്ല; ഇവൻ ഇസ്രാഎലിന്റെ രാജാ
വ ആകുന്നു എങ്കിൽ, ഇപ്പൊൾ കുരി
ശിൽനിന്ന ഇറങ്ങിവരട്ടെ, അപ്പൊ
ൾ ഞങ്ങൾ ഇവനെ വിശ്വസിക്കും.
൪൩ ഇവൻ തന്നെ ഞാൻ ദൈ
വത്തിന്റെ പുത്രൻ ആകുന്നു എന്ന
പറഞ്ഞ, ദൈവത്തിങ്കൽ ആശ്രയി
ച്ചിരുന്നുവല്ലൊ, അവൻ ഇവങ്കൽ ഇ
ഷ്ടപ്പെടുന്നു എങ്കിൽ, ഇപ്പൊൾ ഇവ
നെ രക്ഷിക്കട്ടെ, എന്ന അവനെ
പരിഹസിച്ച പറഞ്ഞു.
൪൪ അപ്രകാരം തന്നെ അവനൊ
ട കൂടെ കുരിശുകളിൽ തറെക്കപ്പെ
ട്ട കള്ളന്മാരും അവനെ നിന്ദിച്ചു.
൪൫ അപ്പൊൾ ആറാം മണിനെ
രം മുതൽ ഒമ്പതാം മണിനെരത്തൊ
ളം ഭൂമിയിൽ ഒക്കെയും അന്ധകാരം
ഉണ്ടായി.
൪൬ പിന്നെ ഏകദെശം ഒമ്പതാം
മണിനെരത്ത യെശു, എലി, എലി,
ലാമാ ശബക്താനി? എന്ന ഒരു മ
ഹാ ശബ്ദത്തൊടെ വിളിച്ചു പറഞ്ഞു:
ആയതിന എന്റെ ദൈവമെ, എ
ന്റെ ദൈവമെ, എന്തിന നീ എ
ന്നെ കൈവിട്ടു? എന്ന അൎത്ഥമാകു
ന്നു.
൪൭ അവിടെ നിന്നവരിൽ ചിലർ
അത കെട്ടാറെ, ഇവൻ എലിയായെ
വിളിക്കുന്നു എന്ന പറഞ്ഞു.
൪൮ ഉടനെ അവരിൽ ഒരുത്ത
ൻ ഒടി, ഒരു സ്പൊംഗിനെ എടുത്ത,
കാടി കൊണ്ട നിറെച്ച, ഒരു കൊ
ലിൽ കെട്ടി, അവന കുടിപ്പാൻ കൊ
ടുത്തു.
൪൯ എന്നാറെ മററുള്ളവർ, ഇരി
ക്കട്ടെ, എലിയ ഇവനെ രക്ഷിപ്പാൻ
വരുമൊ എന്ന നാം കാണെണം എ
ന്ന പറഞ്ഞു.
൫൦ യെശു പിന്നെയും ഒരു മഹാ
ശബ്ദത്തൊടെ വിളിച്ചാറെ, പ്രാണ
നെ വിട്ടു.
൫൧ അപ്പൊൾ കണ്ടാലും ദൈവാ
ലയത്തിലെ തിരശീല മെലിൽനിന്ന
താഴത്തൊളം രണ്ടായി ചിന്തിപ്പൊ
യി; ഭൂമിയും ഇളകി; കല്മലകളും പി
ളൎന്നു;
൫൨ പ്രെതക്കല്ലറകളും തുറന്നു; ഉ
റങ്ങിയിരുന്ന പരിശുദ്ധന്മാരുടെ എ
റിയ ശരീരങ്ങളും ഉയിൎത്തെഴുനീററു,
൫൩ അവന്റെ ഉയിൎപ്പിന്റെ ശെ
ഷം പ്രെതക്കല്ലറകളിൽനിന്ന പുറ
പ്പെട്ടു, ശുദ്ധമുള്ള പട്ടണത്തിലെക്കു
ചെന്ന, പലൎക്കും പ്രത്യക്ഷമായി.
൫൪ എന്നാറെ ശതാധിപനും അ
വനൊട കൂടെ യെശുവിനെ കാ
ത്തിരുന്നവരും ഭൂകമ്പവും ഉണ്ടായ
കാൎയ്യങ്ങളും കണ്ടാറെ, എററവും ഭയ
പ്പെട്ടു, ഇവൻ ദൈവത്തിന്റെ പുത്ര
ൻ ആയിരുന്നു സത്യം എന്ന പറഞ്ഞു.
൫൫ അത്രയുമല്ല യെശുവിന ശുശ്രൂ
ഷ ചെയ്തുകൊണ്ട, ഗലിലെയായി
ൽനിന്ന അവന്റെ പിന്നാലെ വന്ന
വരായ വളരെ സ്ത്രീകളും അവിടെ
ദൂരത്ത നൊക്കികൊണ്ടിരുന്നു.
൫൬ അവരിൽ മഗ്ദലെനെ മറിയ
എന്നവളും, യാക്കൊബിന്റെയും
യൊസയുടെയും അമ്മയായ മറിയ
എന്നവളും, സബെദിയുടെ പുത്രന്മാ
രുടെ അമ്മയും ഉണ്ടായിരുന്നു.
൫൭ ¶ പിന്നെ സന്ധ്യയായപ്പൊ
ൾ, അറിമതിയയിൽനിന്നുള്ള ധന
വാനും യെശുവിന ശിഷ്യനുമായ
യൊസെഫെന്ന പെരുള്ള ഒരു മനു
ഷ്യൻ വന്നു:
൫൮ ആയവൻ പീലാത്തൊസിന്റെ
അടുക്കൽ പൊയി, യെശുവിന്റെ
ശരീരം ചൊദിച്ചു. അപ്പൊൾ ശരീ
രം (അവന) ഏല്പിക്കപ്പെടുവാൻ,

പീലാത്തൊസ കല്പിച്ചു.

൫൯ അൻ പിന്നെ യൊസെഫ ശരീരം എടുത്ത, അത നിൎമ്മലതയുള്ള ഒരു നെൎത്ത ശീലയിൽ ചുററി പൊതെച്ചു,

൬൦ താൻ ഒരു കല്ലലയിൽ വെട്ടിച്ചിരുന്ന തന്റെ പുതിയ പ്രെതക്കല്ലറയിൽ അതിനെ വെച്ചു: ആ പ്രെതകല്ലറയുടെ വാതുക്കൽ ഒരു വലിയ കല്ല ഉരുട്ടി വെച്ചിട്ടു, പൊകയും ചെയ്തു.

൬൧ അപ്പൊൾ അവിടെ മഗ്ദലെനെ മറിയയും, മററെ മറിയയും പ്രെതക്കല്ലറയുടെ നെരെ ഇരിക്കുന്നുണ്ടായിരുന്നു.

൬൨ പിന്നെ യത്ത ദിവസത്തിന്റെ ശെഷം വരുന്ന പിറെറ ദിവസത്തിൽ പ്രധാനാചാൎയ്യന്മാരും പറിശന്മാരും പിലാത്തൊസിന്റെ അടുക്കൽ കൂടി വന്നു,

൬൩ യജമാനനെ, ആ വഞ്ചനക്കാരൻ ഇനി ജീവനൊടിരിക്കുമ്പൊൾ, മൂന്ന ദിവസത്തിന അകം ഞാൻ ഉയിൎത്തെഴുനീല്ക്കും, എന്ന പറഞ്ഞ പ്രകാരം ഞങ്ങൾ ഒൎക്കുന്നുണ്ട.

൬൪ ആകയാൽ അവന്റെ ശിഷ്യന്മാർ രാത്രിയിൽ വന്ന, അവനെ മൊഷ്ടിച്ചുകളഞ്ഞ, അവൻ മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീററു എന്ന ജനങ്ങളൊട പറയാതെ കണ്ടും, പിന്നത്തെ വഞ്ചന എറെറവും വഷളായ്വരാതെ കണ്ടും, നീ മൂന്ന ദിവസത്തൊളം പ്രെതക്കല്ലറ ഉറെപ്പാക്കുവാൻ കല്പിക്കെണം എന്ന പറഞ്ഞു.

൬൫ പീലാത്തൊസ അവരൊട, നിങ്ങൾക്ക കാവൽ ഉണ്ടല്ലൊ; പൊയി, നിങ്ങളാൽ ആകുന്നെടത്തൊളം അത ഉറെപ്പാക്കുവിൻ എന്ന പറഞ്ഞു.

൬൬ അപ്രകാരം അവർ പൊയി, കല്ലിന മുദ്രയിട്ടു, കാവലാക്കി, പ്രെതക്കല്ലറ ഉറെപ്പാക്കുകയും ചെയ്തു.

## ൨൮ അദ്ധ്യായം.

൧ ക്രിസ്തുവിന്റെ ഉയിൎപ്പ.—൫ അവൻ സ്ത്രീകൾക്കും,—൧൬ തന്റെ ശിഷ്യന്മാൎക്കും പ്രത്യക്ഷനായത. ൧൯ ബപ്തിസ്മ ചെയ്യാൻ അവരെ അയക്കുന്നത.

൧ പിന്നെ ശാബത ദിവസത്തിന്റെ അന്തത്തിൽ, ആഴ്ചകളിൽ ഒന്നാം ആഴ്ചയുടെ ഉഷസ്സിന, മഗ്ദലെനെ മറിയയും, മററെ മറിയയും പ്രെതക്കല്ലറ നൊക്കുവാനായിട്ടു വന്നു.

൨ അപ്പൊൾ, കണ്ടാലും, ഒരു മഹാ ഭൂകമ്പം ഉണ്ടായി: എന്തുകൊണ്ടെന്നാൽ കൎത്താവിന്റെ ദൂതൻ സ്വൎഗ്ഗത്തിൽനിന്ന ഇറങ്ങിവന്ന, കല്ല വാതിലിൽനിന്ന ഉരുട്ടി കളഞ്ഞ, അതിന്മെൽ ഇരുന്നിരുന്നു.

൩ അവന്റെ മുഖരൂപം മിന്നൽ പൊലെയും, അവന്റെ ഉടുപ്പ ഉറച്ചമഞ്ഞു പൊലെ വെണ്മയുള്ളതായും ഇരുന്നു.

൪ കാവല്ക്കാർ അവനെ കണ്ട ഭയം കൊണ്ട വിറച്ചു, മരിച്ചവരെ പൊലെ ആയി തീൎന്നു.

൫ എന്നാറെ ദൈവദൂതൻ ഉത്തരമായിട്ടു സ്ത്രീകളൊട, നിങ്ങൾ ഭയപ്പെടരുത: എന്തുകൊണ്ടെന്നാൽ കുരിശിൽ തറെക്കപ്പെട്ട യെശുവിനെ നിങ്ങൾ അന്വെഷിക്കുന്നു എന്ന ഞാൻ അറിയുന്നു.

൬ അവൻ ഇവിടെ ഇല്ല: എന്തകൊണ്ടെന്നാൽ അവൻ പറഞ്ഞ പ്രകാരം, ഉയിൎത്തെഴുനീററിരിക്കുന്നു. നിങ്ങൾ വന്ന, കൎത്താവ കിടന്ന സ്ഥലം കാണ്മിൻ.

൭ പിന്നെ വെഗത്തിൽ പൊയി, അവന്റെ ശിഷ്യന്മാരൊട, അവൻ മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീററിരിക്കുന്നു; കണ്ടാലും അവൻ നിങ്ങൾക്ക മുമ്പെ ഗലിലെയായിലെക്ക പൊകുന്നു: അവിടെ നിങ്ങൾ അവ

നെ കാണും എന്ന പറവിൻ: കണ്ടാ
ലും, ഞാൻ നിങ്ങളൊട പറഞ്ഞു.

൮ പിന്നെ അവർ ഭയത്തൊടും മ
ഹാ സന്തൊഷത്തൊടുംകൂടി പ്രെത
ക്കല്ലറയിൽനിന്ന വെഗത്തിൽ പുറ
പ്പെട്ടു. അവന്റെ ശിഷ്യന്മാരൊട
അറിയിപ്പാനായിട്ട ഒടിപ്പൊയി.

൯ ¶ എന്നാറെ അവർ അവന്റെ
ശിഷ്യന്മാരൊട അറിയിപ്പാനായിട്ട
പൊകുമ്പൊൾ, കണ്ടാലും, യെശു അ
വരെ എതിരെററ, വാഴുവിൻ, എന്ന
പറഞ്ഞു. അപ്പൊൾ അവർ അടുക്ക
ൽ വന്ന, അവനെ പാദങ്ങളിൽ പി
ടിച്ചു, അവനെ വന്ദിച്ചു.

൧൦ അപ്പൊൾ യെശു അവരൊട,
നിങ്ങൾ ഭയപ്പെടരുത; പൊയി, എ
ന്റെ സഹൊദരന്മാർ ഗലിലെയാ
യിലെക്ക പൊകുവാൻ തക്കവണ്ണം
അവരൊട അറിയിച്ചുകൊൾവിൻ,
അവിടെ അവർ എന്നെ കാണും എ
ന്ന പറഞ്ഞു

൧൧ ¶ പിന്നെ അവർ പൊയ
പ്പൊൾ, കണ്ടാലും, കാവല്ക്കാരിൽ ചി
ലർ പട്ടണത്തിലെക്ക വന്ന, ഉണ്ടായ
കാൎയ്യങ്ങളെ ഒക്കെയും പ്രധാനാചാ
ൎയ്യന്മാരൊട അറിയിച്ചു

൧൨ അപ്പൊൾ അവർ മൂപ്പന്മാരൊ
ടകൂടെ ഒന്നിച്ചുകൂടി, ആലൊചന
ചെയ്തിട്ടു, കാവല്ക്കാൎക്ക വളരെ ദ്രവ്യം
കൊടുത്തു,

൧൩ നിങ്ങൾ, അവന്റെ ശിഷ്യ
ന്മാർ രാത്രിയിൽ വന്ന, ഞങ്ങൾ ഉറ
ങ്ങിയിരിക്കുമ്പൊൾ അവനെ മൊ
ഷ്ടിച്ചു കളഞ്ഞു, എന്ന പറവിൻ.

൧൪ ഇത നാടുവാഴിക്ക കെൾവിപ്പെ
ട്ടാലും ഞങ്ങൾ അവനെ സമ്മതം വ
രുത്തി, നിങ്ങളെ വിചാരപ്പെടാത്ത
വരാക്കും എന്ന പറഞ്ഞു.

൧൫ അവർ ദ്രവ്യം വാങ്ങികൊണ്ട,
തങ്ങൾക്ക ഉപദെശിക്കപ്പെട്ട പ്രകാ
രം ചെയ്തു: ഇങ്ങിനെ ഈ വചനം
യെഹൂദന്മാരുടെ ഇടയിൽ ഇന്നുവ
രെക്കും പൊതുവിൽ ശ്രുതിപ്പെട്ടിരി
ക്കുന്നു.

൧൬ ¶ അപ്പൊൾ പതിനൊന്ന ശി
ഷ്യന്മാർ ഗലിലെയായിലെക്ക, യെ
ശു തങ്ങൾക്ക നിയമിച്ചിരുന്ന മലയി
ലെക്ക പൊയി.

൧൭ അവിടെ അവർ അവനെ ക
ണ്ടാറെ, അവനെ വന്ദിച്ചു: എന്നാൽ
ചിലർ സംശയിച്ചു.

൧൮ ¶ അപ്പൊൾ യെശു അടുക്കൽ
വന്ന അവരൊട സംസാരിച്ചു, സ്വ
ൎഗ്ഗത്തിലും ഭൂമിയിലും സകല അധി
കാരവും എനിക്ക നല്കപ്പെട്ടിരിക്കുന്നു.

൧൯ ആകയാൽ നിങ്ങൾ പുറപ്പെ
ട്ടു, സകല ജാതികളെയും ശിഷ്യരാ
ക്കി, പിതാവിന്റെയും, പുത്രന്റെ
യും, പരിശുദ്ധാത്മാവിന്റെയും നാ
മത്തിൽ അവരെ ബപ്തിസ്മപ്പെടുത്തി:

൨൦ ഞാൻ നിങ്ങളൊട കല്പിച്ച കാ
ൎയ്യങ്ങളെ ഒക്കെയും പ്രമാണിച്ചു ന
ടപ്പാനായിട്ടു അവരെ പഠിപ്പിച്ചു
കൊണ്ടിരിപ്പിൻ: വിശെഷിച്ചു, ക
ണ്ടാലും, ലൊകാവസാനത്തൊളവും
ഞാൻ എല്ലായ്പൊഴും നിങ്ങളൊടു
കൂടി ഉണ്ട എന്ന പറഞ്ഞു. ആമെൻ

# മൎക്കൊസ എഴുതിയ എവൻഗെലിയൊൻ.

## ൧ അദ്ധ്യായം.

൧ യോഹന്നാൻ ബപ്തിസ്തു പ്രവൃത്തിച്ചത.—൯ യെശു ബപ്തിസ്മപ്പെടുന്നത.—൰൨ പരീക്ഷിക്കപ്പെടുന്നത.—൰൪ പ്രസംഗിക്കുന്നത.—൰൬ പത്രൊസിനെയും മറ്റുള്ളവരെയും വിളിക്കുന്നത.—൨൩ പലൎക്കും രൊഗശാന്തി വരുത്തുന്നത.

൧ ദൈവത്തിന്റെ പുത്രനായ യെശു ക്രിസ്തുവിന്റെ എവൻഗെലിയൊന്റെ ആരംഭം;

൨ കണ്ടാലും, ഞാൻ എന്റെ ദൂതനെ നിന്റെ മുഖത്തിന മുമ്പാകെ അയക്കുന്നു, അവൻ നിന്റെ മുമ്പിൽ നിന്റെ വഴി നന്നാക്കും എന്നും,

൩ കൎത്താവിന്റെ വഴി നന്നാക്കുവിൻ, അവന്റെ ഊടുവഴികളെ നെരെ ആക്കുവിനെന്ന വനത്തിൽ വിളിച്ചു പറയുന്നവന്റെ ശബ്ദമെന്നും, ദീൎഘദൎശികളിൽ എഴുതിയിരിക്കുന്ന പ്രകാരം തന്നെ.

൪ യോഹന്നാൻ വനത്തിൽ ബപ്തിസ്മപ്പെടുത്തി, പാപമൊചനത്തിനായിട്ട അനുതാപത്തിന്റെ ബപ്തിസ്മ പ്രംഗിച്ചുകൊണ്ടിരുന്നു.

൫ അപ്പോൾ യെഹൂദിയാ ദെശം ഒക്കെയും, യെറുശലമിക്കാരും അവന്റെ അടുക്കലെക്ക പുറപ്പെട്ടുപൊയി, തങ്ങളുടെ പാപങ്ങളെ അനുസരിച്ചുകൊണ്ട, എല്ലാവരും യൊൎദാൻ നദിയിൽ അവനാൽ ബപ്തിസ്മപ്പെട്ടു.

൬ ആ യോഹന്നാൻ ഒട്ടകരോമം കൊണ്ടുള്ള ഉടുപ്പും, തന്റെ അരയിൽ ഒരു തൊൽ വാറും ഉടുക്കുന്നവനും: വെട്ടുക്കിളികളും കാട്ടുതെനും ഭക്ഷിക്കുന്നവനും ആയിരുന്നു:

൭ വിശെഷിച്ച അവൻ പ്രസംഗിച്ച, പറഞ്ഞു, എന്നെക്കാൾ എററവും ബലവാനായവൻ എന്റെ പിന്നാലെ വരുന്നു, അവന്റെ ചെരിപ്പുകളുടെ വാറ കുനിഞ്ഞ അഴിപ്പാൻ ഞാൻ യോഗ്യനല്ല.

൮ ഞാൻ വെള്ളം കൊണ്ട നിങ്ങളെ ബപ്തിസ്മപ്പെടുത്തി സത്യം: എന്നാൽ അവൻ പരിശുദ്ധാത്മാവുകൊണ്ട നിങ്ങളെ ബപ്തിസ്മപ്പെടുത്തും.

൯ ¶ പിന്നെ ആ ദിവസങ്ങളിൽ ഉണ്ടായത എന്തെന്നാൽ, യെശു ഗലിലെയായിലെ നസറെത്തിൽനിന്ന വന്ന, യൊൎദാനിൽ യോഹന്നാനാൽ ബപ്തിസ്മപ്പെട്ടു.

൰ എന്നാറെ അവൻ ഉടനെ വെള്ളത്തിൽനിന്ന കരെറുമ്പൊൾ, സ്വൎഗ്ഗങ്ങൾ തുറന്നിരിക്കുന്നതും, ആത്മാവ ഒരു പ്രാവ പൊലെ അവന്റെ മെൽ ഇറങ്ങിവരുന്നതും അവൻ കണ്ടു:

൰൧ നീ എന്റെ പ്രിയ പുത്രൻ ആകുന്നു, നിന്നിൽ ഇനിക്ക നല്ല ഇഷ്ടം ഉണ്ട, എന്ന സ്വൎഗ്ഗത്തിൽനിന്ന ഒരു ശബ്ദവും ഉണ്ടായി.

൰൨ പിന്നെ ഉടനെ ആത്മാവ അവനെ വനത്തിലെക്ക പൊകുമാറാക്കി.

൰൩ അവൻ അവിടെ വനത്തിൽ നാല്പത ദിവസം ഇരുന്ന, സാത്താനാൽ പരീക്ഷിക്കപ്പെട്ടു; കാട്ടുമൃഗങ്ങളൊടും കൂടെ ആയിരുന്നു; പിന്നെ ദൈവദൂതന്മാർ അവന ശുശ്രൂഷ ചെയ്തു.

൰൪ ¶ പിന്നെ യോഹന്നാൻ കാവലിൽ എല്പിക്കപ്പെട്ടതിന്റെ ശെഷം, യെശു ഗലിലെയായിലെക്ക വന്ന ദൈവ രാജ്യത്തിന്റെ എവൻഗെലിയൊനെ പ്രസംഗിച്ച,

൰൫ കാലം തികഞ്ഞു, ദൈവത്തിന്റെ രാജ്യവും സമീപിച്ചിരിക്കുന്നു:

നിങ്ങൾ അനുതാപപ്പെട്ട, എവൻ
ഗെലിയൊനെ വിശ്വസിച്ചുകൊൾ
വിൻ, എന്ന പറഞ്ഞു.
൧൬ പിന്നെ അവൻ ഗലിലെയാ
യിലെ കടലിന്റെ അരികെ നട
ക്കുമ്പൊൾ, അവൻ ശിമൊനും അവ
ന്റെ സഹൊദരനായ അന്ത്രയൊ
സും കടലിലെക്ക വല വീശുമ്പൊൾ,
അവരെ കണ്ടു: എന്തെന്നാൽ അവർ
മീൻ പിടിക്കുന്നവർ ആയിരുന്നു.
൧൭ എന്നാറെ യെശു അവരൊട,
നിങ്ങൾ എന്റെ പിന്നാലെ വരു
വിൻ, എന്നാൽ ഞാൻ നിങ്ങളെ മ
നുഷ്യരെ പിടിക്കുന്നവരാക്കും, എ
ന്ന പറഞ്ഞു.
൧൮ ഉടനെ അവർ തങ്ങളുടെ വ
ലകളെ വിട്ടും കളഞ്ഞ, അവന്റെ
പിന്നാലെ പൊകയും ചെയ്തു.
൧൯ പിന്നെ അവിടെനിന്ന കുറ
ഞ്ഞൊന്ന കടന്ന പൊയപ്പൊൾ, അ
വൻ സെബെദിയുടെ പുത്രനായ യാ
ക്കൊബിനെയും, അവന്റെ സ
ഹൊദരനായ യൊഹന്നാനെയും
കണ്ടു, അവരും പടവിൽ തങ്ങളുടെ
വലകളെ നന്നാക്കികൊണ്ടിരുന്നു.
൨൦ ഉടനെ അവൻ അവരെയും
വിളിച്ചു: അവർ തങ്ങളുടെ അപ്പനാ
യ സെബെദിയെ കൂലിക്കാരൊട കൂ
ടെ പടവിൽ വിട്ട, അവന്റെ പി
ന്നാലെ പൊകയും ചെയ്തു.
൨൧ ¶ പിന്നെ അവർ കപ്പൎന്ന
ഹൊമിലെക്ക ചെന്നു; ഉടനെ ശാ
ബത ദിവസത്തിൽ അവൻ സഭയി
ലെക്ക കടന്ന, പഠിപ്പിച്ചു.
൨൨ എന്നാറെ അവർ അവന്റെ
ഉപദെശത്തിൽ ആശ്ചൎയ്യപ്പെട്ടു: എ
ന്തുകൊണ്ടെന്നാൽ അവൻ ഉപാദ്ധ്യാ
യന്മാർ എന്ന പൊലെ അല്ല, അ
ധികാരമുള്ളവൻ എന്ന പൊലെ അ
വരെ പഠിപ്പിച്ചിരുന്നു.
൨൩ ¶ അപ്പൊൾ അവരുടെ സ
ഭയിൽ മ്ലെച്ശാത്മാവൊട കൂടിയ ഒരു
മനുഷ്യൻ ഉണ്ടായിരുന്നു; അവൻ
നിലവിളിച്ച,
൨൪ വിട, നസറായക്കാരനായ
യെശു, ഞങ്ങൾക്കും നിനക്കും എ
ന്ത? നീ ഞങ്ങളെ നശിപ്പിപ്പാനാ
യിട്ട വന്നുവൊ? നീ ആരാകുന്നു എ
ന്ന ഞാൻ നിന്നെ അറിയുന്നു, ദൈ
വത്തിന്റെ പരിശുദ്ധൻ തന്നെ, എ
ന്ന പറഞ്ഞു.
൨൫ എന്നാറെ യെശു അവനെ
ശാസിച്ച, നീ മിണ്ടാതെ ഇരുന്ന, അ
വനിൽനിന്ന പുറപ്പെട്ടു പൊക എ
ന്ന പറഞ്ഞു.
൨൬ അപ്പൊൾ ആ മ്ലെച്ശാത്മാവ
അവനെ വലിച്ച, ഒരു മഹാ ശബ്ദ
ത്തൊടെ നിലവിളിച്ച, അവനിൽ
നിന്ന പുറപ്പെട്ടു പൊയി.
൨൭ വിശെഷിച്ച അവർ എല്ലാവ
രും അത്ഭുതപ്പെട്ടു, എന്നതുകൊണ്ട
അവർ തമ്മിൽ തമ്മിൽ വ്യവഹരിച്ച,
അവൻ അധികാരത്തൊടെ മ്ലെച്ശാ
ത്മാക്കളൊടും കല്പിക്കുന്നു, അവ അ
വനെ അനുസരിക്കയും ചെയ്യുന്നുവ
ല്ലൊ, ഇത എന്ത? ഇത പുതിയ ഉപ
ദെശം എന്ത [ആകുന്നു?] എന്ന
പറഞ്ഞു.
൨൮ പിന്നെ അവന്റെ കീൎത്തി ഉ
ടനെ ഗലിലെയായിക്ക ചുറ്റുമുള്ള
ദെശത്തിൽ ഒക്കെയും പരന്നു.
൨൯ ¶ പിന്നെ അവർ സഭയിൽ
നിന്ന പുറപ്പെട്ടു ഉടനെ, യാക്കൊ
ബിനൊടും യൊഹന്നാനൊടും കൂ
ടി ശിമൊന്റെയും അന്ത്രയൊസി
ന്റെയും വീട്ടിലെക്ക വന്നു,
൩൦ അന്ന ശിമൊന്റെ ഭാൎയ്യയുടെ
അമ്മ ജ്വരമായിട്ട കിടന്നു, ഉടനെ
അവർ അവളെ കുറിച്ച അവനൊ
ട പറഞ്ഞു.
൩൧ അപ്പൊൾ അവൻ അടുക്കൽ
ചെന്ന, അവളുടെ കയ്യെ പിടിച്ചു
കൊണ്ട അവളെ എഴുനീല്പിച്ചു; ഉട
നെ ജ്വരം അവളെ വിട്ടു മാറി,

അവൾ അവൎക്ക ശുശ്രൂഷ ചെയ്കയും
ചെയ്തു.
൩൨ ¶ വൈകുന്നെരമായപ്പൊൾ,
സൂൎയ്യൻ അസ്തമിച്ചതിന്റെ ശെഷം,
അവർ രൊഗപ്പെട്ടവരെ എല്ലാവരെ
യും, പിശാച ബാധിച്ചവരെയും
അവന്റെ അടുക്കൽ കൊണ്ടുവന്നു.
൩൩ അത്രയുമല്ല നഗരം എല്ലാം
വാതിലിന്റെ അടുക്കൽ വന്ന കൂടി
യിരുന്നു.
൩൪ അപ്പൊൾ അവൻ പലവിധ
മായുള്ള വ്യാധികളാൽ ഉപദ്രവപ്പെ
ട്ടവരെ പലരെയും സൌഖ്യമാക്കി,
വളരെ പിശാചുകളെയും പുറത്താ
ക്കി; പിശാചുകൾ തന്നെ അറിഞ്ഞത
കൊണ്ട അവയെ പറവാൻ സമ്മതി
ച്ചതുമില്ല.
൩൫ ¶ അതികാലത്ത ഇരുട്ടൊടെ
അവൻ എഴുനീറ്റ, പുറപ്പെട്ട, വ
നമായൊരു സ്ഥലത്തിലെക്ക പൊ
യി, അവിടെ പ്രാൎത്ഥിച്ചു.
൩൬ ശിമൊനും അവനൊട കൂടി
യുള്ളവരും അവന്റെ പിന്നാലെ
ചെന്നു.
൩൭ അവർ അവനെ കണ്ടപ്പൊൾ,
എല്ലാവരും നിന്നെ അന്വെഷിക്കു
ന്നു, എന്ന അവനൊട പറഞ്ഞു.
൩൮ അപ്പൊൾ അവൻ അവരൊ
ട, ഞാൻ അടുത്തുള്ള ഗ്രാമങ്ങളിൽ
പ്രസംഗിപ്പാനായിട്ട നാം അവി
ടെക്കും പൊകെണം: എന്തുകൊ
ണ്ടെന്നാൽ അതിനായിട്ട ഞാൻ പു
റപ്പെട്ടുവന്നു, എന്ന പറഞ്ഞു.
൩൯ പിന്നെ അവൻ ഗലിലെയാ
യിൽ എല്ലാടവും അവരുടെ സഭക
ളിൽ പ്രസംഗിച്ചു, പിശാചുകളെ
പുറത്താക്കികൊണ്ടിരുന്നു.
൪൦ ¶ അങ്ങിനെ ഇരിക്കുമ്പൊൾ
ഒരു കുഷ്ഠരൊഗി അവന്റെ അടു
ക്കൽ വന്ന, അവനൊട അപെക്ഷി
ച്ചു, അവന്റെ മുമ്പാകെ മുട്ടുകുത്തി,
നിനക്ക മനസ്സുണ്ടെങ്കിൽ, എന്നെ
ശുദ്ധനാക്കുവാൻ നിനക്ക കഴിയും
എന്ന അവനൊട പറഞ്ഞു.
൪൧ എന്നാറെ യെശു മനസ്സലി
ഞ്ഞ, തന്റെ കൈ നീട്ടി, അവനെ
തൊട്ട, ഇനിക്ക മനസ്സുണ്ട, നി ശു
ദ്ധനായി തീരുക, എന്ന അവനൊ
ട പറഞ്ഞു.
൪൨ അങ്ങിനെ അവൻ പറഞ്ഞ
പ്പൊൾ, ഉടനെ കുഷ്ഠരൊഗം അ
വനെ വിട്ട മാറി, അവൻ ശുദ്ധനാ
യി തീരുകയും ചെയ്തു.
൪൩ പിന്നെ അവൻ അവനൊട
ഉറപ്പായിട്ട കല്പിച്ചു, ഉടനെ അവ
നെ പറഞ്ഞയച്ചു;
൪൪ അവൻ അവനൊട, നൊക്കു,
നീ ആരൊടും ഒന്നും പറയരുത:
എങ്കിലും നീ ചെന്ന, ആചാൎയ്യന നി
ന്നെത്തന്നെ കാണിച്ചു, അവൎക്ക സാ
ക്ഷിക്കായിട്ട, മൊശെ കല്പിച്ചിട്ടുള്ള
വസ്തുക്കളെ നിന്റെ ശുദ്ധീകരണ
ത്തിന വെണ്ടി ബലികഴിക്ക, എന്ന
പറഞ്ഞു.
൪൫ എന്നാൽ അവൻ പുറപ്പെട്ട,
ആ സംഗതി വളരെ പ്രസംഗിച്ചു,
പ്രസിദ്ധപ്പെടുത്തി തുടങ്ങി, അത
കൊണ്ട യെശു പിന്നെ പരസ്യമാ
യി നഗരത്തിലെക്ക ചെല്ലുവാൻ ക
ഴിയാതെ, പുറത്ത വനമായുള്ള സ്ഥ
ലങ്ങളിൽ ഇരുന്നു: അവിടെയും എ
ല്ലാ ഇടത്തിൽനിന്നും ജനങ്ങൾ അ
വന്റെ അടുക്കൽ വന്നു.

## ൨ അദ്ധ്യായം.

൧ ഒരു പക്ഷവാതക്കാരനെ ക്രിസ്തു സൌഖ്യപ്പെടുത്തുന്നത.—൧൪ മത്തായിയെ വിളിക്കുന്നത.—൧൫ അവൻ ചുങ്കക്കാരൊടും പാപികളൊടും കൂടി ഭക്ഷിക്കുന്നത.

പിന്നെ കറയ ദിവസങ്ങളുടെ ശെ
ഷം അവൻ പിന്നെയും കപ്പൎന്ന
ഹൊമിലെക്ക പൊയി: അവൻ വീ
ട്ടിൽ ഉണ്ട എന്ന ശ്രുതിപ്പെട്ടു.

൨ അപ്പൊൾ ഉടനെ വാതിലി
ന്റെ അടുക്കൽ കൂടി നില്പാൻ ഒട്ടും
സ്ഥലമില്ലാത്ത പ്രകാരം, പലരും
ഒന്നിച്ച കൂടി: എന്നാറെ അവൻ
അവരൊട വചനം പറഞ്ഞു.

൩ അപ്പൊൾ നാലാളുകളാൽ ച
മക്കപ്പെട്ട ഒരു പക്ഷവാതക്കാരനെ
അവർ അവന്റെ അടുക്കൽ കൊണ്ടു
വന്നു.

൪ പുരുഷാരത്തിന്റെ നിമിത്തമാ
യിട്ട അവന്റെ അടുക്കൽ ചെന്ന വ
രുവാൻ കഴിയായ്കകൊണ്ട, അവർ
അവൻ ഇരുന്ന സ്ഥലത്തിന്റെ മെ
ൽക്കൂട്ട പൊളിച്ചു; വഴിയുണ്ടാക്കിയ
തിന്റെ ശെഷം, അവർ പക്ഷവാ
തക്കാരൻ കിടക്കുന്ന കിടക്കയെ താ
ഴെ ഇറക്കി.

൫ എന്നാറെ യെശു അവരുടെ വി
ശ്വാസം കണ്ടിട്ട, പക്ഷവാതക്കാര
നൊട, പുത്രാ, നിനക്ക നിന്റെ പാ
പങ്ങൾ മൊചിക്കപ്പെട്ടിരിക്കുന്നു എ
ന്ന പറഞ്ഞു.

൬ അപ്പൊൾ ഉപാദ്ധ്യായന്മാരിൽ
ചിലർ അവിടെ ഇരുന്നുകൊണ്ടും,
അവരുടെ ഹൃദയങ്ങളിൽ,

൭ ഇവൻ എന്തിന ഇപ്രകാരം ദൂ
ഷണം പറയുന്നു? ദൈവം ഒരു
വൻ മാത്രമല്ലാതെ പാപങ്ങളെ മൊ
ചിപ്പാൻ കഴിയുന്നവൻ ആര? എ
ന്ന ചിന്തിച്ചുകൊണ്ടും ഇരുന്നു.

൮ അവർ ഇങ്ങിനെ തങ്ങളുടെ ഉ
ള്ളിൽ ചിന്തിക്കുന്നു എന്ന യെശു ത
ന്റെ ആത്മാവിൽ അറിഞ്ഞ ഉട
നെ അവരൊട, നിങ്ങൾ ഇവ കാ
ൎയ്യങ്ങളെ നിങ്ങളുടെ ഹൃദയങ്ങളിൽ
എന്തിന ചിന്തിക്കുന്നു!

൯ എത എളുപ്പം, ഈ പക്ഷവാ
തക്കാരനൊട, നിനക്ക നിന്റെ
പാപങ്ങൾ മൊചിക്കപ്പെട്ടിരിക്കുന്നു
എന്ന പറയുന്നതൊ, നീ എഴുനീ
റ്റ, നിന്റെ കിടക്ക എടുത്ത, നട
ക്ക എന്ന പറയുന്നതൊ?

൧൦ എന്നാൽ മനുഷ്യന്റെ പുത്രു
ന ഭൂമിയിൽ പാപങ്ങളെ മൊചി
പ്പാൻ അധികാരം ഉണ്ട എന്ന നി
ങ്ങൾ അറിയെണ്ടുന്നതിനായിട്ട (അ
വൻ പക്ഷവാതക്കാരനൊട പറ
യുന്നു,)

൧൧ നീ എഴുനീറ്റ, നിന്റെ കി
ടക്ക എടുത്ത, നിന്റെ വീട്ടിലെക്ക
പൊക എന്ന ഞാൻ നിന്നൊട പ
റയുന്നു, എന്ന പറഞ്ഞു.

൧൨ ഉടനെ അവൻ എഴുനീറ്റ,
തന്റെ കിടക്ക എടുത്തുകൊണ്ട, എ
ല്ലാവരുടെയും മുമ്പാകെ പുറപ്പെട്ട
പൊയി; അതകൊണ്ട എല്ലാവരും
ഭ്രമിച്ച. നാം ഒരുനാളും ഇപ്രകാരം
കണ്ടിട്ടില്ല എന്ന പറഞ്ഞ, ദൈവ
ത്തെ സ്തുതിക്കയും ചെയ്തു.

൧൩ ¶ പിന്നെ അവൻ പിന്നെ
യും കടലിന്റെ അടുക്കൽ പുറപ്പെ
ട്ട പൊയി; അപ്പൊൾ പുരുഷാരം
എല്ലാം അവന്റെ അടുക്കൽ വന്നു,
അവൻ അവരെ പഠിപ്പിക്കയും ചെ
യ്തു.

൧൪ പിന്നെ അവൻ കടന്ന പൊ
കുമ്പൊൾ, അല്പായുടെ പുത്രനായ
ലെവി ചുങ്കസ്ഥലത്തിൽ ഇരിക്കുന്ന
തിനെ കണ്ടു, അവനൊട, എന്റെ
പിന്നാലെ വരിക, എന്ന പറഞ്ഞു.
അവൻ എഴുനീറ്റ അവന്റെ പി
ന്നാലെ പൊകയും ചെയ്തു.

൧൫ പിന്നെ ഉണ്ടായത എന്തെ
ന്നാൽ, യെശു അവന്റെ വീട്ടിൽ ഭ
ക്ഷണത്തിനിരിക്കുമ്പൊൾ, വളരെ
ചുങ്കക്കാരും പാപികളും യെശുവി
നൊടും അവന്റെ ശിഷ്യന്മാരൊ
ടും കൂടെ ഇരുന്നു: എന്തുകൊണ്ടെ
ന്നാൽ അവർ പലരായിരുന്നു, അ
വർ അവന്റെ പിന്നാലെ ചെന്നു.

൧൬ എന്നാൽ അവൻ ചുങ്കക്കാരൊ
ടും പാപികളൊടും കൂടെ ഭക്ഷിക്കു
ന്നതിനെ ഉപാദ്ധ്യായന്മാരും പറി
ശന്മാരും കണ്ടാറെ, അവർ അവ

ന്റെ ശിഷ്യന്മാരൊട, എന്തിന അ
വൻ ചുങ്കക്കാരൊടും പാപികളൊ
ടും കൂടെ ഭക്ഷിച്ച കുടിക്കുന്നു? എന്ന
പറഞ്ഞു.
൧൭ യെശു [അത] കെട്ടാറെ, അ
വരൊട, സ്വസ്ഥമുള്ളവൎക്ക വൈദ്യ
നെ കൊണ്ട ആവശ്യമില്ല. രൊഗി
കളായുള്ളവൎക്കെ ഉള്ളു: ഞാൻ നീതി
മാന്മാരെ അല്ല, പാപികളെ അ
ത്രെ അനുതാപത്തിലെക്ക വിളിപ്പാൻ
വന്നു, എന്ന പറഞ്ഞു.
൧൮ ¶ വിശെഷിച്ച യൊഹന്നാ
ന്റെയും പറിശന്മാരുടെയും ശിഷ്യ
ന്മാർ ഉപൊഷിക്കുന്നവരായിരുന്നു:
അവർ വന്ന, അവനൊട, യൊഹ
ന്നാന്റെയും പറിശന്മാരുടെയും ശി
ഷ്യന്മാർ ഉപൊഷിക്കുന്നു, എന്നാൽ
നിന്റെ ശിഷ്യന്മാർ ഉപൊഷിക്കു
ന്നില്ല, അതെന്തുകൊണ്ട? എന്ന പ
റയുന്നു.
൧൯ എന്നാറെ യെശു അവരൊട
പറഞ്ഞു, മണവാളൻ തങ്ങളൊട
കൂടയുള്ളപ്പൊൾ, കല്യാണ ഗൃഹത്തി
ലെ പൈതങ്ങൾക്ക ഉപൊഷിപ്പാൻ
കഴിയുമൊ? അവൎക്ക മണവാളൻ ത
ങ്ങളൊട കൂടെ ഉള്ള കാലത്തിൽ ഉ
പൊഷിപ്പാൻ കഴികയില്ല.
൨൦ മണവാളൻ അവരിൽനിന്ന
നീക്കപ്പെടെണ്ടുന്ന ദിവസങ്ങൾ വ
രും, അപ്പൊൾ ആ ദിവസങ്ങളിൽ
അവർ ഉപൊഷിക്കും.
൨൧ ഒരുത്തനും ഒരു പുതിയ വ
സ്ത്ര ഖണ്ഡം പഴയ വസ്ത്രത്തിന്മെൽ
തുന്നുമാറില്ല: അപ്രകാരമായാൽ അ
തിൽ തുന്നിയ പുതിയ ഖണ്ഡം പഴ
യതിൽനിന്ന എടുത്തുകളയുന്നു, കീ
റൽ അധികം ഉണ്ടാകയും ചെയ്യുന്നു.
൨൨ പിന്നെ ഒരുത്തനും പുതിയ
വീഞ്ഞ പഴയ തൊല്കുടങ്ങളിൽ പ
കൎന്ന വെക്കുമാറില്ല: അപ്രകാരമാ
യാൽ പുതിയ വീഞ്ഞ തൊല്കുടങ്ങ
ളെ പൊളിക്കും, വീഞ്ഞും ഒഴുകി
പ്പൊകും, തൊല്കുടങ്ങളും കെട്ടുപൊ
കും: പുതിയ വീഞ്ഞ പുതിയ തൊ
ല്കുടങ്ങളിൽ അത്രെ പകൎന്ന വെക്ക
പ്പെടെണ്ടുന്നതാകുന്നു.
൨൩ ¶ പിന്നെ ഉണ്ടായത എ
ന്തെന്നാൽ, അവൻ ശാബത ദിവ
സത്തിൽ കൃഷി സ്ഥലങ്ങളിൽ കൂടി
നടന്നുപൊയി; അപ്പൊൾ അവ
ന്റെ ശിഷ്യന്മാർ വഴി നടക്കുമ്പൊ
ൾ, കതിരുകളെ പറിച്ചു തുടങ്ങി
൨൪ അപ്പൊൾ പറിശന്മാർ അവ
നൊട കണ്ടാലും, ശാബത ദിവസ
ത്തിൽ [ചെയ്യാൻ] ന്യായമില്ലാത്തത
അവർ എന്തിന ചെയ്യുന്നു? എന്ന പ
റഞ്ഞു.
൨൫ എന്നാറെ അവൻ അവരൊ
ട, ദാവീദിന ആവശ്യം ഉണ്ടായി,
അവനും അവനൊട കൂടെ ഉള്ള
വൎക്കും വിശന്നപ്പൊൾ, അവൻ എ
ന്ത ചെയ്തു?
൨൬ എങ്ങിനെ അവൻ ആബി
യതാർ എന്ന പ്രധാനാചാൎയ്യന്റെ
ദിവസങ്ങളിൽ ദൈവത്തിന്റെ ഭ
വനത്തിലെക്ക പ്രവെശിച്ചു, ആചാ
ൎയ്യന്മാൎക്ക അല്ലാതെ [ആൎക്കും] ഭക്ഷി
പ്പാൻ ന്യായമില്ലാത്ത കാഴ്ച അപ്പ
ങ്ങളെ ഭക്ഷിച്ചു, തന്നൊട കൂടെ ഉ
ള്ളവൎക്കും കൊടുത്തു എന്നുള്ളത നി
ങ്ങൾ ഒരുനാളും വായിച്ചിട്ടില്ലയൊ?
എന്ന പറഞ്ഞു.
൨൭ പിന്നെയും അവൻ അവരൊ
ട, ശാബത ദിവസം മനുഷ്യന്നായി
ട്ട ഉണ്ടാക്കപ്പെട്ടു, മനുഷ്യൻ ശാബത
ദിവസത്തിന്നായിട്ടല്ല:
൨൮ ഇതുകൊണ്ട മനുഷ്യന്റെ പു
ത്രൻ ശാബത ദിവസത്തിന്റെയും
കൎത്താവ ആകുന്നു, എന്ന പറഞ്ഞു.

## ൩ അദ്ധ്യായം.

൧ ശൊഷിച്ച കൈ സൌഖ്യമാക്ക
പ്പെടുന്നത.—൧൩ അപ്പൊസ്തൊ
ലന്മാർ തെരിഞ്ഞെടുക്കപ്പെടുന്നത.

൨൨ ക്രിസ്തു ഉപാദ്ധ്യായന്മാരെ ദൈവദൂഷണത്തെ കുറിച്ച ബൊധം വരുത്തുന്നത.—൩൧ ക്രിസ്തുവിന്റെ സംബന്ധക്കാർ ഇന്നവരാകുന്നു എന്നുള്ളത.

൧ എന്നാറെ അവൻ പിന്നെയും സഭയിലെക്ക കടന്നു; അവിടെ ഒരു കൈ ശൊഷിച്ചിട്ടുള്ള ഒരു മനുഷ്യൻ ഉണ്ടായിരുന്നു.

൨ അപ്പൊൾ അവർ അവനിൽ കുററം ചുമത്തെണ്ടുന്നതിന, അവൻ അവനെ ശാബത ദിവസത്തിൽ സൌഖ്യമാക്കുമൊ, എന്ന അവനെ നൊക്കിയിരുന്നു.

൩ അനന്തരം അവൻ ശൊഷിച്ച കൈയ്യുള്ള മനുഷ്യനൊട, നീ നടുവിൽ എഴുനീല്ക്ക, എന്ന പറഞ്ഞു.

൪ പിന്നെ അവൻ അവരൊട, ശാബത ദിവസങ്ങളിൽ ഗുണം ചെയ്യുന്നതൊ, ദൊഷം ചെയ്യുന്നതൊ? ജീവനെ രക്ഷിക്കുന്നതൊ, കൊല്ലുന്നതൊ എത ന്യായമാകുന്നു? എന്ന പറഞ്ഞു. എന്നാറെ അവർ മിണ്ടാതെ ഇരുന്നു.

൫ പിന്നെ അവൻ അവരുടെ ഹൃദയത്തിന്റെ കാഠിന്യത്തെ കുറിച്ച ക്ലെശപ്പെട്ട, കൊപത്തൊടെ അവരിൽ ചുററും നൊക്കി, ആ മനുഷ്യനൊട, നിന്റെ കൈ നീട്ടുക, എന്ന പറഞ്ഞു. അവൻ [അത] നീട്ടി: അവന്റെ കൈ മറെറത പൊലെ നല്ലവണ്ണം സ്വസ്ഥമാകയും ചെയ്തു.

൬ പിന്നെ പറിശന്മാർ പുറപ്പെട്ട പൊയി, അവനെ നശിപ്പിക്കെണ്ടുന്നതിനായിട്ട എറൊദിയക്കാരൊട കൂടി അവന വിരൊധമായി ഉടനെ ആലൊചന ചെയ്തു.

൭ എന്നാൽ യെശു തന്റെ ശിഷ്യന്മാരൊട കൂടി അവിടെനിന്ന കടലിന്റെ അരികിലെക്ക വാങ്ങിപ്പൊയി: ഗലിലെയായിൽനിന്നും, യെഹൂദിയായിൽനിന്നും,

൮ യെറുശലെമിൽനിന്നും, ഇദുമിയായിൽനിന്നും, യൊർദാന്റെ അക്കരയിൽനിന്നും വളരെ പുരുഷാരവും അവന്റെ പിന്നാലെ ചെന്നു: അത്രയുമല്ല തൂറിനും സിദൊന്നും ചുററുമുള്ളവരായി വളരെ പുരുഷാരം, അവൻ ചെയ്തിട്ടുള്ള കാൎയ്യങ്ങളെ കെൾക്കകൊണ്ട, അവന്റെ അടുക്കൽ വന്നു.

൯ അപ്പൊൾ പുരുഷാരത്തിന്റെ നിമിത്തമായിട്ട, അവർ തന്നെ ഞെരുക്കാതെയിരിക്കെണ്ടുന്നതിന, തനിക്ക ഒരു പടവ ഒരുങ്ങിയിരിക്കെണമെന്ന അവൻ തന്റെ ശിഷ്യന്മാരൊട പറഞ്ഞു.

൰ എന്തകൊണ്ടെന്നാൽ അവൻ പലരെയും സ്വസ്ഥമാക്കി; അതകൊണ്ട വ്യാധികളുള്ളവർ എല്ലാവരും അവനെ തൊടെണ്ടുന്നതിന അവന്റെ മെൽ തിരക്കി ചെന്നു.

൰൧ മ്ലെച്ഛാത്മാക്കളും അവനെ കണ്ടപ്പൊൾ, അവന്റെ മുമ്പാകെ വീണു, നീ ദൈവത്തിന്റെ പുത്രൻ ആകുന്നു എന്ന ഉറക്കെ വിളിച്ച പറഞ്ഞു.

൰൨ എന്നാൽ അവർ തന്നെ പ്രസിദ്ധപ്പെടുത്തരുത എന്ന അവൻ അവരെ വളരെ വിലക്കി.

൰൩ ¶ പിന്നെ അവൻ ഒരു മലയിന്മെൽ കരെറി, തനിക്ക മനസ്സായുള്ളവരെ അടുക്കൽ വിളിച്ചു: അവർ അവന്റെ അടുക്കൽ വരികയും ചെയ്തു.

൰൪ അപ്പൊൾ അവൻ തന്നൊട കൂടി ഇരിപ്പാനായിട്ടും, പ്രസംഗിപ്പാൻ പറഞ്ഞയപ്പാനായിട്ടും,

൰൫ രൊഗികളെ സ്വസ്ഥമാക്കി, പിശാചുകളെ പുറത്താക്കുവാൻ അധികാരമുള്ളവരാകുവാനും പന്ത്രണ്ട പെരെ നിയമിച്ചു.

൰൬ ശിമൊന അവൻ പത്രൊസ എന്ന നാമം കൊടുത്തു.

൧൭ സെബദിയുടെ പുത്രനായ യാ
ക്കൊബും, യാക്കൊബിന്റെ സഹൊ
ദരനായ യൊഹന്നാനും, (അവൻ
ഇവൎക്ക ഇടിയുടെ പുത്രന്മാരെന്ന അ
ൎത്ഥമുള്ള ബൊവനെൎഗെസ്സ എന്ന
നാമങ്ങൾ കൊടുത്തു;)
൧൮ അന്ത്രയൊസും, ഫീലിപ്പൊ
സും ബൎത്തൊലൊമായും, മത്തായി
യും, തൊമാസും, അല്പായുടെ പുത്ര
നായ യാക്കൊബും, തദായും, കനാ
നായക്കാരനായ ശിമൊനും,
൧൯ അവനെ കാണിച്ചുകൊടുത്ത
വനുമായ യെഹൂദാ ഇസ്കറിയൊ
ത്തും: പിന്നെ അവർ വീട്ടിലെക്ക
പൊയി.
൨൦ ¶ അവിടെ അവൎക്ക അപ്പം ഭ
ക്ഷിപ്പാൻ പൊലും കഴിയാത്ത പ്ര
കാരം, പുരുഷാരം പിന്നെയും വ
ന്നു കൂടി.
൨൧ എന്നാറെ അവന്റെ ചാൎച്ച
ക്കാർ [അത] കെട്ടാറെ, അവൻ സു
ബൊധമില്ലാത്തവൻ ആകുന്നു എ
ന്ന പറഞ്ഞ, അവനെ പിടിപ്പാനാ
യിട്ട പുറപ്പെട്ടു.
൨൨ വിശെഷിച്ച യെറുശലമിൽ
നിന്ന പുറപ്പെട്ടുവന്ന ഉപാദ്ധ്യായ
ന്മാർ അവന ബെത്സബൂബ ഉണ്ട
എന്നും, പിശാചുകളുടെ പ്രമാണി
യെ കൊണ്ട അവൻ പിശാചുകളെ
പുറത്താക്കുന്നു എന്നും പറഞ്ഞു.
൨൩ അപ്പൊൾ അവൻ അവരെ
അടുക്കൽ വിളിച്ചിട്ട, ഉപമകളായി
ട്ട അവരൊട പറഞ്ഞു, സാത്താന
സാത്താനെ പുറത്താക്കുവാൻ കഴി
യുന്നത എങ്ങിനെ?
൨൪ ഒരു രാജ്യവും തനിക്ക തന്നെ
വിരൊധമായി പിരിഞ്ഞിരിക്കുന്നു
എങ്കിൽ, ആ രാജ്യത്തിന നിലനി
ല്പാൻ കഴികയില്ല.
൨൫ ഒരു വീട്ടും തനിക്ക തന്നെ വി
രൊധമായി പിരിഞ്ഞിരിക്കുന്നു എ
ങ്കിൽ, ആ വീടിന നിലനില്പാൻ ക
ഴികയില്ല.
൨൬ [അങ്ങിനെ] സാത്താൻ തനി
ക്ക തന്നെ വിരൊധമായി എഴുനീ
റ്റ പിരിഞ്ഞാൽ, അവന അവസാ
നം ഉണ്ടാക അല്ലാതെ, നിലനില്പാൻ
കഴികയില്ല.
൨൭ ബലവാനെ മുമ്പെ കെട്ടാ
തെകണ്ട, ഒരുത്തനും ഒരു ബലവാ
ന്റെ വീട്ടിലെക്ക കടന്ന, അവന്റെ
സമ്പത്തുകളെ കൊള്ളയിടുവാൻ ക
ഴികയില്ല; [കെട്ടിയാൽ] അപ്പൊൾ
അവന്റെ വീട കൊള്ളയിടാം.
൨൮ മനുഷ്യരുടെ മക്കളൊട സക
ല പാപങ്ങളും അവർ ദുഷിച്ചു പറ
യുന്ന സകല ദൂഷണങ്ങളും ക്ഷമിക്ക
പ്പെടും:
൨൯ എന്നാൽ ആരെങ്കിലും പരി
ശുദ്ധാത്മാവിന വിരൊധമായി ദൂ
ഷണം പറഞ്ഞാൽ, അവന ഒരുനാ
ളും ക്ഷമയുണ്ടാകാതെ, നിത്യമായു
ള്ള ശിക്ഷെക്ക ഹെതുവാകുന്നു എന്ന
ഞാൻ സത്യമായിട്ട നിങ്ങളൊട പ
റയുന്നു.
൩൦ അതെന്തുകൊണ്ടെന്നാൽ അ
വന ഒരു മ്ലെഛ്ശാത്മാവ ഉണ്ട എന്ന
അവർ പറഞ്ഞിരുന്നു.
൩൧ ¶ അപ്പൊൾ അവന്റെ സ
ഹൊദരന്മാരും അമ്മയും വന്ന, പു
റത്ത നിന്നിട്ട, അവനെ വിളിപ്പാൻ
അവന്റെ അടുക്കൽ ആളയച്ചു.
൩൨ അവന്റെ ചുറ്റും പുരുഷാ
രവും ഇരുന്നിരുന്നു, അവർ അവ
നൊട, കണ്ടാലും, നിന്റെ അമ്മ
യും നിന്റെ സഹൊദരന്മാരും പു
റത്ത നിന്നെ അന്വെഷിക്കുന്നു എ
ന്ന പറഞ്ഞു.
൩൩ എന്നാറെ അവൻ അവരൊ
ട ഉത്തരമായിട്ട, എന്റെ അമ്മ എ
ങ്കിലും, എന്റെ സഹൊദരന്മാർ എ
ങ്കിലും ആര ആകുന്നു? എന്ന പറഞ്ഞു.
൩൪ പിന്നെ അവൻ തന്റെ ചു
റ്റിലും ഇരുന്നവരെ ചുറ്റും നൊ

ക്കി, കണ്ടാലും, എന്റെ അമ്മയും എന്റെ സഹൊദരന്മാരും!

൩൫ എന്തുകൊണ്ടെന്നാൽ ആരെങ്കിലും ദൈവത്തിന്റെ ഇഷ്ടപ്രകാരം ചെയ്യുമൊ, അവൻ എന്റെ സഹൊദരനും, എന്റെ സഹൊദരിയും, എന്റെ അമ്മയും ആകുന്നു എന്ന പറഞ്ഞു.

## ൪ അദ്ധ്യായം.

൧ വിതെക്കുന്നവന്റെ ഉപമ.—൧൪ അതിന്റെ അൎത്ഥം.—൨൬ രഹസ്യമായി മുളെക്കുന്ന വിത്തിന്റെയും.—൩൦ കടുകുമണിയുടെയും സംഗതി.

പിന്നെ അവൻ പിന്നെയും കടലിന്റെ അരികെ പഠിപ്പിച്ചു തുടങ്ങി: ബഹു പുരുഷാരവും അവന്റെ അടുക്കൽ വന്നുകൂടി, എന്നതുകൊണ്ട അവൻ ഒരു പടവിൽ കയറി, കടലിൽ ഇരുന്നു; പുരുഷാരം എല്ലാം കടലിന്റെ അരികെ കരയിലും ഇരുന്നു.

൨ അപ്പൊൾ അവൻ വളരെ കാൎയ്യങ്ങളെ ഉപമകളായിട്ട അവരെ പഠിപ്പിച്ചു, അവന്റെ പഠിത്വത്തിൽ അവൻ അവരൊട പറഞ്ഞു,

൩ കെട്ടുകൊൾവിൻ; കണ്ടാലും, ഒരു വിതെക്കുന്നവൻ വിതെപ്പാനായിട്ട പുറപ്പെട്ടു:

൪ അവൻ വിതെക്കുമ്പൊൾ ഉണ്ടായത എന്തെന്നാൽ, ചിലത വഴിയരികെ വീണു, അപ്പൊൾ ആകാശത്തിലെ പക്ഷികൾ വന്ന അത തിന്നുകളഞ്ഞു.

൫ വെറെ ചിലത എറ മണ്ണില്ലാത്ത പാറ നിലത്തിൽ വീണു: അതിന മണ്ണു താഴ്ചയില്ലായ്കകൊണ്ട അത ഉടനെ മുളച്ചു:

൬ എങ്കിലും സൂൎയ്യൻ ഉദിച്ചപ്പൊൾ അത വാടിപൊയി; അതിന വെരില്ലായ്കകൊണ്ട ഉണങ്ങിപൊയി.

൭ മറ്റ ചിലതും മുള്ളുകളുടെ ഇടയിൽ വീണു, മുള്ളുകൾ വളൎന്ന, അത ഞെരുക്കികളഞ്ഞു, അത ഫലം തന്നതുമില്ല.

൮ മറ്റ ചിലതും നല്ല നിലത്തിൽ വീണു, വളൎന്ന വൎദ്ധിക്കുന്ന ഫലം തന്നു: ഒന്ന മുപ്പത മെനിയും, ഒന്ന അറുപതും, ഒന്ന നൂറുമായി ഫലം തരികയും ചെയ്തു.

൯ പിന്നെ അവൻ അവരൊട, കെൾപ്പാൻ ചെവികളുള്ളവൻ കെൾക്കട്ടെ എന്ന പറഞ്ഞു.

൧൦ പിന്നെ അവൻ തനിച്ചിരിക്കുമ്പൊൾ, പന്ത്രണ്ട ആളുകളൊട കൂടി അവന്റെ ചുറ്റുമുള്ളവർ ആ ഉപമയെ കുറിച്ച അവനൊട ചൊദിച്ചു.

൧൧ എന്നാറെ അവൻ അവരൊട പറഞ്ഞു, ദൈവത്തിന്റെ രാജ്യത്തിന്റെ രഹസ്യം അറിവാനായിട്ട നിങ്ങൾക്ക നല്കപ്പെട്ടതാകുന്നു: എന്നാൽ പുറത്തുള്ളവൎക്ക എല്ലാ കാൎയ്യങ്ങളും ഉപമകളിൽ ചെയ്യപ്പെടുന്നു:

൧൨ അവർ ഒരിക്കലും മനസ്സ തിരിയപ്പെടാതെയും, അവരുടെ പാപങ്ങൾ അവരൊട ക്ഷമിക്കപ്പെടാതെയും ഇരിക്കെണ്ടുന്നതിന, അവർ കണ്ടിട്ടും കാണും, അറിയാതെയും; അവർ കെട്ടിട്ടും കെൾക്കും, തിരിച്ചറിയാതെയും ഇരിപ്പാനായിട്ട ആകുന്നു.

൧൩ പിന്നെ അവൻ അവരൊട പറയുന്നു, നിങ്ങൾ ഈ ഉപമ അറിയുന്നില്ലയൊ? അപ്രകാരമായാൽ മറ്റ എല്ലാ ഉപമകളെയും നിങ്ങൾ എങ്ങിനെ അറിയും?

൧൪ ¶ വിതെക്കുന്നവൻ വചനം വിതെക്കുന്നുവല്ലൊ.

൧൫ എന്നാൽ വചനം വിതെക്കപ്പെടുന്ന വഴിയരികെ ഉള്ളവർ ഇവർ ആകുന്നു: ഇവർ കെട്ടപ്പൊൾ, ഉടനെ സാത്താൻ വന്ന, അവരു

ട്ടത്തിന്റെ യജമാനൻ എന്ത ചെ
യ്യും? അവൻ വന്ന, ആ തൊട്ടക്കാ
രെ നശിപ്പിച്ച, മുന്തിരിങ്ങാത്തൊട്ടം
മററ ആളുകളെ എല്പിക്കും.
൧൦ വിശെഷിച്ച വീട്ടുപണിക്കാർ
കൊള്ളരുതെന്നതള്ളിയ കല്ല തന്നെ
കൊണിന്റെ തലക്കല്ലായി തീൎന്നു:
൧൧ ഇത കൎത്താവിനാൽ ഉണ്ടാ
യി, നമ്മുടെ കണ്ണുകൾക്ക ആശ്ചൎയ്യ
മായിട്ടുള്ളതുമാകുന്നു, എന്നുള്ള വെദ
വാക്യം നിങ്ങൾ വായിച്ചിട്ടില്ലയൊ?
൧൨ അപ്പൊൾ അവർ, അവൻ
ഈ ഉപമയെ തങ്ങളെ കുറിച്ച പ
റഞ്ഞു എന്ന അവർ അറികകൊണ്ട,
അവനെ പിടിപ്പാൻ അന്വെഷിച്ചു,
എങ്കിലും ജനങ്ങളെ ഭയപ്പെട്ടു: അ
വർ അവനെ വിട്ട പുറപ്പെട്ട പൊ
യി.
൧൩ ¶ പിന്നെ അവനെ വചന
ത്തിൽ അകപ്പെടുത്തെണ്ടുന്നതിന്ന,
അവർ പറിശന്മാരിലും എറൊദ്യക്കാ
രിലും ചിലരെ അവന്റെ അടുക്കൽ
അയച്ചു.
൧൪ ഇവർ വന്നാറെ, അവനൊ
ട, ഗുരൊ, നീ മനുഷ്യരുടെ മുഖ
പക്ഷം നൊക്കാതെ, സത്യത്തൊടെ
ദൈവത്തിന്റെ വഴി ഉപദെശിക്കു
ന്നതകൊണ്ട, നീ സത്യവാനാകുന്നു
എന്നും, ആൎക്കും വെണ്ടി നിനക്ക വി
ചാരമില്ല എന്നും ഞങ്ങൾ അറിയു
ന്നു: കൈസറിന്ന വരിപ്പണം കൊ
ടുക്കുന്നത ന്യായമൊ അല്ലയൊ?
൧൫ ഞങ്ങൾ കൊടുക്കയൊ കൊടു
ക്കാതെ ഇരിക്കയൊ വെണ്ടു? എന്ന
പറഞ്ഞു. എന്നാറെ അവൻ അവ
രുടെ കപടഭക്തിയെ അറികകൊ
ണ്ട, അവരൊട, നിങ്ങൾ എന്തിന
എന്നെ പരീക്ഷിക്കുന്നു? ഇനിക്ക കാ
ണെണ്ടുന്നതിന, ഒരു പണം കൊ
ണ്ടുവരുവിൻ എന്ന പറഞ്ഞു.
൧൬ അവർ കൊണ്ടുവന്നു. അപ്പൊ
ൾ അവൻ അവരൊട, ഈ സ്വരൂ
പവും മെലെഴുത്തും ആരുടെ ആ
കുന്നു? എന്ന പറഞ്ഞു. അവർ അവ
നൊട, കൈസറിന്റെ [ആകുന്നു]
എന്ന പറഞ്ഞു.
൧൭ എന്നാറെ യെശു ഉത്തരമായി
ട്ട അവരൊട, കൈസറിന്നുള്ളവ
കൈസറിന്നും, ദൈവത്തിന്നുള്ളവ
ദൈവത്തിന്നും കൊടുത്തുകൊൾവി
ൻ, എന്ന പറഞ്ഞു. അപ്പൊൾ അ
വർ അവങ്കൽ ആശ്ചൎയ്യപ്പെട്ടു.
൧൮ ¶ പിന്നെ ഉയിൎപ്പില്ല എന്ന
പറയുന്ന സാദൊക്കായക്കാർ അവ
ന്റെ അടുക്കൽ വന്നു: അവർ അവ
നൊട,
൧൯ ഗുരൊ, ഒരുത്തന്റെ സഹൊ
ദരൻ മരിച്ച, മക്കളെ വെച്ചെക്കാ
തെ, തന്റെ ഭാൎയ്യയെ പിൻവെ
ച്ചാൽ, അവന്റെ സഹൊദരൻ
അവന്റെ ഭാൎയ്യയെ പരിഗ്രഹിച്ച,
തന്റെ സഹൊദരന്ന സന്തതിയു
ണ്ടാക്കെണമെന്ന മൊശെ ഞങ്ങൾ
ക്ക എഴുതിയിരിക്കുന്നു.
൨൦ എന്നാൽ എഴ സഹൊദരന്മാർ
ഉണ്ടായിരുന്നു: മൂത്തവൻ ഒരു സ്ത്രീ
യെ വിവാഹം ചെയ്തു, പിന്നെ സ
ന്തതി വെച്ചെക്കാതെ മരിച്ചുപൊയി,
൨൧ രണ്ടാമത്തവനും അവളെ വി
വാഹം ചെയ്തു, അവനും സന്തതി
വെച്ചെക്കാതെ, മരിച്ചുപൊയി: മൂ
ന്നാമത്തവനും അപ്രകാരം തന്നെ
ചെയ്തു.
൨൨ അവർ എഴുവെരും അവളെ
വിവാഹം ചെയ്തു, സന്തതി വെച്ചെ
ക്കാതെ പൊയി: എല്ലാവൎക്കും പി
ന്നെ ആ സ്ത്രീയും മരിച്ചു.
൨൩ അതകൊണ്ട ഉയിൎപ്പിങ്കൽ അ
വർ ഉയിൎത്തെഴുനീല്ക്കുമ്പൊൾ, ആ
എഴുവെർ അവളെ ഭാൎയ്യയായി പ
രിഗ്രഹിച്ചതകൊണ്ട, അവൾ അവ
രിൽ എവന്റെ ഭാൎയ്യയാകും? എന്ന
ചൊദിച്ചു.
൨൪ എന്നാറെ യെശു ഉത്തരമാ

യിട്ട അവരൊട, നിങ്ങൾ വെദ
വാക്യങ്ങളെ എങ്കിലും, ദൈവത്തി
ന്റെ ശക്തിയെ എങ്കിലും, അറിയാ
യ്കകൊണ്ടല്ലയൊ തെറ്റിപ്പൊകുന്ന
ത?
൨൫ മരിച്ചവർ ഉയിൎത്തെഴുനിയ്ക്കു
മ്പൊൾ, അവർ വിവാഹം ചെയ്യുമാ
റില്ല, വിവാഹമായി കൊടുക്കപ്പെടു
മാറുമില്ല; അവർ സ്വൎഗ്ഗത്തിലുള്ള
ദൈവദൂതന്മാരെ പൊലെ അത്രെ
ആകുന്നുവല്ലൊ.
൨൬ എന്നാൽ മരിച്ചവർ ഉയിൎത്തെ
ഴുനില്ക്കുന്നുണ്ട എന്നുള്ള സംഗതി
യെ കുറിച്ച, ഞാൻ അബ്രഹാമിന്റെ
ദൈവവും, ഇസ്സാക്കിന്റെ ദൈവ
വും, യാക്കൊബിന്റെ ദൈവവും
ആകുന്നു, എന്ന കാട്ടിൽ ദൈവം
മൊശെയൊട പറഞ്ഞ പ്രകാരം നി
ങ്ങൾ മൊശെയുടെ പുസ്തകത്തിൽ
വായിച്ചിട്ടില്ലയൊ?
൨൭ അവൻ മരിച്ചവരുടെ ദൈ
വമല്ല, ജീവനുള്ളവരുടെ ദൈവം
അത്രെ ആകുന്നു: ഇതകൊണ്ട നി
ങ്ങൾ വളരെ തെറ്റിപ്പൊകുന്നു എ
ന്ന പറഞ്ഞു.
൨൮ ¶ വിശെഷിച്ച ഉപാദ്ധ്യായ
ന്മാരിൽ ഒരുത്തൻ അടുക്കൽ വന്ന,
അവർ തൎക്കിക്കുന്നത കെട്ട, അവൻ
അവരൊട നല്ലവണ്ണം ഉത്തരം പ
റഞ്ഞു എന്ന അറിഞ്ഞ, അവനൊട,
എല്ലാററിലും പ്രധാനമായുള്ള കല്പ
ന എത? എന്ന ചൊദിച്ചു.
൨൯ എന്നാറെ യെശു അവനൊ
ട ഉത്തരമായിട്ട, എല്ലാ കല്പനകളി
ലും പ്രധാനമായുള്ളത ഇതാകുന്നു,
യിസ്രാഎലായുള്ളൊവെ, കെൾക്ക;
നമ്മുടെ ദൈവമായ കൎത്താവ എക
കൎത്താവ ആകുന്നു:
൩൦ നീ നിന്റെ ദൈവമായ ക
ൎത്താവിനെ നിന്റെ പൂൎണ്ണ ഹൃദയം
കൊണ്ടും, നിന്റെ പൂൎണ്ണ ആത്മാവ
കൊണ്ടും, നിന്റെ പൂൎണ്ണ മനസ്സ
കൊണ്ടും, നിന്റെ പൂൎണ്ണ ശക്തികൊ
ണ്ടും സ്നെഹിക്കെണം: ഇത പ്രധാ
ന കല്പന [ആകുന്നു.]
൩൧ രണ്ടാം കല്പന അതിനൊട
സമമാകുന്നു, നീ നിന്നെപ്പൊലെ
തന്നെ നിന്റെ അയല്ക്കാരനെ സ്നെ
ഹിക്കണം എന്നുള്ളതാകുന്നു. ഇവ
യെക്കാൾ വലുതായിട്ട മറെറാരു ക
ല്പനയില്ല എന്ന പറഞ്ഞു.
൩൨ പിന്നെ ആ ഉപാദ്ധ്യായൻ
അവനൊട, നല്ലത, ഗുരൊ, നീ സ
ത്യം പറഞ്ഞു: അതെന്തുകൊണ്ടെ
ന്നാൽ ഒരു ദൈവം ഉണ്ട, അവൻ
ഒഴികെ മറെറാരു ദൈവവുമില്ല:
൩൩ അത്രയുമല്ല അവനെ പൂൎണ്ണ
ഹൃദയം കൊണ്ടും, പൂൎണ്ണ ബുദ്ധി
കൊണ്ടും, പൂൎണ്ണ ആത്മാവ കൊണ്ടും,
പൂൎണ്ണ ശക്തികൊണ്ടും സ്നെഹിക്കുന്ന
തും, തന്നെപ്പൊലെ തന്നെ അയ
ല്ക്കാരനെ സ്നെഹിക്കുന്നതും, മുഴുവ
നായ എല്ലാ ഹൊമങ്ങളെക്കാളും ബ
ലികളെക്കാളും അധികമാകുന്നു എ
ന്ന പറഞ്ഞു.
൩൪ അവൻ ബുദ്ധിയൊടെ ഉ
ത്തരം പറഞ്ഞു എന്ന യെശു കണ്ടാ
റെ, അവനൊട, നീ ദൈവത്തി
ന്റെ രാജ്യത്തിൽനിന്ന ദൂരമുള്ളവ
നല്ല എന്ന പറഞ്ഞു. അതിന്റെ ശെ
ഷം ഒരുത്തനും അവനൊട ഒന്നും
ചൊദിപ്പാൻ തുനിഞ്ഞതുമില്ല.
൩൫ ¶ പിന്നെ യെശു ദൈവാല
യത്തിൽ ഉപദെശിച്ചിരിക്കുമ്പൊൾ,
അവൻ ഉത്തരമായിട്ട, ക്രിസ്തു ദാവീ
ദിന്റെ പുത്രനാകുന്നു എന്ന ഉപാ
ദ്ധ്യായന്മാർ എങ്ങിനെ പറയുന്നു?
൩൬ എന്തകൊണ്ടെന്നാൽ ദാവീദ
തന്നെ പരിശുദ്ധാത്മാവ മൂലം പറ
ഞ്ഞിരിക്കുന്നു, കൎത്താവ എന്റെ ക
ൎത്താവിനൊട, ഞാൻ നിന്റെ ശ
ത്രുക്കളെ നിന്റെ പാദപീഠമാക്കു
വൊളം, എന്റെ വലത്തുഭാഗത്തിൽ
ഇരിക്ക, എന്ന പറഞ്ഞു.

൩൭ ഇതകൊണ്ട ദാവീദ തന്നെ
അവനെ കൎത്താവ എന്ന വിളി
ച്ചിരിക്കുന്നു; പിന്നെ അവൻ [എങ്ങി
നെ] അവന്റെ പുത്രനാകുന്നു? എ
ന്ന പറഞ്ഞു: എന്നാൽ വളരെ പു
രുഷാരം അവനെ കൌതുകമായി
കെട്ടു.
൩൮ ¶ പിന്നെ അവൻ തന്റെ
ഉപദെശത്തിൽ അവരൊട, നിള
മുള്ള വസ്ത്രങ്ങളൊട കൂടി നടപ്പാ
നും, ചന്തകളിൽ വന്ദനങ്ങളെയും,
൩൯ സഭകളിൽ പ്രധാന ആസ
നങ്ങളെയും, വിരുന്നുകളിൽ പ്രധാ
ന സ്ഥലങ്ങളെയും മൊഹിക്കുന്ന ഉ
പാദ്ധ്യായന്മാരിൽനിന്ന സൂക്ഷിച്ചു
കൊൾവിൻ:
൪൦ ഇവർ വിധവമാരുടെ വീടുക
ളെ ഭക്ഷിച്ചുകളകയും, കാഴ്ചെക്ക ദീ
ൎഘമായി പ്രാൎത്ഥിക്കയും ചെയ്യുന്നവ
രാകുന്നു: ഇവൎക്ക അധികം ശിക്ഷ
കിട്ടും എന്ന പറഞ്ഞു.
൪൧ ¶ പിന്നെ യെശു ശ്രീഭണ്ഡാ
രത്തിന്റെ നെരെ ഇരുന്നുകൊണ്ട,
ജനങ്ങൾ ശ്രീഭണ്ഡാരത്തിൽ ദ്രവ്യമി
ടുന്ന പ്രകാരം നൊക്കി: ധനവാന്മാ
രായവർ പലരും വളരെ ഇട്ടു.
൪൨ പിന്നെ ദരിദ്രമുള്ള ഒരു വിധ
വ വന്ന, ഒരു പയിസ്സിന ശരിയാ
യ രണ്ട കാശ ഇട്ടു.
൪൩ അപ്പൊൾ അവൻ തന്റെ
ശിഷ്യന്മാരെ അടുക്കൽ വിളിച്ചിട്ട,
അവരൊട, ശ്രീഭണ്ഡാരത്തിൽ ഇ
വരെ എല്ലാവരെക്കാളും ഈ ദരി
ദ്രമുള്ള വിധവ അധികം ഇട്ടു എന്ന
ഞാൻ സത്യമായിട്ട നിങ്ങളൊട പ
റയുന്നു:
൪൪ എന്തുകൊണ്ടെന്നാൽ എല്ലാവ
രും തങ്ങളുടെ പരിപൂൎണ്ണതയിൽനി
ന്ന ഇട്ടു: എന്നാൽ ഇവൾ തന്റെ ദ
രിദ്രതയിൽനിന്ന തനിക്ക ഉണ്ടായി
രുന്നത ഒക്കെയും, തന്റെ ഉപജീ
വനം ഒക്കെയും ഇട്ടു എന്ന പറഞ്ഞു.

## ൧൩ അദ്ധ്യായം.

൧ ദൈവാലയത്തിന്റെ നാശം.—
൯ എവൻഗെലിയൊന വെണ്ടി
ഉള്ള പീഡകൾ.—൧൪ യെഹൂ
ദന്മാരുടെ വലിയ ആപത്തുകൾ.
൨൪ ന്യായവിസ്താരത്തിന്ന ക്രിസ്തു
വരുന്നത.—൩൨ അതിന്റെ സ
മയം നിശ്ചയമില്ലാത്തത.

പിന്നെ അവൻ ദൈവാലയത്തിൽ
നിന്ന പുറപ്പെട്ടു പൊകുമ്പൊൾ, അ
വന്റെ ശിഷ്യന്മാരിൽ ഒരുത്തൻ അ
വനൊട, ഗുരൊ, കണ്ടാലും ഇവ
എങ്ങിനെയുള്ള കല്ലുകളും എങ്ങിനെ
യുള്ള പണികളും! എന്ന പറയുന്നു.
൨ എന്നാറെ യെശു ഉത്തരമായി
ട്ട അവനൊട, നീ ഈ മഹത്തായു
ള്ള പണികളെ കാണുന്നുവൊ? ഇ
ടിക്കപ്പെടാതെ, ഒരു കല്ലിന്മെൽ മ
റെറാരു കല്ല ശെഷിക്കയില്ല എന്ന
പറഞ്ഞു.
൩ പിന്നെ അവൻ ദൈവാലയ
ത്തിന്റെ നെരെ ഒലിവ മലയി
ന്മെൽ ഇരിക്കുമ്പൊൾ, പത്രൊസും
യാക്കൊബും യൊഹന്നാനും അന്ത്ര
യൊസും മാത്രം അവനൊട,
൪ ഈ കാൎയ്യങ്ങൾ എപ്പൊൾ ഉണ്ടാ
കും? എന്നും, ഈ കാൎയ്യങ്ങൾ ഒക്കെ
യും നിവൃത്തിയാകുന്ന കാലത്തിലെ
അടയാളം എന്തായിരിക്കും? എന്നും
ഞങ്ങളൊട പറയണമെന്ന ചൊ
ദിച്ചു.
൫ എന്നാറെ യെശു അവരൊട ഉ
ത്തരമായിട്ട പറഞ്ഞുതുടങ്ങി, ഒരു
ത്തനും നിങ്ങളെ വഞ്ചിക്കാതെ ഇരി
പ്പാനായിട്ട, കരുതിക്കൊൾവിൻ:
൬ എന്തുകൊണ്ടെന്നാൽ പലർ എ
ന്റെ നാമത്തിൽ വന്ന, ഞാൻ ക്രി
സ്തുവാകുന്നു എന്ന പറഞ്ഞ, പലരെ
യും വഞ്ചിക്കും.
൭ വിശെഷിച്ച നിങ്ങൾ യുദ്ധങ്ങ
ളെയും യുദ്ധങ്ങളുടെ വൎത്തമാനങ്ങ

ളെയും കെൾക്കുമ്പൊൾ, ചഞ്ചലപ്പെ
ടരുത: ഇപ്രകാരമുള്ള കാൎയ്യങ്ങൾ ഉ
ണ്ടാകെണ്ടുന്നതാകുന്നുവല്ലൊ; എങ്കി
ലും അവസാനം ഉടനെ ആകയി
ല്ല.
൮ അതെന്തുകൊണ്ടെന്നാൽ ജാതി
ക്കു ജാതിയും, രാജ്യത്തിന്ന രാജ്യവും
വിരൊധമായി എഴുനീല്ക്കും: അവി
ടവിടെ ഭൂകമ്പങ്ങളും ഉണ്ടാകും,
ക്ഷാമങ്ങളും കലഹങ്ങളും ഉണ്ടാകും:
ഇവ വെദനകളുടെ ആരംഭങ്ങൾ
[ആകുന്നു.]
൯ എന്നാൽ നിങ്ങൾ നിങ്ങളെ ത
ന്നെ സൂക്ഷിച്ചുകൊൾവിൻ: എന്ത
കൊണ്ടെന്നാൽ അവർ നിങ്ങളെ വി
സ്താര സംഘങ്ങളിൽ എല്പിക്കും; ദൈ
വസഭകളിൽ നിങ്ങൾ അടിക്കപ്പെട്ട,
എന്റെ നിമിത്തമായിട്ട നാടുവാഴി
കൾക്കും രാജാക്കന്മാൎക്കും സാക്ഷിയാ
യിട്ട അവരുടെ മുമ്പാകെ നിറുത്ത
പ്പെടും.
൧൦ വിശെഷിച്ച മുമ്പെ എവൻ
ഗെലിയൊൻ എല്ലാ ദെശങ്ങളിലും
പ്രസംഗിക്കപ്പെടെണ്ടുന്നതാകുന്നു.
൧൧ എന്നാൽ അവർ നിങ്ങളെ
കൊണ്ടുപൊയി, എല്പിക്കുമ്പൊൾ,
നിങ്ങൾ എന്ത പറയെണമെന്ന മു
മ്പിൽ കൂട്ടി നിരൂപിക്കരുത, മുൻവി
ചാരപ്പെടുകയുമരുത: എന്നാലും ആ
നാഴികയിൽ നിങ്ങൾക്ക എത നല്ക
പ്പെടുമൊ, അത പറവിൻ: എന്ത
കൊണ്ടെന്നാൽ പറയുന്നവർ നിങ്ങ
ളല്ല, പരിശുദ്ധാത്മാവ അത്രെ.
൧൨ വിശെഷിച്ച സഹൊദരൻ
സഹൊദരനെയും, അപ്പൻ മകനെ
യും മരണത്തിന എല്പിക്കും; മക്കളും
അമ്മയപ്പന്മാൎക്ക വിരൊധമായിട്ട എ
ഴുനീറ്റ, അവരെ കൊല്ലിക്കും.
൧൩ നിങ്ങളും എന്റെ നാമത്തി
ന്റെ നിമിത്തമായിട്ട എല്ലാവരാ
ലും പകെക്കപ്പെട്ടവരാകും: എന്നാൽ
അവസാനത്തൊളവും നിലനില്ക്കു
ന്നവനൊ, അവൻ രക്ഷിക്കപ്പെടും.
൧൪ ¶ പിന്നെ ദാനിയെൽ എന്ന
ദീൎഘദൎശിയാൽ പറയപ്പെട്ട നാശ
ത്തിന്റെ മ്ലെച്ശത നില്ക്കെണ്ടാത്ത
സ്ഥലത്തിൽ നില്ക്കുന്നത നിങ്ങൾ എ
പ്പൊൾ കാണുന്നുവൊ, (വായിക്കുന്ന
വൻ ചിന്തിച്ചുകൊള്ളട്ടെ,) അപ്പൊ
ൾ യെഹൂദിയായിലുള്ളവർ മലകൾക്ക
ഓടിപ്പൊകട്ടെ:
൧൫ വീട്ടിന്മെൽ ഇരിക്കുന്നവൻ ത
ന്റെ വീട്ടിലെക്ക ഇറങ്ങരുത, ത
ന്റെ വീട്ടിൽനിന്ന വല്ലതും എടു
ത്തുകൊണ്ട പൊകെണ്ടുന്നതിന്ന അ
തിനകത്ത കടക്കയുമരുത:
൧൬ വയലിൽ ഇരിക്കുന്നവനും ത
ന്റെ വസ്ത്രം എടുത്ത കൊണ്ടുപൊ
കുവാനായിട്ട പിന്തിരിയരുത.
൧൭ അത്രയുമല്ല ആ നാളുകളിൽ
ഗൎഭിണികൾക്കും, മുല കുടിപ്പിക്കുന്ന
വൎക്കും ഹാ കഷ്ടം!
൧൮ പിന്നെ നിങ്ങളുടെ ഓടിപ്പൊ
ക്ക വൎഷകാലത്തിൽ ഉണ്ടാകാതെ ഇ
രിപ്പാനായിട്ട പ്രാൎത്ഥിപ്പിൻ.
൧൯ എന്തകൊണ്ടെന്നാൽ ദൈവം
സൃഷ്ടിച്ചിട്ടുള്ള സൃഷ്ടിയുടെ ആദിമു
തൽ ഇത വരെയും ഉണ്ടാകാത്തതും,
ഇനിമെലും ഉണ്ടാകാത്തതുമായുള്ള ഉ
പദ്രവം ആ നാളുകളിൽ ഉണ്ടാകും.
൨൦ വിശെഷിച്ച കൎത്താവ ആ നാ
ളുകളെ ചുരുക്കമാക്കാതെ ഇരുന്നാൽ,
ഒരു ജഡമെങ്കിലും രക്ഷപ്പെടുകയി
ല്ല: എന്നാലും അവൻ തെരിഞ്ഞെടു
ത്തിട്ടുള്ള നിയമിതന്മാരുടെ നിമിത്ത
മായിട്ട അവൻ ആ നാളുകളെ ചു
രുക്കമാക്കിയിരിക്കുന്നു.
൨൧ പിന്നെ അക്കാലത്തിൽ ഒരു
ത്തനും, കണ്ടാലും, ഇവിടെ ക്രിസ്തു
ഉണ്ട എന്നും, കണ്ടാലും അവിടെ ഉ
ണ്ട എന്നും നിങ്ങളൊട പറഞ്ഞാൽ,
വിശ്വസിക്കരുത.
൨൨ എന്തകൊണ്ടെന്നാൽ കള്ള ക്രി
സ്തുക്കളും കള്ള ദീൎഘദൎശിമാരും ഉണ്ടാ

യി, കഴിയുന്നതായിരുന്നാൽ, തെരി
ഞ്ഞെടുക്കപ്പെട്ടവരെയും വഞ്ചിപ്പാൻ
തക്കവണ്ണം, അടയാളങ്ങളെയും അ
ത്ഭുതങ്ങളെയും കാട്ടും.
൨൩ എന്നാൽ നിങ്ങൾ ജാഗ്രതയാ
യിരുന്നുകൊൾവിൻ: കണ്ടാലും, ഞാ
ൻ സകല കാൎയ്യങ്ങളെയും നിങ്ങളൊ
ട മുമ്പുക്കൂട്ടി പറഞ്ഞു.
൨൪ ¶ പിന്നെ ആ നാളുകളിൽ,
ആ ഉപദ്രവത്തിന്റെ ശെഷം, സൂ
ൎയ്യൻ ഇരുട്ടപ്പെട്ടും, ചന്ദ്രൻ തന്റെ
പ്രകാശം തരാതെയിരിക്കും.
൨൫ ആകാശത്തിലെ നക്ഷത്രങ്ങൾ
വീഴും, ആകാശത്തിലുള്ള ശക്തിക
ളും ഇളക്കപ്പെടും.
൨൬ അപ്പൊൾ മനുഷ്യന്റെ പു
ത്രൻ മഹാ ശക്തിയൊടും മഹത്വ
ത്തൊടും മെഘങ്ങളിൽ വരുന്നതി
നെ അവർ കാണും.
൨൭ വിശെഷിച്ചും അവൻ അപ്പൊ
ൾ തന്റെ ദൂതന്മാരെ അയച്ച, ഭൂമി
യുടെ അതൃത്തിയിൽനിന്ന തുടങ്ങി,
ആകാശത്തിന്റെ അതൃത്തിയൊള
വും, നാല വായുക്കളിൽനിന്ന താൻ
തെരിഞ്ഞെടുത്തിട്ടുള്ളവരെ കൂട്ടിചെ
ൎക്കും.
൨൮ ¶ പിന്നെ അത്തിവൃക്ഷത്തി
ൽനിന്ന ഒരു ഉപമ പഠിച്ചുകൊൾ
വിൻ; അതിന്റെ കൊമ്പ ഇളതാ
യി, ഇലകളെ വിടുമ്പൊൾ തന്നെ,
വസന്തകാലം സമീപമായിരിക്കുന്നു
എന്ന നിങ്ങൾ അറിയുന്നു:
൨൯ അപ്രകാരം തന്നെ ഇവ കാ
ൎയ്യങ്ങൾ ഉണ്ടാകുന്നത നിങ്ങൾ കാ
ണുമ്പൊൾ, അത അടുത്ത, വാതുക്കൽ
തന്നെ ഇരിക്കുന്നു എന്ന അറിവിൻ.
൩൦ ഇവ കാൎയ്യങ്ങൾ ഒക്കെയും ഉ
ണ്ടാകുവൊളവും, ഈ സന്തതി ഒ
ഴിഞ്ഞ പൊകയില്ല എന്ന ഞാൻ സ
ത്യമായിട്ട നിങ്ങളൊട പറയുന്നു.
൩൧ ആകാശവും ഭൂമിയും ഒഴിഞ്ഞ
പൊകും: എങ്കിലും എന്റെ വചന
ങ്ങൾ ഒഴിഞ്ഞ പൊകയില്ല.
൩൨ ¶ എന്നാൽ ആ നാളിനെ
യും നാഴികയെയും കുറിച്ച പിതാ
വല്ലാതെ ഒരുത്തനും അറിയുന്നില്ല,
സ്വൎഗ്ഗത്തിലുള്ള ദൂതന്മാരാകട്ടെ, പു
ത്രനാകട്ടെ അറിയുന്നില്ല.
൩൩ ആ കാലം എപ്പൊൾ ആകു
ന്നു എന്ന നിങ്ങൾ അറിയായ്കകൊ
ണ്ട, നിങ്ങൾ സൂക്ഷിച്ച, ഉണൎന്നിരു
ന്ന, പ്രാൎത്ഥിച്ചുകൊൾവിൻ.
൩൪ [മനുഷ്യന്റെ പുത്രൻ] ദൂര
ദെശത്തിലെക്ക യാത്രപൊകുന്ന ഒരു
മനുഷ്യൻ, തന്റെ വീടുവിട്ട, ത
ന്റെ ശുശ്രൂഷക്കാൎക്ക അധികാരവും,
അവനവന്ന ഒരൊ വെലയും കൊ
ടുത്ത, ഉണൎന്നുകൊൾവാനായിട്ട വാ
തിൽ കാവല്ക്കാരനൊടും കല്പിച്ചത
പൊലെ ആകുന്നു.
൩൫ ആയതകൊണ്ട വീട്ടെജമാ
നൻ എപ്പൊൾ വരുന്നു, വൈകു
ന്നെരത്തൊ, പാതി രാത്രിയിലൊ,
പൂവൻകൊഴി കൂകുന്ന നെരത്തൊ,
രാവിലെയൊ, എന്ന നിങ്ങൾ അറി
യായ്കകൊണ്ട,
൩൬ അവൻ പെട്ടന്ന വന്ന, നി
ങ്ങളെ ഉറങ്ങുന്നവരായി കണ്ടെത്താ
തെ ഇരിപ്പാനായിട്ട, ഉണൎന്നുകൊൾ
വിൻ.
൩൭ ഉണൎന്നുകൊൾവിൻ എന്ന ഞാ
ൻ നിങ്ങളൊട പറയുന്നത ഞാൻ
എല്ലാവരൊടും പറയുന്നു.

## ൧൪ അദ്ധ്യായം.

൧ ക്രിസ്തുവിനവിരൊധമായുള്ളയൊ
ഗംകെട്ടു.—൩ ഒരു സ്ത്രീ അവന്റെ
തലമെൽ തൈലം പകരുന്നത.
—൧൦ യെഹൂദാ യെശുവിനെ
വില്ക്കയും.—൨൨ കാട്ടി കൊടുക്ക
യും ചെയ്യുന്നത.—൬൬ പത്രൊ
സ അവനെ മൂന്ന പ്രാവശ്യം മറു
ത്ത പറയുന്നത.

രണ്ട നാൾക്ക പിമ്പ പെസഹായു

ടെയും പുളിപ്പില്ലാത്ത അപ്പങ്ങളുടെ
യും പെരുനാളായിരുന്നു: അപ്പൊൾ
പ്രധാനാചാൎയ്യന്മാരും ഉപാദ്ധ്യായ
ന്മാരും അവനെ എങ്ങിനെ ഉപാ
യം കൊണ്ട പിടിച്ച, കൊല്ലെണ്ടുന്ന
തിന അന്വെഷിച്ചു.
൨ എന്നാൽ ജനങ്ങളിലെ കലഹം
ഉണ്ടാകാതെ ഇരിപ്പാൻ പെരുനാ
ളിൽ വെണ്ടാ എന്ന അവർ പറഞ്ഞു.
൩ ¶ പിന്നെ അവൻ ബെതാനി
യായിൽ കുഷ്ഠരൊഗിയായ ശിമൊ
ന്റെ വീട്ടിൽ ഭക്ഷണത്തിന്നിരിക്കു
മ്പൊൾ, ഒരു സ്ത്രീ വില എറിയ വ
ിമളമുള്ള നറുദതൈലത്തിന്റെ ഒ
രു വെള്ളക്കൽഭരണി ഉണ്ടായിട്ട, വ
ന്ന, ഭരണി പൊട്ടിച്ച, അവന്റെ
തലയിന്മെൽ ഒഴിച്ചു.
൪ അപ്പൊൾ ചിലർ തങ്ങളുടെ ഉ
ള്ളിൽ നീരസപ്പെട്ട, തൈലത്തിന്റെ
ഈ ചെതം എന്തിനായിട്ട ഉണ്ടായി?
൫ അത മുന്നൂറ പണത്തിൽ അധി
കം വിലെക്ക വില്ക്കപ്പെട്ട, ദരിദ്ര
ന്മാൎക്ക കൊടുക്കപ്പെടുകയായിരുന്നുവ
ല്ലൊ എന്ന പറഞ്ഞു. അവർ അവളു
ടെ നെരെ പിറുപിറുത്തു.
൬ എന്നാറെ യെശു പറഞ്ഞു, ഇവ
ളെ വിടുവിൻ; നിങ്ങൾ എന്തിന
ഇവൾക്ക വരുത്തമുണ്ടാക്കുന്നു? ഇവ
ൾ ഒരു നല്ല ക്രിയ എന്നിൽ പ്രവൃ
ത്തിച്ചു.
൭ എന്തുകൊണ്ടെന്നാൽ നിങ്ങൾക്ക
ദരിദ്രക്കാർ എല്ലായ്പ്പൊഴും നിങ്ങളൊ
ട കൂടെ ഉണ്ട, മനസ്സുള്ളപ്പൊൾ അ
വൎക്ക നന്മ ചെയ്വാൻ നിങ്ങൾക്ക ക
ഴികയും: എന്നാൽ ഞാൻ എല്ലാ
യ്പ്പൊഴും നിങ്ങളൊട കൂടെ ഇരിക്കു
ന്നില്ല.
൮ ഇവൾ തന്നാൽ കഴിയുന്നത ചെ
യ്തു. ഇവൾ എന്റെ ശരീരത്തെ പ്രെ
തക്കല്ലറയിലുള്ള അടക്കത്തിന്നായിട്ട
സുഗന്ധവൎഗ്ഗം പൂശുവാൻ മുമ്പിൽ
കൂട്ടി വന്നു.
൯ ഈ എവൻഗെലിയോൻ ഭൂ
ലൊകത്തിൽ ഒക്കെയും എവിടെ എ
ങ്കിലും പ്രസംഗിക്കപ്പെടുമൊ, അവി
ടെ ഇവളുടെ ഒൎമ്മെക്കായിട്ട ഇവൾ
ചെയ്തതും ചൊല്ലപ്പെടുമെന്ന ഞാൻ
സത്യമായിട്ട നിങ്ങളൊട പറയു
ന്നു.
൧൦ ¶ പിന്നെ പന്ത്രണ്ട പെരിൽ
ഒരുത്തനായ യെഹൂദാ ഇസ്കറിയൊ
ത്ത, പ്രധാനാചാൎയ്യന്മാൎക്ക അവനെ
കാണിച്ചുകൊടുപ്പാനായിട്ട, അവരു
ടെ അടുക്കൽ ചെന്നു.
൧൧ അവർ അത കെട്ടാറെ, സ
ന്തൊഷപ്പെട്ട. അവന ദ്രവ്യം കൊ
ടുപ്പാനായിട്ട വാഗ്ദത്തം ചെയ്തു. പി
ന്നെ അവൻ അവനെ കാണിച്ചു
കൊടുക്കെണ്ടുന്നതിന നല്ല സമയം
അന്വെഷിച്ചു.
൧൨ ¶ പിന്നെ പുളിപ്പില്ലാത്ത അ
പ്പങ്ങളുടെ ഒന്നാം ദിവസത്തിൽ പെ
സഹാ ബലിയായിട്ട കൊല്ലപ്പെടു
മ്പൊൾ, അവന്റെ ശിഷ്യന്മാർ അ
വനൊട, നീ പെസഹാ ഭക്ഷിപ്പാ
നായിട്ട ഞങ്ങൾ എവിടെ പൊയി
ഒരുക്കെണമെന്ന നിനക്ക മനസ്സാ
യിരിക്കുന്നു? എന്ന പറഞ്ഞു.
൧൩ അപ്പൊൾ അവൻ തന്റെ ശി
ഷ്യന്മാരിൽ രണ്ട പെരെ അയച്ച,
അവരൊട, നിങ്ങൾ നഗരത്തിലെക്ക
പൊകുവിൻ, അവിടെ ഒരു കുടം
വെള്ളം ചുമക്കുന്ന ഒരു മനുഷ്യൻ
നിങ്ങളെ എതിരെല്ക്കും: അവന്റെ
പിന്നാലെ പൊകുവിൻ.
൧൪ വിശെഷിച്ച അവൻ എവി
ടെ എങ്കിലും അകത്ത ചെന്നാൽ,
നിങ്ങൾ ആ വീട്ടിന്റെ യജമാന
നൊട, ഞാൻ എന്റെ ശിഷ്യന്മാ
രൊട കൂടി പെസഹാ ഭക്ഷിപ്പാനു
ള്ള വിരുന്നുമുറി എവിടെയാകുന്നു?
എന്ന ഗുരു പറയുന്നു എന്ന പറവിൻ.

൰൫ പിന്നെ അവൻ അലങ്കരിക്കപ്പെട്ടതും ചട്ടപ്പെട്ടതുമായുള്ള ഒരു വലിയ മാളിക മുറി നിങ്ങൾക്ക കാണിക്കും: അവിടെ നമുക്ക ഒരുക്കികൊൾവിൻ എന്ന പറഞ്ഞു.

൰൬ അപ്പൊൾ അവന്റെ ശിഷ്യന്മാർ പുറപ്പെട്ടു, നഗരത്തിൽ വന്ന, അവൻ തങ്ങളൊട പറഞ്ഞപ്രകാരം തന്നെ കണ്ടെത്തി; പെസഹാ ഒരുക്കുകയും ചെയ്തു.

൰൭ ¶ പിന്നെ വൈകുന്നെരമായപ്പൊൾ അവൻ പന്ത്രണ്ട പെരൊട കൂടെ അവിടെ വരുന്നു.

൰൮ അവർ ഇരുന്ന ഭക്ഷിക്കുമ്പൊൾ, യെശു, എന്നൊട കൂടെ ഭക്ഷിക്കുന്ന നിങ്ങളിൽ ഒരുത്തൻ എന്നെ കാണിച്ചുകൊടുക്കും എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു എന്ന പറഞ്ഞു.

൰൯ അപ്പൊൾ അവർ ദുഃഖപ്പെട്ടു, ഒരൊരുത്തനായിട്ടു അവനൊട, ഞാനൊ? എന്നും, മറ്റൊരുത്തൻ ഞാനൊ? എന്നും, ചൊദിച്ചു തുടങ്ങി.

൨൰ എന്നാറെ അവൻ ഉത്തരമായിട്ട അവരൊട, പന്ത്രണ്ട പെരിൽ ഒരുത്തൻ എന്നൊട കൂടെ താലത്തിൽ കൈ മുക്കുന്നവൻ തന്നെ ആകുന്നു.

൨൰൧ മനുഷ്യന്റെ പുത്രൻ, തന്നെ കുറിച്ച എഴുതിയിരിക്കുന്ന പ്രകാരം, പൊകുന്നു സത്യം: എന്നാൽ മനുഷ്യന്റെ പുത്രൻ ആരാൽ കാണിച്ചുകൊടുക്കപ്പെടുന്നുവൊ, ആ മനുഷ്യന ഹാ കഷ്ടം! ആ മനുഷ്യൻ ജനിക്കാതെ ഇരുന്നാൽ, അവന നന്നായിരുന്നു എന്ന പറഞ്ഞു.

൨൰൨ ¶ വിശെഷിച്ചും അവർ ഭക്ഷിക്കുമ്പൊൾ, യെശു അപ്പം എടുത്ത, വാഴ്ത്തി, [അതിനെ] മുറിച്ച, അവർക്ക കൊടുത്ത, നിങ്ങൾ വാങ്ങി, ഭക്ഷിപ്പിൻ: ഇത എന്റെ ശരീരമാകുന്നു എന്ന പറഞ്ഞു.

൨൰൩ പിന്നെ അവൻ പാനപാത്രം എടുത്ത, സ്തൊത്രം ചെയ്തു, [അതിനെ] അവർക്ക കൊടുത്തു: അവർ എല്ലാവരും അതിൽനിന്ന കുടിച്ചു.

൨൰൪ പിന്നെ അവൻ അവരൊട, ഇത പുതിയ നിയമത്തിന്റെ എന്റെ രക്തം പലൎക്കും വെണ്ടി ചൊരിയപ്പെട്ടതാകുന്നു.

൨൰൫ ദൈവത്തിന്റെ രാജ്യത്തിൽ ഞാൻ മുന്തിരിങ്ങായുടെ രസം പുതിയതായിട്ട കുടിക്കുന്ന ആ ദിവസത്തൊളം, അത ഞാൻ പിന്നെയും കുടിക്കയില്ല എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു എന്ന പറഞ്ഞു.

൨൰൬ ¶ പിന്നെ അവർ ഒരു സങ്കീൎത്തനം പാടിയതിന്റെ ശെഷം, ഒലിവ മലെക്ക പുറപ്പെട്ടു പൊയി.

൨൰൭ അപ്പൊൾ യെശു അവരൊട, ഞാൻ ഇടയനെ അടിക്കും, അപ്പൊൾ ആടുകൾ ചിന്നപ്പെട്ടു പൊകും എന്ന എഴുതപ്പെട്ടിരിക്കകൊണ്ട, നിങ്ങൾ എല്ലാവരും ഈ രാത്രിയിൽ എന്നെ കുറിച്ച വിരുദ്ധപ്പെടും.

൨൰൮ എന്നാൽ ഞാൻ ഉയിൎത്തെഴുനീറ്റതിന്റെ ശെഷം, നിങ്ങൾക്കമുമ്പെ ഗലിലെയായിലെക്ക പൊകും എന്ന പറഞ്ഞു.

൨൰൯ എന്നാറെ പത്രൊസ അവനൊട, എല്ലാവരും വിരുദ്ധപ്പെട്ടാലും ഞാൻ വിരുദ്ധപ്പെടുകയില്ല എന്ന പറഞ്ഞു.

൩൰ അപ്പൊൾ യെശു അവനൊട, ഇന്ന ഈ രാത്രിയിൽ തന്നെ, പൂവൻകൊഴി രണ്ടു പ്രാവശ്യം കൂകുന്നതിന മുമ്പെ, നീ മൂന്ന പ്രാവശ്യം എന്നെ ഉപെക്ഷിക്കുമെന്ന ഞാൻ സത്യമായിട്ട നിന്നൊട പറയുന്നു എന്ന പറഞ്ഞു.

൩൧ എന്നാൽ അവൻ, ഞാൻ നിന്നോട കൂടി മരിക്കെണ്ടിയിരുന്നാലും, ഒരു പ്രകാരത്തിലും നിന്നെ ഉപെക്ഷിക്കയില്ല എന്ന അധികം ഉറപ്പായിട്ട പറഞ്ഞു. അവർ എല്ലാവരും അപ്രകാരം തന്നെ പറഞ്ഞു.

൩൨ ¶ പിന്നെ അവർ ഗെതസെമനെ എന്ന പെരുള്ള സ്ഥലത്തിലെക്ക വന്നു: അപ്പൊൾ അവൻ തന്റെ ശിഷ്യന്മാരൊട, ഞാൻ പ്രാൎത്ഥിക്കുവൊളത്തിന്ന, നിങ്ങൾ ഇവിടെ ഇരുന്നുകൊൾവിൻ എന്ന പറഞ്ഞു.

൩൩ പിന്നെ അവൻ പത്രൊസിനെയും യാക്കൊബിനെയും യൊഹന്നാനെയും തന്നൊട കൂടെ കൊണ്ടുപൊയി, എററവും വിഷാദപ്പെട്ട, വളരെ വ്യസനപ്പെട്ടു തുടങ്ങി.

൩൪ അപ്പൊൾ അവൻ അവരൊട, എന്റെ ആത്മാവ മരണം വരെയും മഹാ ദുഃഖപ്പെട്ടിരിക്കുന്നു: നിങ്ങൾ ഇവിടെ പാൎത്ത, ഉണൎന്നുകൊൾവിൻ എന്ന പറഞ്ഞു.

൩൫ പിന്നെ അവൻ കുറെ ദൂരം പൊയിട്ട, നിലത്ത വീണു, കഴിയുന്നതായിരുന്നാൽ, ആ സമയം തന്നെ നീങ്ങിപ്പൊകെണമെന്ന പ്രാൎത്ഥിച്ചു.

൩൬ അബ്ബ പിതാവെ, നിന്നാൽ എല്ലാ കാൎയ്യങ്ങളും കഴിയുന്നതാകുന്നു; ഈ പാനപാത്രം എന്നിൽനിന്ന നീക്കികൊള്ളെണമെ: എങ്കിലും ഞാൻ ഇച്ശിക്കുന്നതല്ല, നീ ഇച്ശിക്കുന്നത തന്നെ ആകട്ടെ എന്നും പറഞ്ഞു.

൩൭ പിന്നെ അവൻ വന്ന, അവരെ ഉറങ്ങുന്നത കണ്ട, പത്രൊസിനൊട, ശിമൊനെ, നീ ഉറങ്ങുന്നുവൊ? നിനക്ക ഒരു മണിനെരം ഉണൎന്ന കൊൾവാൻ കഴിഞ്ഞില്ലയൊ?

൩൮ നിങ്ങൾ പരിക്ഷയിലെക്ക അകപ്പെടാതെ ഇരിപ്പാനായിട്ട, ഉണൎന്നുകൊണ്ട, പ്രാൎത്ഥിപ്പിൻ; ആത്മാവ മനസ്സുള്ളത തന്നെ, എങ്കിലും ജഡം ക്ഷീണമുള്ളതാകുന്നു എന്ന പറഞ്ഞു.

൩൯ അവൻ പിന്നെയും പൊയി, ആ വചനം തന്നെ പറഞ്ഞ, പ്രാൎത്ഥിച്ചു.

൪൦ പിന്നെ അവൻ തിരിച്ച വന്നപ്പൊൾ, അവരുടെ കണ്ണുകൾ നിദ്രാഭാരമുള്ളവയായിരുന്നതകൊണ്ട, അവരെ പിന്നെയും ഉറങ്ങുന്നത കണ്ടു; അവർ അവനൊട എന്ത ഉത്തരമായിട്ട പറയെണമെന്ന അറിഞ്ഞതുമില്ല.

൪൧ പിന്നെ അവൻ മൂന്നാം പ്രാവശ്യം വന്ന, അവരൊട, നിങ്ങൾ ഇനി ഉറങ്ങി, ആശ്വാസപ്പെട്ടുവിൻ: മതി; സമയം വന്നു; കണ്ടാലും മനുഷ്യന്റെ പുത്രൻ പാപികളുടെ കൈകളിൽ എല്പിക്കപ്പെടുന്നു.

൪൨ എഴുനില്പിൻ, നാം പൊക: കണ്ടാലും എന്നെ കാണിച്ചുകൊടുക്കുന്നവൻ സമീപത്തിരിക്കുന്നു എന്ന പറഞ്ഞു.

൪൩ ¶ പിന്നെ ഉടനെ അവൻ പിന്നെയും സംസാരിക്കുമ്പൊൾ തന്നെ, പന്ത്രണ്ട പെരിൽ ഒരുത്തനായ യെഹൂദായും, അവനൊട കൂടെ പ്രധാനാചാൎയ്യന്മാരിൽനിന്നും ഉപാദ്ധ്യായന്മാരിൽനിന്നും മൂപ്പന്മാരിൽനിന്നും വാളുകളൊടും വടികളൊടും കൂടെ ബഹു പുരുഷാരവും വന്നു.

൪൪ എന്നാൽ അവനെ കാണിച്ചുകൊടുത്തവൻ, ഞാൻ എവനെ ചുംബനം ചെയ്യുമൊ, ആയവൻ അവൻ തന്നെയാകുന്നു; അവനെ പിടിച്ച, സൂക്ഷത്തൊടെ കൊണ്ടുപൊകുവിൻ എന്ന അവൎക്ക അടയാളമായി പറഞ്ഞിരുന്നു.

൪൫ പിന്നെ അവൻ വന്ന ഉട
നെ, അവന്റെ അടുക്കൽ ചെന്ന,
റബ്ബി, റബ്ബി, എന്ന പറഞ്ഞു, അവ
നെ ചുംബനം ചെയ്തു.
൪൬ അപ്പൊൾ അവർ അവന്റെ
മെൽ തങ്ങളുടെ കൈകളെ വെച്ച,
അവനെ പിടിച്ചു.
൪൭ എന്നാൽ അരികെ നിന്നവരിൽ
ഒരുത്തൻ ഒരു വാൾ ഊരി, പ്രധാ
നാചാൎയ്യന്റെ വെലക്കാരനെ വെ
ട്ടി, അവന്റെ ചെവിമുറിച്ചുകളഞ്ഞു
൪൮ അപ്പൊൾ യെശു ഉത്തരമാ
യിട്ട അവരൊട, നിങ്ങൾ ഒരു ക
ള്ളന്റെ നെരെ എന്ന പൊലെ വാ
ളുകളൊടും വടികളൊടും കൂടെ എ
ന്നെ പിടിപ്പാൻ പുറപ്പെട്ട വന്ന
വൊ?
൪൯ ഞാൻ ദിനംപ്രതിയും നിങ്ങ
ളൊട കൂടെ ദൈവാലയത്തിൽ പ
ഠിപ്പിച്ചുകൊണ്ടിരുന്നു, അപ്പൊൾ നി
ങ്ങൾ എന്നെ പിടിച്ചില്ല: എന്നാലും
വെദവാക്യങ്ങൾ നിവൃത്തിക്കെണ്ടുന്ന
തിന്നാകുന്നു എന്ന പറഞ്ഞു.
൫൦ അപ്പൊൾ എല്ലാവരും അവ
നെ വിട്ട, ഓടിപ്പൊയി.
൫൧ വിശെഷിച്ച തന്റെ നഗ്ന
ശരീരത്തിൽ ഒരു പുതപ്പുകൊണ്ട പു
തച്ചിരുന്നവനായ ഒരു യൌവനമു
ള്ളവൻ അവന്റെ പിന്നാലെ ചെ
ന്നു: യൌവനമുള്ളവരും അവനെ
പിടിച്ചു.
൫൨ എന്നാൽ അവൻ പുതപ്പു വി
ട്ട, നഗ്നനായി അവരിൽനിന്ന ഓ
ടിപ്പൊയി.
൫൩ ¶ പിന്നെ അവർ യെശുവി
നെ പ്രധാനാചാൎയ്യന്റെ അടുക്കൽ
കൊണ്ടുപൊയി: അവിടെ അവ
നൊട കൂടെ എല്ലാ പ്രധാനാചാൎയ്യ
ന്മാരും, മൂപ്പന്മാരും ഉപാദ്ധ്യായന്മാ
രും ഒന്നിച്ച കൂടിയിരുന്നു.
൫൪ എന്നാൽ പത്രൊസ ദൂരവെ
അവന്റെ പിന്നാലെ പ്രധാനാചാ
ൎയ്യന്റെ അരമനെക്കകത്തൊളവും
ചെന്നു: അവൻ സെവകന്മാരൊട
കൂടെ ഇരുന്ന, തീ കാഞ്ഞുകൊണ്ടിരു
ന്നു.
൫൫ അപ്പൊൾ പ്രധാനാചാൎയ്യന്മാ
രും വിസ്താരസംഘം ഒക്കെയും യെ
ശുവിനെ കൊല്ലെണ്ടുന്നതിന്ന അവ
നു വിരൊധമായി സാക്ഷി അന്വെ
ഷിച്ചു; അവർ കണ്ടെത്തിയില്ല.
൫൬ പലരും അവന വിരൊധമാ
യിട്ട കള്ള സാക്ഷി പറഞ്ഞിട്ടും, ആ
സാക്ഷികൾ ചെൎന്നില്ല.
൫൭ പിന്നെ ചിലർ എഴുനീറ്റ,
അവന വിരൊധമായിട്ട കള്ള സാ
ക്ഷി ബൊധിപ്പിച്ച,
൫൮ ഇവൻ ഞാൻ കൈവെലയാ
യുള്ള ഈ ദൈവാലയം പൊളിച്ചു
കളഞ്ഞ, പിന്നെ മൂന്ന ദിവസത്തി
നകം കൈവെല കൂടാതെ മറ്റൊ
ന്ന പണിചെയ്യും എന്ന പറഞ്ഞത
ഞങ്ങൾ കെട്ട എന്ന പറഞ്ഞു.
൫൯ ഇപ്രകാരം തന്നെ അവരുടെ
സാക്ഷി ചെരാതെ ഇരുന്നു.
൬൦ അപ്പൊൾ പ്രധാനാചാൎയ്യൻ
നടുവിൽ എഴുനീറ്റ, നിന്ന, യെ
ശുവിനൊട, നീ ഒന്നും ഉത്തരം പ
റയുന്നില്ലയൊ? ഇവർ നിന്റെ നെ
രെ സാക്ഷിപ്പെടുത്തുന്നത എന്ത? എ
ന്ന ചൊദിച്ചു.
൬൧ എന്നാറെ അവൻ മിണ്ടാതെ,
ഒന്നും ഉത്തരം പറയാതെ ഇരുന്നു.
പ്രധാനാചാൎയ്യൻ പിന്നെയും അവ
നൊട ചൊദിച്ച, അവനൊട, നി
ന്ദ്യൊത്രം ചെയ്യപ്പെട്ടവന്റെ പുത്ര
നായ ക്രിസ്തുവാകുന്നുവൊ? എന്ന പ
റഞ്ഞു.
൬൨ എന്നാറെ യെശു, ഞാൻ ത
ന്നെ ആകുന്നു: അത്രയുമല്ല മനുഷ്യ
ന്റെ പുത്രൻ വല്ലഭത്വത്തിന്റെ വ
ലത്തുഭാഗത്തിരിക്കുന്നതിനെയും, ആ

കാശത്തിലെ മെഘങ്ങളിൽ വരുന്നതിനെയും നിങ്ങൾ കാണും എന്ന പറഞ്ഞു.

൬൩ അപ്പൊൾ പ്രധാനാചാൎയ്യൻ തന്റെ കുപ്പായങ്ങളെ കീറി, ഇനി നമുക്ക സാക്ഷികളെ കൊണ്ട എന്ത ആവശ്യം?

൬൪ നിങ്ങൾ ഈ ദൈവദൂഷണം കെട്ടുവല്ലൊ: നിങ്ങൾക്ക എന്ത തൊന്നുന്നു? എന്ന പറഞ്ഞു. അവർ എല്ലാവരും അവൻ മരണ ശിക്ഷെക്ക യൊഗ്യനാകുന്നു എന്ന കുററം വിധിച്ചു.

൬൫ അപ്പൊൾ ചിലർ അവന്റെ മെൽ തുപ്പി, അവന്റെ മുഖത്തെ മൂടി, അവനെ കൈകൊണ്ടടിച്ചു, അവനൊട, ജ്ഞാനദൃഷ്ടി കൊണ്ട പറക, എന്ന പറഞ്ഞുതുടങ്ങി: അത്രയുമല്ല സെവകന്മാർ അവനെ ഉള്ളം കൈകൾ കൊണ്ട അടിച്ചു.

൬൬ ¶ എന്നാൽ പത്രൊസ അരമനയിൽ താഴെ ഇരിക്കുമ്പൊൾ, പ്രധാനാചാൎയ്യന്റെ വെലക്കാരത്തികളിൽ ഒരുത്തി വരുന്നു:

൬൭ അവൾ തീകാഞ്ഞുകൊണ്ടിരിക്കുന്ന പത്രൊസിനെ കണ്ടാറെ, അവനെ സൂക്ഷിച്ചു നൊക്കി, നീയും നസറായക്കാരനായ യെശുവിനൊട കൂടെ ആയിരുന്നു എന്ന പറഞ്ഞു.

൬൮ എന്നാറെ അവൻ, ഞാൻ അറിയുന്നില്ല, നീ പറയുന്നതും ഞാൻ തിരിച്ചറിയുന്നില്ല എന്ന മറുത്തു പറഞ്ഞു. പിന്നെ അവൻ പുറത്ത പൂമുഖത്തിലെക്ക പുറപ്പെട്ടുപൊയി; അപ്പൊൾ പൂവൻകൊഴി കൂകി.

൬൯ പിന്നെ ഒരു വെലക്കാരത്തി അവനെ പിന്നെയും കണ്ട, അടുക്കൽ നില്ക്കുന്നവരൊട, ഇവൻ അവരിൽ ഉള്ളവനാകുന്നു എന്ന പറഞ്ഞുതുടങ്ങി.

൭൦ അവൻ പിന്നെയും മറുത്തു പറഞ്ഞു. പിന്നെ കുറെ നെരം കഴിഞ്ഞ ശെഷം, അരികെ നിന്നവർ പിന്നെയും പത്രൊസിനൊട, നീ അവരിൽ ഉള്ളവനാകുന്നു സത്യം: നീ ഗലിലെയക്കാരനാകുന്നുവല്ലൊ, നിന്റെ വാക്കും അതിനൊട ഒത്തിരിക്കുന്നു എന്ന പറഞ്ഞു.

൭൧ എന്നാൽ അവൻ നിങ്ങൾ പറയുന്ന ഈ മനുഷ്യനെ ഞാൻ അറിയുന്നില്ലെന്ന പറഞ്ഞ, ശപിക്കയും ആണയിടുകയും ചെയ്യുതുടങ്ങി.

൭൨ അപ്പൊൾ പൂവൻകൊഴി രണ്ടാം പ്രാവശ്യം കൂകി. എന്നാറെ പത്രൊസ പൂവൻകൊഴി രണ്ടാം പ്രാവശ്യം കൂകുന്നതിന മുമ്പെ നീ മൂന്നു പ്രാവശ്യം എന്നെ മറുത്ത പറയും, എന്ന യെശു തന്നൊട പറഞ്ഞ വചനം ഒൎത്തു. പിന്നെ അവൻ അതിന്മെൽ നിരൂപിച്ചുകൊണ്ട കരഞ്ഞു.

## ൧൫ അദ്ധ്യായം.

൧ യെശു കെട്ടികൊണ്ട വരപ്പെടുകയും പീലാത്തൊസിന്റെ മുമ്പാകെ കുററം ചുമത്തപ്പെടുകയും.—൧൫ കുരിശിൽ തറെക്കപ്പെടുവാൻ എല്പിക്കപ്പെടുകയും.—൨൭ രണ്ട കള്ളന്മാരുടെ നടുവിൽ തൂക്കപ്പെടുകയും.—൪൨ ബഹുമാനത്തൊടെ ശവം അടക്കപ്പെടുകയും ചെയ്യുന്നത.

പിന്നെ ഉടനെ അതികാലത്തിൽ പ്രധാനാചാൎയ്യന്മാർ മൂപ്പന്മാരൊടും ഉപാദ്ധ്യായന്മാരൊടും എല്ലാ വിസ്താരസംഘത്തൊടും കൂടെ ഒന്നിച്ചആലൊചന ചെയ്തിട്ട, യെശുവിനെ കെട്ടി, കൊണ്ടുപൊയി, അവനെ പീലാത്തൊസിനെ എല്പിച്ചു.

൨ അപ്പൊൾ പീലാത്തൊസ അവനൊട, നീ യെഹൂദന്മാരുടെ രാജാവാകുന്നുവൊ? എന്ന ചൊദിച്ചു.

എന്നാറെ അവൻ ഉത്തരമായിട്ട അ
വനൊട, നീ പറയുന്നുവല്ലൊ. എ
ന്ന പറഞ്ഞു.
൩ വിശെഷിച്ചും പ്രധാനാചാൎയ്യ
ന്മാർ വളരെ കാൎയ്യങ്ങളെ കുറിച്ച
അവനെ കുററപ്പെടുത്തി: എന്നാറെ
അവൻ ഉത്തരമായിട്ട ഒന്നും പറ
ഞ്ഞില്ല.
൪ അപ്പൊൾ പീലാത്തൊസ പി
ന്നെയും അവനൊട, കണ്ടാലും, ഇ
വർ എത്ര കാൎയ്യങ്ങളെ നിന്റെ നെ
രെ സാക്ഷിപ്പെടുത്തുന്നു, നി ഉത്ത
രമായിട്ട ഒന്നും പറയുന്നില്ലയൊ?
എന്ന ചൊദിച്ചു.
൫ എന്നാൽ യെശു പിന്നെയും ഉ
ത്തരമായിട്ട ഒന്നും പറഞ്ഞില്ല: എ
ന്നതുകൊണ്ട പീലാത്തൊസ ആശ്ച
ൎയ്യപ്പെട്ടു.
൬ ¶ എന്നാൽ അവൻ ആ പെ
രുനാളിൽ അവർ യാതൊരു കാവൽ
പ്പെട്ടവനെ ചൊദിച്ചുവൊ, അവനെ
അവൎക്കായി വിടീക്കുമാറുണ്ടായി.
൭ അപ്പൊൾ കലഹം ഉണ്ടാക്കി,
കലഹത്തിൽ കുലപാതകം ചെയ്തുവ
രൊട കൂടെ കെട്ടപ്പെട്ടവനായ ബ
റബ്ബാസ എന്ന പെരുള്ള ഒരുത്തൻ
ഉണ്ടായിരുന്നു.
൮ വിശെഷിച്ച പുരുഷാരം നില
വിളിച്ച, അവൻ തങ്ങൾക്ക എല്ലാ
യ്പൊഴും ചെയ്തുവന്ന പ്രകാരം [ചെ
യ്യെണമെന്ന] ചൊദിച്ചു തുടങ്ങി.
൯ എന്നാറെ പീലാത്തൊസ അവ
രൊട ഉത്തരമായിട്ട, ഞാൻ നിങ്ങ
ൾക്ക യെഹൂദന്മാരുടെ രാജാവിനെ
വിടീക്കെണമെന്ന നിങ്ങൾക്ക മന
സ്സുണ്ടൊ? എന്ന പറഞ്ഞു.
൧൦ എന്തകൊണ്ടെന്നാൽ പ്രധാ
നാചാൎയ്യന്മാർ അവനെ അസൂയ കൊ
ണ്ട എല്പിച്ചു എന്ന അവൻ അറിഞ്ഞി
രുന്നു.
൧൧ എന്നാൽ അവൻ പ്രത്യെകം
ബറബ്ബാസിനെ തങ്ങൾക്ക വിടീക്കെ
ണമെന്ന, പ്രധാനാചാൎയ്യന്മാർ പു
രുഷാരത്തെ ഉത്സാഹിപ്പിച്ചു.
൧൨ പിന്നെ പീലാത്തൊസ ഉത്ത
രമായിട്ട വീണ്ടും അവരൊട, എ
ന്നാൽ യെഹൂദന്മാരുടെ രാജാവ എ
ന്ന നിങ്ങൾ ചൊല്ലുന്നവനൊട ഞാ
ൻ എന്ത ചെയ്യണമെന്ന നിങ്ങൾ
ക്ക മനസ്സായിരിക്കുന്നു? എന്ന പറ
ഞ്ഞു.
൧൩ അവനെ കുരിശിൽ തറെക്കെ
ണം, എന്ന അവർ പിന്നെയും നില
വിളിച്ചു പറഞ്ഞു.
൧൪ അപ്പൊൾ പീലാത്തൊസ അ
വരൊട, എന്തിന, അവൻ എന്ത
ദൊഷം ചെയ്തു? എന്ന പറഞ്ഞു. എ
ന്നാറെ അവർ അവനെ കുരിശിൽ
തറെക്കെണമെന്ന അധികമായിട്ട
നിലവിളിച്ചു പറഞ്ഞു.
൧൫ അപ്പൊൾ പീലാത്തൊസ ജ
നങ്ങളെ സമ്മതപ്പെടുത്തുവാൻ മന
സ്സുണ്ടായിട്ട, അവൎക്ക ബറബ്ബാസിനെ
വിടീച്ചു, യെശുവിനെ ചമ്മട്ടി കൊ
ണ്ട അടിപ്പിച്ചിട്ട, കുരിശിൽ തറെക്ക
പ്പെടുന്നതിന അവനെ എല്പിച്ചു.
൧൬ അപ്പൊൾ ആയുധക്കാർ അവ
നെ അധികാര സ്ഥലമായ അരമ
നെക്കകത്ത കൊണ്ടുപൊയി: ആയു
ധക്കാരുടെ കൂട്ടമെല്ലാം കൂടി വിളി
ച്ചു.
൧൭ പിന്നെ അവർ ഒരു ചുകന്ന
കുപ്പായം അവനിൽ ഉടുപ്പിച്ചു, മുള്ളു
കൾ കൊണ്ട ഒരു കിരീടം മുടഞ്ഞി
ട്ട, അവന്റെ [തലയിൻ]മെൽ വെ
ച്ചു,
൧൮ യെഹൂദന്മാരുടെ രാജാവെ,
വാഴുക, എന്ന അവനെ വന്ദിച്ചു തു
ടങ്ങി.
൧൯ പിന്നെ അവർ ഒരു കൊൽ
കൊണ്ട അവന്റെ തലയിൽ അടി
ച്ചു, അവന്റെ മെൽ തുപ്പി, മുട്ടുക

ത്തിക്കൊണ്ട, അവനെ വന്ദിച്ചു.
൨൦ ഇങ്ങിനെ അവർ അവനെ പ
രിഹസിച്ചതിന്റെ ശെഷം, അവർ
ആ ചുകന്ന കുപ്പായം അവനിൽനി
ന്ന നീക്കി, അവന്റെ സ്വന്ത വ
സ്ത്രങ്ങളെ അവനിൽ ഉടുപ്പിച്ചു, അ
വനെ കുരിശിൽ തറെക്കെണ്ടുന്നതി
നഅവനെ പുറത്ത കൊണ്ടുപൊ
യി.
൨൧ വിശെഷിച്ചും ആലക്സന്ത്രയൊ
സിന്റെയും രൂഫൊസിന്റെയും അ
പ്പനായി, കുറെനായക്കാരനായുള്ള
ശിമൊനെന്ന ഒരുത്തൻ നാട്ടിൽനി
ന്ന വന്ന കടന്നുപൊകുമ്പൊൾ, അ
വൻ അവന്റെ കുരിശ ചുമപ്പാനാ
യിട്ട, അവനെ അവർ ബലാല്ക്കാരം
ചെയ്യുന്നു.
൨൨ പിന്നെ അവർ അവനെ തല
യൊടിടം എന്ന അൎത്ഥമുള്ള ഗൊൽ
ഗൊത്താ എന്ന സ്ഥലത്തിലെക്ക കൊ
ണ്ടുപൊയി.
൨൩ മൂറു കൂട്ടി കലൎന്നവീഞ്ഞ അവന
കുടിപ്പാൻ കൊടുത്തു. എന്നാറെ അ
വൻ അത വാങ്ങിയില്ല.
൨൪ പിന്നെ അവർ അവനെ കു
രിശിൽ തറെച്ചതിന്റെ ശെഷം, അ
വർ അവന്റെ വസ്ത്രങ്ങളെ പങ്കിട്ടു,
ഒരൊരുത്തൻ ഇന്നത എടുക്കെണമെ
ന്ന അവയിൽ ചീട്ടിട്ടു.
൨൫ അവർ അവനെ കുരിശിൽ ത
റെച്ചപ്പൊൾ, മൂന്നാം മണിനെരം
ആയിരുന്നു.
൨൬ വിശെഷിച്ച ഇവൻ യെഹൂദ
ന്മാരുടെ രാജാവ, എന്ന അവന്റെ
കുററത്തിന്റെ മെലെഴുത്ത മെലെ
എഴുതിയിരുന്നു.
൨൭ അത്രയുമല്ല അവന്റെ വലത്ത
ഭാഗത്തിൽ ഒരുത്തനും, അവന്റെ
ഇടത്ത ഭാഗത്തിൽ ഒരുത്തനും, ഇ
ങ്ങിനെ രണ്ട കള്ളന്മാരെ അവർ
അവനൊട കൂടെ കുരിശുകളിൽ ത
റെച്ചു.
൨൮ അപ്പൊൾ, അവൻ അതിക്രമ
ക്കാരൊട കൂടി എണ്ണപ്പെട്ടു, എന്ന
ചൊല്ലുന്ന വെദവാക്യം നിവൃത്തി
യായി.
൨൯ ¶ വിശെഷിച്ച അരികെ ക
ടന്നുപൊകുന്നവർ തങ്ങളുടെ തല
കളെ കുലുക്കിക്കൊണ്ടും, ഹാ ദൈവാ
ലയം ഇടിച്ചു കളഞ്ഞു, മൂന്ന ദിവസ
ങ്ങളിൽ അത പണിചെയ്യുന്നവനെ,
൩൦ നിന്നെത്തന്നെ നീ രക്ഷിച്ചു,
കുരിശിൽനിന്ന ഇറങ്ങിവാ, എന്ന പ
റഞ്ഞുകൊണ്ടും അവനെ ദുഷിച്ചു.
൩൧ അപ്രകാരം തന്നെ പ്രധാ
നാചാൎയ്യന്മാരും ഉപാദ്ധ്യായന്മാരൊ
ട കൂടെ തമ്മിൽ തമ്മിൽ, ഇവൻ മ
ററവരെ രക്ഷിച്ചു; തന്നെത്താൻ ര
ക്ഷിപ്പാൻ കഴികയില്ല.
൩൨ നാം കണ്ട വിശ്വസിക്കെണ്ടു
ന്നതിന, ഇസ്രാഎലിന്റെ രാജാവാ
യ ക്രീസ്തു ഇപ്പൊൾ കുരിശിൽനിന്ന
ഇറങ്ങിവരട്ടെ, എന്ന പരിഹസിച്ച
പറഞ്ഞു. അവനൊട കൂടെ കുരിശു
കളിൽ തറെക്കപ്പെട്ടവരും അവനെ
നിന്ദിച്ചു.
൩൩ ¶ പിന്നെ ആറാം മണിനെ
രമായപ്പൊൾ, ഒമ്പതാം മണിനെര
ത്തൊളം നാട്ടിൽ എല്ലാടവും അന്ധ
കാരം ഉണ്ടായി.
൩൪ ഒമ്പതാം മണിനെരത്തിൽ
യെശു എലൊയി, എലൊയി, ലാമാ
സബക്താനി? എന്ന ഒരു മഹാ ശ
ബ്ദത്തൊടെ വിളിച്ച പറഞ്ഞു. ആ
യതിന എന്റെ ദൈവമെ, എ
ന്റെ ദൈവമെ നീ എന്തിന എ
ന്നെ കൈവിട്ടു? എന്ന അൎത്ഥമാകു
ന്നു.
൩൫ അരികെ നിന്നിട്ടുള്ളവരിൽ
ചിലർ അത കെട്ടാറെ, കണ്ടാലും ഇ
വൻ എലിയായെ വിളിക്കുന്നു എന്ന
പറഞ്ഞു.

൩൬ അപ്പൊൾ ഒരുത്തൻ ക്ഷമി
പ്പിൻ, എലിയ അവനെ ഇറക്കുവാൻ
വരുമൊ, എന്ന നാം കാണെണമെ
ന്ന പറഞ്ഞ, ഓടി, ഒരു സ്പൊംഗിനെ
കാടികൊണ്ട നിറച്ച, ഒരു കൊലിൽ
കെട്ടി, അവന കുടിപ്പാൻ കൊടു
ത്തു.
൩൭ പിന്നെ യെശു ഒരു മഹാ ശ
ബ്ദമിട്ട, പ്രാണനെ വിട്ടു.
൩൮ അപ്പൊൾ ദൈവാലയത്തി
ലെ തിരശില മെലിൽനിന്ന കീഴൊ
ളം രണ്ടായി ചീന്തിപ്പൊയി.
൩൯ വിശെഷിച്ച അവന്റെ നെ
രെ അരികെ നിന്നിട്ടുള്ള ശതാധി
പൻ അവൻ ഇപ്രകാരം നില
വിളിച്ച, പ്രാണനെ വിട്ടു എന്ന ക
ണ്ടാറെ, അവൻ, ഈ മനുഷ്യൻ
ദൈവത്തിന്റെ പുത്രനായിരുന്നു
സത്യം, എന്ന പറഞ്ഞു.
൪൦ എന്നാൽ സ്ത്രീകളും ദൂരത്തനി
ന്ന നൊക്കിക്കൊണ്ടിരുന്നു.
൪൧ അവരിൽ (അവൻ ഗലിലയാ
യിലിരിക്കുമ്പൊൾ അവനെ പിഞ്ചെ
ന്ന, അവന ശുശ്രൂഷചെയ്തവന്നവ
രുമായി,) മഗ്ദലെനെ മറിയയും,
ചെറിയ യാക്കൊബിന്റെയും യൊ
സെയുടെയും അമ്മയായ മറിയയും,
ശാലൊമയും, അവനൊടകൂടെ യെ
റുശലെമിലെക്ക പൊയ മററ അനെ
കം സ്ത്രീകളും ഉണ്ടായിരുന്നു.
൪൨ ¶ പിന്നെ ശാബത ദിവസ
ത്തിന തലനാളായുള്ള യത്ന ദിവ
സമായിരുന്നതകൊണ്ട, വൈകുന്നെ
രമായപ്പൊൾ,
൪൩ അറിമതിയായിൽനിന്നുള്ളവ
നും, ബഹുമാനമുള്ള മന്ത്രിയും, ദൈ
വത്തിന്റെ രാജ്യത്തിനായിട്ട താ
നും കാത്തുകൊണ്ടിരുന്നവനുമായ
യൊസെഫ വന്ന, ധൈൎയ്യത്തൊടും
കൂടെ പിലാതൊസിന്റെ അടു
ക്കൽ അകത്ത ചെന്ന, യെശുവിന്റെ
ശരീരം ചൊദിച്ചു.
൪൪ അവൻ അപ്പൊഴെ മരിച്ചു
വൊ എന്ന പീലാതൊസ ആശ്ചൎയ്യ
പ്പെട്ടു; അവൻ ശതാധിപനെ വി
ളിച്ച, അവൻ മരിച്ചിട്ട നെരമാ
യൊ? എന്ന അവനൊട ചൊദി
ച്ചു.
൪൫ പിന്നെ അവൻ ശതാധിപ
നിൽനിന്ന അറിഞ്ഞപ്പൊൾ, ആ ശ
രീരം യൊസെഫിന കൊടുത്തു.
൪൬ പിന്നെ അവൻ ഒരു നെരി
യ ശില വിലെക്ക വാങ്ങിട്ട, അവ
നെ ഇറക്കി, ശിലയിൽ ചുററി പൊതി
ച്ച, കല്ലലയിൽ വെട്ടപ്പെട്ട പ്രെ
തക്കല്ലറയിൽ അവനെ വെച്ചു, ആ
പ്രെതക്കല്ലറയുടെ വാതില്ക്കൽ ഒരു
കല്ല ഉരുട്ടി വെക്കയും ചെയ്തു.
൪൭ അവൻ വെക്കപ്പെട്ട സ്ഥലം മ
ഗ്ദലെനെ മറിയയും യൊസയുടെ
അമ്മയായ മറിയയും കണ്ടു.

## ൧൬ അദ്ധ്യായം

൧ ക്രിസ്തുവിന്റെ ഉയിൎപ്പ.—൯ അ
വൻ മഗ്ദലെനെ മറിയക്കും മ
ററുള്ളവൎക്കും പ്രത്യക്ഷനാകുന്നത.
൧൫ അവൻ അപ്പൊസ്തൊലന്മാരെ
നിയൊഗിച്ച അയക്കുന്നത.—൧൯
സ്വൎഗ്ഗത്തിലെക്ക കരെറുന്നത.

പിന്നെ ശാബത ദിവസം കഴിഞ്ഞ
തിന്റെ ശെഷം, മഗ്ദലെനെ മറി
യയും, യാക്കൊബിന്റെ [അമ്മയാ
യ] മറിയയും, ശാലൊമെയും, ത
ങ്ങൾ വന്ന, അവനെ അഭിഷെകം
ചെയ്യെണ്ടുന്നതിന്നായിട്ട, സുഗന്ധ
വൎഗ്ഗങ്ങളെ വിലെക്ക വാങ്ങിയിരു
ന്നു.
൨ പിന്നെ ആഴ്ചകളിൽ ഒന്നാം ആ
ഴ്ചയിൽ അതികാലത്ത, സൂൎയ്യൊദയ
ത്തിങ്കൽ അവർ പ്രെതക്കല്ലറയുടെ
അടുക്കൽ പൊയി.

൩ അവർ ആ പ്രെതക്കല്ലറയുടെ വാതിലിൽനിന്ന കല്ല നമുക്ക ആര ഉരുട്ടികളയും? എന്ന തമ്മിൽ തമ്മിൽ പറഞ്ഞു.

൪ പിന്നെ അവർ നൊക്കിയാറെ, കല്ല ഉരുട്ടികളയപ്പെട്ടത കണ്ടു: എന്തുകൊണ്ടെന്നാൽ അത എറ്റവും വലിയതായിരുന്നു.

൫ അവർ പ്രെതക്കല്ലറയിലെക്ക കടന്നപ്പൊൾ, വെള്ള നിലയങ്കി ധരിച്ചും കൊണ്ട വലത്തുഭാഗത്തിൽ ഇരിക്കുന്ന ഒരു യൌവനക്കാരനെ കണ്ട, വളരെ ഭ്രമിച്ചു.

൬ എന്നാറെ അവൻ അവരൊട, നിങ്ങൾ ഭ്രമിക്കരുത; നിങ്ങൾ കുരിശിൽ തറെക്കപ്പെട്ട നസറായക്കാരനായ യെശുവിനെ അന്വെഷിക്കുന്നു: അവൻ ഉയിൎത്തെഴുനീറ്റു; അവൻ ഇവിടെ ഇല്ല: കണ്ടാലും അവർ അവനെ വെച്ചിട്ടുള്ള സ്ഥലം.

൭ എന്നാലും നിങ്ങൾ പൊയി, അവന്റെ ശിഷ്യന്മാരൊടും പത്രൊസിനൊടും, അവൻ നിങ്ങളൊട പറഞ്ഞ പ്രകാരം നിങ്ങൾക്ക മുമ്പെ ഗലിലെയായിക്ക പൊകുന്നു: അവിടെ നിങ്ങൾ അവനെ കാണും എന്ന പറവിൻ എന്ന പറഞ്ഞു.

൮ അവർ വെഗത്തിൽ പുറപ്പെട്ട, പ്രെതക്കല്ലറയെ വിട്ട ഓടിപ്പൊയി: അവൎക്ക വിറയലും ഭ്രമവും ഉണ്ടായി: അവർ ഭയപ്പെട്ടുകകൊണ്ട, ആരൊടും ഒന്നും പറഞ്ഞതുമില്ല.

൯ പിന്നെ ആഴ്ചകളിൽ ഒന്നാം ആഴ്ചയിൽ അതികാലത്ത യെശു ഉയിൎത്തെഴുനീറ്റതിന്റെ ശെഷം, താൻ ആരിൽനിന്ന എഴ പിശാചുകളെ പുറത്താക്കികളഞ്ഞിരുന്നുവൊ, ആ മഗ്ദലെനെ മറിയെക്ക മുമ്പെ കാണപ്പെട്ടു.

൧൦ അവൾ പൊയി, അവനൊട കൂടെ ഉണ്ടായിരുന്നവർ ദുഃഖിച്ചു കരയുമ്പൊൾ അവരൊട അറിയിച്ചു.

൧൧ എന്നാൽ ഇവർ അവൻ ജീവിച്ചിരിക്കുന്നു എന്നും, അവളാൽ കാണപ്പെട്ടു എന്നും കെട്ടാറെ, വിശ്വസിച്ചില്ല.

൧൨ ¶ അതിന്റെ ശെഷം അവരിൽ രണ്ട പെർ നാട്ടിലെക്ക നടന്ന പൊകുമ്പൊൾ, അവൻ അവൎക്ക മറ്റൊരു രൂപത്തൊടെ കാണപ്പെട്ടു.

൧൩ അവരും പൊയി ശെഷമുള്ളവരൊട അറിയിച്ചു: അവരെയും ഇവർ വിശ്വസിച്ചില്ല.

൧൪ ¶ പിന്നെ ഭക്ഷണത്തിനിരുന്ന ആ പതിനൊന്ന പെൎക്ക അവൻ കാണപ്പെട്ടു, താൻ ഉയിൎത്തെഴുനീറ്റതിനെ കണ്ടവരെ അവർ വിശ്വസിക്കായ്കകൊണ്ട, അവരുടെ അവിശ്വാസത്തിനായിട്ടും, ഹൃദയ കാഠിന്യത്തിന്നായിട്ടും അവരെ ശാസിച്ചു.

൧൫ വിശെഷിച്ചും അവൻ അവരൊട പറഞ്ഞു, നിങ്ങൾ ഭൂലൊകത്തിൽ ഒക്കെയും പൊയിട്ട, സകല സൃഷ്ടിക്കും എവൻഗെലിയൊനെ പ്രസംഗിപ്പിൻ.

൧൬ വിശ്വസിച്ച ബപ്തിസ്മപ്പെട്ടുന്നവൻ രക്ഷിക്കപ്പെടും: എന്നാൽ വിശ്വസിക്കാതെ ഇരിക്കുന്നവൻ ശിക്ഷക്ക വിധിക്കപ്പെടും.

൧൭ പിന്നെ വിശ്വസിക്കുന്നവരുടെ പിന്നാലെ ൟ അതിശയങ്ങൾ നടക്കും; അവർ എന്റെ നാമത്തിൽ പിശാചുകളെ പുറത്താക്കിക്കളയും; അവർ പുതിയ ഭാഷകളെ പറയും;

൧൮ അവർ സൎപ്പങ്ങളെ പിടിച്ചെടുക്കും; അവർ മരണമുള്ള യാതൊന്ന കുടിച്ചാലും, അത അവരെ ഉപ

ദ്രവിക്കയുമില്ല: അവർ രൊഗികളുടെ മെൽ കൈകളെ വെക്കും, ആയവൎക്ക സൌഖ്യമുണ്ടാകയും ചെയ്യും.

൧൯ ¶ പിന്നെ കൎത്താവ അവരൊട കൂടെ സംസാരിച്ചതിന്റെ ശെഷം, അവൻ സ്വൎഗ്ഗത്തിലെക്ക എടുത്തുകൊള്ളപ്പെട്ടു, ദൈവത്തിന്റെ വലത്ത ഭാഗത്തിൽ ഇരുന്നിരുന്നു.

൨൦ പിന്നെ അവർ പുറപ്പെട്ടുപൊയി, എല്ലാടവും പ്രസംഗം ചെയ്തു, കൎത്താവ [അവരൊട] കൂടെ ക്രിയ നടത്തി, പിന്നാലെ നടക്കുന്ന അതിശയങ്ങളാൽ വചനം ഉറപ്പാക്കിക്കൊണ്ടിരുന്നു. ആമെൻ.

# ലൂക്കൊസ എഴുതിയ എവൻഗെലിയൊൻ.

## ൧ അദ്ധ്യായം.

൧ ലൂക്കൊസിന്റെ അവതാരിക.—൫ യൊഹന്നാൻ ബപ്തിസ്തിന്റെ ഉത്ഭവം.—൨൬ ക്രിസ്തുവിന്റെ ഉത്ഭവം.—൫൭ യൊഹന്നാന്റെ ജനനവും ചെലാകൎമ്മവും.—൬൭ സഖറിയായുടെ ദീൎഘദൎശനം.

ഞങ്ങളുടെ ഇടയിൽ പൂൎണ്ണ നിശ്ചയമായിരിക്കുന്ന കാൎയ്യങ്ങളെ

൨ ആദിമുതൽ കണ്ട സാക്ഷിക്കാരും, വചനത്തിന്റെ ശുശ്രൂഷക്കാരുമായുള്ളവർ ഞങ്ങളെ ഗ്രഹിപ്പിച്ച പ്രകാരം, അവയെ കുറിച്ച പ്രബന്ധം എഴുതിയുണ്ടാക്കുവാനായിട്ട പലരും ശ്രമിച്ചതകൊണ്ട,

൩ ആദിയിൽനിന്ന തുടങ്ങി സകല കാൎയ്യങ്ങളെയും താല്പൎയ്യമായി വിചാരിച്ചറിഞ്ഞവനായ ഞാനും, മഹാ ശ്രെഷ്ഠനായ തെയൊഫിലൊസെ, നിനക്ക ഉപദെശിക്കപ്പെട്ട കാൎയ്യങ്ങളുടെ നിശ്ചയം നീ അറിവാനായിട്ട,

൪ അവയെ ക്രമമായി നിനക്ക എഴുതുവാൻ എനിക്ക നന്നായി തൊന്നിയിരിക്കുന്നു.

൫ ¶ യെഹൂദിയായിലെ രാജാവായ എറൊദെസിന്റെ നാളുകളിൽ ആബിയായുടെ സംപ്രദായമുറയിൽ സഖറിയ എന്ന നാമമുള്ളൊരു ആചാൎയ്യൻ ഉണ്ടായിരുന്നു: അവന്റെ ഭാൎയ്യ അഹറൊന്റെ പുത്രിമാരിലുള്ളവളായിരുന്നു, അവളുടെ പെർ എലിശാബെത്ത എന്ന ആയിരുന്നു.

൬ ഇവർ ഇരുവരും കൎത്താവിന്റെ സകല കല്പനകളിലും നിയമങ്ങളിലും കുററമില്ലാത്തവരായി നടന്നകൊണ്ട, ദൈവത്തിന്റെ മുമ്പാകെ നീതിയുള്ളവരായിരുന്നു.

൭ എലിശാബെത്ത മച്ചിയായിരുന്നതകൊണ്ട, അവൎക്ക പൈതൽ ഉണ്ടായില്ല, അവർ ഇരുവരും നന്നായി വയസ്സുചെന്നവരും ആയിരുന്നു.

൮ അങ്ങിനെ ഇരിക്കുമ്പൊൾ, അവൻ തന്റെ സംപ്രദായമുറയുടെ ക്രമപ്രകാരം ദൈവത്തിന്റെ മുമ്പാകെ ആചാൎയ്യ ശുശ്രൂഷ ചെയ്യുമ്പൊൾ ഉണ്ടായത എന്തെന്നാൽ,

൯ ആചാൎയ്യസ്ഥാനത്തിന്റെ മൎയ്യാദപ്രകാരം അവൻ കൎത്താവിന്റെ ആലയത്തിലെക്ക ചെന്നാറെ, ധൂപം കാട്ടുവാൻ അവന ചിട്ടി വന്നു.

൧൦ ധൂപം കാട്ടുന്ന സമയത്ത ജനക്കൂട്ടം എല്ലാം പുറത്ത പ്രാൎത്ഥിച്ചുകൊണ്ടിരുന്നു.

൧൧ അപ്പൊൾ കൎത്താവിന്റെ ഒരു ദൂതൻ ധൂപ പീഠത്തിന്റെ വലത്ത ഭാഗത്തിൽ നിന്നുകൊണ്ട അവന പ്രത്യക്ഷനായി.

൧൨ സഖറിയ അവനെ കണ്ടിട്ട ചഞ്ചലപ്പെട്ടു, അവന ഭയം പിടിക്കയും ചെയ്തു.

൧൩ എന്നാറെ ദൈവദൂതൻ അവനൊട പറഞ്ഞു, സഖറിയാ, ഭയപ്പെടരുത: എന്തകൊണ്ടെന്നാൽ നിന്റെ പ്രാൎത്ഥന കെൾക്കപ്പെട്ടിരിക്കുന്നു: നിന്റെ ഭാൎയ്യ എലിശബെത്ത നിനക്ക ഒരു പുത്രനെ പ്രസവിക്കും, നീ അവന യൊഹന്നാൻ എന്ന പെർ വിളിക്കും.

൧൪ നിനക്ക സന്തൊഷവും ആനന്ദവും ഉണ്ടാകും: അവന്റെ പിറവിയെ കുറിച്ച പലരും സന്തൊഷിക്കും.

൧൫ അതെന്തകൊണ്ടെന്നാൽ അവൻ കൎത്താവിന്റെ മുമ്പാകെ വലി

യവനാകും, വീഞ്ഞും മദ്യവും ക
ടിക്കയില്ല: അവൻ തന്റെ അമ്മയു
ടെ ഗൎഭത്തിൽനിന്ന തന്നെ പരിശു
ദ്ധാത്മാവ കൊണ്ട നിറെക്കപ്പെട്ടി
രിക്കും.
൧൬ അത്രയുമല്ല അവൻ യിസ്രാ
എൽ പുത്രന്മാരിൽ പലരെയും അ
വരുടെ ദൈവമായ കൎത്താവിങ്കലെ
ക്ക തിരിയിക്കും.
൧൭ പിതാക്കന്മാരുടെ ഹൃദയങ്ങ
ളെ പുത്രന്മാരിലെക്കും അനുസരണ
മില്ലാത്തവരെ നീതിമാന്മാരുടെജ്ഞാ
നത്തിങ്കലെക്കും തിരിയിച്ച, കൎത്താ
വിനായികൊണ്ട ചമെക്കപ്പെട്ട ജ
നത്തെ ഒരുക്കുവാനായിട്ട, അവൻ
എലിയായുടെ ആത്മാവിലും ശക്തി
യിലും അവന്റെ മുമ്പാകെ നടക്ക
യും ചെയ്യും.
൧൮ അപ്പൊൾ സഖറിയ ദൈവ
ദൂതനൊട, ഞാൻ ഇത എതപ്രകാ
രം അറിയും? ഞാൻ വൃദ്ധൻ ആക
ുന്നുവല്ലൊ, എന്റെ ഭാൎയ്യയും വയസ്സ
ചെന്നവൾ ആകുന്നുവല്ലൊ എന്ന പ
റഞ്ഞു.
൧൯ പിന്നെ ദൈവദൂതൻ ഉത്തര
മായിട്ട അവനൊട, ഞാൻ ദൈവ
ത്തിന്റെ മുമ്പാകെ നില്ക്കുന്ന ഗബ്രി
യെൽ ആകുന്നു: നിന്നൊട സംസാ
രിപ്പാനും, ഈ കാൎയ്യങ്ങളെ നിന്നൊ
ട നല്ല വൎത്തമാനമായറിയിപ്പാനും
അയക്കപ്പെട്ടുമിരിക്കുന്നു.
൨൦ കണ്ടാലും തല്ക്കാലത്തിൽ നിവൃ
ത്തിയാകെണ്ടിവരുന്ന എന്റെ വച
നങ്ങളെ നീ വിശ്വസിക്കായ്കകൊ
ണ്ട, ഈ കാൎയ്യങ്ങൾ സംഭവിക്കുന്ന
നാൾ വരെയും നീ സംസാരിപ്പാൻ
വഹിയാതെ ഊമയുള്ളവനാകും എ
ന്ന പറഞ്ഞു.
൨൧ എന്നാൽ ജനം സഖറിയായ്ക്ക
വെണ്ടി കാത്തിരുന്നു, അവൻ ദൈ
വാലയത്തിൽ താമസിച്ചതിനാൽ ആ
ശ്ചൎയ്യപ്പെട്ടു.
൨൨ പിന്നെ അവൻ പുറത്ത വ
ന്നപ്പൊൾ, അവരൊട സംസാരി
പ്പാൻ വഹിയാതെ ആയി: അപ്പൊ
ൾ അവൻ ദൈവാലയത്തിൽ ഒരു ദ
ൎശനം കണ്ടു എന്ന അവർ അറിഞ്ഞു:
അവനും അവൎക്ക ആംഗ്യം കാട്ടി,
ഊമയായി പാൎത്തു.
൨൩ പിന്നെ ഉണ്ടായത എന്തെ
ന്നാൽ, അവന്റെ ശുശ്രൂഷയുടെ ദി
വസങ്ങൾ തികഞ്ഞപ്പൊൾ, അവൻ
തന്റെ വീട്ടിലെക്ക പൊയി.
൨൪ ആ ദിവസങ്ങളുടെ ശെഷം
അവന്റെ ഭാൎയ്യ എലിശബെത്ത ഗ
ൎഭം ധരിച്ച,
൨൫ മനുഷ്യരുടെ ഇടയിൽ ഇനി
ക്കുണ്ടായിരുന്ന നിന്ദ നീക്കികളവാ
നായിട്ട കൎത്താവ എങ്കലെക്ക നൊ
ക്കിയ നാളുകളിൽ ഇപ്രകാരം എ
ന്നൊട ചെയ്തിരിക്കുന്നു എന്ന പറഞ്ഞ,
അഞ്ച മാസം ഒളിച്ചുകൊണ്ടിരുന്നു.
൨൬ ¶ പിന്നെ ആറാം മാസത്തി
ങ്കൽ ഗബ്രിയെലെന്ന ദൈവദൂതൻ
ഗലിലെയായിലെ നസറെത്ത എ
ന്ന പെരുള്ള നഗരത്തിലെക്ക,
൨൭ ദാവീദിന്റെ കുഡുംബത്തിലു
ള്ള യൊസെഫ എന്ന പെരുള്ള പു
രുഷന വിവാഹം പറഞ്ഞ നിശ്ച
യിക്കപ്പെട്ടൊരു കന്യകയുടെ അടു
ക്കലെക്ക, ദൈവത്തിൽനിന്ന അയ
ക്കപ്പെട്ടു; ആ കന്യകയുടെ പെർ മ
റിയ എന്ന ആയിരുന്നു.
൨൮ പിന്നെ ദൈവദൂതൻ അവളു
ടെ അടുക്കൽ പ്രവെശിച്ച, കൃപ ല
ഭിച്ചവളെ, വാഴുക, കൎത്താവ നി
ന്നൊട കൂടെ ഉണ്ട: സ്ത്രീകളിൽ നീ
അനുഗ്രഹിക്കപ്പെട്ടവൾ ആകുന്നു എ
ന്ന പറഞ്ഞു.
൨൯ എന്നാൽ അവൾ അവനെ ക
ണ്ടാറെ, അവന്റെ വചനത്തിൽ ച
ഞ്ചലപ്പെട്ടു, ഇത എത പ്രകാരമുള്ള
സല്ക്കാരം ആകുന്നു എന്ന വിചാരി
ച്ചു.

൩൦ എന്നാറെ ദൈവദൂതൻ അവളൊട, മറിയെ, നിനക്ക ദൈവത്തിങ്കൽ കൃപ ലഭിച്ചിരിക്കകൊണ്ട, ഭയപ്പെടരുത.

൩൧ കണ്ടാലും, നീ ഗൎഭം ധരിച്ച ഒരു പുത്രനെ പ്രസവിക്കും: അവന യെശു എന്ന പെർ വിളിക്കയും ചെയ്യും.

൩൨ അവൻ വലിയവനായിരുന്ന, മഹൊന്നതനായവന്റെ പുത്രനെന്ന വിളിക്കപ്പെടും: അത്രയുമല്ല കൎത്താവാകുന്ന ദൈവം അവന അവന്റെ പിതാവായ ദാവീദിന്റെ സിംഹാസനം കൊടുക്കും:

൩൩ അവൻ യാക്കൊബിന്റെ വംശത്തിന്മെൽ എന്നെക്കും രാജാവായിട്ട ഭരിക്കും: അവന്റെ രാജ്യത്തിന അവസാനം ഉണ്ടാകയുമില്ല എന്ന പറഞ്ഞു.

൩൪ അപ്പൊൾ മറിയ ദൈവദൂതനൊട, ഞാൻ ഒരു പുരുഷനെയും അറിയായ്കകൊണ്ട ഇത എങ്ങിനെ ഉണ്ടാകും? എന്ന പറഞ്ഞു.

൩൫ ദൈവദൂതൻ ഉത്തരമായിട്ട അവളൊട, പരിശുദ്ധാത്മാവ നിന്റെ മെൽ വരും, മഹൊന്നതനായവന്റെ ശക്തിയും നിന്റെ മെൽ നിഴലിക്കും: ആയതകൊണ്ട തന്നെ നിന്നിൽനിന്ന ജനിപ്പാനിരിക്കുന്ന പരിശുദ്ധ വസ്തു ദൈവത്തിന്റെ പുത്രൻ എന്ന വിളിക്കപ്പെടും.

൩൬ അത്രയുമല്ല കണ്ടാലും, നിന്റെ ചാൎച്ചക്കാരത്തി എലിശബെത്തല്ലൊ, അവൾ തന്റെ മൂത്ത വയസ്സിൽ ഒരു പുത്രനെ ഗൎഭം ധരിച്ചിരിക്കുന്നു: മച്ചി എന്ന വിളിക്കപ്പെട്ടവൾക്ക ഇത ആറാം മാസം ആകുന്നു.

൩൭ അതെന്തുകൊണ്ടെന്നാൽ ദൈവത്തിന ഒരു കാൎയ്യവും കഴിയാത്തതാകയില്ല എന്ന പറഞ്ഞു.

൩൮ എന്നാറെ മറിയ, ഇതാ ഞാൻ കൎത്താവിന്റെ ദാസി, നിന്റെ വാക്കിൻ പ്രകാരം ഇനിക്ക ഉണ്ടാകട്ടെ എന്ന പറഞ്ഞു. അപ്പൊൾ ദൈവദൂതൻ അവളെ വിട്ട പൊയി.

൩൯ പിന്നെ മറിയ ആ നാളുകളിൽ എഴുനീറ്റ, മലപ്രദെശത്തിൽ യെഹൂദിയായിലുള്ള ഒരു നഗരത്തിലെക്ക വെഗത്തിൽ പൊയി.

൪൦ സഖറിയായുടെ വീട്ടിലെക്ക കടന്ന, എലിശബെത്തിനെ വന്ദിച്ചു.

൪൧ അന്ന ഉണ്ടായത എന്തെന്നാൽ, എലിശബെത്ത മറിയയുടെ വന്ദനവാക്ക കെട്ടപ്പൊൾ, അവളുടെ ഗൎഭത്തിലുള്ള ശിശു തുള്ളി; അത്രയുമല്ല എലിശബെത്ത പരിശുദ്ധാത്മാവുകൊണ്ട നിറയപ്പെട്ടു:

൪൨ അവൾ ഒരു മഹാ ശബ്ദത്തൊടെ വിളിച്ച പറഞ്ഞു, സ്ത്രീകളിൽ നീ അനുഗ്രഹിക്കപ്പെട്ടവൾ [ആകുന്നു;] നിന്റെ ഗൎഭത്തിലെ ഫലവും അനുഗ്രഹിക്കപ്പെട്ടത [ആകുന്നു.]

൪൩ എന്റെ കൎത്താവിന്റെ അമ്മ എന്റെ അടുക്കൽ വരുന്നത ഇനിക്ക എവിടെനിന്ന [ആകുന്നു.]

൪൪ എന്തെന്നാൽ, കണ്ടാലും, നിന്റെ വന്ദനവാക്കിന്റെ ശബ്ദം എന്റെ ചെവികളിൽ വീണ ഉടനെ എന്റെ ഗൎഭത്തിൽ ശിശു ആനന്ദംകൊണ്ട തുള്ളി.

൪൫ വിശ്വസിച്ചവൾ ഭാഗ്യമുള്ളവൾ [ആകുന്നു:] എന്തകൊണ്ടെന്നാൽ കൎത്താവിനാൽ അവളൊട ചൊല്ലപ്പെട്ട കാൎയ്യങ്ങൾക്ക നിവൃത്തി ഉണ്ടാകും.

൪൬ ¶ അപ്പൊൾ മറിയ പറഞ്ഞത എന്തെന്നാൽ, എന്റെ ആത്മാവ കൎത്താവിനെ മഹത്വപ്പെടുത്തുന്നു,

൪൭ എന്റെ ദെഹിയും എന്റെ രക്ഷിതാവാകുന്ന ദൈവത്തിൽ ആനന്ദിച്ചിരിക്കുന്നു.

൪൮ അത അവൻ തന്റെ ദാസിയുടെ താണമയെ നൊക്കി കണ്ടുകൊണ്ടാകുന്നു: കണ്ടാലും, ഇത മുതൽ

എല്ലാ സന്തതികളും എന്നെ ഭാഗ്യവതി എന്ന പറയും.

൪൯ അതെന്തുകൊണ്ടെന്നാൽ ശക്തിമാനായവൻ എനിക്ക മഹത്വമുള്ള കാൎയ്യങ്ങളെ ചെയ്തിരിക്കുന്നു: അവന്റെ നാമവും പരിശുദ്ധമുള്ളത[ആകുന്നു.]

൫൦ അവന്റെ കരുണ തലമുറ തലമുറയായിട്ട അവനെ ഭയപ്പെടുന്നവരിൽ ഉണ്ടാകുന്നു.

൫൧ അവൻ തന്റെ കൈ കൊണ്ട ബലം ചെയ്തു, തങ്ങളുടെ ഹൃദയങ്ങളിലെ വിചാരത്തിൽ അഹങ്കാരികളെ അവൻ ചിന്നിച്ചിരിക്കുന്നു.

൫൨ അവൻ ബലവാന്മാരെ സിംഹാസനങ്ങളിൽനിന്ന താഴത്താക്കി, താണ്മയുള്ളവരെ ഉയൎത്തിയിരിക്കുന്നു.

൫൩ അവൻ വിശന്നവരെ നന്മകൾ കൊണ്ട സംപൂൎണ്ണന്മാരാക്കി: സമ്പന്നന്മാരെ വ്യൎത്ഥമായി അയച്ചിരിക്കുന്നു.

൫൪ അവൻ നമ്മുടെ പിതാക്കന്മാരൊട പറഞ്ഞ പ്രകാരം തന്നെ, അബ്രഹാമിനൊടും അവന്റെ സന്തതിയൊടും എന്നെക്കും തന്റെ കരുണ ഒൎത്തുകൊണ്ട,

൫൫ തന്റെ ദാസനായ ഇസ്രായെലിന സഹായിച്ചിരിക്കുന്നു.

൫൬ പിന്നെ മറിയ എകദെശം മൂന്ന മാസം അവളൊട കൂടി പാൎത്തു, തന്റെ വീട്ടിലെക്ക തിരിച്ചുപൊയി.

൫൭ ¶ അന്ന എലിശബെത്തിന പ്രസവിക്കെണ്ടും കാലം തികഞ്ഞു; അപ്പൊൾ അവൾ ഒരു പുത്രനെ പ്രസവിച്ചു.

൫൮ കൎത്താവ തന്റെ കരുണ അവളിലെക്ക മഹത്വപ്പെടുത്തിയ പ്രകാരം അവളുടെ അയല്ക്കാരും ചാൎച്ചക്കാരും കെട്ട, അവളൊട കൂടി സന്തൊഷപ്പെട്ടു.

൫൯ പിന്നെ ഉണ്ടായത എന്തെന്നാൽ, അവർ എട്ടാം ദിവസത്തിൽ ബാലകന ചെലാകൎമ്മം ചെയ്വാൻ വന്നു, അവന്റെ അപ്പന്റെ നാമത്തിൻ പ്രകാരം അവർ അവന സഖറിയ എന്ന പെർ വിളിച്ചു.

൬൦ അപ്പൊൾ അവന്റെ അമ്മ ഉത്തരമായിട്ട, അപ്രകാരമല്ല, അവന യൊഹന്നാൻ എന്ന പെർ തന്നെ വിളിക്കെണം എന്ന പറഞ്ഞു.

൬൧ അവർ അവളൊട, നിന്റെ ചാൎച്ചയിൽ ഈ പെർ വിളിക്കപ്പെട്ടവൻ ഒരുത്തനുമില്ലയല്ലൊ എന്ന പറഞ്ഞു.

൬൨ അപ്പൊൾ അവന എന്ത പെർ വിളിപ്പാൻ അവന്റെ അപ്പന മനസ്സായിരിക്കുന്നു എന്ന അവർ അവന ആംഗ്യം കാട്ടി.

൬൩ അവൻ ഒരു എഴുത്തുപലക ചൊദിച്ചു, അവന്റെ പെർ യൊഹന്നാൻ ആകുന്നു എന്ന എഴുതി. അവർ എല്ലാവരും ആശ്ചൎയ്യപ്പെട്ടു.

൬൪ പിന്നെ ഉടൻ തന്നെ അവന്റെ വാ തുറന്നു, അവന്റെ നാവും [അയഞ്ഞു,] അവൻ ദൈവത്തിനെ സ്തുതിച്ചും കൊണ്ട സംസാരിച്ചു.

൬൫ എന്നാറെ അവരുടെ ചുറ്റും വസിച്ചിരുന്നവൎക്ക എല്ലാവൎക്കും ഭയം ഉണ്ടായി: യെഹൂദിയായിലെ മലപ്രദെശത്തിൽ എല്ലാടവും ഈ വൎത്തമാനങ്ങൾ ഒക്കെയും ചൊല്ലപ്പെട്ടു.

൬൬ കെട്ടവരെല്ലാവരും ആയവ തങ്ങളുടെ ഹൃദയങ്ങളിൽ വെച്ച, ഈ പൈതൽ എത പ്രകാരമുള്ളവനായിരിക്കും എന്ന പറഞ്ഞു. കൎത്താവിന്റെ കയ്യും അവനൊട കൂടെ ഉണ്ടായിരുന്നു.

൬൭ ¶ പിന്നെ അവന്റെ അപ്പനായ സഖറിയ പരിശുദ്ധാത്മാവു കൊണ്ട നിറഞ്ഞവനായി, ദീൎഘദൎശനം പറഞ്ഞു,

൬൮ അതെന്ത എന്നാൽ, ഇസ്രായെലിന്റെ ദൈവമായ കൎത്താവ സ്തൊത്രം ചെയ്യപ്പെട്ടവനാകുന്നു; അത

എന്തുകൊണ്ടെന്നാൽ അവൻ തന്റെ ജനങ്ങളെ ദൎശിച്ചു, ഉദ്ധാരണം ചെയ്കയും,

൬൯ താൻ ലോകത്തിന്റെ ആരംഭം മുതൽ ഉണ്ടായിട്ടുള്ള തന്റെ പരിശുദ്ധ ദീൎഘദൎശിമാരുടെ വായിനാൽ അരുളിചെയ്ത പ്രകാരം തന്നെ,

൭൦ നമ്മുടെ ശത്രുക്കളിൽനിന്നും, നമ്മെ ദ്വെഷിക്കുന്നവരുടെ എല്ലാവരുടെയും കയ്യിൽനിന്നും നമ്മെ രക്ഷിക്കുന്ന,

൭൧ രക്ഷയുടെ കൊമ്പ തന്റെ ദാസനായ ദാവീദിന്റെ കുഡുംബത്തിൽ നമുക്ക ഉയൎത്തുകയും ചെയ്തിരിക്കുന്നു.

൭൨ ആയത അവൻ നമ്മുടെ പിതാക്കന്മാരൊട [വാഗ്ദത്തം ചെയ്യപ്പെട്ട] കരുണയെ നടത്തുവാനായിട്ടും,

൭൩ നാം നമ്മുടെ ശത്രുക്കളുടെ കയ്യിൽനിന്ന രക്ഷിക്കപ്പെട്ടവരായി,

൭൪ നമ്മുടെ ആയുസ്സുള്ള നാളൊക്കെയും ഭയം കൂടാതെ ശുദ്ധതയൊടും നീതിയൊടും തന്റെ മുമ്പാകെ തന്നെ സെവിപ്പാൻ തക്കവണ്ണം നമുക്ക ആക്കിതരുമെന്ന,

൭൫ അവൻ നമ്മുടെ പിതാവായ അബ്രഹാമിനൊട ഇട്ട ആണയായ തന്റെ പരിശുദ്ധ ഉടമ്പടിയെ ഓൎപ്പാനായിട്ടും ആകുന്നു.

൭൬ പിന്നെയും, ബാലക, നീ മഹൊന്നതനായവന്റെ ദീൎഘദൎശി എന്ന വിളിക്കപ്പെടും: എന്തുകൊണ്ടെന്നാൽ നീ കൎത്താവിന്റെ വഴികളെ ഒരുക്കുവാനായിട്ടും;

൭൭ ഇരുളിലും മരണ നിഴലിലും ഇരിക്കുന്നവൎക്ക വെളിച്ചമുണ്ടാകെണ്ടുന്നതിനും, നമ്മുടെ കാലുകളെ സമാധാനത്തിന്റെ വഴിയിൽ നടത്തെണ്ടുന്നതിനും,

൭൮ ഉയരത്തിൽനിന്ന അരുണൊദയം നമ്മെ ദൎശിച്ചിരിക്കുന്ന മൂലമായി നമ്മുടെ ദൈവത്തിന്റെ ആൎദ്ര കരുണകളാൽ,

൭൯ അവന്റെ ജനങ്ങൾക്ക അവരുടെ പാപമൊചനത്തിനായികൊണ്ട രക്ഷയുടെ അറിവിനെ കൊടുപ്പാനായിട്ടും, നീ അവന്റെ മുമ്പെ നടക്കും.

൮൦ ¶ പിന്നെ ആ പൈതൽ വളൎന്ന, ആത്മാവിൽ ശക്തിപ്പെട്ടു, ഇസ്രാഎലിന തന്നെ കാണിക്കുന്ന നാൾ വരെയും വനപ്രദെശങ്ങളിൽ ആയിരുന്നു.

## ൨ അദ്ധ്യായം.

൧ റൊമാരാജ്യത്തെ ഒക്കെയും ആഗുസ്തൊസ പെർവഴി പതിപ്പിച്ചത.—൭ ക്രിസ്തുവിന്റെ ജനനം. ൨൧ അവന്റെ ചെലാകൎമ്മം.—൨൫ ശിമഒനും അന്നായും ക്രിസ്തുവിനെ കുറിച്ച ചൊല്ലിയ ദീൎഘദൎശനം.

ആ നാളുകളിൽ ഉണ്ടായത എന്തെന്നാൽ, നാട എല്ലാം പെർവഴി പതിക്കപ്പെടെണ്ടുന്നതിന ആഗുസ്തൊസ കൈസരിൽനിന്ന ഒരു കല്പന പുറപ്പെട്ടു.

൨ (കുറിനൊസ സുറിയായിൽ നാടുവാഴിയായിരിക്കുമ്പോൾ ഈ പെർവഴി പതിവ ഒന്നാമത ഉണ്ടായി.)

൩ അപ്രകാരം എല്ലാവരും പെർവഴി പതിപ്പിക്കെണ്ടുന്നതിന, അവരവരുടെ നഗരത്തിലെക്ക പൊയി.

൪ അപ്പൊൾ യൊസെഫും (ദാവീദിന്റെ കുഡുംബത്തിലും വംശത്തിലും ഉള്ളവനായിരുന്നതകൊണ്ട,) തനിക്ക വിവാഹം പറഞ്ഞ നിശ്ചയിക്കപ്പെട്ട ഭാൎയ്യയായി, ഗൎഭിണിയായുള്ള മറിയയൊട കൂടെ പെർവഴി പതിപ്പിപ്പാനായിട്ട,

൫ ഗലിലെയായിലെ നസറെത്ത

എന്ന നഗരത്തിൽനിന്ന യെഹൂദി
യായിലെക്ക ബെതലഹെമെന്ന പെ
രായുള്ള ദാവീദിന്റെ നഗരത്തിലെ
ക്ക പുറപ്പെട്ടുപൊയി.
൬ അപ്പൊൾ ഉണ്ടായത എന്തെ
ന്നാൽ, അവർ അവിടെ ഇരിക്കുമ്പൊ
ൾ, അവൾ പ്രസവിക്കെണ്ടും ദിവസ
ങ്ങൾ തികഞ്ഞു.
൭ അപ്പൊൾ അവൾ തന്റെ പ്ര
ഥമപുത്രനെ പ്രസവിച്ചു, അവനെ
ജീൎണ്ണവസ്ത്രങ്ങൾ കൊണ്ട പുതപ്പിച്ചു,
അവൎക്ക വഴിയമ്പലത്തിൽ സ്ഥലമി
ല്ലായ്കകൊണ്ട അവനെ പശുതൊട്ടി
യിൽ കിടത്തി.
൮ ¶ അപ്പൊൾ ആ പ്രദെശത്തിൽ
പറമ്പിൽ പാൎത്ത, രാത്രിയാമങ്ങളി
ൽ തങ്ങളുടെ ആട്ടുകൂട്ടത്തെ കാവൽ
കാത്തുകൊണ്ട ഇരിക്കുന്ന ആട്ടിട
യർ ഉണ്ടായിരുന്നു.
൯ അപ്പൊൾ, കണ്ടാലും, കൎത്താ
വിന്റെ ദൂതൻ അവരുടെ അരികെ
വന്ന നിന്നു, കൎത്താവിന്റെ മഹ
ത്വം അവരെ ചുററി പ്രകാശിച്ചു: എ
ന്നാൽ അവർ എത്രയും വളരെ ഭയ
പ്പെട്ടു.
൧൦ അപ്പൊൾ ദൈവദൂതൻ അവ
രൊട, നിങ്ങൾ ഭയപ്പെടരുത: എ
ന്തുകൊണ്ടെന്നാൽ, കണ്ടാലും, സകല
ജനങ്ങൾക്കും ഉണ്ടാകുവാനിരിക്കുന്ന
മഹാ സന്തൊഷം ഞാൻ നിങ്ങളൊ
ട നല്ല വൎത്തമാനമായിട്ട അറിയി
ക്കുന്നു.
൧൧ എന്തുകൊണ്ടെന്നാൽ ഇന്ന ത
ന്നെ കൎത്താവാകുന്ന ക്രിസ്തു എന്ന ഒരു
രക്ഷിതാവ ദാവീദിന്റെ നഗര
ത്തിൽ നിങ്ങൾക്കായിട്ട ജനിച്ചു.
൧൨ ചെറിയ പൈതൽ ജീൎണ്ണവ
സ്ത്രങ്ങൾ കൊണ്ട പുതഞ്ഞ, പശുതൊ
ട്ടിയിൽ കിടക്കുന്നത നിങ്ങൾ കണ്ടെ
ത്തും, ഇത തന്നെ നിങ്ങൾക്ക അട
യാളമാകും എന്ന പറഞ്ഞു.
൧൩ അപ്പൊൾ പെട്ടന്ന സ്വൎഗ്ഗത്തി
ലുള്ള വളരെ സെനകൾ ആ ദൈവ
ദൂതനൊട കൂടെ ഇരുന്ന, ദൈവ
ത്തെ സ്തുതിച്ചു,
൧൪ മഹൊന്നതങ്ങളിൽ ദൈവ
ത്തിന മഹത്വവും, ഭൂമിയിൽ സമാ
ധാനവും, മനുഷ്യരിൽ സംപ്രീതിയും
ഉണ്ടാകട്ടെ എന്ന പറഞ്ഞു.
൧൫ ¶ പിന്നെ ഉണ്ടായത എന്തെ
ന്നാൽ, ദൈവദൂതന്മാർ അവരെ വി
ട്ട സ്വൎഗ്ഗത്തിലെക്ക പൊയതിന്റെ
ശെഷം, ആ ഇടയന്മാർ തമ്മിൽ ത
മ്മിൽ, നാം ബെതലഹെമിനൊളം
പൊയി, കൎത്താവ നമ്മൊട അറി
യിച്ചതായി, ഈ ഉണ്ടായ സംഗതി
കാണെണം എന്ന പറഞ്ഞു.
൧൬ അവർ ബദ്ധപ്പെട്ട വന്ന, മ
റിയയെയും, യൊസെഫിനെയും,
പശുതൊട്ടിയിൽ കിടക്കുന്ന ചെറി
യ പൈതലിനെയും കണ്ടെത്തി.
൧൭ അത കണ്ടശെഷം, അവർ
ഈ പൈതലിനെ കുറിച്ച തങ്ങ
ളൊട ചൊല്ലപ്പെട്ട വചനം പ്രസി
ദ്ധപ്പെടുത്തി.
൧൮ അത കെട്ടവർ എല്ലാവരും ഇ
ടയരാൽ തങ്ങളൊട ചൊല്ലപ്പെട്ട കാ
ൎയ്യങ്ങളെ കുറിച്ച ആശ്ചൎയ്യപ്പെട്ടു.
൧൯ എന്നാൽ മറിയ ഈ വചന
ങ്ങളെ എല്ലാം സംഗ്രഹിച്ചു, തന്റെ
ഹൃദയത്തിൽ ധ്യാനിച്ചുകൊണ്ടിരുന്നു.
൨൦ ഇടയരും തങ്ങളൊട ചൊല്ല
പ്പെട്ട പ്രകാരം തന്നെ, കെട്ട കണ്ടി
ട്ടുള്ള സകല കാൎയ്യങ്ങൾക്കായിട്ടും
ദൈവത്തെ പുകഴ്ത്തി സ്തുതിച്ചുകൊണ്ട,
തിരിച്ചുപൊയി.
൨൧ ¶ പിന്നെ ആ പൈതലിന
ചെലാകൎമ്മം ചെയ്വാൻ എട്ട ദിവ
സം തികഞ്ഞപ്പൊൾ, അവൻ ഗൎഭ
ത്തിൽ ഉല്പാദിക്കപ്പെടുന്നതിന മുമ്പെ
ദൈവദൂതനാൽ ചൊല്ലപ്പെട്ട പ്രകാ
രം, അവന യെശു എന്നും നാമം
വിളിക്കപ്പെട്ടു.
൨൨ അശുദ്ധിയുമല്ല മൊശെയുടെ വെ

ദപ്രമാണത്തിൻ പ്രകാരം അവരുടെ ശുദ്ധീകരണ ദിവസങ്ങൾ തികഞ്ഞപ്പൊൾ,

൨൩ (ഗർഭപാത്രം തുറക്കുന്ന ആൺ പൈതൽ ഒക്കെയും കൎത്താവിന പരിശുദ്ധൻ എന്ന വിളിക്കപ്പെടെണം എന്ന കൎത്താവിന്റെ വെദപ്രമാണത്തിൽ എഴുതിയിരിക്കുന്ന പ്രകാരം,) അവർ അവനെ കൎത്താവിന്റെ മുമ്പാകെ നിറുത്തുവാനായിട്ടും,

൨൪ കൎത്താവിന്റെ വെദപ്രമാണത്തിൽ ചൊല്ലപ്പെട്ട പ്രകാരം, ഒരു ഇണ കാട്ടുപ്രാക്കളെ എങ്കിലും, രണ്ട പ്രാവുകുഞ്ഞുങ്ങളെ എങ്കിലും ബലിനൽകുവാനായിട്ടും, അവർ അവനെ യെറുശലെമിലെക്ക കൊണ്ടുവന്നു.

൨൫ ¶ അപ്പൊൾ, കണ്ടാലും, ശിമെഓൻ എന്ന പെരുള്ളൊരു മനുഷ്യൻ യെറുശലെമിൽ ഉണ്ടായിരുന്നു; ഠരം മനുഷ്യൻ നീതിമാനും ദൈവഭക്തിയുള്ളവനും, യിസ്രാഎലിന്റെ ആശ്വാസത്തിന്നായിട്ട കാത്തിരിക്കുന്നവനും ആയിരുന്നു: പരിശുദ്ധാത്മാവും അവന്റെ മെൽ ഉണ്ടായിരുന്നു.

൨൬ അത്രയുമല്ല അവൻ കൎത്താവിന്റെ ക്രിസ്തുവിനെ കാണുന്നതിന മുമ്പെ മരണം കാണുകയില്ല, എന്ന പരിശുദ്ധാത്മാവിനാൽ അവനൊട നിയൊഗിക്കപ്പെട്ടിരുന്നു.

൨൭ അവൻ ആ ആത്മാവ മൂലം ദൈവാലയത്തിലെക്ക വന്നിരുന്നു; യെശു എന്ന പൈതലിന വെണ്ടി വെദപ്രമാണത്തിലുള്ള മൎയ്യാദ പ്രകാരം ചെയ്വാനായിട്ട, അമ്മയപ്പന്മാർ അവനെ അകത്ത കൊണ്ടുവന്നപ്പൊൾ,

൨൮ അവൻ അവനെ തന്റെ കൈകളിൽ എന്തികൊണ്ട, ദൈവത്തെ സ്തുതിച്ച,

൨൯ കൎത്താവെ, നിന്റെ വചനപ്രകാരം, നീ ഇപ്പൊൾ നിന്റെ അടിയാനെ സമാധാനത്തൊടെ വിട്ടയക്കുന്നു.

൩൦ അതഎന്തകൊണ്ടെന്നാൽ പുറജാതികൾക്ക പ്രകാശിപ്പിക്കുന്നതിന പ്രകാശവും, നിന്റെ ജനമായ ഇസ്രാഎലിന മഹത്വവുമായി,

൩൧ നീ സകല ജാതികളുടെയും മുഖത്തിന മുമ്പാകെ യത്നമാക്കീട്ടുള്ള

൩൨ നിന്റെ രക്ഷയെ എന്റെ കണ്ണുകൾ കണ്ടു എന്ന പറഞ്ഞു

൩൩ എന്നാറെ അവനെ കുറിച്ച ചൊല്ലപ്പെട്ട കാൎയ്യങ്ങൾക്കായിട്ട യൊസെഫും അവന്റെ അമ്മയും ആശ്ചൎയ്യപ്പെട്ടു.

൩൪ പിന്നെയും ശിമെഓൻ അവരെ അനുഗ്രഹിച്ച, അവന്റെ അമ്മയായ മറിയയൊട, കണ്ടാലും, പല ഹൃദയങ്ങളിലെയും നിരൂപണങ്ങൾ വെളിപ്പെടെണ്ടുന്നതിന, ഇവൻ ഇസ്രാഎലിൽ പലരുടെ വീഴ്ചെക്കായിട്ടും, എഴുനീല്പിനായിട്ടും, മറുത്തുപറയപ്പെടുന്ന അടയാളത്തിനായിട്ടും വെക്കപ്പെട്ടവനാകുന്നു.

൩൫ നിന്റെ ആത്മാവിൽ കൂടി ഒരു വാളും കടന്നുപൊകും എന്ന പറഞ്ഞു.

൩൬ ¶ അത്രയുമല്ല അശീർ എന്നവന്റെ ഗൊത്രത്തിൽ പനുയെലിന്റെ മകളായ അന്നാ എന്നൊരു ദീൎഘദൎശിനി ഉണ്ടായിരുന്നു: അവൾ കന്യകയായിരുന്ന ശെഷം എഴ സംവത്സരം ഒരു പുരുഷനൊട കൂടി പാൎത്ത, വളരെ വയസ്സ ചെന്നവളായി,

൩൭ ഏകദെശം എണ്ണൂത്ത നാല വയസ്സുള്ള വിധവയായി, ദൈവാലയത്തെ വിട്ട പിരിയാതെ, അവൾ ഉപവാസങ്ങളൊടും പ്രാൎത്ഥനകളൊടും കൂടി രാവും പകലും [ദൈവത്തെ] സെവിച്ചുകൊണ്ടിരുന്നു.

൩൮ ആയവളും ആ സമയത്ത ചെന്നുനിന്ന, അപ്രകാരം തന്നെ കൎത്താവിനെ വന്ദനം ചെയ്തു, യറുശ

ലെമിൽ ഉദ്ധാരണത്തിനായിട്ട കാത്തിരുന്നവരൊട എല്ലാവരൊടും അവനെ കുറിച്ച പറഞ്ഞു.

൩൯ പിന്നെ അവർ കൎത്താവിന്റെ വെദപ്രമാണപ്രകാരം സകല കാൎയ്യങ്ങളെയും കഴിച്ചതിന്റെ ശെഷം, ഗലിലെയായിലുള്ള തങ്ങളുടെ നഗരമായ നസറെത്തിലെക്ക തിരിച്ചുപൊയി.

൪൦ പിന്നെ പൈതൽ വളൎന്ന, ആത്മാവിൽ ശക്തിപ്പെട്ട, ജ്ഞാനംകൊണ്ട നിറയപ്പെട്ടു: ദൈവത്തിന്റെ കൃപയും അവന്റെ മെൽ ഉണ്ടായിരുന്നു.

൪൧ ¶ വിശെഷിച്ച അവന്റെ അമ്മയപ്പന്മാർ പെസഹാ എന്ന പെരുനാളിന വൎഷം തൊറും യറൂശലമിലെക്ക പൊകുന്നവരായിരുന്നു.

൪൨ അവന പന്ത്രണ്ട വയസ്സായപ്പൊൾ, അവർ പെരുനാളിന്റെ മൎയ്യാദപ്രകാരം യറുശലമിലെക്ക പൊയി.

൪൩ പിന്നെ ആ ദിവസങ്ങളെ കഴിച്ചതിന്റെ ശെഷം, അവർ തിരിച്ചുവരുമ്പൊൾ, പൈതലായ യെശു യറുശലെമിൽ തന്നെ താമസിച്ചു; ആയത യൊസെഫും അവന്റെ അമ്മയും അറിഞ്ഞില്ല.

൪൪ അവൻ വഴിയാത്രക്കാരുടെ കൂട്ടത്തിൽ ഉണ്ടായിരിക്കുമെന്ന അവർ നിരൂപിച്ചിട്ട, ഒരു ദിവസത്തെ വഴി പൊന്നു: അപ്പൊൾ അവർ തങ്ങളുടെ ചാൎച്ചക്കാരുടെ ഇടയിലും മുഖപരിചയമുള്ളവരുടെ ഇടയിലും അവനെ അന്വെഷിച്ചു.

൪൫ അവനെ കാണായ്കകൊണ്ട, അവർ അവനെ അന്വെഷിച്ചുകൊണ്ട, യറുശലമിലെക്ക തിരിച്ചുപൊയി.

൪൬ പിന്നെ ഉണ്ടായത എന്തെന്നാൽ, മൂന്ന ദിവസങ്ങളുടെ ശെഷം അവർ അവനെ ദൈവാലയത്തിൽ ഗുരുജനങ്ങളുടെ നടുവിൽ ഇരിക്കുന്നതും, അവൎക്ക ചെവികൊൾകയും, അവരൊട ചൊദിക്കയും ചെയ്യുന്നതും കണ്ടു.

൪൭ അവനെ കെട്ടവർ എല്ലാവരും അവന്റെ ബുദ്ധിയെയും പ്രത്യുത്തരങ്ങളെയും കുറിച്ച വിസ്മയപ്പെട്ടു.

൪൮ അവർ അവനെ കണ്ടപ്പൊൾ, അതിശയപ്പെട്ടു: അത്രയുമല്ല അവന്റെ അമ്മ അവനൊട, മകനെ, നി എന്തിന ഞങ്ങളൊട ഇപ്രകാരം ചെയ്തു? നിന്റെ അപ്പനും ഞാനും വ്യസനപ്പെട്ട, നിന്നെ അന്വെഷിച്ചു എന്ന പറഞ്ഞു.

൪൯ എന്നാറെ അവൻ അവരൊട, നിങ്ങൾ എന്തിന എന്നെ അന്വെഷിച്ചു? ഞാൻ എന്റെ പിതാവിന്റെ കാൎയ്യങ്ങളിൽ ഇരിക്കെണ്ടുന്നതാകുന്നു എന്ന നിങ്ങൾ അറിയുന്നില്ലയൊ? എന്ന പറഞ്ഞു.

൫൦ എന്നാൽ അവൻ തങ്ങളൊട പറഞ്ഞ വാക്ക അവർ തിരിച്ചറിഞ്ഞില്ല.

൫൧ പിന്നെ അവൻ അവരൊടകൂടെ പൊയി, നസറെത്തിന വന്നു, അവൎക്ക അനുസരിച്ചിരുന്നു: ൟ കാൎയ്യങ്ങളെ ഒക്കെയും അവന്റെ അമ്മ തന്റെ ഹൃദയത്തിൽ സംഗ്രഹിക്കയും ചെയ്തു.

൫൨ എന്നാൽ യെശു ജ്ഞാനത്തിലും വളൎച്ചയിലും, ദൈവത്തിന്റെയും മനുഷ്യരുടെയും കൃപയിലും വൎദ്ധിച്ചു.

## ൩ അദ്ധ്യായം.

൧ യൊഹന്നാന്റെ പ്രസംഗവും ബപ്തിസ്മയും.—൧൫ ക്രിസ്തുവിനെ കുറിച്ച അവൻ പറഞ്ഞ സാക്ഷി. ൧൯ എറൊദെസ യൊഹന്നാനെ കാവലിലാക്കിയത.—൨൧ ക്രിസ്തു ബപ്തിസ്മപ്പെട്ടത.—൨൩ അവന്റെ വംശപാരമ്പൎയ്യം.

പിന്നെ തിബെറിയൊസ കൈസ

റിന്റെ വാഴ്ചയുടെ പതിനഞ്ചാം വ
ൎഷത്തിൽ, പൊന്തിയൊസ പീലാ
ത്തൊസ യെഹൂദിയായിൽ നാടുവാ
ഴിയായും, എറൊദെസ ഗലിലെയാ
യിൽ തെത്രാൎക്കൊനായും, അവന്റെ
സഹൊദരനായ ഫീലിപ്പൊസ ഇ
തൂറിയായിലും ത്രക്കൊനിത്തി ദെശ
ത്തിലും തെത്രാൎക്കൊനായും, ലുസനി
യ ആബിലിനിയിൽ തെത്രാൎക്കൊ
നായും,

൨ അന്നാസും കയ്യാഫാസും പ്രധാ
നാചാൎയ്യന്മാരായും ഇരിക്കുമ്പൊൾ,
വനത്തിൽ വെച്ച സഖറിയായുടെ
പുത്രനായ യൊഹന്നാന ദൈവ
ത്തിന്റെ വചനം ഉണ്ടായി.

൩ അപ്പൊൾ അവൻ യൊൎദാൻ
നദിക്ക ചുറ്റി ദെശത്തിൽ ഒക്കെയും
വന്ന, പാപമൊചനത്തിനായിട്ടഅ
നുതാപത്തിന്റെ ബപ്തിസ്മ പ്രസം
ഗിച്ചു;

൪ കൎത്താവിന്റെ മാൎഗ്ഗം നന്നാ
ക്കുവിൻ, അവന്റെ ഊടുവഴികളെ
നെരെ ആക്കുവിൻ എന്നും,

൫ താണ പ്രദെശം എല്ലാം നിക
ത്തപ്പെടും, സകല മലയും കുന്നും താ
ഴ്ത്തപ്പെടും; വളഞ്ഞവ ചൊവ്വായും,
ദുൎഘടമുള്ള വഴികൾ സമമായും തീ
രുമെന്നും;

൬ സകല ജഡവും ദൈവത്തി
ന്റെ രക്ഷയെ കാണുമെന്നും, വന
ത്തിൽ വിളിച്ചുപറയുന്നവന്റെ ശ
ബ്ദം എന്ന യശായാ ദീൎഘദൎശിയുടെ
വചന പുസ്തകത്തിൽ എഴുതിയിരി
ക്കുന്ന പ്രകാരം തന്നെ.

൭ ആകയാൽ അവൻ തന്നാൽ ബ
പ്തിസ്മപ്പെടുവാൻ പുറപ്പെട്ടു വന്നിട്ടു
ള്ള ജനക്കൂട്ടങ്ങളൊടപറഞ്ഞു, അണ
ലിക്കുട്ടികളെ, വരുവാനുള്ള കൊപ
ത്തിൽനിന്ന ഒഴിപ്പാൻ നിങ്ങ
ൾക്ക വകകാണിച്ചവൻ ആര?

൮ അതകൊണ്ട അനുതാപത്തിന
യൊഗ്യഫലങ്ങളെ തരുവിൻ, അ
ബ്രഹാം ഞങ്ങൾക്ക പിതാവായിട്ടു ഉ
ണ്ടെന്ന നിങ്ങളിൽ തന്നെ പറ
ഞ്ഞു തുടങ്ങാതെയുമിരിപ്പിൻ: എന്തു
കൊണ്ടെന്നാൽ അബ്രഹാമിന ഈ
കല്ലുകളിൽനിന്ന മക്കളെ ഉണ്ടാക്കു
വാൻ ദൈവത്തിന കഴിയും എന്ന
ഞാൻ നിങ്ങളൊട പറയുന്നു.

൯ വിശെഷിച്ച ഇപ്പൊൾ തന്നെ
കൊടാലി വൃക്ഷങ്ങളുടെ ചുവട്ടിന
വെക്കപ്പെട്ടിരിക്കുന്നു: അതകൊണ്ട
നല്ല ഫലം തരാത്ത വൃക്ഷം ഒക്കെ
യും വെട്ടപ്പെട്ടു, അഗ്നിയിൽ ഇട
പ്പെടുന്നു.

൰ അപ്പൊൾ ജനങ്ങൾ അവ
നൊട, അപ്രകാരമായാൽ ഞങ്ങൾ
എന്ത ചെയ്യെണ്ടു? എന്ന ചൊദിച്ചു.

൰൧ അവൻ ഉത്തരമായിട്ടു അവ
രൊട, രണ്ട കുപ്പായമുള്ളവൻ ഒന്നു
മില്ലാത്തവന കൊടുക്കെണം; ആ
ഹാരങ്ങളുള്ളവനും അപ്രകാരം ത
ന്നെ ചെയ്യെണം എന്ന പറഞ്ഞു.

൰൨ പിന്നെ ചുങ്കക്കാരും ബപ്തിസ്മ
പ്പെടുവാനായിട്ടു വന്ന, അവനൊ
ട, ഉപദെഷ്ടാവെ, ഞങ്ങൾ എന്ത
ചെയ്യെണ്ടു? എന്ന പറഞ്ഞു.

൰൩ അവൻ അവരൊട, നിങ്ങൾ
ക്ക കല്പിക്കപ്പെട്ടതിനെക്കാൾ അധി
കം ഒന്നും ചൊദിക്കരുത എന്ന പറ
ഞ്ഞു.

൰൪ പിന്നെ അപ്രകാരം തന്നെ
പട്ടാളക്കാർ അവനൊട, ഞങ്ങളും
എന്ത ചെയ്യെണ്ടു? എന്ന ചൊദിച്ചു.
അവൻ അവരൊട, യാതൊരുത്ത
നെയും ഞെരുക്കം ചെയ്യാതെയും [ഒരു
ത്തനെ കുറിച്ചു] കള്ള സാക്ഷി ബൊ
ധിപ്പിക്കാതെയും, നിങ്ങളുടെ ശമ്പ
ളം നിങ്ങൾക്ക മതി എന്ന വിചാരി
ച്ചുകൊൾവിൻ എന്ന പറഞ്ഞു.

൰൫ ¶ പിന്നെ ജനങ്ങൾ കാത്തി
രുന്ന, യൊഹന്നാൻ ക്രിസ്തുവാകുന്നു
വൊ അല്ലയൊ, എന്ന എല്ലാവരും
തങ്ങളുടെ ഹൃദയങ്ങളിൽ അവനെ ക

റിച്ച വിചാരിച്ചുകൊണ്ടിരിക്കുമ്പൊൾ
൧൬ യോഹന്നാൻ ഉത്തരമായിട്ട എല്ലാവരൊടും, ഞാൻ വെള്ളംകൊണ്ട നിങ്ങളെ ബപ്തിസ്മപ്പെടുത്തുന്നു വല്ലൊ: എന്നാൽ എന്നെക്കാൾ ഏറെറവും ബലവാനായ ഒരുത്തൻ വരുന്നു, അവന്റെ ചെരിപ്പുകളുടെ വാറ അഴിപ്പാൻ ഞാൻ യൊഗ്യനല്ല: അവൻ പരിശുദ്ധാത്മാവുകൊണ്ടും അഗ്നികൊണ്ടും നിങ്ങളെ ബപ്തിസ്മപ്പെടുത്തും:
൧൭ അവന്റെ വിശറി അവന്റെ കയ്യിൽ ഉണ്ട, അവൻ തന്റെ കളം നല്ലവണ്ണം വെടിപ്പാക്കി, കൊതമ്പ തന്റെ കളപ്പുരയിൽ കൂട്ടിവെക്കും; പതിര അവൻ കെട്ടുപൊകാത്ത അഗ്നിയിൽ ചുട്ടുകളയും താനും എന്ന പറഞ്ഞു.
൧൮ മറ്റും അനെകം കാൎയ്യങ്ങളെയും അവൻ ഉപദെശമായിട്ട ജനങ്ങളൊട പ്രസംഗിച്ചു.
൧൯ ¶ എന്നാൽ തെത്രാൎക്കൊനായ എറൊദെസ തന്റെ സഹൊദരനായ ഫിലിപ്പൊസിന്റെ ഭാൎയ്യയായ എറൊദിയായെ കുറിച്ചും, താൻ ചെയ്തിട്ടുള്ള സകല ദൊഷങ്ങളെ കുറിച്ചും യോഹന്നാനാൽ ശാസിക്കപ്പെട്ടുകകൊണ്ട,
൨൦ എറൊദെസ ഇതിനെ അനെകം ദൊഷങ്ങൾ ചെയ്തുതുമല്ലാതെ, യോഹന്നാനെ കാരാഗ്രഹത്തിൽ ആക്കിയടെച്ചു.
൨൧ ¶ ജനങ്ങൾ എല്ലാം ബപ്തിസ്മപ്പെട്ടപ്പൊൾ, ഉണ്ടായത എന്തെന്നാൽ, യെശുവും ബപ്തിസ്മപ്പെട്ട പ്രാൎത്ഥിക്കുമ്പൊൾ, സ്വൎഗ്ഗം തുറക്കപ്പെട്ടു;
൨൨ അത്രയുമല്ല പരിശുദ്ധാത്മാവ ദെഹരൂപമായി ഒരു പ്രാവു പൊലെ അവന്റെ മെൽ ഇറങ്ങി, നീ എന്റെ പ്രിയപുത്രൻ ആകുന്നു; നിന്നിൽ ഇനിക്ക നല്ല ഇഷ്ടമുണ്ട എന്ന സ്വൎഗ്ഗത്തിൽനിന്ന ഒരു ശബ്ദവും ഉണ്ടായി.
൨൩ ¶ അനന്തരം യെശു എകദെശം മുപ്പത വയസ്സുള്ളവനായി തുടങ്ങി, (നിരൂപിക്കപ്പെട്ട പ്രകാരം) അവൻ യൊസെഫിന്റെ പുത്രൻ ആയിരുന്നു, യൊസെഫ എലിയുടെ [പുത്രൻ,]
൨൪ എലി മത്താത്തിന്റെ [പുത്രൻ,] മത്താത ലെവിയുടെ [പുത്രൻ,] ലെവി മെല്ക്കിയുടെ [പുത്രൻ,] മെല്ക്കി യന്നായുടെ [പുത്രൻ,] യന്നാ യൊസെഫിന്റെ [പുത്രൻ,]
൨൫ യൊസെഫ മത്തതിയായുടെ [പുത്രൻ,] മത്തതിയാ ആമൊസിന്റെ [പുത്രൻ,] ആമൊസ നാഹൂമിന്റെ [പുത്രൻ,] നാഹൂം എസലിയുടെ [പുത്രൻ,] എസലി നഗ്ഗായുടെ പുത്രൻ,]
൨൬ നഗ്ഗാ മാത്തിന്റെ [പുത്രൻ,] മാത്ത മത്തതിയായുടെ [പുത്രൻ,] മത്തതിയാ ശെമയിയുടെ [പുത്രൻ,] ശെമയി യൊസെഫിന്റെ [പുത്രൻ,] യൊസെഫ യെഹൂദായുടെ [പുത്രൻ,]
൨൭ യെഹൂദാ യോഹന്നായുടെ [പുത്രൻ,] യോഹന്നാ റെസായുടെ [പുത്രൻ,] റെസാ സൊറൊബാബെലിന്റെ [പുത്രൻ.] സൊറൊബാബെൽ ശലതിയെലിന്റെ [പുത്രൻ,] ശലതിയെൽ നെറിയുടെ [പുത്രൻ,]
൨൮ നെറി മെല്ക്കിയുടെ [പുത്രൻ.] മെല്ക്കി അദ്ദിയുടെ [പുത്രൻ,] അദ്ദി കൊസാമിന്റെ [പുത്രൻ,] കൊസാം എത്മൊദാമിന്റെ [പുത്രൻ,] എത്മൊദാം എറിന്റെ [പുത്രൻ,]
൨൯ എർ യൊസയുടെ [പുത്രൻ,] യൊസ എലിയെസരിന്റെ [പുത്രൻ,] എലിയെസർ യൊറിമിന്റെ [പുത്രൻ,] യൊറിം മത്താത്തിന്റെ [പുത്രൻ.] മത്താത്ത ലെവിയുടെ [പുത്രൻ,]

൩൦ ലെവി ശിമെയൊന്റെ [പുത്രൻ,] ശിമെയൊൻ യെഹ്രൂദായുടെ [പുത്രൻ,] യെഹ്രൂദാ യൊസെഫിന്റെ [പുത്രൻ,] യൊസെഫ യൊനാനിന്റെ [പുത്രൻ.] യൊനാൻ എലിയക്കിമിന്റെ [പുത്രൻ,]

൩൧ എലിയക്കിം മെലെയായുടെ [പുത്രൻ.] മെലെയാ മയിനാന്റെ [പുത്രൻ,] മയിനാൻ മത്തതായുടെ [പുത്രൻ,] മത്തതാ നാതാന്റെ [പുത്രൻ,] നാതാൻ ദാവീദിന്റെ [പുത്രൻ,] ദാവിദ യെശ്ശായിയുടെ [പുത്രൻ,]

൩൨ യെശ്ശായി ഒബെദിന്റെ [പുത്രൻ,] ഒബെദ ബൊവൊസിന്റെ [പുത്രൻ,] ബൊവൊസ സൽമൊന്റെ [പുത്രൻ,] സൽമൊൻ നെഹശൊന്റെ [പുത്രൻ,]

൩൩ നെഹശൊൻ അമിനാദാബിന്റെ [പുത്രൻ,] അമിനാദാബ ആറാമിന്റെ [പുത്രൻ,] ആറാം എസ്രൊമിന്റെ [പുത്രൻ,] എസ്രൊം ഫെറെസിന്റെ [പുത്രൻ,] ഫെറെസ യെഹ്രൂദായുടെ [പുത്രൻ,]

൩൪ യെഹ്രൂദാ യാക്കൊബിന്റെ [പുത്രൻ,] യാക്കൊബ ഇസ്സാക്കിന്റെ [പുത്രൻ,] ഇസ്സാക്ക അബ്രഹാമിന്റെ [പുത്രൻ,] അബ്രഹാം താറായുടെ [പുത്രൻ,] താറാ നഖൊറിന്റെ [പുത്രൻ,]

൩൫ നഖൊർ സാറൊഖിന്റെ [പുത്രൻ,] സാറൊഖ റാഗുവിന്റെ [പുത്രൻ,] റാഗു ഫാലെകിന്റെ [പുത്രൻ,] ഫാലെക എബെറിന്റെ [പുത്രൻ,] എബെർ ശാലായുടെ [പുത്രൻ,]

൩൬ ശാലാ കൈനാന്റെ [പുത്രൻ,] കൈനാൻ അർഫക്സാദിന്റെ [പുത്രൻ,] അർഫക്സാദ ശെമിന്റെ [പുത്രൻ.] ശെം നൊഹിന്റെ [പുത്രൻ,] നൊഹ ലമെഖിന്റെ [പുത്രൻ,]

൩൭ ലമെഖ മതുശാലായുടെ [പുത്രൻ.] മതുശാലാ എനൊക്കിന്റെ [പുത്രൻ,] എനൊക്ക യാറെദിന്റെ [പുത്രൻ,] യാറെദ മലലെയെലിന്റെ [പുത്രൻ.] മലലെയെൽ കായിനാന്റെ [പുത്രൻ,]

൩൮ കായിനാൻ എനൊശിന്റെ [പുത്രൻ,] എനൊശ ശെതിന്റെ [പുത്രൻ,] ശെത ആദമിന്റെ [പുത്രൻ,] ആദം ദൈവത്തിന്റെ [പുത്രൻ,] ആയിരുന്നു.

## ൪ അദ്ധ്യായം.

൧ ക്രിസ്തുവിന്റെ പരീക്ഷയും ജയവും.—൧൪ അവൻ പ്രസംഗം ചെയ്വാൻ ആരംഭിക്കുന്നത.—൧൬ നസറെത്തിലുള്ള ജനങ്ങൾ അവങ്കൽ ആശ്ചൎയ്യപ്പെടുന്നത.—അവൻ പലവിധ വ്യാധികളെയും പൊറുപ്പിക്കുന്നത.

പിന്നെ യെശു പരിശുദ്ധാത്മാവു കൊണ്ട നിറഞ്ഞവനായി യൊർദാനിൽനിന്ന തിരിച്ചുവന്നു, അവൻ ആത്മാവിനാൽ വനപ്രദെശത്തിലെക്ക കൊണ്ടുപൊകപ്പെട്ടു,

൨ അവിടെ നാല്പത ദിവസം പിശാചിനാൽ പരീക്ഷിക്കപ്പെട്ടു. ആ ദിവസങ്ങളിൽ അവൻ ഒന്നും ഭക്ഷിച്ചതുമില്ല; ആയവ കഴിഞ്ഞതിന്റെ ശെഷം അവന പിന്നത്തെതിൽ വിശന്നു.

൩ അപ്പൊൾ പിശാച അവനൊട, നീ ദൈവത്തിന്റെ പുത്രനാകുന്നു എങ്കിൽ, ഈ കല്ല അപ്പമായിതീരെണമെന്ന കല്പിക്ക എന്ന പറഞ്ഞു.

൪ എന്നാറെ യെശു അവനൊട ഉത്തരമായിട്ട, മനുഷ്യൻ അപ്പം കൊണ്ട മാത്രമല്ല, ദൈവത്തിന്റെ സകല വചനം കൊണ്ടും ജീവിച്ചിരിക്കും എന്ന എഴുതിയിരിക്കുന്നു എന്ന പറഞ്ഞു.

൫ പിന്നെ പിശാച അവനെ ഒരു ഉയൎന്ന പൎവതത്തിന്മെൽ കൊണ്ടു

പൊയി, ഒരു ക്ഷണ നെരത്തിൽ
ലൊകത്തിലുള്ള രാജ്യങ്ങളൊക്കെയും
അവന കാണിച്ചു.
൬ അപ്പൊൾ പിശാച അവനൊ
ട, ഒരം അധികാരം ഒക്കെയും, ഇവ
യുടെ മഹത്വവും ഇനിക്ക എല്പിക്ക
പ്പെട്ടിരിക്കകൊണ്ട, ഞാൻ ഇത നി
നക്ക തരാം: ഇനിക്ക ഇഷ്ടമുള്ളവന
എവന എങ്കിലും ഞാൻ ഇത കൊടു
ക്കുന്നു.
൭ അതകൊണ്ട നീ എന്നെ വന്ദി
ച്ചാൽ, സകലവും നിന്റെ ആകും
എന്ന പറഞ്ഞു.
൮ എന്നാറെ യെശു ഉത്തരമായിട്ട
അവനൊട, സാത്താനെ, നീ എ
ന്റെ പിറകിൽ പൊ: എന്തുകൊ
ണ്ടെന്നാൽ നീ നിന്റെ ദൈവമാ
യ കൎത്താവിനെ വന്ദിക്കെണമെ
ന്നും, അവനെ മാത്രമെ സെവിക്കാ
വു എന്നും എഴുതിയിരിക്കുന്നു എന്ന
പറഞ്ഞു.
൯ പിന്നെ അവൻ അവനെ യെ
രുശലമിലെക്ക കൊണ്ടുപൊയി, അ
വനെ ദൈവാലയത്തിന്റെ മുകൾ
പ്രാസാദത്തിന്മെൽ നിറുത്തി, അവ
നൊട, നീ ദൈവത്തിന്റെ പുത്ര
നാകുന്നു എങ്കിൽ, ഇവിടെനിന്ന താ
ഴത്തൊട്ട ചാടുക.
൰ എന്തകൊണ്ടെന്നാൽ നിന്നെ
കാത്തുകൊൾവാനായിട്ട, അവൻ ത
ന്റെ ദൂതന്മാൎക്ക നിന്നെ കുറിച്ച കല്പ
ന കൊടുക്കുമെന്നും;
൰൧ നീ നിന്റെ പാദം എപ്പൊ
ഴെങ്കിലും ഒരു കല്ലിൽ തട്ടിക്കാതെ ഇ
രിക്കെണ്ടുന്നതിന, അവർ തങ്ങളുടെ
കൈകളിൽ നിന്നെ താങ്ങുമെന്നും
എഴുതിയിരിക്കുന്നു എന്ന പറഞ്ഞു.
൰൨ പിന്നെ യെശു ഉത്തരമായി
ട്ട അവനൊട, നീ നിന്റെ ദൈ
വമായ കൎത്താവിനെ പരീക്ഷിക്കരു
ത എന്ന ചൊല്ലിയിരിക്കുന്നു എന്ന
പറഞ്ഞു.

൰൩ പിന്നെ പിശാച പരീക്ഷ എ
ല്ലാം കഴിച്ചതിന്റെ ശെഷം, കുറ
ഞ്ഞൊരു കാലത്തിന അവനെ വിട്ട
പൊയി.
൰൪ ¶ പിന്നെ യെശു ആത്മാവി
ന്റെ ശക്തിയൊടെ ഗലിലെയായി
ലെക്ക തിരിച്ച ചെന്നു: ആ ചുറ്റുമു
ള്ള ദിക്കിൽ ഒക്കെയും അവനെ കുറി
ച്ച ഒരു കീൎത്തി പരന്നു.
൰൫ ¶ അത്രയുമല്ല അവൻ അവ
രുടെ ദൈവസഭകളിൽ പഠിപ്പിച്ചു,
എല്ലാവരാലും സ്തുതിക്കപ്പെട്ടവനായി.
൰൬ ¶ പിന്നെ അവൻ താൻ വള
ൎന്ന നസറെത്തിലെക്ക വന്നു: തന്റെ
മൎയ്യാദ പ്രകാരം ശാബത ദിവസത്തി
ൽ ദൈവസഭയിലെക്ക ചെന്ന, വാ
യിപ്പാനായിട്ട എഴുനീറ്റ നിന്നു.
൰൭ അപ്പൊൾ എശായാ ദീൎഘദൎശി
യുടെ പുസ്തകം അവന കൊടുക്കപ്പെ
ട്ടു. അവൻ ആ പുസ്തകം വിടുൎത്തി
യപ്പൊൾ,
൰൮ കൎത്താവിന്റെ ആത്മാവ എ
ന്റെ മെൽ ഉണ്ട, ആ ഹെതുവായി
ട്ട ഞാൻ ദരിദ്രൎക്ക എവൻഗെലിയൊ
ൻ അറിയിപ്പാനായിട്ട, അവൻ എ
ന്നെ അഭിഷെകം ചെയ്തു; ഉടഞ്ഞ
ഹൃദയമുള്ളവരെ സൌഖ്യമാക്കുവാ
നും,
൰൯ അടിമപ്പെട്ടവൎക്ക വിടുതലും, ക
രുടൎക്ക കാഴ്ചയും പ്രസംഗിപ്പാനും,
നുറുങ്ങപ്പെട്ടവരെ സ്വൈരമായി വി
ട്ടയപ്പാനും, കൎത്താവിന്റെ പ്രിയമു
ള്ള വത്സരം പ്രസംഗിപ്പാനും എ
ന്നെ അയച്ചിരിക്കുന്നു എന്ന എഴു
തിയിരിക്കുന്ന സ്ഥലം കണ്ടു.
൨൰ പിന്നെ അവൻ പുസ്തകം മട
ക്കി, ദൈവശുശ്രൂഷക്കാരന തിരി
കെ കൊടുത്ത, ഇരുന്നു. സഭയിലുള്ള
എല്ലാവരുടെയും കണ്ണുകളും അവ
ന്റെ മെൽ പതിഞ്ഞിരുന്നു.
൨൰൧ അപ്പൊൾ അവൻ അവരൊ
ട, ഇന്നുതന്നെ ഈ വെദവാക്യം

നിങ്ങളുടെ ചെവികളിൽ നിവൃത്തിയായിരിക്കുന്നു എന്ന പറഞ്ഞു തുടങ്ങി.

൨൨ എല്ലാവരും അവന സാക്ഷി കൊടുത്തു, അവന്റെ വായിൽനിന്ന പുറപ്പെട്ട കൃപയുള്ള വചനങ്ങളെ കുറിച്ച ആശ്ചൎയ്യപ്പെട്ടു. ഇവൻ യൊസെഫിന്റെ പുത്രനല്ലെയൊ? എന്നും പറഞ്ഞു.

൨൩ പിന്നെ അവൻ അവരൊട പറഞ്ഞു, വൈദ്യ, നിന്നെ തന്നെ സൌഖ്യമാക്കികൊൾക എന്നുള്ള പഴഞ്ചൊല്ലും, ഞങ്ങൾ കെൾവിപ്പെട്ടപ്രകാരം കപ്പൎന്നഹൊമിൽ എത കാൎയ്യങ്ങൾ ചെയ്യപ്പെട്ടുവൊ അവ നിന്റെ ദീക്കിൽ ഇവിടെയും ചെയ്ക എന്നുള്ളതും നിങ്ങൾ എന്നൊട പറയും നിശ്ചയം.

൨൪ പിന്നെയും അവൻ പറഞ്ഞു, ഒരു ദീൎഘദൎശി തന്റെ സ്വദെശത്തിൽ അംഗികരിക്കപ്പെട്ടവനല്ല എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു.

൨൫ പിന്നെ എലിയായുടെ നാളുകളിൽ മൂന്ന സംവത്സരവും ആറ മാസവും ആകാശം അടെക്കപ്പെട്ട, നാട്ടിൽ ഒക്കെയും മഹാ ക്ഷാമമുണ്ടായപ്പൊൾ, ഇസ്രായെലിൽ അനെകം വിധവകൾ ഉണ്ടായിരുന്നു.

൨൬ എന്നാലും സിദൊനിലുള്ള സറെപ്ത എന്ന നഗരത്തിലെക്ക ഒരു വിധവയുടെ അടുക്കലെക്ക അല്ലാതെ, അവരിൽ മറ്റൊരുത്തിയുടെ അടുക്കലെക്കും എലിയ അയക്കപ്പെട്ടില്ല.

൨൭ അത്രയുമല്ല എലിശായി എന്ന ദീൎഘദൎശിയുടെ കാലത്തിൽ ഇസ്രായെലിൽ അനെകം കുഷ്ഠരൊഗികൾ ഉണ്ടായിരുന്നു: എന്നാലും സുറിയാക്കാരനായ നഹമാൻ അല്ലാതെ, അവരിൽ മറ്റൊരുത്തനും ശുദ്ധമാക്കപ്പെട്ടില്ല എന്ന ഞാൻ സത്യത്തിൻ പ്രകാരം നിങ്ങളൊട പറയുന്നു.

൨൮ സഭയിലുള്ള എല്ലാവരും ഇവ കാൎയ്യങ്ങളെ കെട്ടപ്പൊൾ, കൊപം കൊണ്ട നിറയപ്പെട്ടു.

൨൯ അവർ എഴുനീറ്റ, അവനെ നഗരത്തിൽനിന്ന പുറത്താക്കി, തങ്ങളുടെ നഗരം പണിചെയ്യപ്പെട്ട ഇടമായുള്ള മലയുടെ അരികിൽനിന്ന അവനെ തലകീഴായി താഴത്തെക്ക തള്ളികളയെണ്ടുന്നതിന, അവനെ അവിടെക്ക കൊണ്ടുപൊയി.

൩൦ എങ്കിലും അവൻ അവരുടെ നടുവിൽ കൂടി കടന്നുപൊയി;

൩൧ പിന്നെ അവൻ ഗലിലെയായിലുള്ള കപ്പൎന്നഹൊമെന്ന നഗരത്തിലെക്ക വന്ന, ശാബത ദിവസങ്ങളിൽ അവരെ പഠിപ്പിച്ചുംകൊണ്ടിരുന്നു.

൩൨ അവന്റെ വചനം ശക്തിയൊട കൂടിയതായിരുന്നതകൊണ്ട, അവർ അവന്റെ പഠിത്വത്തിൽ അത്ഭുതപ്പെട്ടു.

൩൩ ¶ അന്ന ആ സഭയിൽ ഒരു അശുദ്ധ പിശാചിന്റെ ആത്മാവുള്ള ഒരു മനുഷ്യൻ ഉണ്ടായിരുന്നു, അവൻ ഒരു മഹാ ശബ്ദത്തൊടെ,

൩൪ വിടുക, നസറായക്കാരനായ യെശുവെ, ഞങ്ങൾക്കും നിനക്കും എന്തു? നീ ഞങ്ങളെ നശിപ്പിപ്പാൻ വന്നുവൊ? നീ ആര ആകുന്നു എന്ന ഞാൻ നിന്നെ അറിയുന്നു; നീ ദൈവത്തിന്റെ പരിശുദ്ധനെന്ന ഉറക്കെ വിളിച്ചു പറഞ്ഞു.

൩൫ എന്നാറെ യെശു അവനെ ശാസിച്ചു, നീ മിണ്ടാതെ ഇരിക്ക, അവനിൽനിന്ന പുറപ്പെടുക എന്നും പറഞ്ഞു. അപ്പൊൾ പിശാച അവനെ നടുവിൽ ഉന്തിയിട്ട, അവനെ ഒന്നും ഉപദ്രവിക്കാതെ, അവനിൽനിന്ന പുറപ്പെട്ടു പൊകയും ചെയ്തു.

൩൬ എല്ലാവരും ആശ്ചൎയ്യപ്പെട്ട, ഇതും വചനം എന്താകുന്നു! ഇവൻ അധികാരത്തൊടും ശക്തിയൊടും കൂടെ അശുദ്ധ ആത്മാക്കളൊട കല്പിക്ക

ണു, അവർ പുറപ്പെട്ട പൊകുന്നവ
ല്ലൊ എന്ന തമ്മിൽ തമ്മിൽ സംസാ
രിച്ചു.
൩൭ പിന്നെ അവനെ കുറിച്ച ഒരു
കീൎത്തി ആ ചുറ്റുമുള്ള നാട്ടിൽ എ
ല്ലാവിടങ്ങളിലും പ്രസിദ്ധമായി.
൩൮ ¶ പിന്നെ അവൻ സഭയിൽ
നിന്ന എഴുനീറ്റ, ശിമൊന്റെ വീ
ട്ടിലെക്ക പ്രവെശിച്ചു. അന്ന ശിമൊ
ന്റെ ഭാൎയ്യയുടെ അമ്മ മഹാ ജ്വര
മായി കിടന്നു; എന്നാറെ അവർ അ
വൾക്ക വെണ്ടി അവനൊട അപെ
ക്ഷിച്ചു.
൩൯ അപ്പൊൾ അവൻ അവൾക്ക
മെലായി കുനിഞ്ഞ നിന്ന, ജ്വരം
വിലക്കി; അത അവളെ വിട്ടുമാറി:
ഉടനെ അവൾ എഴുനീറ്റ അവൎക്ക
ശുശ്രൂഷ ചെയ്തു.
൪൦ ¶ പിന്നെ സൂൎയ്യൻ അസ്തമിക്കു
മ്പൊൾ, പലവിധ വ്യാധികളൊട
കൂടിയ രൊഗികൾ എവൎക്ക ഉണ്ടായി
രുന്നുവൊ, അവർ എല്ലാവരും അ
വരെ അവന്റെ അടുക്കൽ കൊണ്ടു
വന്നു: അവൻ അവരിൽ ഒരൊരുത്ത
ന്റെ മെൽ തന്റെ കൈകൾ വെ
ച്ച, അവരെ സൌഖ്യമാക്കി.
൪൧ പിശാചുകളും, നീ ദൈവത്തി
ന്റെ പുത്രനായ ക്രിസ്തുവാകുന്നു എ
ന്ന നിലവിളിച്ച പറഞ്ഞും കൊണ്ട,
പലരിൽനിന്നും പുറപ്പെട്ടു. അവൻ
അവരെ വിലക്കി, താൻ ക്രിസ്തുവാകു
ന്നു എന്ന അവർ അറിഞ്ഞതകൊണ്ട,
അവരെ സംസാരിപ്പാൻ സമ്മതിച്ച
തുമില്ല.
൪൨ പിന്നെ നെരം പുലൎന്നപ്പൊൾ,
അവൻ പുറപ്പെട്ട, ഒരു അടവിസ്ഥ
ലത്തെക്ക പൊയി: ജനങ്ങളും അവ
നെ അന്വെഷിച്ച, അവന്റെ അ
ടുക്കൽ വന്ന, തങ്ങളെ വിട്ട പൊ
കാതെ ഇരിപ്പാനായിട്ട അവനെ താ
മസിപ്പിച്ചു.
൪൩ എന്നാറെ അവൻ അവരൊട,
ഞാൻ മറ്റുള്ള നഗരങ്ങൾക്കും ദൈ
വത്തിന്റെ രാജ്യം പ്രസംഗിക്കെണ്ടു
ന്നതാകുന്നു, ഇതിന്നായിട്ടല്ലൊ ഞാൻ
അയക്കപ്പെട്ടവനാകുന്നു എന്ന പറ
ഞ്ഞു.
൪൪ പിന്നെ അവൻ ഗലിലെയാ
യിലുള്ള സഭകളിൽ പ്രസംഗിച്ചുകൊ
ണ്ടിരുന്നു.

## ൫ അദ്ധ്യായം.

൧ ക്രിസ്തു പത്രൊസിന്റെ പടവിൽ നിന്ന ജനങ്ങളെ പഠിപ്പിക്കുന്നത.—൪ അത്ഭുതമായൊരു മീൻപിടിത്തം.—൧൨ കുഷ്ഠരൊഗി ശുദ്ധനാക്കപ്പെടുന്നത.—൧൭ പക്ഷവാതം പൊറുത്തത.—൨൭ മത്തായി വിളിപ്പെട്ടത.

പിന്നെ ഉണ്ടായത എന്തെന്നാൽ,
ജനക്കൂട്ടം ദൈവത്തിന്റെവചനം
കെൾപ്പാനായിട്ട, അവനെ തിക്കു
മ്പൊൾ, അവൻ ഗെനെസാറെത്ത
എന്ന ഇടക്കടലിന്റെ അരികെ നി
ന്ന,
൨ ഇടക്കടലിന്റെ അരികെ രണ്ട
പടവ നില്ക്കുന്നത കണ്ടു: എന്നാൽ
അവയിൽനിന്ന മീൻ പിടിക്കുന്ന
വർ ഇറങ്ങി, തങ്ങളുടെ വലകളെ
കഴുകുകയായിരുന്നു.
൩ അവൻ ആ പടവുകളിൽ ഒ
ന്നായ ശിമൊന്റെ പടവിൽ കരെ
റി: അത കരയിൽനിന്ന അല്പം നീ
ക്കുവാൻ അവനൊട അപെക്ഷിച്ചു.
പിന്നെ അവൻ ഇരുന്ന, പടവിൽ
നിന്ന ജനങ്ങളെ പഠിപ്പിച്ചു.
൪ എന്നാൽ സംസാരിച്ച കഴിഞ്ഞ
തിന്റെ ശെഷം, അവൻ ശിമൊ
നൊട, നീ ആഴത്തിലെക്ക വലിച്ചു
കൊണ്ടുപൊയി, മീൻ പിടിത്തത്തി
ന നിങ്ങളുടെ വലകളെ താഴെ ഇ
റക്കുവിൻ എന്ന പറഞ്ഞു.
൫ എന്നാറെ ശിമൊൻ ഉത്തരമാ
യിട്ട അവനൊട, ഗുരൊ, ഞങ്ങൾ രാ

ത്രിമുഴുവനും അദ്ധ്വാനപ്പെട്ടാറെയും
ഒന്നും പിടിച്ചില്ല: എന്നാലും നി
ന്റെ വാക്കിന ഞാൻ വലയിനെ ഇ
റക്കാം എന്ന പറഞ്ഞു.
൬ അവർ ഇത ചെയ്തപ്പൊൾ, വ
ളരെ മീൻകൂട്ടം അകപ്പെടുത്തി: അ
വരുടെ വലയും കീറി.
൭ അപ്പൊൾ അവർ മറെറ പട
വിലുള്ള ഓഹരിക്കാർ വന്ന, തങ്ങൾ
ക്ക സഹായം ചെയ്യാനായിട്ട അവ
രൊട ആംഗികം കാട്ടി, അവർ വന്ന, ര
ണ്ട പടവുകളെയും മുങ്ങുമാറാകുമാറ
കവണ്ണം നിറെച്ചു.
൮ ശിമൊൻ പത്രൊസ അത കണ്ടാ
റെ, യെശുവിന്റെ മുഴങ്കാലുകളിൽ
വീണു, കൎത്താവെ, ഞാൻ പാപിയാ
യുള്ള മനുഷ്യനാകകൊണ്ട എന്നെ
വിട്ട പൊകെണം എന്ന പറഞ്ഞു.
൯ എന്തുകൊണ്ടെന്നാൽ അവർ പി
ടിച്ച മീൻപിടുത്തത്തിൽ അവനും അ
വനൊട കൂടിയുള്ളവർ എല്ലാവരും
ആശ്ചൎയ്യപ്പെട്ടു.
൧൦ ശിമൊന്റെ ഓഹരിക്കാരായി
സബദിയുടെ പുത്രന്മാരായ യാക്കൊ
ബും യൊഹന്നാനും അപ്രകാരം ത
ന്നെ. അപ്പൊൾ യെശു ശിമൊനൊ
ട, ഭയപ്പെടരുത: ഇത മുതൽ നീ മ
നുഷ്യരെ പിടിക്കുന്നവനാകുമെന്ന
പറഞ്ഞു.
൧൧ പിന്നെ അവർ തങ്ങളുടെ പ
ടവുകളെ കരയിലെക്ക അടുപ്പിച്ചാ
റെ, സകലവും വിട്ട, അവന്റെ പി
ന്നാലെ പൊയി.
൧൨ ¶ പിന്നെ ഉണ്ടായത എന്തെന്നാ
ൽ, അവൻ ഒരു നഗരത്തിൽ ഇരി
ക്കുമ്പൊൾ, കണ്ടാലും കുഷ്ഠരൊഗം
കൊണ്ട നിറഞ്ഞിട്ടുള്ള ഒരു മനു
ഷ്യൻ യെശുവിനെ കണ്ടാറെ, കവി
ണ്ണുവീണ, കൎത്താവെ, നിനക്ക മന
സ്സുണ്ടെങ്കിൽ എന്നെ ശുദ്ധമാക്കുവാൻ
നിനക്ക കഴിയും എന്ന അവനൊട
അപെക്ഷിച്ചു.

൧൩ അപ്പൊൾ അവൻ കൈ നീ
ട്ടി, അവനെ തൊട്ട, എനിക്ക മന
സ്സുണ്ട, നീ ശുദ്ധനായ്തീരുക എന്ന പ
റഞ്ഞു. ഉടനെ കുഷ്ഠരൊഗം അവ
നെ വിട്ട മാറി.
൧൪ പിന്നെ അവൻ അവനൊട,
നീ ഇത ആരൊടും പറയരുത: എ
ങ്കിലും പൊയി, നിന്നെ തന്നെ ആ
ചാൎയ്യന കാണിച്ച, അവൎക്ക സാക്ഷി
ക്കായിട്ട, മൊശ കല്പിച്ചപ്രകാരം നി
ന്റെ ശുദ്ധീകരണത്തിന വെണ്ടി
വഴിപാട കഴിക്ക.
൧൫ എന്നാലും അവനെ കുറിച്ച ഒ
രു കീൎത്തി അധികമധികമായി പ
രന്നു: അപ്പൊൾ വളരെ പുരുഷാര
ങ്ങൾ കെൾപ്പാനായിട്ടും, തങ്ങളുടെ
രൊഗങ്ങളിൽനിന്ന അവനാൽ
സൌഖ്യമാക്കപ്പെടുവാനായിട്ടും വ
ന്നു കൂടി.
൧൬ എന്നാൽ അവൻ വനപ്രദെ
ശങ്ങളിലെക്ക മാറി, പ്രാൎത്ഥിച്ചുകൊ
ണ്ടിരുന്നു.
൧൭ ¶ പിന്നെ ഒരു ദിവസം അവ
ൻ പഠിപ്പിച്ചുകൊണ്ടിരിക്കുമ്പൊൾ ഉ
ണ്ടായത എന്തെന്നാൽ, ഗലിലെയാ
യിലും, യെഹൂദിയായിലുമുള്ള സക
ല ഗ്രാമങ്ങളിൽനിന്നും, യെറുശലെ
മിൽനിന്നും വന്ന പറിശെന്മാരും
ന്യായപ്രമാണ ശാസ്ത്രിമാരും ഇരു
ന്നിരുന്നു; അവരെ സൌഖ്യപ്പെടു
ത്തുവാന കൎത്താവിന്റെ ശക്തിയു
ണ്ടായിരുന്നു.
൧൮ അപ്പൊൾ, കണ്ടാലും, ചില
മനുഷ്യർ പക്ഷവാതക്കാരനായ ഒരു
ത്തനെ കിടക്കയിൽ എടുത്തുകൊണ്ട
വന്ന, അവനെ അകത്ത കൊണ്ടു
പൊകുവാനും അവന്റെ മുമ്പാകെ
വെപ്പാനും വഴി തെടി.
൧൯ പുരുഷാരത്തിന്റെ ഹെതുവാ
യ അവനെ എത [വഴിയായി] അ
കത്തെക്ക കൊണ്ടുപൊകാം എന്ന ത
ങ്ങൾ കാണായ്കകൊണ്ട, അവർ വീ

ട്ടിന്മെൽ കരെറി, കട്ടമെച്ചിൽ വഴി
യായി അവനെ കിടക്കയൊട കൂടെ
നടുവിലെക്ക യെശുവിന്റെ മുമ്പാ
കെ ഇറക്കി.
൨൦ എന്നാറെ അവൻ അവരുടെ
വിശ്വാസം കണ്ട, അവനൊട, മ
നുഷ്യനെ, നിന്റെ പാപങ്ങൾ നി
നക്ക മൊചിക്കപ്പെട്ടിരിക്കുന്നു എന്ന
പറഞ്ഞു.
൨൧ അപ്പൊൾ ഉപാദ്ധ്യായന്മാരും
പറിശെന്മാരും, ദൈവദൂഷണങ്ങൾ
പറയുന്ന ഇവൻ ആര? ദൈവം ഒ
രുവനല്ലാതെ പാപങ്ങളെ മൊചി
പ്പാൻ കഴിയുന്നവൻ ആര? എന്ന
വിചാരിച്ചു തുടങ്ങി.
൨൨ എന്നാറെ യെശു അവരുടെ
വിചാരങ്ങളെ അറിഞ്ഞ, അവരൊ
ട ഉത്തരമായിട്ട, നിങ്ങൾ നിങ്ങളു
ടെ ഹൃദയങ്ങളിൽ വിചാരിക്കുന്നത
എന്ത?
൨൩ എത എളുപ്പം, നിനക്ക നി
ന്റെ പാപങ്ങൾ മൊചിക്കപ്പെട്ടിരി
ക്കുന്നു എന്ന പറയുന്നതൊ, എഴുനി
റ്റ നടക്ക എന്ന പറയുന്നതൊ?
൨൪ എന്നാൽ ഭൂമിയിൽ പാപങ്ങ
ളെ മൊചിപ്പാൻ മനുഷ്യന്റെ പു
ത്രന അധികാരം ഉണ്ട എന്ന നി
ങ്ങൾ അറിയെണ്ടുന്നതിനായിട്ട,
(അവൻ പക്ഷവാതക്കാരനൊട പ
റഞ്ഞു,) നീ എഴുനീല്ക്ക, നിന്റെ കി
ടക്ക എടുത്തുകൊണ്ട, നിന്റെ വീട്ടി
ലെക്ക പൊക, എന്ന ഞാൻ നി
ന്നൊട പറയുന്നു എന്ന പറഞ്ഞു.
൨൫ ഉടനെ അവൻ അവരുടെ മു
മ്പാകെ എഴുനീറ്റ, താൻ കിടന്നി
രുന്നത എടുത്ത, ദൈവത്തെ സ്തുതി
ച്ചുകൊണ്ട, തന്റെ വീട്ടിലെക്ക പൊ
യി.
൨൬ അപ്പൊൾ എല്ലാവൎക്കും വിസ്മ
യമുണ്ടായി, അവർ ദൈവത്തെ സ്തു
തിച്ചു, അത്രയുമല്ല അവർ ഭയം കൊ
ണ്ട നിറഞ്ഞ, ഞങ്ങൾ അപൂൎവ്വ കാ
ൎയ്യങ്ങളെ ഇന്ന കണ്ടു എന്ന പറഞ്ഞു.
൨൭ ¶ പിന്നെ ഈ കാൎയ്യങ്ങളുടെ
ശെഷം അവൻ പുറപ്പെട്ടുപൊയി,
ലെവി എന്ന പെരുള്ളൊരു ചുങ്കക്കാര
ൻ ചുങ്കസ്ഥലത്തിരിക്കുന്നതിനെ ക
ണ്ടു: അവനൊട് എന്റെ പിന്നാ
ലെ വരിക എന്ന പറഞ്ഞു.
൨൮ അവൻ സകലവും ഉപെക്ഷി
ച്ച, എഴുനീറ്റ, അവന്റെ പിന്നാ
ലെ പൊകയും ചെയ്തു.
൨൯ പിന്നെ ലെവി തന്റെ വീ
ട്ടിൽ അവന ഒരു വലിയ വിരുന്ന
കഴിച്ചു: അവിടെ ചുങ്കക്കാരായിട്ടും മ
റ്റുള്ളവരായിട്ടും ബഹു പുരുഷാരാ
വും അവരൊട കൂടെ ഇരുന്നിരുന്നു.
൩൦ എന്നാറെ അവരുടെ ഉപാ
ദ്ധ്യായന്മാരും പറിശെന്മാരും അവ
ന്റെ ശിഷ്യന്മാരുടെ നെരെ പിറു
പിറുത്തു, നിങ്ങൾ ചുങ്കക്കാരൊടും
പാപികളൊടും കൂടെ ഭക്ഷിച്ചു കുടി
ക്കുന്നത എന്തിന? എന്ന പറഞ്ഞു.
൩൧ അപ്പൊൾ യെശു ഉത്തരമാ
യിട്ട അവരൊട, സ്വസ്ഥമുള്ളവൎക്ക
വൈദ്യനെ കൊണ്ട ആവശ്യമില്ല;
രൊഗികളായുള്ളവൎക്കെ ഉള്ളു.
൩൨ ഞാൻ നീതിമാന്മാരെ അല്ല,
പാപികളെ അത്രെ അനുതാപത്തി
ലെക്ക വിളിപ്പാൻ വന്നിരിക്കുന്നു എ
ന്ന പറഞ്ഞു.
൩൩ ¶ പിന്നെ അവർ അവ
നൊട, യൊഹന്നാന്റെ ശിഷ്യന്മാ
രും, അപ്രകാരം തന്നെ പറിശെന്മാ
രുടെ ശിഷ്യന്മാരും പലപ്പൊഴും ഉ
പൊഷിച്ച, പ്രാൎത്ഥനകളെ ചെയ്തു
വരുന്നു, എന്നാൽ നിനക്കുള്ളവർ ഭ
ക്ഷിച്ചു കുടിക്കുന്നു, അതെന്തുകൊണ്ട?
എന്ന പറഞ്ഞു.
൩൪ എന്നാറെ അവൻ അവരൊ
ട, മണവാളൻ തങ്ങളൊട കൂടെ
യുള്ളപ്പൊൾ, കല്യാണ ഗൃഹത്തിലെ
പൈതങ്ങളെ ഉപൊഷിപ്പിപ്പാൻ
നിങ്ങൾക്ക കഴിയുമൊ?

൩൫ മണവാളൻ അവരിൽനിന്ന നീക്കപ്പെട്ടും നാളുകൾ വരും, അപ്പൊൾ അവർ ആ നാളുകളിൽ ഉപൊഷിക്കും എന്ന പറഞ്ഞു.

൩൬ ¶ പിന്നെ അവൻ അവരൊട ഒരു ഉപമയും പറഞ്ഞു; ഒരുത്തനും പുതിയ വസ്ത്രഖണ്ഡം പഴയ വസ്ത്രത്തിന്മെൽ ചെക്കമാറില്ല; അപ്രകാരമായാൽ, പുതിയത ചീന്തലുണ്ടാകുന്നു, അത്രയുമല്ല പുതിയ വസ്ത്രഖണ്ഡം പഴയതിനൊട ചെരുന്നില്ല.

൩൭ പിന്നെയും ഒരുത്തനും പുതിയ വീഞ്ഞ പഴയ തൊല്ക്കുടങ്ങളിൽ പകന്ന വെക്കമാറില്ല; അപ്രകാരമായാൽ, പുതിയ വീഞ്ഞ തൊല്ക്കുടങ്ങളെ പൊളിച്ച, ഒഴുകിപൊകും, തൊല്ക്കുടങ്ങളും കെട്ടുപൊകും.

൩൮ പുതിയ വീഞ്ഞ പുതിയ തൊല്ക്കുടങ്ങളിൽ അത്രെ പകന്ന വെക്കപ്പെടെണ്ടുന്നത; അപ്പൊൾ രണ്ടും രക്ഷപെടുന്നു.

൩൯ അത്രയുമല്ല ഒരുത്തനും പഴയ വീഞ്ഞ കുടിച്ചിട്ട ഉടനെ പുതിയത ആഗ്രഹിക്കുന്നില്ല; എന്തുകൊണ്ടെന്നാൽ പഴയത എറെ നല്ലതാകുന്നു എന്ന അവൻ പറയുന്നു.

## ൬ അദ്ധ്യായം.

൧ ശാബത ദിവസത്തിൽ ശിഷ്യന്മാർ കതിരുകളെ പറിച്ച സംഗതി.—൧൨ ക്രിസ്തു പന്ത്രണ്ടാളുകളെ തെരിഞ്ഞെടുക്കുന്നതും.—൧൭ വ്യാധികളെ സൌഖ്യമാക്കുന്നതും. ൨൦ പ്രസംഗം ചെയ്യുന്നതും.

൧ പിന്നെ ഒന്നാമത്തെത കഴിഞ്ഞ രണ്ടാം ശാബത ദിവസത്തിൽ ഉണ്ടായത എന്തെന്നാൽ, അവൻ വിളഭൂമികളിൽ കൂടി പൊയി; അപ്പൊൾ അവന്റെ ശിഷ്യന്മാർ കതിരുകളെ പറിച്ച, തങ്ങളുടെ കൈകൾ കൊണ്ട തിരുമ്മി തിന്നു.

൨ എന്നാറെ പറിശെന്മാരിൽ ചിലർ അവരൊട, ശാബത ദിവസങ്ങളിൽ ചെയ്വാൻ ന്യായമില്ലാത്തത നിങ്ങൾ എന്തിന ചെയ്യുന്നു? എന്ന പറഞ്ഞു.

൩ യെശു ഉത്തരമായിട്ട അവരൊട പറഞ്ഞു, ദാവീദിനും അവനൊട കൂടെയുള്ളവൎക്കും വിശന്നപ്പൊൾ, അവൻ എന്ത ചെയ്തു:

൪ എങ്ങിനെ അവൻ ദൈവത്തിന്റെ ആലയത്തിലെക്ക കടന്ന, ആചാൎയ്യന്മാൎക്ക മാത്രമല്ലാതെ [മറ്റൊരുത്തൎക്കും] ഭക്ഷിപ്പാൻ ന്യായമില്ലാത്ത കാഴ്ച അപ്പം എടുത്ത ഭക്ഷിച്ചു, തന്നൊട കൂടെയുള്ളവൎക്കും കൊടുത്തു എന്നുള്ളത നിങ്ങൾ വായിച്ചിട്ടില്ലയൊ? എന്ന പറഞ്ഞു.

൫ പിന്നെ അവൻ അവരൊട, മനുഷ്യന്റെ പുത്രൻ ശാബത ദിവസത്തിന്റെയും കൎത്താവ ആകുന്നു എന്ന പറഞ്ഞു.

൬ ¶ മറ്റൊരു ശാബത ദിവസത്തിലും ഉണ്ടായത എന്തെന്നാൽ, അവൻ പള്ളിയിലെക്ക ചെന്ന പഠിപ്പിച്ചു: അവിടെ തന്റെ വലത്തു കൈ ശൊഷിച്ചിട്ടുള്ളൊരു മനുഷ്യൻ ഉണ്ടായിരുന്നു.

൭ അപ്പൊൾ ഉപാദ്ധ്യായന്മാരും പറിശെന്മാരും അവന്റെ നെരെ കുറ്റം കണ്ടെത്തുവാനായിട്ട, അവൻ ശാബത ദിവസത്തിൽ സൌഖ്യമാക്കുമൊ, എന്ന അവനെ നൊക്കിയിരുന്നു.

൮ എന്നാറെ അവരുടെ വിചാരങ്ങളെ അവൻ അറിഞ്ഞ, കൈ ശൊഷിച്ചുള്ള മനുഷ്യനൊട, നീ എഴുനീറ്റ, നടുവിൽ നില്ക്ക, എന്ന പറഞ്ഞു. അപ്രകാരം അവൻ എഴുനീറ്റ നിന്നു.

൯ അപ്പൊൾ യെശു അവരൊട, ഞാൻ നിങ്ങളൊട ഒരു കാൎയ്യം ചൊദിക്കാം; ശാബത ദിവസങ്ങളിൽ ഗു

ണം ചെയ്യുന്നതൊ ദൊഷം ചെയ്യുന്നതൊ? ജീവനെ രക്ഷിക്കുന്നതൊ, നശിപ്പിക്കുന്നതൊ എത ന്യായം? എന്ന പറഞ്ഞു.

൧൦ പിന്നെ അവൻ അവരെ എല്ലാവരെയും ചുറ്റും നൊക്കി, ആ മനുഷ്യനൊട, നിന്റെ കൈ നീട്ടുക എന്ന പറഞ്ഞു. അവൻ അപ്രകാരം ചെയ്തു: അവന്റെ കൈ മറ്റത പൊലെ നല്ലവണ്ണം സൌഖ്യമാകയും ചെയ്തു.

൧൧ അപ്പൊൾ അവർ ഭ്രാന്തകൊണ്ട നിറഞ്ഞു, യെശുവിനൊട എന്ത ചെയ്യെണ്ടു എന്ന തങ്ങളിൽ തമ്മിൽ സംസാരിച്ചു.

൧൨ ¶ പിന്നെ ആ നാളുകളിൽ ഉണ്ടായത എന്തെന്നാൽ, അവൻ പ്രാൎത്ഥിപ്പാനായിട്ട ഒരു മലയിലെക്ക പൊയി, ദൈവത്തിനൊടുള്ള പ്രാൎത്ഥനയിൽ രാത്രി മുഴുവനും കഴിച്ചു.

൧൩ പിന്നെ നെരം പുലൎന്നപ്പൊൾ, അവൻ തന്റെ ശിഷ്യന്മാരെ അടുക്കൽ വിളിച്ച,

൧൪ അവരിൽ പത്രൊസ എന്നും അവൻ പെരിട്ട ശിമൊനെയും, അവന്റെ സഹൊദരനായ അന്ത്രയൊസിനെയും, യാക്കൊബിനെയും, യൊഹന്നാനെയും, ഫിലിപ്പൊസിനെയും, ബൎത്തൊലൊമായിയെയും,

൧൫ മത്തായിയെയും, തൊമാസിനെയും, അല്പായുടെ പുത്രനായ യാക്കൊബിനെയും, സിലൊതെസ എന്ന ചൊല്ലപ്പെട്ട ശിമൊനെയും,

൧൬ യാക്കൊബിന്റെ സഹൊദരനായ യെഹൂദായെയും, പിന്നെ ദ്രൊഹിയുമായി തീൎന്ന യെഹൂദാ ഇസ്കറിയൊത്തിനെയും ഇങ്ങിനെ പന്ത്രണ്ട പെരെ തെരിഞ്ഞെടുത്തു, ആയവരെ അവൻ അപ്പൊസ്തൊലന്മാർ എന്നും നാമം വിളിച്ചു.

൧൭ ¶ പിന്നെ അവൻ അവരൊട കൂടെ ഇറങ്ങി, സമമായുള്ളൊരു സ്ഥലത്ത നിന്നു, വിശെഷിച്ച അവന്റെ ശിഷ്യന്മാരുടെ കൂട്ടവും, അവനിൽനിന്ന കെൾപ്പാനായിട്ടും, തങ്ങളുടെ വ്യാധികളിൽനിന്ന സ്വസ്ഥമാകപ്പെടുവാനായിട്ടും യെഹൂദിയായിൽ എല്ലാടത്തുനിന്നും യെറുശലമിൽനിന്നും, തുറിന്റെയും സിദൊന്റെയും സമുദ്ര തീരത്തിൽനിന്നും വന്നിട്ടുള്ള ബഹു ജനക്കൂട്ടവും,

൧൮ അശുദ്ധാത്മാക്കളാൽ ബാധിക്കപ്പെട്ടവരും [ഉണ്ടായിരുന്നു:] അവർ സൌഖ്യമാക്കപ്പെട്ടു.

൧൯ ശക്തി അവനിൽനിന്ന പുറപ്പെട്ടു, എല്ലാവരെയും സൌഖ്യമാക്കിയതകൊണ്ട, പുരുഷാരവും എല്ലാം അവനെ തൊടുവാനായിട്ട ശ്രമിച്ചു.

൨൦ ¶ പിന്നെ അവൻ തന്റെ ശിഷ്യന്മാരുടെ നെരെ തന്റെ കണ്ണുകളെ ഉയൎത്തി, പറഞ്ഞു, ദരിദ്രന്മാരായ നിങ്ങൾ ഭാഗ്യവാന്മാർ: അതെന്തകൊണ്ടെന്നാൽ ദൈവത്തിന്റെ രാജ്യം നിങ്ങൾക്കുള്ളതാകുന്നു.

൨൧ ഇപ്പൊൾ വിശന്നിരിക്കുന്ന നിങ്ങൾ ഭാഗ്യവാന്മാർ: അതെന്തുകൊണ്ടെന്നാൽ നിങ്ങൾ തൃപ്തന്മാരാകും. ഇപ്പൊൾ കരയുന്ന നിങ്ങൾ ഭാഗ്യവാന്മാർ: അതെന്തകൊണ്ടെന്നാൽ നിങ്ങൾ ചിരിക്കും.

൨൨ മനുഷ്യ പുത്രന്റെ നിമിത്തമായിട്ട മനുഷ്യർ നിങ്ങളെ ദ്വെഷിക്കുമ്പൊഴും, നിങ്ങളെ ഭ്രഷ്ടാക്കികളകയും, നിങ്ങളെ നിന്ദിച്ച, നിങ്ങളുടെ നാമം ദൊഷമുള്ളതെന്ന വെച്ച തള്ളികളയുമ്പൊഴും, നിങ്ങൾ ഭാഗ്യവാന്മാരാകുന്നു.

൨൩ കണ്ടാലും നിങ്ങളുടെ ഫലം സ്വൎഗ്ഗത്തിൽ വലുതെ ആകകൊണ്ട, ആ നാളിൽ സന്തൊഷിച്ച, പ്രസാദത്തൊടെ നൃത്തം ചെയ്യിൻ: അവരുടെ പിതാക്കന്മാർ ദീൎഘദൎശികളൊട ഇപ്രകാരം തന്നെ ചെയ്തുവല്ലൊ:

൨൪ എങ്കിലൊ സമ്പന്നന്മാരായുള്ള നിങ്ങൾക്ക ഹാ കഷ്ടം! നിങ്ങൾ നിങ്ങളുടെ ആശ്വാസം പ്രാപിച്ചിരിക്കുന്നുവല്ലൊ.

൨൫ തൃപ്തന്മാരാകുന്ന നിങ്ങൾക്ക ഹാ കഷ്ടം! അതെന്തുകൊണ്ടെന്നാൽ നിങ്ങൾ വിശന്നിരിക്കും. ഇപ്പൊൾ ചിരിക്കുന്ന നിങ്ങൾക്ക ഹാ കഷ്ടം! അതെന്തുകൊണ്ടെന്നാൽ നിങ്ങൾ ദുഃഖിച്ച കരയും.

൨൬ എല്ലാ മനുഷ്യരും നിങ്ങളെ കുറിച്ച നന്മ പറയുമ്പൊൾ, നിങ്ങൾക്ക ഹാ കഷ്ടം! അവരുടെ പിതാക്കന്മാർ കള്ള ദീൎഘദൎശികളൊട ഇപ്രകാരം ചെയ്തുവല്ലൊ.

൨൭ ¶ എങ്കിലൊ കെൾക്കുന്നവരായ നിങ്ങളൊട ഞാൻ പറയുന്നു, നിങ്ങളുടെ ശത്രുക്കളെ സ്നെഹിപ്പിൻ, നിങ്ങളെ പകെക്കുന്നവൎക്ക ഗുണം ചെയ്വിൻ.

൨൮ നിങ്ങളെ ശപിക്കുന്നവരെ അനുഗ്രഹിച്ച, നിങ്ങളെ ഉപദ്രവിക്കുന്നവൎക്ക വെണ്ടി പ്രാൎത്ഥിച്ചുകൊൾവിൻ.

൨൯ ഒരു കവിളിൽ നിന്നെ അടിക്കുന്നവന മറെറതും കാണിച്ച കൊടുക്ക: നിന്റെ കുപ്പായം എടുത്തു കൊള്ളുന്നവനൊട നിന്റെ അങ്കിയും [എടുത്തുകൊൾവാൻ] വിരൊധിക്കരുത.

൩൦ നിന്നൊട ചൊദിക്കുന്നവന എല്ലാവനും കൊടുക്ക; നിന്റെ വസ്തുക്കൾ എടുത്തുകൊള്ളുന്നവനൊട തിരികെ ചൊദിക്കയുമരുത.

൩൧ വിശെഷിച്ച മനുഷ്യർ എതപ്രകാരം നിങ്ങൾക്ക ചെയ്യെണമെന്ന നിങ്ങൾ ഇച്ശിക്കുന്നുവൊ, അപ്രകാരം തന്നെ നിങ്ങളും അവൎക്ക ചെയ്വിൻ.

൩൨ നിങ്ങളെ സ്നെഹിക്കുന്നവരെ നിങ്ങൾ സ്നെഹിച്ചാൽ, നിങ്ങൾക്ക എന്ത ഫലമുള്ളു? പാപികളും തങ്ങളെ സ്നെഹിക്കുന്നവരെ സ്നെഹിക്കുന്നുവല്ലൊ.

൩൩ പിന്നെ നിങ്ങൾക്ക നന്മ ചെയ്യുന്നവൎക്ക നിങ്ങൾ നന്മ ചെയ്താൽ, നിങ്ങൾക്ക എന്ത ഫലമുള്ളു? പാപികളും അപ്രകാരം തന്നെ ചെയ്യുന്നുവല്ലൊ.

൩൪ പിന്നെ ഇന്നവരൊട തിരികെ വാങ്ങികൊള്ളാമെന്ന നിങ്ങൾ നിശ്ചയിച്ചു, അവൎക്ക കടം കൊടുത്താൽ, നിങ്ങൾക്ക എന്ത ഫലമുള്ളു? പാപികളും ശരിവരെ തിരികെ വാങ്ങികൊൾവാനായിട്ട പാപികൾക്ക കടം കൊടുക്കുന്നുവല്ലൊ.

൩൫ എങ്കിലും നിങ്ങൾ നിങ്ങളുടെ ശത്രുക്കളെ സ്നെഹിച്ചു, നന്മചെയ്തു, ഒന്നും തിരികെ ഇച്ശിക്കാതെ, കടം കൊടുപ്പിൻ: അപ്പൊൾ നിങ്ങളുടെ ഫലം വളരെ ആകും, അത്രയുമല്ല നിങ്ങൾ അത്യുന്നതനായവന്റെ പൈതങ്ങളാകും: എന്തുകൊണ്ടെന്നാൽ അവൻ നന്ദിയില്ലാത്തവരൊടും ദൊഷികളൊടും ദയാവാനാകുന്നു.

൩൬ അതുകൊണ്ട നിങ്ങളുടെ പിതാവ കരുണയുള്ളവനായിരിക്കുന്ന പ്രകാരം നിങ്ങളും കരുണയുള്ളവരാകുവിൻ.

൩൭ ¶ വിധിക്കരുത, അപ്പൊൾ നിങ്ങളും വിധിക്കപ്പെടുകയില്ല: ശിക്ഷക്ക വിധിക്കരുത, അപ്പൊൾ നിങ്ങളും ശിക്ഷക്ക വിധിക്കപ്പെടുകയില്ല: മൊചിപ്പിൻ, അപ്പൊൾ നിങ്ങളും മൊചിക്കപ്പെടും.

൩൮ കൊടുപ്പിൻ, അപ്പൊൾ നിങ്ങൾക്ക തരപ്പെടും: അമൎന്ന, കുലുങ്ങി, ചരിഞ്ഞ വീഴുന്ന നല്ല അളവ ജനങ്ങൾ നിങ്ങളുടെ മടിയിലെക്ക തരും. നിങ്ങൾ അളക്കുന്ന അളവ കൊണ്ട തന്നെ നിങ്ങൾക്ക തിരികെ അളക്കപ്പെടുമല്ലൊ.

൩൯ പിന്നെ അവൻ അവരൊട ഒരു ഉപമ പറഞ്ഞു, കുരുടന വഴി

കാട്ടുവാൻ കുരുടന കഴിയുമൊ? അവർ ഇരുവരും കുഴിയിലെക്ക വീഴുകയില്ലയൊ?

൪൰ ശിഷ്യൻ തന്റെ ഗുരുവിനെക്കാൾ മീതെ അല്ല: തികഞ്ഞവൻ എല്ലാം തന്റെ ഗുരുവിനെ പൊലെ ആകും താനും.

൪൰൧ പിന്നെയും നീ നിന്റെ സ്വന്ത കണ്ണിലുള്ള കൊൽ വിചാരിക്കാതെ, നിന്റെ സഹൊദരന്റെ കണ്ണിലുള്ള കരട എന്തിന നൊക്കുന്നു?

൪൰൨ അല്ല, നീ തന്നെ നിന്റെ കണ്ണിലുള്ള കൊൽ കാണാതെ ഇരിക്കുമ്പൊൾ, നിന്റെ സഹൊദരനൊട, സഹൊദര, ഞാൻ നിന്റെ കണ്ണിലുള്ള കരട എടുത്തുകളവാൻ സമ്മതിക്ക എന്ന നിനക്ക എങ്ങിനെ പറവാൻ കഴിയും? കപടഭക്തിക്കാര, മുമ്പെ നിന്റെ കണ്ണിൽനിന്ന കൊൽ എടുത്തുകളക, അപ്പൊൾ നിന്റെ സഹൊദരന്റെ കണ്ണിലുള്ള കരടും എടുത്തുകളവാൻ നിനക്ക നല്ലവണ്ണം കാണും.

൪൰൩ എന്തുകൊണ്ടെന്നാൽ ഒരു നല്ല വൃക്ഷം ആകാത്ത ഫലം തരുന്നില്ല: ഒരു ആകാത്ത വൃക്ഷം നല്ല ഫലം തരുന്നതുമില്ല.

൪൰൪ ഒരൊരൊ വൃക്ഷം അതാതിന്റെ സ്വന്ത ഫലം കൊണ്ടല്ലൊ അറിയപ്പെടുന്നത. എന്തെന്നാൽ മുള്ളുകളിൽനിന്ന അത്തിപ്പഴങ്ങൾ പറിക്കുമാറുമില്ല, ഞെരിഞ്ഞിൽ പടപ്പുകളിൽനിന്ന മുന്തിരിങ്ങാപ്പഴം പറിക്കുമാറുമില്ല.

൪൰൫ ഒരു നല്ല മനുഷ്യൻ തന്റെ ഹൃദയത്തിലെ നല്ല നിക്ഷെപത്തിൽനിന്ന നല്ലതായുള്ളത പുറപ്പെടീക്കുന്നു; ദൊഷമുള്ളൊരു മനുഷ്യൻ തന്റെ ഹൃദയത്തിലെ ദൊഷമുള്ള നിക്ഷെപത്തിൽനിന്ന ദൊഷമായുള്ളതും പുറപ്പെടീക്കുന്നു: ഹൃദയത്തിന്റെ പരിപൂർണ്ണതയിൽനിന്നല്ലൊ അവന്റെ വായ സംസാരിക്കുന്നത.

൪൰൬ പിന്നെയും ഞാൻ പറയുന്ന കാൎയ്യങ്ങളെ ചെയ്യാതെ, നിങ്ങൾ എന്നെ, കൎത്താവെ, കൎത്താവെ, എന്ന എന്തിന വിളിക്കുന്നു?

൪൰൭ യാതൊരുത്തൻ എന്റെ അടുക്കൽ വന്ന, എന്റെ വചനങ്ങളെ കെട്ട, അവയിൻ പ്രകാരം ചെയ്യുന്നുവൊ, അവൻ ഇന്നവനൊട സദൃശനാകുന്നു എന്ന ഞാൻ നിങ്ങൾക്ക കാണിക്കാം.

൪൰൮ ആഴം കുഴിച്ച, ഒരു പാറയിന്മെൽ അടിസ്ഥാനം വെച്ച, വീട പണിചെയ്തിട്ടുള്ള മനുഷ്യനൊട അവൻ സദൃശനാകുന്നു; വലിയ വെള്ളം വന്ന, നീരൊഴുക്കും ആ വീട്ടിൽ കഠിനമായി തട്ടിയാറെയും, അത പാറയിന്മെൽ അടിസ്ഥാനപ്പെട്ടിരുന്നതകൊണ്ട, അതിനെ ഇളക്കുവാൻ കഴിഞ്ഞില്ല.

൪൰൯ എന്നാൽ കെട്ട, അപ്രകാരം ചെയ്യാതെ ഇരിക്കുന്നവൻ, അടിസ്ഥാനം കൂടാതെ ഭൂമിയിന്മെൽ വീട പണിചെയ്തിട്ടുള്ളൊരു മനുഷ്യനൊട സദൃശനാകുന്നു: അതിന്മെൽ നീരൊഴുക്ക കഠിനമായി തട്ടി; ഉടനെ അത വീണു; ആ വീട്ടിന്റെ നാശം വലുതായിരുന്നു.

## ൭ അദ്ധ്യായം.

൧ ശതാധിപന്റെ വിശ്വാസം.—൧൧ ക്രിസ്തു വിധവയുടെ മകനെ ഉയിൎപ്പിച്ചത.—൧൮ യൊഹന്നാന്റെ ദൂതന്മാരൊട ഉത്തരം പറഞ്ഞത.—൨൪ യൊഹന്നാനെ കുറിച്ച സാക്ഷി പറഞ്ഞത.—൩൬ മഗ്ദലെനെ മറിയ ക്രിസ്തുവിന്റെ കാലുകളെ കഴുകിയത.

പിന്നെ ജനങ്ങൾ കെൾക്കെ അവൻ തന്റെ വചനങ്ങളെ എല്ലാം ചൊല്ലി കഴിഞ്ഞതിന്റെ ശെഷം,

അവൻകപ്പർന്നഹൊമിലെക്കപൊയി.

൨ അവിടെ ഒരു ശതാധിപന്റെ വെലക്കാരൻ രൊഗമായി, മരിക്കുമാറായിരുന്നു, ഇവൻ അവന പ്രിയനായിരുന്നു.

൩ ആ ശതാധിപൻ യെശുവിന്റെ വസ്തുത കെട്ടപ്പൊൾ, അവൻ വന്ന, തന്റെ വെലക്കാരനെ സൌഖ്യമാക്കെണമെന്ന അവനൊട അപെക്ഷിപ്പാനായിട്ട, യെഹൂദന്മാരുടെ മൂപ്പന്മാരെ അവന്റെ അടുക്കൽ അയച്ചു.

൪ അവർ യെശുവിന്റെ അടുക്കൽ വന്നപ്പൊൾ, അവനൊട താല്പൎയ്യമായിട്ട അപെക്ഷിച്ചു, അവൻ നമ്മുടെ ജാതിയെ സ്നെഹിച്ചു, ഞങ്ങൾക്കായിട്ട ഒരു പള്ളിയും തീൎപ്പിച്ചിരിക്കകൊണ്ട,

൫ നീ അവന ഇത ചെയ്യെണ്ടുന്നതിന യൊഗ്യനാകുന്നു എന്ന പറഞ്ഞു.

൬ അപ്പൊൾ യെശു അവരൊട കൂടെ പൊയി, എന്നാൽ അവൻ പിന്നെ വീട്ടിൽനിന്ന എറ ദൂരമല്ലാതായപ്പൊൾ, ശതാധിപൻ അവന്റെ അടുക്കലെക്ക സ്നെഹിതന്മാരെ അയച്ചു, അവനൊട, കൎത്താവെ, പ്രയാസപ്പെടരുത: എന്തകൊണ്ടെന്നാൽ നീ എന്റെ പുരെക്കകത്ത കടക്കുന്നതിന ഞാൻ യൊഗ്യനല്ല:

൭ ഇതകൊണ്ട ഞാൻ തന്നെ നിന്റെ അടുക്കൽ വരുന്നതിനും എന്നെ യൊഗ്യനായി വിചാരിച്ചില്ല: എങ്കിലും ഒരു വചനം മാത്രം പറഞ്ഞാലും, എന്റെ വെലക്കാരൻ സ്വസ്ഥനാകും.

൮ എന്തുകൊണ്ടെന്നാൽ ഞാനും അധികാരത്തിന കീഴാക്കപ്പെട്ട മനുഷ്യനാകുന്നു, എന്റെ കീഴിൽ പട്ടാളക്കാർ ഉണ്ട, ഞാൻ ഒരുത്തനൊട, പൊക, എന്ന പറയുന്നു, അവൻ പൊകുന്നു, ഞാൻ മറെറാരുത്തനൊട, വരിക, എന്ന പറയുന്നു, അവൻ വരുന്നു; ഞാൻ എന്റെ വെലക്കാരനൊട, ഇത ചെയ്ക എന്ന പറയുന്നു, അവൻ അത ചെയ്യുന്നു എന്ന പറയിച്ചു.

൯ യെശു ഈ കാൎയ്യങ്ങളെ കെട്ടിട്ട, അവങ്കൽ ആശ്ചൎയ്യപ്പെട്ട, തിരിഞ്ഞുകൊണ്ട, തന്നെ പിന്തുടരുന്ന ജനക്കൂട്ടത്തൊട പറഞ്ഞു, ഇപ്രകാരമുള്ള വിശ്വാസം ഞാൻ ഇസ്രാഎലിലും കണ്ടിട്ടില്ല എന്ന ഞാൻ നിങ്ങളൊട പറയുന്നു.

൰ പിന്നെ അയക്കപ്പെട്ടവർ വീട്ടിലെക്ക തിരികെ വന്നപ്പൊൾ, രൊഗിയായിരുന്ന വെലക്കാരൻ സ്വസ്ഥനായിരിക്കുന്നത കണ്ടു.

൰൧ ¶ പിറെറ ദിവസത്തിൽ ഉണ്ടായത എന്തെന്നാൽ, അവൻ നായിൻ എന്ന പെരുള്ളൊരു നഗരത്തിലെക്ക പൊയി: അവന്റെ ശിഷ്യന്മാർ പലരും, വളരെ ജനക്കൂട്ടവും അവനൊട കൂടെ പൊയി.

൰൨ അവൻ നഗരത്തിന്റെ വാതിലിന സമീപിച്ചപ്പൊൾ, കണ്ടാലും, തന്റെ അമ്മെക്ക എക പുത്രനായി മരിച്ച ഒരുത്തൻ പുറത്ത കൊണ്ടുപൊകപ്പെട്ട, അവളും വിധവയായിരുന്നു: നഗരത്തിലെ വളരെ ജനങ്ങളും അവളൊട കൂടെ ഉണ്ടായിരുന്നു.

൰൩ കൎത്താവ അവളെ കണ്ടാറെ, അവളിൽ കനിവ തൊന്നി, കരയരുത, എന്ന അവളൊട പറഞ്ഞു.

൰൪ പിന്നെ അവൻ വന്ന, പ്രെതമഞ്ചം തൊട്ടു: അത ചുമന്നവരും നിന്നു. എന്നാറെ അവൻ, ബാലക, എഴുനില്ക്ക, എന്ന ഞാൻ നിന്നൊട പറയുന്നു എന്ന പറഞ്ഞു.

൰൫ അപ്പൊൾ മരിച്ചവൻ എഴുനീററ ഇരുന്ന, സംസാരിച്ച തുടങ്ങി. അവനെ അവൻ അവന്റെ അമ്മെക്ക എല്പിക്കയും ചെയ്തു.

൧൬ അപ്പൊൾ എല്ലാവൎക്കും ഭയം
ഉണ്ടായി: ഒരു വലിയ ദീൎഘദൎശി ന
മ്മുടെ ഇടയിൽ ഉണ്ടായിരിക്കുന്നു എ
ന്നും, ദൈവം തന്റെ ജനങ്ങളെ ര
ക്ഷിച്ചു എന്നും അവർ പറഞ്ഞ, ദൈ
വത്തെ സ്തുതിച്ചു.
൧൭ അത്രയുമല്ല അവനെ കുറിച്ചു
ള്ള ഈ വൎത്തമാനം യെഹൂദിയാ
യിൽ ഒക്കെയും ചുറ്റുമുള്ള ദിക്കിൽ ഒ
ക്കെയും പ്രസിദ്ധമായി.
൧൮ ¶ യൊഹന്നാന്റെ ശിഷ്യ
ന്മാർ ഈ കാൎയ്യങ്ങൾ ഒക്കെയും അ
വനൊട അറിയിച്ചു.
൧൯ അപ്പൊൾ യൊഹന്നാൻ ത
ന്റെ ശിഷ്യന്മാരിൽ രണ്ട പെരെ
വിളിച്ചിട്ട, അവരെ യെശുവിന്റെ
അടുക്കൽ അയച്ചു, വരുവാനുള്ളവൻ
നീയൊ? ഞങ്ങൾ മറ്റൊരുത്തനാ
യിട്ട കാത്തിരിക്കയൊ? എന്ന പറ
യിച്ചു.
൨൦ ആ മനുഷ്യർ അവന്റെ അടു
ക്കൽ വന്നിട്ട, വരുവാനുള്ളവൻ നീ
യൊ? ഞങ്ങൾ മറ്റൊരുത്തനായിട്ട
കാത്തിരിക്കയൊ? എന്ന ചൊദിപ്പാ
നായിട്ട യൊഹന്നാൻ ബപ്തിസ്തു ഞ
ങ്ങളെ നിന്റെ അടുക്കൽ അയച്ചിരി
ക്കുന്നു എന്ന പറഞ്ഞു.
൨൧ ആ സമയത്ത തന്നെ അവൻ
രൊഗങ്ങളിൽനിന്നും ദീനങ്ങളിൽ
നിന്നും ദുഷ്ടാത്മാക്കളിൽനിന്നും പ
ലരെയും സൌഖ്യമാക്കി, അനെകം
കുരുടൎക്ക കാഴ്ചയും കൊടുത്തു.
൨൨ അപ്പൊൾ യെശു ഉത്തരമായി
ട്ട അവരൊട, കുരുടർ കാഴ്ച പ്രാ
പിക്കുന്നു, മുടന്തർ നടക്കുന്നു, കുഷ്ഠ
രൊഗികൾ സ്വഛതപ്പെടുന്നു, ചെ
വിടർ കെൾക്കുന്നു, മരിച്ചവർ എഴു
നീല്പിക്കപ്പെടുന്നു, ദരിദ്രൎക്ക എവൻ
ഗെലിയൊൻ അറിയിക്കപ്പെടുന്നു,
ഇങ്ങിനെ നിങ്ങൾ കണ്ടിട്ടും കെട്ടി
ട്ടുമുള്ള കാൎയ്യങ്ങളെ യൊഹന്നാനൊ
ട പൊയി അറിയിപ്പിൻ.
൨൩ വിശെഷിച്ച യാതൊരുത്തൻ
എന്നെ കുറിച്ചു വിരുദ്ധപ്പെടാതെ ഇ
രിക്കുന്നുവൊ, അവൻ ഭാഗ്യവാനാ
കുന്നു എന്ന പറഞ്ഞു.
൨൪ ¶ പിന്നെ യൊഹന്നാന്റെ
ദൂതന്മാർ പൊയതിന്റെ ശെഷം,
അവൻ യൊഹന്നാനെ കുറിച്ചു ജ
നങ്ങളൊട പറഞ്ഞു തുടങ്ങി, നി
ങ്ങൾ എന്ത കാണ്മാൻ വനപ്രദെശ
ത്തിലെക്ക പുറപ്പെട്ടു ചെന്നു? കാ
റ്റിനാൽ ഇളകപ്പെടുന്ന ഒരു ഞാങ്ങ
ണയൊ?
൨൫ എന്നാൽ നിങ്ങൾ എന്ത കാ
ണ്മാൻ പുറപ്പെട്ടു ചെന്നു? മൃദുത്വമാ
യുള്ള വസ്ത്രങ്ങളെ ധരിച്ചൊരു മനു
ഷ്യനെയൊ? കണ്ടാലും, മൊടിയു
ള്ള ഉടുപ്പൊടും ശൃംഗാരതയൊടും
കൂടി ഇരിക്കുന്നവർ രാജധാനിക
ളിൽ ആകുന്നുവല്ലൊ.
൨൬ എന്നാൽ നിങ്ങൾ എന്ത കാ
ണ്മാൻ പുറപ്പെട്ടു ചെന്നു? ഒരു ദീൎഘ
ദൎശിയൊ? അതെ, ഒരു ദീൎഘദൎശി
യെക്കാളും വലിയവനെ എന്ന ഞാൻ
നിങ്ങളൊട പറയുന്നു.
൨൭ കണ്ടാലും, ഞാൻ എന്റെ ദൂ
തനെ നിന്റെ മുഖത്തിന മുമ്പാകെ
അയക്കുന്നു, അവൻ നിന്റെ മുമ്പിൽ
നിന്റെ വഴി നന്നാക്കുമെന്ന ആ
രെ കുറിച്ചു എഴുതിയിരിക്കുന്നുവൊ
അവൻ ഇവനാകുന്നു.
൨൮ ആകയാൽ ഞാൻ നിങ്ങളൊ
ട പറയുന്നു, സ്ത്രീകളിൽനിന്ന ജനി
ച്ചവരിൽ യൊഹന്നാൻ ബപ്തിസ്തി
നെക്കാൾ വലിയ ദീൎഘദൎശി ആരു
മില്ല: എന്നാലും ദൈവത്തിന്റെ
രാജ്യത്തിൽ എറ്റവും ചെറിയവൻ
അവനെക്കാളും വലിയൻ ആകുന്നു.
൨൯ വിശെഷിച്ചും കെട്ടിട്ടുള്ള സ
കല ജനങ്ങളും ചുങ്കക്കാരും യൊഹ
ന്നാന്റെ ബപ്തിസ്മയാൽ ബപ്തിസ്മ
പ്പെടുകകൊണ്ട ദൈവത്തെ നീതി
മാനാക്കി.

൩൰ എന്നാൽ പറിശെന്മാരും ന്യാ
യശാസ്ത്രിമാരും അവനാൽ ബപ്തി
സ്മപ്പെടാതെ, ദൈവത്തിന്റെ ആ
ലൊചനയെ തങ്ങൾക്ക വിരൊധ
മായി തള്ളി.

൩൧ ¶ പിന്നെ കൎത്താവ പറഞ്ഞു,
ഇങ്ങിനെയിരിക്കുമ്പൊൾ ഞാൻ ഈ
തലമുറയുടെ മനുഷ്യരെ ഏതിനൊ
ട സദൃശമാക്കെണ്ടു? അവർ ആരൊ
ട സദൃശന്മാർ ആകുന്നു?

൩൨ ചന്ത സ്ഥലത്ത ഇരുന്ന, ത
മ്മിൽ തമ്മിൽ ഞങ്ങൾ നിങ്ങൾക്കാ
യി കുഴലൂതി, നിങ്ങൾ നൃത്തം ചെ
യ്തതുമില്ല; ഞങ്ങൾ നിങ്ങൾക്കായി
പ്രലാപിച്ചു, നിങ്ങൾ കരഞ്ഞതുമില്ല
എന്ന വിളിച്ച പറയുന്ന പൈതങ്ങ
ളൊട അവർ സദൃശന്മാർ ആകു
ന്നു.

൩൩ എന്തകൊണ്ടെന്നാൽ യൊഹ
ന്നാൻ ബപ്തിസ്തു അപ്പം ഭക്ഷിക്കാതെ
യും വീഞ്ഞ കുടിക്കാതെയും വന്നു:
എന്നാറെ അവന ഒരു പിശാച ഉ
ണ്ടെന്ന നിങ്ങൾ പറയുന്നു.

൩൪ മനുഷ്യന്റെ പുത്രൻ ഭക്ഷി
ച്ച കുടിച്ചുകൊണ്ട വന്നു; എന്നാറെ,
കണ്ടാലും, ഭൊജനപ്രിയനായി, മ
ദ്യപനായി, ചുങ്കക്കാരുടെയും പാപി
കളുടെയും സ്നെഹിതനായുള്ളൊരു മ
നുഷ്യൻ എന്ന നിങ്ങൾ പറയുന്നു.

൩൫ എന്നാലും ജ്ഞാനം തന്റെ
സകല മക്കളാലും നീതിയാക്കപ്പെട്ടു
ന്നതാകുന്നു.

൩൬ ¶ പിന്നെ പറിശെന്മാരിൽ
ഒരുത്തൻ തന്നൊടു കൂടി ഭക്ഷിക്കെ
ണമെന്ന അവനൊട അപെക്ഷിച്ചു.
അപ്രകാരം അവൻ ആ പറിശെ
ന്റെ വീട്ടിലെക്ക പൊയി, ഭക്ഷണെ
ത്തിനിരുന്നു.

൩൭ അപ്പൊൾ, കണ്ടാലും, ആ ന
ഗരത്തിലുള്ള പാപിയായിരുന്ന ഒരു
സ്ത്രീ യെശു ആ പറിശെന്റെ വീ
ട്ടിൽ ഭക്ഷണത്തിനിരിക്കുന്നു എന്ന
അറിഞ്ഞ, അവൾ ഒരു വെള്ളകൽഭ
രണി പരിമളമുള്ള തൈലം കൊണ്ടു
വന്ന,

൩൮ പിറകിൽ അവന്റെ കാല്ക്ക
ൽ കരഞ്ഞുകൊണ്ട നിന്ന, അവന്റെ
കാലുകളെ കണ്ണുനീരുകൾ കൊണ്ട
നനെച്ച തുടങ്ങി, തന്റെ തലമുടി
കൊണ്ട തുടെച്ച, അവന്റെ കാലുക
ളെ ചുംബനം ചെയ്തു, പരിമള തൈ
ലം കൊണ്ട പൂശി.

൩൯ എന്നാൽ അവനെ വിളിച്ചിരു
ന്ന പറിശെൻ അത കണ്ടാറെ, ഇ
വൻ ഒരു ദീൎഘദൎശിയായിരുന്നു എ
ങ്കിൽ, തന്നെ തൊടുന്ന സ്ത്രീ ആരെ
ന്നും, ഏതുപ്രകാരമുള്ളവളെന്നും അ
വൻ അറിയുമായിരുന്നു: അവൾ ഒ
രു പാപിയാകുന്നുവല്ലൊ, എന്ന അ
വൻ തന്റെ ഉള്ളിൽ തന്നെ പറ
ഞ്ഞു.

൪൰ എന്നാറെ യെശു ഉത്തരമായി
ട്ട അവനൊട, ശിമൊനെ, ഇനിക്ക
നിന്നൊട ഒന്ന പറവാനുണ്ട എന്ന
പറഞ്ഞു. ഗുരൊ, പറഞ്ഞാലും, എ
ന്ന പറഞ്ഞു.

൪൧ കടം കൊടുത്ത ഒരുത്തന ക
ടം പെട്ടവർ രണ്ടാൾ ഉണ്ടായിരു
ന്നു: അവരിൽ ഒരുത്തൻ അഞ്ഞൂറ
വെള്ളിക്കാശും, മറ്റവൻ അമ്പത
വെള്ളിക്കാശും കൊടുപ്പാനുണ്ടായിരു
ന്നു.

൪൨ വീട്ടുവാൻ അവൎക്ക ഒരു വക
യില്ലാതെയായപ്പൊൾ, അവൻ ഇരി
വൎക്കും ഇളെച്ചുകൊടുത്തു. അതകൊ
ണ്ട അവരിൽ ഏവൻ അവനെ അ
ധികമായി സ്നെഹിക്കും, എന്നൊട
പറക.

൪൩ ശിമൊൻ ഉത്തരമായിട്ട, അ
വൻ ഏവന അധികം ഇളച്ച കൊ
ടുത്തുവൊ, അവൻ എന്ന ഞാൻ ഊ
ഹിക്കുന്നു എന്ന പറഞ്ഞു. അപ്പൊൾ
അവൻ അവനൊട, നീ നെരായി
ട്ട നിശ്ചയിച്ചു എന്ന പറഞ്ഞു.

൪൪ പിന്നെ അവൻ ആ സ്ത്രീയുടെ അടുക്കലെക്ക തിരിഞ്ഞ, ശിമൊനൊട, നീ ഈ സ്ത്രീയെ കാണുന്നുവൊ? ഞാൻ നിന്റെ വീട്ടിലെക്ക വന്നപ്പൊൾ, നീ എന്റെ കാലുകൾക്ക വെള്ളം തന്നില്ല: എന്നാൽ ഇവൾ കണ്ണുനീരുകൾ കൊണ്ട എന്റെ കാലുകളെ നനെച്ച, തന്റെ തലമുടി കൊണ്ട തുടെച്ചു.

൪൫ നീ എനിക്ക ചുംബനം തന്നില്ല: എന്നാൽ ഇവൾ ഞാൻ അകത്ത പ്രവെശിച്ചത മുതൽ എന്റെ കാലുകളെ ഇടവിടാതെ ചുംബനം ചെയ്തു.

൪൬ നീ എണ്ണ കൊണ്ട എന്റെ തലയെ തെച്ചിട്ടില്ല: എന്നാൽ ഇവൾ പരിമള തൈലം കൊണ്ട എന്റെ കാലുകളെ തെച്ചു.

൪൭ അതകൊണ്ട ഇവളുടെ അനെകം പാപങ്ങൾ ക്ഷമിക്കപ്പെട്ടിരിക്കുന്നു; ഇവൾ വളരെ സ്നെഹിച്ചുവല്ലൊ, എന്ന ഞാൻ നിന്നൊട പറയുന്നു. എന്നാലും ആൎക്ക അല്പം ക്ഷമിക്കപ്പെട്ടിരിക്കുന്നുവൊ, അവൻ അല്പമായി സ്നെഹിക്കുന്നു എന്ന പറഞ്ഞു.

൪൮ പിന്നെ അവൻ അവളൊട നിന്റെ പാപങ്ങൾ ക്ഷമിക്കപ്പെട്ടിരിക്കുന്നു എന്ന പറഞ്ഞു.

൪൯ അപ്പൊൾ അവനൊട കൂടി ഭക്ഷണത്തിനിരുന്നവർ പാപങ്ങളെ കൂടി ക്ഷമിക്കുന്ന ഇവൻ ആരാകുന്നു? എന്ന തങ്ങളിൽ പറഞ്ഞു തുടങ്ങി.

൫൰ പിന്നെയും അവൻ ആ സ്ത്രീയൊട, നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചു; സമാധാനത്തൊടെ പൊക എന്ന പറഞ്ഞു.

## ൮ അദ്ധ്യായം.

൧ സ്ത്രീകൾ ക്രിസ്തുവിന ശുശ്രൂഷ ചെയ്യുന്നത.—൪ വിതെക്കുന്നവന്റെയും.—൧൬ വിളക്കുതണ്ടിന്റെയും. ഉപമ.—൨൬ ലെഗിയൊൻ എന്ന പിശാചുകളുടെ സംഗതി.

അതിന്റെ ശെഷം ഉണ്ടായത എന്തെന്നാൽ, അവൻ നഗരം തൊറും ഗ്രാമം തൊറും സഞ്ചരിച്ച, ദൈവത്തിന്റെ രാജ്യം പ്രസംഗിച്ച, സന്തൊഷ വൎത്തമാനമായി അറിയിച്ചു: അവനൊട കൂടെ ആ പന്ത്രണ്ടാളുകളും,

൨ ദുരാത്മാക്കളിൽനിന്നും രൊഗങ്ങളിൽനിന്നും സ്വസ്ഥമാക്കപ്പെട്ട ചില സ്ത്രീകളും, എഴ പിശാചുകൾ നീങ്ങിപ്പൊയിട്ടുള്ളവളായ മഗ്ദലെനെ എന്ന പെർ വിളിക്കപ്പെട്ട മറിയയും,

൩ എറൊദെസിന്റെ കലവറക്കാരനായ കൂസായുടെ ഭാൎയ്യ യൊഹന്നായും, ശൊശന്നായും, തങ്ങളുടെ വസ്തുക്കൾ കൊണ്ട അവന ശുശ്രൂഷ ചെയ്യുവരായി മറ്റ പല സ്ത്രീകളും [ഉണ്ടായിരുന്നു.]

൪ ¶ പിന്നെ വളരെ ജനങ്ങൾ കൂടി, ഒരൊരൊ നഗരത്തിൽനിന്ന അവന്റെ അടുക്കൽ വന്നപ്പൊൾ, അവൻ ഉപമയായിട്ട പറഞ്ഞു:

൫ ഒരു വിതെക്കുന്നവൻ തന്റെ വിത്ത വിതെപ്പാനായിട്ട പുറപ്പെട്ടു: അവൻ വിതെക്കുമ്പൊൾ, ചിലത വഴി അരികെ വീണു: പിന്നെ അത ചവിട്ടപ്പെട്ടു, ആകാശത്തിലുള്ള പക്ഷികളും അത തിന്നുകളഞ്ഞു.

൬ മറ്റ ചിലത ഒരു പാറയിന്മെൽ വീണു: അത മുളച്ചതിന്റെ ശെഷം അതിന ഈറം ഇല്ലായ്കകൊണ്ട വാടിപ്പൊയി.

൭ മറ്റ ചിലതും മുള്ളുകളുടെ ഇടയിൽ വീണു: മുള്ളുകൾ കൂടി മുളച്ച, അത ഞെരുക്കികളഞ്ഞു.

൮ മറ്റ ചിലതും നല്ല നിലത്തിൽ വീണു, അത മുളച്ച, നൂറ വീതം ഫ

ലം തരികയും ചെയ്യു. ഈ കാൎയ്യങ്ങളെ പറഞ്ഞപ്പൊൾ, അവൻ കെൾപ്പാൻ ചെവികളുള്ളവൻ കെൾക്കട്ടെ, എന്ന വിളിച്ച പറഞ്ഞു.

൯ അപ്പൊൾ അവന്റെ ശിഷ്യന്മാർ ഈ ഉപമ എന്താകുന്നു? എന്ന അവനൊട ചൊദിച്ചു.

൰ അവൻ പറഞ്ഞു, ദൈവത്തിന്റെ രാജ്യത്തെ രഹസ്യങ്ങളെ അറിവാനായിട്ട നിങ്ങൾക്ക നല്കപ്പെട്ടതാകുന്നു: എന്നാൽ ശെഷമുള്ളവർ കണ്ടും കാണാതെയും, കെട്ടും തിരിച്ചറിയാതെയും ഇരിപ്പാനായിട്ട, അവൎക്ക ഉപമകളായിട്ട ആകുന്നു.

൰൧ ആ ഉപമയുടെ അൎത്ഥം ഇതാകുന്നു: വിത്ത ദൈവത്തിന്റെ വചനം ആകുന്നു.

൰൨ വഴി അരികെയുള്ളവർ കെൾക്കുന്നവരാകുന്നു: അപ്പൊൾ അവർ വിശ്വസിക്കാതെയും രക്ഷിക്കപ്പെടാതെയും ഇരിപ്പാനായിട്ട, പിശാച വന്ന, അവരുടെ ഹൃദയത്തിൽനിന്ന ആ വചനം എടുത്തുകളയുന്നു.

൰൩ പിന്നെ പാറമെലുള്ളവർ കെൾക്കുമ്പൊൾ, സന്തൊഷത്തൊടെ വചനം കൈക്കൊള്ളുന്നവരാകുന്നു: പിന്നെ ഇവൎക്ക വെരില്ലാതെ, കുറയ കാലത്തെക്ക വിശ്വസിച്ച, പരിക്ഷ സമയത്ത പിൻവാങ്ങി പൊകുന്നവരാകുന്നു.

൰൪ പിന്നെ മുള്ളുകളുടെ ഇടയിൽ വീണത, തങ്ങൾ കെട്ടതിന്റെ ശെഷം പുറപ്പെട്ട വിചാരങ്ങളാലും സമ്പത്തുകളാലും ഈ ജന്മത്തെ കൌതുകങ്ങളാലും ഞെരുക്കപ്പെട്ട, പൂൎണ്ണ ഫലം തരാതെ ഇരിക്കുന്നവരാകുന്നു.

൰൫ പിന്നെ നല്ല നിലത്തിലുള്ളത ആ വചനം കെട്ടിട്ട, ഉത്തമവും നന്മയുമുള്ള ഹൃദയത്തിൽ അത കാത്ത, ക്ഷമയൊടെ ഫലം തരുന്നവരാകുന്നു.

൰൬ ¶ പിന്നെ ഒരുത്തനും ഒരു വിളക്ക കൊളുത്തി, അത ഒരു പാത്രം കൊണ്ട മൂടുകയെങ്കിലും, ഒരു കട്ടിലിൻ കീഴിൽ വെക്കയെങ്കിലും ചെയ്യുന്നില്ല: അകത്ത വരുന്നവർ വെളിച്ചം കാണെണ്ടുന്നതിനായിട്ട ഒരു വിളക്കുതണ്ടിന്മെൽ അത്രെ വെക്കുന്നു.

൰൭ എന്തകൊണ്ടെന്നാൽ പ്രസിദ്ധപ്പെടാതെ, രഹസ്യമായുള്ളത ഒന്നുമില്ല: അറിയപ്പെട്ട വെളിയിൽ വരാതെ, മറവൊരുളായുള്ളതുമില്ല.

൰൮ അതകൊണ്ട നിങ്ങൾ എങ്ങിനെ കെൾക്കുന്നു എന്ന സൂക്ഷിപ്പിൻ: എന്തകൊണ്ടെന്നാൽ എവൻ ഉള്ളവനൊ, അവന കൊടുക്കപ്പെടും: എവൻ ഇല്ലാത്തവനൊ, തനിക്ക ഉണ്ടെന്ന അവന തൊന്നുന്നതും കൂടി അവനിൽനിന്ന എടുത്തുകൊള്ളപ്പെടും.

൰൯ ¶ അപ്പൊൾ അവന്റെ അമ്മയും സഹൊദരന്മാരും അവന്റെ അരികത്ത വന്നു, എങ്കിലും പുരുഷാരത്തിന്റെ നിമിത്തമായിട്ട അവനൊട അടുപ്പാൻ കഴിഞ്ഞില്ല.

൨൰ അപ്പൊൾ നിന്റെ അമ്മയും നിന്റെ സഹൊദരന്മാരും നിന്നെ കാണ്മാൻ ആഗ്രഹിച്ചിട്ട, പുറത്ത നില്ക്കുന്നു എന്നുള്ളത [ചിലരാൽ] അവനൊട അറിയിക്കപ്പെട്ടു.

൨൰൧ അപ്പൊൾ അവൻ ഉത്തരമായിട്ട അവരൊട, ദൈവത്തിന്റെ വചനം കെട്ട, അതിൻ പ്രകാരം ചെയ്യുന്നവർ എന്റെ അമ്മയും എന്റെ സഹൊദരന്മാരും ആകുന്നു എന്ന പറഞ്ഞു.

൨൰൨ ¶ പിന്നെ ഒരു ദിവസം ഉണ്ടായത എന്തെന്നാൽ, അവൻ തന്റെ ശിഷ്യന്മാരൊട കൂടെ ഒരു പടവിൽ കയറി: അപ്പൊൾ അവൻ അവരൊട, നാം ഇടക്കടലിന്റെ അക്കരക്ക കടന്ന പൊക, എന്ന പറഞ്ഞു. അവർ നീക്കുകയും ചെയ്തു.

൨൩ പിന്നെ അവർ പടവ ഒടി
ക്കുമ്പൊൾ, അവൻ ഉറങ്ങിപ്പൊയി:
അപ്പൊൾ ഇടക്കടലിൽ ഒരു കൊടു
ങ്കാററ വന്നുകൂടി: അവർ [വെള്ളം
കൊണ്ടു] നിറഞ്ഞു, അപകടത്തിൽ
ആയി.
൨൪ ഉടനെ അവർ അവന്റെ
അടുക്കൽ വന്ന, ഗുരൊ, ഗുരൊ, ഞ
ങ്ങൾ നശിച്ചുപൊകുന്നു എന്ന പറ
ഞ്ഞ, അവനെ ഉണൎത്തി. അപ്പൊൾ
അവൻ എഴുനീററ, കാററിനെയും
വെള്ളത്തിന്റെ കൊപത്തെയും ശാ
സിച്ചു: അവ നിന്നുപൊയി, ശാന്ത
ത ഉണ്ടാകയും ചെയ്തു.
൨൫ പിന്നെ അവൻ അവരൊട,
നിങ്ങളുടെ വിശ്വാസം എവിടെ? എ
ന്ന പറഞ്ഞു. എന്നാൽ അവർ ഭയപ്പെ
ട്ട ആശ്ചൎയ്യപ്പെട്ടു, ഇവൻ എതപ്രകാര
മുള്ളവനാകുന്നു; ഇവൻ കാററുകളൊ
ടും വെള്ളത്തൊടും കല്പിക്കുന്നു, അവ
യും അവനെ അനുസരിക്കുന്നുവ
ല്ലൊ, എന്ന തമ്മിൽ തമ്മിൽ പറഞ്ഞു.
൨൬ പിന്നെ അവർ ഗലിലെ
യായുടെ നെരെ ഇരിക്കുന്ന ഗദറാ
യക്കാരുടെ ദെശത്തിലെക്ക എത്തി.
൨൭ അവൻ കരെക്ക ഇറങ്ങിയ
പ്പൊൾ, എറിയ കാലമായി പിശാചു
കൾ ബാധിച്ചവനായി, വസ്ത്രം ഉടു
ക്കാതെയും, പ്രെതക്കല്ലറകളിലല്ലാ
തെ വീട്ടിൽ പാൎക്കാതെയും ഉള്ളവ
നായി, ആ നഗരത്തിൽനിന്ന ഒരു
മനുഷ്യൻ അവനെ എതിരെററു.
൨൮ അവൻ യെശുവിനെ കണ്ട
പ്പൊൾ, നിലവിളിച്ച, അവന്റെ മു
മ്പാകെ വീണ, മഹാ ശബ്ദത്തൊ
ടെ, യെശുവെ, അത്യുന്നതനായ
ദൈവത്തിന്റെ പുത്രാ, എനിക്കും
നിനക്കും എന്ത? എന്നെ വെദന
പ്പെടുത്തരുതെ എന്ന ഞാൻ നിന്നൊ
ട അപെക്ഷിക്കുന്നു എന്ന പറഞ്ഞു.
൨൯ (എന്തെന്നാൽ ആ മ്ലെച്ശാത്മാ
വ പല പ്രാവശ്യവും അവനെ പി
ടിച്ചിരുന്നു. അത്രയുമല്ല അവൻ ച
ങ്ങലകളാലും വിലങ്ങുകളാലും കെട്ട
പ്പെട്ട, കാവലിലാക്കപ്പെട്ടിരുന്നാറെ
യും, അവൻ കെട്ടുകളെ മുറിച്ചുകള
ഞ്ഞ, പിശാചിനാൽ വനപ്രദെശ
ത്തിലെക്ക ഒടിക്കപ്പെട്ടതുകൊണ്ട, അ
ത ആ മനുഷ്യനിൽനിന്ന പുറപ്പെ
ട്ട പൊകുവാൻ യെശു കല്പിച്ചിട്ടുണ്ടാ
യിരുന്നു.)
൩൦ പിന്നെ യെശു അവനൊട,
നിന്റെ പെർ എന്ത? എന്ന ചൊ
ദിച്ചു. ലെഗിയൊൻ എന്ന അവൻ
പറഞ്ഞു: അതെന്തകൊണ്ടെന്നാൽ
അനെകം പിശാചുകൾ അവനി
ലെക്ക പ്രവെശിച്ചിരുന്നു.
൩൧ അത്രയുമല്ല അവൻ തങ്ങളൊ
ട ആഴത്തിലെക്ക പൊകുവാൻ ക
ല്പിക്കരുതെ എന്ന അവർ അവനൊ
ട അപെക്ഷിച്ചു.
൩൨ അപ്പൊൾ അവിടെ അനെ
കം പന്നികളുടെ കൂട്ടം മലയിൽ മെ
ഞ്ഞുകൊണ്ടിരുന്നു; ആ പന്നികളിലെ
ക്ക പ്രവെശിപ്പാൻ അവൻ തങ്ങൾ
ക്ക അനുവാദം തരെണമെന്ന അ
വർ അവനൊട അപെക്ഷിച്ചു. അ
വൻ അവൎക്ക അനുവാദം കൊടുക്ക
യും ചെയ്തു.
൩൩ അപ്പൊൾ പിശാചുകൾ ആ
മനുഷ്യനിൽനിന്ന പുറപ്പെട്ട, പ
ന്നികളിലെക്ക പ്രവെശിച്ചു: എന്നാ
റെ ആ പന്നിക്കൂട്ടം കിഴക്കാം തൂക്ക
മായുള്ളൊരു സ്ഥലത്ത കൂടി ഇടക്കട
ലിലെക്ക പാഞ്ഞിറങ്ങി, ശ്വാസം മു
ട്ടി പൊകയും ചെയ്തു.
൩൪ ഉണ്ടായത മെച്ചവർ കണ്ട
പ്പൊൾ, അവർ ഒടിപ്പൊയി, നഗ
രത്തിലും നാട്ടിലും അറിയിക്കയും
ചെയ്തു.
൩൫ അപ്പൊൾ ഉണ്ടായത കാണ്മാ
നായിട്ട ജനങ്ങൾ പുറപ്പെട്ട, യെ
ശുവിന്റെ അടുക്കൽ വന്ന, പിശാ
ചുകൾ ഒഴിഞ്ഞുപൊയ മനുഷ്യൻ വ

സ്ത്രം ധരിച്ചു, സുബുദ്ധിയുണ്ടായി, യെശുവിന്റെ കാലുകളുടെ അരികെ ഇരിക്കുന്നതിനെ കണ്ട, ഭയപ്പെട്ടു.

൩൬ പിശാചുകൾ ബാധിച്ചിരുന്നവൻ ഇന്നപ്രകാരം സൌഖ്യപ്പെട്ടു എന്ന കണ്ടവരും അവരൊട അറിയിച്ചു.

൩൭ അപ്പൊൾ ഗദരായക്കാരുടെ ചുറ്റുമുള്ള ദെശത്തിലെ പുരുഷാരങ്ങൾക്ക എല്ലാം മഹാ ഭയം പിടിച്ചതുകൊണ്ട, തങ്ങളെ വിട്ട പൊകെണമെന്ന അവർ അവനൊട അപെക്ഷിച്ചു: അപ്രകാരം അവൻ പടവിൽ കയറി, തിരിച്ചുപൊയി.

൩൮ എന്നാൽ പിശാചുകൾ ഒഴിഞ്ഞുപൊയ മനുഷ്യൻ താൻ അവനൊട കൂടെ ഇരിക്കെണമെന്ന അവനൊട അപെക്ഷിച്ചു: എന്നാറെ യെശു അവനൊട,

൩൯ നീ നിന്റെ വീട്ടിലെക്ക തന്നെ തിരിച്ചുപൊയി, ദൈവം നിനക്ക എത്രയും വലിയ കാൎയ്യങ്ങളെ ചെയ്യിപ്പിക്കുന്നു എന്ന അറിയിക്ക എന്ന പറഞ്ഞ, അവനെ അയച്ചു. അപ്പൊൾ അവൻ പൊയി, യെശു തനിക്ക എത്രയും വലിയ കാൎയ്യങ്ങളെ ചെയ്തു എന്ന നഗരത്തിൽ എല്ലാം പ്രസിദ്ധപ്പെടുത്തി.

൪൦ പിന്നെ ഉണ്ടായത എന്തെന്നാൽ, യെശു തിരിച്ച വന്നപ്പൊൾ, ജനക്കൂട്ടം അവനെ സ്വീകരിച്ചു: എന്തുകൊണ്ടെന്നാൽ എല്ലാവരും അവന്നായിട്ട കാത്തിരുന്നു.

൪൧ അപ്പൊൾ കണ്ടാലും സഭാപ്രമാണിയുമായ യായിറൊസ എന്ന നാമമുള്ളൊരു പുരുഷൻ വന്നു; യെശുവിന്റെ പാദങ്ങളിൽ വീണ, തനിക്ക പന്ത്രണ്ട വയസ്സുള്ള ഒരു എക പുത്രിയുണ്ടായി, അവൾ മരിക്കുമാറായിരുന്നതകൊണ്ട,

൪൨ അവൻ തന്റെ വീട്ടിലെക്ക വരെണമെന്ന അവനൊട അപെക്ഷിച്ചു. അവൻ [അവനൊട കൂടെ] പൊകുമ്പൊൾ ജനങ്ങൾ അവനെ ഞെരുക്കി.

൪൩ അപ്പൊൾ പന്ത്രണ്ട സംവത്സരമായി രക്തവാൎച്ചയൊട കൂടിയവളായി, തന്റെ ഉപജീവനം ഒക്കെയും വൈദ്യന്മാൎക്കായിട്ട ചിലവിട്ടാറെയും ആരാലും സൌഖ്യമാക്കപ്പെടുവാൻ കഴിയാതെ ഒരു സ്ത്രീ

൪൪ അവന്റെ പിന്നിൽ വന്ന, അവന്റെ വസ്ത്രത്തിന്റെ വക്ക തൊട്ടു: ഉടനെ അവളുടെ രക്തവാൎച്ച നിന്നുപൊയി.

൪൫ അപ്പൊൾ യെശു, എന്നെ തൊട്ടവൻ ആര? എന്ന പറഞ്ഞു. എല്ലാവരും ഇല്ലെന്ന പറഞ്ഞപ്പൊൾ, പത്രൊസും അവനൊട കൂടെയുള്ളവരും, ഗുരൊ, പുരുഷാരം നിന്നെ തിക്കി ഞെരുക്കുന്നുവല്ലൊ, എന്നെ തൊട്ടവൻ ആര എന്ന നീ പറയുന്നുവൊ? എന്ന പറഞ്ഞു.

൪൬ എന്നാൽ യെശു പറഞ്ഞു, ഒരുത്തൻ എന്നെ തൊട്ടിട്ടുണ്ട: എന്തുകൊണ്ടെന്നാൽ ശക്തി എങ്കൽനിന്ന പുറപ്പെട്ടുത ഞാൻ അറിയുന്നു.

൪൭ അപ്പൊൾ ആ സ്ത്രീ താൻ മറഞ്ഞിരുന്നില്ല എന്ന കണ്ടിട്ട, വിറച്ചുകൊണ്ട വന്ന, അവന്റെ മുമ്പാകെ വീണ, താൻ ഇന്ന സംഗതിക്കായിട്ട അവനെ തൊട്ടു എന്നും, ഉടനെ താൻ സൌഖ്യപ്പെട്ട പ്രകാരവും സകല ജനങ്ങളുടെയും മുമ്പാകെ അവനൊട അറിയിച്ചു.

൪൮ അപ്പൊൾ അവൻ അവളൊട, പുത്രി, ധൈൎയ്യമായിരിക്ക: നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചു: സമാധാനത്തൊടെ പൊക എന്ന പറഞ്ഞു.

൪൯ അവൻ പിന്നെയും സംസാരിച്ചുകൊണ്ടിരിക്കുമ്പൊൾ, സഭാപ്രമാണിയുടെ വീട്ടിൽനിന്ന ഒരുത്തൻ വന്ന, അവനൊട, നിന്റെ മകൾ

മരിച്ചുപൊയി, ഗുരുവിനെ പ്രയാ
സപ്പെടുത്തെണ്ട എന്ന പറഞ്ഞു.
൫൦ യെശു അത കെട്ടാറെ അവ
നൊട ഉത്തരമായിട്ട, നീ ഭയപ്പെ
ടരുത: വിശ്വസിക്ക മാത്രം ചെയ്ക,
അപ്പൊൾ അവൾ സൌഖ്യമാക്കപ്പെ
ടും എന്ന പറഞ്ഞു.
൫൧ പിന്നെ അവൻ വീട്ടിലെക്ക
വന്നപ്പൊൾ, പത്രൊസിനെയും,
യാക്കൊബിനെയും, യൊഹന്നാനെ
യും, ബാലസ്ത്രീയുടെ അപ്പനെയും
അമ്മയെയും അല്ലാതെ, മറെറാരു
ത്തനെയും അകത്ത വരുവാൻ സ
മ്മതിച്ചില്ല.
൫൨ എല്ലാവരും അവളെ കുറിച്ച
കരഞ്ഞ, വിലാപിച്ചപ്പൊൾ, അവൻ,
നിങ്ങൾ കരയെണ്ട; അവൾ മരിച്ചി
ല്ല, ഉറങ്ങുന്നത്രെ എന്ന പറഞ്ഞു.
൫൩ എന്നാറെ അവൾ മരിച്ചുപൊ
യി എന്ന അറികകൊണ്ട, അവർ
അവനെ പരിഹസിച്ചു.
൫൪ പിന്നെ അവൻ എല്ലാവരെ
യും പുറത്താക്കി, അവളുടെ കയ്യെ
പിടിച്ചു, ബാലെ, എഴുനീല്ക്ക എന്ന
വിളിച്ചുപറഞ്ഞു.
൫൫ അപ്പൊൾ അവളുടെ ആത്മാ
വ തിരിച്ചുവന്നു, ഉടനെ അവൾ
എഴുനീററു; വിശെഷിച്ച അവൾക്ക
ഭക്ഷണം കൊടുക്കെണമെന്ന അവ
ൻ കല്പിച്ചു.
൫൬ എന്നാറെ അവളുടെ അമ്മയ
പ്പന്മാർ വിസ്മയപ്പെട്ടു; ഉണ്ടായ കാ
ൎയ്യം ആരൊടും അറിയിക്കരുത എന്ന
അവൻ അവരൊട കല്പിക്കയും ചെയ്തു

## ൯ അദ്ധ്യായം.

൧ ക്രിസ്തു തന്റെ അപ്പൊസ്തൊല ന്മാരെ പറഞ്ഞയക്കുന്നത.—൭ എറൊദെസ അവനെ കാണ്മാൻ ആഗ്രഹിക്കുന്നത.—൨൮ ക്രിസ്തുവിന്റെ രൂപാന്തരം.—൩൭ അവൻ ഒരു ഭ്രാന്തനെ സൌഖ്യമാക്കുന്നത.

പിന്നെ അവൻ തന്റെ പന്ത്രണ്ട
ശിഷ്യന്മാരെ ഒന്നിച്ച വിളിച്ചു, അവ
ൎക്ക സകല പിശാചുകളുടെ മെലും,
അത്രയുമല്ല വ്യാധികളെ സ്വസ്ഥമാ
ക്കുവാനും ശക്തിയും അധികാരവും
കൊടുത്തു.
൨ ദൈവത്തിന്റെ രാജ്യം പ്രസം
ഗിപ്പാനും, രൊഗികളെ സൌഖ്യമാ
ക്കുവാനും അവരെ അവൻ അയച്ചു.
൩ അവൻ അവരൊട, നിങ്ങൾ വ
ഴിക്ക വടികളെങ്കിലും, പൊക്കണമെ
ങ്കിലും, അപ്പമെങ്കിലും, ദ്രവ്യമെങ്കി
ലും, ഒന്നും എടുത്തുകൊള്ളരുത: ഠരം
രണ്ട കുപ്പായങ്ങളും ഉണ്ടാകരുത.
൪ നിങ്ങൾ യാതൊര വീട്ടിലെക്കും
പ്രവെശിച്ചാൽ, അവിടെ പാൎപ്പിൻ,
പിന്നെ അവിടെനിന്ന പുറപ്പെട്ട
പൊകുവിൻ:
൫ ആരെങ്കിലും നിങ്ങളെ കൈ
ക്കൊള്ളാതെ ഇരിക്കുമൊ, നിങ്ങൾ
ആ നഗരത്തിൽനിന്ന പുറപ്പെട്ടു
മ്പൊൾ അവരുടെ നെരെ സാക്ഷി
ക്കായിട്ട നിങ്ങളുടെ കാലുകളിൽനി
ന്ന പൊടി കൂടി തട്ടിക്കളവിൻ എ
ന്ന പറഞ്ഞു.
൬ പിന്നെ അവർ പുറപ്പെട്ട, ഗ്രാ
മങ്ങൾ തൊറും എല്ലാടത്തിലും എവ
ൻഗെലിയൊനെ പ്രസംഗിച്ചുകൊ
ണ്ടും, [രൊഗികളെ] സൌഖ്യമാക്കി
കൊണ്ടും സഞ്ചരിച്ചു.
൭ ¶ അന്ന തെത്രാൎക്കാനായ എ
റൊദെസ അവനാൽ ചെയ്യപ്പെട്ട
കാൎയ്യങ്ങൾ ഒക്കെയും കെട്ടു: ചിലർ
യൊഹന്നാൻ മരിച്ചവരിൽനിന്ന ഉ
യിൎത്തെഴുന്നെററു എന്നും,
൮ ചിലർ എലിയാ പ്രത്യക്ഷനാ
യി എന്നും, ചിലർ പഴയ ദീൎഘദ
ൎശിമാരിൽ ഒരുത്തൻ ഉയിൎത്തെഴുനി
ററു എന്നും പറഞ്ഞതകൊണ്ട, അ
വൻ വ്യാകുലപ്പെട്ടു.
൯ പിന്നെ എറൊദെസ, ഞാൻ യൊ
ഹന്നാനെ ശിരഃഛെദന ചെയ്തു:

എന്നാൽ ഞാൻ യാതൊരുത്തനെ
കുറിച്ച ഇപ്രകാരമുള്ള കാൎയ്യങ്ങളെ
കെൾക്കുന്നുവൊ, ഇവൻ ആരാക
ന്നു? എന്ന പറഞ്ഞു; അവനെ കാ
ണ്മാൻ ആഗ്രഹിക്കയും ചെയ്തു.

൧൦ ¶ പിന്നെ അപ്പൊസ്തൊലന്മാർ
തിരിച്ചുവന്ന, തങ്ങൾ ചെയ്തിട്ടുള്ള കാ
ൎയ്യങ്ങൾ ഒക്കെയും അവനൊട വിവ
രമായി അറിയിച്ചു. അപ്പൊൾ അ
വൻ അവരെ കൂട്ടികൊണ്ട, ബെത
സൈദ എന്ന പട്ടണത്തൊട ചെ
ൎന്ന വനമായുള്ള സ്ഥലത്തെക്ക പ്ര
ത്യെകമായിട്ട പൊയി.

൧൧ ജനങ്ങളും ആയത അറിഞ്ഞ, അ
വന്റെ പിന്നാലെ ചെന്നു: അവൻ
അവരെ കൈക്കൊണ്ട, ദൈവത്തി
ന്റെ രാജ്യത്തെ കുറിച്ച അവരൊട
സംസാരിച്ച, സ്വസ്ഥതയെ കൊണ്ട
ആവശ്യമുള്ളവരെയും സ്വസ്ഥമാക്കി.

൧൨ അപ്പൊൾ പകൽ അസ്തമിച്ചു
തുടങ്ങി, പന്ത്രണ്ട പെർ വന്ന, അ
വനൊട, നാം ഇവിടെ വനമായു
ള്ള സ്ഥലത്തിൽ ആകകൊണ്ട, പുരു
ഷാരം ചുറ്റുമുള്ള ഗ്രാമങ്ങളിലെക്കും
ദെശങ്ങളിലെക്കും പൊയി, പാൎപ്പാ
നായിട്ടും, ഭക്ഷണസാധനങ്ങളെ
സമ്പാദിപ്പാനായിട്ടും, അവരെ പറ
ഞ്ഞയക്കെണം എന്ന പറഞ്ഞു.

൧൩ എന്നാറെ അവൻ അവരൊ
ട, നിങ്ങൾ അവൎക്ക ഭക്ഷിപ്പാൻ
കൊടുപ്പിൻ എന്ന പറഞ്ഞു. പിന്നെ
അവർ, ഞങ്ങൾ പൊയി, ഒരം ജ
നങ്ങൾക്ക ഒക്കെയും ആഹാരം കൊ
ള്ളാഞ്ഞാൽ, അഞ്ച അപ്പവും രണ്ട മീ
നും അല്ലാതെ ഞങ്ങൾക്ക അധികം
ഒന്നുമില്ല എന്ന പറഞ്ഞു.

൧൪ എന്തകൊണ്ടെന്നാൽ ഏകദെ
ശം അയ്യായിരം പുരുഷന്മാർ ഉണ്ടാ
യിരുന്നു. എന്നാൽ അവൻ തന്റെ
ശിഷ്യന്മാരൊട, അവരെ അമ്പത
അമ്പതായി പങ്ക്തിയിലിരുത്തുവിൻ
എന്ന പറഞ്ഞു.

൧൫ അവർ അപ്രകാരം തന്നെ
ചെയ്തു, എല്ലാവരെയും ഇരുത്തി.

൧൬ അപ്പൊൾ അവൻ ആ അഞ്ച
അപ്പവും രണ്ട മീനും എടുത്തുകൊ
ണ്ട, ആകാശത്തിലെക്ക മെല്പൊട്ട
നൊക്കി, അവയെ വാഴ്ത്തി, മുറിച്ച,
പുരുഷാരത്തിന്റെ മുമ്പിൽ വെപ്പാ
നായിട്ട ശിഷ്യന്മാൎക്ക കൊടുത്തു.

൧൭ അവർ ഭക്ഷിച്ച, എല്ലാവരും
തൃപ്തന്മാരായി: അത്രയുമല്ല അവൎക്ക
ശെഷിച്ച കഷണങ്ങൾ പന്ത്രണ്ട
കൊട്ട എടുക്കപ്പെട്ടു.

൧൮ ¶ പിന്നെ ഉണ്ടായത എന്തെ
ന്നാൽ, അവൻ തനിച്ച പ്രാൎത്ഥിച്ചു
കൊണ്ടിരിക്കുമ്പൊൾ, അവന്റെ ശി
ഷ്യന്മാർ അവനൊടകൂടെ ഉണ്ടായി
രുന്നു: അപ്പൊൾ അവൻ അവരൊ
ട, ഞാൻ ആരാകുന്നു? എന്ന ജന
ങ്ങൾ പറയുന്നു എന്ന ചൊദിച്ചു.

൧൯ അവർ ഉത്തരമായിട്ട, ചിലർ
യൊഹന്നാൻ ബപ്തിസ്തു എന്നും, ചി
ലർ എലിയ എന്നും, മറ്റ ചിലർ
പഴയ ദീൎഘദൎശിമാരിൽ ഒരുത്തൻ
പിന്നെയും ഉണ്ടായിരിക്കുന്നു എന്നും
[പറയുന്നു] എന്ന പറഞ്ഞു.

൨൦ അവൻ അവരൊട, എങ്കിൽ ഞാ
ൻ ആരാകുന്നു? എന്ന നിങ്ങൾ പറ
യുന്നു എന്ന പറഞ്ഞു. പത്രൊസ ഉ
ത്തരമായിട്ട, നീ ദൈവത്തിന്റെ ക്രി
സ്തു, എന്ന പറഞ്ഞു.

൨൧ അപ്പൊൾ അവർ അത ആ
രൊടും പറയരുത, എന്ന അവൻ
അവരൊട ഉറപ്പായിട്ട കല്പിച്ചു.

൨൨ മനുഷ്യന്റെ പുത്രൻ വളരെ
കഷ്ടപ്പെടുകയും, മൂപ്പന്മാരാലും പ്ര
ധാനാചാൎയ്യന്മാരാലും ഉപാദ്ധ്യായ
ന്മാരാലും തള്ളിക്കളയപ്പെടുകയും,
കൊല്ലപ്പെടുകയും, മൂന്നാം ദിവസ
ത്തിൽ ഉയിൎത്തെഴുനില്ക്കയും ചെയ്യെ
ണ്ടുന്നതാകുന്നു എന്ന പറഞ്ഞു.

൨൩ പിന്നെയും അവൻ എല്ലാവ
രൊടും പറഞ്ഞു, യാതൊരുത്തനും

എന്റെ പിന്നാലെ വരുവാൻ മനസ്സുണ്ടായാൽ, അവൻ തന്നെ താൻ വെറുത്ത, തന്റെ കുരിശ ദിനം പ്രതിയും എടുത്തുകൊണ്ട, എന്റെ പിന്നാലെ വരട്ടെ.

൨൪ എന്തുകൊണ്ടെന്നാൽ ആരെങ്കിലും തന്റെ ജീവനെ രക്ഷിച്ചുകൊൾവാൻ മനസ്സുണ്ടായാൽ, അവൻ അതിനെ നഷ്ടപ്പെടുത്തും: എന്നാൽ ആരെങ്കിലും എന്റെ നിമിത്തമായിട്ട തന്റെ ജീവനെ നഷ്ടപ്പെടുത്തിയാൽ, അവൻ അതിനെ രക്ഷിച്ചുകൊള്ളും.

൨൫ എന്തുകൊണ്ടെന്നാൽ ഒരു മനുഷ്യൻ ഭൂലോകം മുഴുവനും ലാഭം വരുത്തികൊണ്ട, തന്നെതാൻ നഷ്ടപ്പെടുത്തുകയൊ, ചെതപ്പെടുകയൊ ചെയ്താൽ, അവന എന്ത പ്രയൊജനമുള്ളു?

൨൬ എന്തുകൊണ്ടെന്നാൽ ആരെങ്കിലും എന്നെ കുറിച്ചും എന്റെ വചനങ്ങളെ കുറിച്ചും ലജ്ജപ്പെട്ടുവൊ, അവനെ കുറിച്ച മനുഷ്യപുത്രൻ തന്റെയും തന്റെ പിതാവിന്റെയും പരിശുദ്ധദൂതന്മാരുടെയും മഹത്വത്തൊടെ വരുമ്പൊൾ, ലജ്ജപ്പെടും.

൨൭ എന്നാൽ ഇവിടെ നില്ക്കുന്നവരിൽ ചിലർ ദൈവത്തിന്റെ രാജ്യം കാണുവൊളവും, മരണം ആസ്വദിക്കയില്ല എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു.

൨൮ ¶ ഈ വചനങ്ങൾക്ക പിമ്പ ഏകദെശം എട്ട ദിവസം കഴിഞ്ഞപ്പൊൾ, ഉണ്ടായത എന്തെന്നാൽ, അവൻ പത്രൊസിനെയും യൊഹന്നാനെയും യാക്കൊബിനെയും കൂട്ടികൊണ്ട, പ്രാൎത്ഥിപ്പാനായിട്ട ഒരു മലയിലെക്ക കരെറി പൊയി.

൨൯ അവൻ പ്രാൎത്ഥിക്കുമ്പൊൾ, അവന്റെ മുഖരൂപം മാറിപ്പൊയി, അവന്റെ വസ്ത്രവും വെണ്മയായി ശൊഭിച്ചു.

൩൦ അപ്പൊൾ, കണ്ടാലും, മൊശെയും എലിയായുമായ രണ്ട പുരുഷന്മാർ അവനൊട കൂടെ സംസാരിച്ചു.

൩൧ അവർ മഹത്വത്തൊടെ കാണപ്പെട്ട, അവൻ യെറുശലമിൽ നിവൃത്തിക്കെണ്ടുന്ന അവന്റെ മരണത്തെ കുറിച്ച സംസാരിച്ചുകൊണ്ടിരുന്നു.

൩൨ എന്നാൽ പത്രൊസും അവനൊട കൂടെ ഉള്ളവരും ഉറക്കം കൊണ്ട മയങ്ങിപ്പൊയി; പിന്നെ അവർ ഉണൎന്നപ്പൊൾ അവന്റെ മഹത്വത്തെയും, അവനൊട കൂടെ നില്ക്കുന്ന രണ്ട പുരുഷന്മാരെയും കണ്ടു.

൩൩ പിന്നെ ഉണ്ടായത എന്തെന്നാൽ, ആ ഇരുവരും അവനെ വിട്ട പിരിയുമ്പൊൾ, പത്രൊസ യെശുവിനൊട, ഗുരൊ, നാം ഇവിടെ ഇരിക്കുന്നത നല്ലത: നാം മൂന്ന കൂടാരങ്ങളെ, ഒന്ന നിനക്കും, ഒന്ന മൊശെക്കും, ഒന്ന എലിയായിക്കും, ഉണ്ടാക്കെണം, എന്ന താൻ പറഞ്ഞത ഇന്നതെന്ന അറിയാതെ പറഞ്ഞു.

൩൪ അവൻ ഇപ്രകാരം പറയുമ്പൊൾ, ഒരു മെഘം വന്ന, അവരുടെ മെൽ നിഴലിച്ചു: ആ ഇരുവർ മെഘത്തിലെക്ക പ്രവെശിക്കുമ്പൊൾ ഇവർ ഭയപ്പെട്ടു.

൩൫ ഇവൻ എന്റെ പ്രിയപുത്രൻ ആകുന്നു; ഇവനെ ചെവികൊൾവിൻ, എന്ന ആ മെഘത്തിൽനിന്ന ഒരു ശബ്ദവും ഉണ്ടായി.

൩൬ ആ ശബ്ദം ഉണ്ടായപ്പൊൾ, യെശു മാത്രം കാണപ്പെട്ടു. പിന്നെ അവർ കണ്ടിട്ടുള്ള കാൎയ്യങ്ങളിൽ ഒന്നും ആ നാളുകളിൽ ആരൊടും അറിയിക്കാതെ മൌനമായിരുന്നു.

൩൭ ¶ പിറ്റെ ദിവസത്തിൽ ഉണ്ടായത എന്തെന്നാൽ, അവർ മലയിൽനിന്ന ഇറങ്ങി പൊരുമ്പൊൾ,

വളരെ ജനക്കൂട്ടം അവനെ എതി
രെററു.
൩൮ കണ്ടാലും, ആ കൂട്ടത്തിൽ ഒ
രു മനുഷ്യൻ ഉറക്കെ വിളിച്ച, ഗു
രൊ, എന്റെ മകനെ നൊക്കെണ
മെന്ന ഞാൻ നിന്നൊട അപെക്ഷി
ക്കുന്നു: എന്തുകൊണ്ടെന്നാൽ അവൻ
ഇനിക്ക എക പുത്രൻ ആകുന്നു.
൩൯ കണ്ടാലും, ഒരു ആത്മാവ അ
വനെ പിടിക്കുന്നു, അവൻ പെട്ടെ
ന്ന നിലവിളിക്കുന്നു: അവൻ നുര
തള്ളുവാൻ തക്കവണ്ണം അത അവ
നെ വലെച്ച, അവനെ ചതെച്ചിട്ട,
പ്രയാസത്തൊടെ അവനെ വിട്ട
പൊകുന്നു.
൪൦ അതിനെ പുറത്താക്കികളയെ
ണമെന്ന ഞാൻ നിന്റെ ശിഷ്യന്മാ
രൊട അപെക്ഷിച്ചു: എങ്കിലും അ
വൎക്ക കഴിഞ്ഞില്ല എന്ന പറഞ്ഞു.
൪൧ അപ്പൊൾ യെശു ഉത്തരമാ
യിട്ട, വിശ്വാസമില്ലാത്ത വിപരീത
സന്തതിയായുള്ളൊവെ, ഞാൻ എ
ത്രത്തൊളം നിങ്ങളൊട കൂടെ ഇരു
ന്ന, നിങ്ങളെ സഹിക്കും? നിന്റെ
പുത്രനെ ഇവിടെ കൊണ്ടുവരിക
എന്ന പറഞ്ഞു.
൪൨ അവൻ വരുമ്പൊൾ തന്നെ
പിശാച അവനെ തള്ളിവിട്ട വലെ
ച്ചു. എന്നാറെ യെശു മ്ലെച്ശാത്മാ
വിനെ ശാസിച്ച, പൈതലിനെ
സൌഖ്യമാക്കി, അവനെ അവന്റെ
അപ്പന എല്പിച്ചു.
൪൩ അപ്പൊൾ എല്ലാവരും ദൈ
വത്തിന്റെ മഹത്വശക്തിയെ കുറി
ച്ച ഭ്രമിച്ചു. യെശു ചെയ്തിട്ടുള്ള സകല
കാൎയ്യങ്ങളെയും കുറിച്ച എല്ലാവരും
ആശ്ചൎയ്യപ്പെട്ടപ്പൊൾ, അവൻ ത
ന്റെ ശിഷ്യന്മാരൊട,
൪൪ നിങ്ങൾ ൟ വചനങ്ങളെ
നിങ്ങളുടെ ചെവികളിൽ വെച്ചു
കൊൾവിൻ: എന്തകൊണ്ടെന്നാൽ
മനുഷ്യന്റെ പുത്രൻ മനുഷ്യരുടെ
കൈകളിലെക്ക എല്പിക്കപ്പെടെണ്ടിവ
രും എന്ന പറഞ്ഞു.
൪൫ എന്നാറെ അവർ ൟ വാക്ക
തിരിച്ചറിഞ്ഞില്ല, അവർ അത ഗ്രഹി
ക്കാതവണ്ണം അവരിൽനിന്ന മറഞ്ഞ
തായിരുന്നു: വിശെഷിച്ച അവർ ആ
വാക്കിനെ കുറിച്ച അവനൊട ചൊ
ദിപ്പാൻ ഭയപ്പെട്ടു.
൪൬ ¶ പിന്നെ തങ്ങളിൽ ആര വ
ലിയവനാകും എന്ന അവരിൽ ഒരു
വിവാദം ഉണ്ടായി.
൪൭ എന്നാറെ യെശു അവരുടെ
ഹൃദയത്തിന്റെ വിചാരം അറിഞ്ഞ,
ഒരു പൈതലിനെ എടുത്തുകൊണ്ട,
അവനെ തന്റെ അരികെ നിറു
ത്തി,
൪൮ അവരൊട, ആരെങ്കിലും ൟ
പൈതലിനെ എന്റെ നാമത്തിൽ
കൈക്കൊണ്ടാൽ, എന്നെ കൈക്കൊ
ള്ളുന്നു: ആരെങ്കിലും എന്നെ കൈ
ക്കൊണ്ടാൽ, എന്നെ അയച്ചവനെ
കൈക്കൊള്ളുന്നു: എന്തകൊണ്ടെന്നാ
ൽ നിങ്ങളിൽ എല്ലാവരിലും എററ
വും ചെറിയവൻ തന്നെ വലിയവ
നാകും എന്ന പറഞ്ഞു.
൪൯ അപ്പൊൾ യൊഹന്നാൻ ഉ
ത്തരമായിട്ട, ഗുരൊ, നിന്റെ നാ
മത്തിൽ പിശാചുകളെ പുറത്താക്കി
കളയുന്ന ഒരുത്തനെ ഞങ്ങൾ കണ്ടു;
അവൻ ഞങ്ങളൊട കൂടെ [നി
ന്റെ] പിന്നാലെ വരായ്കകൊണ്ട
ഞങ്ങൾ അവനെ വിരൊധിച്ചു എ
ന്ന പറഞ്ഞു.
൫൦ എന്നാറെ യെശു അവനൊട,
നിങ്ങൾ [അവനെ] വിരൊധിക്കരു
ത: നമ്മൊട വിരൊധമില്ലാത്തവൻ
നമുക്ക വെണ്ടിയവനല്ലൊ ആകുന്ന
ത എന്ന പറഞ്ഞു.
൫൧ ¶ പിന്നെ ഉണ്ടായത എന്തെ
ന്നാൽ, അവൻ മെല്പൊട്ട എടുത്തു
കൊള്ളപ്പെടെണ്ടുന്ന കാലം സമീപ
മായപ്പൊൾ, അവൻ യെരുശലമി

ലെക്ക പൊകുവാനായിട്ട തന്റെ മുഖം നെരെ വെച്ചു,
൫൨ തന്റെ മുഖത്തിൻ മുമ്പാകെ ദൂതന്മാരെ പറഞ്ഞയച്ചു: അവർ പൊയി അവന ഒരുക്കെണ്ടുന്നതിനായിട്ട, ശമറിയക്കാരുടെ ഒരു ഗ്രാമത്തിലെക്ക പ്രവെശിച്ചു.
൫൩ എന്നാറെ അവന്റെ മുഖം, അവൻ യെറുശലമിലെക്ക പൊകും വണ്ണമായിരുന്നതകൊണ്ട, അവർ അവനെ കൈക്കൊണ്ടില്ല.
൫൪ അപ്പൊൾ അവന്റെ ശിഷ്യന്മാരായ യാക്കൊബും യൊഹന്നാനും അത കണ്ടാറെ, കൎത്താവെ, എലിയ ചെയ്തത പൊലെ തന്നെ, ആകാശത്തിൽനിന്ന അഗ്നി ഇറങ്ങി വന്ന, ഇവരെ നശിപ്പിപ്പാൻ ഞങ്ങൾ ചൊല്ലുന്നതിന നിനക്ക മനസ്സുണ്ടൊ? എന്ന പറഞ്ഞു.
൫൫ അപ്പൊൾ അവൻ തിരിഞ്ഞ, അവരെ ശാസിച്ച, നിങ്ങൾ എതു പ്രകാരമുള്ള ആത്മാവൊട കൂടിയവരാകുന്നു എന്ന നിങ്ങൾ അറിയുന്നില്ല.
൫൬ എന്തകൊണ്ടെന്നാൽ മനുഷ്യന്റെ പുത്രൻ മനുഷ്യരുടെ ആത്മാക്കളെ നശിപ്പിക്കാനായിട്ടല്ല, രക്ഷിപ്പാനായിട്ടത്രെ വന്നു എന്ന പറഞ്ഞു. പിന്നെ അവർ മറ്റൊരു ഗ്രാമത്തിലെക്ക പൊയി.
൫൭ ¶ പിന്നെ ഉണ്ടായത എന്തെന്നാൽ, അവർ വഴിയിൽ കൂടി പൊകുമ്പൊൾ, ഒരുത്തൻ അവനൊട, കൎത്താവെ, നി എവിടെ പൊയാലും ഞാൻ നിന്നെ പിന്തുടൎന്നുകൊള്ളാം എന്ന പറഞ്ഞു,
൫൮ എന്നാറെ യെശു അവനൊട, കുറുനരികൾക്ക കുഴികളും ആകാശത്തിലുള്ള പക്ഷികൾക്ക കൂടുകളും ഉണ്ട; മനുഷ്യന്റെ പുത്രന തന്റെ തല ചായിപ്പാൻ സ്ഥലമില്ല താനും എന്ന പറഞ്ഞു.
൫൯ പിന്നെ അവൻ മറ്റൊരുത്തനൊട, എന്റെ പിന്നാലെ വരിക എന്ന പറഞ്ഞു. എന്നാറെ അവൻ, കൎത്താവെ, ഞാൻ മുമ്പെ പൊയി, എന്റെ അപ്പനെ കുഴിച്ചിട്ടുവാൻ ഇനിക്ക അനുവാദം തരെണം എന്ന പറഞ്ഞു.
൬൦ അപ്പൊൾ യെശു അവനൊട, മരിച്ചവർ തങ്ങളുടെ മരിച്ചവരെ കുഴിച്ചിടട്ടെ: എന്നാൽ നീ പൊയി, ദൈവത്തിന്റെ രാജ്യത്തെ അറിയിക്ക എന്ന പറഞ്ഞു.
൬൧ പിന്നെ മറ്റൊരുത്തൻ, കൎത്താവെ, ഞാൻ നിന്നെ പിന്തുടൎന്നുകൊള്ളാം: എങ്കിലും മുമ്പെ ഞാൻ പൊയി, എന്റെ വീട്ടിലുള്ളവരൊട യാത്രപറവാനായിട്ട ഇനിക്ക അനുവാദം തരെണം എന്ന പറഞ്ഞു.
൬൨ യെശു അവനൊട, കലപ്പെക്ക തന്റെ കൈ വെച്ചുകൊണ്ട, പിന്നാക്കം നൊക്കുന്ന ഒരുത്തനും ദൈവത്തിന്റെ രാജ്യത്തിന യൊഗ്യനല്ല എന്ന പറഞ്ഞു.

## ൧൦ അദ്ധ്യായം.

൧ എഴുപത ശിഷ്യന്മാർ അയക്കപ്പെട്ടത.—൧൩ മൎത്താ ശാസിക്കപ്പെട്ടത.

ഈ കാൎയ്യങ്ങളുടെ ശെഷം കൎത്താവ മറ്റ എഴുപത ആളുകളെ നിയമിച്ചു, താൻ പൊകുവാൻ ഭാവിക്കുന്ന സകല നഗരത്തിലെക്കും സ്ഥലത്തിലെക്കും അവരെ ഈരണ്ടായി തന്റെ മുഖത്തിൻ മുമ്പാകെ അയച്ചു.
൨ അതകൊണ്ട അവൻ അവരൊട പറഞ്ഞു, കൊയിത്ത വളരെ ഉണ്ട സത്യം, വെലക്കാർ ചുരുക്കം താനും: അതകൊണ്ട തന്റെ കൊയിത്തിലെക്ക വെലക്കാരെ അയക്കെണമെന്ന കൊയിത്തിന്റെ യജമാനനൊട അപെക്ഷിച്ചുകൊൾവിൻ.

൩ നിങ്ങൾ പൊയ്ക്കൊൾവിൻ: കണ്ടാലും, ഞാൻ നിങ്ങളെ ആട്ടിൻകുട്ടികളെ എന്ന പൊലെ ചെന്നായ്ക്കളുടെ ഇടയിലെക്ക അയക്കുന്നു.

൪ നിങ്ങൾ മടിശ്ശീല എങ്കിലും, പൊക്കണം എങ്കിലും, ചെരിപ്പുകളെങ്കിലും എടുത്തുകൊണ്ടുപൊകരുത: വഴിയിൽ ഒരുത്തരെയും സല്ക്കരിക്കയുമരുത.

൫ നിങ്ങൾ യാതൊര വീട്ടിലെക്കും പ്രവെശിച്ചാൽ, ഈ വീട്ടിന സമാധാനം ഉണ്ടാകട്ടെ എന്ന ആദ്യം പറവിൻ.

൬ സമാധാനത്തിന്റെ പുത്രൻ അവിടെ ഉണ്ടെങ്കിൽ, നിങ്ങളുടെ സമാധാനം അതിന്മെൽ ആവസിക്കും: ഇല്ലെങ്കിൽ അത നിങ്ങളിലെക്ക തിരികെ പൊരും.

൭ ആ വീട്ടിൽ തന്നെ പാൎത്ത, അവർ തരുന്ന വസ്തുക്കളെ ഭക്ഷിച്ച, കുടിച്ചുകൊണ്ടിരിപ്പിൻ: വെലക്കാരൻ തന്റെ കൂലിക്ക യൊഗ്യനല്ലൊ ആകുന്നത. വീട്ടിൽനിന്ന വീട്ടിലെക്ക പൊകരുത.

൮ പിന്നെ നിങ്ങൾ യാതൊരു നഗരത്തിലെക്ക എങ്കിലും പ്രവെശിച്ച, അവർ നിങ്ങളെ കൈക്കൊണ്ടാൽ, നിങ്ങളുടെ മുമ്പിൽ വെക്കപ്പെടുന്ന വസ്തുക്കളെ ഭക്ഷിപ്പിൻ.

൯ അതിലുള്ള രൊഗികളെ സൌഖ്യമാക്കി, ദൈവത്തിന്റെ രാജ്യം നിങ്ങൾക്ക സമീപമായി വന്നു എന്ന അവരൊട പറവിൻ.

൧൦ എന്നാൽ നിങ്ങൾ യാതൊരു നഗരത്തിലെക്ക എങ്കിലും പ്രവെശിച്ച, ആയവർ നിങ്ങളെ കൈക്കൊള്ളാതെ ഇരുന്നാൽ, നിങ്ങൾ അതിന്റെ വീഥികളിലെക്ക പുറപ്പെട്ട,

൧൧ ഞങ്ങളിൽ പററിയിരിക്കുന്ന നിങ്ങളുടെ നഗരത്തിലെ പൊടിയും ഞങ്ങൾ നിങ്ങൾക്ക വിരൊധമായി ഉടച്ചുകളയുന്നു; എന്നാലും ദൈവത്തിന്റെ രാജ്യം നിങ്ങൾക്ക സമീപമായി വന്നു എന്നുള്ളത അറിഞ്ഞുകൊൾവിൻ എന്ന പറവിൻ.

൧൨ ആ നാളിൽ ആ നഗരത്തെക്കാൾ സൊദൊമിക്കാക്ക ഏററവും അനുകൂലമാകും എന്ന ഞാൻ നിങ്ങളൊട പറയുന്നു.

൧൩ കൊറസിനെ, നിനക്ക ഹാ കഷ്ടം! ബെത്സായിദ, നിനക്ക ഹാ കഷ്ടം! എന്തുകൊണ്ടെന്നാൽ നിങ്ങളിൽ ചെയ്യപ്പെട്ട അതിശയങ്ങൾ തൂറിലും സിദൊനിലും ചെയ്യപ്പെട്ടിരുന്നു എന്നുവരികിൽ, അവർ പണ്ടെ തന്നെ ചാക്കുശ്ശീലയിലും വെണ്ണീറിലും ഇരുന്നുംകൊണ്ട, അനുതപിക്കുമായിരുന്നു.

൧൪ എന്നാൽ ന്യായവിധിയിൽ നിങ്ങളെക്കാൾ തൂറിന്നും സിദൊന്നും ഏററവും അനുകൂലമാകും.

൧൫ പിന്നെ സ്വൎഗ്ഗത്തൊളം ഉയൎന്ന കപ്പൎന്നഹൊമെ, നീയും പാതാളംവരെയും താഴ്ത്തപ്പെടും.

൧൬ നിങ്ങളെ ചെവികൊള്ളുന്നവൻ എന്നെ ചെവികൊള്ളുന്നു; നിങ്ങളെ നിന്ദിക്കുന്നവൻ എന്നെ നിന്ദിക്കുന്നു; എന്നെ നിന്ദിക്കുന്നവൻ എന്നെ അയച്ചവനെയും നിന്ദിക്കുന്നു.

൧൭ ¶ പിന്നെ ആ എഴുവത ആളുകൾ സന്തൊഷത്തൊടെ തിരിച്ചുവന്ന, കൎത്താവെ, നിന്റെ നാമത്താൽ പിശാചുകളും കൂടെ ഞങ്ങൾക്ക കീഴടങ്ങിയിരിക്കുന്നു എന്ന പറഞ്ഞു.

൧൮ അപ്പൊൾ അവൻ അവരൊട, സാത്താൻ ആകാശത്തിൽനിന്ന മിന്നൽ പൊലെ വീഴുന്നത ഞാൻ കണ്ടു.

൧൯ കണ്ടാലും, സൎപ്പങ്ങളിന്മെലും, തെളുകളിന്മെലും, ശത്രുവിന്റെ സകല ശക്തിയിന്മെലും ചവിട്ടുവാൻ ഞാൻ നിങ്ങൾക്ക അധികാരം തരു

ന്നു: ഒന്നും നിങ്ങളെ ഒരു പ്രകാര
ത്തിലും ഉപദ്രവിക്കയുമില്ല;
൨൦ എന്നാലും ആത്മാക്കൾ നിങ്ങ
ൾക്ക കീഴടങ്ങിയിരിക്കുന്നു എന്നുള്ള
തിൽ സന്തൊഷപ്പെടാതെ, നിങ്ങ
ളുടെ നാമങ്ങൾ സ്വൎഗ്ഗത്തിൽ എഴുതി
യിരിക്കുന്നതകൊണ്ട ഏററവും സ
ന്തൊഷപ്പെടുവിൻ എന്ന പറഞ്ഞു.
൨൧ ആ സമയത്ത യെശു ആത്മാ
വിൽ ആനന്ദിച്ചു, പറഞ്ഞു, പിതാ
വെ, ആകാശത്തിന്റെയും ഭൂമിയുടെ
യും നാഥ, നീ ഈ കാൎയ്യങ്ങളെ ജ്ഞാ
നികളിൽനിന്നും വിദ്വാന്മാരിൽ
നിന്നും മറെച്ചു, ശിശുക്കൾക്ക വെളി
പ്പെടുത്തിയതകൊണ്ട ഞാൻ നിന്നെ
സ്തുതിക്കുന്നു: അതെ, പിതാവെ, ഇ
പ്രകാരം തന്നെ നിനക്ക നല്ല ഇഷ്ട
മായല്ലൊ.
൨൨ സകലവും എന്റെ പിതാവി
നാൽ ഇനിക്ക ഏല്പിക്കപ്പെട്ടിരിക്കു
ന്നു: പിതാവല്ലാതെ ഒരുത്തനും പു
ത്രൻ ആര എന്ന അറിയുന്നില്ല: പു
ത്രനും, പുത്രൻ ആൎക്ക അവനെ വെ
ളിപ്പെടുത്തുവാൻ ഇച്ശിക്കുന്നുവൊ അ
വനും അല്ലാതെ ഒരുത്തനും പിതാ
വ ആര എന്ന അറിയുന്നില്ല.
൨൩ പിന്നെ അവൻ ശിഷ്യന്മാരു
ടെ അടുക്കൽ തിരിഞ്ഞു, പ്രത്യെകമാ
യി പറഞ്ഞു, നിങ്ങൾ കാണുന്ന കാ
ൎയ്യങ്ങളെ കാണുന്ന കണ്ണുകൾ ഭാഗ്യ
മുള്ളവ:
൨൪ എന്തുകൊണ്ടെന്നാൽ അനെ
കം ദീൎഘദൎശിമാരും രാജാക്കന്മാരും
നിങ്ങൾ കാണുന്ന കാൎയ്യങ്ങളെ കാ
ണ്മാനും, നിങ്ങൾ കെൾക്കുന്ന കാൎയ്യ
ങ്ങളെ കെൾപ്പാനും ആഗ്രഹിച്ചിട്ടും,
അവർ കാണാതെയും കെൾക്കാതെ
യും ഇരുന്നു എന്ന ഞാൻ നിങ്ങളൊ
ട പറയുന്നു.
൨൫ അപ്പൊൾ, കണ്ടാലും, ന്യാ
യശാസ്ത്രിയായ ഒരുത്തൻ എഴുനീ
ററ, ഗുരൊ, ഞാൻ നിത്യ ജീവനെ
അനുഭവിപ്പാനായിട്ട എന്ത ചെ
യ്യെണ്ടു? എന്ന അവനെ പരീക്ഷിച്ചു
പറഞ്ഞു.
൨൬ എന്നാറെ അവൻ അവനൊ
ട, വെദപ്രമാണത്തിൽ എന്ത എഴു
തിയിരിക്കുന്നു? നീ എങ്ങിനെ വാ
യിക്കുന്നു എന്ന പറഞ്ഞു.
൨൭ അവൻ ഉത്തരമായിട്ട, നീ നി
ന്റെ പൂൎണ്ണ ഹൃദയത്തൊടും, നിന്റെ
പൂൎണ്ണാത്മാവൊടും, നിന്റെ പൂൎണ്ണ
ശക്തിയൊടും, നിന്റെ പൂൎണ്ണ മന
സ്സൊടും നിന്റെ ദൈവമായ ക
ൎത്താവിനെയും, നിന്നെ പൊലെ
തന്നെ നിന്റെ അയല്ക്കാരനെയും
സ്നെഹിക്കണം എന്ന പറഞ്ഞു.
൨൮ അവൻ അവനൊട നീ നെ
രായി ഉത്തരം പറഞ്ഞു, ഇപ്രകാരം
ചെയ്ക, എന്നാൽ നീ ജീവിച്ചിരിക്കും
എന്ന പറഞ്ഞു.
൨൯ എന്നാറെ അവൻ തന്നെത്താ
ൻ നീതിമാനാക്കികൊൾവാൻ മന
സ്സായി, യെശുവിനൊട, എന്നാൽ
എന്റെ അയല്ക്കാരൻ ആരാകുന്നു?
എന്ന പറഞ്ഞു.
൩൦ അപ്പൊൾ യെശു ഉത്തരമാ
യിട്ട പറഞ്ഞു, ഒരുത്തൻ യെറുശല
മിൽനിന്ന യെറിഹൊയിലെക്ക പൊ
യി, കള്ളന്മാരുടെ ഇടയിൽ അക
പ്പെട്ടു, അവർ അവനെ വസ്ത്രം ഊ
രി, മുറിപ്പെടുത്തി, അവനെ അൎദ്ധ
പ്രാണനൊടെ വിട്ടുപൊയി.
൩൧ പിന്നെ അസംഗതിയായി ഒ
രു ആചാൎയ്യൻ ആ വഴിയെ പൊ
യി: അവനെ കണ്ടപ്പൊൾ, അപ്പു
റത്ത കൂടി ഒഴിഞ്ഞുപൊയി.
൩൨ അപ്രകാരം തന്നെ ഒരു ലെ
വായക്കാരനും, താൻ ആ സ്ഥലത്താ
യപ്പൊൾ, വന്ന കണ്ട, അപ്പുറത്ത
കൂടി ഒഴിഞ്ഞുപൊയി.
൩൩ പിന്നെ ഒരു ശമറിയക്കാരൻ
വഴിയാത്ര പൊകുമ്പൊൾ, അവ
ൻ ഇരുന്നെടത്ത വന്നു, അവനെ

കണ്ടപ്പൊൾ അലിവുതൊന്നി,

൩൪ അവന്റെ അരികെ ചെന്ന, അവന്റെ മുറിവുകളിൽ എണ്ണയും വീഞ്ഞും പകൎന്ന, [ മുറിവുകളെ ] കെട്ടി, അവനെ തന്റെ സ്വന്ത മൃഗത്തിന്മെൽ കരെറ്റി, അവനെ ഒരു വഴിയമ്പലത്തിലെക്ക കൊണ്ടുപൊയി, അവനെ വിചാരിച്ചു.

൩൫ പിറെറ ദിവസം അവൻ പുറപ്പെട്ടപ്പൊൾ, രണ്ട വെള്ളിക്കാശ എടുത്ത, വഴിയമ്പലക്കാരന്ന കൊടുത്ത, അവനൊട, ഇവനെ വിചാരിച്ചുകൊൾക; നീ അധികമായിട്ട എന്ത എങ്കിലും ചിലവിട്ടാൽ, അത ഞാൻ തിരിച്ചുവരുമ്പൊൾ നിനക്ക തന്നുകൊള്ളാം എന്ന പറഞ്ഞു.

൩൬ അതിനെ കള്ളന്മാരുടെ ഇടയിൽ അകപ്പെട്ടവന ഈ മൂവരിൽ എവൻ അയല്ക്കാരനായി എന്ന നിനക്ക തൊന്നുന്നു?

൩൭ അവനൊട കരുണ ചെയ്തവൻ എന്ന അവൻ പറഞ്ഞു. അപ്പൊൾ യെശു അവനൊട, നീയും പൊയി, അപ്രകാരം തന്നെ ചെയ്ക എന്ന പറഞ്ഞു.

൩൮ ¶ പിന്നെ ഉണ്ടായത എന്തെന്നാൽ, അവർ പൊകുമ്പൊൾ, അവൻ ഒരു ഗ്രാമത്തിലെക്ക പ്രവെശിച്ചു: അവിടെ മൎത്താ എന്ന പെരുള്ള ഒരു സ്ത്രീ തന്റെ വീട്ടിലെക്ക അവനെ കൈക്കൊണ്ടു.

൩൯ അവൾക്ക മറിയ എന്ന പെരുള്ള ഒരു സഹൊദരി ഉണ്ടായിരുന്നു; ഇവൾ യെശുവിന്റെ പാദങ്ങളിൽ ഇരുന്ന, അവന്റെ വചനം കെട്ടു.

൪൦ എന്നാൽ മൎത്താ വളരെ ശുശ്രൂഷ ചെയ്യുന്നതിനെ കുറിച്ച വലഞ്ഞു, അവൾ അവന്റെ അടുക്കൽ വന്ന, കൎത്താവെ, ഞാൻ മാത്രം ശുശ്രൂഷ ചെയ്വാനായിട്ട എന്റെ സഹൊദരി എന്നെ വിട്ടിരിക്കുന്നത നിനക്ക വിചാരമില്ലയൊ? ആകയാൽ അവൾ ഇനിക്ക സഹായം ചെയ്യെണ്ടുന്നതിന അവളൊട കല്പിക്ക എന്ന പറഞ്ഞു.

൪൧ അപ്പൊൾ യെശു ഉത്തരമായിട്ട അവളൊട, മൎത്തായെ, മൎത്തായെ, നീ വളരെ കാൎയ്യങ്ങളെ കുറിച്ച വിചാരപ്പെട്ട പരിശ്രമപ്പെടുന്നു:

൪൨ എന്നാൽ ഒരു കാൎയ്യം ആവശ്യമുള്ളതാകുന്നു: മറിയ നല്ല പങ്കിനെ തെരിഞ്ഞെടുത്തിരിക്കുന്നു, ആയത അവളിൽനിന്ന എടുത്തുകൊള്ളപ്പെടുകയില്ല എന്ന പറഞ്ഞു.

## ൧൧ അദ്ധ്യായം.

൧ ക്രിസ്തു പ്രാൎത്ഥിപ്പാൻ പഠിപ്പിക്കുന്നത.—൧൪ സംസാരിപ്പാൻ വഹിയാത്തൊരു പിശാചിനെ പുറത്താക്കികളയുന്നത.—൨൯ അവൻ ജനങ്ങൾക്ക പ്രസംഗിക്കയും.—൩൭ പറിശെന്മാരെയും ഉപാദ്ധ്യായന്മാരെയും ന്യായശാസ്ത്രിമാരെയും ശാസിക്കുന്നത.

പിന്നെ ഉണ്ടായത എന്തെന്നാൽ, അവൻ ഒരു സ്ഥലത്തിൽ പ്രാൎത്ഥിച്ചുകൊണ്ടിരുന്ന, കഴിഞ്ഞതിന്റെ ശെഷം അവന്റെ ശിഷ്യന്മാരിൽ ഒരുത്തൻ അവനൊട, കൎത്താവെ, യൊഹന്നാൻ തന്റെ ശിഷ്യന്മാരെ പ്രാൎത്ഥിപ്പാൻ പഠിപ്പിച്ചത പൊലെ, നീയും ഞങ്ങളെ പഠിപ്പിക്കെണം എന്ന പറഞ്ഞു.

൨ അവൻ അവരൊട, നിങ്ങൾ പ്രാൎത്ഥിക്കുമ്പൊൾ ഇപ്രകാരം പറവിൻ, ഞങ്ങളുടെ സ്വൎഗ്ഗസ്ഥനായ പിതാവെ, നിന്റെ നാമം പരിശുദ്ധമാക്കപ്പെടെണമെ. നിന്റെ രാജ്യം വരെണമെ. സ്വൎഗ്ഗത്തിലെ പൊലെ ഭൂമിയിലും നിന്റെ ഇഷ്ടം ചെയ്യപ്പെടെണമെ.

൩ ഞങ്ങൾക്ക ദിനംപ്രതിയുള്ള അ

പ്പം ദിനംപ്രതി ഞങ്ങൾക്ക തരെ
ണമെ.
൪ ഞങ്ങൾക്ക കുററം ചെയ്യുന്നവ
നൊട എല്ലാവനൊടും ഞങ്ങൾ ക്ഷ
മിക്കുന്നതകൊണ്ട, ഞങ്ങളുടെ പാ
പങ്ങളെ ഞങ്ങളൊടും ക്ഷമിക്കെ
ണമെ. ഞങ്ങളെ പരീക്ഷയിലെക്ക
അകപ്പെടുത്താതെ, ഞങ്ങളെ ദൊഷ
ത്തിൽനിന്ന രക്ഷിക്കയും ചെയ്യെണ
മെ, എന്ന പറഞ്ഞു.
൫ പിന്നെ അവൻ അവരൊട പ
റഞ്ഞു, നിങ്ങളിൽ ആരെങ്കിലും ത
നിക്ക ഒരു സ്നെഹിതൻ ഉണ്ടായി,
അൎദ്ധരാത്രിയിൽ അവന്റെ അടുക്ക
ൽ ചെന്ന, അവനൊട, സ്നെഹിത,
൬ എന്റെ ഒരു സ്നെഹിതൻ വഴി
യാത്രയിൽ എന്റെ അടുക്കൽ വ
ന്നിരിക്കുന്നു, അവന്റെ മുമ്പാകെ വി
ളമ്പുവാൻ ഇനിക്ക ഒന്നുമില്ലായ്കകൊ
ണ്ട, ഇനിക്ക മൂന്ന അപ്പം കടം ത
രിക എന്ന പറഞ്ഞാറെ,
൭ അകത്തിരിക്കുന്നവൻ, എന്നെ പ്ര
യാസപ്പെടുത്തരുത: ഇപ്പൊൾ കത
ക പൂട്ടിയിരിക്കുന്നു, എന്റെ പൈ
തങ്ങളും എന്നൊട കൂടെ കിടക്കയിൽ
കിടക്കുന്നു, എഴുനീററ, നിനക്ക ത
രുവാൻ ഇനിക്ക കഴികയില്ലെന്ന ഉ
ത്തരമായിട്ട പറഞ്ഞാലും,
൮ അവൻ തന്റെ സ്നെഹിതനാക
കൊണ്ട, എഴുനീററ, അവന കൊ
ടുക്കയില്ല എങ്കിലും, അവന്റെ നിൎബ്ബ
ന്ധം ഹെതുവായിട്ട അവൻ എഴുനീ
ററ, അവന വെണ്ടുന്നതത്രെയും
കൊടുക്കും എന്ന ഞാൻ നിങ്ങളൊട
പറയുന്നു.
൯ പിന്നെയും ഞാൻ നിങ്ങളൊട
പറയുന്നു, ചൊദിപ്പിൻ, അപ്പൊൾ
നിങ്ങൾക്ക തരപ്പെടും; അന്വെഷി
പ്പിൻ, അപ്പൊൾ നിങ്ങൾ കണ്ടെ
ത്തും; മുട്ടുവിൻ, അപ്പൊൾ നിങ്ങൾ
ക്ക തുറക്കപ്പെടും.
൧൦ എന്തുകൊണ്ടെന്നാൽ ചൊദി
ക്കുന്നവന എല്ലാവനും കിട്ടുന്നു; അ
ന്വെഷിക്കുന്നവനും കണ്ടെത്തുന്നു;
മുട്ടുന്നവന തുറക്കപ്പെടുകയും ചെ
യ്യും.
൧൧ നിങ്ങളിൽ പിതാവായിരിക്കു
ന്ന ഒരുത്തനൊട മകൻ അപ്പം ചൊ
ദിച്ചാൽ, അവന അവൻ ഒരു ക
ല്ല കൊടുക്കുമൊ? ഒരു മീൻ ചൊദി
ച്ചാൽ, മീനിന്ന പകരം ഒരു പാമ്പ
അവന കൊടുക്കുമൊ?
൧൨ അല്ല അവൻ ഒരു മുട്ട ചൊ
ദിച്ചാൽ, അവന ഒരു തെള്ള കൊടു
ക്കുമൊ?
൧൩ അതകൊണ്ട ദൊഷികളാകു
ന്ന നിങ്ങൾ നിങ്ങളുടെ മക്കൾക്ക ന
ല്ല ദാനങ്ങളെ കൊടുപ്പാൻ അറിയു
ന്നു എങ്കിൽ, എത്ര അധികമായി നി
ങ്ങളുടെ സ്വൎഗ്ഗസ്ഥനായ പിതാവ ത
ന്നൊട ചൊദിക്കുന്നവൎക്ക പരിശു
ദ്ധാത്മാവിനെ കൊടുക്കും?
൧൪ ¶ പിന്നെ അവൻ ഊമയാ
യിരുന്ന ഒരു പിശാചിനെ പുറത്താ
ക്കി. എന്നാറെ ഉണ്ടായതെന്തെന്നാ
ൽ പിശാച പുറത്ത പൊയതിന്റെ
ശെഷം, ഊമയായവൻ സംസാരി
ച്ചു; ജനങ്ങളും ആശ്ചൎയ്യപ്പെട്ടു.
൧൫ എന്നാലും അവരിൽ ചിലർ,
ഇവൻ പിശാചുകളുടെ പ്രമാണി
യായ ബെയത്സബൂബിനെ കൊ
ണ്ട പിശാചുകളെ പുറത്താക്കുന്നു, എ
ന്ന പറഞ്ഞു.
൧൬ മററവർ [അവനെ] പരീ
ക്ഷിച്ച, ആകാശത്തിൽനിന്ന ഒരു അ
ടയാളം അവനിൽനിന്ന ചൊദിച്ചു.
൧൭ അപ്പൊൾ അവൻ അവരുടെ
ചിന്തകളെ അറിഞ്ഞ, അവരൊട
പറഞ്ഞു, തനിക്ക താൻ വിരൊധമാ
യി പിരിഞ്ഞിരിക്കുന്ന രാജ്യം ഒക്കെ
യും നശിച്ചുപൊകുന്നു; വീട്ടിന വി
രൊധമായി [പിരിഞ്ഞിരിക്കുന്ന]വീ
ടും വീണുപൊകുന്നു.
൧൮ അപ്രകാരം സാത്താനും ത

നിക്ക താൻ വിരൊധമായി പിരിഞ്ഞിരിക്കുന്നു എങ്കിൽ, അവന്റെ രാജ്യം എങ്ങിനെ നില്ക്കും? എന്തുകൊണ്ടെന്നാൽ ഞാൻ ബെയത്സബ്ബുബിനെ കൊണ്ട പിശാചുകളെ പുറത്താക്കുന്നു എന്ന നിങ്ങൾ പറയുന്നു.

൧൯ ഞാൻ ബെയത്സബ്ബുബിനെ കൊണ്ട പിശാചുകളെ പുറത്താക്കുന്നു എങ്കിൽ, നിങ്ങളുടെ പുത്രന്മാർ ആരെ കൊണ്ട പുറത്താക്കുന്നു? അതുകൊണ്ട അവർ നിങ്ങളുടെ ന്യായാധിപതിമാരായി തീരും.

൨൦ എന്നാൽ ഞാൻ ദൈവത്തിന്റെ കൈവിരലിനെ കൊണ്ട പിശാചുകളെ പുറത്താക്കുന്നു എങ്കിൽ, ദൈവത്തിന്റെ രാജ്യം നിങ്ങളിലെക്ക വന്നിരിക്കുന്നു നിശ്ചയം.

൨൧ ആയുധം ധരിച്ചൊരു ബലവാൻ തന്റെ അരമനയെ കാക്കുമ്പൊൾ, അവന്റെ വസ്തുക്കൾ സമാധാനത്തൊടിരിക്കുന്നു.

൨൨ എന്നാൽ അവനെക്കാൾ അധിക ബലവാൻ അവന്റെ നെരെ വന്ന, അവനെ ജയിച്ചാൽ, അവൻ വിശ്വസിച്ചിരുന്നതായുള്ള അവന്റെ ആയുധവർഗ്ഗം ഒക്കെയും പറിച്ചുകൊണ്ട, അവന്റെ അപഹൃതങ്ങളെ വകതിചെയ്യുന്നു.

൨൩ എന്നൊട കൂടിയില്ലാത്തവൻ ഇനിക്ക വിരൊധമായിരിക്കുന്നു; എന്നൊട കൂട കൂട്ടാത്തവൻ ചിന്നിക്കയും ചെയ്യുന്നു.

൨൪ മ്ലെച്ശാത്മാവ ഒരു മനുഷ്യനിൽനിന്ന പുറപ്പെട്ടപ്പൊൾ, അവൻ നീരില്ലാത്ത സ്ഥലങ്ങളിൽ ആശ്വാസം അന്വെഷിച്ചു കൊണ്ട സഞ്ചരിക്കുന്നു; കാണായ്കകൊണ്ട, അവൻ, ഞാൻ വിട്ട പുറപ്പെട്ടുപൊന്ന എന്റെ വീട്ടിലെക്ക തിരിച്ചുപൊകും, എന്ന പറയുന്നു.

൨൫ എന്നാറെ അവൻ വരുമ്പൊൾ അത വെടിപ്പാക്കപ്പെട്ടതും അലങ്കരിക്കപ്പെട്ടതുമായി കാണുന്നു.

൨൬ പിന്നെ അവൻ ചെന്ന, തന്നെക്കാൾ അധികം ദുഷ്ടതയുള്ള മറ്റും എഴ ആത്മാക്കളെ കൂട്ടികൊണ്ടുവരുന്നു, അവർ അകത്ത പ്രവെശിച്ച, അവിടെ പാർക്കുന്നു: ഇങ്ങിനെ ആ മനുഷ്യന്റെ ഒടുക്കത്തെ കാൎയ്യങ്ങൾ മുമ്പിലത്തെതിലും അധികം വഷളായി തീരുന്നു.

൨൭ ¶ അവൻ ഈ കാൎയ്യങ്ങളെ പറയുമ്പൊൾ ഉണ്ടായത എന്തെന്നാൽ, കൂട്ടത്തിൽ ഒരു സ്ത്രീ അവനൊട, നിന്നെ ചുമന്ന ഗൎഭപാത്രവും, നീ കുടിച്ച മുലകളും ഭാഗ്യമുള്ളവ എന്ന ശബ്ദമിട്ട പറഞ്ഞു.

൨൮ എന്നാറെ അവൻ, ദൈവത്തിന്റെ വചനം കെട്ട, അത കാത്തുകൊള്ളുന്നവരല്ലൊ അധികമായി ഭാഗ്യവാന്മാർ എന്ന പറഞ്ഞു.

൨൯ ¶ പിന്നെ ജനങ്ങൾ തിങ്ങി കൂടിയപ്പൊൾ, അവൻ പറഞ്ഞു തുടങ്ങി, ഈ സന്തതി ദൊഷമുള്ളതാകുന്നു: അത ഒരു അടയാളം അന്വെഷിക്കുന്നു, എങ്കിലും യൊനാ എന്ന ദീൎഘദൎശിയുടെ അടയാളമല്ലാതെ അതിന മറ്റൊരു അടയാളവും കൊടുക്കപ്പെടുകയില്ല.

൩൦ എന്തുകൊണ്ടെന്നാൽ എതുപ്രകാരം യൊനാ നിനവായക്കാൎക്ക അടയാളമായിരുന്നുവൊ, അപ്രകാരം മനുഷ്യന്റെ പുത്രനും ഈ സന്തതിക്ക ആകും.

൩൧ തെക്കെ രാജസ്ത്രീ ന്യായവിധിയിൽ ഈ സന്തതിയുടെ മനുഷ്യരൊട കൂടെ എഴുനീറ്റ, അവരെ ശിക്ഷെക്ക വിധിക്കും: അതെന്തുകൊണ്ടെന്നാൽ അവൾ ശൊലൊമൊന്റെ ജ്ഞാനം കെൾപ്പാനായിട്ട ഭൂമിയുടെ അറുതികളിൽനിന്ന വന്നു: കണ്ടാലും, ശൊലൊമൊനെക്കാൾ ഒരു വലിയവൻ ഇവിടെ ഉണ്ട.

൩൨ നിനവായിലെ മനുഷ്യർ ന്യാ

യവിധിയിൽ ഠരം സന്തതിയൊടകൂ
ടെ എഴുനീററ, അതിനെ ശിക്ഷി
ക്ക വിധിക്കും: അതെന്തകൊണ്ടെ
ന്നാൽ അവർ യൊനായുടെ പ്രസം
ഗത്തിൽ അനുതാപപ്പെട്ടു: കണ്ടാ
ലും, യൊനായെക്കാൾ ഒരു വലിയ
വൻ ഇവിടെ ഉണ്ട.
൩൩ പിന്നെ ഒരുത്തനും ഒരു വി
ളക്ക കൊളുത്തി, അത ഒരു രഹസ്യ
സ്ഥലത്തിൽ എങ്കിലും, ഒരു പറയിൻ
കീഴിൽ എങ്കിലും വെക്കുന്നില്ല, അക
ത്ത വരുന്നവർ വെളിച്ചം കാണ്മാനാ
യിട്ട ഒരു വിളക്കുതണ്ടിന്മെൽ അത്രെ
[വെക്കുന്നു.]
൩൪ ശരീരത്തിന്റെ വിളക്ക കണ്ണ
ആകുന്നു: അതകൊണ്ട നിന്റെ ക
ണ്ണ നിൎമ്മലമായിരിക്കുമ്പൊൾ, നി
ന്റെ ശരീരം മുഴുവനും വെളിച്ചമാ
ക്കപ്പെട്ടതാകുന്നു; എന്നാൽ അത ദൊ
ഷമുള്ളതായിരിക്കുമ്പൊൾ, നിന്റെ
ശരീരവും ഇരുട്ടുള്ളതാകുന്നു.
൩൫ അതകൊണ്ട നിന്നിലുള്ള വെ
ളിച്ചം ഇരുളാകാതെ ഇരിപ്പാൻ സൂ
ക്ഷിക്ക.
൩൬ നിന്റെ ശരീരം ഒരു ഭാഗ
ത്തിലും ഇരുട്ടുള്ളതായിരിക്കാതെ, മുഴു
വനും വെളിച്ചമാക്കപ്പെട്ടതാകുന്നു
എങ്കിൽ, ഒരു വിളക്ക തന്റെ പ്രകാ
ശം കൊണ്ട നിനക്ക വെളിച്ചം തരു
മ്പൊളുള്ളത പൊലെ, മുഴുവനും വെ
ളിച്ചമാക്കപ്പെട്ടതാകും.
൩൭ ¶ അവൻ ഇങ്ങിനെ പറഞ്ഞു
കൊണ്ടിരിക്കുമ്പൊൾ ഒരു പറിശെൻ
തന്നൊടകൂട പകലത്തെ ഭക്ഷണം
കഴിക്കെണമെന്ന അവനൊട അ
പെക്ഷിച്ചു: അവൻ അകത്ത പൊ
യി, ഭക്ഷണത്തിന്നിരുന്നു.
൩൮ ഭക്ഷണം കഴിക്കും മുമ്പെ
അവൻ കുളിക്കാതെ ഇരുന്നു, എന്നു
പറിശെൻ കണ്ടിട്ട ആശ്ചൎയ്യപ്പെട്ടു.
൩൯ അപ്പൊൾ കൎത്താവ അവ
നൊട പറഞ്ഞു, ഇപ്പൊൾ പറിശെ
ന്മാരായ നിങ്ങൾ പാനപാത്രത്തി
ന്റെയും ഭക്ഷണപാത്രത്തിന്റെയും
പുറത്തെ ഭാഗം ശുദ്ധം ചെയ്യുന്നു; എ
ന്നാൽ നിങ്ങളുടെ ഉൾഭാഗം പിടി
ച്ചുപറി കൊണ്ടും ദുഷ്ടത കൊണ്ടും നി
റഞ്ഞിരിക്കുന്നു.
൪൦ ബുദ്ധിയില്ലാത്തവരെ, പുറത്തു
ള്ളത ഉണ്ടാക്കിയവൻ അകത്തുള്ളതു
ഉണ്ടാക്കിയില്ലയൊ?
൪൧ എന്നാലും നിങ്ങൾക്കുള്ള വസ്തു
ക്കളിൽനിന്ന ധൎമ്മം കൊടുപ്പിൻ; അ
പ്പൊൾ, കണ്ടാലും, സകലവും നി
ങ്ങൾക്ക ശുദ്ധമായിരിക്കും.
൪൨ എങ്കിലൊ പറിശെന്മാരായ
നിങ്ങൾക്ക ഹാ കഷ്ടം! എന്തുകൊ
ണ്ടെന്നാൽ നിങ്ങൾ തുളസിയിലും ക
രിവെപ്പിലയിലും സകല സസ്യങ്ങ
ളിലും പത്തിലൊന്ന കൊടുത്ത, ന്യാ
യവും ദൈവ സ്നെഹവും വിട്ടുകളയു
ന്നു: നിങ്ങൾ ഇവ ചെയ്കയും, അവ
യും വിട്ടുകളയാതെ ഇരിക്കയും ചെ
യ്യെണ്ടിയിരുന്നു.
൪൩ പറിശെന്മാരായ നിങ്ങൾക്ക
ഹാ കഷ്ടം! എന്തുകൊണ്ടെന്നാൽ നി
ങ്ങൾ സഭകളിൽ പ്രധാന ആസന
ങ്ങളെയും, ചന്ത സ്ഥലങ്ങളിൽ സ
ല്ലാരങ്ങളെയും ആഗ്രഹിക്കുന്നു.
൪൪ കപടഭക്തിക്കാരായ ഉപാദ്ധ്യാ
യന്മാരും പറിശെന്മാരുമായുള്ളൊ
രെ, നിങ്ങൾക്ക ഹാ കഷ്ടം! എന്ത
കൊണ്ടെന്നാൽ നിങ്ങൾ കാണപ്പെ
ടാത്ത പ്രെതക്കല്ലറകളെ പൊലെ
ആകുന്നു: മനുഷ്യർ അവയെ അറി
യാതെ അവയുടെ മിതെ നടക്കുന്നു.
൪൫ അപ്പൊൾ ന്യായശാസ്ത്രികളി
ൽ ഒരുത്തൻ ഉത്തരമായിട്ട അവ
നൊട, ഗുരൊ, ഇപ്രകാരം പറക
കൊണ്ട നിങ്ങളെയും നിന്ദിക്കു
ന്നു എന്ന പറഞ്ഞു.
൪൬ പിന്നെ അവൻ പറഞ്ഞു,
ന്യായശാസ്ത്രികളായ നിങ്ങൾക്കും
ഹാ കഷ്ടം! എന്തുകൊണ്ടെന്നാൽ വ

ഹിപ്പാൻ ഞെരുക്കമുള്ള ചുമടുകളെ നിങ്ങൾ മനുഷ്യരെ കൊണ്ട ചുമപ്പിക്കുന്നു, എങ്കിലും നിങ്ങൾ നിങ്ങളുടെ വിരലുകളിൽ ഒന്നു കൊണ്ടും ആ ചുമടുകളെ തൊടുന്നില്ല.

൪൭ നിങ്ങൾക്ക ഹാ കഷ്ടം! എന്തു കൊണ്ടെന്നാൽ നിങ്ങൾ ദീർഘദർശിമാരുടെ പ്രെതക്കല്ലറകളെ പണിചെയ്യുന്നു, എന്നാൽ നിങ്ങളുടെ പിതാക്കന്മാർ അവരെ കൊന്നു.

൪൮ നിങ്ങളുടെ പിതാക്കന്മാർ അവരെ കൊന്നു, നിങ്ങളും അവരുടെ പ്രെതക്കല്ലറകളെ പണിചെയ്യുന്നതകൊണ്ട, നിങ്ങളുടെ പിതാക്കന്മാരുടെ പ്രവൃത്തികളെ നിങ്ങളും സമ്മതിക്കുന്നു എന്ന നിങ്ങൾ സാക്ഷിപ്പെടുത്തുന്നു നിശ്ചയം.

൪൯ ഇത ഹെതുവായിട്ട ദൈവത്തിന്റെ ജ്ഞാനവും പറയുന്നു, ഞാൻ ദീർഘദർശിമാരെയും, അപ്പൊസ്തൊലന്മാരെയും അവരുടെ അടുക്കൽ അയക്കും, അവർ അവരിൽ ചിലരെ കൊന്ന, ചിലരെ പീഡിപ്പിക്കും.

൫൦ ലൊകാരംഭം മുതൽ ആബെലിന്റെ രക്തം തുടങ്ങി, പീഠത്തിനും ദൈവാലയത്തിനും നടുവിൽ നശിച്ചുപൊയ സഖറിയയുടെ രക്തം വരെയും,

൫൧ ചിന്നപ്പെട്ടതായുള്ള സകല ദീർഘദർശിമാരുടെയും രക്തം ഈ സന്തതിയൊട ചൊദിക്കപ്പെടെണ്ടുന്നതിന ആകുന്നു: അത ഈ സന്തതിയൊട തന്നെ ചൊദിക്കപ്പെടും എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു.

൫൨ ന്യായശാസ്ത്രികളായ നിങ്ങൾക്ക ഹാ കഷ്ടം! എന്തകൊണ്ടെന്നാൽ നിങ്ങൾ അറിവിന്റെ താക്കൊൽ എടുത്തുകളഞ്ഞു: നിങ്ങൾ തന്നെ അകത്ത പ്രവെശിച്ചില്ല, അകത്ത പ്രവെശിക്കുന്നവരെ നിങ്ങൾ വിരൊധിക്കയും ചെയ്തു.

൫൩ അവൻ ഇവ കാര്യങ്ങളെ അവരൊട പറയുമ്പൊൾ ഉപാദ്ധ്യായന്മാരും പറിശന്മാരും അവനെ കുററപ്പെടുത്തെണ്ടുന്നതിനായിട്ട അവനെ ഒററ നൊക്കികൊണ്ടും, അവന്റെ വാമൊഴികളിൽ വല്ലതും പിടിപ്പാൻ അന്വെഷിച്ചുകൊണ്ടും,

൫൪ അവർ അവനെ വളരെ നിർബന്ധിക്കയും, അവൻ ബഹു കാര്യങ്ങളെ കുറിച്ച സംസാരിപ്പാൻ അവനെ ഉത്സാഹിപ്പിക്കയും ചെയ്തു തുടങ്ങി.

## ൧൨ അദ്ധ്യായം.

൧ കപടഭക്തിയും തന്നെ അറിയിക്കുന്നതിന മനുഷ്യ ഭയവും വെണ്ട എന്ന ക്രിസ്തു തന്റെ ശിഷ്യന്മാരെ ഒമ്മപ്പെടുത്തുന്നത.—൧൩ ദ്രവ്യാഗ്രഹവും വ്യാകുല വിചാരവും തെററിയിരിക്കെണ്ടുന്നത.—൪൧ വിശ്വാസവും ബുദ്ധിയുമുള്ള കലവറക്കാരന്റെ സംഗതി.

ഇതിനിടയിൽ എണ്ണമില്ലാത്ത പുരുഷാരം അവർ തമ്മിൽ ചവിട്ടുവാൻ തക്കവണ്ണം വന്ന കൂടിയപ്പൊൾ, അവൻ തന്റെ ശിഷ്യന്മാരൊട പറഞ്ഞു തുടങ്ങി, മുമ്പെ നിങ്ങൾ പറിശന്മാരുടെ കപടഭക്തിയാകുന്ന പുളിച്ച മാവിൽനിന്ന ജാഗ്രതയായിരിപ്പിൻ.

൨ വെളിപ്പെടാതെ മറഞ്ഞിരിക്കുന്നതൊന്നുമില്ല; അറിയപ്പെടാതെ രഹസ്യമായുള്ളതുമില്ല.

൩ അതകൊണ്ട നിങ്ങൾ ഇരുളിൽ എത സംസാരിച്ചുവൊ, അത വെളിച്ചത്തിൽ കെൾക്കപ്പെടും; നിങ്ങൾ അറകളിൽ ചെവിയിൽ സംസാരിച്ചതും വീടുകളുടെ മെൽ പ്രസംഗിക്കപ്പെടും.

൪ വിശെഷിച്ച എന്റെ സ്നെഹിതന്മാരാകുന്ന നിങ്ങളൊട ഞാൻ പറയുന്നു, ശരീരത്തെ കൊന്ന, അ

തിന്റെ ശെഷം അധികം ഒന്നും ചെയ്വാൻ കഴിയാത്തവരെ ഭയപ്പെടരുത.

൫ നിങ്ങൾ ആരെ ഭയപ്പെടെണമെന്ന ഞാൻ നിങ്ങൾക്ക കാണിക്കാം, കൊന്നതിന്റെ ശെഷം നരകത്തിലെക്ക തള്ളിക്കളവാൻ അധികാരമുള്ളവനെ ഭയപ്പെടുവിൻ: അതെ, അവനെ ഭയപ്പെടുവിൻ, എന്ന ഞാൻ നിങ്ങളൊട പറയുന്നു.

൬ അഞ്ച അടക്കലക്കുരികിലുകൾ രണ്ട കാശിന വില്ക്കപ്പെടുന്നില്ലയൊ? അവയിൽ ഒന്നും ദൈവത്തിന്റെ മുമ്പാകെ മറക്കപ്പെടുന്നതുമില്ല.

൭ അത്രയുമല്ല നിങ്ങളുടെ തലയിലെ രൊമങ്ങൾ ഒക്കെയും എണ്ണപ്പെട്ടിരിക്കുന്നു, അതകൊണ്ട നിങ്ങൾ ഭയപ്പെടരുത: അനെകം അടക്കലക്കുരികിലുകളെക്കാളും നിങ്ങൾ വിശെഷപ്പെട്ടിരിക്കുന്നു.

൮ പിന്നെയും ഞാൻ നിങ്ങളൊട പറയുന്നു, ആരെങ്കിലും മനുഷ്യരുടെ മുമ്പാകെ എന്നെ അറിയിക്കുമൊ, അവനെ മനുഷ്യന്റെ പുത്രനും ദൈവത്തിന്റെ ദൂതന്മാരുടെ മുമ്പാകെ അറിയിക്കും:

൯ എന്നാൽ മനുഷ്യരുടെ മുമ്പാകെ എന്നെ വെറുക്കുന്നവൻ ദൈവത്തിന്റെ ദൂതന്മാരുടെ മുമ്പാകെ വെറുക്കപ്പെടും.

൧൦ പിന്നെ ആരെങ്കിലും മനുഷ്യന്റെ പുത്രന വിരൊധമായി ഒരു വാക്ക പറഞ്ഞാൽ, അത അവനൊട ക്ഷമിക്കപ്പെടും: പരിശുദ്ധാത്മാവിന വിരൊധമായി ദൂഷണം പറയുന്നവനൊട അത ക്ഷമിക്കപ്പെടുകയില്ല താനും.

൧൧ പിന്നെയും അവർ നിങ്ങളെ ദൈവസഭകൾക്കും, ആധിപത്യങ്ങൾക്കും, അധികാരങ്ങൾക്കും മുമ്പാകെ കൊണ്ടുപൊകുമ്പൊൾ, എങ്ങിനെയൊ, എന്തൊ ഉത്തരം പറയണം എന്നെങ്കിലും, എന്ത പറയെണം എന്നെങ്കിലും നിങ്ങൾ വിചാരപ്പെടരുത:

൧൨ എന്തകൊണ്ടെന്നാൽ നിങ്ങൾ പറയെണ്ടുന്ന കാൎയ്യങ്ങളെ പരിശുദ്ധാത്മാവ ആ സമയത്ത തന്നെ നിങ്ങളെ പഠിപ്പിക്കും.

൧൩ അപ്പൊൾ ജനക്കൂട്ടത്തിൽ ഒരുത്തൻ അവനൊട, ഗുരൊ, എന്റെ സഹൊദരൻ ഇനിക്കും തനിക്കുമുള്ള അവകാശം പകുതി ചെയ്വാനായിട്ട അവനൊട കല്പിക്കെണമെന്ന പറഞ്ഞു.

൧൪ എന്നാറെ അവൻ അവനൊട, മനുഷ്യ, എന്നെ നിങ്ങൾക്ക ന്യായാധിപതിയായിട്ട എങ്കിലും, പകുതി ചെയ്യുന്നവനായിട്ട എങ്കിലും ആക്കിയവൻ ആര? എന്ന പറഞ്ഞു.

൧൫ പിന്നെ അവൻ അവരൊട, ദ്രവ്യാഗ്രഹത്തിൽനിന്ന സൂക്ഷിച്ച ജാഗ്രതപ്പെട്ടുകൊൾവിൻ; ഒരുത്തന പരിപൂൎണ്ണ സമ്പത്തുകൾ ഉണ്ടായിരുന്നാലും അവയാൽ അവന്റെ ജീവനുണ്ടാകുന്നതല്ലല്ലൊ എന്ന പറഞ്ഞു.

൧൬ അത്രയുമല്ല അവൻ അവരൊട ഒരു ഉപമ പറഞ്ഞു, ആയതെന്തെന്നാൽ, ധനവാനായൊരു മനുഷ്യന്റെ നിലം നന്നായി വിളഞ്ഞു;

൧൭ അപ്പൊൾ അവൻ തന്റെ ഉള്ളിൽ വിചാരിച്ച, പറഞ്ഞു, എന്റെ ധാന്യങ്ങളെ കൂട്ടി ഇടുവാൻ ഇനിക്ക സ്ഥലമില്ലായ്കകൊണ്ട, ഞാൻ എന്ത ചെയ്യും?

൧൮ ഞാൻ ഇത ചെയ്യും, ഞാൻ എന്റെ കളപ്പുരകളെ പൊളിച്ചുകളഞ്ഞ, അധികം വലിയവ പണിചെയ്ത, അവിടെ എന്റെ ധാന്യങ്ങളെ ഒക്കെയും എന്റെ നല്ല വസ്തുക്കളെയും കൂട്ടി ഇടും.

൧൯ പിന്നെ ഞാൻ എന്റെ ആത്മാവിനൊട, ആത്മാവെ, നിനക്ക ഏറിയ സംവത്സരങ്ങൾക്ക വളരെ നല്ല വസ്തുക്കൾ വെക്കപ്പെട്ടിരിക്കുന്നു:

ആശ്വസിക്ക, ഭക്ഷിക്ക, കടിക്ക, ആനന്ദിച്ചുകൊൾക, എന്ന പറയും, എന്ന പറഞ്ഞു.

൨൦ എന്നാറെ ദൈവം അവനൊട, ബുദ്ധിഹീനനെ, ഈ രാത്രിയിൽ നിന്റെ ആത്മാവ നിന്നിൽനിന്ന ചൊദിക്കപ്പെടും: അപ്പൊൾ നീ ശെഖരിച്ച വസ്തുക്കൾ ആരുടെ ആകാ? എന്ന പറഞ്ഞു.

൨൧ ദൈവത്തിങ്കൽ സമ്പന്നനായിരിക്കാതെ, തനിക്കായിട്ടു തന്നെ നിക്ഷെപം കൂട്ടി വെക്കുന്നവൻ ഇപ്രകാരം ആകുന്നു.

൨൨ ¶ പിന്നെ അവൻ തന്റെ ശിഷ്യന്മാരൊട പറഞ്ഞു, അതുകൊണ്ട നിങ്ങൾ എന്ത ഭക്ഷിക്കെണ്ടു, എന്ന നിങ്ങളുടെ ജീവനെ കറിച്ചും, എന്ത ഉടുക്കെണ്ടു, എന്ന നിങ്ങളുടെ ശരീരത്തെ കറിച്ചും വിചാരപ്പെടരുത, എന്ന ഞാൻ നിങ്ങളൊട പറയുന്നു.

൨൩ ഭക്ഷണത്തെക്കാൾ ജീവനും, ഉടുപ്പിനെക്കാൾ ശരീരവും അധികമാകുന്നു.

൨൪ കഴകകളെ വിചാരിച്ചുകൊൾവിൻ; അവ വിതെക്കുന്നതുമില്ല, കൊയ്യുന്നതുമില്ല; അവെക്ക പണ്ടകശാലയും ഇല്ല കളപ്പുരയും ഇല്ല; എങ്കിലും ദൈവം അവയെ പുലൎത്തുന്നു: പക്ഷികളെക്കാളും നിങ്ങൾ എത്രയും അധികം വിശെഷതപ്പെട്ടിരിക്കുന്നു?

൨൫ പിന്നെയും വിചാരപ്പെടുന്നതിനാൽ തന്റെ ശരീര അളവിൽ ഒരു മുളം കൂടെ കൂട്ടുവാൻ നിങ്ങളിൽ ആൎക്ക കഴിയും?

൨൬ അതുകൊണ്ട ഏററവും അല്പമായുള്ളത നിങ്ങൾക്ക ചെയ്വാൻ കഴികയില്ലെങ്കിൽ ശിഷ്ടം കാൎയ്യങ്ങളെ കുറിച്ച നിങ്ങൾ എന്തിന വിചാരപ്പെടുന്നു?

൨൭ ലിലി എന്ന പുഷ്പങ്ങൾ എങ്ങിനെ വളരുന്നു എന്ന അവയെ വിചാരിപ്പിൻ: അവ അദ്ധ്വാനപ്പെടുന്നതുമില്ല, നൂല്ക്കുന്നതുമില്ല: എന്നാലും ശൊലൊമൊൻ തന്റെ സകല മഹത്വത്തിലും ഇവയിൽ ഒന്ന പൊലെ അലങ്കരിക്കപ്പെട്ടിരുന്നില്ല എന്ന ഞാൻ നിങ്ങളൊട പറയുന്നു.

൨൮ അതുകൊണ്ട ഇന്ന വയലിലിരിക്കുന്നതും നാളെ അടുപ്പിൽ ഇടപ്പെടുന്നതുമായുള്ള പുല്ല ദൈവം ഇപ്രകാരം ഉടുപ്പിക്കുന്നു എങ്കിൽ, അല്പ വിശ്വാസികളെ നിങ്ങളെ എത്രയും അധികം [ഉടുപ്പിക്കും?]

൨൯ വിശെഷിച്ചും നിങ്ങൾ എന്ത ഭക്ഷിക്കെണ്ടു എന്നൊ, എന്ത കുടിക്കെണ്ടു എന്നൊ, നിങ്ങൾ അന്വെഷിക്കയുമരുത ചഞ്ചലപ്പെടുകയുമരുത.

൩൦ ലൊകക്കാർ ഈ വസ്തുക്കൾ ഒക്കെയും അന്വെഷിക്കുന്നുവല്ലൊ: എന്നാൽ ഇവ നിങ്ങൾക്ക ആവശ്യമുണ്ട എന്ന നിങ്ങളുടെ പിതാവ അറിഞ്ഞിരിക്കുന്നു.

൩൧ ദൈവത്തിന്റെ രാജ്യത്തെ തന്നെ അന്വെഷിപ്പിൻ: അപ്പൊൾ ഇവ ഒക്കെയും നിങ്ങൾക്ക കൂടെ നല്കപ്പെടും.

൩൨ ചെറിയ ആട്ടുകൂട്ടമെ, നിങ്ങളുടെ പിതാവ നിങ്ങൾക്ക രാജ്യം നല്കുവാൻ ഇഷ്ടപ്പെടുന്നതുകൊണ്ട, ഭയപ്പെടരുത.

൩൩ നിങ്ങൾക്കുള്ള വസ്തുക്കളെ വിററ, ധൎമ്മം കൊടുപ്പിൻ: പഴയതായി പൊകാത്ത മടിശ്ശീലകളെ, കുറഞ്ഞുപൊകാത്ത നിക്ഷെപത്തെ സ്വൎഗ്ഗത്തിൽ നിങ്ങൾക്കായിട്ട ഉണ്ടാക്കികൊൾവിൻ അവിടെ ഒരു കള്ളൻ അടുക്കുന്നതുമില്ല, പുഴു കെടുക്കുന്നതുമില്ല.

൩൪ നിങ്ങളുടെ നിക്ഷെപം എവിടെ ഇരിക്കുന്നുവൊ, അവിടെ നിങ്ങളുടെ ഹൃദയവും ഇരിക്കുമല്ലൊ.

¶ ൩൫ നിങ്ങളുടെ അരകൾ കെട്ടപ്പെട്ടവയായും, നിങ്ങളുടെ വിളക്കുകൾ എരിയുന്നവയായും,

൩൬ തങ്ങളുടെ യജമാനൻ കല്യാണത്തിൽനിന്ന തിരികെ വന്ന മുട്ടുമ്പൊൾ ഉടനെ അവന തുറപ്പാനായിട്ട, അവൻ വരുന്നതിന കാത്തിരിക്കുന്ന മനുഷ്യരൊട നിങ്ങൾ സദൃശന്മാരായുമിരിപ്പിൻ.

൩൭ യജമാനൻ വരുമ്പൊൾ ഉണൎന്നിരിക്കുന്നവരായി കാണുന്ന വെലക്കാരർ ഭാഗ്യവാന്മാർ: അവൻ തന്നെ അരയിൽ കെട്ടികൊണ്ട, അവരെ ഭക്ഷണത്തിന ഇരുത്തി, പിന്നെ വന്ന, അവൎക്ക ശുശ്രൂഷ ചെയ്യും, എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു.

൩൮ അവൻ രണ്ടാം യാമത്തിലൊ, മൂന്നാം യാമത്തിലൊ വന്ന, ഇപ്രകാരം കണ്ടാൽ, ആ വെലക്കാരർ ഭാഗ്യവാന്മാരാകുന്നു.

൩൯ വിശെഷിച്ചും കള്ളൻ ഇന്ന സമയത്ത വരുമെന്ന വീട്ടെജമാനൻ അറിഞ്ഞിരുന്നു എങ്കിൽ, അവൻ ഉണൎന്നുകൊണ്ട തന്റെ വീട മുറിക്കപ്പെട്ടുവാൻ സമ്മതിക്കാതെ ഇരിക്കുമായിരുന്നു എന്നുള്ളത അറിവിൻ.

൪൦ ആകയാൽ നിങ്ങൾ നിരൂപിക്കാത്ത സമയത്ത മനുഷ്യന്റെ പുത്രൻ വരുന്നത കൊണ്ട, നിങ്ങളും ഒരുങ്ങിയിരിപ്പിൻ.

൪൧ അപ്പൊൾ പത്രൊസ അവനൊട, കൎത്താവെ, നീ ഈ ഉപമ ഞങ്ങളൊട മാത്രമൊ എല്ലാവരൊടും കൂടിയൊ പറയുന്നത? എന്ന പറഞ്ഞു.

൪൨ എന്നാറെ കൎത്താവ പറഞ്ഞു, ഇപ്പൊൾ തൽസമയത്ത ഭക്ഷണവീതം കൊടുപ്പാനായിട്ട, യജമാനൻ തന്റെ വീട്ടുകാരുടെ മെൽ ആക്കി വെക്കുന്ന വിശ്വാസവും ബുദ്ധിയുമുള്ള കലവറക്കാരൻ ആരാകുന്നു?

൪൩ അവന്റെ യജമാനൻ വന്ന, ആ ശുശ്രൂഷക്കാരനെ അപ്രകാരം ചെയ്യുന്നത കണ്ടാൽ അവൻ ഭാഗ്യവാൻ.

൪൪ അവൻ തനിക്കുള്ള സകല വസ്തുക്കളുടെ മെലും അവനെ ആക്കി വെക്കുമെന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു.

൪൫ എന്നാൽ ആ ശുശ്രൂഷക്കാരൻ, എന്റെ യജമാനൻ വരുവാൻ താമസിക്കുന്നു എന്ന തന്റെ ഹൃദയത്തിൽ പറഞ്ഞു, വെലക്കാരരെയും വെലക്കാരത്തികളെയും അടിക്കയും, ഭക്ഷിച്ചു കുടിക്കയും, മദ്യപാനം ചെയ്കയും ചെയ്യു തുടങ്ങിയാൽ;

൪൬ ആ ശുശ്രൂഷക്കാരൻ നൊക്കാത്തതായുള്ള ദിവസത്തിലും, അവൻ അറിയാത്തതായുള്ള നാഴികയിലും അവന്റെ യജമാനൻ വന്ന, അവനെ വെട്ടികളഞ്ഞു, അവന്റെ ഓഹരിയെ അവിശ്വാസികളൊട കൂടി കല്പിക്കും.

൪൭ പിന്നെ തന്റെ യജമാനന്റെ ഇഷ്ടം അറിഞ്ഞിട്ടും ഒരുങ്ങാതെയും, അവന്റെ ഇഷ്ടപ്രകാരം ചെയ്യാതെയും ഇരുന്ന ശുശ്രൂഷക്കാരന അനെകം അടികൾ കൊള്ളും.

൪൮ അറിയാതെ, അടികൾക്കു യൊഗ്യമുള്ള കാൎയ്യങ്ങളെ ചെയ്തവന കുറെ അടികൾ കൊള്ളും: എന്തുകൊണ്ടെന്നാൽ ആൎക്ക വളരെ കൊടുക്കപ്പെട്ടുന്നുവൊ, അവനിൽനിന്ന വളരെ അനെഷിക്കപ്പെടും: അവർ ആൎക്ക വളരെ എല്പിച്ചിരിക്കുന്നുവൊ അവനൊട അധികം ചൊദിക്കയും ചെയ്യും.

൪൯ ¶ ഞാൻ അഗ്നിയെ ഭൂമിയിൽ ഇടുവാൻ വന്നു, അത ഇപ്പൊൾ തന്നെ കത്തി എരിയുന്നുണ്ടെങ്കിൽ, ഇനിക്ക എന്ത മനസ്സ?

൫൦ എന്നാൽ ബപ്തിസ്മപ്പെട്ടുകൊൾവാൻ ഇനിക്ക ഒരു ബപ്തിസ്മ ഉണ്ട:

അത സാധിക്കുവൊളത്തിന ഞാൻ എത്രയും ഞെരുക്കപ്പെടുന്നു.

൫൧ ഞാൻ ഭൂമിയിൽ സമാധാനം കൊടുപ്പാൻ വന്നു എന്ന നിങ്ങൾ നിരൂപിക്കുന്നുവൊ? അത അല്ല, വിശെഷാൽ പിരിച്ചിൽ അത്രെ എന്ന ഞാൻ നിങ്ങളൊട പറയുന്നു.

൫൨ എന്തുകൊണ്ടെന്നാൽ ഇത മുതൽ ഒരു വീട്ടിൽ അഞ്ചു പെർ പിരിയപ്പെട്ട, ഇരുവൎക്ക വിരൊധമായി മൂവരും, മൂവൎക്ക വിരൊധമായി ഇരുവരും ഇരിക്കും.

൫൩ അപ്പൻ മകന വിരൊധമായും, മകൻ അപ്പന വിരൊധമായും അമ്മ മകൾക്ക വിരൊധമായും, മകൾ അമ്മെക്ക വിരൊധമായും, അമ്മായി തന്റെ മരുമകൾക്ക വിരൊധമായും, മരുമകൾ തന്റെ അമ്മായിക്ക വിരൊധമായും പിരിയപ്പെടും.

൫൪ ¶ പിന്നെ അവൻ ജനങ്ങളൊട പറഞ്ഞു, നിങ്ങൾ ഒരു മെഘം പടിഞ്ഞാറിൽനിന്ന ഉണ്ടാകുന്നത കാണുമ്പൊൾ, ഉടനെ മഴ വരുന്നു എന്ന നിങ്ങൾ പറയുന്നു; അപ്രകാരവും ഉണ്ടാകുന്നു.

൫൫ അത്രയുമല്ല തെക്കൻ കാറ്റും അടിക്കുന്നത നിങ്ങൾ കാണുമ്പൊൾ ഉഷ്ണമുണ്ടാകുമെന്ന നിങ്ങൾ പറയുന്നു; അപ്രകാരവും ഉണ്ടാകുന്നു.

൫൬ കപടഭക്തിക്കാരെ, നിങ്ങൾക്ക ഭൂമിയുടെയും ആകാശത്തിന്റെയും രൂപം വിവരപ്പെടുത്തുവാൻ അറിഞ്ഞിരിക്കുന്നു: എന്നാൽ ഈ കാലം നിങ്ങൾ വിവരമറിയാതെ ഇരിക്കുന്നത എങ്ങിനെ?

൫൭ അത്രയുമല്ല ന്യായം ഇന്നതെന്ന നിങ്ങളാൽ തന്നെ നിശ്ചയിക്കാതെ ഇരിക്കുന്നത എന്ത?

൫൮ നീ നിന്റെ പ്രതിയൊഗിയൊട കൂടി അധിപതിയുടെ അടുക്കൽ പൊകുമ്പൊൾ, അവനിൽനിന്ന വിടപ്പെടെണ്ടുന്നതിന വഴിയിൽ തന്നെ അദ്ധ്വാനം ചെയ്ക; അല്ലാഞ്ഞാൽ അവൻ ന്യായാധിപതിയുടെ അടുക്കൽ നിന്നെ കൂട്ടികൊണ്ടുപൊകും, പിന്നെ ന്യായാധിപതി നിന്നെ സെവകന എല്പിക്കും, സെവകൻ നിന്നെ കാരാഗൃഹത്തിലെക്ക ആക്കികളയും.

൫൯ നീ ഒടുക്കമുള്ള കാശ മുഴുവനും കൊടുത്ത തീരുവൊളത്തിന, നീ അവിടെനിന്ന പുറപ്പെട്ടുപൊകയില്ലെന്ന ഞാൻ നിന്നൊട പറയുന്നു.

## ൧൩ അദ്ധ്യായം.

൧ ഗലിലെയക്കാരുടെയും മറ്റുള്ളവരുടെയും ശിക്ഷയെ കുറിച്ചു ക്രിസ്തു അനുതാപം പ്രസംഗിക്കുന്നത. — ൬ കായിക്കാത്ത അത്തിവൃക്ഷത്തിന്റെ ഉപമ. — ൧൧ ഇടുക്കുവാതിൽ.

പിലാത്തൊസ ചില ഗലിലെയക്കാരുടെ രക്തം അവരുടെ ബലിപൂജകളൊട കൂടി കലക്കിയിരുന്നു, ആ ഗലിലെയക്കാരെ കുറിച്ചു ആ സമയത്ത അവനൊട അറിയിച്ചവർ ചിലർ അവിടെ ഉണ്ടായിരുന്നു.

൨ എന്നാറെ യെശു ഉത്തരമായിട്ട അവരൊട പറഞ്ഞു, ആ ഗലിലെയക്കാർ അപ്രകാരമുള്ള കാൎയ്യങ്ങളെ അനുഭവിച്ചതകൊണ്ട, അവർ സകല ഗലിലെയക്കാരെക്കാളും പാപികളായിരുന്നു എന്ന നിങ്ങൾ നിരൂപിക്കുന്നുവൊ?

൩ അല്ല, എന്ന ഞാൻ നിങ്ങളൊട പറയുന്നു; നിങ്ങൾ അനുതാപപ്പെടുന്നില്ല എങ്കിൽ, നിങ്ങൾ എല്ലാവരും ഇപ്രകാരം തന്നെ നശിച്ചുപൊകും താനും.

൪ അത്രയുമല്ല ശിലൊഹാമിലെ ഗൊപുരം വീണ പതിനെട്ടു പെരെ കൊന്നുവല്ലൊ, ആ പതിനെട്ടു പെർ യെറുശലെമിൽ കുടിയിരിക്കുന്ന

സകല മനുഷ്യരെക്കാളും പാപിക
ളായിരുന്നു എന്ന നിങ്ങൾ നിരൂപി
ക്കുന്നുവൊ?
൩ അല്ല, എന്ന ഞാൻ നിങ്ങളൊ
ട പറയുന്നു; നിങ്ങൾ അനുതാപ
പ്പെടുന്നില്ല എങ്കിൽ, നിങ്ങൾ എല്ലാ
വരും ഇപ്രകാരം നശിച്ചുപൊകം
താനും.
൬ ¶ പിന്നെ അവൻ ഈ ഉപ
മയും പറഞ്ഞു; ഒരുത്തന തന്റെ മു
ന്തിരിങ്ങാതൊട്ടത്തിൽ ഒരു അത്തിവൃ
ക്ഷം നടപ്പെട്ടിരുന്നു; അവൻ അ
തിൽ ഫലം അന്വെഷിച്ചുകൊണ്ട വ
ന്ന, ഒന്നും കണ്ടില്ല.
൭ അപ്പൊൾ അവൻ തന്റെ മു
ന്തിരിങ്ങാതൊട്ടക്കാരനൊട, കണ്ടാ
ലും, ഞാൻ മൂന്ന സംവത്സരമായി
ഈ അത്തിവൃക്ഷത്തിൽ ഫലം അ
ന്വെഷിച്ചു വരുന്നു, ഒന്നും കാണു
ന്നില്ല: അത വെട്ടികളക, അത നി
ലവും എന്തിന നിഷ്ഫലമാക്കുന്നു? എ
ന്ന പറഞ്ഞു.
൮ അപ്പൊൾ അവൻ ഉത്തരമാ
യിട്ട അവനൊട, യജമാനനെ,
ഞാൻ അതിനെ ചുറ്റും കിളച്ച വ
ളമിടുവൊളത്തിന ഈ സംവത്സ
രം കൂടെ നില്ക്കട്ടെ:
൯ അത ഫലം തന്നാൽ [കൊ
ള്ളാം;] ഇല്ലെങ്കിൽ അതിന്റെ ശെ
ഷം നീ അത വെട്ടികളഞ്ഞുകൊ
ള്ളാം എന്ന പറഞ്ഞു.
൧൦ ¶ പിന്നെ അവൻ ശാബത
ദിവസത്തിൽ സഭകളിൽ ഒന്നിൽ പ
ഠിപ്പിച്ചുകൊണ്ടിരുന്നു.
൧൧ അപ്പൊൾ, കണ്ടാലും, പതി
നെട്ട സംവത്സരമായി ഒരു രൊഗാ
ത്മാവൊട കൂടിയ ഒരു സ്ത്രീ അവി
ടെ ഉണ്ടായിരുന്നു, അവൾ അശെ
ഷം നിമിരുവാൻ വഹിയാതെ കൂ
നിയായിരുന്നു.
൧൨ യെശു അവളെ കണ്ടാറെ,
[അവളെ] അടുക്കൽ വിളിച്ച, അ
വളൊട, ഹെ സ്ത്രീ, നീ നിന്റെ വ്യാ
ധിയിൽനിന്ന വിടപ്പെട്ടിരിക്കുന്നു
എന്ന പറഞ്ഞു.
൧൩ പിന്നെ അവൻ അവളുടെ
മെൽ കൈകളെ വെച്ചു: ഉടനെ
അവൾ നിമിൎന്ന ദൈവത്തെ സ്തുതി
ക്കയും ചെയ്തു.
൧൪ യെശു ശാബത ദിവസത്തിൽ
സൌഖ്യമാക്കിയത കൊണ്ട, സഭാപ്ര
മാണി ക്രൊധപ്പെട്ട, ഉത്തരമായിട്ട
ജനങ്ങളൊട, വെല ചെയ്യെണ്ടുന്ന
ആറ ദിവസം ഉണ്ടല്ലൊ; അതുകൊ
ണ്ട അവയിൽ വന്ന, സൌഖ്യമാക്ക
പ്പെടുവിൻ, ശാബത ദിവസത്തിലു
അരുത എന്ന പറഞ്ഞു.
൧൫ അപ്പൊൾ കൎത്താവ അവനൊട
ഉത്തരമായിട്ട പറഞ്ഞു, കപടഭക്തി
ക്കാരനെ, നിങ്ങളിൽ ഒരൊരുത്തൻ
തന്റെ കാളയെയൊ കഴുതയെയൊ ശാബ
ത ദിവസത്തിൽ തൊഴുത്തിൽനിന്ന
അഴിച്ചു കൊണ്ടുപൊയി, വെള്ളം കു
ടിപ്പിക്കുന്നില്ലയൊ?
൧൬ അങ്ങിനെ ഇരിക്കുമ്പൊൾ, ക
ണ്ടാലും, അബ്രഹാമിന്റെ പുത്രിയാ
യ ഇവൾ ഈ പതിനെട്ട സംവത്സര
മായി സാത്താനാൽ കെട്ടപ്പെട്ടിരുന്ന
ഈ കെട്ടിൽനിന്ന ശാബത ദിവസ
ത്തിൽ അഴിക്കപ്പെടെണ്ടുന്നതല്ലയൊ?
എന്ന പറഞ്ഞു.
൧൭ അവൻ ഈ കാൎയ്യങ്ങളെ പറ
ഞ്ഞപ്പൊൾ അവന്റെ പ്രതിയൊഗി
കൾ എല്ലാവരും ലജ്ജപ്പെട്ടു: അത്ര
യുമല്ല ജനങ്ങൾ എല്ലാം അവനാൽ
ചെയ്യപ്പെട്ട സകല മഹത്വങ്ങളെ
കുറിച്ചും സന്തൊഷപ്പെട്ടു.
൧൮ ¶ അപ്പൊൾ അവൻ പറ
ഞ്ഞു, ദൈവത്തിന്റെ രാജ്യം എതി
നൊട സദൃശമാകുന്നു? ഞാൻ അത
എതിനൊട സദൃശമാക്കും?
൧൯ അത ഒരു കടുക മണിയൊട
സദൃശമാകുന്നു, ആയത ഒരു മനു
ഷ്യൻ എടുത്ത, തന്റെ തൊട്ടത്തി

ലെക്ക ഇട്ടു: അത വളൎന്ന ഒരു വലിയ വൃക്ഷമായി തീൎന്നു: പിന്നെ ആകാശത്തിലുള്ള പക്ഷികൾ അതിന്റെ കൊമ്പുകളിൽ കൂടുണ്ടാക്കി.

൨൦ പിന്നെയും അവൻ പറഞ്ഞു, ഞാൻ ദൈവത്തിന്റെ രാജ്യം എതിനൊട സദൃശമാക്കും?

൨൧ അത പുളിച്ചമാവിനൊട സദൃശമാകുന്നു, ആയത ഒരു സ്ത്രീ എടുത്ത, മൂന്ന പറ മാവ ഒക്കെയും പുളിക്കുവൊളവും അതിൽ അടക്കിവെച്ചു.

൨൨ ¶ പിന്നെ അവൻ നഗരങ്ങളിലും ഗ്രാമങ്ങളിലും കൂടി ഉപദെശിച്ചുകൊണ്ടും, യെറുശലമിലൊട്ട പ്രയാണം ചെയ്തുകൊണ്ടും സഞ്ചരിച്ചു.

൨൩ അപ്പൊൾ ഒരുത്തൻ അവനൊട, കൎത്താവെ, രക്ഷിക്കപ്പെടുന്നവർ ചിലർ മാത്രമൊ? എന്ന പറഞ്ഞു. എന്നാറെ അവൻ അവരൊട പറഞ്ഞു,

൨൪ ഇടുക്കുവാതിലിൽ കൂടി അകത്ത പ്രവെശിപ്പാൻ പൊരുതുവിൻ: എന്തുകൊണ്ടെന്നാൽ വലരും അകത്ത പ്രവെശിപ്പാൻ അന്വെഷിക്കും, എങ്കിലും അവൎക്ക കഴികയില്ല എന്ന ഞാൻ നിങ്ങളൊട പറയുന്നു.

൨൫ വീട്ടെജമാനൻ എഴുനീറ്റ, കതക അടച്ചിട്ട, നിങ്ങൾ പുറത്ത നിന്ന, കതക മുട്ടി, കൎത്താവെ, കൎത്താവെ, ഞങ്ങൾക്ക തുറക്കെണമെ എന്ന പറഞ്ഞു തുടങ്ങുന്ന സമയത്ത അവൻ ഉത്തരമായിട്ട നിങ്ങളൊട, നിങ്ങൾ എവിടത്തുകാർ എന്ന ഞാൻ നിങ്ങളെ അറിയുന്നില്ല എന്ന പറയുമ്പൊൾ;

൨൬ നിങ്ങൾ ഞങ്ങൾ നിന്റെ മുമ്പാകെ ഭക്ഷിച്ചു കുടിച്ചുവല്ലൊ, നീ ഞങ്ങളുടെ വീഥികളിൽ പഠിപ്പിക്കയും ചെയ്തുവല്ലൊ, എന്ന പറഞ്ഞു തുടങ്ങും.

൨൭ എന്നാലും അവൻ, നിങ്ങൾ എവിടത്തുകാരെന്ന ഞാൻ നിങ്ങളെ അറിയുന്നില്ല, എന്ന ഞാൻ നിങ്ങളൊട പറയുന്നു, അക്രമക്കാരാകുന്ന നിങ്ങൾ എല്ലാവരും എന്നെ വിട്ടു പൊകുവിൻ എന്ന പറയും.

൨൮ അവിടെ നിങ്ങൾ ആബ്രഹാമിനെയും, ഇസഹാക്കിനെയും, യാക്കൊബിനെയും, സകല ദീൎഘദൎശികളെയും ദൈവത്തിന്റെ രാജ്യത്തിൽ ഇരിക്കുന്നതും, നിങ്ങളെയൊ പുറത്ത തള്ളപ്പെട്ടതും കാണുമ്പൊൾ, കരച്ചിലും പല്ലുകടിയും ഉണ്ടാകും.

൨൯ വിശെഷിച്ചും അവർ കിഴക്കനിന്നും, പടിഞ്ഞാറുനിന്നും, വടക്കനിന്നും, തെക്കനിന്നും വന്ന, ദൈവത്തിന്റെ രാജ്യത്തിൽ ഇരിക്കും.

൩൦ കണ്ടാലും മുമ്പുള്ളവരായിരിക്കെണ്ടി വരുന്ന പിമ്പുള്ളവർ ഉണ്ട, പിമ്പുള്ളവരായിരിക്കെണ്ടിവരുന്ന മുമ്പുള്ളവരും ഉണ്ട.

൩൧ ¶ ആ ദിവസത്തിൽ തന്നെ ചില പറിശന്മാർ അടുക്കൽ വന്ന, അവനൊട, എറൊദെസ നിന്നെ കൊല്ലുവാൻ ഇച്ശിക്കുന്നതകൊണ്ട നീ പുറപ്പെട്ട, ഇവിടെനിന്ന പൊയ്ക്കൊൾക എന്ന പറഞ്ഞു.

൩൨ എന്നാറെ അവൻ അവരൊട പറഞ്ഞു, നിങ്ങൾ പൊയി, ആ കുറുനരിയൊട, കണ്ടാലും ഇന്നും നാളെയും ഞാൻ പിശാചുകളെ പുറത്താക്കി, രൊഗശാന്തികളെ വരുത്തുന്നു, മൂന്നാം നാളിൽ ഞാൻ പൂൎണ്ണനാകും.

൩൩ എന്നാലും ഒരു ദീൎഘദൎശി യെറുശലമിന പുറത്ത വെച്ച നശിച്ചു പൊകുന്നത കഴിയുന്നതല്ലായ്കകൊണ്ട, ഇന്നും നാളെയും മറ്റെന്നാളും ഞാൻ നടക്കെണ്ടുന്നതാകുന്നു എന്ന പറവിൻ.

൩൪ ദീൎഘദൎശിമാരെ കൊല്ലുകയും, നിന്റെ അടുക്കലെക്ക അയക്കപ്പെട്ടവ

രെ കല്ലെറികയും ചെയ്യുന്ന യെറുശലമെ, യറുശലമെ, ഒരു പെടകൊഴി തന്റെ കുഞ്ഞങ്ങളെ തന്റെ ചിറകുകളിൻ കീഴെ ചെക്കുന്ന പ്രകാരം ഇനിക്ക എത്ര പ്രാവശ്യം നിന്റെ മക്കളെ ചെൎത്തുകൊൾവാൻ മനസ്സായിരുന്നു, എന്നാൽ നിങ്ങൾക്ക മനസ്സായില്ല!

൩൫ കണ്ടാലും നിങ്ങളുടെ വീട നിങ്ങൾക്ക പാഴായി വിടപ്പെടുന്നു: അത്രയുമല്ല കൎത്താവിന്റെ നാമത്തിൽ വരുന്നവൻ അനുഗ്രഹിക്കപ്പെട്ടവൻ, എന്ന നിങ്ങൾ ചൊല്ലുന്ന കാലം വരുവൊളം, നിങ്ങൾ എന്നെ കാണാതെ ഇരിക്കുമെന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു.

## ൧൪ അദ്ധ്യായം.

൧ ക്രിസ്തു വിനയം ഉപദെശിക്കുന്നത.—൧൨ ദരിദ്രക്കാരെ പൊഷിക്കെണമെന്നുള്ളത.—൧൬ മഹത്തായുള്ള രാത്രി വിരുന്നിന്റെ ഉപമ.—൨൬ ഇന്നവൎക്ക ക്രിസ്തുവിന്റെ ശിഷ്യന്മാരാകുവാൻ കഴികയില്ല എന്നുള്ളത.

പിന്നെ ഉണ്ടായത എന്തെന്നാൽ, പ്രധാന പറിശന്മാരിൽ ഒരുത്തന്റെ വീട്ടിലെക്ക അവൻ ശാബത ദിവസത്തിൽ അപ്പം ഭക്ഷിപ്പാൻ പൊകുമ്പൊൾ, അവർ അവനെ നന്നായി കാത്തുകൊണ്ടിരുന്നു.

൨ കണ്ടാലും, മഹൊദരമുള്ളൊരു മനുഷ്യൻ അവന്റെ മുമ്പാകെ ഉണ്ടായിരുന്നു.

൩ അപ്പൊൾ യെശു ഉത്തരമായിട്ട ന്യായശാസ്ത്രികളൊടും പറിശെന്മാരൊടും ശാബത ദിവസത്തിൽ സൌഖ്യമാക്കുന്നത ന്യായമൊ? എന്ന പറഞ്ഞു.

൪ എന്നാറെ അവർ മിണ്ടാതെ ഇരുന്നു, അപ്പൊൾ അവൻ അവനെ പിടിച്ച, സൌഖ്യമാക്കി, വിട്ടയച്ചു.

൫ പിന്നെ അവൻ അവരൊട ഉത്തരമായിട്ട, നിങ്ങളിൽ യാതൊരുത്തനെങ്കിലും തന്റെ കഴുതയൊ കാളയൊ ഒരു കിണററിൽ വീണാൽ അതിനെ ഉടനെ ശാബത ദിവസത്തിൽ പിടിച്ച കരെരെറുകയില്ലയൊ? എന്ന പറഞ്ഞു.

൬ ഈ വക കാൎയ്യങ്ങൾക്ക അവനൊട പ്രത്യുത്തരം പറവാൻ അവൎക്ക കഴിഞ്ഞില്ല.

൭ ¶ പിന്നെ (വിരുന്നിന) വിളിക്കപ്പെട്ടവർ പ്രധാന സ്ഥലങ്ങളെ എങ്ങിനെ തെരിഞ്ഞെടുത്തു എന്ന അവൻ വിചാരിച്ചാറെ, അവൎക്കായിട്ട ഒരു ഉപമ അവരൊട പറഞ്ഞു.

൮ നീ ഒരുത്തനാൽ കല്യാണത്തിന വിളിക്കപ്പെട്ടപ്പൊൾ, പ്രധാന സ്ഥലത്തിൽ ഇരിക്കരുത: നിന്നെക്കാൾ അധികം ബഹുമാനമുള്ള ഒരുത്തൻ അവനാൽ വിളിക്കപ്പെട്ടു;

൯ നിന്നെയും അവനെയും വിളിച്ചവൻ വന്നു, നിന്നൊട, ഇവന സ്ഥലം കൊടുക്ക എന്ന പറഞ്ഞു, അപ്പൊൾ നീ ലജ്ജയൊടെ എററവും താണ സ്ഥലത്തിൽ ഇരുന്നു തുടങ്ങാതെ ഇരിക്കെണ്ടുന്നതിനാകുന്നു.

൧൦ എന്നാലും നീ വിളിക്കപ്പെട്ടപ്പൊൾ നിന്നെ വിളിച്ചവൻ വരുമ്പൊൾ, അവൻ നിന്നൊട, സ്നെഹിത, മെലൊട്ട പൊയിരിക്ക എന്ന പറവാനായിട്ട, നീ പൊയി, എററവും താണ സ്ഥലത്തിലിരിക്ക: അപ്പൊൾ നിന്നൊട കൂടി ഭക്ഷണത്തിനിരിക്കുന്നവരുടെ മുമ്പാകെ നിനക്ക ബഹുമാനം ഉണ്ടാകും.

൧൧ അതെന്തുകൊണ്ടെന്നാൽ തന്നെ താൻ ഉയൎത്തുന്നവനെല്ലാം താഴ്ത്തപ്പെടും; തന്നെ താൻ താഴ്ത്തുന്നവൻ ഉയൎത്തപ്പെടുകയും ചെയ്യും.

൧൨ ¶ അപ്പൊൾ അവൻ തന്നെ (വിരുന്നിന) വിളിച്ചവനൊട പറഞ്ഞു, നീ ഒരു പകൽ വിരുന്നയൊ,

രാത്രി വിരുന്നയൊ കഴിക്കുമ്പൊൾ, നിന്റെ സ്നെഹിതന്മാരെ എങ്കിലും, നിന്റെ സഹൊദരന്മാരെ എങ്കിലും, നിന്റെ ബന്ധുജനങ്ങളെ എങ്കിലും, സമ്പത്തുള്ള അയല്ക്കാരെ എങ്കിലും വിളിക്കരുത: അവരും നിന്നെ തിരികെ വിളിച്ച, നിനക്ക പ്രതിപകരം ചെയ്യപ്പെടാതെ ഇരിക്കെണ്ടുന്നതിന ആകുന്നു.

൰൩ എന്നാൽ നീ ഒരു വിരുന്ന കഴിക്കുമ്പൊൾ, ദരിദ്രക്കാരെയും, ഊനമുള്ളവരെയും, മുടന്തരെയും, കുരുടരെയും വിളിക്ക:

൰൪ അപ്പൊൾ നീ ഭാഗ്യവാനാകും: അതെന്തുകൊണ്ടെന്നാൽ നിനക്ക പ്രതിപകരം ചെയ്വാൻ അവൎക്ക ഇല്ല: എന്നാലും നീതിമാന്മാരുടെ ഉയിൎപ്പിങ്കൽ നിനക്ക പ്രതിപകരം ചെയ്യപ്പെടും.

൰൫ ¶ അവനൊട കൂടി ഭക്ഷണത്തിനിരുന്നവരിൽ ഒരുത്തൻ ഇതു കാൎയ്യങ്ങളെ കെട്ടാറെ, അവനൊട, ദൈവത്തിന്റെ രാജ്യത്തിൽ അപ്പം ഭക്ഷിക്കുന്നവൻ ഭാഗ്യവാൻ എന്ന പറഞ്ഞു.

൰൬ അപ്പൊൾ അവൻ അവനൊട പറഞ്ഞു, ഒരു മനുഷ്യൻ വലിയ രാത്രി വിരുന്ന കഴിച്ചു, പലരെയും വിളിച്ചു.

൰൭ വിരുന്ന സമയത്ത വിളിക്കപ്പെട്ടവരൊട, ഇപ്പൊൾ സകലവും ഒരുങ്ങിയിരിക്കകൊണ്ട, വരുവിൻ എന്ന പറവാനായിട്ട, അവൻ തന്റെ ശുശ്രൂഷക്കാരനെ അയച്ചു.

൰൮ അപ്പൊൾ അവർ എല്ലാവരും ഒന്നിച്ച ഒഴിച്ചിൽ പറഞ്ഞു തുടങ്ങി. മുമ്പിലത്തവൻ അവനൊട, ഞാൻ ഒരു വയൽനിലം കൊണ്ടിട്ടുണ്ട, അത പൊയി കാണ്മാൻ ഇനിക്ക ആവശ്യമുണ്ട: എന്നെ ഒഴിഞ്ഞുകൊള്ളെണമെന്ന ഞാൻ നിന്നൊട അപെക്ഷിക്കുന്നു എന്ന പറഞ്ഞു.

൰൯ അപ്പൊൾ മറ്റൊരുത്തൻ, ഞാൻ അഞ്ചെർ കാള കൊണ്ടിട്ടുണ്ട, ഞാൻ അവരെ ശൊധനചെയ്വാൻ പൊകുന്നു: എന്നെ ഒഴിഞ്ഞുകൊള്ളെണമെന്ന ഞാൻ നിന്നൊട അപെക്ഷിക്കുന്നു, എന്ന പറഞ്ഞു.

൨൰ മറ്റൊരുത്തനും, ഞാൻ ഒരു സ്ത്രീയെ വിവാഹം ചെയ്തിട്ടുണ്ട, അതുകൊണ്ട ഇനിക്ക വരുവാൻ കഴികയില്ല, എന്ന പറഞ്ഞു.

൨൰൧ പിന്നെ ആ ശുശ്രൂഷക്കാരൻ വന്ന, ഇതു കാൎയ്യങ്ങളെ തന്റെ യജമാനനൊട അറിയിച്ചു. അപ്പൊൾ വീട്ടെജമാനൻ കൊപിച്ച, തന്റെ ശുശ്രൂഷക്കാരനൊട, നീ വെഗത്തിൽ നഗരത്തിന്റെ തെരുവീഥികളിലെക്കും വീഥികളിലെക്കും പൊയി, ദരിദ്രക്കാരെയും, ഊനമുള്ളവരെയും, മുടന്തരെയും, കുരുടരെയും ഇവിടെ വിളിച്ചുകൊണ്ടുവരിക എന്ന പറഞ്ഞു.

൨൰൨ അപ്പൊൾ ആ ശുശ്രൂഷക്കാരൻ, യജമാനനെ, നീ കല്പിച്ച പ്രകാരം ചെയ്യപ്പെട്ടു, ഇനിയും സ്ഥലമുണ്ട എന്ന പറഞ്ഞു.

൨൰൩ അപ്പൊൾ യജമാനൻ ശുശ്രൂഷക്കാരനൊട, നീ പെരുവഴികളിലെക്കും വെലികളുടെ അരികത്തും പൊയി, എന്റെ വീട നിറഞ്ഞിരിക്കെണ്ടുന്നതിന ജനങ്ങളെ അകത്ത വരുവാൻ നിൎബന്ധിക്ക.

൨൰൪ എന്തുകൊണ്ടെന്നാൽ വിളിക്കപ്പെട്ടിട്ടുള്ള ആ മനുഷ്യരിൽ ഒരുത്തനും എന്റെ രാത്രിവിരുന്ന രുചി നൊക്കുകയില്ല എന്ന ഞാൻ നിങ്ങളൊട പറയുന്നു എന്ന പറഞ്ഞു.

൨൰൫ ¶ പിന്നെ ഏറിയ പുരുഷാരങ്ങൾ അവനൊട കൂടി പ്രയാണമായി പൊയി: അപ്പൊൾ അവൻ തിരിഞ്ഞ, അവരൊട പറഞ്ഞു,

൨൰൬ യാതൊരുത്തനും എന്റെ അടുക്കൽ വന്ന, തന്റെ അപ്പനെയും,

അമ്മയെയും, ഭാൎയ്യയെയും, മക്കളെയും, സഹൊദരന്മാരെയും, സഹൊദരിമാരെയും, അത്രയുമല്ല തന്റെ സ്വന്ത ജീവനെയും കൂടെ പകെക്കാതെ ഇരുന്നാൽ, അവൻ എന്റെ ശിഷ്യനാകുവാൻ കഴികയില്ല.

൨൭ പിന്നെയും ആരെങ്കിലും തന്റെ കുരിശ ചുമന്നുകൊണ്ട, എന്റെ പിന്നാലെ വരാതെ ഇരിക്കുന്നുവൊ, അവൻ എന്റെ ശിഷ്യനാകുവാൻ കഴികയില്ല.

൨൮ എന്തുകൊണ്ടെന്നാൽ നിങ്ങളിൽ ആൎക്ക എങ്കിലും ഒരു ഗൊപുരം പണി ചെയ്വാൻ മനസ്സുണ്ടായിരുന്നാൽ, താൻ അടിസ്ഥാനം ഇട്ടതിന്റെ ശെഷം പണി തീൎപ്പാൻ പ്രാപ്തിയില്ലാതെ ഇരിക്കുമ്പൊൾ,

൨൯ കാണുന്നവർ എല്ലാവരും, ഈ മനുഷ്യൻ പണി ചെയ്തു തുടങ്ങി, പണി തീൎപ്പാൻ പ്രാപ്തനില്ല എന്ന തന്നെ പരിഹസിച്ചു തുടങ്ങാതെ ഇരിപ്പാനായിട്ട,

൩൦ അവൻ മുമ്പെ ഇരുന്ന, അത തീൎപ്പാൻ തനിക്ക വക ഉണ്ടൊ എന്ന [അറിവാൻ] ചെല്ലും ചിലവ കണക്ക നൊക്കുന്നില്ലയൊ?

൩൧ അല്ലെങ്കിൽ യാതൊരു രാജാവെങ്കിലും മറ്റൊരു രാജാവിന്റെ നെരെ യുദ്ധത്തിനായി പൊകുമ്പൊൾ, മുമ്പെ ഇരുന്ന, തനിക്ക വിരൊധമായി ഇരുപതിനായിരം ആളുകളൊട കൂടി വരുന്നവനൊട താൻ പതിനായിരം ആളുകളൊട കൂടി നെരിടുവാൻ പ്രാപ്തനൊ എന്ന വിചാരിക്കുന്നില്ലയൊ?

൩൨ അല്ല എന്നു വരികിൽ മറ്റവൻ എറ ദൂരെ ഇരിക്കുമ്പൊൾ, അവൻ സ്ഥാനാപത്യം അയച്ച, സമാധാനത്തിനടുത്ത കാൎയ്യങ്ങളെ ചൊദിച്ചുകൊള്ളുന്നു.

൩൩ അപ്രകാരം തന്നെ നിങ്ങളിൽ യാതൊരുത്തനെങ്കിലും തനിക്കുള്ള സകലവും ഉപെക്ഷിച്ചു കളയാതെ ഇരുന്നാൽ, അവൻ എന്റെ ശിഷ്യനാകുവാൻ കഴികയില്ല.

൩൪ ഉപ്പ നല്ലതാകുന്നു: എന്നാൽ ഉപ്പിന രസമില്ലാതെ പൊയാൽ, എതുകൊണ്ട രസമുണ്ടാകപ്പെടും?

൩൫ അത നിലത്തിന എങ്കിലും, വളത്തിന എങ്കിലും കൊള്ളരുതാ: അവർ അത പുറത്ത കളയുന്നു. കെൾപ്പാൻ ചെവികളുള്ളവൻ കെൾക്കട്ടെ.

## ൧൫ അദ്ധ്യായം.

൧ കാണാതെ പൊയ ആടിന്റെയും.—൮ വെള്ളിക്കാശിന്റെയും. ൧൧ മുടിയനായ പുത്രന്റെയും ഉപമ.

പിന്നെ സകല ചുങ്കക്കാരും പാപികളും അവന്റെ വചനങ്ങൾ കെൾപ്പാനായിട്ട അവന്റെ അരികെ ചെന്ന വന്നു.

൨ അപ്പൊൾ പറിശെന്മാരും ഉപാദ്ധ്യായന്മാരും പിറുപിറുത്ത, ഇവൻ പാപികളെ കൈക്കൊണ്ട, അവരൊട കൂടി ഭക്ഷിക്കുന്നു എന്ന പറഞ്ഞു.

൩ അപ്പൊൾ അവൻ അവരൊട ഈ ഉപമ പറഞ്ഞു.

൪ നിങ്ങളിൽ യാതൊര മനുഷ്യനെങ്കിലും നൂറ ആടുണ്ടായി, അവയിൽ ഒന്ന കാണാതെ പൊയാൽ, തൊണ്ണൂറ്റൊമ്പത വനത്തിൽ വിട്ട, കാണാതെ പൊയത കണ്ടുകിട്ടുവൊളത്തിന, അത അന്വെഷിച്ച പൊകാതെ ഇരിക്കുമൊ?

൫ അവൻ [അത] കണ്ടുകിട്ടിയപ്പൊൾ അത സന്തൊഷപ്പെട്ട തന്റെ തൊളുകളിൽ വെച്ചുകൊണ്ട,

൬ തന്റെ വീട്ടിലെക്ക വരുമ്പൊൾ, തന്റെ സ്നെഹിതന്മാരെയും അയല്ക്കാരെയും കൂട്ടി വിളിച്ച, കാണാ

തെ പൊയിട്ടുള്ള എന്റെ ആട ഞാൻ കണ്ടുകിട്ടിയത കൊണ്ട, എന്നൊട കൂടി സന്തൊഷപ്പെടുവിൻ എന്ന അവരൊട പറയുന്നു.

൭ അപ്രകാരം തന്നെ അനുതാപം കൊണ്ട ആവശ്യമില്ലാത്ത തൊണ്ണൂറ്റൊമ്പത നീതിമാന്മാരെക്കാൾ അനുതാപപ്പെടുന്ന ഒരു പാപിയെ കുറിച്ച സ്വൎഗ്ഗത്തിൽ സന്തൊഷം ഉണ്ടാകുമെന്ന ഞാൻ നിങ്ങളൊട പറയുന്നു.

൮ ¶ അല്ല, യാതൊരു സ്ത്രീ എങ്കിലും പത്ത വെള്ളിക്കാശ ഉണ്ടായിട്ട, ഒരു വെള്ളിക്കാശ കളഞ്ഞാൽ, ഒരു വിളക്ക കൊളുത്തി, വീട അടിച്ചുവാരി, അത കണ്ട കിട്ടുവൊളത്തിന, വിചാരത്തൊടെ അന്വെഷിക്കാതെ ഇരിക്കുമൊ?

൯ അവൾ അത കണ്ട കിട്ടീയപ്പൊൾ, തന്റെ സ്നെഹിതമാരെയും അയല്ക്കാരത്തികളെയും കൂടി വിളിച്ച, ഞാൻ കളഞ്ഞ തന്ന വെള്ളിക്കാശ കണ്ട കിട്ടിയതകൊണ്ട, എന്നൊട കൂടി സന്തൊഷപ്പെടുവിൻ എന്ന പറയുന്നു.

൰ ഇപ്രകാരം തന്നെ അനുതാപപ്പെടുന്ന ഒരു പാപിയെ കുറിച്ച ദൈവത്തിന്റെ ദൂതന്മാരുടെ മുമ്പാകെ സന്തൊഷം ഉണ്ട എന്ന ഞാൻ നിങ്ങളൊട പറയുന്നു.

൰൧ ¶ പിന്നെയും അവൻ പറഞ്ഞു, ഒരു മനുഷ്യന രണ്ട പുത്രന്മാർ ഉണ്ടായിരുന്നു.

൰൨ അവരിൽ എളയവൻ തന്റെ അപ്പനൊട, അപ്പനെ, മുതലിൽ ഇനിക്ക വരുവാനുള്ള പങ്ക തരെണം എന്ന പറഞ്ഞു. അപ്പൊൾ അവൻ തന്റെ ഉപജീവനം അവൎക്ക പകുത്ത കൊടുത്തു.

൰൩ പിന്നെ എറിയ നാളുകൾ കഴിയാതെ, എളയ മകൻ സകലവും സ്വരൂപിച്ചുകൊണ്ട, ഒരു ദൂരദെശത്തിലെക്ക യാത്രപൊയി, അവിടെ ദുൎന്നടപ്പായി പാൎത്തുകൊണ്ട, തന്റെ മുതൽ നാനാവിധമാക്കികളഞ്ഞു.

൰൪ അവൻ സകലവും ചിലവാക്കിയതിന്റെ ശെഷം, ആ ദെശത്തിൽ മഹാ ക്ഷാമം ഉണ്ടായി: അപ്പൊൾ അവന മുട്ടുണ്ടായി തുടങ്ങി.

൰൫ എന്നാറെ അവൻ പൊയി, ആ ദെശത്തിലുള്ള പൌരന്മാരിൽ ഒരുത്തനൊട ചെൎന്നു: ആയവൻ അവനെ തന്റെ വയലുകളിലെക്ക പന്നികളെ മെയ്പാനായിട്ട അയച്ചു.

൰൬ അപ്പൊൾ പന്നികൾ തിന്ന തവിടുകൾ കൊണ്ട അവൻ തന്റെ വയറ നിറച്ചുകൊൾവാൻ ആഗ്രഹിച്ചു: എങ്കിലും ഒരുത്തനും അവന കൊടുത്തില്ല.

൰൭ അങ്ങിനെ ഇരിക്കുമ്പൊൾ അവൻ ബുദ്ധിയുണ്ടായിട്ട, പറഞ്ഞു, എന്റെ അപ്പന്റെ എത്ര കൂലിക്കാൎക്ക അപ്പം പരിപൂൎണ്ണമായിട്ടുണ്ട, ഞാനൊ വിശപ്പു കൊണ്ട നശിച്ചുപൊകുന്നു!

൰൮ ഞാൻ എഴുനീറ്റ, എന്റെ അപ്പന്റെ അടുക്കലെക്ക പൊയി, അവനൊട, അപ്പനെ, ഞാൻ സ്വൎഗ്ഗത്തിന നെരെയും, നിന്റെ മുമ്പാകെയും പാപം ചെയ്തിരിക്കുന്നു;

൰൯ ഇനി മെൽ നിന്റെ മകൻ എന്ന ചൊല്ലപ്പെടുവാൻ യൊഗ്യനല്ല: നിന്റെ കൂലിക്കാരിൽ ഒരുത്തനെ പൊലെ എന്നെ ആക്കികൊള്ളെണം എന്ന പറയും.

൨൰ പിന്നെ അവൻ എഴുനീറ്റ, തന്റെ അപ്പന്റെ അടുക്കലെക്ക പൊയി, എന്നാറെ അവൻ ദൂരത്തുള്ളപ്പൊൾ തന്നെ അവന്റെ അപ്പൻ അവനെ കണ്ട, കനിവുണ്ടായി, ഒടി ചെന്ന, അവന്റെ കഴുത്തിൽകെട്ടിപ്പിടിച്ച, അവനെ ചുംബനം ചെയ്തു.

൨൰൧ അപ്പൊൾ മകൻ അവനൊട,

അപ്പനെ, ഞാൻ സ്വൎഗ്ഗത്തിന നെരെയും, നിന്റെ മുമ്പാകെയും പാപം ചെയ്തിരിക്കുന്നു: ഇനിമെൽ നിന്റെ മകൻ എന്ന ചൊല്ലപ്പെടുവാൻ യൊഗ്യനല്ല, എന്ന പറഞ്ഞു.

൨൨ എന്നാറെ അപ്പൻ തന്റെ വെലക്കാരരൊട, നിങ്ങൾ പ്രധാന വസ്ത്രം പുറത്ത കൊണ്ടുവന്ന, ഇവനെ ഉടുപ്പിച്ച, ഇവന്റെ കൈക്ക മൊതിരവും, കാലുകൾക്ക ചെരിപ്പുകളും ഇടുവിച്ച,

൨൩ തടിച്ച കാളക്കുട്ടിയെ കൊണ്ടുവന്ന, കൊല്ലുവിൻ; നാം ഭക്ഷിച്ച, ആനന്ദപ്പെടെണം:

൨൪ അതെന്തകൊണ്ടെന്നാൽ എന്റെ മകനായ ഇവൻ മരിച്ചിരുന്നു, തിരികെ ജീവിച്ചുമിരിക്കുന്നു: അവൻ കാണാതെപൊയവനായിരുന്നു, ഇപ്പൊൾ കണ്ടെത്തപ്പെട്ടു എന്ന പറഞ്ഞു. അപ്പൊൾ അവർ ആനന്ദപ്പെട്ടു തുടങ്ങി.

൨൫ എന്നാൽ അവന്റെ മൂത്തമകൻ വയലിൽ ആയിരുന്നു: അവൻ തിരിച്ചുവന്ന, വീട്ടിന സമീപമായപ്പൊൾ, വാദ്യഘൊഷവും നൃത്തങ്ങളും കെട്ടു;

൨൬ വെലക്കാരിൽ ഒരുത്തനെ വിളിച്ച, ഇത എന്ത? എന്ന ചൊദിച്ചു.

൨൭ അവൻ അവനൊട, നിന്റെ സഹൊദരൻ വന്നു, നിന്റെ അപ്പൻ അവനെ സൌഖ്യത്തൊടെ തനിക്ക ലഭിച്ചതകൊണ്ട, തടിച്ച കാളക്കുട്ടിയെ കൊന്നു, എന്ന പറഞ്ഞു.

൨൮ അപ്പൊൾ അവൻ കൊപപ്പെട്ടു, അകത്ത പൊകുവാൻ മനസ്സില്ലാതെ ഇരുന്നു: അതുകൊണ്ട അവന്റെ അപ്പൻ പുറത്ത വന്ന, അവനൊട അപെക്ഷിച്ചു.

൨൯ എന്നാറെ അവൻ ഉത്തരമായിട്ട തന്റെ അപ്പനൊട, കണ്ടാലും, ഞാൻ ഇത്ര സംവത്സരങ്ങളായിട്ട നിനക്ക ശുശ്രൂഷ ചെയ്യു, നിന്റെ കല്പന ഒരുനാളും ലംഘിച്ചതുമില്ല: എങ്കിലും ഞാൻ എന്റെ സ്നെഹിതന്മാരൊട കൂടി സന്തൊഷപ്പെടെണ്ടുന്നതിന, നീ ഇനിക്ക ഒരു ആട്ടിൻകുട്ടി ഒരിക്കലും തന്നിട്ടില്ല.

൩൦ എന്നാൽ വെശ്യാസ്ത്രീകളൊട കൂടി നിന്റെ ഉപജീവനം ഭക്ഷിച്ചുകളഞ്ഞിട്ടുള്ള നിന്റെ മകനായ ഇവൻ വന്നപ്പൊൾ, നീ തടിച്ച കാളക്കുട്ടി അവനായിട്ട കൊന്നുവല്ലൊ, എന്ന പറഞ്ഞു.

൩൧ അപ്പൊൾ അപ്പൻ അവനൊട, മകനെ, നീ എല്ലായ്പ്പൊഴും എന്നൊട കൂടിയിരിക്കുന്നു; അത്രയുമല്ല ഇനിക്കുള്ളത ഒക്കെയും നിന്റെ ആകുന്നു.

൩൨ നിന്റെ സഹൊദരനായ ഇവൻ മരിച്ചിരുന്നു, തിരികെ ജീവിച്ചിരിക്കകൊണ്ടും; കാണാതെ പൊയവനായിരുന്നു, കണ്ടെത്തപ്പെടുക കൊണ്ടും. നമുക്ക ആനന്ദിച്ച, സന്തൊഷപ്പെടെണ്ടുന്നതായിരുന്നുവല്ലൊ, എന്ന പറഞ്ഞു.

## ൧൬ അദ്ധ്യായം.

൧ അന്യായമുള്ള കലവറക്കാരന്റെ സംഗതി.—൧൪ ദ്രവ്യാഗ്രഹമുള്ള പറിശന്മാരുടെ കപടഭക്തിയെ ആക്ഷെപിച്ചത.—൧൯ ധനവാന്റെയും ദരിദ്രനായ ലാസറിന്റെയും സംഗതി.

പിന്നെ അവൻ തന്റെ ശിഷ്യന്മാരൊട പറഞ്ഞു, സമ്പന്നനായ ഒരു മനുഷ്യന ഒരു കലവറക്കാരൻ ഉണ്ടായിരുന്നു: ആയവൻ അവന്റെ വസ്തുവകകളെ നാനാവിധമാക്കി കളഞ്ഞ പ്രകാരം അവനൊട ബൊധിപ്പിക്കപ്പെട്ടു.

൨ അപ്പൊൾ അവൻ അവനെ വിളിച്ച, അവനൊട, ഞാൻ നിന്നെ കുറിച്ച കെൾക്കുന്ന ഇത എന്താകുന്നു? നിന്റെ കലവറ കണക്ക ബൊധി

പ്പിക്ക: എന്തെന്നാൽ നീ ഇനിമെൽ കലവറക്കാരനായിരുന്നു കൂടാ, എന്ന പറഞ്ഞു.

൩ അപ്പൊൾ കലവറക്കാരൻ തന്റെ ഉള്ളിൽ, എന്റെ യജമാനൻ കലവറ വിചാരം എന്നിൽനിന്ന എടുത്തുകൊള്ളുന്നതകൊണ്ട, ഞാൻ എന്ത ചെയ്യും? കിളപ്പാൻ ഇനിക്ക ശക്തിയില്ല: എരപ്പാൻ ഞാൻ ലജ്ജപ്പെടുന്നു.

൪ ഞാൻ കലവറ വിചാരത്തിൽനിന്ന മാററപ്പെട്ടപ്പൊൾ എന്നെ തങ്ങളുടെ വീടുകളിലെക്ക കൈക്കൊള്ളുമാറുണ്ടാകെണ്ടുന്നതിന, ഞാൻ ഇന്നത ചെയ്യെണമെന്ന അറിഞ്ഞിരിക്കുന്നു, എന്ന പറഞ്ഞു.

൫ പിന്നെ അവൻ തന്റെ യജമാനന്റെ കടക്കാരിൽ ഒരൊരുത്തനെ വരുത്തി, മുമ്പിലത്തവനൊട, നീ എന്റെ യജമാനനൊട എത്ര കടംപെട്ടിരിക്കുന്നു? എന്ന പറഞ്ഞു.

൬ നൂറ കടം എണ്ണ, എന്ന അവൻ പറഞ്ഞു. അപ്പൊൾ അവൻ അവനൊട, നിന്റെ ചീട്ട വാങ്ങി, വെഗത്തിൽ ഇരുന്ന, അമ്പത എന്ന എഴുതുക, എന്ന പറഞ്ഞു.

൭ പിന്നെ അവൻ മറെറാരുത്തനൊട, നീയും എത്ര കടംപെട്ടിരിക്കുന്നു? എന്ന പറഞ്ഞു. നൂറ പറ കൊതമ്പ, എന്ന അവൻ പറഞ്ഞു. അപ്പൊൾ അവൻ അവനൊട, നിന്റെ ചീട്ട വാങ്ങി, എണ്പത എന്ന എഴുതുക, എന്ന പറഞ്ഞു.

൮ പിന്നെ അന്യായമുള്ള കലവറക്കാരൻ ബുദ്ധിയൊടെ ചെയ്യതകൊണ്ട, യജമാനൻ അവനെ നന്ദിച്ചു: അതെന്തുകൊണ്ടെന്നാൽ വെളിച്ചത്തിന്റെ മക്കളെക്കാളും ഇഹലൊകത്തിന്റെ മക്കൾ തങ്ങളുടെ ജന്മത്തിൽ അധികബുദ്ധിയുള്ളവരാകുന്നു.

൯ വിശെഷിച്ചും ഞാൻ നിങ്ങളൊട പറയുന്നു, നിങ്ങൾ ക്ഷയിക്കുമ്പൊൾ, നിങ്ങളെ നിത്യമുള്ള വാസസ്ഥലങ്ങളിലെക്ക കൈക്കൊള്ളുമാറുണ്ടാകെണ്ടുന്നതിന, അന്യായമുള്ള ധനം കൊണ്ട നിങ്ങൾക്ക സ്നെഹിതന്മാരെ ഉണ്ടാക്കികൊൾവിൻ.

൧൦ അല്പമായുള്ളതിൽ വിശ്വാസമുള്ളവൻ അധികമായുള്ളതിലും വിശ്വാസമുള്ളവനാകുന്നു: അല്പമുള്ളതിൽ അന്യായമുള്ളവൻ അധികമുള്ളതിലും അന്യായമുള്ളവനാകുന്നു.

൧൧ അതകൊണ്ട നിങ്ങൾ അന്യായമുള്ള ധനത്തിൽ വിശ്വാസമുള്ളവരായിരുന്നില്ല എങ്കിൽ, സത്യധനം നിങ്ങൾക്ക ആര വിശ്വാസമായിട്ട എല്പിക്കും?

൧൨ അത്രയുമല്ല നിങ്ങൾ മറെറാരുത്തന്റെതിൽ വിശ്വാസമുള്ളവരായിരുന്നില്ല എങ്കിൽ, നിങ്ങൾക്ക സ്വന്തമുള്ളത നിങ്ങൾക്ക ആര തരും?

൧൩ യാതൊരു വെലക്കാരനെങ്കിലും രണ്ട യജമാനന്മാരെ സെവിപ്പാൻ കഴികയില്ല: എന്തുകൊണ്ടെന്നാൽ അവൻ ഒരുത്തനെ പകച്ച, മറെറവനെ സ്നെഹിക്കും: അല്ലെങ്കിൽ അവൻ ഒരുത്തനൊട ചെന്ന, മറെറവനെ നിന്ദിക്കും. നിങ്ങൾക്ക ദൈവത്തെയും ധനത്തെയും സെവിപ്പാൻ കഴികയില്ല.

൧൪ ദ്രവ്യാഗ്രഹമുള്ള പറിശെന്മാരും ഈ കാൎയ്യങ്ങൾ ഒക്കെയും കെട്ടു: അവർ അവനെ പരിഹസിച്ചു.

൧൫ അപ്പൊൾ അവൻ അവരൊട പറഞ്ഞു, നിങ്ങൾ മനുഷ്യരുടെ മുമ്പാകെ നിങ്ങളെ നീതിമാന്മാരാക്കുന്നവർ ആകുന്നു: എന്നാലും ദൈവം നിങ്ങളുടെ ഹൃദയങ്ങളെ അറിയുന്നു: അതെന്തുകൊണ്ടെന്നാൽ മനുഷ്യരുടെ ഇടയിൽ മഹാ ശ്രെഷ്ഠമായി വിചാരിക്കപ്പെട്ടിരിക്കുന്നത ദൈവത്തിന്റെ മുമ്പാകെ മ്ലെച്ഛതയാകുന്നു.

൧൬ വെദപ്രമാണവും ദീൎഘദൎശി

കളും യൊഹന്നാൻ വരെക്കും ആ
യിരുന്നു: അന്നുമുതൽ ദൈവത്തി
ന്റെ രാജ്യം പ്രസംഗിക്കപ്പെടുന്നു,
എല്ലാവനും അതിലെക്ക ബലത്തൊ
ടെ ഉൾപ്പെടുന്നു.

൧൭ വിശെഷിച്ച വെദപ്രമാണ
ത്തിൽ ഒരു വിസർഗ്ഗം വീണുപൊകു
ന്നതിനെക്കാൾ, ആകാശവും ഭൂമി
യും ഒഴിഞ്ഞുപൊകുന്നത എളുപ്പമാകു
ന്നു.

൧൮ തന്റെ ഭാൎയ്യയെ ഉപെക്ഷി
ച്ച, മറെറാരുത്തിയെ വിവാഹം
ചെയ്യുന്നവനെല്ലാം വ്യഭിചാരം ചെ
യ്യുന്നു: പിന്നെ പുരുഷനാൽ ഉപെ
ക്ഷിക്കപ്പെട്ടവളെ വിവാഹം ചെയ്യു
ന്നവനെല്ലാം വ്യഭിചാരം ചെയ്യുന്നു.

൧൯ ¶ ധനവാനായ ഒരു മനു
ഷ്യൻ ഉണ്ടായിരുന്നു, അവൻ ശ്യാമ
ള വസ്ത്രവും നെരിയ വസ്ത്രവും ധരി
ച്ച, ദിവസംപ്രതി കൊലാഹലത്തൊ
ടെ വാണുകൊണ്ടിരുന്നു.

൨൦ അത്രയുമല്ല ലാസർ എന്ന പെ
രുള്ള ഒരു ദരിദ്രൻ ഉണ്ടായിരുന്നു,
അവൻ വ്രണങ്ങൾ കൊണ്ട നിറ
ഞ്ഞ ശരീരമുള്ളവനായി, ആ ധന
വാന്റെ വാതില്ക്കൽ കിടന്നു.

൨൧ അവന്റെ മെശയിൽനിന്ന
വീണ കഷണങ്ങൾ കൊണ്ട തൃപ്ത
നാകുവാൻ അവൻ ആഗ്രഹിച്ചിരു
ന്നു, അത്രയുമല്ല നായ്ക്കൾ വന്ന, അ
വന്റെ വ്രണങ്ങളെ നക്കി.

൨൨ പിന്നെ ഉണ്ടായത എന്തെ
ന്നാൽ, ആ ദരിദ്രൻ മരിച്ചു, ദൈവ
ദൂതന്മാരാൽ ആബ്രഹാമിന്റെ മാവി
ടത്തിലെക്ക കൊണ്ടുപൊകപ്പെട്ടു: ധ
നവാനും മരിച്ചു, അടക്കപ്പെട്ടു;

൨൩ പിന്നെ അവൻ നരകത്തിൽ
അതിവെദനകളൊട കൂടിയവനാ
യി, തന്റെ കണ്ണുകളെ ഉയൎത്തി, ദൂ
രത്തുനിന്ന ആബ്രഹാമിനെയും, അ
വന്റെ മാവിടത്തിൽ ലാസറിനെ
യും കാണുന്നു.

൨൪ അപ്പൊൾ അവൻ അപ്പനാ
യ ആബ്രഹാമെ, ഞാൻ ഈ ജ്വാല
യിൽ അതിവെദനപ്പെടുന്നത കൊ
ണ്ട, എന്നൊട കരുണ ഉണ്ടായി,
ലാസർ തന്റെ വിരലിന്റെ അ
ററം വെള്ളത്തിൽ മുക്കി, എന്റെ നാ
വിന തണുപ്പിപ്പാനായിട്ട, അവനെ
അയക്കെണമെന്ന നിലവിളിച്ച പ
റഞ്ഞു.

൨൫ എന്നാറെ ആബ്രഹാം പറഞ്ഞു,
മകനെ, നീ നിന്റെ ആയുസ്സുള്ള
കാലത്തിൽനിന്റെ ഗുണങ്ങളെയും,
ലാസറും അപ്രകാരം തന്നെ ദൊഷ
ങ്ങളെയും അനുഭവിച്ചു എന്ന ഒൎത്തു
കൊൾക: ഇപ്പൊൾ ഇവൻ ആശ്വ
സിക്കപ്പെടുന്നു, നീയൊ അതിവെദ
നപ്പെടുന്നു.

൨൬ ഇതെല്ലാം കൂടാതെയും, ഇവി
ടെനിന്ന നിങ്ങളുടെ അടുക്കലെക്ക ക
ടന്നുവരുവാൻ എങ്കിലും, അവിടെ
നിന്ന ഞങ്ങളുടെ അടുക്കലെക്ക കട
ന്നുവരുവാൻ എങ്കിലും മനസ്സുള്ളവ
ൎക്ക കഴിയാത്ത പ്രകാരം, ഞങ്ങൾക്കും
നിങ്ങൾക്കും നടുവെ വലുതായൊരു
പിളൎപ്പ ഉണ്ടാക്കപ്പെട്ടിരിക്കുന്നു.

൨൭ അപ്പൊൾ അവൻ പറഞ്ഞു,
അപ്പനെ അപ്രകാരമാകയാൽ ഇനി
ക്ക അഞ്ച സഹൊദരന്മാർ ഉണ്ട, അ
വരും ഈ അതിവെദനയുള്ള സ്ഥ
ലത്തിലെക്ക വരാതെ ഇരിപ്പാനായി
ട്ട, ഇവൻ അവൎക്ക സാക്ഷിപ്പെട്ടു
ത്തെണ്ടുന്നതിന,

൨൮ ഇവനെ എന്റെ അപ്പന്റെ
വീട്ടിലെക്ക അയക്കെണമെന്ന ഞാൻ
നിന്നൊട അപെക്ഷിക്കുന്നു.

൨൯ ആബ്രഹാം അവനൊട പറ
ഞ്ഞു, അവൎക്ക മൊശെയും ദീൎഘദൎശി
മാരും ഉണ്ട: അവൎക്ക അവർ ചെവി
കൊള്ളട്ടെ.

൩൦ എന്നാറെ അവൻ പറഞ്ഞു,
അപ്രകാരമല്ല, അപ്പനായ ആബ്ര
ഹാമെ, മരിച്ചവരിൽനിന്ന ഒരു

ത്തൻ അവരുടെ അടുക്കൽ പൊയാൽ, അവർ അനുതാപപ്പെട്ടും.

൩൧ അപ്പൊൾ അവൻ അവനൊട പറഞ്ഞു, അവർ മൊശെക്കും ദിർഘദർശിമാർക്കും ചെവികൊള്ളാതെ ഇരുന്നാൽ, മരിച്ചവരിൽനിന്ന ഒരുത്തൻ ഉയിൎത്തെഴുനിറ്റാലും, അവർ അനുസരപ്പെടുകയില്ല.

## ൧൭ അദ്ധ്യായം.

൧ വിരുദ്ധമുണ്ടാകരുതഎന്നുള്ളത.— ൩ തമ്മിൽ തമ്മിൽ ക്ഷമിക്കുന്നത. —൧൧ പത്ത കുഷ്ഠരൊഗികളുടെ സംഗതി.—൨൦ ദൈവത്തിന്റെ രാജ്യത്തെയും മനുഷ്യന്റെ പുത്രന്റെ വരവിനെയും സംബന്ധിച്ചത.

പിന്നെ അവൻ ശിഷ്യന്മാരൊട പറഞ്ഞു, വിരുദ്ധങ്ങൾ വരാതെ ഇരിപ്പാൻ കഴിയാത്തതാകുന്നു: എന്നാലും അവ യാതൊരുത്തനാൽ വരുന്നുവൊ [അവന] ഹാ കഷ്ടം!

൨ അവൻ ഈ ചെറിയവരിൽ ഒരുത്തനെ വിരുദ്ധപ്പെടുത്തുന്നതിനെക്കാൾ, അവന്റെ കഴുത്തിൽ ഒരു തിരികല്ല തൂക്കി, അവൻ സമുദ്രത്തിലെക്ക തള്ളപ്പെടുന്നത അവന കൊള്ളാകുന്നതായിരിക്കും.

൩ നിങ്ങൾ ജാഗ്രതപ്പെട്ടുകൊൾവിൻ: നിന്റെ സഹൊദരൻ നിന്റെ നെരെ ദൊഷം ചെയ്തു എന്നു വരികിൽ, അവനെ ശാസിക്ക: അവൻ അനുതാപപ്പെട്ടാൽ, അവനൊട ക്ഷമിക്ക.

൪ അവൻ ഒരു ദിവസത്തിൽ എഴ പ്രാവശ്യം നിന്റെ നെരെ ദൊഷം ചെയ്തു, ഒരു ദിവസത്തിൽ എഴ പ്രാവശ്യം നിന്റെ അടുക്കൽ തിരിച്ചു വന്ന, ഞാൻ അനുതാപപ്പെടുന്നു എന്ന പറഞ്ഞാൽ, അവനൊട ക്ഷമിക്കെണം.

൫ പിന്നെ അപ്പൊസ്തൊലന്മാർ കൎത്താവിനൊട, ഞങ്ങൾക്ക വിശ്വാസം വൎദ്ധിപ്പിക്കെണമെന്ന പറഞ്ഞു.

൬ എന്നാറെ കൎത്താവ പറഞ്ഞു, നിങ്ങൾക്ക ഒരു കടുക മണിയൊളം വിശ്വാസം ഉണ്ടായിരുന്നാൽ, നിങ്ങൾ ഈ കാട്ടത്തി വൃക്ഷത്തൊട, നീ വെരൊട കൂടെ പറിഞ്ഞ, സമുദ്രത്തിൽ നടപ്പെടുക എന്ന പറയാം: അതും നിങ്ങളെ അനുസരിക്കും.

൭ പിന്നെ നിങ്ങളിൽ ആൎക്ക ഉഴുകയൊ മെയിക്കയൊ ചെയ്യുന്ന ഒരു വെലക്കാരൻ ഉണ്ടായിട്ടു, അവൻ വയലിൽനിന്ന വരുമ്പൊൾ, നീ പൊയി ഭക്ഷണത്തിന്നിരിക്ക എന്ന അവൻ ഉടനെ അവനൊട പറയുമൊ?

൮ നീ ഇനിക്ക അത്താഴം കഴിക്കെണ്ടുന്നതിന ഒരുക്കി, അര കെട്ടിക്കൊണ്ട ഞാൻ ഭക്ഷിച്ചു കുടിക്കുവൊളം ഇനിക്ക ശുശ്രൂഷ ചെയ്ക; അതിന്റെ ശെഷം നീ ഭക്ഷിച്ചു കുടിക്കാമെന്ന അവനൊട പറകയില്ലയൊ?

൯ തന്നൊട കല്പിക്കപ്പെട്ട കാൎയ്യങ്ങളെ ആ വെലക്കാരൻ ചെയ്തതുകൊണ്ട, യജമാനൻ അവനെ നന്ദിക്കുന്നുവൊ? ഇനിക്ക തൊന്നുന്നില്ല.

൧൦ അപ്രകാരം നിങ്ങളും നിങ്ങളൊട കല്പിക്കപ്പെട്ട കാൎയ്യങ്ങളെ ഒക്കെയും ചെയ്തതിന്റെ ശെഷം, ഞങ്ങൾ പ്രയൊജനമില്ലാത്ത വെലക്കാരാകുന്നു: ഞങ്ങൾ ചെയ്യെണ്ടിയിരുന്നത മാത്രം ചെയ്തു എന്ന പറവിൻ.

൧൧ ¶ പിന്നെ ഉണ്ടായത എന്തെന്നാൽ, അവൻ യെറുശലമിലെക്ക പ്രയാണം ചെയ്യുമ്പൊൾ, അവൻ ശമറിയായുടെയും ഗലിലെയായുടെയും നടുവിൽ കൂടി പൊയി.

൧൨ ഒരു ഗ്രാമത്തിലെക്ക പ്രവെശിക്കുമ്പൊൾ കുഷ്ഠരൊഗികളായ പത്ത മനുഷ്യർ അവനെ എതിരെറ്റ, ദൂരത്ത നിന്നു:

൧൩ യെശു, ഗുരൊ, ഞങ്ങളൊട

കരുണയുണ്ടാകെണമെന്ന ശബ്ദവും
ഉയൎത്തി പറഞ്ഞു.
൧൪ അവൻ അവരെ കണ്ടാറെ
അവരൊട, നിങ്ങൾ പൊയി, നി
ങ്ങളെ തന്നെ ആചാൎയ്യന്മാൎക്കു കാണി
പ്പിൻ എന്ന പറഞ്ഞു. പിന്നെ ഉണ്ടാ
യത എന്തെന്നാൽ, അവർ പൊക
മ്പൊൾ, അവർ ശുദ്ധതപ്പെട്ടു.
൧൫ അപ്പൊൾ അവരിൽ ഒരുത്തൻ
താൻ സൌഖ്യപ്പെട്ടു എന്ന കണ്ടിട്ടു,
തിരിച്ചുവന്നു, മഹാ ശബ്ദത്തൊടെ
ദൈവത്തെ സ്തുതിച്ചു.
൧൬ അവന്റെ പാദങ്ങളിൽ ക
വിണുവീണ, അവനു സ്തൊത്രം ചെ
യ്തു: ആയവൻ ശമറിയക്കാരൻ ആ
യിരുന്നു.
൧൭ അപ്പൊൾ യെശു ഉത്തരമായി
ട്ടു, പത്ത പെർ ശുദ്ധതപ്പെട്ടില്ലയൊ?
ഒമ്പത പെർ എവിടെ?
൧൮ ദൈവത്തിന സ്തുതി ചെയ്യാ
നായിട്ടു ഈ അന്യജാതിക്കാരൻ അ
ല്ലാതെ മറെറാരുത്തനും തിരിച്ചുവ
ന്നത കാണപ്പെടുന്നില്ല എന്ന പറ
ഞ്ഞു.
൧൯ പിന്നെ അവൻ അവനൊട
നീ എഴുനീറ്റ, പൊയ്ക്കൊൾക; നി
ന്റെ വിശ്വാസം നിന്നെ രക്ഷിച്ചു
എന്ന പറഞ്ഞു.
൨൦ ¶ പിന്നെ ദൈവത്തിന്റെ
രാജ്യം എപ്പൊൾ വരുമെന്ന പറി
ശെന്മാർ അവനൊട ചൊദിച്ചപ്പൊ
ൾ, അവൻ അവരൊട ഉത്തരമാ
യിട്ടു, ദൈവത്തിന്റെ രാജ്യം കാഴ്ച
പ്രകാരമായി വരുന്നില്ല:
൨൧ കണ്ടാലും, ഇവിടെ! എന്നും,
കണ്ടാലും, അവിടെ! എന്നും, അ
വർ പറകയുമില്ല: കണ്ടാലും ദൈവ
ത്തിന്റെ രാജ്യം നിങ്ങളിൽ തന്നെ
ആകുന്നുവല്ലൊ എന്ന പറഞ്ഞു.
൨൨ പിന്നെ അവൻ ശിഷ്യന്മാ
രൊട പറഞ്ഞു, നിങ്ങൾ മനുഷ്യ
ന്റെ പുത്രന്റെ നാളുകളിൽ ഒന്ന
കാണ്മാൻ ആഗ്രഹിക്കുന്ന നാളുകൾ
വരും, നിങ്ങൾ അത കാണുകയുമി
ല്ല.
൨൩ വിശെഷിച്ചും അവർ നിങ്ങ
ളൊട, കണ്ടാലും, ഇവിടെ; അല്ലെ
ങ്കിൽ കണ്ടാലും, അവിടെ എന്ന പ
റയും: എങ്കിലും നിങ്ങൾ പുറപ്പെട
രുത, പിന്നാലെ ചെല്ലുകയും അരു
ത.
൨൪ എന്തുകൊണ്ടെന്നാൽ ആകാ
ശത്തിന്റെ കീഴിൽ ഒരു ഭാഗത്തുനി
ന്ന മിന്നുന്ന മിന്നൽ ആകാശത്തി
ന്റെ കീഴിൽ മറെറാരു ഭാഗത്തി
ലെക്ക എതപ്രകാരം പ്രകാശിക്കുന്നു
വൊ, അപ്രകാരം മനുഷ്യന്റെ പു
ത്രനും തന്റെ നാളിൽ ഇരിക്കും.
൨൫ എന്നാൽ അവൻ മുമ്പെ വള
രെ കഷ്ടപ്പെടുകയും, ഈ സന്തതി
യിൽ തള്ളികളയപ്പെടുകയും ചെ
യ്യെണ്ടുന്നതാകുന്നു.
൨൬ വിശെഷിച്ച നൊഹ എന്ന
വന്റെ നാളുകളിൽ എതപ്രകാരം
ഉണ്ടായിരുന്നുവൊ, അപ്രകാരം ത
ന്നെ മനുഷ്യപുത്രന്റെ നാളുകളി
ലും ഉണ്ടാകും.
൨൭ നൊഹ പെട്ടകത്തിലെക്ക പ്ര
വെശിച്ച നാൾ വരെയും ജനങ്ങൾ
ഭക്ഷിച്ചു, കുടിച്ചു, വിവാഹം ചെയ്തു,
വിവാഹം ചെയ്തു കൊടുത്തു, ജല
പ്രളയം വന്ന, അവരെ എല്ലാവരെ
യും നശിപ്പിക്കയും ചെയ്തു.
൨൮ ലൊത്ത എന്നവന്റെ നാളു
കളിലും ഉണ്ടായത പൊലെയും (ഉ
ണ്ടാകും:) ജനങ്ങൾ ഭക്ഷിച്ചു, കുടി
ച്ചു, കൊണ്ടു, വിററു, നട്ടു, പണി
ചെയ്തു:
൨൯ എന്നാൽ ലൊത്ത സൊദൊ
മിൽനിന്ന പുറപ്പെട്ടു പൊയ നാളി
ൽ തന്നെ ആകാശത്തിൽനിന്ന അ
ഗ്നിയും ഗന്ധകവും പെയ്തു, എല്ലാവ
രെയും നശിപ്പിച്ചു.
൩൦ മനുഷ്യന്റെ പുത്രൻ വെളി

പ്പെടുന്ന നാളിൽ അപ്രകാരം തന്നെ ഉണ്ടാകും.

൩൧ ആ നാളിൽ വീട്ടിന്റെ മുകളിൽ ഇരിക്കുന്നവൻ തന്റെ വസ്തുക്കൾ വീട്ടിന്നകത്ത ഇരുന്നാൽ, അവയെ എടുത്തുകൊൾവാനായിട്ട ഇറങ്ങരുത: വയലിൽ ഇരിക്കുന്നവനും അപ്രകാരം പിന്നൊക്കം തിരികയും അരുത.

൩൨ ലൊത്തിന്റെ ഭാൎയ്യയെ ഒൎത്തുകൊൾവിൻ.

൩൩ ആരെങ്കിലും തന്റെ ജീവനെ രക്ഷിച്ചുകൊൾവാൻ നൊക്കിയാൽ, അതിനെ നശിപ്പിക്കും: ആരെങ്കിലും തന്റെ ജീവനെ നശിപ്പിച്ചാൽ, അതിനെ രക്ഷിച്ചുകൊള്ളും.

൩൪ ആ രാത്രിയിൽ ഒരു കിടക്കയിൽ രണ്ടുപെർ കിടക്കും: ഒരുത്തൻ പിടിച്ചുകൊണ്ടുപൊകപ്പെടും, മറ്റവൻ വിടുവിക്കപ്പെടും.

൩൫ രണ്ടു സ്ത്രീകൾ ഒന്നിച്ച അരിച്ചുകൊണ്ടിരിക്കും; ഒരുത്തി പിടിച്ചുകൊണ്ടുപൊകപ്പെടും, മറ്റവൾ വിടുവിക്കപ്പെടും.

൩൬ രണ്ടു പെർ വയലിൽ ഇരിക്കും: ഒരുത്തൻ പിടിച്ചുകൊണ്ടുപൊകപ്പെടും, മറ്റവൻ വിടുവിക്കപ്പെടുമെന്ന ഞാൻ നിങ്ങളൊട പറയുന്നു.

൩൭ പിന്നെ അവർ ഉത്തരമായിട്ട അവനൊട, കൎത്താവെ, എവിടെ? എന്ന പറഞ്ഞു. എന്നാറെ അവൻ അവരൊട, ശവം എവിടെ [ആകുന്നുവൊ,] അവിടെ കഴുകന്മാർ വന്ന കൂടും.

## ൧൮ അദ്ധ്യായം.

൧ നിരന്തരമായി പ്രാൎത്ഥന ചെയ്യെണമെന്നുള്ളത.—൯ പറിശെന്റെയും ചുങ്കക്കാരന്റെയും സംഗതി.—൧൫ ക്രിസ്തുവിന്റെ അരികിലെക്ക പൈതങ്ങളെ കൊണ്ടുവന്നത.—൨൮ ക്രിസ്തുവിന്റെ നിമിത്തം സകലവും ഉപെക്ഷിക്കെണമെന്നുള്ളത.

പിന്നെ ആലസ്യപ്പെടാതെ, എപ്പൊഴും പ്രാൎത്ഥിക്കെണ്ടുന്നതിനെ കുറിച്ച, അവൻ ഒരു ഉപമ അവരൊട പറഞ്ഞു;

൨ ആയത എന്തെന്നാൽ ദൈവത്തെ ഭയപ്പെടാതെയും, മനുഷ്യരെ ശങ്കിക്കാതെയുമുള്ള ഒരു ന്യായാധിപതി ഒരു പട്ടണത്തിൽ ഉണ്ടായിരുന്നു.

൩ ആ പട്ടണത്തിൽ ഒരു വിധവയും ഉണ്ടായിരുന്നു: അവൾ അവന്റെ അടുക്കൽ വന്ന, എന്റെ പ്രതിയൊഗിയിൽനിന്ന എന്നെ രക്ഷിക്കെണമെന്ന പറഞ്ഞു.

൪ എന്നാറെ കുറെ കാലത്തെക്ക അവന മനസ്സില്ലാതെ ഇരുന്നു: പിന്നെ അവൻ തന്റെ ഉള്ളിൽ, ഞാൻ ദൈവത്തെ ഭയപ്പെടാതെയും, മനുഷ്യരെ ശങ്കിക്കാതെയും ഇരിക്കുന്നു,

൫ എങ്കിലും ഈ വിധവ എന്നെ അസഹ്യപ്പെടുത്തുന്നത കൊണ്ട, അവൾ എല്ലായ്പൊഴും വന്ന, എന്നെ മുഷിപ്പിക്കാതെ ഇരിപ്പാനായിട്ട, ഞാൻ അവൾക്കായി പ്രതിക്രിയ ചെയ്തു കൊടുക്കും എന്ന പറഞ്ഞു.

൬ പിന്നെ കൎത്താവ പറഞ്ഞു, അനീതിയുള്ള ന്യായാധിപതി പറയുന്നത കെൾപ്പിൻ.

൭ അപ്രകാരം തന്നൊട രാവും പകലും നിലവിളിക്കുന്നവരായി, താൻ തെരിഞ്ഞെടുത്തിട്ടുള്ളവരെ കുറിച്ച ദൈവം താമസിക്കുന്നു എങ്കിലും, അവൎക്കായി പ്രതിക്രിയ ചെയ്തു കൊടുക്കയില്ലയൊ?

൮ അവൻ വെഗത്തിൽ അവൎക്കായി പ്രതിക്രിയ ചെയ്തു കൊടുക്കും എന്ന ഞാൻ നിങ്ങളൊട പറയുന്നു. എന്നാലും മനുഷ്യന്റെ പുത്രൻ വ

രുമ്പൊൾ, അവൻ ഭൂമിയിൽ വിശ്വാസം കണ്ടെത്തുമൊ?

൯ ¶ പിന്നെ തങ്ങൾ നീതിമാന്മാരെന്ന തങ്ങളിൽ തന്നെ ഉറെച്ച, ശെഷമുള്ളവരെ നിന്ദിച്ചിട്ടുള്ള ചിലരൊട അവൻ ൟ ഉപമ പറഞ്ഞു:

൧൦ രണ്ട മനുഷ്യർ പ്രാൎത്ഥിപ്പാനായിട്ട ദൈവാലയത്തിലെക്ക പൊയി: [അവരിൽ] ഒരുത്തൻ പറിശെൻ, മറ്റവനും ചുങ്കക്കാരൻ[ആയിരുന്നു.]

൧൧ പറിശെൻ നിന്നുകൊണ്ട തങ്കൽ തന്നെ ഇപ്രകാരം പ്രാൎത്ഥിച്ചു. ദൈവമെ, ഞാൻ പിടിച്ചുപറിക്കാരും, വിനീതികാരും, വ്യഭിചാരക്കാരുമായി മറ്റുള്ള മനുഷ്യരെ പൊലെ എങ്കിലും, ൟ ചുങ്കക്കാരനെ പൊലെയും എങ്കിലും അല്ലായ്കകൊണ്ട, ഞാൻ നിന്നെ വന്ദിക്കുന്നു.

൧൨ ഞാൻ ആഴ്ചവട്ടത്തിൽ രണ്ട പ്രാവശ്യം ഉപൊഷിക്കുന്നു, ഞാൻ അനുഭവിക്കുന്ന സകല വസ്തുക്കളിലും പത്തിലൊന്ന കൊടുത്തുവരുന്നു എന്ന പറഞ്ഞു.

൧൩ എന്നാൽ ചുങ്കക്കാരൻ ദൂരത്ത നിന്നുകൊണ്ട, തന്റെ കണ്ണുകളെ പൊലും ആകാശത്തിലെക്ക ഉയൎത്തുവാൻ മനസ്സില്ലാതെ, തന്റെ മാറിടത്ത അടിച്ചുകൊണ്ട, ദൈവമെ, പാപിയായിരിക്കുന്ന എന്നൊട കരുണ ഉണ്ടാകെണമെ എന്ന പറഞ്ഞു.

൧൪ ഇവൻ മറ്റവനെക്കാളും നീതിമാനാക്കപ്പെട്ടവനായി തന്റെ വീട്ടിലെക്ക പൊയി എന്ന ഞാൻ നിങ്ങളൊട പറയുന്നു: അതെന്തുകൊണ്ടെന്നാൽ തന്നെ താൻ ഉയൎത്തുന്നവനെല്ലാം താഴ്ത്തപ്പെടും, തന്നെ താൻ താഴ്ത്തുന്നവനൊ ഉയൎത്തപ്പെടും.

൧൫ ¶ പിന്നെ ചെറിയ പൈതങ്ങളെ അവൻ തൊടുവാനായിട്ട അവർ അവരെ അവന്റെ അടുക്കൽ കൊണ്ടുവന്നു: എന്നാൽ ശിഷ്യന്മാർ [അത] കണ്ടാറെ അവരെ വിലക്കി.

൧൬ അപ്പൊൾ യെശു അവരെ അടുക്കൽ വിളിച്ചിട്ട, പൈതങ്ങൾ എന്റെ അടുക്കൽ വരുവാൻ വിടുവിൻ, അവരെ വിരൊധിക്കയുമരുത: എന്തുകൊണ്ടെന്നാൽ ദൈവത്തിന്റെ രാജ്യം ഇപ്രകാരമുള്ളവരുടെ ആകുന്നു.

൧൭ ആരെങ്കിലും ഒരു ചെറിയ പൈതൽ എന്നപൊലെ ദൈവത്തിന്റെ രാജ്യം കൈക്കൊള്ളുന്നില്ല എങ്കിൽ, അവൻ അതിലെക്ക ഒരു പ്രകാരത്തിലും കടക്കയില്ല എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു എന്ന പറഞ്ഞു.

൧൮ ¶ പിന്നെ പ്രമാണിയായ ഒരുത്തൻ അവനൊട, നല്ല ഗുരൊ, ഞാൻ നിത്യജീവനെ അവകാശമായനുഭവിപ്പാനായിട്ട എന്ത ചെയ്യെണം? എന്ന ചൊദിച്ചു.

൧൯ എന്നാറെ യെശു അവനൊട, നീ എന്തിന എന്നെ നല്ലവനെന്ന ചൊല്ലുന്നു? ദൈവം ഒരുവൻ അല്ലാതെ മറ്റൊരുത്തനും നല്ലവനല്ലല്ലൊ.

൨൦ വ്യഭിചാരം ചെയ്യരുത, കുല ചെയ്യരുത, മൊഷണം ചെയ്യരുത, കള്ള സാക്ഷി പറയരുത, നിന്റെ അപ്പനെയും നിന്റെ അമ്മയെയും ബഹുമാനിക്ക, എന്നുള്ള കല്പനകളെ നീ അറിയുന്നുവല്ലൊ, എന്ന പറഞ്ഞു.

൨൧ എന്നാറെ അവൻ, ഇവയൊക്കെയും ഞാൻ എന്റെ ബാല്യം മുതൽ പ്രമാണിച്ചിട്ടുണ്ട, എന്ന പറഞ്ഞു.

൨൨ അപ്പൊൾ യെശു ൟ കാൎയ്യങ്ങളെ കെട്ടിട്ട, അവനൊട, ഇനി നിനക്ക ഒന്ന കുറവുണ്ട: നിനക്കുള്ള വസ്തുക്കളെ ഒക്കെയും വിറ്റ, ദരിദ്രൎക്ക പങ്കിട്ട കൊടുക്ക, എന്നാൽ നിനക്ക സ്വൎഗ്ഗത്തിൽ നിക്ഷെപം ഉണ്ടാ

കാ: പിന്നെ വന്ന, എന്നെ പിന്തുടൎന്നുകൊൾക എന്ന പറഞ്ഞു.

൨൩ അവൻ ഇത കെട്ടാറെ, മഹാ ദുഃഖമുള്ളവനായി: എന്തെന്നാൽ അവൻ മഹാ ധനവാനായിരുന്നു.

൨൪ അവൻ വളരെ ദുഃഖമുള്ളവനായി എന്ന യെശു കണ്ടപ്പൊൾ, പറഞ്ഞു, സമ്പത്തുള്ളവർ ദൈവത്തിന്റെ രാജ്യത്തിലെക്ക കടക്കുന്നത മഹാ പ്രയാസം.

൨൫ ഒരു ധനവാൻ ദൈവത്തിന്റെ രാജ്യത്തിലെക്ക കടക്കുന്നതിനെക്കാൾ ഒരു ഒട്ടകം ഒരു സൂചിയുടെ കൊഴയിൽ കൂടി കടന്നുപൊകുന്നത എറ്റം എളുപ്പമാകുന്നു.

൨൬ ഇത കെട്ടവർ അപ്രകാരമായാൽ രക്ഷിക്കപ്പെടുവാൻ കഴിയുന്നവൻ ആര? എന്ന പറഞ്ഞു.

൨൭ എന്നാറെ അവൻ മനുഷ്യരാൽ കഴിയാത്ത കാൎയ്യങ്ങൾ ദൈവത്താൽ കഴിയുന്നവയാകുന്നു എന്ന പറഞ്ഞു.

൨൮ ¶ അപ്പൊൾ. പത്രൊസ, കണ്ടാലും, ഞങ്ങൾ സകലവും ഉപെക്ഷിച്ച, നിന്നെ പിന്തുടൎന്നിരിക്കുന്നു, എന്ന പറഞ്ഞു.

൨൯ പിന്നെ അവൻ അവരൊട, ദൈവത്തിന്റെ രാജ്യത്തിന്റെ നിമിത്തമായിട്ട വിടെങ്കിലും അമ്മയപ്പന്മാരെ എങ്കിലും സഹൊദരന്മാരെ എങ്കിലും, ഭാൎയ്യയെ എങ്കിലും, മക്കളെ എങ്കിലും ഉപെക്ഷിച്ചവൻ ഒരുത്തനും,

൩൦ ഈ കാലത്തിൽ ബഹു ഇരട്ടിയും, വരുവാനുള്ള ലൊകത്തിൽ നിത്യജീവനെയും പ്രാപിക്കാത്തവനാകയില്ല എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു എന്ന പറഞ്ഞു.

൩൧ ¶ പിന്നെ അവൻ പന്ത്രണ്ട പെരെ കൂട്ടിക്കൊണ്ട അവരൊട, കണ്ടാലും, നാം യെറുശലമിലെക്ക പൊകുന്നു, മനുഷ്യന്റെ പുത്രനെ കുറിച്ച ദീൎഘദൎശിമാരാൽ എഴുതപ്പെട്ടിരിക്കുന്ന കാൎയ്യങ്ങൾ ഒക്കെയും നിവൃത്തിക്കും.

൩൨ എന്തുകൊണ്ടെന്നാൽ അവൻ പുറജാതിക്കാൎക്ക എല്പിക്കപ്പെടുകയും, പരിഹസിക്കപ്പെടുകയും, നിന്ദിക്കപ്പെടുകയും, തുപ്പപ്പെടുകയും ചെയ്യും.

൩൩ അത്രയുമല്ല അവർ അവനെ വാറു കൊണ്ട അടിച്ച, കൊല്ലും: പിന്നെ മൂന്നാം ദിവസത്തിൽ അവൻ തിരികെ ഉയിൎത്തെഴുനീല്ക്കും എന്ന പറഞ്ഞു.

൩൪ എന്നാറെ അവർ ഈ കാൎയ്യങ്ങളിൽ ഒന്നും തിരിച്ചറിഞ്ഞില്ല: ഈ വചനവും അവൎക്ക മറവൊരുളായിരുന്നു, ചൊല്ലപ്പെട്ട കാൎയ്യങ്ങളെ അവർ അറിഞ്ഞതുമില്ല.

൩൫ ¶ പിന്നെ ഉണ്ടായത എന്തെന്നാൽ, അവൻ യെറിഹൊയിക്ക സമീപിച്ചപ്പൊൾ, വഴി അരികെ ഒരു കുരുടൻ ഭിക്ഷ യാചിച്ചുകൊണ്ട ഇരിക്കുന്നുണ്ടായിരുന്നു.

൩൬ അവൻ പുരുഷാരം കടന്ന പൊകുന്നത കെട്ടാറെ, ഇത എന്താകുന്നു? എന്ന ചൊദിച്ചു.

൩൭ അവർ അവനൊട, നസറായക്കാരനായ യെശു കടന്നുപൊകുന്നു എന്ന അറിയിച്ചു.

൩൮ അപ്പൊൾ അവൻ, യെശു, ദാവീദിന്റെ പുത്ര, എന്നൊട കരുണ ഉണ്ടാകെണമെന്ന ഉറക്കെ വിളിച്ച പറഞ്ഞു.

൩൯ അവൻ മിണ്ടാതെ ഇരിപ്പാനായിട്ട മുമ്പെ പൊകുന്നവർ അവനെ വിലക്കി: എന്നാലൊ അവൻ ദാവീദിന്റെ പുത്ര, എന്നൊട കരുണ ഉണ്ടാകെണമെന്ന അധികമധികമായി നിലവിളിച്ചു.

൪൦ അപ്പൊൾ യെശു നിന്ന, അവനെ തന്റെ അടുക്കൽ കൊണ്ടുവരുവാൻ കല്പിച്ചു: അവൻ അടുത്ത വ

രുമ്പൊൾ, അവൻ ഭൂമിയിൽ വിശ്വാസം കണ്ടെത്തുമൊ?

൯ ¶ പിന്നെ തങ്ങൾ നീതിമാന്മാരെന്ന തങ്ങളിൽ തന്നെ ഉറെച്ച, ശെഷമുള്ളവരെ നിന്ദിച്ചിട്ടുള്ള ചിലരൊട അവൻ ഈ ഉപമ പറഞ്ഞു:

൰ രണ്ട മനുഷ്യർ പ്രാൎത്ഥിപ്പാനായിട്ട ദൈവാലയത്തിലെക്ക പൊയി: [അവരിൽ] ഒരുത്തൻ പറിശെർ, മറ്റവനും ചുങ്കക്കാരൻ [ആയിരുന്നു.]

൰൧ പറിശെൻ നിന്നുംകൊണ്ട തങ്കൽ തന്നെ ഇപ്രകാരം പ്രാൎത്ഥിച്ചു. ദൈവമെ, ഞാൻ പിടിച്ചുപറിക്കാരും, വിനീതികാരും, വ്യഭിചാരക്കാരുമായി മറ്റുള്ള മനുഷ്യരെ പൊലെ എങ്കിലും, ഈ ചുങ്കക്കാരനെ പൊലെയും എങ്കിലും അല്ലായ്കകൊണ്ട, ഞാൻ നിന്നെ വന്ദിക്കുന്നു.

൰൨ ഞാൻ ആഴ്ചവട്ടത്തിൽ രണ്ട പ്രാവശ്യം ഉപൊഷിക്കുന്നു, ഞാൻ അനുഭവിക്കുന്ന സകല വസ്തുക്കളിലും പത്തിലൊന്ന കൊടുത്തുവരുന്നു എന്ന പറഞ്ഞു.

൰൩ എന്നാൽ ചുങ്കക്കാരൻ ദൂരത്ത നിന്നുകൊണ്ട, തന്റെ കണ്ണുകളെ പൊലും ആകാശത്തിലെക്ക ഉയൎത്തുവാൻ മനസ്സില്ലാതെ, തന്റെ മാൎവിടത്ത അടിച്ചുകൊണ്ട, ദൈവമെ, പാപിയായിരിക്കുന്ന എന്നൊട കരുണ ഉണ്ടാകെണമെ എന്ന പറഞ്ഞു.

൰൪ ഇവൻ മറ്റവനെക്കാളും നീതിമാനാക്കപ്പെട്ടവനായി തന്റെ വീട്ടിലെക്ക പൊയി എന്ന ഞാൻ നിങ്ങളൊട പറയുന്നു: അതെന്തുകൊണ്ടെന്നാൽ തന്നെ താൻ ഉയൎത്തുന്നവനെല്ലാം താഴ്ത്തപ്പെടും, തന്നെ താൻ താഴ്ത്തുന്നവനൊ ഉയൎത്തപ്പെടും.

൰൫ ¶ പിന്നെ ചെറിയ പൈതങ്ങളെ അവൻ തൊടുവാനായിട്ട അവർ അവരെ അവന്റെ അടുക്കൽ കൊണ്ടുവന്നു: എന്നാൽ ശിഷ്യന്മാർ [അത] കണ്ടാറെ അവരെ വിലക്കി.

൰൬ അപ്പൊൾ യെശു അവരെ അടുക്കൽ വിളിച്ചിട്ട, പൈതങ്ങൾ എന്റെ അടുക്കൽ വരുവാൻ വിടുവിൻ, അവരെ വിരൊധിക്കയുമരുത: എന്തുകൊണ്ടെന്നാൽ ദൈവത്തിന്റെ രാജ്യം ഇപ്രകാരമുള്ളവരുടെ ആകുന്നു.

൰൭ ആരെങ്കിലും ഒരു ചെറിയ പൈതൽ എന്നപൊലെ ദൈവത്തിന്റെ രാജ്യം കൈക്കൊള്ളുന്നില്ല എങ്കിൽ, അവൻ അതിലെക്ക ഒരു പ്രകാരത്തിലും കടക്കയില്ല എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു എന്ന പറഞ്ഞു.

൰൮ ¶ പിന്നെ പ്രമാണിയായ ഒരുത്തൻ അവനൊട, നല്ല ഗുരൊ, ഞാൻ നിത്യജീവനെ അവകാശമായനുഭവിപ്പാനായിട്ട എന്ത ചെയ്യെണം? എന്ന ചൊദിച്ചു.

൰൯ എന്നാറെ യെശു അവനൊട, നീ എന്തിന എന്നെ നല്ലവനെന്ന ചൊല്ലുന്നു? ദൈവം ഒരുവൻ അല്ലാതെ മറ്റൊരുത്തനും നല്ലവനല്ലല്ലൊ.

൨൰ വ്യഭിചാരം ചെയ്യരുത, കുല ചെയ്യരുത, മൊഷണം ചെയ്യരുത, കള്ള സാക്ഷി പറയരുത, നിന്റെ അപ്പനെയും നിന്റെ അമ്മയെയും ബഹുമാനിക്ക, എന്നുള്ള കല്പനകളെ നീ അറിയുന്നുവല്ലൊ, എന്ന പറഞ്ഞു.

൨൰൧ എന്നാറെ അവൻ, ഇവയൊക്കെയും ഞാൻ എന്റെ ബാല്യം മുതൽ പ്രമാണിച്ചിട്ടുണ്ട, എന്ന പറഞ്ഞു.

൨൰൨ അപ്പൊൾ യെശു ഈ കാൎയ്യങ്ങളെ കെട്ടിട്ട, അവനൊട, ഇനി നിനക്ക ഒന്ന കുറവുണ്ട: നിനക്കുള്ള വസ്തുക്കളെ ഒക്കെയും വിറ്റ, ദരിദ്രൎക്ക പങ്കിട്ട കൊടുക്ക, എന്നാൽ നിനക്ക സ്വൎഗ്ഗത്തിൽ നിക്ഷെപം ഉണ്ടാ

കാ: പിന്നെ വന്ന, എന്നെ പിന്തുടൎന്നുകൊൾക എന്ന പറഞ്ഞു.

൨൩ അവൻ ഇത കെട്ടാറെ, മഹാ ദുഃഖമുള്ളവനായി: എന്തെന്നാൽ അവൻ മഹാ ധനവാനായിരുന്നു.

൨൪ അവൻ വളരെ ദുഃഖമുള്ളവനായി എന്ന യെശു കണ്ടപ്പൊൾ, പറഞ്ഞു, സമ്പത്തുള്ളവർ ദൈവത്തിന്റെ രാജ്യത്തിലെക്ക കടക്കുന്നത മഹാ പ്രയാസം.

൨൫ ഒരു ധനവാൻ ദൈവത്തിന്റെ രാജ്യത്തിലെക്ക കടക്കുന്നതിനെക്കാൾ ഒരു ഒട്ടകം ഒരു സൂചിയുടെ കൊഴയിൽ കൂടി കടന്നുപൊകുന്നത എറ്റം എളുപ്പമാകുന്നു.

൨൬ ഇത കെട്ടവർ അപ്രകാരമായാൽ രക്ഷിക്കപ്പെടുവാൻ കഴിയുന്നവൻ ആര? എന്ന പറഞ്ഞു.

൨൭ എന്നാറെ അവൻ മനുഷ്യരാൽ കഴിയാത്ത കാൎയ്യങ്ങൾ ദൈവത്താൽ കഴിയുന്നവയാകുന്നു എന്ന പറഞ്ഞു.

൨൮ ¶ അപ്പൊൾ പത്രൊസ, കണ്ടാലും, ഞങ്ങൾ സകലവും ഉപെക്ഷിച്ച, നിന്നെ പിന്തുടൎന്നിരിക്കുന്നു, എന്ന പറഞ്ഞു.

൨൯ പിന്നെ അവൻ അവരൊട, ദൈവത്തിന്റെ രാജ്യത്തിന്റെ നിമിത്തമായിട്ട വിടെങ്കിലും അമ്മയപ്പന്മാരെ എങ്കിലും സഹൊദരന്മാരെ എങ്കിലും, ഭാൎയ്യയെ എങ്കിലും, മക്കളെ എങ്കിലും ഉപെക്ഷിച്ചവൻ ഒരുത്തനും,

൩൦ ഈ കാലത്തിൽ പലമ്മടങ്ങ ഇരട്ടിയും, വരുവാനുള്ള ലൊകത്തിൽ നിത്യജീവനെയും പ്രാപിക്കാത്തവനാകയില്ല എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു എന്ന പറഞ്ഞു.

൩൧ ¶ പിന്നെ അവൻ പന്ത്രണ്ടപെരെ കൂട്ടിക്കൊണ്ട അവരൊട, കണ്ടാലും, നാം യെറുശലമിലെക്ക പൊകുന്നു, മനുഷ്യന്റെ പുത്രനെ കുറിച്ച ദീൎഘദൎശിമാരാൽ എഴുതപ്പെട്ടിരിക്കുന്ന കാൎയ്യങ്ങൾ ഒക്കെയും നിവൃത്തിക്കും.

൩൨ എന്തുകൊണ്ടെന്നാൽ അവൻ പുറജാതികൾക്ക എല്പിക്കപ്പെടുകയും, പരിഹസിക്കപ്പെടുകയും, നിന്ദിക്കപ്പെടുകയും, തുപ്പപ്പെടുകയും ചെയ്യും.

൩൩ അത്രയുമല്ല അവർ അവനെ വാറു കൊണ്ട അടിച്ച, കൊല്ലും: പിന്നെ മൂന്നാം ദിവസത്തിൽ അവൻ തിരികെ ഉയിൎത്തെഴുനീല്ക്കും എന്ന പറഞ്ഞു.

൩൪ എന്നാറെ അവർ ഈ കാൎയ്യങ്ങളിൽ ഒന്നും തിരിച്ചറിഞ്ഞില്ല: ഈ വചനവും അവൎക്ക മറവൊരുളായിരുന്നു, ചൊല്ലപ്പെട്ട കാൎയ്യങ്ങളെ അവർ അറിഞ്ഞതുമില്ല.

൩൫ ¶ പിന്നെ ഉണ്ടായത എന്തെന്നാൽ, അവൻ യെറിഹൊയിക്ക സമീപിച്ചപ്പൊൾ, വഴി അരികെ ഒരു കുരുടൻ ഭിക്ഷ യാചിച്ചുകൊണ്ട ഇരിക്കുന്നുണ്ടായിരുന്നു.

൩൬ അവൻ പുരുഷാരം കടന്നുപൊകുന്നത കെട്ടാറെ, ഇത എന്താകുന്നു? എന്ന ചൊദിച്ചു.

൩൭ അവർ അവനൊട, നസറായക്കാരനായ യെശു കടന്നുപൊകുന്നു എന്ന അറിയിച്ചു.

൩൮ അപ്പൊൾ അവൻ, യെശു, ദാവിദിന്റെ പുത്ര, എന്നൊട കരുണ ഉണ്ടാകെണമെന്ന ഉറക്കെ വിളിച്ച പറഞ്ഞു.

൩൯ അവൻ മിണ്ടാതെ ഇരിപ്പാനായിട്ട മുമ്പെ പൊകുന്നവർ അവനെ വിലക്കി: എന്നാലൊ അവൻ ദാവീദിന്റെ പുത്ര, എന്നൊട കരുണ ഉണ്ടാകെണമെന്ന അധികമധികമായി നിലവിളിച്ചു.

൪൦ അപ്പൊൾ യെശു നിന്ന, അവനെ തന്റെ അടുക്കൽ കൊണ്ടുവരുവാൻ കല്പിച്ചു: അവൻ അടുത്ത വ

ന്നപ്പൊൾ, അവൻ അവനൊട,
൪൧ ഞാൻ നിനക്ക എന്ത ചെയ്യെ
ണമെന്ന നിനക്കമനസ്സായിരിക്കുന്നു?
എന്ന ചൊദിച്ചു. അപ്പൊൾ അവൻ,
കൎത്താവെ, ഞാൻ കാഴ്ച പ്രാപിക്കെ
ണമെന്നാകുന്നു എന്ന പറഞ്ഞു.
൪൨ അപ്പൊൾ യെശു അവനൊ
ട, നീ കാഴ്ച പ്രാപിക്ക: നിന്റെ വി
ശ്വാസം നിന്നെ രക്ഷിച്ചു എന്ന പ
റഞ്ഞു.
൪൩ ഉടനെ അവൻ കാഴ്ച പ്രാ
പിച്ചു, ദൈവത്തെ സ്തുതിച്ചുകൊണ്ട,
അവന്റെ പിന്നാലെ പൊയി: ജ
നങ്ങൾ ഒക്കെയും [അത] കണ്ടപ്പൊ
ൾ ദൈവത്തിന സ്തുതി ചെയ്തു.

## ൧൯ അദ്ധ്യായം.

൧ ചുങ്കക്കാരനായ സക്കായി.—൧൧ പത്ത റാത്തൽ ദ്രവ്യം.—൨൮ ക്രിസ്തു യെറുശലമിലെക്ക വാഹനം കരെറി പൊകുന്നത.—൪൧ യെറുശലമിനെ കുറിച്ച കരയുന്നത ദൈവാലയം ശുദ്ധം ചെയ്യുന്നത.

യെശു യെറിഹൊയിലെക്ക ചെന്ന
കടന്ന പൊയി.
൨ എന്നാറെ, കണ്ടാലും, സക്കായി
എന്ന പെരുള്ള ഒരു മനുഷ്യൻ ഉ
ണ്ടായിരുന്നു; അവൻ ചുങ്കക്കാരിൽ
പ്രമാണിയായും ധനവാനായും ഇ
രുന്നു.
൩ യെശു ഇന്നവനാകുന്നു എന്ന
അവനെ കാണ്മാൻ അവൻ അന്വെ
ഷിച്ചു: എന്നാറെ ശരീര വളൎച്ചയിൽ
ചെറിയവനായിരുന്നതകൊണ്ട, പു
രുഷാരത്തിന്റെ നിമിത്തമായിട്ട അ
വന കഴിഞ്ഞില്ല.
൪ അപ്പൊൾ അവൻ മുമ്പെ ഓടി,
അവൻ ആ വഴിയെ കടന്ന പൊകു
ന്നവനായിരുന്നതകൊണ്ട, അവനെ
കാണ്മാനായിട്ട ഒരു കാട്ടത്തി വൃക്ഷ
ത്തിൽ കെറി.
൫ പിന്നെ യെശു ആ സ്ഥലത്തവ
ന്നപ്പൊൾ, മെല്പട്ട നൊക്കി, അവ
നെ കണ്ട, അവനൊട, സക്കായി
യെ, ബദ്ധപ്പെട്ട, ഇറങ്ങി വരിക:
എന്തകൊണ്ടെന്നാൽ ഇന്ന ഞാൻ നി
ന്റെ വീട്ടിൽ പാൎക്കെണ്ടുന്നതാകുന്നു
എന്ന പറഞ്ഞു.
൬ അപ്രകാരം അവൻ ബദ്ധപ്പെ
ട്ട, ഇറങ്ങി, സന്തൊഷത്തൊടെ അ
വനെ കൈക്കൊണ്ടു.
൭ പിന്നെ അവർ അത കണ്ടാറെ,
അവൻ പാപിയായൊരു മനുഷ്യ
ന്റെ അടുക്കൽ പാൎപ്പാൻ പൊയി
എന്ന എല്ലാവരും പിറുപിറുത്തു.
൮ എന്നാൽ സക്കായി നിന്ന, ക
ൎത്താവിനൊട, കണ്ടാലും, കൎത്താ
വെ, ഞാൻ എന്റെ ദ്രവ്യങ്ങളിൽ
പാതി ദരിദ്രൎക്ക കൊടുക്കുന്നു: അത്രി
യുമല്ല ഞാൻ യാതൊരുത്തനിൽനി
ന്നും വല്ലതും അന്യായമായിട്ട വാ
ങ്ങീട്ടുണ്ടെങ്കിൽ, നാല എരട്ടി തിരി
കെ കൊടുക്കുന്നു എന്ന പറഞ്ഞു.
൯ അപ്പൊൾ യെശു അവനൊട,
ഇവനും അബ്രഹാമിന്റെ പുത്രനാ
കകൊണ്ട, ഇന്ന ൟ വീട്ടിന രക്ഷ
ഉണ്ടായി.
൧൦ എന്തകൊണ്ടെന്നാൽ കാണാ
തെ പൊയതിനെ അന്വെഷിപ്പാ
നും, രക്ഷിപ്പാനും മനുഷ്യന്റെ പു
ത്രൻ വന്നിരിക്കുന്നു എന്ന പറഞ്ഞു.
൧൧ ¶ അവർ ൟ കാൎയ്യങ്ങളെ
കെട്ടുകൊണ്ടിരിക്കുമ്പൊൾ, അവൻ
താൻ യെറുശലമിന സമീപമായിരു
ന്നതകൊണ്ടും, ദൈവത്തിന്റെ രാ
ജ്യം ശീഘ്രമായി കാണപ്പെടുമെന്ന
അവർ നിരൂപിച്ചതകൊണ്ടും, ഒരു
ഉപമ കൂട്ടി പറഞ്ഞു.
൧൨ അതകൊണ്ട അവൻ പറഞ്ഞു,
കുലശ്രെഷ്ഠനായ ഒരുത്തൻ ഒരു രാ
ജ്യം തനിക്കായി എറ്റുകൊണ്ട, പി
ന്നെ തിരിച്ചുവരുവാൻ ഒരു ദൂരദെശ
ത്തിലെക്ക പൊയി.

൧൩. അപ്പൊൾ അവൻ തന്റെ പത്ത ശുശ്രൂഷക്കാരെ വിളിച്ച അവൎക്ക പത്ത റാത്തൽ ദ്രവ്യം എല്പിച്ച, ഞാൻ വരുവൊളത്തിന വ്യാപാരം ചെയ്തുകൊൾവിൻ എന്ന അവരൊട പറഞ്ഞ, പൊയി.

൧൪ എന്നാറെ അവന്റെ നഗരക്കാർ അവനെ പകെച്ച, ഇവൻ ഞങ്ങളുടെ മെൽ രാജാവായിരിപ്പാൻ ഞങ്ങൾക്ക മനസ്സില്ലെന്ന പറഞ്ഞ, അവന്റെ പിന്നാലെ ഒരു സ്ഥാനാപത്യം അയച്ചു.

൧൫ പിന്നെ ഉണ്ടായത എന്തെന്നാൽ, അവൻ രാജ്യം എറ്റുകൊണ്ട തിരിച്ചവന്നപ്പൊൾ, താൻ ദ്രവ്യം കൊടുത്തിരുന്ന ആ ശുശ്രൂഷക്കാർ ഒരൊരുത്തൻ വ്യാപാരം ചെയ്തതിനാൽ എത്ര സമ്പാദിച്ചു എന്ന അറിയെണ്ടുന്നതിനായിട്ട, അവരെ തന്റെ അടുക്കൽ വിളിപ്പാൻ കല്പിച്ചു.

൧൬ അപ്പൊൾ ഒന്നാമത്തവൻ വന്ന, കൎത്താവെ, നിന്റെ റാത്തൽ പത്ത റാത്തൽ കൂടെ നെടി എന്ന പറഞ്ഞു.

൧൭ എന്നാറെ അവൻ അവനൊട, നന്നായി, ഉത്തമ ശുശ്രൂഷക്കാരനെ, നീ അല്പമായിട്ടുള്ളതിൽ വിശ്വാസമുള്ളവനായിരുന്നത കൊണ്ട, നിനക്ക പത്ത നഗരങ്ങളുടെ മെൽ അധികാരം ഉണ്ടാക എന്ന പറഞ്ഞു.

൧൮ പിന്നെ രണ്ടാമത്തവൻ വന്ന, കൎത്താവെ, നിന്റെ റാത്തൽ അഞ്ച റാത്തൽ സമ്പാദിച്ചു എന്ന പറഞ്ഞു.

൧൯ അവൻ അവനൊടും, നീയും അഞ്ച നഗരങ്ങൾക്ക അധികാരിയായി ഇരിക്ക എന്ന പറഞ്ഞു.

൨൦ പിന്നെ മറ്റൊരുത്തൻ വന്ന, കൎത്താവെ, ഇതാ, നിന്റെ റാത്തൽ ഇരിക്കുന്നു: അത ഞാൻ ഒരു ശീലയിൽ വെച്ചുകൊണ്ടിരുന്നു.

൨൧ എന്തെന്നാൽ നീ വെക്കാത്തത എടുക്കയും, വിതെക്കാത്തത കൊയ്യുകയും ചെയ്യുന്ന കഠിന മനുഷ്യനാക കൊണ്ട, ഞാൻ നിന്നെ ഭയപ്പെട്ടിരുന്നു എന്ന പറഞ്ഞു.

൨൨ എന്നാറെ അവൻ അവനൊട, ദുഷ്ട ശുശ്രൂഷക്കാരനെ, ഞാൻ നിന്റെ വായിൽനിന്ന തന്നെ നിന്നെ ന്യായം വിധിക്കും ഞാൻ വെക്കാത്തത എടുക്കുന്നവനായും, വിതെക്കാത്തത കൊയ്യുന്നവനായുമുള്ള കഠിന മനുഷ്യനാകുന്നു എന്ന നീ അറിഞ്ഞിരുന്നുവല്ലൊ:

൨൩ അപ്രകാരമായാൽ ഞാൻ തിരിച്ചുവരുമ്പൊൾ, എന്റെ ദ്രവ്യം പലിശയൊടും കൂടെ വാങ്ങികൊൾവാനായിട്ട നീ അത പൊൻവാണിഭസ്ഥലത്തിൽ എന്തിന കൊടുത്തില്ല? എന്ന പറഞ്ഞു.

൨൪ പിന്നെ അവൻ അരികെ നിന്നവരൊട, ആ റാത്തൽ അവനിൽനിന്ന എടുത്ത, പത്ത റാത്തൽ ഉള്ളവന കൊടുത്തുകൊൾവിൻ എന്ന പറഞ്ഞു.

൨൫ (എന്നാറെ അവർ അവനൊട, കൎത്താവെ, അവന പത്ത റാത്തലുണ്ടല്ലൊ എന്ന പറഞ്ഞു.)

൨൬ എന്തുകൊണ്ടെന്നാൽ ഉള്ളവന എല്ലാവനും കൊടുക്കപ്പെടും, ഇല്ലാത്തവനുള്ളതും അവങ്കൽനിന്ന എടുക്കപ്പെടുമെന്ന, ഞാൻ നിങ്ങളൊട പറയുന്നു.

൨൭ എങ്കിലും ഞാൻ തങ്ങളുടെ മെൽ രാജാവായിരിപ്പാൻ മനസ്സില്ലാത്ത എന്റെ ശത്രുക്കളായവരെ ഇവിടെ കൊണ്ടുവന്ന, എന്റെ മുമ്പാകെ കൊന്നുകളവിൻ എന്ന പറഞ്ഞു.

൨൮ ¶ അവൻ ഇപ്രകാരം പറഞ്ഞതിന്റെ ശെഷം യെറുശലെമിലെക്ക കരെറിക്കൊണ്ട മുമ്പെ നടന്നു.

൨൯ പിന്നെ ഉണ്ടായത എന്തെന്നാൽ, അവൻ ഒലിവു മല എന്ന പെരുള്ള മലയുടെ അരികെയുള്ള

ബെതഫ്ലാഗെക്കും ബെതാനിയായിക്കും സമീപിച്ചപ്പൊൾ, അവൻ തന്റെ ശിഷ്യന്മാരിൽ രണ്ടാളിനെ അയച്ചു,

൩൦ നിങ്ങളുടെ നെരെ ഇരിക്കുന്ന ഗ്രാമത്തിലെക്ക പൊകുവിൻ; അതിലെക്ക പ്രവെശിക്കുമ്പൊൾ നിങ്ങൾ മനുഷ്യരിൽ ഒരുത്തനും ഒരുനാളും കെറീട്ടില്ലാത്ത ഒരു കഴുത ആൺകുട്ടി കെട്ടിയിരിക്കുന്നത കാണും: അവനെ അഴിച്ച കൊണ്ടുവരുവിൻ.

൩൧ നിങ്ങൾ അവനെ എന്തിന അഴിക്കുന്നു? എന്ന യാതൊരുത്തനും നിങ്ങളൊട ചൊദിച്ചാൽ, കർത്താവിന അവനെ കൊണ്ട ആവശ്യമുണ്ട എന്നുള്ള പ്രകാരം അവനൊട പറവിനെന്ന പറഞ്ഞു.

൩൨ അപ്രകാരം അയക്കപ്പെട്ടവർ പൊയി, അവൻ തങ്ങളൊട പറഞ്ഞ പ്രകാരം തന്നെ കണ്ടു.

൩൩ അവർ ആ കഴുത ആൺകുട്ടിയെ അഴിക്കുമ്പൊൾ, അവന്റെ ഉടയക്കാർ അവരൊട, നിങ്ങൾ കഴുതക്കുട്ടിയെ എന്തിന അഴിക്കുന്നു? എന്ന പറഞ്ഞു.

൩൪ എന്നാറെ അവർ കർത്താവിന അവനെ കൊണ്ട ആവശ്യമുണ്ട എന്ന പറഞ്ഞു.

൩൫ പിന്നെ അവർ അവനെ യെശുവിന്റെ അടുക്കൽ കൊണ്ടുവന്നു: തങ്ങളുടെ വസ്ത്രങ്ങളെ കഴുതക്കുട്ടിയുടെ മെൽ ഇട്ട, യെശുവിനെ അതിന്മെൽ കരെററി.

൩൬ പിന്നെ അവൻ പൊകുമ്പൊൾ, അവർ തങ്ങളുടെ വസ്ത്രങ്ങളെ വഴിയിൽ വിരിച്ചു.

൩൭ അത്രയുമല്ല അവൻ ഒലിവു മലയുടെ ഇറക്കത്തിൽ സമീപിച്ചപ്പൊൾ തന്നെ, ശിഷ്യന്മാരുടെ കൂട്ടം എല്ലാം തങ്ങൾ കണ്ടിട്ടുള്ള സകല അതിശയങ്ങളെയും കുറിച്ച സന്തൊഷപ്പെട്ട, ദൈവത്തെ ഒരു മഹാ ശബ്ദത്തൊടെ സ്തുതിച്ച തുടങ്ങി.

൩൮ കർത്താവിന്റെ നാമത്തിൽ വരുന്ന രാജാവ അനുഗ്രഹിക്കപ്പെട്ടവൻ; സ്വൎഗ്ഗത്തിൽ സമാധാനവും, അത്യുന്നതങ്ങളിൽ മഹത്വവും എന്ന പറഞ്ഞു.

൩൯ അപ്പൊൾ പുരുഷാരത്തിൽ നിന്ന പറിശെന്മാരിൽ ചിലർ അവനൊട, ഗുരൊ, നിന്റെ ശിഷ്യന്മാരെ വിലക്കുക എന്ന പറഞ്ഞു.

൪൦ അവൻ ഉത്തരമായിട്ട അവരൊട, ഇവർ മിണ്ടാതെ ഇരുന്നാൽ, കല്ലുകൾ ഉടനെ വിളിച്ചു പറയും, എന്ന ഞാൻ നിങ്ങളൊട പറയുന്നു എന്ന പറഞ്ഞു.

൪൧ ¶ പിന്നെ അവൻ സമീപിച്ചപ്പൊൾ, നഗരത്തെ നൊക്കി, അതിനെ കുറിച്ച കരഞ്ഞ പറഞ്ഞു,

൪൨ നിന്റെ ഈ നാളിലെങ്കിലും നിന്റെ സമാധാനത്തെ സംബന്ധിച്ച കാൎയ്യങ്ങളെ നീ താനും അറിഞ്ഞിരുന്നെങ്കിലൊ! എന്നാൽ ഇപ്പൊൾ അവ നിന്റെ കണ്ണുകൾക്ക മറഞ്ഞിരിക്കുന്നു.

൪൩ എന്തകൊണ്ടെന്നാൽ നിന്റെ ദൎശന കാലം നീ അറിയാതെ ഇരുന്നതകൊണ്ട, നിന്റെ ശത്രുക്കൾ നിനക്ക ചുററും കിടങ്ങ ഉണ്ടാക്കി, നിന്നെ വളഞ്ഞുകൊണ്ട, എല്ലാടത്തിലും നിന്നെ അടെച്ച,

൪൪ നിന്നെയും നിന്നിലുള്ള നിന്റെ മക്കളെയും നിലത്തൊട സമമാക്കി തീൎത്ത; നിങ്കൽ ഒരു കല്ല മറെറാരു കല്ലിന്മെൽ ശെഷിപ്പിക്കാതെ ഇരിക്കും നാളുകൾ നിങ്കൽ വരും.

൪൫ ¶ പിന്നെ അവൻ ദൈവാലയത്തിലെക്ക ചെന്ന, അതിൽ വില്ക്കുന്നവരൊടും കൊള്ളുന്നവരൊടും,

൪൬ എന്റെ ഭവനം പ്രാൎത്ഥനയുടെ ഭവനം ആകുന്നു എന്ന എഴുതിയിരിക്കുന്നു: എന്നാൽ നിങ്ങൾ അത ക

ള്ളന്മാരുടെ ഗുഹയാക്കി തീൎത്തു, എന്ന
പറഞ്ഞ, അവരെ പുറത്താക്കി തുട
ങ്ങി.
൪൭ ¶ അത്രയുമല്ല അവൻ നാൾ
തൊറും ദൈവാലയത്തിൽ പഠിപ്പിച്ചു
കൊണ്ടിരുന്നു; എന്നാറെ പ്രധാനാ
ചാൎയ്യന്മാരും ഉപാദ്ധ്യായന്മാരും ജ
നങ്ങളിലെ പ്രമാണികളും അവനെ
കൊല്ലുവാനായിട്ട അന്വെഷിച്ചു.
൪൮ ജനങ്ങൾ എല്ലാം അവന്റെ
വാക്ക കെൾപ്പാൻ വളരെ ജാഗ്രത
പ്പെട്ടിരുന്നത കൊണ്ട, തങ്ങൾ എ
ങ്ങിനെ ചെയ്യെണ്ടു എന്ന കണ്ടതു
മില്ല.

## ൨൦ അദ്ധ്യായം.

൧ ക്രിസ്തു തന്റെ അധികാരം പ്രകാശിപ്പിക്കുന്നത.—൯ മുന്തിരിങ്ങാതൊട്ടത്തിന്റെ ഉപമ.—൨൧ കൈസറിന വരിപ്പണം കൊടുക്കുന്ന സംഗതി.—൨൭ ജീവിച്ചെഴുനീല്പിന്റെ സംഗതി.

പിന്നെ ആ ദിവസങ്ങളിൽ ഒന്നിൽ
ഉണ്ടായത എന്തെന്നാൽ, അവൻ
ദൈവാലയത്തിൽ ജനങ്ങളെ പഠി
പ്പിച്ച, എവൻഗെലിയൊനെ പ്ര
സംഗിക്കുമ്പൊൾ, പ്രധാനാചാൎയ്യ
ന്മാരും ഉപാദ്ധ്യായന്മാരും മൂപ്പന്മാ
രൊട കൂടി അവന്റെ നെരെ വ
ന്ന,
൨ അവനൊട സംസാരിച്ച, നീ
എന്ത അധികാരം കൊണ്ട ഈ കാ
ൎയ്യങ്ങളെ ചെയ്യുന്നു? അല്ലെങ്കിൽ നി
നക്ക ഈ അധികാരം തന്നവൻ
ആര? എന്ന ഞങ്ങളൊട പറക എ
ന്ന പറഞ്ഞു.
൩ എന്നാറെ അവൻ ഉത്തരമായി
ട്ട അവരൊട, ഞാനും നിങ്ങളൊട
ഒരു വചനം ചൊദിക്കും; ആയത
൪ യൊഹന്നാന്റെ ബപ്തിസ്മ, സ്വ
ൎഗ്ഗത്തിൽനിന്ന ഉണ്ടായൊ? മനുഷ്യ
രിൽനിന്ന ഉണ്ടായൊ? എന്നൊട പ
റവിൻ എന്ന പറഞ്ഞു.
൫ അപ്പൊൾ അവർ തമ്മിൽ ത
മ്മിൽ ആലൊചിച്ച, സ്വൎഗ്ഗത്തിൽനി
ന്ന ഉണ്ടായി എന്ന നാം പറഞ്ഞാൽ,
അവൻ, എന്നാൽ നിങ്ങൾ അവ
നെ എന്തകൊണ്ട വിശ്വസിക്കാ
ഞ്ഞു? എന്ന പറയും.
൬ മനുഷ്യരിൽനിന്ന ഉണ്ടായി എ
ന്ന നാം പറഞ്ഞാൽ, ജനങ്ങൾ ഒ
ക്കെയും നമ്മെ കല്ലു കൊണ്ട എറിയും;
എന്തകൊണ്ടെന്നാൽ യൊഹന്നാൻ
ഒരു ദീൎഘദൎശിയായിരുന്നു എന്ന അ
വർ ബൊധിച്ചു എന്ന പറഞ്ഞു.
൭ പിന്നെ അത എവിടെനിന്ന [ഉ
ണ്ടായി] എന്ന ഞങ്ങൾ അറിയുന്നില്ല,
എന്ന അവർ ഉത്തരമായിട്ട പറഞ്ഞു.
൮ എന്നാറെ യെശു അവരൊട,
ഞാൻ എന്ത അധികാരം കൊണ്ട
ഈ കാൎയ്യങ്ങളെ ചെയ്യുന്നു എന്ന ഞാ
നും നിങ്ങളൊട പറയുന്നില്ല എന്ന
പറഞ്ഞു.
൯ ¶ അപ്പൊൾ അവൻ ഈ ഉ
പമ ജനങ്ങളൊട പറഞ്ഞു തുടങ്ങി,
ഒരു മനുഷ്യൻ ഒരു മുന്തിരിങ്ങാത്തൊ
ട്ടം ഉണ്ടാക്കി, അത തൊട്ടക്കാൎക്ക ഏ
ല്പിച്ചു, വളരെ കാലമായി ഒരു ദൂര
ദെശത്തിലെക്ക പൊയി.
൧൦ പിന്നെ തൽക്കാലത്തിങ്കൽ ആ
തൊട്ടക്കാർ മുന്തിരിങ്ങാത്തൊട്ടത്തി
ലെ ഫലങ്ങളിൽനിന്ന തനിക്ക കൊ
ടുക്കെണ്ടുന്നതിന, അവൻ ഒരു ഭൃത്യ
നെ അവരുടെ അടുക്കൽ അയച്ചു:
എന്നാറെ തൊട്ടക്കാർ അവനെ അ
ടിച്ച, വെറുതെ അയച്ചു.
൧൧ പിന്നെയും അവൻ മറ്റൊ
രു ഭൃത്യനെ അയച്ചു: അവനെയും
അവർ അടിച്ച, അപമാനപ്പെടു
ത്തി, വെറുതെ അയച്ചു.
൧൨ പിന്നെയും അവൻ മൂന്നാമ
തൊരുത്തനെ അയച്ചു; അവനെയും
അവർ മുറി എല്പിച്ച, പുറത്താക്കിക
ളഞ്ഞു.

൧൩ അപ്പൊൾ മുന്തിരിങ്ങാത്തൊട്ടത്തിന്റെ യജമാനൻ പറഞ്ഞു, ഞാൻ എന്ത ചെയ്യെണ്ടു? ഞാൻ എന്റെ ഇഷ്ടപുത്രനെ അയക്കും; അവർ അവനെ കാണുമ്പൊൾ ശങ്കിക്കുമായിരിക്കും.

൧൪ എന്നാൽ തൊട്ടക്കാർ അവനെ കണ്ടപ്പൊൾ, ഇവൻ അവകാശിയാകുന്നു: വരുവിൻ, അവകാശം നമ്മുടെ ആകെണ്ടുന്നതിന, നാം ഇവനെ കൊല്ലെണം, എന്ന തമ്മിൽ തമ്മിൽ ആലൊചിച്ച പറഞ്ഞു.

൧൫ അവർ അവനെ മുന്തിരിങ്ങാത്തൊട്ടത്തിൽനിന്ന പുറത്താക്കി, കൊന്നുകളകയും ചെയ്തു. അതകൊണ്ട മുന്തിരിങ്ങാത്തൊട്ടത്തിന്റെ യജമാനൻ അവരൊട എന്ത ചെയ്യും?

൧൬ അവൻ വന്ന, ആ തൊട്ടക്കാരെ നശിപ്പിച്ച, മുന്തിരിങ്ങാത്തൊട്ടം മറ്റുള്ളവൎക്ക എല്പിക്കും. അവർ അത കെട്ടപ്പൊൾ, അപ്രകാരം ഉണ്ടാകരുത എന്ന പറഞ്ഞു.

൧൭ പിന്നെ അവൻ അവരെ നൊക്കി പറഞ്ഞു, അതകൊണ്ട വീട്ടുപണിക്കാർ കൊള്ളരുതെന്ന തള്ളിയ കല്ല കൊണിന തലക്കല്ലായി തീൎന്നിരിക്കുന്നു എന്ന എഴുതായിരിക്കുന്നത എന്ത?

൧൮ ആ കല്ലിന്മെൽ വീഴുന്നവൻ എല്ലാം നുറുങ്ങപ്പെടും: എന്നാൽ അത ആരുടെ മെൽ എങ്കിലും വീണാൽ, അത അവനെ പൊടിയാക്കും.

൧൯ ¶ അപ്പൊൾ അവൻ ഈ ഉപമ തങ്ങളെ കുറിച്ച പറഞ്ഞു, എന്ന പ്രധാനാചാൎയ്യന്മാരും ഉപാദ്ധ്യായന്മാരും അറികകൊണ്ട, അവർ ആ സമയത്ത തന്നെ അവന്റെ മെൽ കൈകളെ വെപ്പാൻ നൊക്കി: എങ്കിലും അവർ ജനങ്ങളെ ഭയപ്പെട്ടു.

൨൦ പിന്നെ അവർ അവനെ കാത്തിരുന്ന, വാക്കിൽ അവനെ അകപ്പെടുത്തി, പിന്നെ അവനെ നാടുവാഴിയുടെ ആധിപത്യത്തിലും അധികാരത്തിലും എല്പിക്കെണ്ടുന്നതിനായിട്ട, തങ്ങളെ നീതിമാന്മാരെന്ന നടിക്കുന്ന ചാരന്മാരെ അയച്ചു.

൨൧ അവർ അവനൊട, ഗുരൊ, നീ നെരായി സംസാരിച്ച, ഉപദെശിക്കുന്നു എന്നും, മുഖപക്ഷം പ്രമാണിക്കാതെ, സത്യത്തൊടെ ദൈവത്തിന്റെ വഴി ഉപദെശിക്കുന്നു എന്നും ഞങ്ങൾ അറിയുന്നു:

൨൨ കൈസറിന വരിപ്പണം കൊടുക്കുന്നത ഞങ്ങൾക്ക ന്യായമൊ അല്ലയൊ? എന്ന ചൊദിച്ചു.

൨൩ അവൻ അവരുടെ കൌശലം കണ്ടറിഞ്ഞ, അവരൊട, നിങ്ങൾ എന്നെ എന്തിന പരീക്ഷിക്കുന്നു?

൨൪ ഒരു പണം എനിക്ക കാണിപ്പിൻ. അതിനുള്ള സ്വരൂപവും മെലെഴുത്തും ആരുടെ അവ? എന്ന പറഞ്ഞു. കൈസറിന്റെ എന്ന അവർ ഉത്തരമായിട്ട പറഞ്ഞു.

൨൫ അപ്പൊൾ അവൻ അവരൊട, അതകൊണ്ട കൈസറിനുള്ളവ കൈസറിനും, ദൈവത്തിനുള്ളവ ദൈവത്തിനും കൊടുത്തുകൊൾവിൻ എന്ന പറഞ്ഞു.

൨൬ ജനങ്ങളുടെ മുമ്പാകെ അവനെ വാക്കിൽ അകപ്പെടുത്തുവാൻ അവൎക്ക കഴിയാതെ, അവർ അവന്റെ ഉത്തരത്തെ കുറിച്ച ആശ്ചൎയ്യപ്പെട്ട, മിണ്ടാതെ ഇരുന്നു.

൨൭ ¶ പിന്നെ ഉയിൎപ്പില്ല എന്ന തൎക്കിക്കുന്ന സാദൊക്കായക്കാരിൽ ചിലർ അടുക്കൽ വന്ന, അവനൊട ചൊദിച്ച,

൨൮ ഗുരൊ, ഒരുത്തന്റെ സഹൊദരൻ ഭാൎയ്യ ഉണ്ടായി മരിച്ച, അവൻ മക്കളില്ലാതെ മരിച്ചുപൊയാൽ, അവന്റെ സഹൊദരൻ അവന്റെ ഭാൎയ്യയെ പരിഗ്രഹിച്ച, തന്റെ സഹൊദരന സന്തതി ഉണ്ടാക്കെ

ണം എന്ന മൊശെ ഞങ്ങൾക്ക എഴുതയിരിക്കുന്നവല്ലൊ.

൨൯ ആകയാൽ എഴ സഹൊദരന്മാർ ഉണ്ടായിരുന്നു: മൂത്തവൻ ഒരു സ്ത്രീയെ വിവാഹം ചെയ്തു, മക്കളില്ലാതെ മരിച്ചുപൊയി.

൩൦ രണ്ടാമത്തവനും ആ സ്ത്രീയെ വിവാഹം ചെയ്തു പിന്നെ മക്കളില്ലാതെ മരിച്ചുപൊയി.

൩൧ മൂന്നാമത്തവനും അവളെ വിവാഹം ചെയ്തു, എഴ പെർ വരെയും അപ്രകാരം തന്നെ [ചെയ്തു:] അവർ മക്കളെ വെച്ചെക്കാതെ മരിച്ചുപൊയി.

൩൨ എല്ലാവർക്കും പിന്നെ ആ സ്ത്രീയും മരിച്ചുപൊയി.

൩൩ ഇപ്രകാരം അവൾ എഴുവെൎക്കും ഭാൎയ്യയായിരുന്നതകൊണ്ട, ഉയിൎപ്പിങ്കൽ അവൾ അവരിൽ എവന്റെ ഭാൎയ്യയാകും എന്ന പറഞ്ഞു.

൩൪ അപ്പൊൾ യെശു ഉത്തരമായിട്ട അവരൊട പറഞ്ഞു, ഈ ലൊകത്തിലെ മക്കൾ വിവാഹം ചെയ്കയും, വിവാഹമായി കൊടുക്കപ്പെടുകയും ചെയ്യുന്നു.

൩൫ എന്നാൽ ആ ലോകവും മരിച്ചവരിൽനിന്നുള്ള ഉയിൎപ്പും ലഭിപ്പാൻ യൊഗ്യരായി എണ്ണപ്പെടുന്നവർ വിവാഹം ചെയ്യുമാറുമില്ല, വിവാഹമായി കൊടുക്കപ്പെടുമാറുമില്ല:

൩൬ അവർക്ക ഇനി മരിപ്പാൻ കഴികയുമില്ല: എന്തുകൊണ്ടെന്നാൽ അവർ ദൈവദൂതന്മാൎക്ക സമമുള്ളവരാകുന്നു; അവർ ഉയിൎപ്പിന്റെ മക്കളാകകൊണ്ട, ദൈവത്തിന്റെ മക്കൾ ആകുന്നു.

൩൭ എന്നാൽ മരിച്ചവർ ഉയിൎത്തെഴുനീല്ക്കപ്പെടുന്നുണ്ട എന്ന മൊശെയും കൎത്താവിനെ അബ്രഹാമിന്റെ ദൈവമെന്നും, ഇസ്സാക്കിന്റെ ദൈവമെന്നും, യാക്കൊബിന്റെ ദൈവമെന്നും വിളിച്ചപ്പൊൾ, മുൾപടൎപ്പിൽ കാണിച്ചു.

൩൮ എന്നാൽ അവൻ മരിച്ചവരുടെ ദൈവമല്ല, ജീവനുള്ളവരുടെ [ദൈവം] അത്രെ ആകുന്നു: എല്ലാവരും അവന ജീവിച്ചിരിക്കുന്നുവല്ലൊ.

൩൯ അപ്പൊൾ ഉപാദ്ധ്യായന്മാരിൽ ചിലർ ഉത്തരമായിട്ട, ഗുരൊ, നി നന്നായി ചൊല്ലി എന്ന പറഞ്ഞു.

൪൦ അതിന്റെ ശെഷം അവർ ഒന്നും അവനൊട ചൊദിപ്പാൻ തുനിഞ്ഞില്ല.

൪൧ ¶ അപ്പൊൾ അവൻ അവരൊട പറഞ്ഞു, ക്രിസ്തു ദാവീദിന്റെ പുത്രൻ ആകുന്നു എന്ന അവർ എങ്ങിനെ പറയുന്നു?

൪൨ വിശെഷിച്ചും ഞാൻ നിന്റെ ശത്രുക്കളെ നിന്റെ പാദപീഠമാക്കുവൊളത്തിന,

൪൩ നീ എന്റെ വലത്ത ഭാഗത്തിൽ ഇരിക്ക എന്ന കൎത്താവ എന്റെ കൎത്താവിനൊട പറഞ്ഞു, എന്ന ദാവീദ തന്നെ സങ്കീൎത്തന പുസ്തകത്തിൽ ചൊല്ലുന്നു.

൪൪ അതകൊണ്ട ദാവീദ അവനെ കൎത്താവ എന്ന ചൊല്ലിയിരിക്കുന്നു, പിന്നെ എങ്ങിനെ അവന്റെ പുത്രൻ ആകുന്നു?

൪൫ ¶ അപ്പൊൾ ജനങ്ങൾ എല്ലാവരും കെൾപ്പാനായി അവൻ തന്റെ ശിഷ്യന്മാരൊട,

൪൬ നീളമുള്ള വസ്ത്രങ്ങളെ ധരിച്ച നടപ്പാൻ ഇച്ശിച്ച, ചന്തകളിൽ സല്ക്കാരങ്ങളെയും, സഭകളിൽ പ്രധാന ആസനങ്ങളെയും, വിരുന്നുകളിൽ പ്രധാന സ്ഥലങ്ങളെയും മൊഹിച്ച,

൪൭ വിധവകളുടെ ഭവനങ്ങളെ ഭക്ഷിച്ച, കാഴ്ചെക്ക ദീൎഘമായി പ്രാൎത്ഥിക്കുന്ന ഉപാദ്ധ്യായന്മാരിൽനിന്ന ജാഗ്രതപ്പെട്ടുകൊൾവിൻ: ആയവൎക്ക അധിക ശിക്ഷ കിട്ടുമെന്ന പറഞ്ഞു.

## ൨൧ അദ്ധ്യായം.

൧ ദൈവാലയത്തിന്റെയും നഗരത്തിന്റെയും നാശം മുമ്പ കൂട്ടി അറിയിക്കപ്പെട്ടത. — ൨൫ അവസാനനാളിന്റെ അടയാളങ്ങൾ.

൧ പിന്നെ അവൻ മെല്പട്ട നൊക്കി. ധനവാന്മാർ തങ്ങളുടെ വഴിപാടുകളെ ശ്രീഭണ്ഡാരത്തിലെക്ക ഇടുന്നതിനെ കണ്ടു.

൨ വിശെഷിച്ചും അവൻ അവിടെക്ക രണ്ട കാശ ഇടുന്ന ഒരു ദരിദ്രമുള്ള വിധവയെയും കണ്ടു.

൩ അപ്പൊൾ അവൻ പറഞ്ഞു. ഈ ദരിദ്രമുള്ള വിധവ എല്ലാവരെക്കാളും അധികം ഇട്ടു എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു.

൪ എന്തകൊണ്ടെന്നാൽ ഇവർ എല്ലാവരും തങ്ങളുടെ പരിപൂൎണ്ണതയിൽനിന്ന ദൈവത്തിന്റെ വഴിപാടുകളിലെക്ക ഇട്ടു; എന്നാൽ ഇവൾ തന്റെ ദരിദ്രതയിൽനിന്ന തനിക്കുള്ള ഉപജീവനം ഒക്കെയും ഇട്ടു.

൫ ¶ പിന്നെ ചിലർ ദൈവാലയത്തെ കുറിച്ച, അത വിശെഷമുള്ള കല്ലുകൾ കൊണ്ടും വഴിപാടുകൾ കൊണ്ടും അലങ്കരിക്കപ്പെട്ടു, എന്ന പറഞ്ഞപ്പൊൾ,

൬ അവൻ പറഞ്ഞു, നിങ്ങൾ കാണുന്ന ഈ വസ്തുകളിൽ ഇടിച്ചു കളയപ്പെടാതെ. ഒരു കല്ല മറ്റൊരു കല്ലിന്മെൽ ശെഷിക്കാത്ത നാളുകൾ വരും.

൭ അപ്പൊൾ അവർ അവനൊട, ഗുരൊ, എന്നാൽ ഈ കാൎയ്യങ്ങൾ എപ്പൊൾ ഉണ്ടാകും എന്നും, ഈ കാൎയ്യങ്ങൾ ഉണ്ടാകുവാനിരിക്കുന്ന അടയാളം എന്ത? എന്നും ചൊദിച്ചു.

൮ എന്നാറെ അവൻ പറഞ്ഞു, നിങ്ങൾ വഞ്ചിക്കപ്പെടാതെ ഇരിപ്പാൻ നൊക്കികൊൾവിൻ; എന്തകൊണ്ടെന്നാൽ പലരും എന്റെ നാമത്തിൽ വന്ന, ഞാൻ ക്രിസ്തുവാകുന്നു എന്നും, കാലം സമീപിച്ചിരിക്കുന്നു എന്നും പറയും: അതകൊണ്ട നിങ്ങൾ അവരുടെ പിന്നാലെ പൊകരുത.

൯ അത്രയുമല്ല നിങ്ങൾ യുദ്ധങ്ങളുടെയും കലഹങ്ങളുടെയും വൎത്തമാനം കെൾക്കുമ്പൊൾ പരിഭ്രമപ്പെടരുത: ഈ കാൎയ്യങ്ങൾ മുമ്പെ ഉണ്ടാകെണ്ടുന്നതാകുന്നുവല്ലൊ; എങ്കിലും അവസാനം ഉടനെ വരികയില്ല.

൰ അപ്പൊൾ അവൻ അവരൊട പറഞ്ഞു, ജാതിക്ക ജാതിയും രാജ്യത്തിന രാജ്യവും വിരൊധമായി എഴുനീല്ക്കും.

൰൧ പല സ്ഥലങ്ങളിൽ മഹാ ഭൂകമ്പങ്ങളും, ക്ഷാമങ്ങളും, പകരുന്ന വ്യാധികളും ഉണ്ടാകും; ആകാശത്തിൽനിന്ന ഭയങ്കരമുള്ള ദൎശനങ്ങളും വലുതായിട്ടുള്ള അടയാളങ്ങളും ഉണ്ടാകും.

൰൨ എന്നാൽ ഈ കാൎയ്യങ്ങൾക്ക ഒക്കെയും മുമ്പെ എന്റെ നാമത്തിന്റെ നിമിത്തമായിട്ട അവർ നിങ്ങളുടെ മെൽ തങ്ങളുടെ കൈകളെ വെച്ച, [നിങ്ങളെ] ഉപദ്രവപ്പെടുത്തി, രാജാക്കന്മാരുടെയും നാടുവാഴികളുടെയും മുമ്പാകെ കൊണ്ടുവരപ്പെട്ടവരായി, നിങ്ങളെ സഭകളിലും കാരാഗൃഹങ്ങളിലും ഏല്പിക്കും.

൰൩ എന്നാൽ ഇത സാക്ഷിയായിട്ട നിങ്ങൾക്ക ഭവിക്കും.

൰൪ അതകൊണ്ട നിങ്ങൾ എതപ്രകാരം പ്രത്യുത്തരം പറയാമെന്ന മുമ്പെ കൂട്ടി വിചാരപ്പെടാതെ ഇരിപ്പാനായിട്ട, നിങ്ങളുടെ ഹൃദയങ്ങളിൽ ഉറെപ്പുകൊൾവിൻ:

൰൫ എന്തകൊണ്ടെന്നാൽ ഞാൻ നിങ്ങൾക്ക ഭാഷയും ജ്ഞാനവും തരും, നിങ്ങളുടെ വിരൊധികൾ എല്ലാവരും അതിന വിരൊധമായി പറവാനെങ്കിലും നെരിട്ട നില്പാനെങ്കിലും വഹിയാത്തവരാകും.

൧൬ വിശെഷിച്ചും നിങ്ങൾ അമ്മ
യപ്പന്മാരാലും, സഹൊദരന്മാരാലും,
ചാർച്ചക്കാരാലും, സ്നെഹിതന്മാരാലും
കാണിച്ചുകൊടുക്കപ്പെടും: അവർ
നിങ്ങളിൽ ചിലരെ കൊല്ലിക്കയും
ചെയ്യും.
൧൭ നിങ്ങൾ എന്റെ നാമത്തിൻ
നിമിത്തമായിട്ട എല്ലാവരാലും പ
കെക്കപ്പെട്ടവരാകും.
൧൮ എങ്കിലും നിങ്ങളുടെ തലയി
ലെ ഒരു രൊമവും നശിച്ചുപൊക
യില്ല.
൧൯ നിങ്ങളുടെ ക്ഷമയിൽ നിങ്ങ
ളുടെ ആത്മാക്കളെ കാത്തുകൊൾ
വിൻ.
൨൦ ¶ പിന്നെ യെറുശലം സെന
കളാൽ വളയപ്പെട്ടിരിക്കുന്നത നി
ങ്ങൾ എപ്പൊൾ കാണുമൊ, അ
പ്പൊൾ അതിന്റെ നാശം സമീപ
മായി എന്ന അറിഞ്ഞുകൊൾവിൻ.
൨൧ അപ്പൊൾ യെഹൂദിയായിലു
ള്ളവർ മലകളിലെക്ക ഒടിപൊക
ട്ടെ; അതിന്റെ നടുവിലുള്ളവരും
പുറപ്പെട്ട പൊകട്ടെ; നാട്ടുപുറങ്ങ
ളിലുള്ളവർ അതിലെക്ക പ്രവെശിക്ക
യുമരുത.
൨൨ എന്തകൊണ്ടെന്നാൽ എഴുതി
യിരിക്കുന്ന കാൎയ്യങ്ങൾ ഒക്കെയും നി
വൃത്തിക്കെണ്ടുന്നതിനായിട്ട, ആ നാ
ളുകൾ പ്രതിക്രിയയുടെ നാളുകൾ
ആകും.
൨൩ എന്നാൽ ആ നാളുകളിൽ ഗ
ൎഭിണികൾക്കും, മുലകുടിപ്പിക്കുന്നവൎക്കും
ഹാ കഷ്ടം! അതെന്തകൊണ്ടെന്നാ
ൽ ഈ നാട്ടിൽ മഹാ ഞെരുക്കവും,
ഈ ജനത്തിന്മെൽ കൊപവും ഉ
ണ്ടാകും.
൨൪ അവർ വാളിന്റെ വാത്തല
യാൽ വീഴും, സകല ദെശങ്ങളിലെ
ക്കും അടിമയായി കൊണ്ടുപൊക
പ്പെടുകയും ചെയ്യും: അത്രയുമല്ല പു
റജാതികളുടെ കാലങ്ങൾ നിവൃത്തി
ക്കുവൊളം, യെറുശലം പുറജാതിക
ളാൽ ചവിട്ടപ്പെട്ടതാകും.
൨൫ ¶ അത്രയുമല്ല സൂൎയ്യനിലും, ച
ന്ദ്രനിലും, നക്ഷത്രങ്ങളിലും അടയാ
ളങ്ങളും, ഭൂമിയിന്മെലുള്ള ജാതിക
ൾക്ക വ്യാകുലത്തൊടെ കൂടി ഞെരുക്കവും
ഉണ്ടാകും; സമുദ്രവും തിരകളും അല
റുകയും;
൨൬ ഭയം കൊണ്ടും, ഭൂലൊകത്തി
ന്മെൽ വരുന്ന കാൎയ്യങ്ങളെ കുറിച്ചു
നൊക്കിപാൎക്കുന്നത കൊണ്ടും മനു
ഷ്യർ നിൎജ്ജീവന്മാരാകയും ഉണ്ടാ
കും; എന്തകൊണ്ടെന്നാൽ ആകാശ
ത്തിലെ ശക്തികൾ ഇളകപ്പെടും.
൨൭ അപ്പൊൾ മനുഷ്യന്റെ പുത്ര
ൻ ശക്തിയൊടും വളരെ മഹത്വ
ത്തൊടും കൂടെ മെഘത്തിൽ വരുന്ന
തിനെ അവർ കാണും.
൨൮ എന്നാൽ ഈ കാൎയ്യങ്ങൾ ഉ
ണ്ടായി തുടങ്ങുമ്പൊൾ, നിങ്ങളുടെ
ഉദ്ധാരണം സമീപമായി വരുന്നത
കൊണ്ട, നിങ്ങൾ നിവിൎന്ന, നിങ്ങളു
ടെ തലകളെ ഉയൎത്തുവിൻ.
൨൯ ¶ പിന്നെ അവൻ അവരൊ
ട ഒരു ഉപമ പറഞ്ഞു; അത്തിവൃ
ക്ഷവും സകല വൃക്ഷങ്ങളും നൊക്കു
വിൻ.
൩൦ അവ തളിൎക്കുമ്പൊൾ തന്നെ
വസന്തകാലം സമീപിച്ചിരിക്കുന്നു
എന്ന നിങ്ങൾ തന്നെ കണ്ട അറിയു
ന്നു.
൩൧ അപ്രകാരം തന്നെ നിങ്ങൾ
ഈ കാൎയ്യങ്ങൾ ഉണ്ടാകുന്നത കാണു
മ്പൊൾ, ദൈവത്തിന്റെ രാജ്യം സ
മീപമായിരിക്കുന്നു എന്ന അറിവിൻ.
൩൨ സകലവും ഉണ്ടാകുവൊള
ത്തിന, ഈ സന്തതി ഒഴിഞ്ഞുപൊ
കയില്ല എന്ന ഞാൻ സത്യമായിട്ട നി
ങ്ങളൊട പറയുന്നു.
൩൩ ആകാശവും ഭൂമിയും ഒഴിഞ്ഞു
പൊകും; എങ്കിലും എന്റെ വചന
ങ്ങൾ ഒഴിഞ്ഞുപൊകയില്ല.

൩൪ ¶ വിശെഷിച്ചും നിങ്ങളുടെ ഹൃദയങ്ങൾ യാതൊരു സമയത്ത ബഹുഭക്ഷണം കൊണ്ടും, മദ്യപാനം കൊണ്ടും, ഈ ജന്മത്തെ വിചാരങ്ങൾ കൊണ്ടും ഭാരപ്പെടാതെ ഇരിപ്പാനായിട്ടും, ആ നാൾ നിങ്ങളുടെ മെൽ പെട്ടന്ന വരാതിരിപ്പാനായിട്ടും നിങ്ങൾ ജാഗ്രതപ്പെട്ടുകൊൾവിൻ.

൩൫ എന്തെന്നാൽ സകല ഭൂതലത്തിലും കുടിയിരിക്കുന്നവരുടെ എല്ലാവരുടെയും മെൽ ആ നാൾ ഒരു കണി പൊലെ വരും.

൩൬ ഇതുകൊണ്ട ഉണ്ടാകുവാനുള്ള ഈ കാൎയ്യങ്ങളെ ഒക്കെയും നിങ്ങൾ ഒഴിഞ്ഞുകൊൾവാനും, മനുഷ്യപുത്രന്റെ മുമ്പാകെ നില്പാനും യൊഗ്യന്മാരായിഎണ്ണപ്പെടെണ്ടുന്നതിന, സൎവ്വകാലവും പ്രാൎത്ഥിച്ച, ഉണൎന്നിരിപ്പിൻ എന്ന അരുളിചെയ്തു.

൩൭ ¶ പിന്നെ അവൻ പകൽ നെരത്ത ദൈവാലയത്തിൽ പഠിപ്പിച്ചുകൊണ്ടിരുന്നു; എന്നാൽ രാത്രിയിൽ അവൻ പുറപ്പെട്ടുപൊയി, ഒലിവ മല എന്ന പെരുള്ള മലയിൽ പാൎത്തിരുന്നു.

൩൮ അവങ്കൽനിന്ന കെൾപ്പാനായിട്ട ജനങ്ങൾ എല്ലാവരും അതികാലത്ത ദൈവാലയത്തിൽ അവന്റെ അടുക്കൽ വന്നു.

## ൨൨ അദ്ധ്യായം.

൧ ക്രിസ്തുവിനെ കാണിച്ചുകൊടുപ്പാൻ യെഹൂദാ ഉത്സാഹിച്ചത.—൭ പെസഹാ ഒരുക്കിയത.—൧൯ കൎത്താവിന്റെ നിശിഭൊജനം നിയമിക്കപ്പെട്ടത.

പിന്നെ പെസഹാ എന്ന പറയപ്പെടുന്ന പുളിപ്പില്ലാത്ത അപ്പങ്ങളുടെ പെരുനാൾ സമീപിച്ചു.

൨ അപ്പൊൾ പ്രധാനാചാൎയ്യന്മാരും ഉപാദ്ധ്യായന്മാരും അവനെ എന്തപ്രകാരം കൊല്ലെണ്ടു എന്ന അന്വെഷിച്ചു: എന്തുകൊണ്ടെന്നാൽ അവർ ജനങ്ങളെ ഭയപ്പെട്ടിരുന്നു.

൩ അന്ന പന്ത്രണ്ട പെരുടെ സംഖ്യയിലുള്ളവനായ ഇസ്കറിയൊത്ത എന്ന മറുനാമമുള്ള യെഹൂദായിലെക്ക സാത്താൻ പ്രവെശിച്ചു.

൪ പിന്നെ അവൻ പുറപ്പെട്ടുപൊയി; പ്രധാനാചാൎയ്യന്മാരൊടും സെനാപതികളൊടും കൂടി, അവനെ അവൎക്ക ഇന്നപ്രകാരം കാണിച്ചുകൊടുക്കാമെന്ന, സംസാരിച്ചു.

൫ എന്നാറെ അവർ സന്തൊഷപ്പെട്ടു, അവന ദ്രവ്യം കൊടുപ്പാനായിട്ട നിശ്ചയിച്ചു.

൬ അവനും വാഗ്ദത്തം ചെയ്തു, പുരുഷാരമില്ലാത്തപ്പൊൾ അവനെ അവൎക്ക കാണിച്ച കൊടുപ്പാനായിട്ട തക്ക സമയം അന്വെഷിച്ചു.

൭ ¶ പിന്നെ പെസഹാ കൊല്ലപ്പെടെണ്ടുന്ന പുളിപ്പില്ലാത്ത അപ്പങ്ങളുടെ ദിവസം ആയി.

൮ അപ്പൊൾ അവൻ പത്രൊസിനെയും യൊഹന്നാനെയും അയച്ച, നാം പെസഹാ ഭക്ഷിപ്പാനായിട്ട നിങ്ങൾ പൊയി, അതിനെ നമുക്കായിട്ട ഒരുക്കികൊൾവിൻ എന്ന പറഞ്ഞു.

൯ എന്നാറെ അവർ അവനൊട, ഞങ്ങൾ എവിടെ ഒരുക്കെണമെന്ന നിനക്ക മനസ്സായിരിക്കുന്നു? എന്ന പറഞ്ഞു.

൧൦ അവൻ അവരൊട, കണ്ടാലും, നിങ്ങൾ നഗരത്തിലെക്ക കടക്കുമ്പൊൾ, ഒരു കുടം വെള്ളം ചുമന്നുകൊണ്ട ഒരു മനുഷ്യൻ നിങ്ങളെ എതിരെല്ക്കും; അവൻ പ്രവെശിക്കുന്ന വീട്ടിലെക്ക നിങ്ങൾ അവന്റെ പിന്നാലെ ചെന്ന;

൧൧ ആ വീട്ടിന്റെ യജമാനനൊട, ഞാൻ എന്റെ ശിഷ്യന്മാരൊടു കൂടി പെസഹാ ഭക്ഷിപ്പാനുള്ള വി

ടുന്ന മുറി എവിടെ ആകുന്നു? എന്ന ഗുരു നിന്നൊട പറയുന്നു എന്ന പറയെണം.

൧൨ അപ്പൊൾ അവൻ അലങ്കരിക്കപ്പെട്ടതായുള്ള ഒരു വലിയ മാളിക മുറി നിങ്ങൾക്ക കാണിക്കും: അവിടെ ഒരുക്കികൊൾവിൻ എന്ന പറഞ്ഞു.

൧൩ പിന്നെ അവർ പൊയി, അവൻ തങ്ങളൊട പറഞ്ഞ പ്രകാരം കണ്ടു; പെസഹാ ഒരുക്കി.

൧൪ ¶ പിന്നെ, സമയം ആയപ്പൊൾ, അവനും അവനൊട കൂടെ പന്ത്രണ്ട അപ്പൊസ്തൊലന്മാരും ഇരുന്നു.

൧൫ അപ്പൊൾ അവൻ അവരൊട, ഞാൻ കഷ്ടപ്പെടുന്നതിന മുമ്പെ ൟ പെസഹാ നിങ്ങളൊട കൂടെ ഭക്ഷിപ്പാൻ ഞാൻ ആഗ്രഹത്തൊടെ ആഗ്രഹിച്ചു.

൧൬ എന്തകൊണ്ടെന്നാൽ അത ദൈവത്തിന്റെ രാജ്യത്തിൽ നിവൃത്തിയാകവൊളം, ഞാൻ പിന്നെയും അതിൽനിന്ന ഭക്ഷിക്കയില്ല എന്ന ഞാൻ നിങ്ങളൊട പറയുന്നു എന്ന പറഞ്ഞു.

൧൭ പിന്നെ അവൻ പാനപാത്രം എടുത്ത, സ്തൊത്രം ചെയ്ത, നിങ്ങൾ ഇത വാങ്ങി, നിങ്ങളിൽ പങ്കിട്ടുകൊൾവിൻ.

൧൮ എന്തകൊണ്ടെന്നാൽ ദൈവത്തിന്റെ രാജ്യം വരുവൊളം, ഞാൻ മുന്തിരിങ്ങാപഴ രസത്തിൽനിന്ന കുടിക്കയില്ല എന്ന ഞാൻ നിങ്ങളൊട പറയുന്നു എന്ന പറഞ്ഞു.

൧൯ പിന്നെ അവൻ അപ്പം എടുത്ത, വാഴ്ത്തി, മുറിച്ചു, അവൎക്ക കൊടുത്ത, ഇത നിങ്ങൾക്ക വെണ്ടി കൊടുക്കപ്പെടുന്ന എന്റെ ശരീരം ആകുന്നു: ഇത എന്നെ ഒൎക്കുന്നതിനായിട്ട ചെയ്വിൻ എന്ന പറഞ്ഞു.

൨൦ അത്താഴം കഴിഞ്ഞതിന്റെശെഷം അവൻ അപ്രകാരം തന്നെ പാനപാത്രവും [കൊടുത്ത,] ൟ പാനപാത്രം നിങ്ങൾക്ക വെണ്ടി ചിന്നപ്പെട്ടതായുള്ള എന്റെ രക്തത്തിൽ പുതിയ നിയമമാകുന്നു എന്ന പറഞ്ഞു.

൨൧ പിന്നെ, കണ്ടാലും, എന്നെ കാണിച്ചു കൊടുക്കുന്നവന്റെ കൈ എന്നൊട കൂടെ മെശയിൽ ഉണ്ട.

൨൨ നിശ്ചയിക്കപ്പെട്ട പ്രകാരം തന്നെ മനുഷ്യന്റെ പുത്രൻ പൊകുന്നു സത്യം: എന്നാലും അവൻ ആരാൽ കാണിച്ചു കൊടുക്കപ്പെടുന്നുവൊ ആ മനുഷ്യന ഹാ കഷ്ടം! എന്ന പറഞ്ഞു.

൨൩ അപ്പൊൾ തങ്ങളിൽ ആര ഇത ചെയ്വാനിരിക്കുന്നവൻ എന്ന അവർ തമ്മിൽ തമ്മിൽ വിചാരിച്ചു തുടങ്ങി.

൨൪ ¶ അവരിൽ ആര വലിയവനായി വിചാരിക്കപ്പെടുമെന്ന അവരിൽ ഒരു വിവാദം ഉണ്ടായി.

൨൫ അപ്പൊൾ അവൻ അവരൊട പറഞ്ഞു, ജാതികളുടെ രാജാക്കന്മാർ അവരുടെ മെൽ കൎത്തവ്യം ചെയ്യുന്നു; അത്രയുമല്ല അവരുടെ മെൽ അധികാരം ചെയ്യുന്നവർ ഉപകാരികൾ എന്ന വിളിക്കപ്പെടുന്നു.

൨൬ എന്നാൽ നിങ്ങൾ ഇപ്രകാരം വെണ്ട: നിങ്ങളിൽ വലിയവനായവൻ എളിയവനെ പൊലെയും, പ്രമാണിയായവൻ ശുശ്രൂഷ ചെയ്യുന്നവനെ പൊലെയും ഇരിക്കട്ടെ.

൨൭ എന്തകൊണ്ടെന്നാൽ ആര വലിയവൻ, ഭക്ഷണത്തിന്നിരിക്കുന്നവനൊ, ശുശ്രൂഷ ചെയ്യുന്നവനൊ? ഭക്ഷണത്തിന്നിരിക്കുന്നവനല്ലയൊ? എങ്കിലും ഞാൻ നിങ്ങളുടെ നടുവിൽ ശുശ്രൂഷ ചെയ്യുന്നവനെ പൊലെ ആകുന്നു.

൨൮ എന്റെ പരീക്ഷകളിൽ എന്നൊട കൂടി പാൎത്തവർ നിങ്ങൾ ആകുന്നു.

വൻ എന്റെ പിതാവ എനിക്ക ഒരു രാജ്യം നിയമിച്ചത പൊലെ തന്നെ;

൩൰ നിങ്ങൾ എന്റെ രാജ്യത്തിൽ എന്റെ മെശയിൽ ഭക്ഷിച്ച കുടിക്കയും, ഇസ്രാഎലിന്റെ പന്ത്രണ്ട ഗൊത്രങ്ങളെ വിധിക്കുന്നവരായി സിംഹാസനങ്ങളിൽ ഇരിക്കയും ചെയ്യെണ്ടുന്നതിനായിട്ട, ഞാൻ നിങ്ങൾക്കും നിയമിക്കുന്നു.

൩൰൧ ¶ പിന്നെയും കൎത്താവ പറഞ്ഞു, ശിമൊനെ, ശിമൊനെ, കണ്ടാലും, നിങ്ങളെ കൊതമ്പിനെ പൊലെ അരിപ്പാൻ തക്കവണ്ണം സാത്താൻ ചൊദിച്ചു.

൩൰൨ എന്നാൽ നിന്റെ വിശ്വാസം ക്ഷയിക്കാതെ ഇരിപ്പാൻ ഞാൻ നിനക്ക വെണ്ടി പ്രാൎത്ഥിച്ചു: പിന്നെ നീ മനസ്സ തിരിയപ്പെട്ടതിന്റെശെഷം നിന്റെ സഹൊദരന്മാരെ ഉറപ്പിച്ചുകൊൾക.

൩൰൩ എന്നാറെ അവൻ അവനൊട, കൎത്താവെ, നിന്നൊട കൂടെ ഞാൻ കാരാഗ്രഹത്തിലെക്കും, മരണത്തിലെക്കും പൊകുന്നതിന ഒരുങ്ങിയിരിക്കുന്നു എന്ന പറഞ്ഞു.

൩൰൪ അവൻ, പത്രൊസെ, നീ എന്നെ അറിയുന്നില്ല എന്ന നീ മൂന്ന പ്രാവശ്യം പറയുന്നതിന മുമ്പെ, ഇന്ന പൂവൻ കൊഴി കൂകയില്ല എന്ന ഞാൻ നിന്നൊട പറയുന്നു, എന്ന പറഞ്ഞു.

൩൰൫ ¶ പിന്നെ അവൻ അവരൊട, ഞാൻ നിങ്ങളെ മടിശ്ശീലയും, പൊക്കണവും, ചെരിപ്പുകളും കൂടാതെ അയച്ചപ്പൊൾ നിങ്ങൾക്ക യാതൊന്നെങ്കിലും കുറവുണ്ടായൊ? എന്ന പറഞ്ഞു. ഒന്നും കുറവുണ്ടായില്ല എന്ന അവർ പറഞ്ഞു.

൩൰൬ അപ്പൊൾ അവൻ അവരൊട, എങ്കിലൊ ഇപ്പൊൾ മടിശ്ശീലയുള്ളവൻ അതും, അപ്രകാരം തന്നെ പൊക്കണവും എടുക്കട്ടെ: വാളില്ലാത്തവനും തന്റെ വസ്ത്രം വിറ്റ, ഒന്ന കൊള്ളട്ടെ.

൩൰൭ എന്തുകൊണ്ടെന്നാൽ അവൻ അക്രമക്കാരൊട കൂടി എണ്ണപ്പെടുകയും ചെയ്യു എന്ന എഴുതിയിരിക്കുന്നത ഇനി എങ്കൽ നിവൃത്തിയാകെണ്ടുന്നതാകുന്നു എന്ന ഞാൻ നിങ്ങളൊട പറയുന്നു; എന്തെന്നാൽ എന്നെ കുറിച്ചുള്ള കാൎയ്യങ്ങൾക്ക അവസാനം ഉണ്ട എന്ന പറഞ്ഞു.

൩൰൮ പിന്നെ അവർ, കൎത്താവെ, കണ്ടാലും, രണ്ട വാൾ ഇവിടെ ഉണ്ട എന്ന പറഞ്ഞു. മതി എന്ന അവൻ അവരൊട പറഞ്ഞു.

൩൰൯ ¶ പിന്നെ അവൻ പുറപ്പെട്ട, അവന്റെ മൎയ്യാദ പ്രകാരം ഒലിവു മലയിലെക്ക പൊയി; അവന്റെ ശിഷ്യന്മാരും അവന്റെ പിന്നാലെ ചെന്നു.

൪൰ പിന്നെ അവൻ ആ സ്ഥലത്തിൽ വന്നപ്പൊൾ, അവരൊട, നിങ്ങൾ പരീക്ഷയിലെക്ക അകപ്പെടാതെ ഇരിക്കെണ്ടുന്നതിന, പ്രാൎത്ഥിപ്പിൻ എന്ന പറഞ്ഞു.

൪൰൧ പിന്നെ അവൻ എകദെശം ഒരു കല്ലേർ ദൂരം അവരിൽനിന്ന വാങ്ങിപ്പൊയി, മുട്ടുകുത്തി,

൪൰൨ പിതാവെ, നിനക്ക മനസ്സുണ്ടെങ്കിൽ, ഈ പാനപാത്രം എങ്കൽനിന്ന നീക്കെണമെ; എന്നാലും എന്റെ ഇഷ്ടമല്ല, നിന്റെ ഇഷ്ടം അത്രെ ചെയ്യപ്പെടെണം എന്ന പ്രാൎത്ഥിച്ചു.

൪൰൩ അപ്പൊൾ സ്വൎഗ്ഗത്തിൽനിന്ന ഒരു ദൈവദൂതൻ അവനെ ശക്തിപ്പെടുത്തിക്കൊണ്ട അവന പ്രത്യക്ഷനായി.

൪൰൪ പിന്നെ അവൻ മഹാ വ്യഥയിൽ ആകകൊണ്ട, എററവും ശ്രദ്ധയൊടെ പ്രാൎത്ഥിച്ചു: അപ്പൊൾ അവന്റെ വിയൎപ്പ നിലത്ത വീഴ

ന്ന വലിയ രക്തതുള്ളികൾ പൊലെ ആയിരുന്നു.

൪൫ അവൻ പ്രാൎത്ഥനയിൽനിന്ന എഴുനീററ, ശിഷ്യന്മാരുടെ അടുക്കൽ വന്നാറെ, അവരെ ദുഃഖം കൊണ്ട ഉറങ്ങുന്നത കണ്ട,

൪൬ അവരൊട, നിങ്ങൾ എന്തിന ഉറങ്ങുന്നു? നിങ്ങൾ പരീക്ഷയിലെക്ക അകപ്പെടാതെ ഇരിപ്പാനായിട്ട എഴുനീററ, പ്രാൎത്ഥിപ്പിൻ എന്ന പറഞ്ഞു.

൪൭ അവൻ പിന്നെയും സംസാരിക്കുമ്പൊൾ, കണ്ടാലും, ഒരു പുരുഷാരം [വന്നു,] അവരുടെ മുമ്പെ പന്ത്രണ്ട പെരിൽ ഒരുത്തനായ യെഹൂദ എന്ന പറയപ്പെട്ടവനും നടന്നുവന്ന, യെശുവിനെ ചുംബനം ചെയ്യാനായിട്ട, അവന്റെ അടുക്കൽ ചെന്നു.

൪൮ അപ്പൊൾ യെശു അവനൊട, യെഹൂദായെ. നീ ഒരു ചുംബനം കൊണ്ട മനുഷ്യന്റെ പുത്രനെ കാണിച്ച കൊടുക്കുന്നുവൊ? എന്ന പറഞ്ഞു.

൪൯ എന്നാൽ അവന്റെ ചുററിലിരുന്നവർ ഉണ്ടാകുവാനിരിക്കുന്നത കണ്ടപ്പൊൾ, അവനൊട, കൎത്താവെ, ഞങ്ങൾ വാളു കൊണ്ട വെട്ടാമൊ? എന്ന പറഞ്ഞു.

൫൰ അപ്പൊൾ അവരിൽ ഒരുത്തൻ പ്രധാനാചാൎയ്യന്റെ വെലക്കാരനെ വെട്ടി, അവന്റെ വലത്ത ചെവി മുറിച്ച കളഞ്ഞു.

൫൧ എന്നാറെ യെശു ഉത്തരമായിട്ട, ഇത്രത്തൊളം നിറുത്തുവിൻ എന്ന പറഞ്ഞ, അവന്റെ ചെവി തൊട്ട. അവനെ സൌഖ്യമാക്കി.

൫൨ പിന്നെ യെശു തന്റെ നെരെ വന്നിട്ടുള്ള പ്രധാനാചാൎയ്യന്മാരൊടും, ദൈവാലയത്തിലെ പ്രധാനികളൊടും, മൂപ്പന്മാരൊടും, നിങ്ങൾ ഒരു കള്ളന്റെ നെരെ എന്ന പൊലെ വാളുകളൊടും വടികളൊടും പുറപ്പെട്ടു വന്നുവൊ?

൫൩ ഞാൻ ദിനം പ്രതി ദൈവാലയത്തിൽ നിങ്ങളൊട കൂടെ ഇരുന്നപ്പൊൾ, നിങ്ങൾ എന്റെ മെൽ കൈകളെ നീട്ടീട്ടില്ല: എന്നാലും ഇത നിങ്ങളുടെ സമയവും അന്ധകാരത്തിന്റെ ശക്തിയും ആകുന്നു എന്ന പറഞ്ഞു.

൫൪ അപ്പൊൾ അവർ അവനെ പിടിച്ച, പ്രധാനാചാൎയ്യന്റെ വീട്ടിലെക്ക കൊണ്ടുവന്നു. പത്രൊസും ദൂരത്ത കൂടി പിന്നാലെ ചെന്നു.

൫൫ അത്രയുമല്ല അവർ മുററത്തിന്റെ നടുവിൽ തീ കത്തിച്ച കൂടിയിരുന്നപ്പൊൾ, പത്രൊസ അവരുടെ ഇടയിൽ ഇരുന്നു.

൫൬ അപ്പൊൾ ഒരു വെലക്കാരത്തി അവനെ തീയിന്റെ അടുക്കൽ ഇരിക്കുന്നത കണ്ട, അവനെ സൂക്ഷിച്ചുനൊക്കി, ഇവനും അവനൊട കൂടെ ഉണ്ടായിരുന്നു എന്ന പറഞ്ഞു.

൫൭ എന്നാൽ അവൻ, സ്ത്രീയെ, ഞാൻ അവനെ അറിയുന്നില്ല എന്ന അവനെ മറുത്ത പറഞ്ഞു.

൫൮ കുറഞ്ഞൊരു നെരത്തിന്റെ ശെഷം മററൊരുത്തൻ അവനെ കണ്ട, നീയും അവരിൽ ഉള്ളവനാകുന്നു എന്ന പറഞ്ഞു. എന്നാറെ പത്രൊസ, മനുഷ്യ, ഞാനല്ല എന്ന പറഞ്ഞു.

൫൯ എകദെശം ഒരു മണിനെരത്തെ ഇട കഴിഞ്ഞതിന്റെ ശെഷം, മററൊരുത്തൻ, ഇവനും അവനൊട കൂടെ ആയിരുന്നു സത്യം: ഇവൻ ഗലിലെയക്കാരനാകുന്നുവല്ലൊ, എന്ന സ്ഥിരപ്പെടുത്തി പറഞ്ഞു.

൬൰ എന്നാറെ പത്രൊസ, മനുഷ്യ, നീ പറയുന്നത ഞാൻ അറിയുന്നില്ല എന്ന പറഞ്ഞു. ഉടനെ, അവൻ പറയുമ്പൊൾ തന്നെ, പൂവൻ കൊഴി കൂകി.

൬൧ അപ്പൊൾ കൎത്താവ തിരിഞ്ഞ, പത്രൊസിനെ നൊക്കി. ഉടനെ, പത്രൊസ, പൂവൻ കൊഴി കൂകുന്നതിന മുമ്പെ നീ മൂന്ന പ്രാവശ്യം എന്നെ മറുത്ത പറയും എന്ന തന്നൊട പറഞ്ഞ പ്രകാരം കൎത്താവിന്റെ വചനം ഒൎത്തു.

൬൨ പത്രൊസ പുറത്ത പുറപ്പെട്ട, ഉഗ്രമായി കരകയും ചെയ്തു.

൬൩ ¶ പിന്നെ യെശുവിനെ പിടിച്ചിരുന്ന മനുഷ്യർ അവനെ പരിഹസിച്ച അടിച്ച,

൬൪ അവനെ കണ്ണു മൂടികെട്ടി, അവന്റെ മുഖത്ത അടിച്ച, നിന്നെ അടിച്ചവൻ ആര? എന്ന ജ്ഞാനദൃഷ്ടികൊണ്ട പറക, എന്ന അവനൊട ചൊദിച്ചു.

൬൫ അവർ മറ്റെ പല കാൎയ്യങ്ങളെയും അവന്റെ നെരെ ദൂഷണമായി പറഞ്ഞു.

൬൬ ¶ പിന്നെ ഉഷഃകാലമായപ്പൊൾ, ജനത്തിന്റെ മൂപ്പന്മാരും പ്രധാനാചാൎയ്യന്മാരും ഉപാദ്ധ്യായന്മാരും വന്ന കൂടി, തങ്ങളുടെ വിസ്താര സഭയിൽ അവനെ കൂട്ടികൊണ്ടുചെന്ന,

൬൭ നീ ക്രിസ്തു തന്നെയൊ? ഞങ്ങളൊട പറക എന്ന പറഞ്ഞു. എന്നാറെ അവൻ അവരൊട, ഞാൻ നിങ്ങളൊട പറഞ്ഞാൽ, നിങ്ങൾ വിശ്വസിക്കയില്ല:

൬൮ നിങ്ങളൊട ചൊദിച്ചാലും, നിങ്ങൾ എന്നൊട ഉത്തരം പറകയുമില്ല, എന്നെ വിട്ടയക്കയുമില്ല.

൬൯ ഇതമുതൽ മനുഷ്യന്റെ പുത്രൻ ദൈവത്തിന്റെ വല്ലഭത്വത്തിന്റെ വലത്ത ഭാഗത്തിൽ ഇരിക്കുന്നവനാകും എന്ന പറഞ്ഞു.

൭൦ അപ്പൊൾ അവർ എല്ലാവരും, എന്നാൽ നീ ദൈവത്തിന്റെ പുത്രനൊ? എന്ന പറഞ്ഞു. അവൻ അവരൊട, ഞാൻ ആകുന്നു എന്ന നിങ്ങൾ പറയുന്നുവല്ലൊ എന്ന പറഞ്ഞു.

൭൧ അപ്പൊൾ അവർ ഇനി മറ്റൊരു സാക്ഷിയെ കൊണ്ട നമുക്ക എന്ത ആവശ്യം? നാം തന്നെ അവന്റെ വായിൽനിന്ന കെട്ടുവല്ലൊ എന്ന പറഞ്ഞു.

## ൨൩ അദ്ധ്യായം.

൧ യെശു പീലാത്തൊസിന്റെ മുമ്പാകെ കുറ്റം ചുമത്തപ്പെടുന്നത.—൧൩ അവൻ അവനെ വിട്ടയപ്പാൻ ആഗ്രഹിക്കുന്നത.—൨൭ യെറുശലമിന്റെ നാശം മുമ്പകൂട്ടി ചൊല്ലപ്പെട്ടത.—൪൬ ക്രിസ്തുവിന്റെ മരണം.—൫൦ കല്ലറയിൽ വെക്കപ്പെട്ടത.

പിന്നെ അവരുടെ കൂട്ടം എല്ലാം എഴുനീറ്റ, അവനെ പീലാത്തൊസിന്റെ അടുക്കൽ കൊണ്ടുപൊയി.

൨ അപ്പൊൾ അവർ, ഇവൻ താൻ തന്നെ രാജാവായ ക്രിസ്തുവാകുന്നു എന്ന പറഞ്ഞ, ജാതിയെ വിപരീതപ്പെടുത്തി, കൈസറിന വരിപ്പണം കൊടുപ്പാൻ വിരൊധിക്കുന്നതിനെ ഞങ്ങൾ കണ്ടു എന്ന അവനെ കുറ്റം ചുമത്തി തുടങ്ങി.

൩ അപ്പൊൾ പീലാത്തൊസ അവനൊട, നീ യെഹൂദന്മാരുടെ രാജാവൊ? എന്ന ചൊദിച്ചു. അവൻ അവനൊട ഉത്തരമായിട്ട, നീ പറയുന്നുവല്ലൊ എന്ന പറഞ്ഞു.

൪ അപ്പൊൾ പീലാത്തൊസ പ്രധാനാചാൎയ്യന്മാരൊടും ജനങ്ങളൊടും ഞാൻ ഈ മനുഷ്യങ്കൽ ഒരു കുറ്റവും കാണുന്നില്ല എന്ന പറഞ്ഞു.

൫ എന്നാറെ അവർ അധികം ഉഗ്രപ്പെട്ട, ഇവൻ ഗലിലെയായിൽനിന്ന തുടങ്ങി ഇവിടം വരെക്കും, യെഹൂദിയായിലൊക്കയും പഠിപ്പിച്ച ജനങ്ങളെ ഇളക്കുന്നു എന്ന പറഞ്ഞു.

൬ ഗലിലെയ എന്ന പീലാത്തൊ

സ കെട്ടപ്പൊൾ, ഈ മനുഷ്യൻ ഗലിലെയക്കാരനൊ? എന്ന ചൊദിച്ചു.

൭ പിന്നെ അവൻ എറൊദെസിന്റെ അധികാരത്തിലുള്ളവനാകുന്നു എന്ന അറിഞ്ഞപ്പൊൾ, ആ നാളുകളിൽ യെറുശലമിൽ തന്നെ ഉണ്ടായിരുന്നവനുമായ എറൊദെസിന്റെ അടുക്കൽ അവനെ അയച്ചു.

൮ എറൊദെസ യെശുവിനെ കണ്ടപ്പൊൾ, വളരെ സന്തൊഷപ്പെട്ടു: എന്തുകൊണ്ടെന്നാൽ അവൻ അവനെ കുറിച്ച വളരെ കാൎയ്യങ്ങളെ കെട്ടതുകൊണ്ട, വളരെ കാലമായി അവനെ കാണ്മാൻ ആഗ്രഹിച്ചിരുന്നു; അവനാൽ ചെയ്യപ്പെടുന്ന വല്ലൊരു അത്ഭുതം കാണാം എന്നും വിചാരിച്ചു.

൯ അവൻ അവനൊട അനെകം വാക്കുകളായി ചൊദിച്ചു; എന്നാറെ അവൻ അവനൊട പ്രത്യുത്തരമായിട്ട ഒന്നും പറഞ്ഞില്ല.

൧൦ പ്രധാനാചാൎയ്യന്മാരും ഉപാദ്ധ്യായന്മാരും അവനെ ഉഗ്രത്തൊടെ കുറ്റം ചുമത്തിക്കൊണ്ട നിന്നു.

൧൧ അപ്പൊൾ എറൊദെസ തന്റെ ആയുധക്കാരൊട കൂടെ അവനെ നിസ്സാരനാക്കി, പരിഹസിച്ചു, ശൊഭയുള്ള വസ്ത്രം അവനെ ഉടുപ്പിച്ചു, അവനെ തിരിച്ച പീലാത്തൊസിന്റെ അടുക്കൽ അയച്ചു.

൧൨ ആ ദിവസത്തിൽ പീലാത്തൊസും എറൊദെസും തമ്മിൽ സ്നെഹിതന്മാരായി തീൎന്നു; എന്തുകൊണ്ടെന്നാൽ അവർ മുമ്പെ തമ്മിൽ വൈരത്തൊടിരുന്നു.

൧൩ ¶ പിന്നെ പീലാത്തൊസ പ്രധാനാചാൎയ്യന്മാരെയും പ്രമാണികളെയും ജനങ്ങളെയും കൂടി വരുത്തി,

൧൪ അവരൊട, നിങ്ങൾ ഈ മനുഷ്യൻ ജനങ്ങളെ വിപരീതപ്പെടുത്തുന്നവനെന്ന വെച്ച, ഇവനെ എന്റെ അടുക്കൽ കൊണ്ടുവന്നു; കണ്ടാലും, ഞാൻ നിങ്ങളുടെ മുമ്പാകെ വിസ്തരിച്ചാറെ, നിങ്ങൾ ഈ മനുഷ്യന്റെ മെൽ ചുമത്തുന്ന കാൎയ്യങ്ങളിൽ ഒന്നും കണ്ടിട്ടില്ല.

൧൫ എറൊദെസും കണ്ടിട്ടില്ല; ഞാൻ നിങ്ങളെ അവന്റെ അടുക്കൽ അയച്ചുവല്ലൊ; കണ്ടാലും, മരണത്തിന യൊഗ്യമായിട്ടുള്ളത ഒന്നും അവനൊട ചെയ്യപ്പെട്ടില്ല.

൧൬ അതുകൊണ്ട ഞാൻ അവനെ ശിക്ഷിച്ചു, വിടീക്കും എന്ന പറഞ്ഞു.

൧൭ (എന്തുകൊണ്ടെന്നാൽ അവൻ ആ പെരുനാളിൽ അവൎക്കായി ഒരുത്തനെ വിടിയിപ്പാൻ ആവശ്യമുണ്ടായിരുന്നു.)

൧൮ അപ്പൊൾ പുരുഷാരം എല്ലാം ഒന്നിച്ചു, ഇവനെ നീക്കികളഞ്ഞ, ബറബ്ബാസിനെ ഞങ്ങൾക്കായിട്ട വിടീക്കെണം എന്ന, നിലവിളിച്ച പറഞ്ഞു.

൧൯ (ഇവനൊ നഗരത്തിൽ ഉണ്ടായ ഒരു കലഹ സംഗതിക്കായിട്ടും, കുലപാതക സംഗതിക്കായിട്ടും കാരാഗൃഹത്തിലെക്ക ആക്കപ്പെട്ടിരുന്നു.)

൨൦ ആകയാൽ പീലാത്തൊസ യെശുവിനെ വിടീപ്പാൻ മനസ്സുണ്ടായി, പിന്നെയും അവരൊട പറഞ്ഞു.

൨൧ എന്നാറെ അവർ ഇവനെ കുരിശിൽ തറെക്കണം, ഇവനെ കുരിശിൽ തറെക്കണം എന്ന നിലവിളിച്ച പറഞ്ഞു.

൨൨ പിന്നെ അവൻ മൂന്നാം പ്രാവശ്യം അവരൊട, എന്തിന? ഇവൻ എന്ത ദൊഷം ചെയ്തു? മരണത്തിന ഒരു ഹെതുവും ഞാൻ ഇവനിൽ കണ്ടിട്ടില്ല; അതുകൊണ്ട ഞാൻ ഇവനെ ശിക്ഷിച്ചു, വിടീക്കും എന്ന പറഞ്ഞു.

൨൩ എന്നാറെ അവർ അവൻ കു

രിശിൽ തറെക്കപ്പെടണം എന്ന അ
പെക്ഷിച്ചുകൊണ്ട, മഹാ ശബ്ദങ്ങ
ളൊട കൂടെ നിർബന്ധിച്ചിരുന്നു. അ
വരുടെയും പ്രധാനാചാൎയ്യന്മാരുടെ
യും ശബ്ദങ്ങൾ ബലപ്പെട്ടുകയും ചെ
യ്തു.
൨൪ അപ്പൊൾ പീലാത്തൊസ അ
വരുടെ അപെക്ഷപ്രകാരം ആക
ട്ടെ എന്ന വിധിച്ചു.
൨൫ കലഹത്തിന്റെയും കലപാ
തകത്തിന്റെയും നിമിത്തമായിട്ട കാ
രാഗൃഹത്തിലെക്ക ആക്കപ്പെട്ടിരുന്ന
വനായി, അവർ അപെക്ഷിച്ചവ
നെ അവൻ അവൎക്കായിട്ട വിട്ടുകൊ
ടുത്തു; എന്നാൽ അവൻ യെശുവി
നെ അവരുടെ ഇഷ്ടത്തിന ഏല്പിച്ചു.
൨൬ പിന്നെ അവർ അവനെ
കൊണ്ടുപൊകുമ്പൊൾ, നാട്ടുപുറ
ത്തിൽനിന്ന വരുന്നവനായി, കു
റെനായക്കാരനായ ശിമൊൻ എന്ന
ഒരുത്തനെ അവർ പിടിച്ചു, കുരിശ
യെശുവിന്റെ പിന്നാലെ ചുമക്കെ
ണ്ടുന്നതിനായിട്ട, അത അവന്റെ
മെൽ വെച്ചു.
൨൭ ജനങ്ങളുടെയും അവനെ ക
റിച്ച വിശെഷാൽ കരഞ്ഞ മുറയിട്ടി
ട്ടുള്ള സ്ത്രീകളുടെയും വളരെ കൂട്ടം
അവന്റെ പിന്നാലെ ചെന്നു.
൨൮ അപ്പൊൾ യെശു അവരുടെ
നെരെ തിരിഞ്ഞ പറഞ്ഞു, യെറുശല
മിലെ പുത്രിമാരെ, നിങ്ങൾ എന്നെ
കുറിച്ച കരയാതെ, നിങ്ങളെ കുറി
ച്ചും നിങ്ങളുടെ മക്കളെ കുറിച്ചും ക
രവിൻ.
൨൯ എന്തകൊണ്ടെന്നാൽ, കണ്ടാ
ലും, മച്ചികളും ഉല്പാദിക്കാത്ത ഗൎഭപാ
ത്രങ്ങളും, കുടിപ്പിക്കാത്ത മുലകളും ഭാ
ഗ്യമുള്ളവ [ആകുന്നു] എന്ന അവർ
ചൊല്ലും നാളുകൾ വരും.
൩൦ അപ്പൊൾ അവർ മലകളൊ
ട, ഞങ്ങളുടെ മെൽ വീഴുവിൻ എ
ന്നും, കുന്നുകളൊട, ഞങ്ങളെ മറ
പ്പിൻ എന്നും പറഞ്ഞ തുടങ്ങും.
൩൧ അതെന്തകൊണ്ടെന്നാൽ അ
വർ പച്ച വൃക്ഷത്തിൽ ഈ കാൎയ്യങ്ങ
ളെ ചെയ്യാൽ, ഉണങ്ങിയ വൃക്ഷ
ത്തിൽ എന്ത ചെയ്യപ്പെടും?
൩൨ കുറ്റക്കാരായ മറെറ രണ്ട
പെരും അവനൊട കൂടി കൊല്ല
പ്പെടുവാനായിട്ട കൊണ്ടുപൊകപ്പെ
ട്ടു.
൩൩ പിന്നെ അവർ തലയൊടി
ടം എന്ന പെരുള്ള സ്ഥലത്തിലെക്ക
എത്തിയപ്പൊൾ, അവർ അവിടെ
അവനെയും ആ കുറ്റക്കാരെയും, ഒ
രുത്തനെ വലത്തുഭാഗത്തും, ഒരുത്ത
നെ ഇടത്തുഭാഗത്തും, കുരിശുകളിൽ
തറെച്ചു.
൩൪ അപ്പൊൾ യെശു, പിതാ
വെ, ഇവർ തങ്ങൾ ചെയ്യുന്നത ഇ
ന്നതെന്ന അറിയായ്കകൊണ്ട, ഇവ
രൊട ക്ഷമിച്ചുകൊള്ളെണമെന്ന പ
റഞ്ഞു. അവന്റെ വസ്ത്രങ്ങളെ അ
വർ പകുതിചെയ്തു ചീട്ടിടുകയും ചെ
യ്തു.
൩൫ പിന്നെ ജനങ്ങൾ നൊക്കി
കൊണ്ട നിന്നു. അവരൊട കൂടെ
പ്രമാണികളും അപഹസിച്ചു, ഇ
വൻ മറ്റവരെ രക്ഷിച്ചുവല്ലൊ; ഇ
വൻ ദൈവത്താൽ തെരിഞ്ഞെടുക്ക
പ്പെട്ട ക്രിസ്തുവാകുന്നു എങ്കിൽ, ത
ന്നെതാൻ രക്ഷിക്കട്ടെ എന്ന പറ
ഞ്ഞു.
൩൬ ആയുധക്കാരും കൂടെ അവ
നെ പരിഹസിച്ചു, അടുക്കൽ ചെന്നു,
അവനെ കാടി കാണിച്ചു,
൩൭ നീ യെഹൂദന്മാരുടെ രാജാ
വ ആകുന്നു എങ്കിൽ, നിന്നെ തന്നെ
നീ രക്ഷിക്ക എന്ന പറഞ്ഞു.
൩൮ വിശെഷിച്ച അവന്റെ മെലാ
യി, ഇവൻ യെഹൂദന്മാരുടെ രാ
ജാവ ആകുന്നു, എന്ന ഒരു മെലെ
ഴുത്ത ഗ്രെക്ക, ലത്തീൻ, എബ്രായി എ
ന്ന ഭാഷകളിൽ എഴുതപ്പെട്ടിരുന്നു.

൩൯ അത്രയുമല്ല തൂക്കപ്പെട്ട കുററക്കാരിൽ ഒരുത്തൻ അവനെ ദുഷിച്ചു, നീ ക്രിസ്തു ആകുന്നു എങ്കിൽ, നിന്നെയും ഞങ്ങളെയും രക്ഷിക്ക എന്ന പറഞ്ഞു.

൪൦ എന്നാൽ മററവൻ ഉത്തരമായിട്ട അവനെ ശാസിച്ചു, നീ ഈ ശിക്ഷാവിധിയിൽ തന്നെ അകപ്പെട്ടതാകുന്നു, നീ ദൈവത്തെ ഭയപ്പെടുന്നില്ലയൊ?

൪൧ നാമൊ ന്യായപ്രകാരം തന്നെ, നാം നടന്നിരിക്കുന്ന ക്രിയകൾക്ക യൊഗ്യമായിട്ടുള്ള കാൎയ്യങ്ങളെ അനുഭവിക്കുന്നുവല്ലൊ: എന്നാൽ ഇവൻ തെററായിട്ടുള്ളത ഒന്നും ചെയ്തിട്ടില്ല എന്ന പറഞ്ഞു.

൪൨ പിന്നെ അവൻ യെശുവിനൊട, കൎത്താവെ, നീ നിന്റെ രാജ്യത്തിലെക്ക വരുമ്പൊൾ, എന്നെ ഒൎത്തുകൊള്ളെണമെന്ന പറഞ്ഞു.

൪൩ യെശു അവനൊട, ഇന്ന നീ എന്നൊട കൂടി പറദീസായിൽ ഇരിക്കും എന്ന ഞാൻ സത്യമായിട്ട നിന്നൊട പറയുന്നു എന്ന പറഞ്ഞു.

൪൪ ¶ പിന്നെ എകദെശം ആറാം മണി നെരമായിരുന്നു, ഒമ്പതാം മണി നെരത്തൊളം ആ ഭൂമിയിൽ എല്ലാടവും അന്ധകാരം ഉണ്ടായി;

൪൫ സൂൎയ്യനും ഇരുട്ടപ്പെട്ടു, ദൈവാലയത്തിലെ തിരശീലയും നടുവെ ചീന്തിപ്പൊയി.

൪൬ അത്രയുമല്ല യെശു, പിതാവെ, നിന്റെ കൈകളിൽ ഞാൻ എന്റെ ആത്മാവിനെ എല്പിക്കുന്നു, എന്ന ഒരു മഹാ ശബ്ദത്തൊടെ വിളിച്ച പറഞ്ഞു: ഇപ്രകാരം പറഞ്ഞിട്ട, അവൻ ജീവനെ വിട്ടു.

൪൭ ഇപ്രകാരം ഉണ്ടായത ശതാധിപൻ കണ്ടാറെ, ഈ മനുഷ്യൻ നീതിമാൻ ആയിരുന്നു സത്യം എന്ന പറഞ്ഞ, ദൈവത്തെ സ്തുതിച്ചു.

൪൮ അത്രയുമല്ല ആ സംഗതി കാണ്മാൻ കൂടിയിരുന്ന ജനങ്ങൾ ഒക്കെയും ഉണ്ടായ കാൎയ്യങ്ങളെ കണ്ടപ്പൊൾ, തങ്ങളുടെ മാറിടങ്ങളിൽ അടിച്ചുകൊണ്ട, തിരിച്ചുപൊയി.

൪൯ വിശെഷിച്ചും അവന്റെ പരിചയമുള്ളവർ എല്ലാവരും ഗലിലെയായിൽനിന്ന അവന്റെ പിന്നാലെ ചെന്ന സ്ത്രീകളും ഈ കാൎയ്യങ്ങളെ നൊക്കികൊണ്ട ദൂരത്ത നിന്നു.

൫൦ ¶ കണ്ടാലും, യെഹൂദന്മാരുടെ ഒരു പട്ടണമായ അറിമത്തിയായിൽ ഉള്ളവനായ, ഉത്തമവും നീതിയുമുള്ള പുരുഷനായി, താനും ദൈവത്തിന്റെ രാജ്യത്തിനായിട്ട കാത്തിരുന്നവനായി,

൫൧ (അവരുടെ ആലൊചനെക്കും പ്രവൃത്തിക്കും സമ്മതമല്ലാതെ ഇരുന്നവനായി,) മന്ത്രിയായ യൊസെഫ എന്ന പെരുള്ള ഒരു മനുഷ്യൻ ഉണ്ടായിരുന്നു.

൫൨ ഇവൻ പീലാത്തൊസിന്റെ അടുക്കൽ ചെന്ന, യെശുവിന്റെ ശരീരം ചൊദിച്ചു.

൫൩ പിന്നെ അവൻ അത ഇറക്കി, ഒരു നെൎത്ത ശീലയിൽ ചുററി പൊതിഞ്ഞു, ഒരു കരുമലയിൽ വെട്ടപ്പെട്ടതും, ഒരുനാളും ഒരുത്തനും വെക്കപ്പെട്ടിട്ടില്ലാത്തതുമായ ഒരു പ്രെതക്കല്ലറയിൽ വെക്കയും ചെയ്തു.

൫൪ ആ ദിവസം ഒരുക്കദിവസമായിരുന്നു, ശാബത ദിവസവും തുടങ്ങി.

൫൫ വിശെഷിച്ചും ഗലിലെയായിൽനിന്ന അവനൊട കൂടി വന്നിരുന്ന സ്ത്രീകളും പിന്നാലെ ചെന്ന, പ്രെതക്കല്ലറയും അവന്റെ ശരീരം എങ്ങിനെ വെക്കപ്പെട്ടു എന്നുള്ളതും കണ്ടു.

൫൬ പിന്നെ അവർ തിരിച്ചുപൊന്ന, സുഗന്ധവൎഗ്ഗങ്ങളെയും പരിമള തൈലങ്ങളെയും ഒരുക്കി, കല്പനപ്രകാരം ശാബത ദിവസത്തിൽ സ്വസ്ഥമായിരുന്നു.

## ൨൪ അദ്ധ്യായം.

൧ ക്രിസ്തുവിന്റെ ഉയിൎപ്പ സ്ത്രീകൾക്ക അറിയിക്കപ്പെടുന്നത — ൧൩ അവൻ പ്രത്യക്ഷനാകുന്നത. — ൩൬ അപ്പൊസ്തൊലന്മാൎക്ക കല്പന കൊടുക്കുന്നത. — ൫൦ സ്വൎഗ്ഗത്തിലെക്ക കരെറുന്നത.

പിന്നെ ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസത്തിൽ എത്രയും പ്രഭാത കാലത്ത, തങ്ങൾ ഒരുക്കിയ സുഗന്ധവൎഗ്ഗങ്ങളെ എടുത്തുകൊണ്ട, അവരും അവരൊടെ കൂടി മറ്റ ചിലരും പ്രെതക്കല്ലറയുടെ അടുക്കൽ വന്നു.

൨ അവർ പ്രെതക്കല്ലറയിൽനിന്ന കല്ലും ഉരുട്ടി കളയപ്പെട്ടത കണ്ടു.

൩ പിന്നെ അവർ അകത്ത കടന്ന, കൎത്താവായ യെശുവിന്റെ ശരീരം കണ്ടില്ല.

൪ അവർ അതിനെ കുറിച്ച വ്യാകുലപ്പെട്ടിരിക്കുമ്പൊൾ ഉണ്ടായത എന്തെന്നാൽ, കണ്ടാലും മിന്നുന്ന വസ്ത്രങ്ങളൊടെ കൂടി രണ്ട പുരുഷന്മാർ അവരുടെ അരികത്ത നിന്നു:

൫ അവർ ഭയപ്പെട്ട നിലത്തെക്ക നൊക്കി കുനിഞ്ഞിരിക്കുമ്പൊൾ ഇവർ അവരൊട, ജീവനൊടിരിക്കുന്നവനെ നിങ്ങൾ മരിച്ചവരുടെ ഇടയിൽ എന്തിന അന്വെഷിക്കുന്നു?

൬ അവൻ ഇവിടെ ഇല്ല, അവൻ ഉയിൎത്തെഴുനീറ്റു: മുമ്പെ അവൻ ഗലിലെയായിലിരുന്നപ്പൊൾ തന്നെ,

൭ മനുഷ്യന്റെ പുത്രൻ പാപികളായ മനുഷ്യരുടെ കൈകളിൽ എല്പിക്കപ്പെടുകയും, കുരിശിൽ തറെക്കപ്പെടുകയും, മൂന്നാം ദിവസത്തിൽ പിന്നെയും ഉയിൎത്തെഴുനീല്ക്കയും ചെയ്യെണ്ടുന്നതാകുന്നു, എന്ന അവൻ നിങ്ങളൊട പറഞ്ഞ പ്രകാരം ഓൎത്തുകൊൾവിൻ എന്ന പറഞ്ഞു.

൮ അപ്പൊൾ അവർ അവന്റെ വചനങ്ങളെ ഓൎത്ത,

൯ പ്രെതക്കല്ലറയെ വിട്ട, തിരിച്ചു പൊന്ന, ഈ കാൎയ്യങ്ങളെ ഒക്കെയും പതിനൊന്നാളുകളൊടും, ശെഷമെല്ലാവരൊടും അറിയിച്ചു.

൧൦ ഈ കാൎയ്യങ്ങളെ അപ്പൊസ്തൊലന്മാരൊട പറഞ്ഞവർ മഗ്ദലെനെ മറിയയും, യൊഹന്നായും, യാക്കൊബിന്റെ അമ്മയായ മറിയയും, അവരൊട കൂടിയിരുന്ന മറ്റെ സ്ത്രീകളും ആയിരുന്നു.

൧൧ എന്നാറെ അവരുടെ വാക്കുകൾ അവൎക്ക കെട്ടുകഥ എന്ന പൊലെ കാണപ്പെട്ടു; അവർ ഇവരെ വിശ്വസിച്ചതുമില്ല.

൧൨ അപ്പൊൾ പത്രൊസ എഴുനീറ്റ, പ്രെതക്കല്ലറയുടെ അടുക്കലെക്ക ഓടിചെന്ന, കുനിഞ്ഞ നൊക്കി, ശീലകൾ വെറിട്ട കിടക്കുന്നത കണ്ട, ഉണ്ടായതിനെ കുറിച്ച തങ്കൽ ആശ്ചൎയ്യപ്പെട്ടുകൊണ്ട, പൊരികയും ചെയ്തു.

൧൩ ¶ പിന്നെ, കണ്ടാലും, ആ ദിവസം തന്നെ അവരിൽ രണ്ടാൾ യെരുശലെമിൽനിന്ന അറുപത സ്ഥാദി ദൂരമായിരിക്കുന്ന എമ്മയുസ എന്ന പെരുള്ളൊരു ഗ്രാമത്തിലെക്ക പൊകുന്നവരായിരുന്നു.

൧൪ അപ്പൊൾ ഈ ഉണ്ടായ സകല കാൎയ്യങ്ങളെയും കുറിച്ച അവർ തമ്മിൽ സംസാരിച്ചു.

൧൫ ഇങ്ങിനെ അവർ തമ്മിൽ സംസാരിച്ച വിചാരിച്ചു കൊണ്ടിരിക്കുമ്പൊൾ ഉണ്ടായത എന്തെന്നാൽ, യെശു താൻ സമീപിച്ച, അവരൊട കൂടി നടന്നു.

൧൬ എന്നാറെ അവർ അവനെ അറിയാതെ ഇരിപ്പാറായിട്ട, അവരുടെ കണ്ണുകൾ അടെക്കപ്പെട്ടിരുന്നു.

൧൭ അപ്പൊൾ അവൻ അവരൊട നിങ്ങൾ ദുഃഖമുഖമുള്ളവരായി, വഴി നടന്ന, തമ്മിൽ സംസാരിക്കുന്ന ഈ കാൎയ്യങ്ങൾ എന്ത? എന്ന പറഞ്ഞു.

൧൮ അവരിൽ ഒരുത്തനായ ക്ലെയൊപ്പ എന്ന പെരുള്ളവൻ അവനൊട ഉത്തരമായിട്ട, നീ മാത്രം യെറുശലെമിൽ ഒരു പരദെശിയായി, ഈ നാളുകളിൽ അവിടെ ഉണ്ടായ കാൎയ്യങ്ങളെ അറിയാതെ ഇരിക്കുന്നുവൊ? എന്ന പറഞ്ഞു.

൧൯ അവൻ അവരൊട ഏത കാൎയ്യങ്ങൾ? എന്ന പറഞ്ഞു. അവർ അവനൊട, ദൈവത്തിന്റെയും സകല ജനങ്ങളുടെയും മുമ്പാകെ പ്രവൃത്തിയിലും വചനത്തിലും ശക്തിയുള്ള ദീൎഘദൎശിയായിരുന്ന, നസറായക്കാരനായ യെശുവിനെ കുറിച്ച കാൎയ്യങ്ങളും,

൨൦ നമ്മുടെ പ്രധാനാചാൎയ്യന്മാരും പ്രമാണികളും അവനെ മരണ വിധിയിലെക്ക എല്പിച്ച, കുരിശിൽ തറച്ച പ്രകാരവും തന്നെ.

൨൧ എന്നാൽ ഇസ്രാഎലിനെ ഉദ്ധാരണം ചെയ്വാനിരിക്കുന്നവൻ അവൻ തന്നെ എന്ന ഞങ്ങൾ വിശ്വസിച്ചിരുന്നു: ഇതൊക്കെയും കൂടാതെ ഈ കാൎയ്യങ്ങൾ ഉണ്ടായിട്ടും ഇന്ന മൂന്നാം ദിവസം ആകുന്നു.

൨൨ അത്രയുമല്ല ഞങ്ങളുടെ കൂട്ടത്തിൽ ചില സ്ത്രീകളും പ്രഭാത കാലത്ത പ്രെതക്കല്ലറയുടെ അടുക്കൽ പൊയി;

൨൩ അവന്റെ ശരീരം കാണായ്കകൊണ്ട, അവർ വന്ന, അവൻ ജീവനൊടിരിക്കുന്നു എന്ന പറഞ്ഞ ദൈവദൂതന്മാരുടെ ഒരു ദൎശനം കണ്ടു എന്ന പറഞ്ഞ, ഞങ്ങളെ ഭ്രമിപ്പിച്ചു.

൨൪ അപ്പൊൾ ഞങ്ങളൊട കൂടി ഉണ്ടായിരുന്നവരിൽ ചിലർ പ്രെതക്കല്ലറയുടെ അടുക്കൽ പൊയി, സ്ത്രീകൾ പറഞ്ഞ പ്രകാരം തന്നെ കണ്ടു: അവർ അവനെ കണ്ടില്ല താനും എന്ന പറഞ്ഞു.

൨൫ അപ്പൊൾ അവൻ അവരൊട, ദീൎഘദൎശിമാർ പറഞ്ഞ കാൎയ്യങ്ങളെ ഒക്കെയും വിശ്വസിക്കുന്നതിന ബുദ്ധിയില്ലാത്തവരായും മന്ദഹൃദയമുള്ളവരായുമുള്ളൊരെ,

൨൬ ക്രിസ്തു ഇപ്രകാരം കഷ്ടമനുഭവിക്കയും, തന്റെ മഹത്വത്തിലെക്ക പ്രവെശിക്കയും ചെയ്യെണ്ടുന്നതായിരുന്നില്ലയൊ? എന്ന പറഞ്ഞു.

൨൭ പിന്നെ അവൻ മൊശെയിൽ നിന്നും സകല ദീൎഘദൎശികളിൽനിന്നും തുടങ്ങി, സകല വെദവാക്യങ്ങളിലും തന്നെ കുറിച്ചുള്ള കാൎയ്യങ്ങളെ അവരൊട വിസ്തരിച്ച പറഞ്ഞു.

൨൮ പിന്നെ അവർ പൊകുന്ന ഗ്രാമത്തിന സമീപിച്ചു: അപ്പൊൾ അവൻ അപ്പുറം പൊകുന്നു എന്ന പൊലെ നടിച്ചു.

൨൯ എന്നാറെ അവർ, സന്ധ്യാകാലമായല്ലൊ, നെരവും അസ്തമിപ്പാറായി, ഞങ്ങളൊട കൂടെ പാൎക്കെണം എന്ന അവനൊട വളരെ അപെക്ഷിച്ചു അവൻ അവരൊടകൂടെ പാൎപ്പാൻ അകത്ത ചെല്ലുകയും ചെയ്തു.

൩൦ പിന്നെ ഉണ്ടായത എന്തെന്നാൽ, അവൻ അവരൊട കൂടെ ഭക്ഷണത്തിന്നിരിക്കുമ്പൊൾ, അവൻ അപ്പം എടുത്ത, വാഴ്ത്തി, മുറിച്ച, അവൎക്ക കൊടുത്തു.

൩൧ അപ്പൊൾ അവരുടെ കണ്ണുകൾ തുറക്കപ്പെട്ടു, അവർ അവനെ അറിഞ്ഞു; എന്നാറെ അവൻ അവരിൽനിന്ന അപ്രത്യക്ഷനായി.

൩൨ അപ്പൊൾ അവർ തമ്മിൽ തമ്മിൽ അവൻ വഴിയിൽ നമ്മൊട കൂടി സംസാരിച്ചുകൊണ്ട, വെദവാക്യങ്ങളെ നമുക്ക തെളിയിക്കുമ്പൊൾ, നമ്മുടെ ഉള്ളിൽ നമ്മുടെ ഹൃദയം ജ്വലിച്ചിരുന്നില്ലയൊ? എന്ന പറഞ്ഞു

൩൩ അവർ ആ സമയത്ത തന്നെ എഴുനീറ്റ, യെറുശലെമിലെക്ക തിരിച്ചുപൊന്ന, പതിനൊന്ന ആളുകളും, അവരൊട കൂടിയുള്ളവരും,

൩൪ കൎത്താവ സത്യമായിട്ട ഉയിൎത്തെഴുനീറ്റു, ശിമൊന്ന പ്രത്യക്ഷ

നായി എന്ന പറഞ്ഞ, ഒന്നിച്ച കൂടി
യതിനെ കണ്ടു.
൩൫ പിന്നെ വഴിയിൽ ഉണ്ടായ കാ
ൎയ്യങ്ങളെയും, അവൻ അപ്പം മുറിക്കു
മ്പൊൾ തങ്ങൾക്ക അറിയപ്പെട്ട പ്രകാ
രവും അവർ അറിയിക്കയും ചെയ്തു.
൩൬ ¶ അവർ ഈ കാൎയ്യങ്ങളെ
സംസാരിച്ചു കൊണ്ടിരിക്കുമ്പൊൾ,
യെശു തന്നെ അവരുടെ നടുവിൽ
നിന്ന, അവരൊട, നിങ്ങൾക്ക സമാ
ധാനം ഉണ്ടായ്വരട്ടെ എന്ന പറഞ്ഞു.
൩൭ എന്നാറെ അവർ വിരണ്ട ഭ
യപ്പെട്ട, തങ്ങൾ ഒരു ആത്മാവിനെ
കണ്ടു എന്ന നിരൂപിച്ചു.
൩൮ അപ്പൊൾ അവൻ അവരൊ
ട, നിങ്ങൾ എന്തിന ചഞ്ചലപ്പെടു
ന്നു? നിങ്ങളുടെ ഹൃദയങ്ങളിൽ എ
ന്തിന വിചാരങ്ങളും ഉണ്ടാകുന്നു?
൩൯ ഞാൻ തന്നെ ആകുന്നു, എന്ന
എന്റെ കൈകളെയും എന്റെ കാ
ലുകളെയും നൊക്കുവിൻ; എന്നെ തൊ
ട്ടു നൊക്കുവിൻ: ഇനിക്ക ഉണ്ട എന്ന
നിങ്ങൾ കാണുന്നത പൊലെ, ഒരു
ആത്മാവിന മാംസവും അസ്ഥിക
ളും ഇല്ലല്ലൊ എന്ന പറഞ്ഞു.
൪൦ ഇപ്രകാരം പറഞ്ഞതിന്റെ
ശെഷം അവൻ [തന്റെ] കൈകളെ
യും കാലുകളെയും അവൎക്ക കാണിച്ചു.
൪൧ എന്നാലും സന്തൊഷം കൊണ്ട
അവർ പിന്നെയും വിശ്വസിക്കാതെ,
ഭ്രമപ്പെട്ടിരിക്കുമ്പൊൾ, അവൻ അവ
രൊട, ആഹാരം വല്ലതും നിങ്ങൾക്ക
ഇവിടെ ഉണ്ടൊ? എന്ന പറഞ്ഞു.
൪൨ അപ്പൊൾ അവർ അവന വ
റുത്ത മീനിന്റെയും തെൻകട്ടയുടെ
യും ഒരൊ ഖണ്ഡം കൊടുത്തു.
൪൩ അവൻ അത വാങ്ങി, അവ
രുടെ മുമ്പാകെ ഭക്ഷിച്ചു.
൪൪ പിന്നെ അവൻ അവരൊട,
മൊശെയുടെ വെദപ്രമാണത്തിലും,
ദീൎഘദൎശികളിലും, സങ്കീൎത്തനങ്ങളി
ലും എന്നെ കുറിച്ച എഴുതിയിരിക്കുന്ന
കാൎയ്യങ്ങൾ ഒക്കെയും നിവൃത്തിക്കെണ്ടു
ന്നതാകുന്നു, എന്ന ഞാൻ നിങ്ങളൊട
കൂടെ തന്നെ ഇരുന്നപ്പൊൾ, നിങ്ങ
ളൊട സംസാരിച്ച വചനങ്ങൾ ഇ
വ തന്നെ [ആകുന്നു] എന്ന പറഞ്ഞു.
൪൫ അപ്പൊൾ വെദവാക്യങ്ങളെ
തിരിച്ചറിയെണ്ടുന്നതിനായിട്ട, അവ
ൻ അവരുടെ ബുദ്ധിയെ തുറന്നു;
൪൬ അവരൊട പറഞ്ഞു, ഇപ്രകാ
രം എഴുതിയിരിക്കുന്നു, ഇപ്രകാരവും
ക്രിസ്തു കഷ്ടമനുഭവിക്കയും, മൂന്നാം ദി
വസത്തിൽ മരിച്ചവരിൽനിന്ന ഉയി
ൎത്തെഴുനീല്ക്കയും;
൪൭ യെറുശലെമിൽ തുടങ്ങി, സക
ല ജാതികളുടെ ഇടയിലും അവ
ന്റെ നാമത്തിൽ അനുതാപവും പാ
പമൊചനവും പ്രസംഗിക്കപ്പെടുക
യും ചെയ്യെണ്ടുന്നതായിരുന്നു.
൪൮ വിശെഷിച്ച നിങ്ങൾ ഈ കാ
ൎയ്യങ്ങൾക്ക സാക്ഷികൾ ആകുന്നു.
൪൯ പിന്നെ, കണ്ടാലും, ഞാൻ
എന്റെ പിതാവിന്റെ വാഗ്ദത്തം
നിങ്ങളുടെ മെലെ അയക്കുന്നു; എങ്കി
ലും നിങ്ങൾ ഉയരത്തിൽനിന്ന ശക്തി
കൊണ്ട ധരിക്കപ്പെടുവൊളത്തിന,
യെറുശലം നഗരത്തിൽ പാൎപ്പിൻ.
൫൦ ¶ പിന്നെ അവൻ അവരെ
ബെതാനിയായൊളം പുറത്ത കൂട്ടി
കൊണ്ടുപൊയി, തന്റെ കൈകളെ
ഉയൎത്തി, അവരെ അനുഗ്രഹിച്ചു.
൫൧ വിശെഷിച്ച ഉണ്ടായത എ
ന്തെന്നാൽ, അവൻ അവരെ അനു
ഗ്രഹിക്കുമ്പൊൾ, അവൻ അവരിൽ
നിന്ന പിരിയപ്പെട്ട, സ്വൎഗ്ഗത്തിലെ
ക്ക മെല്പട്ട എടുത്തുകൊള്ളപ്പെട്ടു.
൫൨ അപ്പൊൾ അവർ അവനെ
വന്ദിച്ചുകൊണ്ട, മഹാ സന്തൊഷ
ത്തൊട കൂടെ യെറുശലമിലെക്ക തി
രിച്ചു പൊന്നു.
൫൩ എല്ലായ്പൊഴും ദൈവാലയ
ത്തിൽ ദൈവത്തെ സ്തുതിച്ച, പുകഴ്ത്തി
കൊണ്ട ഇരുന്നു. ആമെൻ.

# യൊഹന്നാൻ എഴുതിയ എവൻഗെലിയൊൻ.

---

## ൧ അദ്ധ്യായം.

൧ യെശു ക്രിസ്തുവിന്റെ ദൈവത്വവും മാനുഷത്വവും അധികാരവും —൧൫ യൊഹന്നാന്റെ സാക്ഷി —൩൫ അന്ത്രെയൊസ, പത്രൊസ മുതലായവർ വിളിക്കപ്പെട്ടത.

ആദിയിൽ വചനം ഉണ്ടായിരുന്നു, ആ വചനം ദൈവത്തൊടകൂടെ ആയിരുന്നു, ആ വചനം ദൈവവും ആയിരുന്നു.

൨ ആയത ആദിയിൽ ദൈവത്തൊടകൂടെ ആയിരുന്നു.

൩ സകലവും അവനാൽ ഉണ്ടാക്കപ്പെട്ടു; ഉണ്ടാക്കപ്പെട്ടത ഒന്നും അവനെ കൂടാതെ ഉണ്ടാക്കപ്പെട്ടതുമില്ല.

൪ അവനിൽ ജീവൻ ഉണ്ടായിരുന്നു; ആ ജീവൻ മനുഷ്യരുടെ വെളിച്ചം ആയിരുന്നു.

൫ വിശെഷിച്ചും ആ വെളിച്ചം ഇരുളിൽ പ്രകാശിക്കുന്നു; എങ്കിലും ഇരുൾ അതിനെ പരിഗ്രഹിച്ചില്ല.

൬ ¶ ഒരു മനുഷ്യൻ ദൈവത്തിൽനിന്ന അയക്കപ്പെട്ടിരുന്നു, അവന്റെ നാമം യൊഹന്നാൻ എന്ന [ആയിരുന്നു.]

൭ ആയവൻ താൻ മൂലം എല്ലാവരും വിശ്വസിക്കെണ്ടുന്നതിന, ആ വെളിച്ചത്തെ കുറിച്ച സാക്ഷിപ്പെടുത്തുവാനായിട്ട സാക്ഷിയായി വന്നു.

൮ അവൻ ആ വെളിച്ചം ആയിരുന്നില്ല, ആ വെളിച്ചത്തെ കുറിച്ച സാക്ഷിപ്പെടുത്തുവാനായിട്ട [അയക്കപ്പെട്ടവൻ] അത്രെ.

൯ യാതൊന്ന ലൊകത്തിലെക്ക വരുന്ന മനുഷ്യനെ ഒക്കെയും പ്രകാശിപ്പിക്കുന്നുവൊ, അത സത്യമുള്ള വെളിച്ചം ആയിരുന്നു.

൧൦ അവൻ ലൊകത്തിൽ ആയിരുന്നു, അത്രയുമല്ല ലൊകം അവനാൽ ഉണ്ടാക്കപ്പെട്ടു, എങ്കിലും ലൊകം അവനെ അറിഞ്ഞില്ല.

൧൧ അവൻ തന്റെ സ്വന്തത്തിലെക്ക വന്നു, എങ്കിലും അവന്റെ സ്വന്തക്കാർ അവനെ കൈക്കൊണ്ടില്ല.

൧൨ എന്നാൽ എത്ര ജനങ്ങൾ അവനെ കൈക്കൊണ്ടുവൊ, തന്റെ നാമത്തിൽ വിശ്വസിക്കുന്ന അത്ര ജനങ്ങൾക്കും ദൈവത്തിന്റെ മക്കളായി തീരെണ്ടുന്നതിന അവൻ അധികാരം കൊടുത്തു.

൧൩ അവർ രക്തത്തിൽനിന്ന എങ്കിലും, ജഡത്തിന്റെ ഇഷ്ടത്തിൽനിന്ന എങ്കിലും, മനുഷ്യരുടെ ഇഷ്ടത്തിൽനിന്ന എങ്കിലും അല്ല, ദൈവത്തിൽനിന്ന തന്നെ ജനിച്ചു.

൧൪ വിശെഷിച്ചും ആ വചനം ജഡമായി, കൃപ കൊണ്ടും സത്യം കൊണ്ടും നിറെഞ്ഞതായി, നമ്മുടെ ഇടയിൽ വസിച്ചു, പിതാവിൽനിന്ന എകജാതനായവന്റെ മഹത്വം എന്ന പൊലെ അവന്റെ മഹത്വം ഞങ്ങൾ കാണുകയും ചെയ്തു.

൧൫ ¶ യൊഹന്നാൻ അവനെ കുറിച്ച സാക്ഷിപ്പെടുത്തി, എന്റെ പിന്നാലെ വരുന്നവൻ ഇനിക്ക മുമ്പനായി തീർന്നു, എന്ന ഞാൻ ആരെ കുറിച്ച ചൊല്ലിയൊ, അവൻ ഇവൻ ആയിരുന്നു: എന്തകൊണ്ടെന്നാൽ അവൻ എന്റെ മുമ്പനായിരുന്നു, എന്ന വിളിച്ച പറഞ്ഞു.

൧൬ വിശെഷിച്ചും അവന്റെ വ

നിപൂൎണ്ണതയിൽനിന്ന നാം എല്ലാവരും കൃപെക്ക വെണ്ടി കൃപയെയും കൈക്കൊണ്ടു.

൧൭ എന്തകൊണ്ടെന്നാൽ വെദപ്രമാണം മൊശെയാൽ തരപ്പെട്ടു, കൃപയും സത്യവും യെശു ക്രിസ്തുവിനാൽ ഉണ്ടായി.

൧൮ ഒരുത്തനും ദൈവത്തെ ഒരു നാളും കണ്ടിട്ടില്ല: പിതാവിന്റെ മാൎവ്വിടത്തിലിരിക്കുന്ന എകജാതനായുള്ള പുത്രനായവൻ അവനെ അറിയിച്ചു.

൧൯ ¶ പിന്നെ നീ ആരാകുന്നു? എന്ന യൊഹന്നാനൊട ചൊദിക്കെണ്ടുന്നതിനായിട്ടു, യെഹൂദന്മാർ യെറുശലെമിൽനിന്ന ആചാൎയ്യന്മാരെയും ലെവിയക്കാരെയും അയച്ചപ്പൊൾ, അവന്റെ സാക്ഷി ഇത ആകുന്നു.

൨൰ അവൻ മറുത്ത പറയാതെ, അനുസരിച്ചു; ഞാൻ ക്രിസ്തുവല്ല എന്ന അനുസരിച്ചു.

൨൧ അപ്പൊൾ അവർ അവനൊട, പിന്നെ എന്ത? നീ എലിയായൊ? എന്ന ചൊദിച്ചു. ഞാൻ അല്ല എന്ന അവൻ പറയുന്നു. നീ ആ ദീൎഘദൎശിയൊ? അല്ല, എന്ന അവൻ ഉത്തരം പറഞ്ഞു.

൨൨ അപ്പൊൾ അവർ അവനൊട, ഞങ്ങൾ ഞങ്ങളെ അയച്ചവരൊട ഉത്തരം പറയെണ്ടുന്നതിന, നീ ആരാകുന്നു? നിന്നെ കുറിച്ച തന്നെ നീ എന്ത പറയുന്നു? എന്ന പറഞ്ഞു.

൨൩ യശായ ദീൎഘദൎശി പറഞ്ഞ പ്രകാരം, കൎത്താവിന്റെ വഴി നെരെ ആക്കുവിൻ, എന്ന വനത്തിൽ വിളിക്കുന്നവന്റെ ശബ്ദം ഞാൻ ആകുന്നു; എന്ന അവൻ പറഞ്ഞു.

൨൪ വിശെഷിച്ചും അയക്കപ്പെട്ടവർ പറിശെന്മാരിൽനിന്നുള്ളവർ ആയിരുന്നു.

൨൫ പിന്നെ അവർ അവനൊട ചൊദിച്ചു, നീ ക്രിസ്തുവെങ്കിലും, എലിയാ എങ്കിലും, ആ ദീൎഘദൎശി എങ്കിലും അല്ല എങ്കിൽ, പിന്നെ നീ എന്തിന ബപ്തിസ്മപ്പെടുത്തുന്നു? എന്ന അവനൊട പറഞ്ഞു.

൨൬ യൊഹന്നാൻ അവരൊട ഉത്തരമായിട്ടു, ഞാൻ വെള്ളം കൊണ്ട ബപ്തിസ്മപ്പെടുത്തുന്നു: എന്നാൽ നിങ്ങൾ അറിയാതെ ഇരിക്കുന്ന ഒരുത്തൻ നിങ്ങളുടെ ഇടയിൽ നില്ക്കുന്നുണ്ട.

൨൭ അവൻ എന്റെ പിന്നാലെ വന്നിട്ടു, എന്റെ മുമ്പനായി തീൎന്നവൻ ആകുന്നു, അവന്റെ ചെരിപ്പുകളുടെ വാറ അഴിപ്പാൻ ഞാൻ യൊഗ്യനല്ല എന്ന പറഞ്ഞു.

൨൮ ഈ കാൎയ്യങ്ങൾ യൊർദാന്റെ അക്കരയിൽ ബെതബാറയിൽ യൊഹന്നാൻ ബപ്തിസ്മപ്പെടുത്തികൊണ്ടിരുന്ന സ്ഥലത്ത ഉണ്ടായി.

൨൯ ¶ പിറ്റെ ദിവസം യൊഹന്നാൻ യെശു തന്റെ അടുക്കൽ വരുന്നതിനെ കണ്ടിട്ടു, കണ്ടാലും, ലൊകത്തിന്റെ പാപം നീക്കികളയുന്ന ദൈവത്തിന്റെ കുഞ്ഞാട:

൩൰ ഇനിക്ക മുമ്പനായി തീൎന്ന ഒരു പുരുഷൻ എന്റെ പിന്നാലെ വരുന്നു എന്ന ഞാൻ ആരെ കുറിച്ച ചൊല്ലിയൊ, അവൻ ഇവൻ ആകുന്നു: എന്തകൊണ്ടെന്നാൽ അവൻ എന്റെ മുമ്പനായിരുന്നു.

൩൧ ഞാനൊ അവനെ അറിഞ്ഞില്ല; എങ്കിലും അവൻ ഇസ്രാഎലിന വെളിപ്പെട്ടു തീരെണ്ടുന്നതിനായിട്ടു തന്നെ, ഞാൻ വെള്ളം കൊണ്ട ബപ്തിസ്മപ്പെടുത്തികൊണ്ട വന്നു എന്ന പറഞ്ഞു.

൩൨ പിന്നെ യൊഹന്നാൻ സാക്ഷിപ്പെടുത്തി, ആത്മാവ ഒരു പ്രാവ പൊലെ സ്വൎഗ്ഗത്തിൽനിന്ന ഇറങ്ങുന്നതിനെ ഞാൻ കണ്ടു, അത അവന്റെ മെൽ ഇരുന്നു.

൩൩ ഞാനൊ അവനെ അറിഞ്ഞി
ല്ല; എന്നാലും വെള്ളം കൊണ്ട ബ
പ്തിസ്മപ്പെടുത്തുവാൻ എന്നെ അയ
ച്ചവൻ തന്നെ എന്നൊട, നീ യാ
തൊരുത്തന്റെ മെൽ ആത്മാവ ഇ
റങ്ങി, അവന്റെ മെൽ ഇരിക്കുന്നതി
നെ കാണുമൊ, ആയവൻ പരിശു
ദ്ധാത്മാവ കൊണ്ട ബപ്തിസ്മപ്പെടു
ത്തുന്നവൻ ആകുന്നു എന്ന പറഞ്ഞു.
൩൪ ഞാൻ കണ്ടു, ഇവൻ ദൈവ
ത്തിന്റെ പുത്രൻ ആകുന്നു എന്ന
സാക്ഷിപ്പെടുത്തുകയും ചെയ്തു.
൩൫ ¶ പിന്നെയും പിറെറ ദിവ
സം യൊഹന്നാനും അവന്റെ ശി
ഷ്യന്മാരിൽ രണ്ടാളും നിന്നിരുന്നു;
൩൬ അവൻ നടന്നുകൊണ്ടിരിക്കു
ന്ന യെശുവിനെ നൊക്കീട്ടു, കണ്ടാ
ലും. ദൈവത്തിന്റെ കുഞ്ഞാട, എ
ന്ന പറഞ്ഞു.
൩൭ അവൻ പറഞ്ഞത ആ രണ്ട
ശിഷ്യന്മാർ കെട്ടു, യെശുവിന്റെ പി
ന്നാലെ ചെന്നു.
൩൮ എന്നാറെ യെശു തിരിഞ്ഞ,
അവരെ പിന്നാലെ വരുന്നത കണ്ടി
ട്ടു, അവരൊട,
൩൯ നിങ്ങൾ എന്ത അന്വെഷി
ക്കുന്നു? എന്ന പറയുന്നു. അവർ അ
വനൊട, (ഗുരൊ എന്ന അൎത്ഥമാകു
ന്നു) റബ്ബി, നീ എവിടെ പാൎക്കുന്നു
എന്ന പറഞ്ഞു.
൪൦ അവൻ അവരൊട, വന്ന
നൊക്കുവിൻ എന്ന പറയുന്നു. അ
വർ വന്ന, അവൻ പാൎത്ത എടംക
ണ്ടു; എകദെശം പത്ത മണി നെ
രമായിരുന്നതകൊണ്ട, ആ ദിവസം
അവനൊട കൂടെ പാൎക്കയും ചെ
യ്തു.
൪൧ യൊഹന്നാനിൽനിന്ന കെട്ടു,
അവനെ പിഞ്ചെന്ന രണ്ട ആളുക
ളിൽ ഒരുത്തൻ ശിമൊന്റെ സഹൊ
ദരനായ അന്ത്രെയൊസ ആയിരു
ന്നു.

൪൨ അവൻ മുമ്പെ തന്റെ സ്വ
ന്ത സഹൊദരനായ ശിമൊനെ ക
ണ്ട, അവനൊട, ക്രിസ്തു എന്ന അ
ൎത്ഥമാകുന്ന മെശിഹായെ ഞങ്ങൾ
കണ്ടു എന്ന പറയുന്നു.
൪൩ പിന്നെ അവൻ അവനെ
യെശുവിന്റെ അടുക്കൽ കൊണ്ടുവ
ന്നു. എന്നാറെ യെശു അവനെ ക
ണ്ടിട്ടു, നീ യൊനായുടെ പുത്രനാ
യ ശിമൊൻ ആകുന്നു: നിനക്കു കെ
ഫാ എന്ന പെർ വിളിക്കപ്പെടും എ
ന്ന പറഞ്ഞു, അതിന്റെ അൎത്ഥം ഒ
രു കല്ല എന്ന ആകുന്നു.
൪൪ പിറെറ ദിവസം യെശു ഗ
ലിലെയായിലെക്കു പൊകുവാൻ ഇ
ച്ശിച്ചിരുന്നു, ഫീലിപ്പൊസിനെ ക
ണ്ട, അവനൊട, എന്റെ പിന്നാ
ലെ വരിക എന്ന പറയുന്നു.
൪൫ എന്നാൽ ഫീലിപ്പൊസ അ
ന്ത്രെയൊസിന്റെയും പത്രൊസി
ന്റെയും നഗരമായ ബെതസൈ
ദായിൽനിന്നുള്ളവൻ ആയിരുന്നു.
൪൬ ഫീലിപ്പൊസ നഥാനിഎലി
നെ കണ്ട, അവനൊട, വെദപ്ര
മാണത്തിൽ മൊശെയും ദീൎഘദൎശി
മാരും ആരെ കുറിച്ച എഴുതിയൊ,
അവനെ ഞങ്ങൾ കണ്ടു, യൊസെ
ഫിന്റെ പുത്രനായി നസറെത്തിൽ
നിന്നുള്ള യെശുവിനെ തന്നെ, എ
ന്ന പറഞ്ഞു.
൪൭ എന്നാറെ നഥാനിഎൽ അ
വനൊട, നസറെത്തിൽനിന്ന യാ
തൊരു നന്മയും ഉണ്ടാകുവാൻ ക
ഴിയുമൊ? എന്ന പറഞ്ഞു. ഫീലി
പ്പൊസ അവനൊട, നീ വന്ന, നൊ
ക്ക എന്ന പറഞ്ഞു.
൪൮ യെശു തന്റെ അടുക്കൽ ന
ഥാനിഎലിനെ വരുന്നത കണ്ട, അ
വനെ കുറിച്ച, കണ്ടാലും, സത്യമു
ള്ള ഇസ്രാഎൽക്കാരൻ, അവനിൽ
ഒരു വഞ്ചനയും ഇല്ല, എന്ന പറ
യുന്നു.

൪൮ നതാനിഎൽ അവനൊട, നീ എന്നെ എവിടെനിന്ന അറിയുന്നു? എന്ന പറയുന്നു. യെശു ഉത്തരമായിട്ട അവനൊട, ഫീലിപ്പൊസ നിന്നെ വിളിക്കുന്നതിന മുമ്പെ നീ അത്തിവൃക്ഷത്തിൻ കീഴിൽ ഇരിക്കുമ്പൊൾ ഞാൻ നിന്നെ കണ്ടു, എന്ന പറഞ്ഞു.

൪൯ നതാനിഎൽ ഉത്തരമായിട്ട അവനൊട, റബ്ബി, നീ ദൈവത്തിന്റെ പുത്രൻ ആകുന്നു; നീ ഇസ്രാഎലിന്റെ രാജാവ ആകുന്നു എന്ന പറയുന്നു.

൫൦ യെശു ഉത്തരമായിട്ട അവനൊട ഞാൻ നിന്നെ അത്തി വൃക്ഷത്തിൻ കീഴിൽ കണ്ടു, എന്ന ഞാൻ നിന്നൊട പറഞ്ഞതകൊണ്ട, നീ വിശ്വസിക്കുന്നുവൊ? നീ ഇവയെക്കാളും വലുതായിട്ടുള്ള കാൎയ്യങ്ങളെ കാണും എന്ന പറഞ്ഞു.

൫൧ പിന്നെയും അവൻ അവനൊട, ഇനിമെൽ നിങ്ങൾ സ്വൎഗ്ഗം തുറന്നിരിക്കുന്നതും, ദൈവദൂതന്മാർ മനുഷ്യപുത്രന്റെ മെൽ കയറുകയും ഇറങ്ങുകയും ചെയ്യുന്നതിനെയും കാണും, എന്ന ഞാൻ സത്യമായിട്ട സത്യമായിട്ട നിങ്ങളൊട പറയുന്നു എന്ന പറഞ്ഞു.

## ൨ അദ്ധ്യായം.

൧ ക്രിസ്തു വെള്ളം വീഞ്ഞാക്കി തീൎക്കയും.—൧൨ കപ്പൎന്നഹൊമിലെക്കും യെറുശലമിലെക്കും പ്രയാണം ചെയ്കയും.—൧൩ ദൈവാലയം ശുദ്ധം ചെയ്കയും ചെയ്യുന്നത.

പിന്നെ മൂന്നാം ദിവസത്തിൽ ഗലിലെയായിലെ കാനായിൽ ഒരു കല്യാണം ഉണ്ടായിരുന്നു; യെശുവിന്റെ അമ്മയും അവിടെ ഉണ്ടായിരുന്നു:

൨ അത്രയുമല്ല യെശുവും അവന്റെ ശിഷ്യന്മാരും കല്യാണത്തിന വിളിക്കപ്പെട്ടിരുന്നു.

൩ എന്നാറെ അവൎക്ക വീഞ്ഞ കുറവായപ്പൊൾ, യെശുവിന്റെ അമ്മ അവനൊട അവൎക്ക വീഞ്ഞില്ല എന്ന പറയുന്നു.

൪ യെശു അവളൊട, സ്ത്രീയെ, ഇനിക്കും നിനക്കും എന്ത? എന്റെ സമയം ഇനിയും വന്നില്ല എന്ന പറയുന്നു.

൫ അവന്റെ അമ്മ ശുശ്രൂഷക്കാരൊട, അവൻ നിങ്ങളൊട എന്തെങ്കിലും പറഞ്ഞാൽ, അത ചെയ്വിൻ എന്ന പറയുന്നു.

൬ അവിടെ യെഹൂദന്മാരുടെ ശുദ്ധീകരണത്തിന്റെ മൎയ്യാദ പ്രകാരം, ഒരൊന്നിൽ രണ്ടും മൂന്നും കുടം കൊള്ളുന്ന ആറ കല്പാത്രങ്ങൾ വെക്കപ്പെട്ടിരുന്നു.

൭ യെശു അവരൊട, കല്പാത്രങ്ങളെ വെള്ളം കൊണ്ട നിറപ്പിൻ എന്ന പറഞ്ഞു. അവർ അവയെ വക്കൊളം നിറക്കയും ചെയ്തു.

൮ പിന്നെ അവൻ അവരൊട, കൊരി, വിരുന്ന പ്രമാണിയുടെ അടുക്കലെക്ക കൊണ്ടുപൊകുവിൻ, എന്ന പറഞ്ഞു: അവർ കൊണ്ടുപൊയി.

൯ എന്നാറെ വീഞ്ഞാക്കപ്പെട്ട വെള്ളം വിരുന്ന പ്രമാണി രുചി നൊക്കി, അത എവിടെനിന്ന ഉണ്ടായി എന്ന അറിയാതെ ഇരിക്കുമ്പൊൾ, (എന്നാൽ വെള്ളം കൊരിയ ശുശ്രൂഷക്കാർ അറിഞ്ഞിരുന്നു,) വിരുന്ന പ്രമാണി മണവാളനെ വിളിച്ചു,

൧൦ അവനൊട, എല്ലാവനും മുമ്പിൽ നല്ല വീഞ്ഞയും, ജനങ്ങൾ നന്നായി കുടിച്ചതിന്റെ ശെഷം അപ്പൊൾ ഇളപ്പമായുള്ളതും വെക്കുന്നു: എങ്കിലും നീ നല്ല വീഞ്ഞ ഇതവരെയും സംഗ്രഹിച്ചുവല്ലൊ, എന്ന പറയുന്നു.

൰൧ അത്ഭുതങ്ങളുടെ ഈ ആരംഭം യെശു ഗലിലെയായിലെ കാനായിൽ ചെയ്തു, തന്റെ മഹത്വം വെളിപ്പെടുത്തി: അവന്റെ ശിഷ്യന്മാർ അവനിൽ വിശ്വസിച്ചു.

൰൨ ഇതിന്റെ ശെഷം അവനും, അവന്റെ അമ്മയും, അവന്റെ സഹൊദരന്മാരും, അവന്റെ ശിഷ്യന്മാരും കൂടി കപ്പർന്നഹൊമിലെക്ക പൊയി: അവിടെ അവർ എറ ദിവസങ്ങൾ പാൎത്തില്ല.

൰൩ ¶ പിന്നെ യെഹൂദന്മാരുടെ പെസഹാ സമീപമായി, അപ്പൊൾ യെശു യെറുശലെമിലെക്ക പൊയി.

൰൪ അവൻ ദൈവാലയത്തിൽ മാടുകളെയും ആടുകളെയും പ്രാവുകളെയും വില്ക്കുന്നവരും പൊൻവാണിഭക്കാരും ഇരിക്കുന്നതിനെ കണ്ടു.

൰൫ പിന്നെ ചരടുകൾ കൊണ്ട ഒരു ചമ്മട്ടിയുണ്ടാക്കീട്ട, അവൻ എല്ലാവരെയും, ആടുകളെയും, മാടുകളെയും ദൈവാലയത്തിൽനിന്ന പുറത്താക്കി; പൊൻവാണിഭക്കാരുടെ കാശ തൂകി കളഞ്ഞ, പീഠങ്ങളെ മറിച്ചിട്ടു:

൰൬ പ്രാവുകളെ വില്ക്കുന്നവരൊടും, നിങ്ങൾ ഇവയെ ഇവിടെനിന്ന എടുത്ത കൊണ്ടുപൊകുവിൻ, എന്റെ പിതാവിന്റെ ഭവനത്തെ ഒരു വ്യാപാരവീടാക്കരുത എന്ന പറഞ്ഞു.

൰൭ അപ്പൊൾ അവന്റെ ശിഷ്യന്മാർ, നിന്റെ ഭവനത്തിലെ ശുഷ്കാന്തി എന്നെ ഭക്ഷിച്ചുകളഞ്ഞു, എന്ന എഴുതിയിരിക്കുന്നത ഒൎത്തു.

൰൮ അപ്പൊൾ യെഹൂദന്മാർ ഉത്തരമായിട്ട അവനൊട, നീ ഈ കാൎയ്യങ്ങളെ ചെയ്യുന്നത കൊണ്ട, നീ ഞങ്ങൾക്ക എന്തൊരു അടയാളം കാണിക്കുന്നു എന്ന പറഞ്ഞു.

൰൯ യെശു ഉത്തരമായിട്ട അവരൊട, ഈ ദൈവാലയം നശിപ്പിപ്പിൻ, പിന്നെ ഞാൻ മൂന്ന ദിവസത്തിനകം അത ഉയൎത്തും എന്ന പറഞ്ഞു.

൨൰ അപ്പൊൾ യെഹൂദന്മാർ, നാല്പത്താറ സംവത്സരം കൊണ്ട ഈ ദൈവാലയം പണി തിക്കപ്പെട്ടു; നീയൊ മൂന്ന ദിവസത്തിനകം അത ഉയൎത്തുമൊ? എന്ന പറഞ്ഞു.

൨൰൧ എന്നാൽ അവൻ തന്റെ ശരീരമെന്ന ദൈവാലയത്തെ കുറിച്ച പറഞ്ഞിരുന്നു.

൨൰൨ അതകൊണ്ട അവൻ മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീറ്റതിന്റെ ശെഷം, അവൻ ഇത അവരൊട പറഞ്ഞിരുന്നു എന്ന അവന്റെ ശിഷ്യന്മാർ ഒൎത്തു: വെദവാക്യവും യെശു പറഞ്ഞ വചനവും വിശ്വസിക്കയും ചെയ്തു.

൨൰൩ ¶ പിന്നെ അവൻ യെറുശലമിൽ പെസഹാ എന്ന പെരുനാളിൽ ഇരിക്കുമ്പൊൾ, അവൻ ചെയ്ത അത്ഭുതങ്ങളെ പലരും കണ്ടിട്ട, അവന്റെ നാമത്തിൽ വിശ്വസിച്ചു.

൨൰൪ എന്നാൽ യെശു എല്ലാവരെയും അറിഞ്ഞിരിക്കകൊണ്ട, തന്നെ താൻ അവൎക്ക വിശ്വാസമായെല്പിച്ചില്ല.

൨൰൫ മനുഷ്യരിൽ എന്തുള്ളു എന്ന അവൻ അറിഞ്ഞിരിക്കകൊണ്ട, ഒരുത്തനും മനുഷ്യനെ കുറിച്ച സാക്ഷി പറവാൻ അവന ആവശ്യം ഉണ്ടായിരുന്നില്ല.

## ൩ അദ്ധ്യായം.

൧ ക്രിസ്തു നിക്കൊദീമുസിന പുതുജനനത്തിന്റെ ആവശ്യം ഉപദെശിക്കുന്നത.—൨൰൨ യൊഹന്നാന്റെ ബപ്തിസ്മയും ക്രിസ്തുവിനെ കുറിച്ച അവന്റെ സാക്ഷിയും ഉപദെശവും.

൧ എന്നാൽ യെഹൂദന്മാരുടെ ഒരു പ്രമാണിയായി, നിക്കൊദീമുസ എന്ന

പെരുള്ളവനായി, പറിശന്മാരിൽ
ഒരു മനുഷ്യൻ ഉണ്ടായിരുന്നു.
൨ അവൻ രാത്രിയിൽ യെശുവി
ന്റെ അടുക്കൽ വന്ന, അവനൊട,
റബ്ബി, നീ ദൈവത്തിൽനിന്ന വ
ന്നിട്ടുള്ളൊരു ഉപദെഷ്ടാവാകുന്നു
എന്ന ഞങ്ങൾ അറിയുന്നു: എന്ത
കൊണ്ടെന്നാൽ, ഒരുത്തനും ദൈ
വം അവനൊടു കൂടെ ഇല്ലാതെ ഇ
രുന്നാൽ, നീ ചെയ്യുന്ന അതിശയ
ങ്ങളെ ചെയ്വാൻ കഴികയില്ല എന്ന
പറഞ്ഞു.
൩ യെശു ഉത്തരമായിട്ട അവ
നൊട, ഒരുത്തനും വീണ്ടും ജനിക്കാ
തെ ഇരുന്നാൽ, അവന ദൈവത്തി
ന്റെ രാജ്യം കാണ്മാൻ കഴികയില്ല
എന്ന ഞാൻ സത്യമായിട്ട, സത്യമാ
യിട്ട നിന്നൊട പറയുന്നു എന്ന വ
റഞ്ഞു.
൪ നിക്കൊദീമുസ അവനൊട,
വൃദ്ധനായുള്ളപ്പൊൾ, ഒരു മനുഷ്യ
ന എങ്ങിനെ ജനിപ്പാൻ കഴിയും?
അവന രണ്ടാം പ്രാവശ്യം തന്റെ
അമ്മയുടെ ഗൎഭത്തിലെക്ക കടന്ന, ജ
നിപ്പാൻ കഴിയുമൊ? എന്ന പറയു
ന്നു.
൫ യെശു ഉത്തരമായിട്ട വെള്ള
ത്തിൽനിന്നും ആത്മാവിൽനിന്നും
ജനിക്കുന്നില്ല എങ്കിൽ, ഒരുത്തനും
ദൈവത്തിന്റെ രാജ്യത്തിലെക്ക ക
ടപ്പാൻ കഴികയില്ല എന്ന ഞാൻ
സത്യമായിട്ട, സത്യമായിട്ട നിന്നൊ
പറയുന്നു.
൬ ജഡത്തിൽനിന്ന ജനിച്ചത
ജഡമാകുന്നു: ആത്മാവിൽനിന്ന ജ
നിച്ചത ആത്മാവും ആകുന്നു.
൭ നിങ്ങൾ വീണ്ടും ജനിക്കെണ
മെന്ന ഞാൻ നിന്നൊട പറഞ്ഞത
കൊണ്ട, ആശ്ചൎയ്യപ്പെടെണ്ട.
൮ വായു എവിടെ ഇഛ്ശിക്കുന്നുവൊ
അവിടെ ഊതുന്നു; നീയും അതി
ന്റെ ശബ്ദം കെൾക്കുന്നു, എങ്കിലും
അത എവിടെനിന്ന വരുന്നു എന്നും
എവിടെക്ക പൊകുന്നു എന്നും അ
റിയുന്നില്ല: ആത്മാവിൽനിന്ന ജനി
ക്കുന്നവൻ എല്ലാം ഇപ്രകാരമാകുന്നു
എന്ന പറഞ്ഞു.
൯ നിക്കൊദീമുസ ഉത്തരമായിട്ട
അവനൊട, ഈ കാൎയ്യങ്ങൾ എങ്ങി
നെ ഉണ്ടാകുവാൻ കഴിയും? എന്ന
പറഞ്ഞു.
൧൦ യെശു ഉത്തരമായിട്ട അവ
നൊട പറഞ്ഞു, നീ ഇസ്രാഎലി
ന്റെ ഒരു ഉപദെഷ്ടാവായിരുന്നി
ട്ട, ഈ കാൎയ്യങ്ങളെ അറിയുന്നില്ല
യൊ?
൧൧ ഞാൻ സത്യമായിട്ട, സത്യമാ
യിട്ട നിന്നൊട പറയുന്നു, ഞങ്ങൾ
അറിയുന്നത ഞങ്ങൾ പറയുന്നു, ഞ
ങ്ങൾ കണ്ടിട്ടുള്ളത സാക്ഷിപ്പെടുത്തു
കയും ചെയ്യുന്നു: എങ്കിലും നിങ്ങൾ
ഞങ്ങളുടെ സാക്ഷിയെ കൈക്കൊ
ള്ളുന്നില്ല.
൧൨ ഞാൻ ഭൂമിയെ സംബന്ധിച്ച
കാൎയ്യങ്ങളെ നിങ്ങളൊട പറഞ്ഞി
ട്ട, നിങ്ങൾ വിശ്വസിക്കുന്നില്ല എ
ങ്കിൽ, ഞാൻ സ്വൎഗ്ഗത്തെ സംബന്ധി
ച്ച കാൎയ്യങ്ങളെ നിങ്ങളൊട പറ
ഞ്ഞാൽ നിങ്ങൾ എങ്ങിനെ വിശ്വ
സിക്കും?
൧൩ സ്വൎഗ്ഗത്തിൽനിന്ന ഇറങ്ങിയ
വനായി, സ്വൎഗ്ഗത്തിലിരിക്കുന്നവനാ
യ മനുഷ്യന്റെ പുത്രൻ അല്ലാതെ,
ഒരുത്തനും സ്വൎഗ്ഗത്തിലെക്ക കരെറി
ട്ടുമില്ല.
൧൪ ¶ അത്രയുമല്ല, എത പ്രകാ
രം മൊശെ വനത്തിൽ സൎപ്പം ഉയ
ൎത്തിയൊ? അപ്രകാരം തന്നെ മനു
ഷ്യന്റെ പുത്രനും,
൧൫ അവനിൽ വിശ്വസിക്കുന്നവ
ൻ ഒരുത്തനും നശിച്ചുപൊകാതെ,
നിത്യജീവൻ ഉണ്ടാകെണ്ടുന്നതിന,
ഉയൎത്തപ്പെടെണ്ടുന്നതാകുന്നു.
൧൬ എന്തുകൊണ്ടെന്നാൽ ദൈവം

തന്റെ ഏകജാതനായ പുത്രനെ,
അവനിൽ വിശ്വസിക്കുന്നവൻ ഒ
രുത്തനും നശിച്ചുപൊകാതെ, നിത്യ
ജീവൻ ഉണ്ടാകെണ്ടുന്നതിന, തരു
വാൻ തക്കവണ്ണം എത്രയും ലൊക
ത്തെ സ്നെഹിച്ചു.

൧൭ എന്തെന്നാൽ ലൊകത്തെ ക
റ്റം വിധിപ്പാനായിട്ട ദൈവം ത
ന്റെ പുത്രനെ ലൊകത്തിലെക്ക അ
യച്ചില്ല: ലൊകം അവനാൽ രക്ഷി
ക്കപ്പെടുവാനായിട്ടത്രെ

൧൮ അവനിൽ വിശ്വസിക്കുന്നവ
ൻ കുറ്റം വിധിക്കപ്പെടുന്നില്ല: എ
ന്നാൽ വിശ്വസിക്കാത്തവനൊ അ
വൻ ദൈവത്തിന്റെ ഏകജാതനാ
യ പുത്രന്റെ നാമത്തിൽ വിശ്വ
സിച്ചില്ലായ്കകൊണ്ട, മുമ്പെ തന്നെ
കുറ്റം വിധിക്കപ്പെട്ടിരിക്കുന്നു.

൧൯ വിശെഷിച്ചും കുറ്റവിധി ഇ
താകുന്നു, വെളിച്ചം ലൊകത്തിൽ വ
ന്നിട്ടും, മനുഷ്യർ തങ്ങളുടെ പ്രവൃ
ത്തികൾ ദൊഷമുള്ളവയായിരുന്നത
കൊണ്ട വെളിച്ചത്തെക്കാൾ എറ്റ
വും ഇരുളിനെ സ്നെഹിച്ചു.

൨൦ അതെന്തകൊണ്ടെന്നാൽ ദൊ
ഷം ചെയ്യുന്നവനെല്ലാം വെളിച്ചം
പകെക്കുന്നു, തന്റെ പ്രവൃത്തികൾ
ആക്ഷെപിക്കപ്പെടാതെ ഇരിപ്പാനാ
യിട്ട വെളിച്ചത്തിന്റെ അടുക്കൽ
വരുന്നതുമില്ല.

൨൧ എന്നാൽ സത്യത്തെ ചെയ്യുന്ന
വൻ, തന്റെ പ്രവൃത്തികൾ ദൈവ
ത്തിൽ ചെയ്യപ്പെട്ടവയാകുന്നു എന്ന
വെളിപ്പെടെണ്ടുന്നതിന, വെളിച്ച
ത്തിന്റെ അടുക്കൽ വരുന്നു.

൨൨ ¶ ഈ കാൎയ്യങ്ങളുടെ ശെ
ഷം യെശുവും അവന്റെ ശിഷ്യ
ന്മാരും യെഹൂദിയ ദെശത്തിലെക്ക
വന്നു; അവിടെ അവൻ അവ
രൊടു കൂടെ പാൎത്ത ബപ്തിസ്മപ്പെടു
ത്തി.

൨൩ അത്രയുമല്ല യൊഹന്നാനും,
ശാലിമിന്ന സമീപമായുള്ള അയി
നൊനിൽ വളരെ വെള്ളമുണ്ടാക
കൊണ്ട, അവിടെ ബപ്തിസ്മപ്പെടു
ത്തികൊണ്ടിരുന്നു: ജനങ്ങൾ വന്നു,
ബപ്തിസ്മപ്പെടുകയും ചെയ്തു.

൨൪ എന്തകൊണ്ടെന്നാൽ അതുവ
രെയും യൊഹന്നാൻ കാരാഗൃഹ
ത്തിൽ ആക്കപ്പെട്ടിരുന്നില്ല.

൨൫ അപ്പൊൾ യൊഹന്നാന്റെ
ശിഷ്യന്മാരിൽ ചിലൎക്ക യെഹൂദന്മാ
രൊടു കൂടെ ശുദ്ധീകരണത്തെ കുറി
ച്ച ഒരു തൎക്കം ഉണ്ടായി.

൨൬ പിന്നെ അവർ യൊഹന്നാ
ന്റെ അടുക്കൽ വന്ന, അവനൊട,
റബ്ബി, നിന്നൊടു കൂടെ യൊൎദാ
ന്റെ അക്കരയിൽ ഉണ്ടായിരുന്നവ
നായി, നീയും അവനെ കുറിച്ച സാ
ക്ഷിപ്പെടുത്തി ഇരിക്കുന്നവനല്ലൊ,
കണ്ടാലും, അവൻ ബപ്തിസ്മപ്പെടു
ത്തുന്നു, എല്ലാവരും അവന്റെ അ
ടുക്കൽ വരുന്നു എന്ന പറഞ്ഞു.

൨൭ യൊഹന്നാൻ ഉത്തരമായിട്ട
പറഞ്ഞു, തനിക്ക സ്വൎഗ്ഗത്തിൽനിന്ന
തരപ്പെടാതിരുന്നാൽ, ഒരു മനുഷ്യ
ന ഒന്നും കൈക്കൊൾവാൻ കഴിക
യില്ല.

൨൮ ഞാൻ ക്രിസ്തുവല്ല എന്നും, അ
വന മുമ്പായിട്ട അയക്കപ്പെട്ടവന
ത്രെ ആകുന്നു എന്നും ഞാൻ പറ
ഞ്ഞതിന നിങ്ങൾ തന്നെ എനിക്ക
സാക്ഷികൾ ആകുന്നു.

൨൯ കല്യാണസ്ത്രീയുള്ളവൻ മണ
വാളൻ ആകുന്നു: എന്നാൽ മണ
വാളന്റെ സ്നെഹിതൻ നിന്ന, അ
വനിൽനിന്ന കെൾക്കുന്നവനായി,
മണവാളന്റെ ശബ്ദം നിമിത്തം വ
ളരെ സന്തൊഷപ്പെടുന്നു: അത
കൊണ്ട എന്റെ ഈ സന്തൊഷം
പരിപൂൎണ്ണമായി.

൩൦ അവൻ വൎദ്ധിക്കയും, ഞാൻ
കുറകയും ചെയ്യെണ്ടുന്നതാകുന്നു.

൩൧ മെലിൽനിന്ന വരുന്നവൻ

എല്ലാവരിലും മെലുള്ളവനാകുന്നു:
ഭൂമിയിൽനിന്നുള്ളവൻ ഭൂമിയെ സ
ബന്ധിച്ചവൻ ആകുന്നു, ഭൂമിയെ കു
റിച്ചും സംസാരിക്കുന്നു: സ്വൎഗ്ഗത്തിൽ
നിന്ന വരുന്നവൻ എല്ലാവരിലും
മെലുള്ളവനാകുന്നു.
൩൨ താൻ എത കണ്ട കെട്ടുവൊ,
അത അവൻ സാക്ഷിപ്പെടുത്തുന്നു;
എങ്കിലും അവന്റെ സാക്ഷിയെ ഒ
രുത്തനും കൈക്കൊള്ളുന്നില്ല.
൩൩ അവന്റെ സാക്ഷിയെ കൈ
ക്കൊണ്ടവൻ ദൈവം സത്യവാൻ
ആകുന്നു എന്നുള്ളതിന മുദ്രയിട്ടു.
൩൪ എന്തെന്നാൽ ദൈവം അയ
ച്ചിട്ടുള്ളവൻ ദൈവത്തിന്റെ വച
നങ്ങളെ പറയുന്നു: എന്തെന്നാൽ
ദൈവം ആത്മാവിനെ അളവായി
ട്ട അവന കൊടുക്കുന്നില്ല.
൩൫ പിതാവ പുത്രനെ സ്നെഹി
ക്കുന്നു, സകലവും അവന്റെ കയ്യി
ൽ കൊടുത്തിരിക്കുന്നു.
൩൬ പുത്രനിൽ വിശ്വസിക്കുന്നവ
ന നിത്യ ജീവൻ ഉണ്ട: പുത്രനിൽ
വിശ്വസിക്കാത്തവൻ ജീവനെ കാ
ണുകയില്ല: എന്നാലും ദൈവത്തി
ന്റെ കൊപം അവന്റെ മെൽ നി
ലനില്ക്കുന്നു.

## ൪ അദ്ധ്യായം.

൧ ക്രിസ്തു ഒരു ശമറിയക്കാരത്തിയൊട സംസാരിക്കുന്നത.—൨൭ അവന്റെ ശിഷ്യന്മാർ ആശ്ചൎയ്യപ്പെടുന്നത—൩൧ ദൈവത്തിന്റെ മഹത്വത്തെ കുറിച്ച ക്രിസ്തുവിനുള്ള ശുഷ്കാന്തി.—൪൩ അവൻ ഗലിലയായിലെക്ക പൊകയും പ്രഭുവായവന്റെ പുത്രനെ സൌഖ്യം വരുത്തുകയും ചെയ്യുന്നത.

അതുകൊണ്ട യെശു യൊഹന്നാ
നെക്കാൾ അധികം ശിഷ്യന്മാരെ ഉ
ണ്ടാക്കി ബപ്തിസ്മപ്പെടുത്തിയ പ്രകാ
രം പറിശെന്മാർ കെട്ടു എന്ന ക
ൎത്താവ അറിഞ്ഞപ്പൊൾ,
൨ (എങ്കിലും തന്റെ ശിഷ്യന്മാര
ല്ലാതെ യെശു തന്നെ ബപ്തിസ്മപ്പെ
ടുത്തിയില്ല,)
൩ അവൻ യെഹൂദിയായെ വി
ട്ടു, പിന്നെയും ഗലിലെയായിലെക്ക
പുറപ്പെട്ടു പൊയി.
൪ എന്നാൽ അവൻ ശമറിയായി
ൽ കൂടി പൊകെണ്ടുന്നതായിരുന്നു.
൫ അപ്പൊൾ അവൻ യാക്കൊബ
തന്റെ പുത്രനായ യൊസെഫിന
കൊടുത്ത നിലത്തിന്റെ അരികെ,
ശുക്കാർ എന്ന പെരായി, ശമറിയാ
യിലുള്ളൊരു നഗരത്തിലെക്ക വരു
ന്നു.
൬ അവിടെ യാക്കൊബിന്റെ കി
ണറ ഉണ്ടായിരുന്നു, ആകയാൽ യെ
ശു വഴിനടപ്പിനാൽ പ്രയാസപ്പെ
ട്ടവനായി, കിണറിന്റെ അരികെ
അപ്രകാരം ഇരുന്നു. അപ്പൊൾ എ
കദെശം ആറാം മണിനെരം ആ
യിരുന്നു.
൭ ശമറിയായിലുള്ള ഒരു സ്ത്രീ വെ
ള്ളം കൊരുവാനായിട്ടു വരുന്നു:
യെശു അവളൊട, ഇനിക്ക കുടി
പ്പാൻ തരിക, എന്ന പറയുന്നു
൮ (എന്തെന്നാൽ അവന്റെ ശി
ഷ്യന്മാർ ഭക്ഷണ സാധനങ്ങളെ
കൊള്ളുവാനായിട്ട നഗരത്തിലെക്ക
പൊയിരുന്നു.)
൯ അപ്പൊൾ ശമറിയക്കാരത്തി എ
ന്ന സ്ത്രീ അവനൊട, നീ യെഹൂദ
നായിരിക്കുമ്പൊൾ, ശമറിയക്കാര
ത്തിയാകുന്ന എന്നൊട പാനീയം
ചൊദിക്കുന്നത എങ്ങിനെ? എന്ന
പറയുന്നു: എന്തെന്നാൽ യെഹൂദ
ന്മാർ ശമറിയക്കാരൊട വ്യാപാരം
ചെയ്യുമാറില്ല ആയിരുന്നു.
൧൦ യെശു ഉത്തരമായിട്ടു അവ
ളൊട, നീ ദൈവത്തിന്റെ ദാന
വും, ഇനിക്ക കുടിപ്പാൻ തരിക എ
ന്ന നിന്നൊട പറയുന്നവൻ ആരാ

കുന്നു എന്നുള്ളതും അറിഞ്ഞിരുന്നാൽ, നീ തന്നെ അവനൊട ചൊദിക്കയും, അവൻ ജീവനുള്ള വെള്ളം നിനക്ക തരികയും ചെയ്യുമായിരുന്നു എന്ന പറഞ്ഞു.

൰൧ സ്ത്രീ അവനൊട, കൎത്താവെ, നിനക്ക കൊരുന്ന പാത്രമില്ലല്ലൊ, കിണറും ആഴമുള്ളതാകുന്നുവല്ലൊ: അതുകൊണ്ട നിനക്ക എവിടെനിന്ന ജീവനുള്ള വെള്ളം ഉണ്ട?

൰൨ ഈ കിണറ ഞങ്ങൾക്ക തന്നിട്ടുള്ള ഞങ്ങളുടെ പിതാവായ യാക്കൊബിനെക്കാൾ നീ വലിയവൻ ആകുന്നുവൊ? അവൻ തന്നെയും, അവന്റെ മക്കളും, അവന്റെ മൃഗജന്തുക്കളും അതിൽനിന്ന കുടിച്ചിരുന്നു എന്ന പറയുന്നു.

൰൩ യെശു ഉത്തരമായിട്ട അവളൊട, ഈ വെള്ളത്തിൽനിന്ന ആരെങ്കിലും കുടിച്ചാൽ, പിന്നെയും ദാഹിക്കും.

൰൪ എന്നാൽ ഞാൻ കൊടുക്കുന്ന വെള്ളത്തിൽനിന്ന ആരെങ്കിലും കുടിച്ചാൽ, എന്നന്നെക്കും ദാഹിക്കയില്ല; ഞാൻ അവന കൊടുക്കുന്ന വെള്ളം അവനിൽ നിത്യ ജീവങ്കലെക്ക പൊങ്ങി വരുന്ന വെള്ളത്തിന്റെ ഉറവാകും എന്ന പറഞ്ഞു.

൰൫ സ്ത്രീ അവനൊട, കൎത്താവെ, ഇനിക്ക ദാഹിക്കാതെയും. ഞാൻ ഇവിടെ കൊരുവാൻ വരാതെയും ഇരിക്കെണ്ടുന്നതിന, ഈ വെള്ളം ഇനിക്ക തരെണം എന്ന പറഞ്ഞു.

൰൬ യെശു അവളൊട, നീ പൊയി, നിന്റെ ഭൎത്താവിനെ വിളിച്ച, ഇവിടെ വരിക എന്ന പറയുന്നു.

൰൭ സ്ത്രീ ഉത്തരമായിട്ട, ഇനിക്ക ഭൎത്താവില്ല എന്ന പറഞ്ഞു. യെശു അവളൊട, നീ ഇനിക്ക ഭൎത്താവില്ല എന്ന പറഞ്ഞത നന്ന:

൰൮ എന്തുകൊണ്ടെന്നാൽ നിനക്ക അഞ്ചു ഭൎത്താക്കന്മാർ ഉണ്ടായിട്ടുണ്ട; ഇപ്പൊൾ നിനക്കുള്ളവൻ നിന്റെ ഭൎത്താവല്ല: ഇത നീ പറഞ്ഞത സത്യം എന്ന പറഞ്ഞു.

൰൯ സ്ത്രീ അവനൊട, കൎത്താവെ, നീ ഒരു ദീൎഘദൎശിയാകുന്നു എന്ന ഞാൻ കാണുന്നു.

൨൦ ഞങ്ങളുടെ പിതാക്കന്മാർ ഈ മലയിൽ വന്ദിച്ചുവല്ലൊ; എന്നാലൊ വന്ദിക്കെണ്ടുന്ന സ്ഥലം യെറുശലമിൽ ആകുന്നു എന്ന നിങ്ങൾ പറയുന്നുവല്ലൊ, എന്ന പറഞ്ഞു.

൨൧ യെശു അവളൊട, സ്ത്രീയെ, നിങ്ങൾ ഈ മലയിൽ എങ്കിലും, യെറുശലമിൽ എങ്കിലും പിതാവിനെ വന്ദിക്കാത്ത സമയം വരുന്നു, എന്നെ വിശ്വസിക്ക.

൨൨ നിങ്ങൾ അറിയാത്തത വന്ദിക്കുന്നു: രക്ഷ യെഹൂദന്മാരിൽനിന്ന ആകകൊണ്ട, ഞങ്ങൾ വന്ദിക്കുന്നത ഞങ്ങൾ അറിയുന്നു.

൨൩ എങ്കിലും സത്യവന്ദനക്കാർ പിതാവിനെ ആത്മാവിലും സത്യത്തിലും വന്ദിപ്പാനുള്ള സമയം വരുന്നു, ഇപ്പൊളും ആകുന്നു: പിതാവ തന്നെ വന്ദിപ്പാൻ ഇപ്രകാരമുള്ളവരെ അന്വെഷിക്കുന്നുവല്ലൊ.

൨൪ ദൈവം ആത്മാവ [ആകുന്നു:] അവനെ വന്ദിക്കുന്നവർ ആത്മാവിലും സത്യത്തിലും വന്ദിക്കയും വെണം എന്ന പറയുന്നു.

൨൫ സ്ത്രീ അവനൊട, (ക്രിസ്തു എന്ന പറയപ്പെടുന്ന) മശിഹാ വരുന്നു എന്ന ഞാൻ അറിയുന്നു. അവൻ വരുമ്പൊൾ, ഞങ്ങൾക്ക സകലവും അറിയിക്കും എന്ന പറയുന്നു.

൨൬ യെശു അവളൊട, നിന്നൊട സംസാരിക്കുന്ന ഞാൻ അവൻ ആകുന്നു എന്ന പറഞ്ഞു.

൨൭ ¶ ഇതിനിടയിൽ അവന്റെ ശിഷ്യന്മാർ വന്ന, അവൻ സ്ത്രീയൊടകൂടെ സംസാരിച്ചതുകൊണ്ട ആശ്ചൎ

ശ്ചൎയ്യപ്പെട്ടു: എങ്കിലും നീ എന്ത അ
ന്വെഷിക്കുന്നു; അല്ലെങ്കിൽ നീ അ
വനൊടു കൂടെ എന്തിന സംസാരി
ക്കുന്നു? എന്ന ഒരുത്തനും പറഞ്ഞി
ല്ല.
൨൮ അപ്പൊൾ സ്ത്രീ തന്റെ കുടം
വെച്ചും കളഞ്ഞ, നഗരത്തിലെക്ക
പൊയി, ജനങ്ങളൊട,
൨൯ ഞാൻ ചെയ്തിട്ടുള്ള കാൎയ്യങ്ങ
ളെ ഒക്കെയും എന്നൊട പറഞ്ഞിട്ടു
ള്ള ഒരു മനുഷ്യനെ വന്ന നൊക്കു
വിൻ: ഇവൻ ക്രിസ്തുവല്ലയൊ? എ
ന്ന പറഞ്ഞു.
൩൦ അപ്പൊൾ അവര നഗരത്തി
ൽനിന്ന പുറപ്പെട്ടു, അവന്റെ അ
ടുക്കൽ വന്നു.
൩൧ ഇതിനിടയിൽ ശിഷ്യന്മാർ
അവനൊട, ഗുരൊ, ഭക്ഷിക്കെണ
മെന്ന അപെക്ഷിച്ചു.
൩൨ എന്നാറെ അവൻ അവരൊ
ട, നിങ്ങൾ അറിയാതെ കണ്ടുള്ള ഭ
ക്ഷണം ഇനിക്ക ഭക്ഷിപ്പാനുണ്ട എ
ന്ന പറഞ്ഞു.
൩൩ അതുകൊണ്ട ശിഷ്യന്മാർ ത
മ്മിൽ തമ്മിൽ, വല്ലവനും അവന ഭ
ക്ഷിപ്പാൻ കൊണ്ടുവന്നിട്ടുണ്ടൊ? എ
ന്ന പറഞ്ഞു.
൩൪ യെശു അവരൊട പറയുന്നു,
ഞാൻ എന്നെ അയച്ചവന്റെ ഇ
ഷ്ടം ചെയ്കയും, അവന്റെ ക്രിയ
തികെക്കുകയും ചെയ്യുന്നത ഇനിക്കുള്ള
ഭക്ഷണം ആകുന്നു.
൩൫ ഇനിയും നാല മാസം കഴി
ഞ്ഞിട്ടു, കൊയിത്തകാലം വരുന്നു
എന്ന നിങ്ങൾ പറയുന്നില്ലയൊ? ക
ണ്ടാലും, നിലങ്ങൾ ഇപ്പൊൾ ത
ന്നെ കൊയിത്തിന വെണ്മയായിരി
ക്കുന്നു, എന്ന നിങ്ങളുടെ കണ്ണുക
ളെ ഉയൎത്തി, നൊക്കുവിൻ എന്ന
ഞാൻ നിങ്ങളൊട പറയുന്നു.
൩൬ വിശെഷിച്ച വിതെക്കുന്നവ
നും കൊയ്യുന്നവനും ഒന്നിച്ച സ
ന്തൊഷപ്പെടുവാനായിട്ടു, കൊയ്യു
ന്നവൻ കൂലി വാങ്ങി, നിത്യ ജീവ
ങ്കൽ ഫലം കൂട്ടുന്നു.
൩൭ എന്തുകൊണ്ടെന്നാൽ ഇതിൽ,
ഒരുത്തൻ വിതെക്കുന്നു, മറ്റൊരു
ത്തൻ കൊയ്യുന്നു എന്നുള്ള വചനം
സത്യമുള്ളത ആകുന്നു.
൩൮ നിങ്ങൾ പ്രയത്നം ചെയ്യാ
ത്തത കൊയ്യുവാൻ ഞാൻ നിങ്ങളെ
അയച്ചു: മറ്റവർ പ്രയത്നം ചെ
യ്തു, നിങ്ങളും അവരുടെ പ്രവൃത്തി
യിലെക്ക പ്രവെശിച്ചു.
൩൯ ¶ എന്നാൽ ഞാൻ ചെയ്തി
ട്ടുള്ള കാൎയ്യങ്ങളെ ഒക്കെയും അവൻ
എന്നൊട പറഞ്ഞു, എന്ന സാക്ഷി
പ്പെടുത്തിട്ടുള്ള സ്ത്രീയുടെ വചനം
നിമിത്തമായിട്ടു ആ നഗരത്തിലുള്ള
ശമറിയക്കാരിൽ വെച്ച പലരും അ
വനിൽ വിശ്വസിച്ചു.
൪൦ അതുകൊണ്ട ശമറിയക്കാർ അ
വന്റെ അടുക്കൽ വന്നപ്പൊൾ, അ
വൻ തങ്ങളൊടു കൂടെ പാൎപ്പാനാ
യിട്ടു അവനൊട അപെക്ഷിച്ചു. അ
വൻ രണ്ടു ദിവസം അവിടെ പാ
ൎക്കയും ചെയ്തു.
൪൧ പിന്നെ എറ്റവും വളരെ
ആളുകൾ അവന്റെ വചനം നിമി
ത്തമായിട്ടു തന്നെ വിശ്വസിച്ചു:
൪൨ പിന്നെ ആ സ്ത്രീയൊട, ഇനി
ഞങ്ങൾ നിന്റെ വാക്ക ഹെതുവാ
യിട്ടു വിശ്വസിക്കുന്നതല്ല: എന്തുകൊ
ണ്ടെന്നാൽ ഞങ്ങൾ താനെ അവനി
ൽനിന്ന കെട്ടു, ഇവൻ ലൊകത്തി
ന്റെ രക്ഷിതാവായ ക്രിസ്തുവാകുന്നു
സത്യം എന്ന ഞങ്ങൾ അറിഞ്ഞു എ
ന്ന പറഞ്ഞു.
൪൩ ¶ പിന്നെ രണ്ടു ദിവസം ക
ഴിഞ്ഞ ശെഷം, അവൻ അവിടെ
നിന്ന പുറപ്പെട്ടു ഗലിലെയായിലെ
ക്ക പൊയി.
൪൪ എന്തുകൊണ്ടെന്നാൽ ഒരു ദീ
ൎഘദൎശിക്ക തന്റെ സ്വദെശത്തിൽ മാ

നമുണ്ടാകന്നില്ല എന്ന യെശു തന്നെ സാക്ഷിപ്പെടുത്തി.

൪൫ പിന്നെ അവൻ ഗലിലെയായിലെക്ക വന്നപ്പൊൾ, ഗലിലെയക്കാർ യെറുശലെമിൽ പെരുനാളിൽ അവൻ ചെയ്തിട്ടുള്ള കാൎയ്യങ്ങളെ ഒക്കെയും തങ്ങൾ കണ്ടവരാകകൊണ്ട, അവനെ കൈക്കൊണ്ടു: എന്തെന്നാൽ അവരും പെരുനാളിന പൊയിരുന്നു.

൪൬ അപ്പൊൾ യെശു താൻ വെള്ളം വീഞ്ഞയാക്കിയ ഇടമായ ഗലിലെയായിലെ കാനായിലെക്ക പിന്നെയും വന്നു. വിശെഷിച്ചും കപ്പൎന്നഹൊമിൽ രൊഗപ്പെട്ട മകനുള്ള പ്രഭുവായ ഒരുത്തൻ ഉണ്ടായിരുന്നു.

൪൭ ഇവൻ യെശു യെഹൂദിയായിൽനിന്ന ഗലിലെയായിലെക്ക വന്നു എന്ന കെട്ടപ്പൊൾ, അവന്റെ അടുക്കൽ ചെന്ന, തന്റെ മകൻ മരിക്കുമാറായിരുന്നതകൊണ്ട, അവൻ വന്ന, അവനെ സൌഖ്യമാക്കെണമെന്ന അവനൊട അപെക്ഷിച്ചു.

൪൮ അപ്പൊൾ യെശു അവനൊട, നിങ്ങൾ അടയാളങ്ങളെയും അത്ഭുതങ്ങളെയും കാണാതെ ഇരുന്നാൽ, വിശ്വസിക്കയില്ല എന്ന പറഞ്ഞു.

൪൯ പ്രഭുവായവൻ അവനൊട, കൎത്താവെ, എന്റെ പൈതൽ മരിക്കുന്നതിന മുമ്പെ വരെണം എന്ന പറയുന്നു.

൫൦ യെശു അവനൊട, നീ പൊക; നിന്റെ മകൻ ജീവിച്ചിരിക്കുന്നു എന്ന പറയുന്നു. എന്നാറെ ആ മനുഷ്യൻ യെശു തന്നൊട പറഞ്ഞ വചനം വിശ്വസിച്ച, പൊയി.

൫൧ അവൻ പൊകുമ്പൊൾ തന്നെ, അവന്റെ ദാസന്മാർ അവനെ എതിരെറ്റ, നിന്റെ മകൻ ജീവിച്ചിരിക്കുന്നു എന്ന അറിയിച്ചു.

൫൨ അപ്പൊൾ അവൻ അവരൊട, എത മണി നെരത്ത അവന സൌഖ്യമുണ്ടായി തുടങ്ങി? എന്ന ചൊദിച്ചു. അവർ അവനൊട, ഇന്നലെ എഴാം മണിനെരത്ത ജ്വരം അവനെ വിട്ടുമാറി എന്ന പറഞ്ഞു.

൫൩ അപ്പൊൾ ആ നെരം നിന്റെ മകൻ ജീവിച്ചിരിക്കുന്നു എന്ന യെശു തന്നൊട പറഞ്ഞ മണിനെരം തന്നെ എന്ന അവൻ അറിഞ്ഞു. പിന്നെ അവനും അവന്റെ കുഡുംബം ഒക്കെയും വിശ്വസിച്ചു.

൫൪ യെശു യെഹൂദിയായിൽനിന്ന ഗലിലെയായിലെക്ക വന്നപ്പൊൾ, ഇത അവൻ പിന്നെയും ചെയ്ത രണ്ടാം അത്ഭുതമാകുന്നു.

## ൫ അദ്ധ്യായം.

൧ മുപ്പത്തെട്ടു സംവത്സരമായി രൊഗപ്പെട്ടിരുന്നവനെ യെശു ശാബത ദിവസത്തിൽ സൌഖ്യപ്പെടുത്തുന്നത.—൧൦ യെഹൂദന്മാർ അതിന്ന ദൂഷ്യം പറഞ്ഞ അവനെ പീഡിപ്പിക്കുന്നത.

ഇവയുടെ ശെഷം യെഹൂദന്മാരുടെ ഒരു പെരുനാൾ ഉണ്ടായിരുന്നു; അപ്പൊൾ യെശു യെറുശലമിലെക്ക പൊയി.

൨ എന്നാൽ യെറുശലമിൽ ആട്ടിൻ വട്ടിയുടെ അരികെ എബ്രായ ഭാഷയിൽ ബെതസദാ എന്ന പറയപ്പെടുന്ന ഒരു കുളം ഉണ്ട, അതിന അഞ്ചു മണ്ഡപങ്ങൾ ഉണ്ട.

൩ ഇവയിൽ രൊഗികളായും, കുരുടരായും, മുടന്തരായും, ശൊഷിച്ചവരായുമുള്ളവരുടെ ഒരു വലിയ പുരുഷാരം, വെള്ളത്തിന്റെ കലക്കത്തിനായിട്ടു കാത്തുകൊണ്ട, കിടന്നിരുന്നു.

൪ എന്തെന്നാൽ ചില സമയത്ത ഒരു ദൈവദൂതൻ കുളത്തിൽ ഇറങ്ങി, വെള്ളം കലക്കുമാറായിരുന്നു: അപ്പൊൾ വെള്ളത്തിന്റെ കലക്കത്തി

ന്റെ ശെഷം യാതൊരുത്തനും അതിലെക്ക മുമ്പെ ഇറങ്ങിയൊ, അവൻ യാതൊരു വ്യാധിയാൽ ബാധിക്കപ്പെട്ടിരുന്നാലും അവൻ സൌഖ്യവാനായി തീൎന്നിരുന്നു..

൫ അന്ന അവിടെ മുപ്പത്തെട്ട സംവത്സരം വ്യാധിക്കാരനായൊരു മനുഷ്യൻ ഉണ്ടായിരുന്നു.

൬ അവൻ കിടക്കുന്നതിനെ യെശു കാണുകകൊണ്ടും, അവൻ ഇപ്രകാരം ഇരുന്നത ഏറിയ കാലമായി എന്ന അറികകൊണ്ടും, അവനൊട, നീ സ്വസ്ഥനായി തീരുവാൻ നിനക്ക മനസ്സുണ്ടൊ? എന്ന പറയുന്നു.

൭ വ്യാധിക്കാരൻ അവനൊട ഉത്തരമായിട്ട, കൎത്താവെ, വെള്ളം കലക്കപ്പെടുമ്പൊൾ, എന്നെ കുളത്തിൽ കൊണ്ടുപൊയാക്കുവാൻ ഇനിക്ക ആരുമില്ല: എന്നാൽ ഞാൻ തന്നെ പൊകുമ്പൊൾ മറ്റൊരുത്തൻ ഇനിക്ക മുമ്പെ ഇറങ്ങുന്നു എന്ന പറഞ്ഞു.

൮ യെശു അവനൊട, നീ എഴുനീറ്റ, നിന്റെ കിടക്ക എടുത്തുകൊണ്ട, നടക്ക എന്ന പറയുന്നു.

൯ ഉടനെ ആ മനുഷ്യൻ സ്വസ്ഥനായി തീൎന്നു, അവൻ തന്റെ കിടക്ക എടുത്തുകൊണ്ട, നടന്നു: എന്നാൽ ആ ദിവസം ശാബത ആയിരുന്നു.

൧൦ അതുകൊണ്ട യെഹൂദന്മാർ സൌഖ്യമാക്കപ്പെട്ടവനൊട, ഇത ശാബത ദിവസം ആകുന്നു: നിന്റെ കിടക്ക എടുത്ത കൊണ്ടുപൊകുവാൻ നിനക്ക ന്യായമില്ല എന്ന പറഞ്ഞു.

൧൧ അവൻ അവരൊട ഉത്തരമായിട്ട, എന്നെ സൌഖ്യവാനാക്കിയവനായവൻ, നിന്റെ കിടക്ക എടുത്തുകൊണ്ട, നടക്ക, എന്ന എന്നൊട പറഞ്ഞു എന്ന പറഞ്ഞു.

൧൨ അപ്പൊൾ അവർ അവനൊട, നിന്റെ കിടക്ക എടുത്തുകൊണ്ട, നടക്ക, എന്ന നിന്നൊട പറഞ്ഞ മനുഷ്യൻ ആരാകുന്നു? എന്നു ചൊദിച്ചു.

൧൩ എന്നാൽ സ്വസ്ഥതപ്പെട്ടവൻ അവൻ ആരാകുന്നു എന്ന അറിഞ്ഞില്ല: എന്തുകൊണ്ടെന്നാൽ ആ സ്ഥലത്ത ഒരു പുരുഷാരം ഉണ്ടാകകൊണ്ട, യെശു മാറിയിരുന്നു.

൧൪ അതിന്റെ ശെഷം യെശു അവനെ ദൈവാലയത്തിൽ കണ്ടു, അവനൊട, കണ്ടാലും, നീ സ്വസ്ഥനായി തീൎന്നു: എറ്റവും വഷളായിട്ടുള്ളത ഒന്നും നിനക്ക വരാതെയിരിപ്പാനായിട്ട, ഇനി പാപം ചെയ്യരുത എന്ന പറഞ്ഞു.

൧൫ ആ മനുഷ്യൻ പൊയി, തന്നെ സ്വസ്ഥനാക്കിയവൻ യെശുവാകുന്നു എന്ന യെഹൂദന്മാരൊട അറിയിച്ചു.

൧൬ അത ഹെതുവായിട്ട യെശു ഇവയെ ശാബത ദിവസത്തിൽ ചെയ്തുകൊണ്ട, യെഹൂദന്മാർ അവനെ പീഡിപ്പിച്ചു, അവനെ കൊല്ലുവാൻ അന്വെഷിച്ചു.

൧൭ എന്നാൽ യെശു അവരൊട ഉത്തരമായിട്ട, എന്റെ പിതാവ ഇത വരെയും പ്രവൃത്തിക്കുന്നു, ഞാനും പ്രവൃത്തിക്കുന്നു എന്ന പറഞ്ഞു.

൧൮ ഇത ഹെതുവായിട്ട അവൻ ശാബത ദിവസത്തെ ലംഘിച്ചതകൊണ്ട മാത്രമല്ല, ദൈവം തന്റെ സ്വന്ത പിതാവാകുന്നു എന്നും പറഞ്ഞ, തന്നെ താൻ ദൈവത്തൊട സമനാക്കിയതുകൊണ്ടും, യെഹൂദന്മാർ പിന്നെ അധികമായി അവനെ കൊല്ലുവാൻ അന്വെഷിച്ചു.

൧൯ അപ്പൊൾ യെശു ഉത്തരമായിട്ട അവരൊട പറഞ്ഞു, ഞാൻ സത്യമായിട്ട, സത്യമായിട്ട നിങ്ങളൊട പറയുന്നു, പുത്രൻ പിതാവ എത ചെയ്യുന്നത കാണുന്നുവൊ, അത അല്ലാതെ ഒന്നും താനായിട്ട തന്നെ ചെയ്വാൻ കഴികയില്ല: എന്തുകൊ

ണ്ടെന്നാൽ അവൻ എത കാൎയ്യങ്ങളെ
ചെയ്യുന്നവൊ, അവയെ പുത്രനും
അപ്രകാരം തന്നെ ചെയ്യുന്നു.
൨൦ എന്തെന്നാൽ പിതാവ പുത്ര
നെ സ്നെഹിക്കുന്നു, താൻ ചെയ്യുന്ന
കാൎയ്യങ്ങളെ ഒക്കെയും അവന കാ
ണിക്കുന്നു: നിങ്ങൾ ആശ്ചൎയ്യപ്പെടു
വാനായിട്ട, ഇവയെക്കാളും എറ്റ
വും വലുതായിട്ടുള്ള ക്രിയകളെയും
അവന കാണിക്കും.
൨൧ എന്തെന്നാൽ പിതാവ എത
പ്രകാരം മരിച്ചവരെ എഴുനീല്പിച്ച
ജീവിപ്പിക്കുന്നുവൊ, അപ്രകാരം ത
ന്നെ പുത്രനും താൻ ഇച്ശിക്കുന്നവ
രെ ജീവിപ്പിക്കുന്നു.
൨൨ എന്തെന്നാൽ എല്ലാവരും ത
ങ്ങൾ പിതാവിനെ ബഹുമാനിക്കു
ന്ന പ്രകാരം പുത്രനെയും ബഹുമാ
നിക്കെണ്ടുന്നതിന, പിതാവ ഒരുത്ത
നെയും വിധിക്കാതെ, ന്യായവിധി
എല്ലാം പുത്രന കൊടുത്തു.
൨൩ പുത്രനെ ബഹുമാനിക്കാത്ത
വൻ അവനെ അയച്ചിട്ടുള്ള പിതാ
വിനെ ബഹുമാനിക്കുന്നില്ല.
൨൪ എന്റെ വചനം കെട്ട, എ
ന്നെ അയച്ചവനിൽ വിശ്വസിക്കുന്ന
വന നിത്യ ജീവനുണ്ട; അവൻ ശി
ക്ഷവിധിയിലെക്ക വരാതെ, മരണ
ത്തിൽനിന്ന ജീവങ്കലെക്ക കടന്നിരി
ക്കുന്നു, എന്ന ഞാൻ സത്യമായിട്ട,
സത്യമായിട്ട നിങ്ങളൊട പറയുന്നു.
൨൫ മരിച്ചവർ ദൈവത്തിന്റെ
പുത്രന്റെ ശബ്ദം കെൾപ്പാനുള്ള
സമയം വരുന്നു, ഇപ്പൊഴും ഇരിക്കു
ന്നു; അത കെൾക്കുന്നവർ ജീവിക്കും
എന്ന ഞാൻ സത്യമായിട്ട, സത്യമാ
യിട്ട നിങ്ങളൊട പറയുന്നു.
൨൬ എന്തെന്നാൽ എത പ്രകാരം
പിതാവിന തങ്കൽ തന്നെ ജീവൻ
ഉണ്ടൊ, അപ്രകാരം അവൻ പുത്ര
നും തങ്കൽ തന്നെ ജീവൻ ഉണ്ടാക
വാൻ, അവന കൊടുത്തിരിക്കുന്നു.
൨൭ അത്രയുമല്ല അവൻ മനുഷ്യ
ന്റെ പുത്രനാകകൊണ്ട, ന്യായവി
ധിയും നടത്തുവാൻ അവന അധി
കാരം കൊടുത്തു.
൨൮ ഇതിൽ ആശ്ചൎയ്യപ്പെടരുത:
അതെന്തുകൊണ്ടെന്നാൽ പ്രെതക്കല്ല
റകളിൽ ഉള്ളവർ എല്ലാവരും അ
വന്റെ ശബ്ദം കെൾക്കെണ്ടുന്ന സ
മയം വരുന്നു.
൨൯ അപ്പൊൾ നന്മ ചെയ്തവർ
ജീവന്റെ ഉയിൎപ്പിങ്കലെക്കും, ദൊ
ഷം ചെയ്തവർ ശിക്ഷവിധിയുടെ
ഉയിൎപ്പിങ്കലെക്കും പുറപ്പെടും.
൩൦ ഇനിക്ക ഞാനായിട്ട തന്നെ ഒ
രു കാൎയ്യവും ചെയ്യാൻ കഴികയില്ല:
ഞാൻ കെൾക്കുന്ന പ്രകാരം വിധി
ക്കുന്നു, ഞാൻ എന്റെ ഇഷ്ടം അല്ല,
എന്നെ അയച്ച പിതാവിന്റെ ഇ
ഷ്ടം തന്നെ അന്വെഷിക്കുന്നതകൊ
ണ്ട, എന്റെ വിധിയും നീതിയുള്ള
താകുന്നു.
൩൧ ¶ ഞാൻ എന്നെ കുറിച്ച ത
ന്നെ സാക്ഷിപ്പെടുത്തിയാൽ, എ
ന്റെ സാക്ഷി സത്യമായിട്ടുള്ളതാക
യില്ല.
൩൨ എന്നെ കുറിച്ച സാക്ഷിപ്പെടു
ത്തുന്നവൻ മറ്റൊരുത്തൻ ഉണ്ട;
അവൻ എന്നെ കുറിച്ച കൊടുക്കുന്ന
സാക്ഷി സത്യമായിട്ടുള്ളതാകുന്നു എ
ന്ന ഞാൻ അറിയുന്നു.
൩൩ നിങ്ങൾ യൊഹന്നാന്റെ
അടുക്കൽ ആളയച്ചു, അപ്പൊൾ അ
വൻ സത്യത്തിന സാക്ഷി കൊടുത്തു.
൩൪ എന്നാൽ ഞാൻ മനുഷ്യനിൽ
നിന്ന സാക്ഷി കൈക്കൊള്ളുന്നില്ല:
എന്നാലും നിങ്ങൾ രക്ഷിക്കപ്പെടെ
ണ്ടുന്നതിനായിട്ട, ഞാൻ ഈ കാൎയ്യ
ങ്ങളെ പറയുന്നു.
൩൫ അവൻ ജ്വലിച്ച പ്രകാശിക്കു
ന്നതായുള്ള വിളക്കായിരുന്നു: നിങ്ങ
ളും അവന്റെ വെളിച്ചത്തിൽ കുറെ
കാലം ആനന്ദിപ്പാൻ ഇച്ശിച്ചിരുന്നു.

൩൬ എന്നാൽ യോഹന്നാന്റെ
സാക്ഷിയെക്കാളും എറെറവും അധി
കം സാക്ഷി ഇനിക്ക ഉണ്ട: എന്ത
കൊണ്ടെന്നാൽ ഞാൻ നിവൃത്തിയാ
ക്കുവാനായിട്ട പിതാവ ഇനിക്ക ത
ന്ന ക്രിയകളായി, ഞാൻ ചെയ്യുന്ന
ക്രിയകൾ തന്നെ പിതാവ എന്നെ
അയച്ചു എന്ന എന്നെ കുറിച്ച സാ
ക്ഷിപ്പെടുത്തുന്നു.
൩൭ അത്രയുമല്ല എന്നെ അയച്ച
പിതാവ താൻ തന്നെ എന്നെ കുറി
ച്ച സാക്ഷിപ്പെടുത്തി. നിങ്ങൾ ഒരു
നാളും അവന്റെ ശബ്ദം കെട്ടിട്ടുമി
ല്ല, അവന്റെ സ്വരൂപം കണ്ടിട്ടുമി
ല്ല.
൩൮ വിശെഷിച്ചും അവൻ ആ
രെ അയച്ചുവൊ, അവനെ നിങ്ങൾ
വിശ്വസിക്കായ്കകൊണ്ട, നിങ്ങൾക്ക
അവന്റെ വചനം നിങ്ങളിൽ നി
ലയായിരിക്കുന്നില്ല.
൩൯ വെദവാക്യങ്ങളിൽ നിങ്ങൾ
ക്ക നിത്യജീവൻ ഉണ്ട എന്ന നിങ്ങൾ
നിരൂപിക്കുന്നതകൊണ്ട, അവയെ
ശൊധന ചെയ്വിൻ: അവയും എ
ന്നെ കുറിച്ച സാക്ഷിപ്പെടുത്തുന്നവ
യാകുന്നു.
൪൦ വിശെഷിച്ചും നിങ്ങൾക്ക ജീ
വൻ ഉണ്ടാകുവാനായിട്ട, എന്റെ
അടുക്കൽ വരുവാൻ നിങ്ങൾക്ക മ
നസ്സില്ല.
൪൧ ഞാൻ മനുഷ്യരിൽനിന്ന സ്തു
തി കൈക്കൊള്ളുന്നില്ല.
൪൨ എന്നാലും, നിങ്ങൾക്ക നിങ്ങ
ളിൽ ദൈവസ്നെഹമില്ലെന്ന ഞാൻ
നിങ്ങളെ അറിയുന്നു.
൪൩ ഞാൻ എന്റെ പിതാവി
ന്റെ നാമത്തിൽ വന്നു, എങ്കിലും
നിങ്ങൾ എന്നെ കൈക്കൊള്ളുന്നില്ല:
മറെറാരുത്തൻ തന്റെ സ്വന്ത നാ
മത്തിൽ വന്നാൽ, അവനെ നിങ്ങൾ
കൈക്കൊള്ളും.
൪൪ ദൈവത്തിൽനിന്ന മാത്രമു
ള്ള സ്തുതി അന്വെഷിക്കാതെ, ഒരു
ത്തനിൽനിന്ന സ്തുതി കൈക്കൊള്ളു
ന്ന നിങ്ങൾക്ക എങ്ങിനെ വിശ്വസി
പ്പാൻ കഴിയും?
൪൫ ഞാൻ പിതാവിന്റെ പക്കൽ
നിങ്ങളെ കുററം ചുമത്തുമെന്ന നി
ങ്ങൾ നിരൂപിക്കരുത: നിങ്ങളെ കു
ററം ചുമത്തുന്നവൻ ഒരുത്തൻ ഉണ്ട,
നിങ്ങൾ ആശ്രയിച്ചിരിക്കുന്ന മൊ
ശെ തന്നെ.
൪൬ എന്തകൊണ്ടെന്നാൽ നിങ്ങൾ
മൊശെയെ വിശ്വസിച്ചിരുന്നു എ
ന്നുവരികിൽ, എന്നെയും വിശ്വസി
ക്കുമായിരുന്നു: അവൻ എന്നെ കുറി
ച്ച എഴുതിയിരിക്കുന്നുവല്ലൊ.
൪൭ എന്നാൽ നിങ്ങൾ അവന്റെ
വാക്യങ്ങളെ വിശ്വസിക്കുന്നില്ല എ
ങ്കിൽ, എന്റെ വചനങ്ങളെ എങ്ങി
നെ വിശ്വസിക്കും?

## ൬ അദ്ധ്യായം.

൧ ക്രിസ്തു അയ്യായിരം ആളുകളെ
പൊഷിക്കുന്നത.—൧൫ അവൻ
മാറിക്കൊള്ളുന്നത.—൨൨ ജനങ്ങ
ൾ അവനെ പിന്തുടരുകയും ത
ങ്ങളുടെ ജഡ സംബന്ധമുള്ള ഉ
ദരങ്ങൾക്കായിട്ട ആക്ഷെപിക്ക
പ്പെടുകയും ചെയ്യുന്നത.—൬൬ പ
ല ശിഷ്യന്മാർ അവനെ ഉപെ
ക്ഷിക്കുന്നത.

൧ ഇ കാര്യങ്ങളുടെ ശെഷം യെശു
തിബെറിയൊസ എന്ന കടലാക
ന്ന ഗലിലെയായിലെ കടലിന്റെ
അക്കരെക്ക പൊയി.
൨ വളരെ പുരുഷാരവും അവൻ
രൊഗികളിൽ ചെയ്ത അതിശയങ്ങ
ളെ കണ്ടതകൊണ്ട, അവന്റെ പി
ന്നാലെ ചെന്നു.
൩ എന്നാൽ യെശു ഒരു മലയിലെ
ക്ക കരെറി, അവിടെ തന്റെ ശി
ഷ്യന്മാരൊട കൂടെ ഇരുന്നു.
൪ അന്ന യെഹൂദന്മാരുടെ പെരു

നാളാകുന്ന പെസഹാ അടുത്തിരുന്നു.

൫ അപ്പൊൾ യെശു തന്റെ കണ്ണുകളെ ഉയൎത്തി, വളരെ പുരുഷാരം തന്റെ അടുക്കൽ വരുന്നത കണ്ടാറെ, ഫീലിപ്പൊസിനൊട, ഇവർ ഭക്ഷിക്കെണ്ടുന്നതിന നാം എവിടെ നിന്ന അപ്പങ്ങളെ കൊള്ളെണ്ടു? എന്ന പറഞ്ഞു.

൬ (എന്നാൽ അവൻ അവനെ പരീക്ഷിച്ചുകൊണ്ട, ഇത പറഞ്ഞു: എന്തുകൊണ്ടെന്നാൽ താൻ ഇന്നത ചെയ്വാൻ ഇരിക്കുന്നു എന്ന അവൻ അറിഞ്ഞിരുന്നു.)

൭ ഫീലിപ്പൊസ അവനൊട ഉത്തരമായിട്ട, അവരിൽ ഒരൊരുത്തൻ അല്പം അല്പം കൈക്കൊൾവാനായിട്ട ഇരുനൂറ പണത്തിന്റെ അപ്പങ്ങളും അവൎക്ക മതിയാകയില്ല എന്ന പറഞ്ഞു.

൮ അവന്റെ ശിഷ്യന്മാരിൽ ശിമൊൻ പത്രൊസിന്റെ സഹൊദരനായ അന്ത്രെയൊസ എന്ന ഒരുത്തൻ അവനൊട,

൯ ഇവിടെ ഒരു ബാലകൻ ഉണ്ട, അവന അഞ്ച യവ അപ്പവും രണ്ട ചെറിയ മീനും ഉണ്ട: എന്നാലും അവ ഇത്ര ആളുകൾക്ക എന്തുള്ളു? എന്ന പറയുന്നു.

൧൦ അപ്പൊൾ ജനങ്ങളെ നിലത്ത ഇരുത്തുവിൻ എന്ന യെശു പറഞ്ഞു. എന്നാൽ ആ സ്ഥലത്ത വളരെ പുല്ല ഉണ്ടായിരുന്നു. അപ്പൊൾ എണ്ണത്തിൽ എകദെശം അയ്യായിരം പുരുഷന്മാർ ഇരുന്നു.

൧൧ പിന്നെ യെശു ആ അപ്പങ്ങളെ എടുത്ത, വാഴ്ത്തി, ശിഷ്യന്മാൎക്ക കൊടുത്തു; ശിഷ്യന്മാർ ഇരുന്നവൎക്കും കൊടുത്തു: അപ്രകാരം തന്നെ മീൻകളിൽനിന്നും അവൎക്ക വെണ്ടുന്നെടത്തൊളം [കൊടുത്തു.]

൧൨ അവർ തൃപ്തന്മാരായതിന്റെ ശെഷം, അവൻ തന്റെ ശിഷ്യന്മാരൊട, ശെഷിച്ചിരിക്കുന്ന കഷണങ്ങളെ, ഒന്നും നഷ്ടമാകാതെ, ഒന്നിച്ച കൂട്ടികൊൾവിൻ എന്ന പറഞ്ഞു.

൧൩ അതുകൊണ്ട അവർ അവ ഒന്നിച്ച കൂട്ടി, അഞ്ച യവ അപ്പങ്ങളിൽനിന്ന ഭക്ഷിച്ചവൎക്ക ശെഷിപ്പായ കഷണങ്ങൾ കൊണ്ട പന്ത്രണ്ട കൊട്ട നിറച്ചു.

൧൪ അപ്പൊൾ യെശു ചെയ്തിട്ടുള്ള അതിശയം ആ മനുഷ്യർ കണ്ടാറെ, ഇവൻ ലൊകത്തിലെക്ക വരുവാനുള്ള ദീൎഘദൎശിയാകുന്നു സത്യം എന്ന അവർ പറഞ്ഞു.

൧൫ അതുകൊണ്ട അവർ വന്ന, തന്നെ രാജാവാക്കുവാനായിട്ട, തന്നെ ബലത്തൊടെ പിടിപ്പാൻ ഭാവിക്കുന്നു എന്ന യെശു അറിഞ്ഞിട്ട, അവൻ പിന്നെയും എകനായിട്ട ഒരു മലയിലെക്ക പൊയി.

൧൬ പിന്നെ സന്ധ്യയായപ്പൊൾ, അവന്റെ ശിഷ്യന്മാർ; കടലിന്റെ അരികെ ഇറങ്ങി.

൧൭ ഒരു പടവിൽ കയറി, കടലിന്റെ അക്കരെ കപ്പൎന്നഹൊമിലെക്ക പൊകുവാൻ പുറപ്പെട്ടു. അപ്പൊൾ ഇരുട്ടായിരുന്നു, യെശു അവരുടെ അടുക്കൽ വന്നതുമില്ല.

൧൮ അത്രയുമല്ല ഒരു കൊടുങ്കാറ്റ അടിക്കകൊണ്ട കടൽ ഉയൎന്നു.

൧൯ അവർ എകദെശം ഇരുപത്തഞ്ചൊ മുപ്പതൊ സ്ഥാദി ദൂരം വലിച്ചപ്പൊൾ, യെശു കടലിന്മെൽ കൂടെ നടന്ന, പടവിന്റെ സമീപെ വരുന്നതിനെ അവർ കണ്ട, ഭയപ്പെട്ടു.

൨൦ എന്നാറെ അവൻ അവരൊട, ഞാൻ തന്നെ ആകുന്നു; ഭയപ്പെടരുത എന്ന പറയുന്നു.

൨൧ അപ്പൊൾ അവനെ പടവിലെക്ക കൈക്കൊൾവാൻ അവൎക്ക മ

ന്നായി: ഉടനെ പടവ അവർ
പൊകുന്ന കരയിൽ എത്തുകയും
ചെയ്തു.
൨൨ ¶ പിറെറ ദിവസം കടലി
ന്റെ അക്കരയിൽനിന്ന ജനങ്ങൾ
അവന്റെ ശിഷ്യന്മാർ കയറീട്ടുള്ള
ത ഒരു പടവല്ലാതെ അവിടെ മ
റെറാരു പടവില്ലെന്നും, യെശു ത
ന്റെ ശിഷ്യന്മാരൊട കൂടെ പട
വിൽ കയറാതെ, അവന്റെ ശിഷ്യ
ന്മാർ മാത്രം പൊയി എന്നും ക
ണ്ടു:
൨൩ (എങ്കിലും കൎത്താവ സ്തൊത്രം
ചെയ്തതിന്റെ ശെഷം, അവർ അ
പ്പം ഭക്ഷിച്ച സ്ഥലത്തിന സമീപത്ത
മറെറ പടവുകൾ തിബെറിയൊസി
ൽനിന്ന വന്നിരുന്നു:)
൨൪ അതകൊണ്ട യെശുവെങ്കിലും
അവന്റെ ശിഷ്യന്മാർ എങ്കിലും അ
വിടെ ഇല്ലെന്ന ജനങ്ങൾ കണ്ട
പ്പൊൾ, അവരും പടവുകളിൽ ക
യറി, കപ്പൎന്നഹൊമിലെക്ക യെശു
വിനെ അന്വെഷിച്ചുകൊണ്ട വന്നു.
൨൫ പിന്നെ അവർ കടലിന്റെ
അക്കരയിൽ അവനെ കണ്ടപ്പൊൾ,
അവനൊട, റബ്ബീ, നീ എപ്പൊൾ
ഇവിടെ വന്നു? എന്ന പറഞ്ഞു.
൨൬ യെശു അവരൊട ഉത്തരമാ
യിട്ട പറഞ്ഞു, നിങ്ങൾ അതിശയ
ങ്ങളെ കണ്ടതകൊണ്ടല്ല, നിങ്ങൾ
അപ്പം ഭക്ഷിച്ച, തൃപ്തന്മാരായത
കൊണ്ട അത്രെ, എന്നെ അന്വെഷി
ക്കുന്നു എന്ന ഞാൻ സത്യമായിട്ട,
സത്യമായിട്ട നിങ്ങളൊട പറയു
ന്നു.
൨൭ നശിച്ചു പൊകുന്ന ആഹാര
ത്തിന്നായിട്ടല്ല, നിത്യ ജീവങ്കലെക്ക
നിലനില്ക്കുന്നതായുള്ള ആഹാരത്തി
ന്നായിട്ട തന്നെ അദ്ധ്വാനം ചെയ്വി
ൻ; ആയത മനുഷ്യന്റെ പുത്രൻ
നിങ്ങൾക്ക തരും; എന്തകൊണ്ടെ
ന്നാൽ ദൈവമാകുന്ന പിതാവ അ
വനെ മുദ്രയിട്ടിരിക്കുന്നു.
൨൮ അപ്പൊൾ അവർ അവനൊ
ട, ഞങ്ങൾ ദൈവത്തിന്റെ പ്രവൃ
ത്തികളെ നടത്തെണ്ടുന്നതിന്നായിട്ട,
എന്ത ചെയ്യെണം? എന്ന പറഞ്ഞു.
൨൯ യെശു ഉത്തരമായിട്ട അവ
രൊട, അവൻ അയച്ചിട്ടുള്ളവനിൽ
നിങ്ങൾ വിശ്വസിക്കുന്നത തന്നെ
ദൈവത്തിന്റെ പ്രവൃത്തിയാകുന്നു
എന്ന പറഞ്ഞു.
൩൦ അപ്പൊൾ അവർ അവനൊ
ട, ആകയാൽ ഞങ്ങൾ കണ്ട, നി
ന്നെ വിശ്വസിപ്പാനായിട്ട നീ എ
ന്തൊരു അത്ഭുതം ചെയ്യുന്നു? നീ എ
ന്ത പ്രവൃത്തിക്കുന്നു?
൩൧ അവൻ ആകാശത്തിൽനിന്ന
അപ്പം അവൎക്ക ഭക്ഷിപ്പാൻ കൊടു
ത്തു എന്ന എഴുതിയിരിക്കുന്ന പ്രകാ
രം, ഞങ്ങളുടെ പിതാക്കന്മാർ വന
ത്തിൽ മന്നാ ഭക്ഷിച്ചു എന്ന പറ
ഞ്ഞു.
൩൨ അപ്പൊൾ യെശു അവരൊ
ട, മൊശെ ആകാശത്തിൽനിന്ന നി
ങ്ങൾക്ക ആ അപ്പം തന്നിട്ടില്ല: എ
ന്നാലും എന്റെ പിതാവ ആകാശ
ത്തിൽനിന്ന സത്യമുള്ള അപ്പം നി
ങ്ങൾക്ക തരുന്നു എന്ന ഞാൻ സത്യ
മായിട്ട, സത്യമായിട്ട നിങ്ങളൊട
പറയുന്നു.
൩൩ എന്തെന്നാൽ ആകാശത്തിൽ
നിന്ന ഇറങ്ങി വന്ന, ലൊകത്തിന
ജീവനെ കൊടുക്കുന്നവൻ ദൈവ
ത്തിന്റെ അപ്പം ആകുന്നു എന്ന പ
റഞ്ഞു.
൩൪ അപ്പൊൾ അവർ അവനൊ
ട, കൎത്താവെ, ഈ അപ്പം ഞങ്ങൾ
ക്ക എല്ലായ്പൊഴും തരെണം എന്ന
പറഞ്ഞു.
൩൫ എന്നാറെ യെശു അവരൊട,
ഞാൻ ജീവന്റെ അപ്പം ആകുന്നു:
എന്റെ അടുക്കൽ വരുന്നവന ഒരി
ക്കലും വിശക്കയുമില്ല; എന്നിൽ വി

ശ്വസിക്കുന്നവന ഒരുനാളും ദാഹി
ക്കയുമില്ല.

൩൰൬ എന്നാലും നിങ്ങളും എന്നെ
കണ്ടു, എങ്കിലും വിശ്വസിക്കുന്നില്ല എ
ന്ന ഞാൻ നിങ്ങളൊട പറഞ്ഞുവ
ല്ലൊ.

൩൰൭ പിതാവ ഇനിക്ക തരുന്നത ഒ
ക്കെയും എൻ്റെ അടുക്കൽ വരും.
എൻ്റെ അടുക്കൽ വരുന്നവനെ
ഞാൻ ഒരു പ്രകാരത്തിലും തള്ളിക
ളകയില്ല:

൩൰൮ അതെന്തുകൊണ്ടെന്നാൽ എ
ൻ്റെ ഇഷ്ടം ചെയ്യ്വാനായിട്ടല്ല, എ
ന്നെ അയച്ചവൻ്റെ ഇഷ്ടം ചെയ്യ്വാ
നായിട്ടത്രെ ഞാൻ സ്വൎഗ്ഗത്തിൽനി
ന്ന ഇറങ്ങിവന്നത.

൩൰൯ എന്നാൽ അവൻ ഇനിക്ക ത
ന്നിട്ടുള്ളതിൽ എല്ലാററിലും ഒന്നും
ഞാൻ നഷ്ടമാക്കാതെ, ഒടുക്കത്തെ
ദിവസത്തിങ്കൽ അത ഉയിൎത്തെഴു
ന്നില്പിക്കെണമെന്നുള്ളത, എന്നെ അ
യച്ചിട്ടുള്ള പിതാവിൻ്റെ ഇഷ്ടം ആ
കുന്നു.

൪൰ പുത്രനെ കണ്ട, അവനിൽ
വിശ്വസിക്കുന്നവന എല്ലാവന്നും
നിത്യ ജീവൻ ഉണ്ടാകെണമെന്നു
ള്ളത എന്നെ അയച്ചിട്ടുള്ളവൻ്റെ ഇ
ഷ്ടം ആകുന്നു: ഞാൻ ഒടുക്കത്തെ ദി
വസത്തിങ്കൽ അവനെ ഉയിൎപ്പിക്ക
യും ചെയ്യും എന്ന പറഞ്ഞു.

൪൰൧ ¶ അപ്പൊൾ ഞാൻ സ്വൎഗ്ഗ
ത്തിൽനിന്ന ഇറങ്ങി വന്നിട്ടുള്ള അ
പ്പം ആകുന്നു എന്ന അവൻ പറഞ്ഞ
തകൊണ്ട, യെഹൂദന്മാർ അവനെ
കുറിച്ച പിറുപിറുത്തു.

൪൰൨ ഇവൻ യൊസെഫിൻ്റെ പു
ത്രനായ യെശുവല്ലയൊ? ഇവ
ൻ്റെ അപ്പനെയും അമ്മയെയും
നാം അറിഞ്ഞിരിക്കുന്നുവല്ലൊ: അ
തകൊണ്ട ഞാൻ സ്വൎഗ്ഗത്തിൽനിന്ന
ഇറങ്ങി വന്നു എന്ന ഇവൻ എങ്ങി
നെ പറയുന്നു? എന്ന പറഞ്ഞു.

൪൰൩ അതകൊണ്ട യെശു ഉത്തര
മായിട്ട അവരൊട പറഞ്ഞു, നിങ്ങ
ൾ തമ്മിൽ തമ്മിൽ പിറുപിറുക്കരുത.

൪൰൪ എന്നെ അയച്ചിട്ടുള്ള പിതാവ
അവനെ ആകൎഷിക്കുന്നില്ല എങ്കിൽ,
ആൎക്കും എൻ്റെ അടുക്കൽ വരുവാൻ
കഴികയില്ല: ഞാൻ ഒടുക്കത്തെ ദി
വസത്തിങ്കൽ അവനെ ഉയിൎപ്പിക്ക
യും ചെയ്യും.

൪൰൫ എല്ലാവരും ദൈവത്താൽ ഉ
പദെശിക്കപ്പെട്ടവരുമാകും, എന്ന
ദീൎഘദൎശികളിൽ എഴുതിയിരിക്കുന്നു
വല്ലൊ: അതകൊണ്ട പിതാവിൽ
നിന്ന കെട്ട, പഠിച്ചവനെല്ലാം എ
ൻ്റെ അടുക്കൽ വരുന്നു.

൪൰൬ ദൈവത്തിൽനിന്നുള്ളവനല്ലാ
തെ ഒരുത്തനും പിതാവിനെ കണ്ടു
എന്ന അല്ല; അവൻ പിതാവിനെ
കണ്ടു.

൪൰൭ എന്നിൽ വിശ്വസിക്കുന്നവന
നിത്യ ജീവനുണ്ട എന്ന ഞാൻ സ
ത്യമായിട്ട, സത്യമായിട്ട നിങ്ങളൊ
ട പറയുന്നു.

൪൰൮ ഞാൻ ജീവൻ്റെ അപ്പം ആ
കുന്നു.

൪൰൯ നിങ്ങളുടെ പിതാക്കന്മാർ വ
നത്തിൽ മന്നാ ഭക്ഷിച്ചു, പിന്നെ മ
രിച്ചു.

൫൰ അതിൽനിന്ന ഒരുത്തൻ ഭക്ഷി
ക്കയും, മരിക്കാതെ ഇരിക്കയും ചെ
യ്യെണ്ടുന്നതിന, ഇത സ്വൎഗ്ഗത്തിൽനി
ന്ന ഇറങ്ങിവന്നിട്ടുള്ള അപ്പമാകുന്നു.

൫൰൧ ഞാൻ സ്വൎഗ്ഗത്തിൽനിന്ന ഇറ
ങ്ങിവന്ന ജീവനുള്ള അപ്പം ആകു
ന്നു; ഒരുത്തൻ ഈ അപ്പത്തിൽനി
ന്ന ഭക്ഷിച്ചാൽ, അവൻ എന്നെക്കും
ജീവിക്കും: വിശെഷിച്ചും, ഞാൻ
കൊടുപ്പാനിരിക്കുന്ന അപ്പം എൻ്റെ
മാംസം ആകുന്നു: അത ഞാൻ ലൊ
കത്തിൻ്റെ ജീവന വെണ്ടി കൊടു
ക്കും.

൫൰൨ അതകൊണ്ട യെഹൂദന്മാർ ത

ഷിൽ തമ്മിൽ വിവാദിച്ചു ഇവന എ
ങ്ങിനെ നമുക്ക തന്റെ മാംസം ഭ
ക്ഷിപ്പാനായിട്ട തരുവാൻ കഴിയും?
എന്ന പറഞ്ഞു.

൫൩ അപ്പൊൾ യെശു അവരൊട
പറഞ്ഞു, നിങ്ങൾ മനുഷ്യന്റെ പു
ത്രന്റെ മാംസം ഭക്ഷിക്കാതെയും,
അവന്റെ രക്തം കുടിക്കാതെയും
ഇരുന്നാൽ, നിങ്ങൾക്ക നിങ്ങളിൽ
ജീവനില്ല എന്ന ഞാൻ സത്യമായി
ട്ട, സത്യമായിട്ട നിങ്ങളൊട പറ
യുന്നു.

൫൪ എന്റെ മാംസം ഭക്ഷിച്ച, എ
ന്റെ രക്തം കുടിക്കുന്നവന നിത്യ
ജീവനുണ്ട: ഞാൻ അവനെ ഒടുക്ക
ത്തെ ദിവസത്തിങ്കൽ ഉയിൎപ്പിക്കയും
ചെയ്യും.

൫൫ എന്തുകൊണ്ടെന്നാൽ എന്റെ
മാംസം ഭക്ഷണം ആകുന്നു സത്യം,
എന്റെ രക്തം പാനീയവും ആകു
ന്നു സത്യം.

൫൬ എന്റെ മാംസം ഭക്ഷിച്ച, എ
ന്റെ രക്തം കുടിക്കുന്നവൻ എന്നി
ലും ഞാൻ അവനിലും വസിക്കുന്നു.

൫൭ ജീവനുള്ള പിതാവ എന്നെ
അയച്ചത പൊലെയും, ഞാൻ പി
താവിനാൽ ജീവിക്കുന്നത പൊലെ
യും എന്നെ ഭക്ഷിക്കുന്നവനായവനും
എന്നാൽ ജീവിക്കും.

൫൮ ഇത സ്വൎഗ്ഗത്തിൽനിന്ന ഇറ
ങ്ങിവന്ന അപ്പം ആകുന്നു: നിങ്ങളു
ടെ പിതാക്കന്മാർ മന്നാ ഭക്ഷിച്ച മ
രിച്ചു എന്ന പൊലെ അല്ല: ഈ അ
പ്പം ഭക്ഷിക്കുന്നവൻ എന്നേക്കും ജീ
വിക്കും.

൫൯ അവൻ കപ്പൎന്നഹൊമിൽ പ
ഠിപ്പിക്കുമ്പൊൾ, ഈ കാൎയ്യങ്ങളെ
ദൈവസഭയിൽ പറഞ്ഞു.

൬൦ ¶ ഇതുകൊണ്ട അവന്റെ ശി
ഷ്യന്മാരിൽ പലരും ഇത കെട്ടാ
റെ, ഇത കഠിനമുള്ള വാക്കാകുന്നു:
ആൎക്ക അത കെൾപ്പാൻ കഴിയും?
എന്ന പറഞ്ഞു.

൬൧ എന്നാറെ തന്റെ ശിഷ്യന്മാർ
അതിനെ കുറിച്ച പിറുപിറുത്തു എ
ന്ന യെശു തങ്കൽ അറിഞ്ഞിട്ട, അ
വരൊട, ഇത നിങ്ങളെ വിരുദ്ധപ്പെ
ടുത്തുന്നുവൊ?

൬൨ എന്നാൽ മനുഷ്യന്റെ പുത്ര
ൻ അവൻ മുമ്പെ ഇരുന്ന സ്ഥലത്തി
ലെക്ക കരെറുന്നതിനെ നിങ്ങൾ ക
ണ്ടാലൊ [എന്ത?]

൬൩ ജീവിപ്പിക്കുന്നത ആത്മാവ
ആകുന്നു: മാംസം ഒന്നിനും പ്രയൊ
ജനമാകുന്നില്ല: ഞാൻ നിങ്ങളൊട
പറയുന്ന വചനങ്ങൾ തന്നെ ആ
ത്മാവ ആകുന്നു ജീവനും ആകുന്നു.

൬൪ എന്നാലും നിങ്ങളിൽ വെച്ച
വിശ്വസിക്കാത്തവർ ചിലർ ഉണ്ട എ
ന്ന പറഞ്ഞു. എന്തെന്നാൽ വിശ്വ
സിക്കാത്തവർ ഇന്നവരെന്നും, തന്നെ
കാണിച്ചുകൊടുക്കുന്നവൻ ഇന്നവ
നെന്നും, യെശു ആദി മുതൽ തന്നെ
അറിഞ്ഞിരുന്നു.

൬൫ പിന്നെയും അവൻ, ഇതുകൊ
ണ്ട എന്റെ പിതാവിനാൽ തനിക്ക
നല്കപ്പെടാതെ ഇരുന്നാൽ, ആൎക്കും
എന്റെ അടുക്കൽ വരുവാൻ കഴി
കയില്ല, എന്ന ഞാൻ നിങ്ങളൊട
പറഞ്ഞു, എന്ന പറഞ്ഞു.

൬൬ ¶ അന്ന മുതൽ അവന്റെ
ശിഷ്യന്മാരിൽ പലരും പിന്നൊക്കം
പൊയി, പിന്നെ അവനൊട കൂ
ടെ സഞ്ചരിച്ചതുമില്ല.

൬൭ അപ്പൊൾ യെശു ആ പന്ത്രെ
ണ്ട പെരൊട, നിങ്ങൾക്കും പൊ
യ്ക്കളവാൻ മനസ്സുണ്ടൊ? എന്ന പ
റഞ്ഞു.

൬൮ അപ്പൊൾ ശിമൊൻ പത്രൊ
സ അവനൊട ഉത്തരമായിട്ട, ക
ൎത്താവെ, ഞങ്ങൾ ആരുടെ അടുക്ക
ൽ പൊകും? നിനക്ക നിത്യ ജീവ
ന്റെ വചനങ്ങൾ ഉണ്ട.

൬൯ അത്രയുമല്ല നി ജീവനുള്ള

ദൈവത്തിന്റെ പുത്രനായ ക്രിസ്തു
വാകുന്നു എന്ന ഞങ്ങൾ വിശ്വസി
ച്ചും, അറിഞ്ഞും ഇരിക്കുന്നു എന്ന പ
റഞ്ഞു.

൭൦ യെശു അവരൊട ഉത്തരമായി
ട്ട, ഞാൻ നിങ്ങളെ പന്ത്രണ്ട പെ
രെ തെരിഞ്ഞെടുത്തിട്ടില്ലയൊ? എ
ങ്കിലും നിങ്ങളിൽ ഒരുത്തൻ ഒരു പി
ശാചാകുന്നു എന്ന പറഞ്ഞു.

൭൧ അവൻ ശിമൊന്റെ പുത്രനാ
യ യെഹൂദ ഇസ്കറിയൊത്ത എന്നവ
നെ കുറിച്ച പറഞ്ഞു: എന്തെന്നാൽ
പന്ത്രണ്ട ആളുകളിൽ ഒരുത്തനായ
ഇവൻ അവനെ കാണിച്ചുകൊടുപ്പാ
നുള്ളവനായിരുന്നു.

## ൭ അദ്ധ്യായം.

൧ യെശു തന്റെ ചാർച്ചക്കാരെ ആ
ക്ഷെപിച്ചു പറകയും.—൧൦ം കൂടാ
രപ്പെരുനാളിന്ന ചെല്ലുകയും.—
൧൪ ദൈവാലയത്തിൽ ഉപദെ
ശിക്കയും ചെയ്യുന്നത.—൪൦ം ക്രിസ്തു
വിനെ കുറിച്ച പല അഭിപ്രായ
ങ്ങൾ.—൪൫ പറിശെന്മാർ തങ്ങ
ളുടെ ഉദ്യൊഗസ്ഥന്മാരൊടും നി
ക്കൊദിമുസിനൊടും കൊപപ്പെട്ട
ന്നത.

പിന്നെ ഈ കാര്യങ്ങളുടെ ശെഷം
യെശു ഗലിലെയായിൽ സഞ്ചരിച്ചു:
എന്തെന്നാൽ യെഹൂദന്മാർ അവനെ
കൊല്ലുവാൻ അന്വെഷിച്ചതകൊ
ണ്ട, യെഹൂദിയായിൽ സഞ്ചരിപ്പാ
ൻ അവന മനസ്സായില്ല.

൨ അന്ന യെഹൂദന്മാരുടെ കൂടാര
പ്പെരുനാൾ സമീപിച്ചിരുന്നു.

൩ അതകൊണ്ട അവന്റെ സ
ഹൊദരന്മാർ അവനൊട, നീ ചെ
യ്യുന്ന പ്രവൃത്തികളെ നിന്റെ ശി
ഷ്യന്മാരും കാണെണ്ടുന്നതിന, ഇ
വിടെനിന്ന പുറപ്പെട്ട, യെഹൂദിയാ
യിലെക്ക പൊക.

൪ എന്തകൊണ്ടെന്നാൽ താൻ ത
ന്നെ പ്രസിദ്ധമായിരിപ്പാൻ അ
ന്വെഷിക്കുന്ന ഒരുത്തനും രഹസ്യ
ത്തിൽ ഒരു കാര്യവും ചെയ്യുന്നില്ല:
നീ ഈ കാര്യങ്ങളെ ചെയ്യുന്നു എ
ങ്കിൽ, നിന്നെ നീ ലൊകത്തിന വെ
ളിപ്പെടുത്തുക എന്ന പറഞ്ഞു.

൫ എന്തെന്നാൽ അവന്റെ സ
ഹൊദരന്മാരും അവനിൽ വിശ്വ
സിച്ചില്ല.

൬ അപ്പൊൾ യെശു അവരൊട
എന്റെ സമയം ഇത വരെയും വ
ന്നിട്ടില്ല: എങ്കിലൊ നിങ്ങളുടെ സ
മയം എല്ലാപ്പൊഴും എത്തമായിരിക്കു
ന്നു.

൭ ലൊകത്തിന നിങ്ങളെ ദ്വെഷി
പ്പാൻ കഴിയുന്നതല്ല: എന്നാൽ അതി
ന്റെ പ്രവൃത്തികൾ ദൊഷമുള്ളവ
യാകുന്നു എന്ന ഞാൻ അതിനെ കു
റിച്ച സാക്ഷിപ്പെടുത്തുന്നതകൊണ്ട,
അത എന്നെ ദ്വെഷിക്കുന്നു.

൮ നിങ്ങൾ ഈ പെരുനാളിന
പൊകുവിൻ: എന്റെ സമയം ഇ
ത വരെയും നിവൃത്തിവന്നിട്ടില്ലായ്കകൊണ്ട,
കൊണ്ട, ഞാൻ ഈ പെരുനാളിന
ഇപ്പൊൾ പൊകുന്നില്ല എന്ന പറഞ്ഞു.

൯ ഈ കാര്യങ്ങളെ അവരൊട
പറഞ്ഞിട്ട അവൻ ഗലിലെയായിൽ
തന്നെ പാർത്തു.

൧൦ം എന്നാൽ അവന്റെ സഹൊ
ദരന്മാർ പൊയതിന്റെ ശെഷം,
അവനും പരസ്യമായിട്ടല്ല, രഹസ്യ
മായിട്ട എന്ന പൊലെ, പെരുനാ
ളിന പൊയി.

൧൧ അപ്പൊൾ യെഹൂദന്മാർ പെ
രുനാളിൽ അവനെ അന്വെഷി
ച്ച, അവൻ എവിടെ ആകുന്നു? എ
ന്ന പറഞ്ഞു.

൧൨ അത്രയുമല്ല ജനങ്ങളുടെ ഇട
യിൽ അവനെ കുറിച്ച വളരെ പി
റുപിറുപ്പ ഉണ്ടായി: എന്തെന്നാൽ
ചിലർ, അവൻ നല്ലവൻ ആകുന്നു
എന്ന പറഞ്ഞു: മറ്റ ചിലർ, അ

പ്രകാരമല്ല; അവൻ ജനങ്ങളെ വ
ഞ്ചിക്കുന്നു എന്ന പറഞ്ഞു.
൧൩ എങ്കിലും യെഹൂദന്മാരുടെ ഭ
യം കൊണ്ട ഒരുത്തനും അവനെ
കുറിച്ച പ്രസിദ്ധമായിട്ട സംസാരി
ച്ചില്ല.
൧൪ ¶ പിന്നെ പെരുനാൾ ഏക
ദെശം പാതിയായപ്പൊൾ യെശു
ദെവാലയത്തിലെക്ക കയറിചെന്ന,
പഠിപ്പിച്ചു.
൧൫ അപ്പൊൾ യെഹൂദന്മാർ, ഇ
വൻ പഠിക്കാതിരിക്കുമ്പൊൾ, അ
ക്ഷരങ്ങളെ എങ്ങിനെ അറിയുന്നു?
എന്ന പറഞ്ഞ, ആശ്ചൎയ്യപ്പെട്ടു.
൧൬ യെശു അവരൊട ഉത്തരമാ
യിട്ട, എന്റെ ഉപദെശം എന്റെ
തല്ല, എന്നെ അയച്ചവന്റെത ത
ന്നെ ആകുന്നു.
൧൭ ഒരുത്തൻ അവന്റെ ഇഷ്ടപ്ര
കാരം ചെയ്വാൻ ഇച്ശിക്കുന്നു എങ്കിൽ
അവൻ ൟ ഉപദെശം ദൈവത്തി
ൽനിന്ന ഉണ്ടായതൊ, ഞാൻ എ
ന്നാൽ തന്നെ പറയുന്നതൊ, എന്ന
അത അറിയും.
൧൮ താനായിട്ട തന്നെ പറയുന്ന
വൻ തന്റെ സ്വന്ത മഹത്വം അ
ന്വെഷിക്കുന്നു: എന്നാൽ തന്നെ അ
യച്ചവന്റെ മഹത്വം അന്വെഷി
ക്കുന്നവനൊ, അവൻ സത്യമുള്ളവ
ൻ ആകുന്നു, അവനിൽ ഒരു നീതി
കെടും ഇല്ല.
൧൯ മൊശെ ന്യായപ്രമാണം നി
ങ്ങൾക്ക തന്നിട്ടില്ലയൊ? എങ്കിലും
നിങ്ങളിൽ ഒരുത്തനും ആ ന്യായ
പ്രമാണം പ്രമാണിച്ച നടക്കുന്നി
ല്ല. നിങ്ങൾ എന്തിന എന്നെ കൊ
ല്ലുവാൻ അന്വെഷിക്കുന്നു? എന്ന പ
റഞ്ഞു.
൨൦ പുരുഷാരം ഉത്തരമായിട്ട,
നിനക്ക ഒരു പിശാച ഉണ്ട; ആര
നിന്നെ കൊല്ലുവാൻ അന്വെഷിക്കു
ന്നു? എന്ന പറഞ്ഞു.
൨൧ യെശു ഉത്തരമായിട്ട അവ
രൊട, ഞാൻ ഒരു ക്രിയ ചെയ്തു, നി
ങ്ങൾ എല്ലാവരും ആശ്ചൎയ്യപ്പെടുന്നു.
൨൨ ഇതകൊണ്ട മൊശെ നിങ്ങൾ
ക്ക ചെലാകൎമ്മം തന്നു; (അത മൊ
ശെയിൽനിന്ന ഉണ്ടായി എന്നല്ല,
പിതാക്കന്മാരിൽനിന്നത്രെ:) നിങ്ങ
ളും ശാബത ദിവസത്തിൽ ഒരു മ
നുഷ്യനെ ചെല ചെയ്യുന്നുവല്ലൊ.
൨൩ മൊശെയുടെ ന്യായ പ്രമാ
ണം ലംഘിക്കപ്പെടാതെ ഇരിക്കെണ്ടു
ന്നതിന, ഒരു മനുഷ്യൻ ശാബത
ദിവസത്തിൽ ചെലാകൎമ്മം കൈ
ക്കൊള്ളുന്നു എങ്കിൽ, ഞാൻ ശാബത
ദിവസത്തിൽ ഒരു മനുഷ്യനെ മുഴു
വനും സൌഖ്യമാക്കിയതകൊണ്ട,
നിങ്ങൾ എങ്കൽ ദെഷ്യപ്പെടുന്നു
വൊ?
൨൪ കാഴ്ച പ്രകാരം വിധിക്കരുത,
നീതിയുള്ള വിധിമാത്രം വിധിപ്പിൻ
എന്ന പറഞ്ഞു.
൨൫ അപ്പൊൾ യെറുശലെമിക്കാ
രിൽ ചിലർ പറഞ്ഞു, ഇവൻ അ
വർ കൊല്ലുവാൻ അന്വെഷിക്കുന്ന
വനല്ലയൊ?
൨൬ കണ്ടാലും, അവൻ സ്പഷ്ടമാ
യിട്ട പറയുന്നു, എങ്കിലും അവർ അ
വനൊട ഒന്നും പറയുന്നില്ല. ഇ
വൻ സത്യമായിട്ട ക്രിസ്തുവാകുന്നു എ
ന്ന പ്രമാണികൾ സത്യമായി അറി
യുന്നുവൊ.
൨൭ എങ്കിലും ഇവൻ എവിടെനി
ന്ന ആകുന്നു എന്ന നാം ഇവനെ
അറിയുന്നു: എന്നാൽ ക്രിസ്തു വരു
മ്പൊൾ, അവൻ എവിടെനിന്ന
ആകുന്നു എന്ന ഒരുത്തനും അറിയു
ന്നില്ല.
൨൮ അപ്പൊൾ യെശു ദെവാലയ
ത്തിൽ ഉപദെശിച്ചുകൊണ്ട ഉറക്കെ
വിളിച്ച പറഞ്ഞു, നിങ്ങൾ എന്നെ
യും അറിയുന്നു, ഞാൻ എവിടെനി
ന്ന ആകുന്നു എന്നും അറിയുന്നു:

ഞാൻ എന്റെ സ്വന്തമായിട്ട വന്നി
ട്ടുമില്ല, എങ്കിലും എന്നെ അയച്ചവൻ
സത്യമുള്ളവൻ ആകുന്നു, അവനെ
നിങ്ങൾ അറിയുന്നില്ല.
൨൯ എന്നാൽ ഞാൻ അവനിൽ
നിന്ന ആകകൊണ്ടും, അവൻ എ
ന്നെ അയച്ചതകൊണ്ടും ഞാൻ അ
വനെ അറിയുന്നു.
൩൦ അപ്പൊൾ അവർ അവനെ
പിടിപ്പാനായിട്ട അന്വെഷിച്ചു:
എന്നാറെ അവന്റെ സമയം അത്ര
ത്തൊളം വന്നിട്ടില്ലായ്കകൊണ്ട, ഒ
രുത്തനും അവന്റെ മെൽ കൈക
ളെ വെച്ചില്ല.
൩൧ എന്നാലും പുരുഷാരത്തിൽ
വളരെ അവനിൽ വിശ്വസിച്ചു,
ക്രിസ്തു വരുമ്പൊൾ ഇവൻ ചെയ്തിട്ടു
ള്ള ഇവയെക്കാൾ അധികം അതിശ
യങ്ങളെ ചെയ്യുമൊ? എന്ന പറഞ്ഞു.
൩൨ പുരുഷാരം അവനെ കുറിച്ച
ഇപ്രകാരം പിറുപിറുക്കുന്നത പറി
ശന്മാർ കെട്ടു; അപ്പൊൾ പറിശന്മാ
രും പ്രധാനാചാൎയ്യന്മാരും അവനെ
പിടിപ്പാനായിട്ട സെവകന്മാരെ
അയച്ചു.
൩൩ അപ്പൊൾയെശു അവരൊട,
ഇനിയും കുറഞ്ഞൊരു കാലം ഞാൻ
നിങ്ങളൊടു കൂടെ ഇരിക്കുന്നു, പി
ന്നെ എന്നെ അയച്ചവന്റെ അടുക്കൽ
പൊകുന്നു.
൩൪ നിങ്ങൾ എന്നെ അന്വെഷി
ച്ച, കാണാതിരിക്കും: അത്രയുമല്ല
ഞാൻ ഇരിക്കുന്നെടത്തെക്ക നിങ്ങ
ൾക്ക വരുവാൻ കഴികയില്ല എന്ന
പറഞ്ഞു.
൩൫ അപ്പൊൾ യെഹൂദന്മാർ ത
മ്മിൽ തമ്മിൽ, അവനെ നാം കാണാ
തെ ഇരിപ്പാനായിട്ട, അവൻ എവി
ടെക്ക പൊകുവാനിരിക്കുന്നു? അവ
ൻ പുറജാതിക്കാരുടെ ഇടയിൽ
ചിതറിയിരിക്കുന്നവരുടെ അടുക്കൽ
പൊയി, പുറജാതിക്കാരെ പഠിപ്പി
പ്പാൻ ഇരിക്കുന്നുവൊ?
൩൬ നിങ്ങൾ എന്നെ അന്വെഷി
ച്ച, കാണാതിരിക്കും എന്നും, ഞാൻ
ഇരിക്കുന്നെടത്തെക്ക നിങ്ങൾക്ക വ
രുവാൻ കഴികയില്ല എന്നും അവൻ
പറഞ്ഞിട്ടുള്ള ഈ വചനം എന്താകു
ന്നു? എന്ന പറഞ്ഞു.
൩൭ ¶ എന്നാൽ പെരുനാളിന്റെ
മഹാ വിശെഷമായ ആ ഒടുക്കത്തെ
ദിവസത്തിൽ യെശു നിന്ന, വിളി
ച്ച പറഞ്ഞു, ഒരുത്തന ദാഹിക്കുന്നു
എങ്കിൽ, അവൻ എന്റെ അടുക്കൽ
വന്ന, കുടിക്കട്ടെ.
൩൮ വെദവാക്യം പറഞ്ഞ പ്രകാ
രം എന്നിൽ വിശ്വസിക്കുന്നവനൊ,
അവന്റെ വയറ്റിൽനിന്ന ജീവ
നുള്ള വെള്ളത്തിന്റെ നദികൾ ഒ
ഴുകും.
൩൯ (എന്നാൽ ഇത അവൻ ത
ന്നിൽ വിശ്വസിക്കുന്നവർ കൈക്കൊ
ൾവാനിരുന്ന ആത്മാവിനെ കുറി
ച്ച പറഞ്ഞു: എന്തെന്നാൽ യെശു
അത വരെയും മഹത്വപ്പെട്ടിട്ടില്ലാ
യ്കകൊണ്ട പരിശുദ്ധാത്മാവ അത
വരെയും കൊടുക്കപ്പെട്ടിരുന്നില്ല.)
൪൦ അതകൊണ്ട പുരുഷാരത്തിൽ
വളരെ ഈ വചനം കെട്ടാറെ,
ഇവൻ ആ ദീൎഘദൎശിയാകുന്നു സ
ത്യം, എന്ന പറഞ്ഞു.
൪൧ മറ്റ ചിലർ, ഇവൻ ക്രിസ്തു
വാകുന്നു, എന്ന പറഞ്ഞു. എന്നാൽ
മറ്റ ചിലർ, ക്രിസ്തു ഗലിലെയായിൽ
നിന്ന വരുമൊ?
൪൨ ദാവീദിന്റെ സന്തതിയിൽ
നിന്നും ദാവീദ ഇരുന്ന ബെതല
ഹെമെന്ന ഗ്രാമത്തിൽനിന്നും ക്രിസ്തു
വരുന്നു എന്ന വെദവാക്യം പറ
ഞ്ഞിട്ടില്ലയൊ? എന്ന പറഞ്ഞു.
൪൩ അപ്രകാരം അവന്റെ നി
മിത്തമായിട്ട ജനങ്ങളിൽ ഒരു പി
രിച്ചിൽ ഉണ്ടായി.
൪൪ അവരിൽ ചിലക്കു അവനെ

പിടിപ്പാൻ മനസ്സായിരുന്നു; എങ്കിലും ഒരുത്തനും അവന്റെ മെൽ കൈകളെ വെച്ചിട്ടില്ല.

൪൫ അപ്പൊൾ ആ സെവകന്മാർ പ്രധാനാചാൎയ്യന്മാരുടെയും പറിശന്മാരുടെയും അടുക്കൽ വന്നു; എന്നാറെ ഇവർ അവരൊട, എന്തകൊണ്ട നിങ്ങൾ അവനെ കൊണ്ടുവരാഞ്ഞു? എന്ന പറഞ്ഞു.

൪൬ സെവകന്മാർ ഉത്തരമായിട്ട ഈ മനുഷ്യനെന്ന പൊലെ ഒരു മനുഷ്യനും ഒരുനാളും സംസാരിച്ചിട്ടില്ല എന്ന പറഞ്ഞു.

൪൭ അപ്പൊൾ പറിശെന്മാർ അവരൊട ഉത്തരമായിട്ട, നിങ്ങളും വഞ്ചിക്കപ്പെട്ടുവൊ?

൪൮ പ്രമാണികളിൽ ആകട്ടെ, പറിശന്മാരിൽ ആകട്ടെ ഒരുത്തനെങ്കിലും അവനിൽ വിശ്വസിച്ചിട്ടുണ്ടൊ?

൪൯ എന്നാലും ന്യായപ്രമാണം അറിയാത്ത ഈ ജനങ്ങൾ ശപിക്കപ്പെട്ടവർ ആകുന്നു എന്ന പറഞ്ഞു.

൫൰ (രാത്രിയിൽ യെശുവിന്റെ അടുക്കൽ വന്നവനായി, അവരിൽ ഒരുത്തനായുള്ള) നിക്കൊദിമുസ അവരൊട,

൫൧ ഒരു മനുഷ്യനിൽനിന്ന മുമ്പെ കെൾക്കയും, അവൻ ഇന്നത ചെയ്യുന്നു എന്ന അറികയും ചെയ്യാതെ കണ്ട, നമ്മുടെ ന്യായപ്രമാണം അവനെ ന്യായം വിധിക്കുന്നുവൊ? എന്ന പറയുന്നു.

൫൨ അവർ ഉത്തരമായിട്ട അവനൊട, നീയും ഗലിലെയായിൽനിന്ന ആകുന്നുവൊ? തിരക്കി നൊക്ക: എന്തകൊണ്ടെന്നാൽ ഒരു ദീൎഘദൎശിയും ഗലിലെയായിൽനിന്ന ഉണ്ടായിട്ടില്ല എന്ന പറഞ്ഞു

൫൩ പിന്നെ ഒരൊരുത്തൻ അവനവന്റെ വീട്ടിലെക്ക പൊയി.

## ൮ അദ്ധ്യായം.

൧ വ്യഭിചാരത്തിൽ പിടിക്കപ്പെട്ട സ്ത്രീയെ ക്രിസ്തു വിടീക്കയും.—൧൨ അവൻ ലൊകത്തിന്റെ വെളിച്ചം താൻ തന്നെ എന്ന പ്രസംഗിക്കയും തന്റെ ഉപദെശം നീതിയുള്ളതെന്ന തെളിയിക്കയും ചെയ്യുന്നത.

പിന്നെ യെശു ഒലിവ മലെക്ക പൊയി.

൨ പ്രഭാത കാലത്ത അവൻ പിന്നെയും ദെവാലയത്തിലെക്ക വന്നു, എന്നാറെ ജനങ്ങൾ എല്ലാവരും അവന്റെ അടുക്കൽ വന്നു: അവൻ ഇരുന്നിട്ട, അവരെ പഠിപ്പിച്ചു.

൩ അപ്പൊൾ വ്യഭിചാരത്തിൽ കണ്ട പിടിക്കപ്പെട്ടിട്ടുള്ള ഒരു സ്ത്രീയെ ഉപാദ്ധ്യായന്മാരും പറിശെന്മാരും അവന്റെ അടുക്കൽ കൊണ്ടുവന്നു, അവളെ നടുവിൽ നിറുത്തീട്ട,

൪ അവനൊട, ഗുരൊ, ഈ സ്ത്രീയെ വ്യഭിചാരം ചെയ്യുന്ന പ്രവൃത്തിയിൽ തന്നെ കണ്ട പിടിക്കപ്പെട്ടു.

൫ എന്നാൽ ഇപ്രകാരമുള്ളവർ കല്ലുകൊണ്ട എറിയപ്പെടെണമെന്ന മൊശെ ന്യായപ്രമാണത്തിൽ ഞങ്ങളൊട കല്പിച്ചുവല്ലൊ: എന്നാൽ നീ എന്ത പറയുന്നു? എന്ന പറഞ്ഞു.

൬ അവനെ കുറ്റപ്പെടുത്തുവാൻ ഹെതുവുണ്ടാകെണ്ടുന്നതിന, അവർ ഇത അവനെ പരീക്ഷിച്ചുകൊണ്ട പറഞ്ഞു. എന്നാൽ യെശു താഴെ കുനിഞ്ഞിട്ട, വിരൽകൊണ്ട നിലത്തിൽ എഴുതി.

൭ അവർ പിന്നെയും അവനൊട ചൊദിച്ചുകൊണ്ടിരുന്നപ്പൊൾ, അവൻ നിവിൎന്ന, അവരൊട, നിങ്ങളിൽ പാപമില്ലാത്തവൻ മുമ്പെ അവളിൽ ഒരു കല്ല എറിയട്ടെ എന്ന പറഞ്ഞു.

൮ അവൻ പിന്നെയും താഴെ കുനിഞ്ഞ, നിലത്തിൽ എഴുതി.

൯ എന്നാറെ അവർ ഇത കെട്ടിട്ട, തങ്ങളുടെ മനസ്സാക്ഷിയാൽ കുററം ചുമത്തപ്പെട്ടകകൊണ്ട, മൂപ്പന്മാർ മുതൽ ഇളയവർ വരെയും ഒരൊരുത്തനായി പുറപ്പെട്ട പൊയി, യെശു ഒരുവനായും സ്ത്രീ നടുവിൽ നില്ക്കുന്നവളായും ശെഷിച്ചിരുന്നു.

൧൦ എന്നാറെ യെശു നിമിൎന്ന, സ്ത്രീയെ അല്ലാതെ ഒരുത്തനെയും കാണായ്കകൊണ്ട, അവളൊട, സ്ത്രീയെ, നിന്നെ കുററപ്പെടുത്തിയവർ എവിടെയാകുന്നു? ഒരുത്തനും നിന്നെ ശിക്ഷെക്ക വിധിച്ചിട്ടില്ലയൊ? എന്ന പറഞ്ഞു.

൧൧ അവൾ, കൎത്താവെ, ഒരുത്തനും ഇല്ല, എന്ന പറഞ്ഞു. അപ്പൊൾ യെശു അവളൊട, ഞാനും നിന്നെ ശിക്ഷെക്ക വിധിക്കുന്നില്ല: നീ പൊയി, ഇനിയും പാപം ചെയ്യരുത എന്ന പറഞ്ഞു.

൧൨ ¶ അപ്പൊൾ പിന്നെയും യെശു അവരൊട, ഞാൻ ലൊകത്തിന്റെ വെളിച്ചം ആകുന്നു: എന്റെ പിന്നാലെ വരുന്നവൻ ഇരുളിൽ നടക്കാതെ, അവന ജീവന്റെ വെളിച്ചം ഉണ്ടാകും എന്ന പറഞ്ഞു.

൧൩ അതകൊണ്ട പറിശന്മാർ അവനൊട, നിന്നെ കുറിച്ച തന്നെ നീ സാക്ഷിപ്പെടുത്തുന്നു: നിന്റെ സാക്ഷി സത്യമുള്ളതല്ല എന്ന പറഞ്ഞു.

൧൪ യെശു ഉത്തരമായിട്ട അവരൊട പറഞ്ഞു, ഞാൻ എന്നെ കുറിച്ച തന്നെ സാക്ഷിപ്പെടുത്തുന്നു എങ്കിലും, എന്റെ സാക്ഷി സത്യമുള്ളതാകുന്നു: അതെന്തകൊണ്ടെന്നാൽ ഞാൻ എവിടെനിന്ന വന്നു എന്നും, എവിടെക്ക പൊകുന്നു എന്നും ഞാൻ അറിയുന്നു: എന്നാൽ നിങ്ങൾ ഞാൻ എവിടെനിന്ന വരുന്നു എന്നും, എവിടെക്ക പൊകുന്നു എന്നും അറിയുന്നില്ല.

൧൫ നിങ്ങൾ ജഡപ്രകാരം വിധിക്കുന്നു; ഞാൻ ഒരുത്തനെയും വിധിക്കുന്നില്ല.

൧൬ ഞാൻ വിധിക്കുന്നു എങ്കിലും, എന്റെ വിധി സത്യമുള്ളതാകുന്നു: അതെന്തകൊണ്ടെന്നാൽ ഞാൻ ഏകനല്ല, ഞാനും എന്നെ അയച്ച പിതാവും കൂടെ ഇരിക്കുന്നു.

൧൭ വിശെഷിച്ച രണ്ട മനുഷ്യരുടെ സാക്ഷി സത്യമുള്ളതാകുന്നു, എന്ന നിങ്ങളുടെ ന്യായപ്രമാണത്തിലും എഴുതിയിരിക്കുന്നുവല്ലൊ.

൧൮ ഞാൻ എന്നെ കുറിച്ച തന്നെ സാക്ഷിപ്പെടുത്തുന്നവനാകുന്നു, എന്നെ അയച്ച പിതാവും എന്നെ കുറിച്ച സാക്ഷിപ്പെടുത്തുന്നു.

൧൯ അപ്പൊൾ അവർ അവനൊട, നിന്റെ പിതാവ എവിടെ ആകുന്നു? എന്ന പറഞ്ഞു. യെശു ഉത്തരമായിട്ട, നിങ്ങൾ എന്നെ എങ്കിലും, എന്റെ പിതാവിനെ എങ്കിലും അറിയുന്നില്ല: നിങ്ങൾ എന്നെ അറിഞ്ഞിരുന്നു എന്നുവരികിൽ, എന്റെ പിതാവിനെയും അറിയുമായിരുന്നു എന്ന പറഞ്ഞു.

൨൦ യെശു താൻ ദൈവാലയത്തിൽ ഉപദെശിക്കുമ്പൊൾ, ശ്രീഭണ്ഡാരസ്ഥലത്തിൽ വെച്ച ഈ വചനങ്ങളെ പറഞ്ഞു: അവന്റെ സമയം അത വരെയും വന്നിട്ടില്ലായ്കകൊണ്ട, ഒരുത്തനും അവനെ പിടിച്ചില്ല.

൨൧ ¶ അപ്പൊൾ യെശു പിന്നെയും അവരൊട, ഞാൻ പൊകുന്നു, നിങ്ങൾ എന്നെ അന്വെഷിക്കും, എങ്കിലും നിങ്ങൾ നിങ്ങളുടെ പാപത്തിൽ മരിക്കും: ഞാൻ പൊകുന്നെടത്തെക്ക നിങ്ങൾക്ക വരുവാൻ കഴികയില്ല എന്ന പറഞ്ഞു.

൨൨ അപ്പൊൾ യെഹൂദന്മാർ,

ഞാൻ പോകുന്നെടത്തെക്ക നിങ്ങൾക്ക വരുവാൻ കഴികയില്ല, എന്ന അവൻ പറയുന്നതുകൊണ്ട, തന്നെതാൻ കൊല്ലുമൊ? എന്ന പറഞ്ഞു.

൨൩ പിന്നെ അവൻ അവരൊട, നിങ്ങൾ താഴത്തനിന്ന ആകുന്നു; ഞാൻ മെലിൽനിന്ന ആകുന്നു; നിങ്ങൾ ഇഹലൊകത്തിൽനിന്ന ആകുന്നു; ഞാൻ ഇഹലൊകത്തിൽനിന്നല്ല.

൨൪ അതുകൊണ്ട ഞാൻ, നിങ്ങൾ നിങ്ങളുടെ പാപങ്ങളിൽ മരിക്കും എന്ന നിങ്ങളൊട പറഞ്ഞു; എന്തെന്നാൽ ഞാൻ [അവൻ] ആകുന്നു എന്ന നിങ്ങൾ വിശ്വസിക്കാതിരുന്നാൽ, നിങ്ങൾ നിങ്ങളുടെ പാപങ്ങളിൽ മരിക്കും എന്ന പറഞ്ഞു.

൨൫ അപ്പൊൾ അവർ അവനൊട, നീ ആരാകുന്നു? എന്ന പറഞ്ഞു. യെശു അവരൊട, ഞാൻ ആദിതുടങ്ങി നിങ്ങളൊട പറഞ്ഞവൻ തന്നെ.

൨൬ ഇനിക്ക നിങ്ങളെ കുറിച്ച സംസാരിപ്പാനും വിധിപ്പാനും അനെകം കാൎയ്യങ്ങൾ ഉണ്ട: എന്നാലും എന്നെ അയച്ചവൻ സത്യമുള്ളവൻ ആകുന്നു: അത്രയുമല്ല ഞാൻ അവനിൽനിന്ന കെട്ടിട്ടുള്ള കാൎയ്യങ്ങളെ തന്നെ ഞാൻ ലൊകത്തൊട പറയുന്നു എന്ന പറഞ്ഞു.

൨൭ അവൻ പിതാവിനെ കുറിച്ച തങ്ങളൊട പറഞ്ഞു എന്ന അവർ അറിഞ്ഞില്ല.

൨൮ അപ്പൊൾ യെശു അവരൊട, നിങ്ങൾ മനുഷ്യന്റെ പുത്രനെ എപ്പൊൾ ഉയൎത്തിയിരിക്കുമൊ, അപ്പൊൾ ഞാൻ തന്നെ [അവൻ] ആകുന്നു എന്നും, ഞാനായിട്ട തന്നെ ഒരു കാൎയ്യവും ചെയ്യാതെ, എന്റെ പിതാവ ഇനിക്ക ഉപദെശിച്ച പ്രകാരം ഞാൻ ൟ കാൎയ്യങ്ങളെ പറയുന്നു എന്നും നിങ്ങൾ അറിയും.

൨൯ വിശെഷിച്ചും എന്നെ അയച്ചവൻ എന്നൊട കൂടെ ഉണ്ട: പിതാവിന ഇഷ്ടമായിട്ടുള്ള കാൎയ്യങ്ങളെ ഞാൻ എല്ലായ്പൊഴും ചെയ്യുന്നതുകൊണ്ട, അവൻ എന്നെ എകനായിട്ട വിട്ടിട്ടില്ല എന്ന പറഞ്ഞു.

൩൦ ¶ ൟ കാൎയ്യങ്ങളെ അവൻ പറഞ്ഞുകൊണ്ടിരിക്കുമ്പൊൾ, പലരും അവനിൽ വിശ്വസിച്ചു.

൩൧ അപ്പൊൾ യെശു തന്നിൽ വിശ്വസിച്ചിട്ടുള്ള യെഹൂദന്മാരൊട, നിങ്ങൾ എന്റെ വചനത്തിൽ നിലനില്ക്കുന്നു എങ്കിൽ, നിങ്ങൾ എന്റെ ശിഷ്യന്മാരാകുന്നു സത്യം:

൩൨ അത്രയുമല്ല നിങ്ങൾ സത്യം അറിയും, സത്യം നിങ്ങളെ വിടുതലുള്ളവരാക്കുകയും ചെയ്യും എന്ന പറഞ്ഞു.

൩൩ അവർ അവനൊട ഉത്തരമായിട്ട, ഞങ്ങൾ അബ്രഹാമിന്റെ സന്തതിയാകുന്നു, ഒരുനാളും ഒരുത്തനും അടിമപ്പെട്ടിട്ടില്ലല്ലൊ: നിങ്ങൾ വിടുതലുള്ളവരായി തീരും എന്ന നീ എങ്ങിനെ പറയുന്നു? എന്ന പറഞ്ഞു.

൩൪ യെശു അവരൊട ഉത്തരമായിട്ട പറഞ്ഞു, പാപം ചെയ്യുന്നവൻ ഒക്കെയും പാപത്തിന്റെ ദാസൻ ആകുന്നു എന്ന ഞാൻ സത്യമായിട്ട, സത്യമായിട്ട നിങ്ങളൊട പറയുന്നു.

൩൫ എന്നാൽ ദാസൻ എന്നെക്കും വീട്ടിൽ പാൎക്കുന്നില്ല: പുത്രൻ എന്നെക്കും പാൎക്കുന്നു താനും.

൩൬ അതുകൊണ്ട പുത്രൻ നിങ്ങളെ വിടുതലാക്കും എങ്കിൽ, നിങ്ങൾ വിടുതലുള്ളവർ ആകും സത്യം.

൩൭ നിങ്ങൾ അബ്രഹാമിന്റെ സന്തതിയാകുന്നു എന്ന ഞാൻ അറിയുന്നു: എന്നാലും എന്റെ വചനത്തിന നിങ്ങളിൽ സ്ഥലമില്ലായ്കകൊണ്ട, നിങ്ങൾ എന്നെ കൊല്ലുവാൻ അന്വെഷിക്കുന്നു.

൩൮ ഞാൻ എന്റെ പിതാവിന്റെ അടുക്കൽ കണ്ടിട്ടുള്ളത പറയുന്നു: നിങ്ങളും നിങ്ങളുടെ പിതാവിന്റെ അടുക്കൽ കണ്ടിട്ടുള്ളത ചെയ്യുന്നു.

൩൯ അവർ ഉത്തരമായിട്ട അവനൊട, അബ്രഹാം ഞങ്ങളുടെ പിതാവാകുന്നു എന്ന പറഞ്ഞു. യെശു അവരൊട, നിങ്ങൾ അബ്രഹാമിന്റെ മക്കൾ ആകുന്നു എങ്കിൽ, നിങ്ങൾ അബ്രഹാമിന്റെ ക്രിയകളെ ചെയ്യുമായിരുന്നു.

൪൦ എന്നാൽ ദൈവത്തിൽനിന്ന കെട്ടിട്ടുള്ള സത്യം നിങ്ങളൊട പറഞ്ഞ മനുഷ്യനായ എന്നെ നിങ്ങൾ ഇപ്പൊൾ കൊല്ലുവാൻ അന്വെഷിക്കുന്നു: ഇത അബ്രഹാം ചെയ്തില്ലല്ലൊ.

൪൧ നിങ്ങൾ നിങ്ങളുടെ പിതാവിന്റെ ക്രിയകളെ ചെയ്യുന്നു എന്ന പറഞ്ഞു. അപ്പൊൾ അവർ അവനൊട, ഞങ്ങൾ വെശ്യാദൊഷത്തിൽനിന്ന ജനിച്ചിട്ടില്ല; ഒരു പിതാവ ഞങ്ങൾക്ക ഉണ്ട, ദൈവം തന്നെ, എന്ന പറഞ്ഞു.

൪൨ അപ്പൊൾ യെശു അവരൊട പറഞ്ഞു, ദൈവം നിങ്ങളുടെ പിതാവായിരുന്നു എന്നുവരികിൽ, നിങ്ങൾ എന്നെ സ്നെഹിക്കുമായിരുന്നു: എന്തുകൊണ്ടെന്നാൽ ഞാൻ ദൈവത്തിൽനിന്ന പുറപ്പെട്ട വന്നു; അത്രയുമല്ല ഞാൻ സ്വന്തമായിട്ട വന്നില്ല, എന്നാൽ അവൻ എന്നെ അയച്ചു.

൪൩ നിങ്ങൾ എന്തുകൊണ്ട എന്റെ വാക്ക തിരിച്ചറിയാത്തത? നിങ്ങൾക്ക എന്റെ വചനം കെൾപ്പാൻ കഴിയായ്കകൊണ്ട ആകുന്നു.

൪൪ നിങ്ങൾ പിശാചാകുന്ന (നിങ്ങളുടെ) പിതാവിൽനിന്ന ആകുന്നു, നിങ്ങൾ നിങ്ങളുടെ പിതാവിന്റെ മൊഹങ്ങളെയും ചെയ്വാൻ ഇച്ശിക്കുന്നു: അവൻ ആദി മുതൽ തുടങ്ങി കുലപാതകനായിരുന്നു, അവനിൽ ഒട്ടും സത്യമില്ലായ്കകൊണ്ട, അവൻ സത്യത്തിൽ നിലനില്ക്കാതെയുമിരുന്നു. അവൻ അസത്യവാദിയും, അതിന്റെ പിതാവും ആകകൊണ്ട, അവൻ അസത്യം പറയുമ്പൊൾ, തന്റെ സ്വന്തമുള്ളതിൽനിന്ന പറയുന്നു.

൪൫ എന്നാൽ ഞാൻ സത്യം പറകകൊണ്ട, നിങ്ങൾ എന്നെ വിശ്വസിക്കുന്നില്ല.

൪൬ നിങ്ങളിൽ ആര എന്നെ പാപത്തെ കുറിച്ച ബൊധം വരുത്തുന്നു? എന്നാൽ ഞാൻ സത്യം പറയുന്നു എങ്കിൽ, നിങ്ങൾ എന്തുകൊണ്ട എന്നെ വിശ്വസിക്കാത്തത?

൪൭ ദൈവത്തിൽനിന്നുള്ളവൻ ദൈവത്തിന്റെ വചനങ്ങളെ കെൾക്കുന്നു: ഇത ഹെതുവായിട്ട നിങ്ങൾ ദൈവത്തിൽനിന്നല്ലായ്കകൊണ്ട, അവ കെൾക്കുന്നില്ല.

൪൮ അപ്പൊൾ യെഹൂദന്മാർ ഉത്തരമായിട്ട അവനൊട, നീ ഒരു ശമറിയക്കാരൻ ആകുന്നു എന്നും, ഒരു പിശാച ഉണ്ട എന്നും ഞങ്ങൾ നല്ലവണ്ണം പറയുന്നില്ലയൊ? എന്ന പറഞ്ഞു.

൪൯ യെശു ഉത്തരമായിട്ട, ഇനിക്ക പിശാചില്ല; ഞാൻ എന്റെ പിതാവിനെ ബഹുമാനിക്ക അത്രെ ചെയ്യുന്നത: നിങ്ങളൊ എന്നെ അവമാനിക്കുന്നു.

൫൦ വിശെഷിച്ചും ഞാൻ എന്റെ മഹത്വം തന്നെ അന്വെഷിക്കുന്നില്ല: അന്വെഷിച്ച, വിധിക്കുന്നവൻ ഒരുത്തൻ ഉണ്ട.

൫൧ ഞാൻ സത്യമായിട്ട, സത്യമായിട്ട നിങ്ങളൊട പറയുന്നു, ഒരുത്തൻ എന്റെ വചനം കാത്തുകൊണ്ടാൽ, അവൻ എന്നന്നെക്കും മരണം കാണുകയില്ല എന്ന പറഞ്ഞു.

൫൨ അപ്പൊൾ യെഹൂദന്മാർ അവനൊട, നിനക്ക ഒരു പിശാച ഉണ്ട എന്ന ഇപ്പൊൾ ഞങ്ങൾ അറിയുന്നു. അബ്രഹാമും ദീൎഘദൎശിമാരും മരിച്ചു, എങ്കിലും നീ ഒരുത്തൻ എന്റെ വചനം കാത്തുകൊണ്ടാൽ, അവൻ എന്നന്നെക്കും മരണം ആസ്വദിക്കയില്ല എന്ന പറയുന്നു.

൫൩ ഞങ്ങളുടെ പിതാവായ അബ്രഹാമിനെക്കാൾ നീ വലിയവൻ ആകുന്നുവൊ? അവൻ മരിച്ചു, ദീൎഘദൎശിമാരും മരിച്ചു: നിന്നെ നീ ആരാക്കി തീൎക്കുന്നു? എന്ന പറഞ്ഞു.

൫൪ യെശു ഉത്തരമായിട്ട, എന്നെ തന്നെ ഞാൻ മഹത്വപ്പെടുത്തുന്നു എങ്കിൽ, എന്റെ മഹത്വം ഏതുമില്ല: എന്നെ മഹത്വപ്പെടുത്തുന്നവൻ എന്റെ പിതാവാകുന്നു; അവൻ നിങ്ങളുടെ ദൈവമാകുന്നു എന്ന അവനെ കുറിച്ച നിങ്ങൾ പറയുന്നുവല്ലൊ:

൫൫ എങ്കിലും നിങ്ങൾ അവനെ അറിഞ്ഞിട്ടില്ല; ഞാൻ അവനെ അറിയുന്നു താനും: വിശെഷിച്ചും ഞാൻ അവനെ അറിയുന്നില്ല എന്ന പറഞ്ഞാൽ, ഞാൻ നിങ്ങളെ പൊലെ ഒരു അസത്യവാദിയാകും: എങ്കിലൊ ഞാൻ അവനെ അറിഞ്ഞ, അവന്റെ വചനം കാത്തുകൊണ്ടിരിക്കുന്നു.

൫൬ നിങ്ങളുടെ പിതാവായ അബ്രഹാം എന്റെ ദിവസം കാണ്മാനായിട്ട ആനന്ദിച്ചു: അവൻ [അത] കണ്ട, സന്തൊഷപ്പെടുകയും ചെയ്തു എന്ന പറഞ്ഞു.

൫൭ അപ്പൊൾ യെഹൂദന്മാർ അവനൊട, നിനക്ക ഇനിയും അമ്പത വയസ്സായിട്ടില്ല, നീ അബ്രഹാമിനെയും കണ്ടിട്ടുണ്ടൊ? എന്ന പറഞ്ഞു.

൫൮ യെശു അവരൊട, അബ്രഹാം ഉണ്ടായതിന മുമ്പെ ഞാൻ ആകുന്നു, എന്ന ഞാൻ സത്യമായിട്ട, സത്യമായിട്ട നിങ്ങളൊട പറയുന്നു എന്ന പറഞ്ഞു.

൫൯ അപ്പൊൾ അവകർ എറിവാൻ അവർ കല്ലുകളെ എടുത്തു: എന്നാൽ യെശു മറഞ്ഞ, ദൈവാലയത്തിൽ നിന്ന പുറപ്പെട്ടു, അവരുടെ നടുവിൽ കൂടി പൊയി, ഇപ്രകാരം കടന്ന പൊകയും ചെയ്തു.

## ൯ അദ്ധ്യായം.

൧ കാഴ്ചയില്ലാത്തവനായി ജനിച്ചവൻ കാഴ്ച പ്രാപിക്കുന്നത.— ൧൩ അവൻ പറിശന്മാരുടെ അടുക്കലെക്ക കൊണ്ടുപൊകപ്പെടുന്നത.— ൩൪ അവർ അവനെ ഭ്രഷ്ടനാക്കികളയുന്നത.— ൩൫ ക്രിസ്തു അവനെ കൈക്കൊൾകയും അവൻ ക്രിസ്തുവിനെ അനുസരിച്ച പറകയും ചെയ്യുന്നത.

അവൻ കടന്ന പൊകുമ്പൊൾ, ജനനം മുതൽ കുരുടനായ ഒരു മനുഷ്യനെ കണ്ടു.

൨ അപ്പൊൾ അവന്റെ ശിഷ്യന്മാർ അവനൊട, ഗുരൊ, ഇവൻ കുരുടനായി ജനിപ്പാനായിട്ടു, ആര പാപം ചെയ്തു, ഇവനൊ, ഇവന്റെ അമ്മയപ്പന്മാരൊ? എന്ന ചൊദിച്ചു.

൩ യെശു ഉത്തരമായിട്ടു, അത ഇവൻ എങ്കിലും, ഇവന്റെ അമ്മയപ്പന്മാർ എങ്കിലും പാപം ചെയ്തതല്ല: ദൈവത്തിന്റെ ക്രിയകൾ ഇവനിൽ വെളിപ്പെടെണ്ടുന്നതിനായിട്ട തന്നെ ആകുന്നു.

൪ പകൽ ഉള്ളപ്പൊൾ, ഞാൻ എന്നെ അയച്ചവന്റെ ക്രിയകളെ പ്രവൃത്തിക്കെണ്ടുന്നതാകുന്നു: രാവ വരുന്നു, അപ്പൊൾ ഒരുത്തനും പ്രവൃത്തിപ്പാൻ കഴികയില്ല.

൫ ഞാൻ ലൊകത്തിലുള്ളപ്പൊൾ, ഞാൻ ലൊകത്തിന്റെ വെളിച്ചം ആകുന്നു എന്ന പറഞ്ഞു.

൬ ഇപ്രകാരം പറഞ്ഞിട്ടു, അവൻ നിലത്തിൽ തുപ്പി, തുപ്പൽ കൊണ്ട ചെറുണ്ടാക്കി, ആ ചെറ കൊണ്ടു കുരുടന്റെ കണ്ണുകളിൽ എഴുതി.

൭ പിന്നെ അവനൊട, നീ പൊയി, (അയക്കപ്പെട്ടവനെന്ന അൎത്ഥമുള്ള) ശീലൊഹാമെന്ന കുളത്തിൽ കഴുകുക, എന്ന പറഞ്ഞു. അതകൊണ്ട അവൻ പൊയി, കഴുകി, കാഴ്ച പ്രാപിച്ചവനായി വരികയും ചെയ്തു.

൮ ആകയാൽ അയല്ക്കാരും അവൻ കുരുടനായിരുന്നു എന്ന മുമ്പെ അവനെ കണ്ടിട്ടുള്ളവരും, ഇരുന്നിട്ടു ഭിക്ഷ യാചിച്ചവൻ ഇവനല്ലയൊ? എന്ന പറഞ്ഞു.

൯ ചിലർ, ഇവൻ അവൻ തന്നെ ആകുന്നു, എന്ന പറഞ്ഞു: എന്നാൽ മറ്റ ചിലർ, ഇവൻ അവനൊട സദൃശനാകുന്നു എന്ന പറഞ്ഞു: എന്നാൽ അവൻ ഞാൻ തന്നെ അവൻ ആകുന്നു എന്ന പറഞ്ഞു.

൧൦ ഇതകൊണ്ടു അവർ അവനൊട, നിന്റെ കണ്ണുകൾ എങ്ങിനെ തുറക്കപ്പെട്ടു? എന്ന പറഞ്ഞു

൧൧ അവൻ ഉത്തരമായിട്ടു, യെശു എന്ന പെരുള്ള ഒരു മനുഷ്യൻ ചെറുണ്ടാക്കി, എന്റെ കണ്ണുകളിൽ എഴുതി, എന്നൊട, നീ ശീലൊഹാമെന്ന കുളത്തിൽ പൊയി, കഴുകുക, എന്ന പറഞ്ഞു; ഞാൻ പൊയി, കഴുകി, കാഴ്ച പ്രാപിക്കയും ചെയ്തു എന്ന പറഞ്ഞു.

൧൨ അപ്പൊൾ അവർ അവനൊട, അവൻ എവിടെയാകുന്നു? എന്ന പറഞ്ഞു. ഞാൻ അറിയുന്നില്ല, എന്ന അവൻ പറഞ്ഞു.

൧൩ അവർ മുമ്പെ കുരുടനായിരുന്നവനെ പറിശന്മാരുടെ അടുക്കൽ കൊണ്ടുവന്നു.

൧൪ വിശെഷിച്ച യെശു ചെറുണ്ടാക്കി, അവന്റെ കണ്ണുകളെ തുറന്നപ്പൊൾ ശാബതദിവസം ആയിരുന്നു.

൧൫ അതകൊണ്ട പിന്നെയും പറിശന്മാരും, അവൻ എങ്ങിനെ കാഴ്ച പ്രാപിച്ചു എന്ന അവനൊട ചൊദിച്ചു. അവൻ അവരൊട, അവൻ ചെറ എന്റെ കണ്ണുകളിന്മെൽ വെച്ചു, പിന്നെ ഞാൻ കഴുകി, ഇപ്പൊൾ കാണുന്നു എന്ന പറഞ്ഞു.

൧൬ അപ്പൊൾ പറിശന്മാരിൽ ചിലർ, ൟ മനുഷ്യൻ ശാബത ദിവസം പ്രമാണിക്കുന്നില്ലായ്കകൊണ്ടു, അവൻ ദൈവത്തിൽനിന്നല്ല എന്ന പറഞ്ഞു. മറ്റ ചിലർ പാപിയായൊരു മനുഷ്യന ഇപ്രകാരമുള്ള അതിശയങ്ങളെ ചെയ്വാൻ എങ്ങിനെ കഴിയും എന്ന പറഞ്ഞു ഇങ്ങിനെ അവരിൽ ഒരു പിരിച്ചിൽ ഉണ്ടായി.

൧൭ അവർ പിന്നെയും കുരുടനൊട, നിന്റെ കണ്ണുകളെ തുറന്നതകൊണ്ടു, അവനെ കുറിച്ച നീ എന്ത പറയുന്നു? എന്ന പറഞ്ഞു. അവൻ ഒരു ദീൎഘദൎശിയാകുന്നു, എന്ന അവൻ പറഞ്ഞു.

൧൮ അപ്പൊൾ യെഹൂദന്മാർ അവൻ കുരുടനായിരുന്നു, പിന്നെ കാഴ്ച പ്രാപിച്ചു എന്ന തങ്ങൾ കാഴ്ച പ്രാപിച്ചവന്റെ അമ്മയപ്പന്മാരെ വിളിക്കുവൊളത്തിന അവനെ കുറിച്ച വിശ്വസിച്ചില്ല.

൧൯ പിന്നെ അവർ അവരൊട, കുരുടനായി ജനിച്ചു എന്ന നിങ്ങൾ പറയുന്ന നിങ്ങളുടെ പുത്രൻ ഇവൻ തന്നെ ആകുന്നുവൊ? അപ്രകാരമായാൽ, ഇവൻ ഇപ്പൊൾ എങ്ങിനെ കാണുന്നു? എന്ന ചൊദിച്ചു.

൨൦ അവന്റെ അമ്മയപ്പന്മാർ ഉത്തരമായിട്ടു, ഇവൻ ഞങ്ങളുടെ പുത്രൻ ആകുന്നു എന്നും, ഇവൻ കുരുടനായി ജനിച്ചു എന്നും ഞങ്ങൾ അറിയുന്നു:

൨൧ എന്നാൽ ഇവൻ ഇപ്പൊൾ എങ്ങിനെ കാണുന്നു എന്ന, ഞങ്ങൾ

അറിയുന്നില്ല: ഇവന്റെ കണ്ണുകളെ ആര തുറന്നു എന്നും ഞങ്ങൾ അറിയുന്നില്ല: ഇവൻ പ്രാപ്തിയുള്ളവൻ ആകുന്നു; ഇവനൊട ചൊദിപ്പിൻ: ഇവൻ തനിക്ക വെണ്ടി തന്നെ പറയും എന്ന പറഞ്ഞു.

൨൨ അവന്റെ അമ്മയപ്പന്മാർ യെഹൂദന്മാരെ ഭയപ്പെട്ടതുകൊണ്ട, ഇപ്രകാരം പറഞ്ഞു: അതെന്തുകൊണ്ടെന്നാൽ ആരെങ്കിലും അവനെ ക്രിസ്തുവാകുന്നു എന്ന അനുസരിച്ച പറഞ്ഞാൽ, അവൻ സഭയിൽനിന്ന പുറത്താക്കികളയപ്പെടണം എന്ന യെഹൂദന്മാർ അതിന മുമ്പെ നിശ്ചയിച്ചിരുന്നു.

൨൩ ഇതുകൊണ്ട ഇവൻ പ്രാപ്തിയുള്ളവനാകുന്നു; ഇവനൊട ചൊദിപ്പിൻ എന്ന അവന്റെ അമ്മയപ്പന്മാർ പറഞ്ഞു.

൨൪ അപ്പൊൾ അവർ കുരുടനായിരുന്ന മനുഷ്യനെ രണ്ടാം പ്രാവശ്യം വിളിച്ച, അവനൊട, ദൈവത്തിന സ്തുതി ചെയ്ക: ൟ മനുഷ്യൻ പാപിയാകുന്നു എന്ന ഞങ്ങൾ അറിയുന്നു, എന്ന പറഞ്ഞു.

൨൫ അപ്പൊൾ അവൻ ഉത്തരമായിട്ടു, അവൻ പാപിയാകുന്നുവൊ [അല്ലയൊ] ഞാൻ അറിയുന്നില്ല: ഞാൻ ഒന്ന അറിയുന്നു, ഞാൻ കുരുടനായിരുന്നു, ഇപ്പൊൾ കാണുന്നു എന്ന പറഞ്ഞു.

൨൬ അപ്പൊൾ അവർ പിന്നെയും അവനൊട, അവൻ നിനക്ക എന്ത ചെയ്തു? നിന്റെ കണ്ണുകളെ എങ്ങിനെ തുറന്നു? എന്ന പറഞ്ഞു.

൨൭ അവൻ അവരൊട ഉത്തരമായിട്ടു, ഞാൻ മുമ്പെ നിങ്ങളൊട പറഞ്ഞുവല്ലൊ, എന്നാൽ നിങ്ങൾ കെട്ടില്ല: നിങ്ങൾ പിന്നെയും കെൾപ്പാൻ എന്തിന ഇച്ശിക്കുന്നു? നിങ്ങൾക്കും അവന്റെ ശിഷ്യന്മാരാകുവാൻ മനസ്സുണ്ടൊ? എന്ന പറഞ്ഞു.

൨൮ അപ്പൊൾ അവർ അവനെ നിന്ദിച്ച, നീ അവന്റെ ശിഷ്യൻ ആകുന്നു: എന്നാൽ ഞങ്ങൾ മൊശെയുടെ ശിഷ്യന്മാർ ആകുന്നു.

൨൯ ദൈവം മൊശെയൊട സംസാരിച്ചു, എന്ന ഞങ്ങൾ അറിയുന്നു: എന്നാൽ ഇവനൊ, എവിടെനിന്ന ആകുന്നു എന്ന ഞങ്ങൾ അറിയുന്നില്ല, എന്ന പറഞ്ഞു.

൩൦ ആ മനുഷ്യൻ ഉത്തരമായിട്ടു അവരൊട, അവൻ എന്റെ കണ്ണുകളെ തുറന്നിട്ടും, അവൻ എവിടെനിന്ന ആകുന്നു എന്ന നിങ്ങൾ അറിയാത്തതിൽ ആശ്ചൎയ്യം തന്നെ ആകുന്നു.

൩൧ അത്രയുമല്ല ദൈവം പാപികളെ ചെവിക്കൊള്ളുന്നില്ല എന്നും, ഒരുത്തൻ ദൈവഭക്തനായിരുന്നു, അവന്റെ ഇഷ്ടപ്രകാരം ചെയ്യാൽ, അവൻ അവനെ ചെവിക്കൊള്ളുന്നു എന്നും നാം അറിയുന്നു.

൩൨ കുരുടനായി ജനിച്ചവന്റെ കണ്ണുകളെ ഒരുത്തൻ തുറന്നു എന്നുള്ളത ലൊകം ഉണ്ടായ മുതൽ കെൾക്കപ്പെട്ടില്ലല്ലൊ.

൩൩ ഇവൻ ദൈവത്തിൽനിന്നായില്ല എന്ന വരികിൽ, അവന ഒന്നും ചെയ്വാൻ കഴികയില്ലല്ലൊ എന്ന പറഞ്ഞു.

൩൪ അവർ ഉത്തരമായിട്ടു അവനൊട, നീ മുഴുവനും പാപങ്ങളിൽ ജനിച്ചു, നീ ഞങ്ങൾക്ക ഉപദെശിക്കുന്നുവൊ? എന്ന പറഞ്ഞു, അവനെ ഭ്രഷ്ടനാക്കി കളഞ്ഞു.

൩൫ അവർ അവനെ ഭ്രഷ്ടനാക്കി കളഞ്ഞു എന്ന യെശു കെട്ടു; പിന്നെ അവൻ അവനെ കണ്ടാറെ, അവനൊട, നീ ദൈവത്തിന്റെ പുത്രനിൽ വിശ്വസിക്കുന്നുവൊ? എന്ന പറഞ്ഞു.

൩൬ അവൻ ഉത്തരമായിട്ടു, ഞാൻ അവനിൽ വിശ്വസിപ്പാനായിട്ടു,

അവൻ ആരാകുന്നു, കൎത്താവെ? എ
ന്ന പറഞ്ഞു.
൩൭ യെശു അവനൊട, നീ അ
വനെ കണ്ടിട്ടുമുണ്ട, നിന്നൊട സം
സാരിക്കുന്നവനും അവൻ തന്നെ ആ
കുന്നു എന്ന പറഞ്ഞു.
൩൮ എന്നാറെ അവൻ, കൎത്താ
വെ, ഞാൻ വിശ്വസിക്കുന്നു എന്ന
പറഞ്ഞ, അവനെ വന്ദിച്ചു.
൩൯ ¶ പിന്നെ യെശു പറഞ്ഞു,
കാണാത്തവർ കാണ്മാനായിട്ടും, കാ
ണുന്നവർ കുരുടരാകുവാനായിട്ടും,
ന്യായവിധിക്കായി ഞാൻ ഇഹലൊ
കത്തിലെക്ക വന്നിരിക്കുന്നു.
൪൦ അപ്പൊൾ പറിശന്മാരിൽ വെ
ച്ച അവനൊട കൂടെ ഉണ്ടായിരുന്ന
വർ ചിലർ, ൟ കാൎയ്യങ്ങളെ കെട്ടാ
റെ, അവനൊട, ഞങ്ങളും കുരുടർ
ആകുന്നുവൊ? എന്ന പറഞ്ഞു.
൪൧ യെശു അവരൊട, നിങ്ങൾ
കുരുടർ ആയിരുന്നു എങ്കിൽ, നിങ്ങൾ
ക്ക പാപം ഉണ്ടാകയില്ലയായിരി
ക്കും: എന്നാൽ ഞങ്ങൾ കാണുന്നു,
എന്ന നിങ്ങൾ ഇപ്പൊൾ പറയുന്ന
ഇതകൊണ്ട, നിങ്ങളുടെ പാപം
നില്ക്കുന്നു എന്ന പറഞ്ഞു.

## ൧൦ അദ്ധ്യായം.

൧ ക്രിസ്തു വാതിലും നല്ല എടയനും ആകുന്നു എന്നുള്ളത.—൧൯ അവനെ കുറിച്ച പല അഭിപ്രായങ്ങൾ.—൨൨ അവൻ താൻ ക്രിസ്തുവാകുന്നു എന്ന തന്റെ പ്രവൃത്തികൾ കൊണ്ട ബൊധം വരുത്തുന്നത.

ഞാൻ സത്യമായിട്ട, സത്യമായിട്ട
നിങ്ങളൊട പറയുന്നു, ആട്ടിൻ തൊ
ഴുത്തിലെക്ക വാതിലിൽ കൂടി കടക്കാ
തെ, മറ്റൊരു വഴിയായി കരെറു
ന്നവർ ആയവൻ ഒരു കള്ളനും മൊ
ഷ്ടാവും ആകുന്നു.
൨ എന്നാൽ വാതിലിൽ കൂടി കട
ക്കുന്നവൻ ആട്ടുകളുടെ ഇടയൻ ആ
കുന്നു.
൩ അവന വാതിൽ കാവല്ക്കാരൻ
തുറക്കുന്നു; ആട്ടുകളും അവന്റെ ശ
ബ്ദം കെൾക്കുന്നു: അവനും തന്റെ
സ്വന്ത ആട്ടുകളെ പെർ പറഞ്ഞ
വിളിച്ച, അവയെ പുറത്ത കൊണ്ടു
പൊകുന്നു.
൪ പിന്നെ അവൻ തന്റെ ആട്ടു
കളെ പുറത്ത കൊണ്ടുപൊകുമ്പൊ
ൾ, അവയുടെ മുമ്പെ നടക്കുന്നു, ആ
ട്ടുകളും അവന്റെ ശബ്ദം അറിക
കൊണ്ട, അവ അവന്റെ പിന്നാ
ലെ ചെല്ലുന്നു.
൫ എന്നാൽ അവ അന്യന്മാരുടെ
ശബ്ദം അറിയായ്ക്കകൊണ്ട, അവ അ
ന്യന്റെ പിന്നാലെ പൊകാതെ,
അവനിൽനിന്ന ഓടിപ്പൊകും.
൬ ൟ ഉപമ യെശു അവരൊട
പറഞ്ഞു: എന്നാൽ അവൻ തങ്ങ
ളൊട പറഞ്ഞ കാൎയ്യങ്ങൾ ഇന്നവ
എന്ന അവർ അറിഞ്ഞില്ല.
൭ അപ്പൊൾ യെശു പിന്നെയും
അവരൊട പറഞ്ഞു, ഞാൻ ആട്ടു
കളുടെ വാതിൽ ആകുന്നു എന്ന
ഞാൻ സത്യമായിട്ട, സത്യമായിട്ട
നിങ്ങളൊട പറയുന്നു.
൮ ഇനിക്ക മുമ്പെ വന്നവർ എല്ലാവ
രും കള്ളന്മാരും മൊഷ്ടാക്കളും ആ
കുന്നു: എന്നാലൊ ആട്ടുകൾ അവ
രെ ചെവിക്കൊണ്ടില്ല.
൯ ഞാൻതന്നെ വാതിൽആകുന്നു: ഒ
രുത്തൻ എന്നാൽ അകത്ത കടക്കുന്നു
എങ്കിൽ, അവൻ രക്ഷപ്പെടും, അ
ത്രയുമല്ല അവൻ അകത്തും പുറത്തും
വന്ന പൊയി, മെച്ചിൽ കണ്ടുകിട്ടും.
൧൦ കള്ളൻ മൊഷ്ടിപ്പാനായിട്ടും,
കൊല്ലുവാനായിട്ടും, നശിപ്പിപ്പാനാ
യിട്ടും അല്ലാതെ കണ്ട വരുന്നില്ല:
ഞാൻ അവൎക്ക ജീവൻ ഉണ്ടാകുവാ
നായിട്ടും, പരിപൂൎണ്ണമായി ഉണ്ടാക
വാനായിട്ടും വന്നു.

൧൧ ഞാൻ നല്ല എടയൻ ആകുന്നു: നല്ല എടയൻ തന്റെ ജീവനെ ആടുകൾക്ക വെണ്ടി കൊടുക്കുന്നു.

൧൨ എന്നാൽ എടയനാകാതെയും, ആടുകൾ തനിക്ക സ്വന്തമില്ലാതെയും ഇരിക്കുന്ന ക്രുലിക്കാരൻ ചെന്നായ വരുന്നത കണ്ട, ആടുകളെ വിട്ട, ഒടിപൊകുന്നു: അപ്പൊൾ ചെന്നായ ആടുകളെ പിടിച്ച, അവയെ ചിന്നിക്കുന്നു.

൧൩ എന്നാൽ ക്രുലിക്കാരൻ, അവൻ ക്രുലിക്കാരനാകകൊണ്ടും, ആടുകൾക്ക വെണ്ടി വിചാരപ്പെടായ്കകൊണ്ടും, ഒടിപ്പൊകുന്നു.

൧൪ ഞാൻ നല്ല എടയൻ ആകുന്നു: പിതാവ എന്നെ അറിയുന്നത പൊലെയും, ഞാൻ പിതാവിനെ അറിന്നത പൊലെയും, ഞാൻ ഇനിക്കുള്ള ആടുകളെ അറിയുന്നവനും, ഇനിക്കുള്ളവയാൽ അറിയപ്പെട്ടവനും ആകുന്നു.

൧൫ ഞാൻ എന്റെ ജീവനെ ആടുകൾക്ക വെണ്ടി വെക്കുന്നു.

൧൬ വിശെഷിച്ചും ഈ തൊഴുത്തിലുള്ളവയല്ലാതെ മറ്റ ആടുകൾ ഇനിക്ക ഉണ്ട: അവയെയും ഞാൻ കൊണ്ടുവരെണ്ടുന്നത ആകുന്നു, അവയും എന്റെ ശബ്ദം കെൾക്കും: പിന്നെ ഒരു ആട്ടിൻ ക്രുട്ടവും, ഒരു എടയനും ഉണ്ടാകും.

൧൭ ഇത നിമിത്തമായിട്ട ഞാൻ എന്റെ ജീവനെ പിന്നെയും എടുത്തുകൊൾവാനായിട്ട, അത വെക്കുന്നതകൊണ്ട, എന്റെ പിതാവ എന്നെ സ്നെഹിക്കുന്നു.

൧൮ ഒരുത്തനും അത എന്നിൽനിന്ന വാങ്ങുന്നില്ല, ഞാനായിട്ട തന്നെ അത വെക്കുന്നു: അത വെപ്പാൻ ഇനിക്ക അധികാരം ഉണ്ട, അത പിന്നെയും എടുത്തുകൊൾവാൻ ഇനിക്ക അധികാരവും ഉണ്ട: ഈ കല്പന ഞാൻ എന്റെ പിതാവിൽനിന്ന പരിഗ്രഹിച്ചു.

൧൯ അപ്പൊൾ ഈ വചനങ്ങൾ ഹെതുവായിട്ട യെഹൂദന്മാരിൽ പിന്നെയും ഒരു പിരിച്ചിൽ ഉണ്ടായി.

൨൦ അവരിൽ പലരും അവന ഒരു പിശാച ഉണ്ട, ഭ്രാന്തനാകുന്നു: നിങ്ങൾ അവനെ എന്തിന ചെവികൊള്ളുന്നു? എന്ന പറഞ്ഞു.

൨൧ മറ്റ ചിലർ ഇവ പിശാചുള്ളവന്റെ വചനങ്ങളല്ല, ഒരു പിശാചിന കുരുടരുടെ കണ്ണുകളെ തുറപ്പാൻ കഴിയുമൊ? എന്ന പറഞ്ഞു.

൨൨ ¶ പിന്നെ യെറുശലമിൽ ദൈവാലയ പ്രതിഷ്ഠയുടെ പെരുനാൾ ആയിരുന്നു, വർഷകാലവും ആയിരുന്നു.

൨൩ വിശെഷിച്ച യെശു ദൈവാലയത്തിൽ ശൊലൊമൊന്റെ മണ്ഡപത്തിൽ നടന്നുകൊണ്ടിരുന്നു.

൨൪ അപ്പൊൾ യെഹൂദന്മാർ അവനെ വളഞ്ഞ, അവനൊട, നീ എത്രത്തൊളം ഞങ്ങളുടെ ആത്മാവിനെ സംശയിപ്പിക്കുന്നു? നീ ക്രിസ്തുവാകുന്നു എങ്കിൽ, ഞങ്ങളൊട സ്പഷ്ടമായിട്ട പറക, എന്ന പറഞ്ഞു.

൨൫ യെശു അവരൊട ഉത്തരമായിട്ട, ഞാൻ നിങ്ങളൊട പറഞ്ഞു, എങ്കിലും നിങ്ങൾ വിശ്വസിച്ചില്ല: ഞാൻ എന്റെ പിതാവിന്റെ നാമത്തിൽ ചെയ്യുന്ന പ്രവൃത്തികളായവ തന്നെ എന്നെ കുറിച്ച സാക്ഷിപ്പെടുത്തുന്നു.

൨൬ എന്നാലും നിങ്ങൾ വിശ്വസിക്കുന്നില്ല, എന്തകൊണ്ടെന്നാൽ ഞാൻ നിങ്ങളൊട പറഞ്ഞ പ്രകാരം, നിങ്ങൾ എന്റെ ആടുകളിലുള്ളവരല്ല.

൨൭ എന്റെ ആടുകൾ എന്റെ ശബ്ദം കെൾക്കുന്നു, അത്രയുമല്ല ഞാൻ അവയെ അറിയുന്നു, അവയും എന്റെ പിന്നാലെ വരുന്നു:

൨൮ വിശെഷിച്ചും ഞാൻ അവെ
ക്ക നിത്യജീവനെ കൊടുക്കുന്നു; അ
വ ഒരുനാളും നശിച്ചുപൊകയുമില്ല,
ഒരുത്തനും അവയെ എന്റെ കയ്യി
ൽനിന്ന പറിച്ചുകളകയുമില്ല.

൨൯ അവയെ ഇനിക്ക തന്നിട്ടുള്ള
എന്റെ പിതാവ എല്ലാവരെക്കാളും
വലിയവനാകുന്നു: ഒരുത്തനും അ
വയെ എന്റെ പിതാവിന്റെ ക
യ്യിൽനിന്ന പറിച്ചുകളവാൻ കഴി
കയില്ല.

൩൦ ഞാനും പിതാവും ഒന്നായി
രിക്കുന്നു എന്ന പറഞ്ഞു.

൩൧ അപ്പൊൾ യെഹൂദന്മാർ അ
വനെ എറിവാനായിട്ട പിന്നെയും
കല്ലുകളെടുത്തു.

൩൨ യെശു അവരൊട ഉത്തര
മായിട്ട, ഞാൻ എന്റെ പിതാവിൽ
നിന്ന അനെകം നല്ല ക്രിയകളെ
യും നിങ്ങൾക്ക കാണിച്ചിട്ടുണ്ട: അ
വയിൽ എത ക്രിയയുടെ നിമിത്തം
നിങ്ങൾ എന്നെ കല്ലു കൊണ്ട എറി
യുന്നു? എന്ന പറഞ്ഞു.

൩൩ യെഹൂദന്മാർ അവനൊട
ഉത്തരമായിട്ട, ഒരു നല്ല ക്രിയയു
ടെ നിമിത്തം ഞങ്ങൾ നിന്നെ ക
ല്ലു കൊണ്ടെറിയുന്നില്ല: ദൈവദൂഷ
ണത്തിൻ നിമിത്തവും, മനുഷ്യനാ
കുന്ന നീ നിന്നെ തന്നെ ദൈവമാ
ക്കുന്നതകൊണ്ടും അത്രെ എന്ന പ
റഞ്ഞു.

൩൪ യെശു അവരൊട ഉത്തരമാ
യിട്ട, നിങ്ങൾ ദൈവങ്ങൾ ആകു
ന്നു എന്ന ഞാൻ പറഞ്ഞു, എന്ന
നിങ്ങളുടെ വെദത്തിൽ എഴുതിയി
രിക്കുന്നില്ലയൊ?

൩൫ ദൈവത്തിന്റെ വചനം ആ
ൎക്ക ഉണ്ടായിയൊ, അവരെ ദൈ
വങ്ങളെന്ന അവൻ ചൊല്ലുന്നു എ
ങ്കിൽ, (വെദവാക്യവും ലംഘിക്ക
പ്പെട്ടുവാൻ കഴികയില്ലല്ലൊ,)

൩൬ പിതാവ ശുദ്ധമാക്കി, ലൊക
ത്തിലെക്ക അയച്ചിട്ടുള്ളവനെ കുറി
ച്ചു, ഞാൻ ദൈവത്തിന്റെ പുത്ര
നാകുന്നു എന്ന നിങ്ങളൊട പറ
ഞ്ഞതകൊണ്ട, നീ ദൈവദൂഷണം
പറയുന്നു, എന്ന നിങ്ങൾ പറയു
ന്നുവൊ?

൩൭ ഞാൻ എന്റെ പിതാവിന്റെ
ക്രിയകളെ ചെയ്യുന്നില്ല എങ്കിൽ, നി
ങ്ങൾ എന്നെ വിശ്വസിക്കെണ്ട;

൩൮ എന്നാൽ ഞാൻ ചെയ്യുന്നു എ
ങ്കിൽ, നിങ്ങൾ എന്നെ വിശ്വസിക്കു
ന്നില്ല എങ്കിലും, പിതാവ എന്നിലും
ഞാൻ അവനിലും ആകുന്നു എന്ന
നിങ്ങൾ അറിഞ്ഞ, വിശ്വസിക്കെ
ണ്ടുന്നതിന, ആ ക്രിയകളെ വിശ്വ
സിപ്പിൻ എന്ന പറഞ്ഞു.

൩൯ അതുകൊണ്ട അവർ പി
ന്നെയും അവനെ പിടിപ്പാൻ അ
ന്വെഷിച്ചു: എന്നാൽ അവൻ അ
വരുടെ കയ്യിൽനിന്ന പുറപ്പെട്ട,

൪൦ യൊൎദാന്റെ അക്കരയിൽ
യൊഹന്നാൻ മുമ്പെ ബപ്തിസ്മപ്പെടു
ത്തിയ സ്ഥലത്തിലെക്ക പൊയി, അ
വിടെ പാൎത്തു.

൪൧ പലരും അവന്റെ അടുക്കൽ
വന്ന, യൊഹന്നാൻ ഒരു അത്ഭുതവും
ചെയ്തിട്ടില്ല: എന്നാലും ഇവനെ കു
റിച്ച യൊഹന്നാൻ പറഞ്ഞത ഒക്കെ
യും സത്യമായിരുന്നു എന്ന പറ
ഞ്ഞു.

൪൨ അവിടെ പലരും അവനിൽ
വിശ്വസിക്കയും ചെയ്തു.

## ൧൧ അദ്ധ്യായം.

൧ ക്രിസ്തു ലാസറസിനെ ജീവിപ്പി
ക്കുന്നത.—൪൭ അവന വിരൊ
ധമായി ആചാൎയ്യന്മാരും പറി
ശന്മാരും ഒരു വിസ്താരസംഘം
കൂട്ടുന്നത.

പിന്നെ മറിയയുടെയും അവളുടെ
സഹൊദരിയായ മാൎത്തായുടെയും

ഗ്രാമമായ ബെതാനിയായിലുള്ള ലാ
സറസ എന്ന ഒരുത്തൻ രൊഗിയാ
യിരുന്നു.
൨ (ആ മറിയ കൎത്താവിനെ പ
രിമള തൈലം കൊണ്ട പൂശി, ത
ന്റെ തലമുടി കൊണ്ട അവന്റെ
കാലുകളെ തുവൎത്തിട്ടുള്ളവൾ തന്നെ
ആയിരുന്നു, അവളുടെ സഹൊദ
രനായ ലാസറസ രൊഗിയായിരു
ന്നു.)
൩ ഇതകൊണ്ട അവന്റെ സഹൊ
ദരിമാർ, കൎത്താവെ, കണ്ടാലും, നീ
സ്നെഹിക്കുന്നവൻ രൊഗിയായിരി
ക്കുന്നു എന്ന അവന്റെ അടുക്കൽ
പറഞ്ഞയച്ചു.
൪ യെശു അത കെട്ടാറെ, ഈ
രൊഗം മരണത്തിലെക്ക അല്ല, ദൈ
വത്തിന്റെ പുത്രൻ അതിനാൽ മ
ഹത്വപ്പെടെണ്ടുന്നതിന, ദൈവ
ത്തിന്റെ മഹത്വത്തിനായിക്കൊണ്ട
തന്നെ ആകുന്നു എന്ന പറഞ്ഞു.
൫ വിശെഷിച്ച യെശു മാൎത്തായെ
യും, അവളുടെ സഹൊദരിയെയും,
ലാസറസിനെയും സ്നെഹിച്ചു.
൬ ഇതകൊണ്ട അവൻ രൊഗി
യായിരിക്കുന്നു എന്ന അവൻ കെട്ട
പ്പൊൾ, അവൻ ഇരുന്ന സ്ഥലത്തിൽ
തന്നെ പിന്നെ രണ്ട ദിവസം താമ
സിച്ചു.
൭ പിന്നെ അതിന്റെ ശെഷം അ
വൻ തന്റെ ശിഷ്യന്മാരൊട, നാം
വീണ്ടും യെഹൂദിയായിലെക്ക പൊ
ക, എന്ന പറയുന്നു.
൮ ശിഷ്യന്മാർ അവനൊട, ഗു
രൊ, ഇപ്പൊൾ തന്നെ യെഹൂദന്മാർ
നിന്നെ കല്ലെറിവാൻ അന്വെഷി
ച്ചുവല്ലൊ, നീ വീണ്ടും അവിടെക്ക
പൊകുന്നുവൊ? എന്ന പറയുന്നു.
൯ യെശു ഉത്തരമായിട്ട, പകലി
ന പന്ത്രണ്ട മണിനെരമില്ലയൊ?
ഒരുത്തൻ പകൽ നെരത്ത നടക്കു
ന്നു എങ്കിൽ, അവൻ ഈ ലൊകത്തി
ന്റെ വെളിച്ചം കാണുന്നതകൊണ്ട,
ഇടറുന്നില്ല.
൧൦ എന്നാൽ ഒരുത്തൻ രാത്രിനെ
രത്ത നടക്കുന്നു എങ്കിൽ, വെളിച്ചം
അവനിൽ ഇല്ലായ്കകൊണ്ട, അവൻ
ഇടറുന്നു എന്ന പറഞ്ഞു.
൧൧ അവൻ ഈ കാൎയ്യങ്ങളെ പ
റഞ്ഞു: അതിന്റെ ശെഷം അവൻ
അവരൊട, നമ്മുടെ സ്നെഹിതനാ
യ ലാസറസ ഉറങ്ങുന്നു: എന്നാലും
ഞാൻ അവനെ ഉണൎത്തുവാനായി
ട്ട പൊകുന്നു, എന്ന പറഞ്ഞു.
൧൨ അപ്പൊൾ അവന്റെ ശിഷ്യ
ന്മാർ, കൎത്താവെ, അവൻ ഉറങ്ങു
ന്നു എങ്കിൽ, അവൻ സൌഖ്യപ്പെടും
എന്ന പറഞ്ഞു.
൧൩ എന്നാൽ യെശു അവന്റെ മ
രണത്തെ കുറിച്ച പറഞ്ഞു: എന്നാ
ലൊ അവൻ നിദ്രാശയനത്തെ കുറി
ച്ച പറഞ്ഞു എന്ന അവർ നിരൂപി
ച്ചു.
൧൪ അപ്പൊൾ യെശു അവരൊട
സ്പഷ്ടമായിട്ട പറഞ്ഞു, ലാസറസ മ
രിച്ചു.
൧൫ നിങ്ങൾ വിശ്വസിക്കെണ്ടുന്ന
തിന, ഞാൻ അവിടെ ഇല്ലാതെയി
രുന്നതകൊണ്ട നിങ്ങളുടെ നിമിത്ത
മായിട്ട ഞാൻ സന്തൊഷപ്പെടുന്നു;
എങ്കിലും നാം അവന്റെ അടുക്കൽ
പൊക.
൧൬ അപ്പൊൾ ദിദുമൊസെന്ന ചൊ
ല്ലപ്പെടുന്ന തൊമാസ തനിക്ക സമ
ശിഷ്യന്മാരൊട, അവനൊട കൂടെ
മരിക്കെണ്ടുന്നതിനായിട്ട നാമും പൊ
ക എന്ന പറഞ്ഞു.
൧൭ ¶ അപ്പൊൾ യെശു വന്നാറെ,
അവൻ പ്രെതക്കല്ലറയിൽ വെക്കപ്പെ
ട്ട നാല ദിവസമായി എന്ന കണ്ടു.
൧൮ എന്നാൽ ബെതാനിയ യെറു
ശലമിന്ന സമീപെ ഏകദെശം പ
തിനഞ്ച സ്ഥാദി ദൂരമായിരുന്നു.
൧൯ വിശെഷിച്ചും യെഹൂദന്മാ

ടിൽ പലരും മാൎത്തായുടെ അടുക്കലും
മറിയയുടെ അടുക്കലും, അവരുടെ
സഹൊദരനെ കുറിച്ച അവരെ
ആശ്വസിപ്പിപ്പാൻ, വന്നിരുന്നു.
൨൦ പിന്നെ യെശു വരുന്നു എന്ന
മാൎത്താ കെട്ടപ്പൊൾ തന്നെ, അവൾ
അവനെ എതിരെല്പാൻ പൊയി:
എന്നാൽ മറിയ വീട്ടിൽ തന്നെ ഇരു
ന്നു.
൨൧ അപ്പൊൾ മാൎത്താ യെശുവി
നൊട, കൎത്താവെ, നീ ഇവിടെ ഉ
ണ്ടായിരുന്നു എങ്കിൽ, എന്റെ സ
ഹൊദരൻ മരിക്കയില്ലായായിരുന്നു.
൨൨ എന്നാലും ഇപ്പൊഴും നീ ദൈ
വത്തൊട എന്തെങ്കിലും ചൊദി
ച്ചാൽ, അത ദൈവം നിനക്ക ത
രുമെന്ന ഞാൻ അറിയുന്നു, എന്ന പ
റഞ്ഞു.
൨൩ യെശു അവളൊട, നിന്റെ
സഹൊദരൻ പിന്നെയും ഉയിൎത്തെ
ഴുനീല്ക്കും എന്ന പറയുന്നു.
൨൪ മാൎത്താ അവനൊട, ഒടുക്ക
ത്തെ ദിവസത്തിൽ ഉയിൎപ്പിങ്കൽ അ
വൻ പിന്നെയും ഉയിൎത്തെഴുനീല്ക്കു
മെന്ന ഞാൻ അറിയുന്നു എന്ന പറ
യുന്നു.
൨൫ യെശു അവളൊട, ഞാൻ ത
ന്നെ ഉയിൎപ്പും, ജീവനും ആകുന്നു:
എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാ
ലും, ജീവിക്കും:
൨൬ ആരെങ്കിലും ജീവിച്ച, എ
ന്നിൽ വിശ്വസിക്കുന്നുവൊ, അവൻ
ഒരുനാളും മരിക്കയില്ല, ഇത നീ വി
ശ്വസിക്കുന്നുവൊ? എന്ന പറഞ്ഞു.
൨൭ അവൾ അവനൊട, ഉവ്വ, ക
ൎത്താവെ, നീ ലൊകത്തിലെക്ക വരു
വാനുള്ള ദൈവത്തിന്റെ പുത്രനാ
യ ക്രിസ്തുവാകുന്നു എന്ന ഞാൻ വിശ്വ
സിച്ചിരിക്കുന്നു എന്ന പറയുന്നു.
൨൮ പിന്നെ ഇപ്രകാരം പറഞ്ഞ
തിന്റെ ശെഷം, അവൾ പൊയി,
തന്റെ സഹൊദരിയായ മറിയയെ
രഹസ്യമായി വിളിച്ച, ഗുരു വന്നു,
നിന്നെ വിളിക്കുന്നു എന്ന പറഞ്ഞു.
൨൯ അവൾ ഇത കെട്ടപ്പൊൾ ത
ന്നെ, വെഗം എഴുനീറ്റ, അവന്റെ
അടുക്കൽ വന്നു.
൩൦ അന്ന യെശു ഗ്രാമത്തിലെക്ക
വരാതെ, മാൎത്താ അവനെ എതിരെ
റ്റ സ്ഥലത്തിൽ തന്നെ ആയിരുന്നു.
൩൧ അപ്പൊൾ അവളൊട കൂടെ
വീട്ടിലിരുന്ന, അവളെ ആശ്വസി
പ്പിച്ചിട്ടുള്ള യെഹൂദന്മാർ മറിയയെ
വെഗം എഴുനീറ്റ, പുറപ്പെട്ടുപൊ
കുന്നത കണ്ടിട്ട, അവൾ പ്രെതക്കല്ല
റയുടെ അടുക്കൽ അവിടെ ദുഃഖിപ്പാ
നായിട്ട പൊകുന്നു എന്ന പറഞ്ഞ,
അവളുടെ പിന്നാലെ ചെന്നു.
൩൨ പിന്നെ മറിയ യെശു ഇരി
ക്കുന്നെടത്തെക്ക വന്ന, അവനെ ക
ണ്ടപ്പൊൾ, അവന്റെ പാദങ്ങളിൽ
വീണ, അവനൊട, കൎത്താവെ, നീ
ഇവിടെ ഉണ്ടായിരുന്നു എങ്കിൽ, എ
ന്റെ സഹൊദരൻ മരിക്കയില്ലായാ
യിരുന്നു, എന്ന പറഞ്ഞു.
൩൩ അതുകൊണ്ട അവൾ കരയു
ന്നതിനെയും, അവളൊട കൂടെ വ
ന്ന യെഹൂദന്മാർ കരയുന്നതിനെയും
യെശു കണ്ടപ്പൊൾ, അവൻ ആത്മാ
വിൽ ഞരങ്ങി, വ്യാകുലപ്പെട്ട,
൩൪ നിങ്ങൾ അവനെ എവിടെ
വെച്ചു? എന്നും പറഞ്ഞു. അവർ
അവനൊട, കൎത്താവെ, വന്ന
നൊക്ക, എന്ന പറഞ്ഞു.
൩൫ യെശു കണ്ണുനീർ ഒഴുക്കി.
൩൬ അപ്പൊൾ യെഹൂദന്മാർ, ക
ണ്ടാലും, അവൻ അവനെ എത്രെ
സ്നെഹിച്ചു! എന്ന പറഞ്ഞു.
൩൭ എന്നാൽ അവരിൽ ചിലർ, കു
രുടന്റെ കണ്ണുകളെ തുറന്നിട്ടുള്ള ഇ
വന ഇവനെയും മരിക്കാതെ ആക്കു
വാൻ കഴികയില്ലായായിരുന്നുവൊ?
എന്ന പറഞ്ഞു.
൩൮ അതുകൊണ്ട യെശു പിന്നെ

യും തങ്കൽ ഞെരങ്ങികൊണ്ടു, പ്രെത
കല്ലറയുടെ അരികെ വന്നു. അത
ഒരു ഗുഹയായിരുന്നു, അതിന്മെൽ
ഒരു കല്ലും വെക്കപ്പെട്ടിരുന്നു
൩൯ യെശു കല്ലു നീക്കികളവിൻ
എന്ന പറഞ്ഞു. മരിച്ചവന്റെ സ
ഹൊദരിയായ മാൎത്ഥാ അവനൊട,
കൎത്താവെ, ഇപ്പൊൾ അവന നാ
റ്റം പിടിച്ചിരിക്കും: എന്തുകൊണ്ടെ
ന്നാൽ ഇന്ന നാലാം ദിവസം ആക
ന്നു എന്ന പറയുന്നു.
൪൦ യെശു അവളൊട, നീ വിശ്വ
സിച്ചാൽ, നീ ദൈവത്തിന്റെ മഹ
ത്വം കാണുമെന്ന ഞാൻ നിന്നൊട
പറഞ്ഞിട്ടില്ലയൊ? എന്ന പറയുന്നു.
൪൧ അപ്പൊൾ അവർ മരിച്ചവൻ
വെക്കപ്പെട്ട സ്ഥലത്തിൽനിന്ന കല്ലു
നീക്കികളഞ്ഞു. എന്നാറെ യെശു ത
ന്റെ കണ്ണുകളെ ഉയൎത്തി, പിതാ
വെ, നീ എന്നെ ചെവിക്കൊണ്ടത
കൊണ്ടു, ഞാൻ നിനക്ക വന്ദനം
ചെയ്യുന്നു.
൪൨ നീ എപ്പൊഴും എന്നെ ചെ
വികൊള്ളുന്നു എന്ന ഞാൻ അറിഞ്ഞി
രുന്നു: എന്നാലും ചുറ്റും നില്ക്കുന്ന ജ
നങ്ങൾ നീ എന്നെ അയച്ചു എന്ന
വിശ്വസിക്കെണ്ടുന്നതിന, അവരുടെ
നിമിത്തമായിട്ട ഞാൻ ഇത പറ
ഞ്ഞു എന്ന പറഞ്ഞു.
൪൩ ഇപ്രകാരം പറഞ്ഞിട്ട അവ
ൻ, ലാസറസെ, പുറത്ത വരിക എ
ന്ന ഒരു മഹാ ശബ്ദത്തൊട വിളി
ച്ചു.
൪൪ അപ്പൊൾ മരിച്ചവൻ കൈക
ളും കാലുകളും പ്രെതശീലകൾ കൊ
ണ്ട കെട്ടപ്പെട്ടവനായി, പുറത്ത വ
ന്നു: അവന്റെ മുഖവും ഒരു ശീല
കൊണ്ട ചുറ്റും കെട്ടപ്പെട്ടിരുന്നു:
യെശു അവരൊട, അവനെ കെട്ട
ഴിച്ച, പൊകുവാൻ വിടുവിൻ, എ
ന്ന പറയുന്നു.
൪൫ അപ്പൊൾ മറിയയുടെ അടു
ക്കൽ വന്ന, യെശു ചെയ്ത കാൎയ്യങ്ങ
ളെ കണ്ടിട്ടുള്ള യെഹൂദന്മാരിൽ വെ
ച്ച പലരും അവനിൽ വിശ്വസിച്ചു.
൪൬ എന്നാൽ അവരിൽ ചിലർ പ
റിശന്മാരുടെ അടുക്കൽ പൊയി, യെ
ശു ചെയ്തിട്ടുള്ള കാൎയ്യങ്ങളെ അവ
രൊട അറിയിച്ചു.
൪൭ ¶ അപ്പൊൾ പ്രധാനാചാൎയ്യ
ന്മാരും പറിശന്മാരും ഒരു വിസ്താ
രസംഘം കൂട്ടി, നാം എന്ത ചെയ്യു
ന്നു? അതെന്തുകൊണ്ടെന്നാൽ ഈ
മനുഷ്യൻ അനെകം അത്ഭുതങ്ങളെ
ചെയ്യുന്നു.
൪൮ നാം അവനെ ഇപ്രകാരം
വിട്ടെച്ചാൽ, എല്ലാവരും അവനിൽ
വിശ്വസിക്കും: അത്രയുമല്ല റൊമ
ക്കാർ വന്ന, നമ്മുടെ സ്ഥലവും ജാ
തിയും എടുത്തുകൊള്ളും എന്ന പറ
ഞ്ഞു.
൪൯ എന്നാറെ അവരിൽ ഒരുത്ത
ൻ ആ വൎഷത്തിൽ പ്രധാനാചാൎയ്യ
നായ കയ്യാഫ അവരൊട, നിങ്ങ
ൾ ഒന്നും അറിയുന്നില്ല,
൫൦ ജാതി ഒക്കെയും നശിച്ചുപൊ
കാതെ, ഒരു മനുഷ്യൻ ജനത്തിന
വെണ്ടി മരിക്കുന്നത നമുക്ക യൊഗ്യ
മാകുന്നു എന്ന നിങ്ങൾ വിചാരിക്കു
ന്നതുമില്ല എന്ന പറഞ്ഞു.
൫൧ എന്നാൽ ഇത അവൻ താനാ
യിട്ട പറയാതെ, അവൻ ആ വൎഷ
ത്തിൽ പ്രധാനാചാൎയ്യനാകകൊണ്ടു,
യെശു ആ ജാതിക്ക വെണ്ടി മരിക്കും
എന്ന ദീൎഘദൎശനമായിട്ട പറഞ്ഞു;
൫൨ ആ ജാതിക്കവെണ്ടി മാത്രവുമ
ല്ല, ചിന്നപ്പെട്ടിരിക്കുന്നവരായി ദൈ
വത്തിന്റെ മക്കളായവരെ അവൻ
ഒന്നായിട്ട കൂട്ടെണ്ടുന്നതിനും കൂടെ
ആകുന്നു.
൫൩ അപ്പൊൾ ആ ദിവസം മു
തൽ അവർ അവനെ കൊല്ലുവാനാ
യിട്ട കൂടി ആലൊചന ചെയ്തു.
൫൪ അതകൊണ്ട യെശു പിന്നെ

യെഹൂദന്മാരുടെ ഇടയിൽ പരസ്യമായി സഞ്ചരിക്കാതെ, അവിടെനിന്ന വനത്തിന സമീപത്തുള്ള ഒരു ദെശത്തിൽ, എഫ്രായിമെന്ന ചൊല്ലപ്പെട്ട നഗരത്തിലെക്ക പൊയി, അവിടെ തന്റെ ശിഷ്യന്മാരൊട കൂടെ പാൎത്തു.

൫൫ അന്ന യെഹൂദന്മാരുടെ പെസഹാ സമീപിച്ചിരുന്നു: പെസഹായ്ക്കു മുമ്പെ ആ നാട്ടിൽനിന്ന പലരും, തങ്ങളെ ശുദ്ധം ചെയ്യെണ്ടുന്നതിന, യെറുശലമിലെക്ക പൊയി.

൫൬ അപ്പൊൾ അവർ യെശുവിനെ അന്വെഷിച്ച, ദൈവാലയത്തിൽ നില്ക്കുമ്പൊൾ, തമ്മിൽ തമ്മിൽ നിങ്ങൾക്ക എങ്ങിനെ തൊന്നുന്നു, അവൻ പെരുനാളിന വരികയില്ല എന്നൊ? എന്ന പറഞ്ഞു

൫൭ എന്നാൽ പ്രധാനാചാൎയ്യന്മാരും പറിശന്മാരും അവനെ പിടിപ്പാനായിട്ട, അവൻ ഇരിക്കുന്നെടം യാതൊരുത്തനും അറിഞ്ഞാൽ, അത അറിയിക്കണം എന്ന അവർ കല്പന കൊടുത്തിരുന്നു.

## ൧൨ അദ്ധ്യായം.

൧ യെശു തന്റെ കാലുകളെ കഴുകിയ മറിയെക്കായി ഒഴികഴിവ പറയുന്നത.—൧൨ അവൻ യെറുശലമിലെക്ക കരെറുന്നത.

അപ്പൊൾ പെസഹായ്ക്കു ആറ ദിവസം മുമ്പെ യെശു ബെതാനിയായ്ക്കു വന്നു, അവിടെ മരിച്ചിരുന്നവനായി, താൻ മരിച്ചവരിൽനിന്ന ഉയിൎപ്പിച്ചവനായ ലാസറസ ഉണ്ടായിരുന്നു.

൨ അവിടെ അവർ അവന ഒരു അത്താഴം ഉണ്ടാക്കി: എന്നാറെ മാൎത്താ ശുശ്രൂഷചെയ്തു: എന്നാലൊ ലാസറസ അവനൊട കൂടെ ഭക്ഷണത്തിന്നിരുന്നവരിൽ ഒരുത്തൻ ആയിരുന്നു.

൩ അപ്പൊൾ മറിയ ഒരു റാത്തൽ വില എറിയതായ നറുദതൈലം എടുത്തിട്ട, യെശുവിന്റെ കാലുകളിൽ തെച്ച, തന്റെ തലമുടി കൊണ്ട അവന്റെ കാലുകളെ തുവൎത്തി; ആ തൈലത്തിന്റെ പരിമളത്താൽ വീട നിറയപ്പെട്ടു.

൪ അപ്പൊൾ അവന്റെ ശിഷ്യന്മാരിൽ ഒരുത്തനായി, അവനെ കാണിച്ചകൊടുപ്പാനുള്ളവനായി, ശിമൊന്റെ പുത്രനായ യെഹൂദ ഇസ്കറിയൊത്ത,

൫ എന്തകൊണ്ട ഈ തൈലം മൂന്നൂറ പണത്തിന വിറ്റ, ദരിദ്രക്കാൎക്ക കൊടുക്കപ്പെടാത്തത? എന്ന പറഞ്ഞു.

൬ അവൻ ദരിദ്രക്കാൎക്കായി വിചാരപ്പെട്ടതകൊണ്ടല്ല, അവൻ കള്ളനാകകൊണ്ടും, തനിക്ക മടിശ്ശീല ഉണ്ടായിട്ട, അതിൽ ഇടപ്പെട്ടത ചുമന്നതകൊണ്ടും അത്രെ, ഇത പറഞ്ഞത.

൭ അപ്പൊൾ യെശു, അവളെ വിട, എന്നെ കല്ലറയിൽ അടക്കുന്ന ദിവസത്തിനായിട്ട അവൾ ഇത സംഗ്രഹിച്ചു.

൮ എന്തകൊണ്ടെന്നാൽ നിങ്ങൾക്ക ദരിദ്രക്കാർ എപ്പൊഴും നിങ്ങളൊട കൂടെ ഉണ്ട; നിങ്ങൾക്ക ഞാൻ എപ്പൊഴും ഇരിക്കുന്നില്ല താനും എന്ന പറഞ്ഞു.

൯ ¶ അതകൊണ്ട യെഹൂദന്മാരിൽ വളര ജനങ്ങൾ അവൻ അവിടെ ഉണ്ട എന്ന അറിഞ്ഞു: യെശുവിന്റെ നിമിത്തമായിട്ട മാത്രമല്ല, അവൻ മരിച്ചവരിൽനിന്ന ഉയിൎപ്പിച്ചിട്ടുള്ള ലാസറസിനെ കാണ്മാനായിട്ടും വന്നു.

൧൦ എന്നാൽ പ്രധാനാചാൎയ്യന്മാർ ലാസറസിനെയും കൂടെ കൊല്ലുവാനായിട്ട ആലൊചന ചെയ്തു.

൧൧ അതെന്തകൊണ്ടെന്നാൽ അവൻ ഹെതുവായിട്ട യെഹൂദന്മാ

രിൽ പലരും പൊയി, യെശുവിൽ
വിശ്വസിച്ചു.
൧൨ ¶ പിറെറ ദിവസം പെരു
നാളിന വന്നിട്ടുള്ള വളര ജന
ങ്ങൾ യെശു യെറുശലമിലെക്ക വരു
ന്നുണ്ട എന്ന കെൾക്കകൊണ്ട,
൧൩ കുരുത്തൊലകളെ എടുത്ത,
അവനെ എതിരെല്ക്കുന്നതിനായിട്ട
പുറപ്പെട്ട പൊയി, ഒശാന, കൎത്താ
വിന്റെ നാമത്തിൽ വരുന്ന ഇസ്രാ
എലിന്റെ രാജാവ സ്തൊത്രം ചെ
യ്യപ്പെട്ടവനാകുന്നു, എന്ന വിളിച്ച
പറഞ്ഞു.
൧൪ പിന്നെ യെശു ഒരു കഴുതക്കു
ട്ടിയെ കണ്ടാറെ, അതിന്മെൽ കയ
റിയിരുന്നു:
൧൫ സീയൊന്റെ പുത്രി, ഭയപ്പെ
ടരുത: കണ്ടാലും, നിന്റെ രാജാ
വ ഒരു കഴുത ആൺകുട്ടിയിന്മെൽ
ഇരുന്നുകൊണ്ട വരുന്നു, എന്ന എഴു
തിയിരിക്കുന്ന പ്രകാരം തന്നെ.
൧൬ എന്നാൽ ൟ കാൎയ്യങ്ങളെ അ
വന്റെ ശിഷ്യന്മാർ ആദിയിൽ തി
രിച്ചറിഞ്ഞില്ല: എന്നാലും യെശു മ
ഹത്വപ്പെട്ടതിന്റെ ശെഷം, അ
പ്പൊൾ ഇക്കാൎയ്യങ്ങൾ അവനെ കുറി
ച്ച എഴുതിയിരിക്കുന്നു എന്നും, ഇക്കാ
ൎയ്യങ്ങളെ അവർ അവനൊട ചെയ്തു
എന്നും അവർ ഓൎത്തു.
൧൭ അതകൊണ്ട അവൻ ലാസറ
സിനെ പ്രെതക്കല്ലറയിൽനിന്ന വി
ളിച്ച, അവനെ മരിച്ചവരിൽനിന്ന
ഉയിൎപ്പിച്ചപ്പൊൾ, അവനൊട കൂ
ടെ ഉണ്ടായിരുന്ന ജനങ്ങൾ സാ
ക്ഷിപ്പെടുത്തി
൧൮ ഇത ഹെതുവായിട്ട അവൻ
ൟ അത്ഭുതം ചെയ്തു എന്ന ജന
ങ്ങൾ കെട്ടതകൊണ്ട, അവരും അ
വനെ എതിരെററു പൊയി.
൧൯ അതകൊണ്ട പറിശന്മാർ ത
മ്മിൽ തമ്മിൽ നിങ്ങൾ ഒന്നും പ്ര
യൊജനം വരുത്തുന്നില്ല എന്ന കാ
ണുന്നുവൊ? കണ്ടാലും, ലൊകം അ
വന്റെ പിന്നാലെ ചെന്നുപൊയി,
എന്ന പറഞ്ഞു.
൨൦ ¶ മെല്ലും ആ പെരുനാളിൽ
വന്ദനം ചെയ്വാനായിട്ട വന്നവ
രിൽ ചില ഗ്രെക്കന്മാർ ഉണ്ടായിരു
ന്നു:
൨൧ ആകയാൽ ആയവർ ഗലി
ലെയായിലെ ബെതസൈദായിൽ
നിന്നുള്ള ഫിലിപ്പൊസിന്റെ അടു
ക്കൽ വന്ന, ഗുരൊ, യെശുവിനെ കാ
ണ്മാൻ ഞങ്ങൾക്ക മനസ്സായിരിക്കുന്നു
എന്ന അവനൊട അപെക്ഷിച്ചു.
൨൨ ഫിലിപ്പൊസ വന്ന, അന്ത്ര
യൊസിനൊട പറയുന്നു: പിന്നെ
അന്ത്രയൊസും ഫിലിപ്പൊസും യെ
ശുവിനൊട പറഞ്ഞു.
൨൩ അപ്പൊൾ യെശു അവരൊ
ട ഉത്തരമായിട്ട, മനുഷ്യന്റെ പു
ത്രൻ മഹത്വപ്പെടെണ്ടുന്ന സമയം
വന്നു.
൨൪ ഞാൻ സത്യമായിട്ട, സത്യ
മായിട്ട നിങ്ങളൊട പറയുന്നു, ഒരു
കൊതമ്പമണി നിലത്തിലെക്ക വീ
ണ, ചാകുന്നില്ല എങ്കിൽ, അത ത
നിച്ചിരിക്കുന്നു: എന്നാൽ അത ചാ
കുന്നു എങ്കിൽ, വളര ഫലം തരു
ന്നു.
൨൫ തന്റെ ജീവനെ സ്നെഹിക്കു
ന്നവൻ അതിനെ നഷ്ടപ്പെടുത്തും;
പിന്നെ ഇഹലൊകത്തിൽ തന്റെ
ജീവനെ പകെക്കുന്നവൻ അതി
നെ നിത്യ ജീവനിലെക്ക കാത്തു
കൊള്ളും.
൨൬ ഒരുത്തൻ ഇനിക്ക ശുശ്രൂഷ
ചെയ്യുന്നു എങ്കിൽ, അവൻ എന്റെ
പിന്നാലെ വരട്ടെ; പിന്നെ ഞാൻ
എവിടെ ഇരിക്കുന്നുവൊ, അവിടെ
എന്റെ ശുശ്രൂഷക്കാരനും ഇരിക്കും:
അത്രയുമല്ല ഒരുത്തൻ ഇനിക്ക ശുശ്രൂ
ഷ ചെയ്താൽ, അവനെ [എന്റെ]
പിതാവ ബഹുമാനിക്കും.

൨൭ ഇപ്പൊൾ എന്റെ ആത്മാവ വ്യാകുലപ്പെട്ടിരിക്കുന്നു; എന്നാൽ ഞാൻ എന്ത പറയെണ്ടു? പിതാവെ, ൟ സമയത്തിൽനിന്ന എന്നെ രക്ഷിക്കെണം: എന്നാലും ഇത ഹെതുവായിട്ട ഞാൻ ൟ സമയത്തിന വന്നു.

൨൮ പിതാവെ, നിന്റെ നാമം മഹത്വപ്പെട്ടത്തെണം എന്ന പറഞ്ഞു. അപ്പൊൾ ഞാൻ അത മഹത്വപ്പെടുത്തി എന്നും, പിന്നെയും മഹത്വപ്പെടുത്തുമെന്നും, ഒരു ശബ്ദം സ്വൎഗ്ഗത്തിൽനിന്ന വന്നു.

൨൯ അതുകൊണ്ടു അരികെ നിന്ന അത കെട്ടിട്ടുള്ള ജനങ്ങൾ, ഇടിമുഴക്കം ഉണ്ടായി, എന്ന പറഞ്ഞു: മറ്റ ചിലർ, ഒരു ദൈവദൂതൻ അവനൊട സംസാരിച്ചു, എന്ന പറഞ്ഞു.

൩൦ യെശു ഉത്തരമായിട്ട, ൟ ശബ്ദം എന്റെ നിമിത്തമല്ല, നിങ്ങളുടെ നിമിത്തം തന്നെ ഉണ്ടായത.

൩൧ ഇപ്പൊൾ ഇഹലൊകത്തിന്റെ ന്യായവിധി ആകുന്നു: ഇപ്പൊൾ ഇഹലൊകത്തിന്റെ പ്രഭു പുറത്തെക്ക തള്ളപ്പെടും.

൩൨ അത്രയുമല്ല ഞാൻ ഭൂമിയിൽനിന്ന ഉയൎത്തപ്പെട്ടുമെങ്കിൽ, ഞാൻ എല്ലാവരെയും എന്റെ അടുക്കൽ ആകൎഷിക്കും എന്ന പറഞ്ഞു.

൩൩ ഇത താൻ എതുപ്രകാരമുള്ള മരണമായി മരിപ്പാനിരിക്കുന്നു എന്ന അവൻ അടയാളമായി പറഞ്ഞു.

൩൪ ജനങ്ങൾ അവനൊട ഉത്തരമായിട്ട, ക്രിസ്തു എന്നന്നെക്കും ഇരിക്കുന്നു എന്ന ഞങ്ങൾ വെദപ്രമാണത്തിൽനിന്ന കെട്ടിരിക്കുന്നുവല്ലൊ: നീയൊ മനുഷ്യന്റെ പുത്രൻ ഉയൎത്തപ്പെടെണ്ടുന്നതാകുന്നു എന്ന എങ്ങിനെ പറയുന്നു? ൟ മനുഷ്യന്റെ പുത്രൻ ആരാകുന്നു? എന്ന പറഞ്ഞു.

൩൫ അപ്പൊൾ യെശു അവരൊട, ഇനിയും കുറഞ്ഞൊരു കാലം വെളിച്ചം നിങ്ങളൊട കൂടെ ഉണ്ടു. ഇരുൾ നിങ്ങളുടെ മെൽ വരാതെ ഇരിക്കെണ്ടുന്നതിന, വെളിച്ചം നിങ്ങൾക്ക ഇരിക്കുന്നെടത്തൊളം നടന്നുകൊൾവിൻ: ഇരുളിൽ നടക്കുന്നവൻ താൻ എവിടെക്ക പൊകുന്നു എന്ന അറിയുന്നില്ലല്ലൊ.

൩൬ വെളിച്ചം നിങ്ങൾക്ക ഇരിക്കുന്നെടത്തൊളം നിങ്ങൾ വെളിച്ചത്തിന്റെ മക്കൾ ആകെണ്ടുന്നതിന, വെളിച്ചത്തിൽ വിശ്വസിപ്പിൻ, എന്ന പറഞ്ഞു. യെശു ൟ കാൎയ്യങ്ങളെ പറഞ്ഞു, പിന്നെ പുറപ്പെട്ട, അവരിൽനിന്ന മറഞ്ഞു.

൩൭ ¶ എന്നാൽ അവൻ ഇപ്രകാരമുള്ള വളര അത്ഭുതങ്ങളെ അവരുടെ മുമ്പാക ചെയ്തിട്ടും, അവർ അവനിൽ വിശ്വസിച്ചില്ല.

൩൮ കൎത്താവെ, ഞങ്ങളുടെ വൎത്തമാനം വിശ്വസിച്ചവൻ ആര? കൎത്താവിന്റെ ഭുജം ആൎക്ക വെളിപ്പെട്ടു? എന്ന പറഞ്ഞ യശായ ദീൎഘദൎശിയുടെ വചനം നിവൃത്തിക്കെണ്ടുന്നതിന തന്നെ.

൩൯ ആയതകൊണ്ട അവൎക്ക വിശ്വസിപ്പാൻ കഴിഞ്ഞില്ല, അതെന്തുകൊണ്ടെന്നാൽ യശായ പിന്നെയും പറഞ്ഞു,

൪൦ അവർ കണ്ണുകൾ കൊണ്ട കാണാതെയും, ഹൃദയം കൊണ്ട തിരിച്ചറിയാതെയും, മനസ്സതിരിയപ്പെടാതെയും, ഞാൻ അവരെ സൌഖ്യമാക്കാതെയും ഇരിപ്പാനായിട്ട, അവൻ അവരുടെ കണ്ണുകളെ കുരുടാക്കി, അവരുടെ ഹൃദയവും കഠിനമാക്കിയിരിക്കുന്നു.

൪൧ ൟ കാൎയ്യങ്ങളെ യശായ അവന്റെ മഹത്വം കണ്ട അവനെ കുറിച്ച സംസാരിച്ചപ്പൊൾ പറഞ്ഞു.

൪൨ എങ്കിലും പ്രമാണികളിൽ വെ
ച്ച പലരും അവനിൽ വിശ്വസിച്ചു;
എന്നാൽ അവര തങ്ങൾ സഭയിൽ
നിന്ന പുറത്താക്കപ്പെടാതെ ഇരിപ്പാ
നായിട്ട, പറിശന്മാരുടെ നിമിത്തം
അവനെ അനുസരിച്ച പറഞ്ഞില്ല.
൪൩ എന്തകൊണ്ടെന്നാൽ അവര
ദൈവത്തിന്റെ സ്തുതിയെക്കാൾ മ
നുഷ്യരുടെ സ്തുതിയെ എററവും അ
ധികമായിട്ട സ്നെഹിച്ചു.
൪൪ ¶ പിന്നെ യെശു ഉറെക്ക വി
ളിച്ച പറഞ്ഞു, എന്നിൽ വിശ്വസി
ക്കുന്നവൻ എന്നിൽ തന്നെ അല്ല എ
ന്നെ അയച്ചവനിലും വിശ്വസിക്കു
ന്നു.
൪൫ അത്രയുമല്ല എന്നെ കാണുന്ന
വൻ എന്നെ അയച്ചവനെ കാണു
ന്നു.
൪൬ എന്നിൽ വിശ്വസിക്കുന്നവൻ
ഒരുത്തനും ഇരുളിൽ പാൎക്കാതെ ഇ
രിപ്പാനായിട്ട, ഞാൻ ലൊകത്തിലെ
ക്ക വെളിച്ചമായിട്ട വന്നിരിക്കുന്നു.
൪൭ പിന്നെ ഞാൻ ലൊകം വി
ധിപ്പാനായിട്ടല്ല, ലൊകം രക്ഷിപ്പാ
നായിട്ട തന്നെ വന്നതകൊണ്ട, ഒരു
ത്തൻ എന്റെ വചനങ്ങളെ കെട്ട,
വിശ്വസിക്കാതെ ഇരുന്നാൽ, ഞാൻ
അവനെ വിധിക്കുന്നില്ല.
൪൮ എന്നെ നിരസിച്ച, എന്റെ
വചനങ്ങളെ കൈക്കൊള്ളാതെ ഇ
രിക്കുന്നവന തന്നെ വിധിക്കുന്നവ
ൻ ഒരുത്തൻ ഉണ്ട: ഞാൻ പറഞ്ഞി
ട്ടുള്ള വചനം തന്നെ ഒടുക്കത്തെ ദി
വസത്തിൽ അവനെ വിധിക്കും.
൪൯ അതെന്തകൊണ്ടെന്നാൽ ഞാ
ൻ ഞാനായിട്ട പറഞ്ഞിട്ടില്ല: എ
ന്നെ അയച്ച പിതാവായവൻ ത
ന്നെ ഞാൻ ഇന്നത പറയെണമെ
ന്നും, ഇന്നത സംസാരിക്കെണമെ
ന്നും എനിക്ക കല്പന തന്നിരിക്കുന്നു.
൫൦ അവന്റെ കല്പന നിത്യ ജീ
വൻ ആകുന്നു എന്നും ഞാൻ അറി
യുന്നു: അതകൊണ്ട ഞാൻ സംസാ
രിക്കുന്ന കാൎയ്യങ്ങളെ പിതാവ എ
ന്നൊട പറഞ്ഞ പ്രകാരം തന്നെ
ഞാൻ സംസാരിക്കുന്നു.

## ൧൩ അദ്ധ്യായം.

൧ യെശു തന്റെ ശിഷ്യന്മാരുടെ
കാലുകളെ കഴുകി വിനയത്തി
ന്നായിട്ടും സ്നെഹത്തിന്നായിട്ടും
അവൎക്ക ബുദ്ധി ഉപദെശിക്കുന്ന
ത.—൩൬ അവൻ പത്രൊസ ത
ന്നെ ഉപെക്ഷിക്കുന്ന സംഗതി
അവന മുമ്പുകൂട്ടി ഓൎമ്മപ്പെടുത്തു
ന്നത.

പിന്നെ പെസഹാ എന്ന പെരു
നാൾക്കു മുമ്പെ യെശു ഇഹലൊകം
വിട്ട, പിതാവിന്റെ അടുക്കൽ പൊ
കെണ്ടുന്നതിന തന്റെ സമയം വ
ന്നു എന്ന അറിഞ്ഞിട്ട, ലൊകത്തി
ലുള്ള തനിക്ക സ്വന്തമുള്ളവരെ സ്നെ
ഹിക്കകൊണ്ട, അവൻ അവരെ അ
വസാനത്തൊളം സ്നെഹിച്ചു.
൨ പിന്നെ അത്താഴം കഴിഞ്ഞശെ
ഷം, പിശാച അപ്പൊൾ തന്നെ ശി
മൊന്റെ പുത്രനായ യെഹൂദാ ഇ
സ്കറിയൊത്തിന്റെ ഹൃദയത്തിൽ, അ
വനെ കാണിച്ചുകൊടുപ്പാനായിട്ട,
തൊന്നിച്ചിരിക്കകൊണ്ട,
൩ യെശു പിതാവ സകലവും ത
ന്റെ കൈകളിൽ എല്പിച്ചു എന്നും,
താൻ ദൈവത്തിൽനിന്ന പുറപ്പെ
ട്ടു വന്നു എന്നും, ദൈവത്തിന്റെ
അടുക്കൽ പൊകുന്നു എന്നും അറി
ഞ്ഞിട്ട;
൪ അവൻ അത്താഴത്തിൽനിന്ന എ
ഴുനീററ, തന്റെ വസ്ത്രങ്ങളെ ഊരി
വെച്ച, ഒരു ശീല എടുത്ത, തന്നെ
അരയിൽ ചുററി കെട്ടികൊണ്ടു.
൫ പിന്നെ അവൻ ഒരു പാത്രത്തി
ൽ വെള്ളം ഒഴിച്ച, ശിഷ്യന്മാരുടെ

കാലുകളെ കഴുകുവാനും, താൻ അ
രയിൽ കെട്ടിയിരുന്ന ശീല കൊണ്ട
തുവൎത്തുവാനും ആരംഭിച്ചു.
൬ അപ്പൊൾ അവൻ ശിമൊൻ
പത്രൊസിന്റെ അടുക്കൽ വരുന്നു.
എന്നാറെ പത്രൊസ അവനൊട,
കൎത്താവെ, നീ എന്റെ കാലുകളെ
കഴുകുന്നുവൊ? എന്ന പറഞ്ഞു
൭ യെശു ഉത്തരമായിട്ട അവനൊ
ട, ഞാൻ ചെയ്യുന്നത ഇന്നതെന്ന
നീ ഇപ്പൊൾ അറിയുന്നില്ല; നീ പി
ന്നെ അറിയും താനും എന്ന പറ
ഞ്ഞു.
൮ പത്രൊസ അവനൊട, നീ
ഒരുനാളും എന്റെ കാലുകളെ കഴു
കെണ്ട എന്ന പറയുന്നു. യെശു അ
വനൊട ഉത്തരമായിട്ട, ഞാൻ നി
ന്നെ കഴുകുന്നില്ല എങ്കിൽ, നിനക്ക
എന്നൊട കൂടെ ഒരു പങ്കില്ല എന്ന
പറഞ്ഞു.
൯ ശിമൊൻ പത്രൊസ അവനൊ
ട, കൎത്താവെ, [എന്റെ] കാലുക
ളെ മാത്രമല്ല, [എന്റെ] കൈക
ളെയും [എന്റെ] തലയും കൂടെ
എന്ന പറയുന്നു.
൧൦ യെശു അവനൊട, കഴുകപ്പെ
ട്ടിരിക്കുന്നവൻ കാലുകളെ മാത്രമല്ലാ
തെ കഴുകുവാൻ ആവശ്യമില്ല: അ
വൻ മുഴുവനും ശുദ്ധിയുള്ളവൻ ത
ന്നെ ആകുന്നു: നിങ്ങളും ശുദ്ധിയു
ള്ളവരാകുന്നു, എല്ലാവരുമല്ല താനും
എന്ന പറയുന്നു.
൧൧ എന്തുകൊണ്ടെന്നാൽ അവൻ
തന്നെ കാണിച്ചുകൊടുക്കുന്നവനെ
അറിഞ്ഞു; ആയതകൊണ്ട അവൻ
നിങ്ങൾ എല്ലാവരും ശുദ്ധിയുള്ളവര
ല്ല എന്ന പറഞ്ഞു.
൧൨ പിന്നെ അവൻ അവരുടെ
കാലുകളെ കഴുകി, തന്റെ വസ്ത്ര
ങ്ങളെ എടുത്തതിന്റെ ശെഷം, അ
വൻ പിന്നെയും ഇരുന്ന, അവരൊ
ട പറഞ്ഞു, ഞാൻ നിങ്ങൾക്ക ചെ
യ്തിന്നത എന്ന നിങ്ങൾ അറിയു
ന്നുവൊ?
൧൩ നിങ്ങൾ എന്നെ ഗുരുവെന്നും
കൎത്താവെന്നും വിളിക്കുന്നു: നിങ്ങൾ
നന്നായി പറയുന്നു; എന്തകൊണ്ടെ
ന്നാൽ ഞാൻ അപ്രകാരം തന്നെ
ആകുന്നു
൧൪ അതകൊണ്ട [നിങ്ങളുടെ]
കൎത്താവും ഗുരുവുമായുള്ള ഞാൻ നി
ങ്ങളുടെ കാലുകളെ കഴുകീട്ടുണ്ട എ
ങ്കിൽ, നിങ്ങളും തമ്മിൽ തമ്മിൽ കാ
ലുകളെ കഴുകെണ്ടുന്നതാകുന്നു.
൧൫ എന്തകൊണ്ടെന്നാൽ ഞാൻ
നിങ്ങൾക്ക ചെയ്തപൊലെ തന്നെ
നിങ്ങളും ചെയ്വാനായിട്ട ഞാൻ നി
ങ്ങൾക്ക ഒരു ദൃഷ്ടാന്തം തന്നു.
൧൬ ഞാൻ സത്യമായിട്ട, സത്യമാ
യിട്ട നിങ്ങളൊട പറയുന്നു, ശുശ്രൂ
ഷക്കാരൻ തന്റെ യജമാനനെക്കാ
ൾ വലിയവനല്ല: അയക്കപ്പെട്ടവൻ
തന്നെ അയച്ചവനെക്കാൾ വലിയവ
നുമല്ല.
൧൭ ൟ കാൎയ്യങ്ങളെ നിങ്ങൾ അ
റിയുന്നു എങ്കിൽ, ഇവ ചെയ്താൽ നി
ങ്ങൾ ഭാഗ്യമുള്ളവർ ആകുന്നു.
൧൮ ¶ ഞാൻ നിങ്ങളെ എല്ലാ
വരെയും കുറിച്ച പറയുന്നില്ല: ഞാ
ൻ തെരിഞ്ഞെടുത്തിട്ടുള്ളവരെ അറി
യുന്നു: എന്നാലും വെദവാക്യം നിവൃ
ത്തിയാകെണ്ടുന്നതിനായിട്ട എന്നൊ
ട കൂടെ അപ്പം ഭക്ഷിക്കുന്നവൻ ത
ന്റെ കുതികാൽ എന്റെ നെരെ ഉ
യൎത്തിയിരിക്കുന്നു.
൧൯ ഇത ഉണ്ടാകുമ്പൊൾ ഞാൻ
[അവൻ] ആകുന്നു എന്ന നിങ്ങൾ
വിശ്വസിക്കെണ്ടുന്നതിനായിട്ട അത
ഉണ്ടാകുന്നതിന മുമ്പെ ഇപ്പൊൾ
ഞാൻ നിങ്ങളൊട പറയുന്നു.
൨൦ ഞാൻ എവനെ അയക്കുന്നു
വൊ, അവനെ കൈക്കൊള്ളുന്നവൻ
എന്നെ കൈക്കൊള്ളുന്നു; എന്നെ
കൈക്കൊള്ളുന്നവൻ എന്നെ അയച്ച

വനെയും കൈക്കൊള്ളുന്നു, എന്ന
ഞാൻ സത്യമായിട്ട, സത്യമായിട്ട
നിങ്ങളൊട പറയുന്നു.
൨൧ ഇവ പറഞ്ഞിട്ട, യെശു ആ
ത്മാവിൽ വ്യാകുലപ്പെട്ട, നിങ്ങളിൽ
ഒരുത്തൻ എന്നെ കാണിച്ചു കൊടു
ക്കും എന്ന ഞാൻ സത്യമായിട്ട, സ
ത്യമായിട്ട നിങ്ങളൊട പറയുന്നു
എന്ന സാക്ഷി പറഞ്ഞു.
൨൨ അപ്പൊൾ ശിഷ്യന്മാർ അവൻ
ആരെ കുറിച്ചു പറഞ്ഞു എന്ന സംശ
യിച്ചുകൊണ്ട, തമ്മിൽ തമ്മിൽ നൊ
ക്കി.
൨൩ അന്ന അവന്റെ ശിഷ്യന്മാ
രിൽ വെച്ച യെശു സ്നെഹിച്ചിട്ടുള്ള
വനായ ഒരുത്തൻ യെശുവിന്റെ
മാർവിടത്തിൽ ചാരികൊണ്ടിരുന്നു.
൨൪ അതുകൊണ്ട ആരെ കുറിച്ച
അവൻ പറഞ്ഞു എന്ന ചൊദിപ്പാ
നായിട്ട, ശിമൊൻ പത്രൊസ അ
വന ആംഗികം കാണിച്ചു.
൨൫ അപ്പൊൾ അവൻ യെശുവി
ന്റെ മാർവിടത്തിൽ ചരിഞ്ഞുകൊ
ണ്ട, അവനൊട, കർത്താവെ, അ
വൻ ആരാകുന്നു? എന്ന പറഞ്ഞു.
൨൬ യെശു ഉത്തരമായിട്ട, ഞാൻ
അപ്പഖണ്ഡം മുക്കി, ആൎക്ക കൊടുക്കു
മൊ, അവൻ തന്നെ ആകുന്നു എന്ന
പറഞ്ഞു. അവൻ ഖണ്ഡം മുക്കിയതി
ന്റെ ശെഷം ശിമൊന്റെ പുത്ര
നായ യെഹൂദ ഇസ്കറിയൊത്താക്ക
കൊടുത്തു.
൨൭ പിന്നെ ഖണ്ഡത്തിന്റെ ശെ
ഷം സാത്താൻ അവനിലെക്ക പ്ര
വെശിച്ചു. അപ്പൊൾ യെശു അവ
നൊട, നീ ചെയ്യുന്നത ശീഘ്രമായി
ട്ട ചെയ്ക, എന്ന പറഞ്ഞു.
൨൮ എന്നാൽ ഇത അവൻ അവ
നൊട എന്തിനായിട്ട പറഞ്ഞു എ
ന്ന മെശയിൽ ഇരുന്നവരിൽ ഒരു
ത്തനും അറിഞ്ഞില്ല.
൨൯ എന്തെന്നാൽ ചിലർ, യെഹൂദാ
യ്ക്ക മടിശ്ശീലയുണ്ടാകകൊണ്ട, പെ
രുനാളിന നമുക്ക ആവശ്യമായിട്ടു
ള്ള വസ്തുക്കളെ കൊള്ളെണം എ
ന്നൊ, ദരിദ്രക്കാൎക്ക എതാനും കൊടു
ക്കെണം എന്നൊ, യെശു അവനൊ
ട പറഞ്ഞു എന്ന നിരൂപിച്ചു.
൩൦ അപ്പൊൾ അവൻ ആ ഖ
ണ്ഡം വാങ്ങി, ഉടനെ പുറപ്പെട്ട
പൊയി: അപ്പൊൾ രാത്രിയായിരു
ന്നു.
൩൧ ¶ അതുകൊണ്ട അവൻ പു
റപ്പെട്ടു പൊയതിന്റെ ശെഷം
യെശു പറഞ്ഞു, ഇപ്പൊൾ മനുഷ്യ
ന്റെ പുത്രൻ മഹത്വപ്പെട്ടിരിക്കു
ന്നു, ദൈവവും അവനിൽ മഹത്വ
പ്പെട്ടിരിക്കുന്നു.
൩൨ ദൈവം അവനിൽ മഹത്വ
പ്പെട്ടിരിക്കുന്നു എങ്കിൽ, ദൈവം അ
വനെ തന്നിൽ തന്നെ മഹത്വപ്പെടു
ത്തും, ശീഘ്രമായിട്ട അവനെ മഹ
ത്വപ്പെടുത്തുകയും ചെയ്യും.
൩൩ പൈതങ്ങളെ ഇനി കുറ
ഞ്ഞൊരു കാലം ഞാൻ നിങ്ങളൊട
കൂടെ ഇരിക്കുന്നു. നിങ്ങൾ എന്നെ
അന്വെഷിക്കും, അത്രയുമല്ല ഞാൻ
പൊകുന്നെടത്തെക്ക നിങ്ങൾക്ക വ
രുവാൻ കഴികയില്ല എന്ന ഞാൻ
യെഹൂദന്മാരൊട പറഞ്ഞപ്രകാരം
തന്നെ, ഇപ്പൊൾ നിങ്ങളൊടും പ
റയുന്നു.
൩൪ നിങ്ങൾ തമ്മിൽ തമ്മിൽ സ്നെ
ഹിക്കണം, ഞാൻ നിങ്ങളെ സ്നെ
ഹിച്ചതുപൊലെ നിങ്ങളും തമ്മിൽ
തമ്മിൽ സ്നെഹിക്കണം എന്നുള്ള ഒരു
പുതിയ കല്പന ഞാൻ നിങ്ങൾക്ക
തരുന്നു.
൩൫ നിങ്ങൾക്ക തമ്മിൽ തമ്മിൽ
സ്നെഹമുണ്ടെങ്കിൽ, ഇതിനാൽ എല്ലാ
വരും നിങ്ങൾ എന്റെ ശിഷ്യന്മാ
രാകുന്നു എന്ന അറിയും.
൩൬ ശിമൊൻ പത്രൊസ അവ
നൊട, കർത്താവെ, നീ എവിടെക്കു

പൊകുന്നു? എന്ന പറഞ്ഞു. യെശു
അവനൊട ഉത്തരമായിട്ട, ഞാൻ
പൊകുന്നെടത്തെക്ക നിനക്ക ഇ
പ്പൊൾ എന്റെ പിന്നാലെ വരു
വാൻ കഴികയില്ല; എന്നാൽ പി
ന്നെ നീ എന്റെ പിന്നാലെ വരും
എന്ന പറഞ്ഞു.

൩൭ പത്രൊസ അവനൊട, ക
ൎത്താവെ; ഇനിക്ക ഇപ്പൊൾ എന്തി
ന നിന്റെ പിന്നാലെ വരുവാൻ
കഴിയാത്തത? ഞാൻ നിനക്ക വെ
ണ്ടി എന്റെ ജീവനെ വെച്ചുകള
യും എന്ന പറഞ്ഞു.

൩൮ യെശു അവനൊട ഉത്തര
മായിട്ട, നീ ഇനിക്ക വെണ്ടി നി
ന്റെ ജീവനെ വെച്ചുകളയുമൊ?
നീ എന്നെ മൂന്ന പ്രാവശ്യം മറുത്ത
പറയുവൊളത്തിന പൂവൻ കൊഴി
കൂകയില്ല, എന്ന ഞാൻ സത്യമായി
ട്ട, സത്യമായിട്ട നിന്നൊട പറയു
ന്നു എന്നു പറഞ്ഞു.

## ൧൪ അദ്ധ്യായം.

൧ യെശു തന്റെ ശിഷ്യന്മാരെ ആ
ശ്വസിപ്പിക്കയും.—൬ താൻ ത
ന്നെ വഴിയും, സത്യവും, ജീവ
നും ആകുന്നു എന്ന അവരൊട
സ്പഷ്ടമായി പറകയും ചെയ്യുന്നത.

൧ നിങ്ങളുടെ ഹൃദയം വ്യാകുലപ്പെ
ടരുത: നിങ്ങൾ ദൈവത്തിൽ വി
ശ്വസിക്കുന്നു, എന്നിലും വിശ്വസി
പ്പിൻ.

൨ എന്റെ പിതാവിന്റെ വീ
ട്ടിൽ അനെകം വാസസ്ഥലങ്ങൾ
ഉണ്ട: അപ്രകാരമല്ല എന്നുവരികി
ൽ, ഞാൻ നിങ്ങളൊട പറയുമായി
രുന്നു. ഞാൻ നിങ്ങൾക്ക ഒരു സ്ഥ
ലം യത്നമാക്കുവാൻ പൊകുന്നു.

൩ ഞാൻ പൊയി, നിങ്ങൾക്ക
സ്ഥലം യത്നമാക്കുന്നു എന്ന വരി
കിൽ. ഞാൻ എവിടെ ഇരിക്കുന്നു
വൊ, അവിടെ നിങ്ങളും ഇരിക്കെ
ണ്ടുന്നതിന, ഞാൻ പിന്നെയും വ
ന്ന, നിങ്ങളെ എന്റെ അടുക്കലെ
ക്ക പരിഗ്രഹിച്ചുകൊള്ളും.

൪ വിശെഷിച്ച ഞാൻ എവിടെ
പൊകുന്നു എന്ന നിങ്ങൾ അറിയു
ന്നു, വഴിയും അറിയുന്നു.

൫ തൊമാസ അവനൊട, കൎത്താ
വെ, നീ എവിടെ പൊകുന്നു എന്ന
ഞങ്ങൾ അറിയുന്നില്ല; പിന്നെ ഞ
ങ്ങൾക്ക വഴി എങ്ങിനെ അറിവാൻ
കഴിയും? എന്ന പറയുന്നു.

൬ യെശു അവനൊട, ഞാൻ ത
ന്നെ വഴിയും, സത്യവും, ജീവനും
ആകുന്നു: ഒരുത്തനും എന്നാൽ അ
ല്ലാതെ പിതാവിന്റെ അടുക്കൽ വ
രുന്നില്ല.

൭ നിങ്ങൾ എന്നെ അറിഞ്ഞിരുന്നു
എങ്കിൽ, എന്റെ പിതാവിനെയും
അറിയുമായിരുന്നു: വിശെഷിച്ചും ഇ
തമുതൽ നിങ്ങൾ അവനെ അറിയു
ന്നു, അവനെ കണ്ടിട്ടുമുണ്ട എന്ന പ
റയുന്നു.

൮ ഫിലിപ്പൊസ അവനൊട, ക
ൎത്താവെ, പിതാവിനെ ഞങ്ങൾക്ക
കാണിക്കെണം, എന്നാൽ അത ഞ
ങ്ങൾക്ക മതി എന്ന പറയുന്നു.

൯ യെശു അവനൊട പറയുന്നു,
ഫിലിപ്പൊസെ, ഞാൻ ഇത്രകാല
മായി നിങ്ങളൊട കൂടെ ഇരുന്നി
ട്ടും, നീ എന്നെ അറിഞ്ഞില്ലയൊ?
എന്നെ കണ്ടിട്ടുള്ളവൻ പിതാവി
നെ കണ്ടു; പിന്നെ പിതാവിനെ
ഞങ്ങൾക്ക കാണിക്കെണമെന്ന നീ
എങ്ങിനെ പറയുന്നു?

൧൦ ഞാൻ പിതാവിലും പിതാവ
എന്നിലും ആകുന്നു എന്ന നീ വി
ശ്വസിക്കുന്നില്ലയൊ? ഞാൻ നിങ്ങ
ളൊട പറയുന്ന വചനങ്ങളെ ഞാ
ൻ എന്നാൽ തന്നെ പറയുന്നില്ല: എ
ന്നാൽ എന്നിൽ വസിക്കുന്ന പിതാ
വായവൻ പ്രവൃത്തികളെ ചെയ്യുന്നു.

൧൧ ഞാൻ പിതാവിലും പിതാവ

എന്നിലും ആകുന്നു എന്നു എന്നെ വി
ശ്വസിപ്പിൻ: ആയതല്ലെങ്കിൽ പ്ര
വൃത്തികളുടെ നിമിത്തമായിട്ട ത
ന്നെ എന്നെ വിശ്വസിപ്പിൻ.
൰൨ ഞാൻ സത്യമായിട്ട, സത്യമാ
യിട്ട നിങ്ങളൊട പറയുന്നു, എന്നി
ൽ വിശ്വസിക്കുന്നവൻ ഞാൻ ചെ
യ്യുന്ന പ്രവൃത്തികളെ അവനും ചെ
യ്യും; ഇവയെക്കാൾ വലുതായിട്ടുള്ള
പ്രവൃത്തികളെയു അവൻ ചെയ്യും:
അതെന്തകൊണ്ടെന്നാൽ ഞാൻ എ
ന്റെ പിതാവിന്റെ അടുക്കൽ പൊ
കുന്നു.
൰൩ പിന്നെയും നിങ്ങൾ എന്റെ
നാമത്തിൽ എന്തെങ്കിലും ചൊദിച്ചാ
ൽ, അത പിതാവ പുത്രനിൽ മഹ
ത്വപ്പെടെണ്ടുന്നതിനായിട്ട, ഞാൻ
ചെയ്യും.
൰൪ നിങ്ങൾ എന്റെ നാമത്തിൽ
എന്തെങ്കിലും ചൊദിച്ചാൽ, അത ഞാ
ൻ ചെയ്യും.
൰൫ ¶ നിങ്ങൾ എന്നെ സ്നെഹി
ക്കുന്നു എങ്കിൽ, എന്റെ കല്പനക
ളെ പ്രമാണിപ്പിൻ.
൰൬ വിശെഷിച്ച ഞാൻ എന്റെ
പിതാവിനൊട അപെക്ഷിക്കും,
അപ്പൊൾ അവൻ നിങ്ങൾക്ക സ
ത്യാത്മാവായ മറ്റൊരു ആശ്വാസ
പ്രദനെ നിങ്ങളൊട കൂടെ എന്ന
ന്നെക്കും വസിക്കെണ്ടുന്നതിന തരും.
൰൭ അവനെ ലൊകത്തിന കൈ
ക്കൊൾവാൻ കഴികയില്ല; അതെ
ന്തകൊണ്ടെന്നാൽ അത അവനെ
കാണുന്നില്ല, അറിയുന്നതുമില്ല: എ
ന്നാലും നിങ്ങൾ അവനെ അറിയു
ന്നു: അതെന്തകൊണ്ടെന്നാൽ അ
വൻ നിങ്ങളൊട കൂടെ വസിക്കു
ന്നു, നിങ്ങളിൽ ഇരിക്കയും ചെയ്യും.
൰൮ ഞാൻ നിങ്ങളെ ഉടയവരി
ല്ലാത്തവരായി വിടുകയില്ല: ഞാൻ
നിങ്ങളുടെ അടുക്കൽ വരും.
൰൯ ഇനി കുറഞ്ഞൊരു നെരം ക
ഴിഞ്ഞിട്ട ലൊകം പിന്നെ എന്നെ
കാണുകയില്ല: എന്നാൽ നിങ്ങൾ എ
ന്നെ കാണുന്നു: ഞാൻ ജീവിക്കുന്ന
തകൊണ്ട നിങ്ങളും ജീവിക്കും.
൨൰ ഞാൻ എന്റെ പിതാവിലും,
നിങ്ങൾ എന്നിലും, ഞാൻ നിങ്ങളി
ലും ആകുന്നു എന്ന ആ ദിവസത്തി
ൽ നിങ്ങൾ അറിയും.
൨൧ എന്റെ കല്പനകളെ പ്രാപി
ച്ച, അവയെ പ്രമാണിക്കുന്നവനാ
യവൻ എന്നെ സ്നെഹിക്കുന്നവനാകു
ന്നു: എന്നാൽ എന്നെ സ്നെഹിക്കുന്ന
വൻ എന്റെ പിതാവിനാൽ സ്നെ
ഹിക്കപ്പെട്ടവനാകും, ഞാനും അവ
നെ സ്നെഹിച്ച, അവന എന്നെത്ത
ന്നെ വെളിപ്പെടുത്തും.
൨൨ [ഇസ്കറിയൊത്ത] അല്ലാത്ത
യെഹൂദ അവനൊട, കർത്താവെ,
ലൊകത്തിന്നല്ല, ഞങ്ങൾക്ക നിന്നെ
നീ വെളിപ്പെടുത്തുവാനിരിക്കുന്നത
എങ്ങിനെ? എന്ന പറയുന്നു.
൨൩ യെശു ഉത്തരമായിട്ട അവ
നൊട പറഞ്ഞു, ഒരുത്തൻ എന്നെ
സ്നെഹിക്കുന്നു എങ്കിൽ, അവൻ എ
ന്റെ വചനങ്ങളെ പ്രമാണിക്കും:
എന്റെ പിതാവും അവനെ സ്നെ
ഹിക്കും, അത്രയുമല്ല ഞങ്ങൾ അ
വന്റെ അടുക്കൽ വന്ന, അവനൊ
ട കൂടെ വാസം ചെയ്യും.
൨൪ എന്നെ സ്നെഹിക്കാത്തവൻ എ
ന്റെ വചനങ്ങളെ പ്രമാണിക്കുന്നി
ല്ല: വിശെഷിച്ചും നിങ്ങൾ കെൾ
ക്കുന്ന വചനം എന്റെതല്ല, എന്നെ
അയച്ച പിതാവിന്റെത തന്നെ ആ
കുന്നു.
൨൫ ഞാൻ നിങ്ങളൊട കൂടെ ഇ
രിക്കകൊണ്ട, ഈ കാര്യങ്ങളെ നി
ങ്ങളൊട പറഞ്ഞു.
൨൬ പിന്നെ പിതാവ എന്റെ നാ
മത്തിൽ അയപ്പാനിരിക്കുന്ന പരി
ശുദ്ധാത്മാവ എന്ന ആശ്വാസപ്രദ
നൊ, അവൻ നിങ്ങൾക്ക സകല

വും ഉപദെശിക്കും, ഞാൻ നിങ്ങളൊട പറഞ്ഞിട്ടുള്ള കാൎയ്യങ്ങളെ ഒക്കെയും നിങ്ങൾക്ക ഓൎമ്മ ഉണ്ടാക്കുകയും ചെയ്യും.

൨൭ ഞാൻ സമാധാനം നിങ്ങൾക്ക വെച്ചെക്കുന്നു: ഇനിക്കുള്ള സമാധാനം ഞാൻ നിങ്ങൾക്ക തരുന്നു: ലൊകം തരുന്നത പൊലെ അല്ല ഞാൻ നിങ്ങൾക്ക തരുന്നത. നിങ്ങളുടെ ഹൃദയം വ്യാകുലപ്പെടരുത, അത ഭയപ്പെടുകയുമരുത.

൨൮ ഞാൻ പൊകുന്നു, പിന്നെ നിങ്ങളുടെ അടുക്കൽ [തിരികെ] വരുന്നു എന്ന ഞാൻ നിങ്ങളൊട പറഞ്ഞ പ്രകാരം നിങ്ങൾ കെട്ടുവല്ലൊ. നിങ്ങൾ എന്നെ സ്നെഹിച്ചു എങ്കിൽ, എന്റെ പിതാവ എന്നെക്കാൾ വലിയവനാകകൊണ്ട, ഞാൻ പിതാവിന്റെ അടുക്കൽ പൊകുന്നു എന്ന പറഞ്ഞതിനാൽ നിങ്ങൾ സന്തൊഷപ്പെടുമായിരുന്നു.

൨൯ എന്നാൽ അത ഉണ്ടാകുമ്പൊൾ, നിങ്ങൾ വിശ്വസിക്കെണ്ടുന്നതിനായിട്ട, അത ഉണ്ടാകുന്നതിന മുമ്പെ ഞാൻ ഇപ്പൊൾ നിങ്ങളൊട പറഞ്ഞിരിക്കുന്നു.

൩൦ ഇനിമെൽ ഞാൻ നിങ്ങളൊട കൂടെ വളരെ സംസാരിക്കയില്ല: എന്തെന്നാൽ ഇഹലൊകത്തിന്റെ പ്രഭു വരുന്നു, അവന എന്നിൽ ഒരു കാൎയ്യവുമില്ല.

൩൧ എന്നാലും ഞാൻ പിതാവിനെ സ്നെഹിച്ചു, പിതാവ എന്നൊട കല്പിച്ചപ്രകാരം തന്നെ ഞാൻ ചെയ്യുന്നു എന്ന ലൊകം അറിയെണ്ടുന്നതിനാകുന്നു. എഴുനീല്പിൻ, നാം ഇവിടെനിന്ന പൊക.

## ൧൫ അദ്ധ്യായം.

ക്രിസ്തുവും അവന്റെ ശിഷ്യന്മാരും തമ്മിലുള്ള സ്നെഹം മുന്തിരിങ്ങാവള്ളിയുടെ ഉപമയായി കാണിക്കപ്പെടുന്നത.

ഞാൻ സത്യമുള്ള മുന്തിരിങ്ങാവള്ളിയാകുന്നു, എന്റെ പിതാവും തൊട്ടക്കാരൻ ആകുന്നു.

൨ എന്നിൽ ഫലം തരാത്ത കൊമ്പ ഒക്കെയും അവൻ എടുത്തുകളയുന്നു: ഫലം തരുന്ന കൊമ്പ ഒക്കെയും, അത അധികം ഫലം തരെണ്ടുന്നതിനായിട്ട, അവൻ ശുദ്ധം ചെയ്യുന്നു.

൩ ഞാൻ നിങ്ങളൊട പറഞ്ഞിട്ടുള്ള വചനം കൊണ്ട നിങ്ങൾ ഇപ്പൊൾ ശുദ്ധിയുള്ളവർ ആകുന്നു.

൪ എന്നിൽ വസിപ്പിൻ, ഞാനും നിങ്ങളിൽ [വസിക്കും.] എത പ്രകാരം കൊമ്പ മുന്തിരിയിൽ വസിക്കാതെ, താനായിട്ട ഫലം തരുവാൻ കഴിയാതെ ഇരിക്കുന്നുവൊ, അപ്രകാരം തന്നെ നിങ്ങൾ എന്നിൽ വസിക്കാതെ നിങ്ങൾക്കും കഴികയില്ല.

൫ ഞാൻ മുന്തിരിങ്ങാവള്ളിയാകുന്നു, നിങ്ങൾ കൊമ്പുകൾ ആകുന്നു; യാതൊരുത്തൻ എന്നിലും ഞാൻ അവനിലും വസിക്കുന്നുവൊ, അവൻ വളരെ ഫലം തരുന്നു: അതെന്തുകൊണ്ടെന്നാൽ എന്നെ കൂടാതെ നിങ്ങൾക്ക ഒന്നും ചെയ്യാൻ കഴികയില്ല.

൬ ഒരുത്തൻ എന്നിൽ വസിക്കുന്നില്ല എങ്കിൽ, അവൻ ഒരു കൊമ്പ പൊലെ പുറത്ത കളയപ്പെട്ട, ഉണങ്ങിപ്പൊകുന്നു; പിന്നെ അവർ അവ കൂട്ടി അഗ്നിയിൽ ഇടുന്നു, അവ വെന്തുപൊകയും ചെയ്യുന്നു.

൭ നിങ്ങൾ എന്നിലും എന്റെ വചനങ്ങൾ നിങ്ങളിലും വസിക്കുമെങ്കിൽ, നിങ്ങൾ ഇച്ശിക്കുന്നത എന്തെങ്കിലും ചൊദിച്ചാൽ, അത നിങ്ങൾക്ക ചെയ്യപ്പെടും.

൮ നിങ്ങൾ വളരെ ഫലം തരുന്നതിൽ തന്നെ എന്റെ പിതാവ മഹത്വപ്പെടുന്നു: അങ്ങിനെ നിങ്ങൾ എന്റെ ശിഷ്യന്മാർ ആകും.

ൻ പിതാവ എന്നെ സ്നെഹിച്ചത
പൊലെ തന്നെ ഞാനും നിങ്ങളെ
സ്നെഹിച്ചു: എന്റെ സ്നെഹത്തിൽ
സ്ഥിരമായിരിപ്പിൻ.
൧൦ ഞാൻ എന്റെ പിതാവിന്റെ
കല്പനകളെ പ്രമാണിച്ചു, അവന്റെ
സ്നെഹത്തിൽ സ്ഥിരമായിരിക്കുന്നപ്ര
കാരം തന്നെ, നിങ്ങൾ എന്റെ ക
ല്പനകളെ പ്രമാണിക്കുന്നു എങ്കിൽ,
നിങ്ങളും എന്റെ സ്നെഹത്തിൽ സ്ഥി
രമായിരിക്കും.
൧൧ എന്റെ സന്തൊഷം നിങ്ങ
ളിൽ സ്ഥിരമായിരിക്കെണ്ടുന്നതിനും,
നിങ്ങളുടെ സന്തൊഷം പരിപൂൎണ്ണ
മാകെണ്ടുന്നതിനും ഞാൻ ൟ കാ
ൎയ്യങ്ങളെ നിങ്ങളൊട പറഞ്ഞു.
൧൨ ¶ ഞാൻ നിങ്ങളെ സ്നെഹി
ച്ച പ്രകാരം, നിങ്ങളും തമ്മിൽ ത
മ്മിൽ സ്നെഹിക്കെണമെന്നുള്ളത എ
ന്റെ കല്പന ആകുന്നു.
൧൩ ഒരുത്തൻ തന്റെ സ്നെഹിത
ന്മാൎക്ക വെണ്ടി തന്റെ ജീവനെ വെ
ക്കെണ്ടുന്നതിനെക്കാൾ അധികമുള്ള
സ്നെഹം ആൎക്കുമില്ല.
൧൪ ഞാൻ നിങ്ങളൊട കല്പിക്കു
ന്നത ഒക്കെയും നിങ്ങൾ ചെയ്താൽ,
നിങ്ങൾ എന്റെ സ്നെഹിതന്മാർ ആ
കുന്നു.
൧൫ ദാസൻ തന്റെ യജമാനൻ
ചെയ്യുന്നത അറിയുന്നില്ലായ്കകൊ
ണ്ട, ഇനിമെൽ ഞാൻ നിങ്ങളെ ദാ
സന്മാരെന്ന വിളിക്കുന്നില്ല: ഞാൻ
എന്റെ പിതാവിൽനിന്ന കെട്ടിട്ടുള്ള
കാൎയ്യങ്ങളെ ഒക്കെയും നിങ്ങളൊ
ട അറിയിച്ചതകൊണ്ട, ഞാൻ നി
ങ്ങളെ സ്നെഹിതന്മാരെന്ന വിളിച്ചു.
൧൬ നിങ്ങൾ എന്നെ തെരിഞ്ഞെ
ടുത്തില്ല, എന്നാലും നിങ്ങൾ എ
ന്റെ നാമത്തിൽ പിതാവിനൊട
എന്തെങ്കിലും ചൊദിച്ചാൽ, അത അ
വൻ നിങ്ങൾക്ക തരെണ്ടുന്നതിന,
നിങ്ങൾ പൊയി ഫലം തരുവാനാ
യിട്ടും, നിങ്ങളുടെ ഫലം സ്ഥിരമാ
യിരിപ്പാനായിട്ടും ഞാൻ നിങ്ങളെ
തെരിഞ്ഞെടുത്ത നിങ്ങളെ കല്പിച്ചാ
ക്കിയിരിക്കുന്നു.
൧൭ ¶ നിങ്ങൾ തമ്മിൽ തമ്മിൽ സ്നെ
ഹിക്കെണ്ടുന്നതിന, ഞാൻ ൟ കാ
ൎയ്യങ്ങളെ നിങ്ങളൊട കല്പിക്കുന്നു.
൧൮ ലൊകം നിങ്ങളെ ദ്വെഷി
ച്ചാൽ, അത നിങ്ങൾക്ക മുമ്പെ എ
ന്നെ ദ്വെഷിച്ചു എന്ന നിങ്ങൾ അ
റിയുന്നു.
൧൯ നിങ്ങൾ ലൊകത്തിലുള്ളവരാ
യിരുന്നു എങ്കിൽ, ലൊകം തനിക്കു
സ്വന്തമുള്ളത സ്നെഹിക്കുമായിരുന്നു:
എന്നാൽ നിങ്ങൾ ലൊകത്തിലുള്ളവ
രായിരിക്കാതെ, ഞാൻ ലൊകത്തിൽ
നിന്ന നിങ്ങളെ തെരിഞ്ഞെടുത്തത
കൊണ്ട, ഇത ഹെതുവായിട്ട ലൊ
കം നിങ്ങളെ ദ്വെഷിക്കുന്നു.
൨൦ ഒരു ദാസൻ തന്റെ യജമാ
നനെക്കാൾ വലിയവനാകുന്നില്ല,
എന്ന ഞാൻ നിങ്ങളൊട പറഞ്ഞി
ട്ടുള്ള വചനം ഒൎത്തുകൊൾവിൻ. അ
വർ എന്നെ സങ്കടപ്പെടുത്തീട്ടുണ്ടെ
ങ്കിൽ, നിങ്ങളെയും സങ്കടപ്പെടു
ത്തും; അവർ എന്റെ വചനം പ്ര
മാണിച്ചിട്ടുണ്ടെങ്കിൽ, നിങ്ങളുടെതും
പ്രമാണിക്കും.
൨൧ എന്നാലും എന്നെ അയച്ചവ
നെ അറിയായ്കകൊണ്ട, അവർ എ
ന്റെ നാമം നിമിത്തമായിട്ട ൟ
കാൎയ്യങ്ങളെ ഒക്കെയും നിങ്ങൾക്കു
ചെയ്യും.
൨൨ ഞാൻ വന്ന, അവരൊട പ
റയാതെ ഇരുന്നു എങ്കിൽ, അവൎക്ക
പാപം ഉണ്ടായിരുന്നില്ല: എന്നാൽ
ഇപ്പൊൾ അവൎക്ക തങ്ങളുടെ പാപ
ത്തിന ഒരു ഒഴികഴിവില്ല.
൨൩ എന്നെ ദ്വെഷിക്കുന്നവൻ എ
ന്റെ പിതാവിനെയും ദ്വെഷിക്കു
ന്നു.
൨൪ മറ്റൊരുത്തനും ചെയ്യാത്ത

പ്രവൃത്തികളെ ഞാൻ അവരുടെ ഇ
ടയിൽ ചെയ്യിരുന്നില്ല എങ്കിൽ, അ
വൎക്ക പാപം ഉണ്ടാകയില്ലയായിരു
ന്നു: എന്നാൽ ഇപ്പൊൾ അവർ ക
ണ്ടിട്ടും എന്നെയും എന്റെ പിതാ
വിനെയും ദ്വെഷിച്ചു.

൨൫ എന്നാലും ഒരു ഹെതു കൂടാ
തെ അവർ എന്നെ ദ്വെഷിച്ചു, എ
ന്ന അവരുടെ വെദപ്രമാണത്തിൽ
എഴുതിയിരിക്കുന്ന വചനം നിവൃ
ത്തിയാകെണ്ടുന്നതിനായിട്ട, [ഇത
ഉണ്ടാകുന്നത.]

൨൬ എന്നാൽ ഞാൻ പിതാവിൽ
നിന്ന നിങ്ങൾക്ക അയപ്പാനിരിക്കു
ന്നവനായി, പിതാവിൽനിന്ന പുറ
പ്പെടുന്നവനായ സത്യാത്മാവ എന്ന
ആശ്വാസപ്രദൻ വരുമ്പൊൾ, അ
വൻ എന്നെ കുറിച്ച സാക്ഷിപ്പെടു
ത്തും.

൨൭ നിങ്ങൾ ആദിമുതലായി എ
ന്നൊട കൂടെ ഇരുന്നതുകൊണ്ട, നി
ങ്ങളും സാക്ഷിപ്പെടുത്തും.

## ൧൬ അദ്ധ്യായം.

ക്രിസ്തു തന്റെ ശിഷ്യന്മാരെ സങ്കട
ത്തിന പ്രതിയായി പരിശുദ്ധാ
ത്മാവിന്റെ വാഗ്ദത്തത്താൽ ആ
ശ്വസിപ്പിക്കുന്നത.

നിങ്ങൾ വിരുദ്ധപ്പെടാതെ ഇരി
പ്പാനായിട്ട, ഞാൻ ഈ കാൎയ്യങ്ങ
ളെ നിങ്ങളൊട പറഞ്ഞു.

൨ അവർ നിങ്ങളെ സഭയിൽനി
ന്ന പുറത്താക്കും; ആയതല്ലാതെ നി
ങ്ങളെ കൊല്ലുന്നവനെല്ലാം താൻ
ദൈവത്തിന ആരാധന ചെയ്യുന്നു
എന്ന വിചാരിക്കുന്ന സമയം വരു
ന്നു.

൩ അവർ പിതാവിനെ എങ്കി
ലും, എന്നെ എങ്കിലും അറിയായ്ക
കൊണ്ട, ഈ കാൎയ്യങ്ങളെ നിങ്ങൾ
ക്ക ചെയ്യും.

൪ എന്നാലും ആ സമയം വരു
മ്പൊൾ, ഞാൻ ഇക്കാൎയ്യങ്ങളെ നി
ങ്ങളൊട പറഞ്ഞിരിക്കുന്നു എന്ന നി
ങ്ങൾ ഓൎക്കേണ്ടുന്നതിന, ഇവ ഞാൻ
നിങ്ങളൊട പറഞ്ഞു. എന്നാൽ
ഞാൻ നിങ്ങളൊട കൂടെ ഉണ്ടായി
രുന്നതകൊണ്ട, ആദിമുതൽ ഈ കാ
ൎയ്യങ്ങളെ ഞാൻ നിങ്ങളൊട പറ
ഞ്ഞിട്ടില്ല.

൫ ഇപ്പൊൾ ഞാൻ എന്നെ അയ
ച്ചവന്റെ അടുക്കൽ പൊകുന്നു; എ
ങ്കിലും നീ എവിടെക്ക പൊകുന്നു?
എന്ന നിങ്ങളിൽ ഒരുത്തനും എ
ന്നൊട ചൊദിക്കുന്നില്ല.

൬ ഞാൻ ഈ കാൎയ്യങ്ങളെ നിങ്ങ
ളൊട പറഞ്ഞതുകൊണ്ട അത്രെ
ദുഃഖം നിങ്ങളുടെ ഹൃദയത്തിൽ നി
റഞ്ഞു.

൭ എങ്കിലും ഞാൻ സത്യം നിങ്ങ
ളൊട പറയുന്നു; ഞാൻ പൊകുന്ന
ത നിങ്ങൾക്ക പ്രയൊജനമുള്ളതാകു
ന്നു: എന്തുകൊണ്ടെന്നാൽ ഞാൻ പൊ
കുന്നില്ല എങ്കിൽ, ആ ആശ്വാസപ്ര
ദൻ നിങ്ങളുടെ അടുക്കൽ വരികയി
ല്ല: എന്നാൽ ഞാൻ പൊയാൽ,
ഞാൻ അവനെ നിങ്ങളുടെ അടു
ക്കൽ അയക്കും.

൮ അവൻ വരുമ്പൊൾ, ലൊക
ത്തിന പാപത്തെ കുറിച്ചും, നീതി
യെ കുറിച്ചും, ന്യായവിധിയെ കുറി
ച്ചും ബൊധം വരുത്തും:

൯ അവർ എന്നിൽ വിശ്വസിക്കാ
യ്കകൊണ്ട, പാപത്തെ കുറിച്ചും;

൧൦ ഞാൻ എന്റെ പിതാവിന്റെ
അടുക്കൽ പൊയി, നിങ്ങൾ ഇനി
മെൽ എന്നെ കാണാതെ ഇരിക്കുന്ന
തുകൊണ്ട, നീതിയെ കുറിച്ചും;

൧൧ ഇഹലൊകത്തിന്റെ പ്രഭു വി
ധിക്കപ്പെട്ടവനാകകൊണ്ട, ന്യായ
വിധിയെ കുറിച്ചും.

൧൨ ഇനിയും എനിക്ക അനെകം
കാൎയ്യങ്ങളെ നിങ്ങളൊട പറവാനു

ണ്ട, എന്നാലും നിങ്ങൾക്ക അവ ഇപ്പൊൾ സഹിപ്പാൻ കഴികയില്ല.

൧൩ എന്നാൽ സത്യാത്മാവായവൻ വരുമ്പൊൾ, അവൻ നിങ്ങളെ സകല സത്യത്തിലും നടത്തും. എന്തകൊണ്ടെന്നാൽ അവൻ തന്റെ സ്വന്തമായിട്ട പറയാതെ, താൻ എന്ത കാൎയ്യങ്ങളെ കെൾക്കുന്നുവൊ, അവ പറയും: വരുവാനുള്ള കാൎയ്യങ്ങളെയും നിങ്ങൾക്ക അറിയിക്കും.

൧൪ അവൻ എന്നെ മഹത്വപ്പെടുത്തും: അതെന്തകൊണ്ടെന്നാൽ അവൻ ഇനിക്കുള്ളതിൽനിന്ന എടുത്ത നിങ്ങൾക്ക അറിയിക്കും.

൧൫ പിതാവിനുള്ളവ സകലവും ഇനിക്കുള്ളവയാകുന്നു: ആയതകൊണ്ട അവൻ ഇനിക്കുള്ളതിൽനിന്ന എടുത്ത, നിങ്ങൾക്ക അറിയിക്കും എന്ന ഞാൻ പറഞ്ഞു.

൧൬ ¶ കുറഞ്ഞൊരു നെരം കഴിഞ്ഞിട്ട, നിങ്ങൾ എന്നെ കാണുകയില്ല: പിന്നെ ഞാൻ പിതാവിന്റെ അടുക്കൽ പൊകുന്നതകൊണ്ട, കുറഞ്ഞൊരു നെരം കഴിഞ്ഞിട്ട, നിങ്ങൾ എന്നെ കാണും.

൧൭ അപ്പൊൾ അവന്റെ ശിഷ്യന്മാരിൽ ചിലർ തമ്മിൽ തമ്മിൽ, കുറഞ്ഞൊരു നെരം കഴിഞ്ഞിട്ട, നിങ്ങൾ എന്നെ കാണുകയില്ല: പിന്നെ കുറഞ്ഞൊരു നെരം കഴിഞ്ഞിട്ട, നിങ്ങൾ എന്നെ കാണുമെന്നും, ഞാൻ പിതാവിന്റെ അടുക്കൽ പൊകുന്നതകൊണ്ട എന്നും, അവൻ നമ്മൊട പറയുന്ന ഇത എന്താകുന്നു? എന്ന പറഞ്ഞു.

൧൮ അതകൊണ്ട അവർ പറഞ്ഞു, കുറഞ്ഞൊരു നെരം എന്ന അവൻ പറയുന്ന ഇത എന്താകുന്നു? അവൻ എന്ത പറയുന്നു എന്ന നാം അറിയുന്നില്ല.

൧൯ ആകയാൽ തന്നൊട ചൊദിപ്പാൻ അവർ ഇച്ശിച്ചിരുന്നു, എന്ന യെശു അറിഞ്ഞു, അവരൊട പറഞ്ഞു. കുറഞ്ഞൊരു നെരം കഴിഞ്ഞിട്ട, നിങ്ങൾ എന്നെ കാണുകയില്ല എന്നും: പിന്നെയും കുറഞ്ഞൊരു നെരം കഴിഞ്ഞിട്ട, എന്നെ കാണുമെന്നും ഞാൻ നിങ്ങളൊട പറഞ്ഞതിനെ കുറിച്ച നിങ്ങൾ തമ്മിൽ തമ്മിൽ വിചാരിക്കുന്നുവൊ?

൨൦ നിങ്ങൾ കരഞ്ഞ പ്രലാപിക്കും, എന്നാൽ ലൊകം സന്തൊഷപ്പെടുമെന്നും; നിങ്ങൾ ദുഃഖിക്കും, എന്നാലും നിങ്ങളുടെ ദുഃഖം സന്തൊഷമായി തീരുമെന്നും, ഞാൻ സത്യമായിട്ട, സത്യമായിട്ട നിങ്ങളൊട പറയുന്നു.

൨൧ ഒരു സ്ത്രീ പ്രസവവെദനയൊടിരിക്കുമ്പൊൾ, അവളുടെ സമയം വന്നിരിക്കകൊണ്ട, അവൾക്ക ദുഃഖം ഉണ്ട: എന്നാൽ അവൾ പൈതലിനെ പ്രസവിച്ചതിന്റെ ശെഷം, ലൊകത്തിലെക്ക ഒരു മനുഷ്യൻ ജനിച്ചു എന്നുള്ള സന്തൊഷം കൊണ്ട അവൾ പിന്നെ ആ വെദന ഒൎക്കുന്നില്ല.

൨൨ ആകയാൽ നിങ്ങൾക്കും ഇപ്പൊൾ ദുഃഖം ഉണ്ട: എന്നാൽ ഞാൻ പിന്നെയും നിങ്ങളെ കാണും, അപ്പൊൾ നിങ്ങളുടെ ഹൃദയം സന്തൊഷപ്പെടും, അത്രയുമല്ല നിങ്ങളുടെ സന്തൊഷം ഒരുത്തനും നിങ്ങളിൽനിന്ന എടുത്തു കളകയില്ല.

൨൩ വിശെഷിച്ച ആ ദിവസത്തിൽ നിങ്ങൾ ഒന്നും എന്നൊട ചൊദിക്കയില്ല. നിങ്ങൾ എന്റെ നാമത്തിൽ പിതാവിനൊട എന്ത കാൎയ്യങ്ങളെ എങ്കിലും ചൊദിച്ചാൽ, അവൻ നിങ്ങൾക്ക തരുമെന്ന ഞാൻ സത്യമായിട്ട, സത്യമായിട്ട നിങ്ങളൊട പറയുന്നു.

൨൪ ഇത്രത്തൊളം നിങ്ങൾ എന്റെ നാമത്തിൽ ഒന്നും ചൊദിച്ചിട്ടില്ല: ചൊദിപ്പിൻ, അപ്പൊൾ നി

ങ്ങളുടെ സന്തൊഷം പരിപൂൎണ്ണമാ
യിരിക്കെണ്ടുന്നതിന, നിങ്ങൾക്ക ല
ഭിക്കും.

൨൫ ഞാൻ ഈ കാൎയ്യങ്ങളെ ഉപ
മകളായി നിങ്ങളൊട പറഞ്ഞു:
എന്നാലും ഞാൻ പിന്നെ ഉപമക
ളായി ഒന്നും നിങ്ങളൊട പറയാ
തെ, സ്പഷ്ടമായിട്ട പിതാവിനെ ക
ുറിച്ച നിങ്ങളൊട അറിയിക്കുന്ന സമ
യം വരുന്നു.

൨൬ ആ നാളിൽ നിങ്ങൾ എന്റെ
നാമത്തിൽ ചൊദിക്കും: ഞാൻ നി
ങ്ങൾക്കായിക്കൊണ്ട പിതാവിനൊട
അപെക്ഷിക്കും എന്ന നിങ്ങളൊട
പറയുന്നതുമില്ല.

൨൭ എന്തുകൊണ്ടെന്നാൽ നിങ്ങൾ
എന്നെ സ്നെഹിച്ചതകൊണ്ടും, ഞാൻ
ദൈവത്തിൽനിന്ന പുറപ്പെട്ട വന്നു
എന്ന വിശ്വസിച്ചതകൊണ്ടും, പി
താവ താനും നിങ്ങളെ സ്നെഹിക്കു
ന്നു.

൨൮ ഞാൻ പിതാവിൽനിന്ന പു
റപ്പെട്ട, ലൊകത്തിലെക്ക വന്നു: പി
ന്നെയും ഞാൻ ലൊകത്തെ വിട്ട, പി
താവിന്റെ അടുക്കൽ പൊകുന്നു.

൨൯ അവന്റെ ശിഷ്യന്മാർ അവ
നൊട, കണ്ടാലും, ഇപ്പൊൾ നീ
ഒരു ഉപമയും പറയാതെ, സ്പഷ്ടമാ
യിട്ട പറയുന്നു.

൩൦ നീ സകല കാൎയ്യങ്ങളെയും
അറിയുന്നു എന്നും, ഒരുത്തനും നി
ന്നൊട ചൊദിപ്പാൻ നിനക്ക ആവ
ശ്യമില്ലെന്നും ഇപ്പൊൾ ഞങ്ങൾ അ
റിയുന്നു: ഇതിനാൽ നീ ദൈവത്തി
ൽനിന്ന പുറപ്പെട്ട വന്നു എന്ന ഞ
ങ്ങൾ വിശ്വസിക്കുന്നു എന്ന പറഞ്ഞു.

൩൧ യെശു അവരൊട ഉത്തരമാ
യിട്ട, നിങ്ങൾ ഇപ്പൊൾ വിശ്വസി
ക്കുന്നുവൊ?

൩൨ കണ്ടാലും നിങ്ങൾ ഒരൊരു
ത്തൻ അവനവന്റെ സ്ഥലത്തെക്ക
ചിന്നപ്പെട്ട, എന്നെ എകനായി വി
ടുന്ന സമയം വരുന്നു, ഇപ്പൊൾ വ
ന്നിരിക്കുന്നു: എന്നാലും പിതാവ എ
ന്നൊട കൂടെ ഉണ്ടാകകൊണ്ട, ഞാ
ൻ എകനായിരിക്കുന്നില്ല.

൩൩ എന്നിൽ നിങ്ങൾക്ക സമാധാ
നം ഉണ്ടാകെണ്ടുന്നതിന, ഞാൻ
ഈ കാൎയ്യങ്ങളെ നിങ്ങളൊട പറ
ഞ്ഞു. ലൊകത്തിൽ നിങ്ങൾക്ക ഉപ
ദ്രവമുണ്ടാകും: എങ്കിലും ധൈൎയ്യമാ
യിരിപ്പിൻ; ഞാൻ ലൊകം ജയിച്ചു
എന്ന പറഞ്ഞു.

## ൧൭ അദ്ധ്യായം.

൧ ക്രിസ്തു തന്നെ മഹത്വപ്പെടുത്തെ
ണമെന്നും.—൬ തന്റെ അപ്പൊ
സ്തൊലന്മാരെ ഒരുമയിലും സത്യ
ത്തിലും കാത്ത രക്ഷിക്കെണമെ
ന്നും തന്റെ പിതാവിനൊട
പ്രാൎത്ഥിക്കുന്നത.

യെശു ഈ കാൎയ്യങ്ങളെ പറഞ്ഞു,
പിന്നെ തന്റെ കണ്ണുകളെ സ്വൎഗ്ഗ
ത്തിലെക്ക ഉയൎത്തി, പറഞ്ഞു, പിതാ
വെ, സമയം വന്നിരിക്കുന്നു, നി
ന്റെ പുത്രനും നിന്നെ മഹത്വപ്പെ
ടുത്തെണ്ടുന്നതിന, നീ നിന്റെ പു
ത്രനെ മഹത്വപ്പെടുത്തെണമെ:

൨ നീ അവന കൊടുത്തിട്ടുള്ളവൎക്ക
എല്ലാവൎക്കും അവൻ നിത്യ ജീവ
നെ കൊടുക്കെണ്ടുന്നതിന, നീ അ
വന സകല ജഡത്തിന്മെലും അധി
കാരം നല്കിയ പ്രകാരം തന്നെ.

൩ സത്യമുള്ള എക ദൈവമാകുന്ന
നിന്നെയും, നീ അയച്ചിട്ടുള്ള യെശു
ക്രിസ്തുവിനെയും അവർ അറിഞ്ഞു
കൊള്ളുന്നത തന്നെ നിത്യ ജീവൻ
ആകുന്നു.

൪ ഞാൻ ഭൂമിയിൽ നിന്നെ മഹ
ത്വപ്പെടുത്തി: നീ എനിക്ക ചെയ്വാൻ
തന്നിട്ടുള്ള പ്രവൃത്തിയെ ഞാൻ തീ
ൎത്തു.

൫ ഇപ്പൊൾ, ഹെ പിതാവെ ലൊ

കം ഉണ്ടാകുന്നതിന മുമ്പെ ഇനിക്ക
നിന്നൊട കൂടെ ഉണ്ടായിട്ടുള്ള മഹ
ത്വത്താൽ നിന്നൊട കൂടെ തന്നെ
എന്നെ മഹത്വപ്പെടുത്തെണമെ.
൬ ¶ നീ ലൊകത്തിൽനിന്ന ഇനി
ക്ക തന്നിട്ടുള്ള മനുഷ്യരൊട ഞാൻ
നിന്റെ നാമം വെളിപ്പെടുത്തി:
അവർ നിനക്കുള്ളവർ ആയിരുന്നു
നീ അവരെ ഇനിക്ക തന്നു: അവർ
നിന്റെ വചനം പ്രമാണിക്കയും
ചെയ്തു.
൭ നീ ഇനിക്ക തന്നിട്ടുള്ള വസ്തുക്കൾ
ഒക്കെയും നിന്നിൽനിന്നാകുന്നു എ
ന്ന ഇപ്പൊൾ അവർ അറിഞ്ഞിട്ടുണ്ട.
൮ അതെന്തുകൊണ്ടെന്നാൽ നീ ഇ
നിക്ക തന്നിട്ടുള്ള വചനങ്ങളെ ഞാ
ൻ അവൎക്ക കൊടുത്തു: അവർ [അ
വ] കൈക്കൊണ്ടു, ഞാൻ നിന്നിൽ
നിന്ന പുറപ്പെട്ടു വന്നു എന്ന സത്യ
മായിട്ട അറിഞ്ഞു, നീ എന്നെ അ
യച്ചു എന്നും വിശ്വസിച്ചു.
൯ ഞാൻ അവൎക്കായികൊണ്ട പ്രാ
ൎത്ഥിക്കുന്നു: ലൊകത്തിന്നായികൊണ്ട
അല്ല, നീ ഇനിക്ക തന്നിട്ടുള്ളവർ നി
നക്കുള്ളവരാകകൊണ്ട, അവൎക്കായി
കൊണ്ട തന്നെ ഞാൻ പ്രാൎത്ഥിക്കു
ന്നു.
൧൦ ഇനിക്കുള്ളവ ഒക്കെയും നിന
ക്കുള്ളവയും, നിനക്കുള്ളവ ഇനിക്കു
ള്ളവയും ആകുന്നു: ഞാൻ അവയി
ൽ മഹത്വപ്പെട്ടുമിരിക്കുന്നു.
൧൧ വിശെഷിച്ചും ഇനി മെൽ
ഞാൻ ലൊകത്തിലിരിക്കുന്നില്ല, എ
ന്നാൽ ഇവർ ലൊകത്തിലിരിക്കുന്നു,
ഞാനൊ നിന്റെ അടുക്കൽ വരു
ന്നു. പരിശുദ്ധമുള്ള പിതാവെ, നീ
ഇനിക്ക തന്നിട്ടുള്ളവർ നാം ഇരിക്കു
ന്നത പൊലെ ഒന്നായിരിക്കെണ്ടുന്ന
തിന, അവരെ നിന്റെനാമത്താൽ
കാത്തുകൊള്ളെണമെ.
൧൨ ഞാൻ ലൊകത്തിൽ അവരൊ
ട കൂടെ ഇരുന്നപ്പൊൾ, ഞാൻ അ
വരെ നിന്റെ നാമത്തിൽ കാത്തു:
നീ ഇനിക്ക തന്നിട്ടുള്ളവരെ ഞാൻ
ജാഗ്രതയായിട്ട കാത്തു, വെദവാ
ക്യം നിവൃത്തിയാകെണ്ടുന്നതിന, നാ
ശത്തിന്റെ പുത്രനല്ലാതെ അവരിൽ
ഒരുത്തനും നശിച്ചുപൊയതുമില്ല.
൧൩ എന്നാൽ ഞാൻ ഇപ്പൊൾ നി
ന്റെ അടുക്കൽ വരുന്നു; അവൎക്ക എ
ന്റെ സന്തൊഷം അവരിൽ പൂൎണ്ണ
പ്പെട്ടിരിക്കെണ്ടുന്നതിന, ഞാൻ ഈ
കാൎയ്യങ്ങളെയും ലൊകത്തിൽ പറയു
ന്നു.
൧൪ ഞാൻ നിന്റെ വചനം അ
വൎക്ക കൊടുത്തു; വിശെഷിച്ച ഞാൻ
ലൊകത്തിലുള്ളവനല്ല എന്ന പൊ
ലെ തന്നെ, അവർ ലൊകത്തിലുള്ള
വരല്ലായ്കകൊണ്ട, ലൊകം അവരെ
ദ്വെഷിച്ചു.
൧൫ നീ അവരെ ലൊകത്തിൽനി
ന്ന എടുത്തുകൊണ്ടുപൊകെണമെന്ന
അല്ല, നീ അവരെ ദൊഷത്തിൽനി
ന്ന രക്ഷിക്കെണമെന്ന അത്രെ ഞാൻ
പ്രാൎത്ഥിക്കുന്നത.
൧൬ ഞാൻ ലൊകത്തിലുള്ളവനല്ല
എന്ന പൊലെ തന്നെ, അവർ ലൊ
കത്തിലുള്ളവരല്ല.
൧൭ അവരെ നിന്റെ സത്യം കൊ
ണ്ട ശുദ്ധീകരിക്കെണമെ: നിന്റെ
വചനം സത്യം ആകുന്നു.
൧൮ നീ എന്നെ ലൊകത്തിലെക്ക
അയച്ച പ്രകാരം തന്നെ, ഞാൻ അ
വരെ ലൊകത്തിലെക്ക അയച്ചു.
൧൯ അത്രയുമല്ല അവരും സത്യ
ത്താൽ ശുദ്ധീകരിക്കപ്പെട്ടവരാകെണ്ടു
ന്നതിന, ഞാൻ അവൎക്ക വെണ്ടി എ
ന്നെ തന്നെ ശുദ്ധീകരിക്കുന്നു.
൨൦ ¶ ഞാൻ ഇവൎക്ക വെണ്ടി മാ
ത്രമല്ല, ഇവരുടെ വചനം കൊണ്ട
എന്നിൽ വിശ്വസിപ്പാനിരിക്കുന്നവ
ൎക്ക വെണ്ടിയും കൂടെ പ്രാൎത്ഥിക്കുന്നു.
൨൧ അവർ എല്ലാവരും ഒന്നായി
രിക്കെണ്ടുന്നതിന, പിതാവെ, നീ എ

ന്നിലും ഞാൻ നിന്നിലും എന്ന പൊ
ലെ, ഇവരും നമ്മിൽ ഒന്നായിരി
ക്കെണ്ടുന്നതിനും, നീ എന്നെ അയ
ച്ചു എന്ന ലൊകം വിശ്വസിക്കെണ്ടു
ന്നതിനും ആകുന്നു.
൨൨ അത്രയുമല്ല നാം ഒന്നായിരി
ക്കുന്ന പ്രകാരം തന്നെ, അവർ ഒ
ന്നായിരിക്കെണ്ടുന്നതിന, നീ ഇനി
ക്ക തന്നിട്ടുള്ള മഹത്വം ഞാൻ അവ
ൎക്ക കൊടുത്തു
൨൩ ഞാൻ അവരിലും നീ എന്നിലു
മായിട്ട, അവർ ഒന്നിൽ തികെക്കപ്പെ
ട്ടവരായിരിക്കെണ്ടുന്നതിനും, നീ എ
ന്നെ അയച്ചു എന്നും, നീ എന്നെ
സ്നെഹിച്ച പ്രകാരം അവരെയും
സ്നെഹിച്ചിരിക്കുന്നു എന്നും ലൊകം
അറിയെണ്ടുന്നതിനും ആകുന്നു.
൨൪ പിതാവെ, ലൊകം ഉണ്ടായ
തിന മുമ്പെ നീ എന്നെ സ്നെഹിച്ച
തുകൊണ്ട, നീ ഇനിക്ക തന്നിട്ടുള്ളവ
രും നീ ഇനിക്ക തന്നിട്ടുള്ള എന്റെ
മഹത്വം കാണെണ്ടുന്നതിന, ഞാൻ
ഇരിക്കുന്നെടത്ത എന്നൊട കൂടെ ഇ
രിക്കെണമെന്ന ഇനിക്ക മനസ്സുണ്ട.
൨൫ നീതിയുള്ള പിതാവെ, ലൊ
കം നിന്നെ അറിഞ്ഞിട്ടില്ല: എങ്കിലും
ഞാൻ നിന്നെ അറിഞ്ഞിരിക്കുന്നു,
ഇവരും നീ എന്നെ അയച്ചു എന്ന
അറിഞ്ഞിരിക്കുന്നു.
൨൬ നീ എന്നെ സ്നെഹിച്ചിട്ടുള്ള
സ്നെഹം അവരിലും ഞാൻ അവരി
ലും ഇരിക്കെണ്ടുന്നതിനായിട്ട, ഞാൻ
അവൎക്ക നിന്റെ നാമം അറിയിച്ചു,
പിന്നെയും അത അറിയിക്കും.

## ൧൮ അദ്ധ്യായം.

൧ യെഹൂദാ ക്രിസ്തുവിനെ കാണിച്ചു
കൊടുക്കുന്നത.—൧൭ പത്രൊസ
അവനെ മറുത്ത പറയുന്നത.—
൨൮ ക്രിസ്തു പീലാത്തൊസിന്റെ
മുമ്പാകെ നില്ക്കുന്നത.

യെശു ഈ കാൎയ്യങ്ങളെ പറഞ്ഞ
തിന്റെ ശെഷം, അവൻ തന്റെ
ശിഷ്യന്മാരൊട കൂടെ കെദ്രൊൻ എ
ന്ന തൊട്ടിന അക്കരെക്ക പുറപ്പെട്ടു
പൊയി, അവിടെ ഒരു തൊട്ടം ഉ
ണ്ടായിരുന്നു, അതിലെക്ക അവനും
അവന്റെ ശിഷ്യന്മാരും പ്രവെശി
ച്ചു.
൨ വിശെഷിച്ച യെശു തന്റെ ശി
ഷ്യന്മാരൊട കൂടെ പലപ്പൊഴും അ
വിടെക്ക പൊയിരുന്നതുകൊണ്ട, അ
വനെ കാണിച്ചുകൊടുത്തിട്ടുള്ള യെ
ഹൂദായും ആ സ്ഥലം അറിഞ്ഞിരു
ന്നു.
൩ അതുകൊണ്ട യെഹൂദാ ഒരു
ആയുധക്കൂട്ടത്തെയും പ്രധാനാചാ
ൎയ്യന്മാരിൽനിന്നും പറിശെന്മാരിൽ
നിന്നും ഉദ്യൊഗസ്ഥന്മാരെയും കൂ
ട്ടികൊണ്ട, ദീവട്ടികളൊടും പന്ത
ങ്ങളൊടും ആയുധങ്ങളൊടും കൂടെ
അവിടെ വരുന്നു.
൪ അപ്പൊൾ യെശു തന്റെ മെൽ
വരുവാനുള്ള കാൎയ്യങ്ങളെ ഒക്കെയും
അറിഞ്ഞിരിക്കകൊണ്ട, പുറപ്പെട്ട,
അവരൊട, നിങ്ങൾ ആരെ അ
ന്വെഷിക്കുന്നു? എന്ന പറഞ്ഞു.
൫ അവർ നസറായക്കാരനായ യെ
ശുവിനെ, എന്ന അവനൊട ഉത്ത
രമായിട്ട പറഞ്ഞു. യെശു അവരൊ
ട, ഞാൻ തന്നെ അവൻ ആകുന്നു
എന്ന പറയുന്നു. അവനെ കാണി
ച്ചു കൊടുത്തിട്ടുള്ള യെഹൂദായും അ
വരൊട കൂടെ നിന്നു.
൬ അതുകൊണ്ട ഞാൻ തന്നെ അ
വൻ ആകുന്നു എന്ന അവൻ അവ
രൊട പറഞ്ഞപ്പൊൾ തന്നെ, അ
വർ പിന്നൊക്കം വാങ്ങി, നിലത്ത
വീണു.
൭ അപ്പൊൾ അവൻ പിന്നെയും,
നിങ്ങൾ ആരെ അന്വെഷിക്കുന്നു?
എന്ന അവരൊട ചൊദിച്ചു. നസ
റായക്കാരനായ യെശുവിനെ, എ
ന്ന അവർ പറഞ്ഞു.

൮ യെശു ഉത്തരമായിട്ടു, ഞാൻ തന്നെ അവൻ ആകുന്നു എന്നു ഞാൻ നിങ്ങളൊടു പറഞ്ഞുവല്ലൊ: അതകൊണ്ടു നിങ്ങൾ എന്നെ അന്വെഷിക്കുന്നു എങ്കിൽ, ഇവരെ പൊകവാൻ വിടുവിൻ:

൯ നീ ഇനിക്കു തന്നിട്ടുള്ളവരിൽ ഒരുത്തനെയും ഞാൻ നഷ്ടമാക്കീട്ടില്ല, എന്നു അവൻ പറഞ്ഞിട്ടുള്ള വചനം നിവൃത്തിക്കെണ്ടുന്നതിനായിരുന്നു.

൧൦ അപ്പൊൾ ശിമൊൻ പത്രൊസ തനിക്കു ഒരു വാൾ ഉണ്ടാകകൊണ്ടു, അതു ഊരി, പ്രധാനാചാൎയ്യന്റെ വെലക്കാരനെ വെട്ടി, അവന്റെ വലത്തെ ചെവി മുറിച്ചുകളഞ്ഞു. ആ വെലക്കാരന്റെ പെർ മല്ക്കൂസ എന്നു ആയിരുന്നു.

൧൧ അപ്പൊൾ യെശു പത്രൊസിനൊടു, നീ നിന്റെ വാൾ ഉറയിൽ ഇടുക: എന്റെ പിതാവു ഇനിക്കു തന്നിട്ടുള്ള പാത്രം ഞാൻ പാനം ചെയ്യാതെ ഇരിക്കുമൊ? എന്നു പറഞ്ഞു.

൧൨ അപ്പൊൾ ആയുധക്കൂട്ടവും സെനാപതിയും യെഹൂദന്മാരുടെ ഉദ്യൊഗസ്ഥന്മാരും യെശുവിനെ പിടിച്ചു, അവനെ കെട്ടി;

൧൩ പിന്നെ അവർ അവനെ മുമ്പെ അന്നാസിന്റെ അടുക്കൽ കൊണ്ടുപൊയി; എന്തുകൊണ്ടെന്നാൽ അവൻ ആ വൎഷത്തെ പ്രധാനാചാൎയ്യനായ കയ്യാഫായുടെ അമ്മാമൻ ആയിരുന്നു.

൧൪ ജനത്തിനു വെണ്ടി ഒരു മനുഷ്യൻ മരിക്കുന്നതു യൊഗ്യമാകുന്നു എന്നു യെഹൂദന്മാരൊടു ആലൊചന പറഞ്ഞവൻ കയ്യാഫാ തന്നെ ആയിരുന്നു.

൧൫ ¶ പിന്നെ ശിമൊൻ പത്രൊസും, മറ്റൊരു ശിഷ്യനും യെശുവിന്റെ പിന്നാലെ ചെന്നു: വിശെഷിച്ചു ആ ശിഷ്യൻ പ്രധാനാചാൎയ്യന മുഖപരിചയമുള്ളവനായിരുന്നു, അവൻ യെശുവിനൊടു കൂടെ പ്രധാനാചാൎയ്യന്റെ അരമനയിലെക്കു ചെന്നു.

൧൬ എന്നാലൊ പത്രൊസ വാതില്ക്കൽ പുറത്തു നിന്നു. അപ്പൊൾ പ്രധാനാചാൎയ്യനു മുഖപരിചയമുള്ളവനായ ആ മറ്റെ ശിഷ്യൻ പുറത്തു ചെന്നു, വാതിൽ കാവല്ക്കാരത്തിയൊടു പറഞ്ഞു, പത്രൊസിനെ അകത്തു കൂട്ടികൊണ്ടുവന്നു.

൧൭ അപ്പൊൾ വാതിൽകാവല്ക്കാരത്തിയായ വെലക്കാരത്തി ശിമൊനൊടു, നീയും ഈ മനുഷ്യന്റെ ശിഷ്യന്മാരിൽ ഒരുത്തനല്ലയൊ? എന്നു പറയുന്നു. അവൻ ഞാൻ അല്ല എന്നു പറയുന്നു.

൧൮ അന്നു കുളിരായിരുന്നതുകൊണ്ടു, വെലക്കാരും ഉദ്യൊഗസ്ഥന്മാരും തീയുണ്ടാക്കി, തീകാഞ്ഞുകൊണ്ടു, നിന്നിരുന്നു: പത്രൊസും അവരൊടു കൂടെ തീകാഞ്ഞുകൊണ്ടു നിന്നിരുന്നു.

൧൯ ¶ അപ്പൊൾ പ്രധാനാചാൎയ്യൻ യെശുവിനൊടു, അവന്റെ ശിഷ്യന്മാരെ കുറിച്ചും, അവന്റെ ഉപദെശത്തെ കുറിച്ചും ചൊദിച്ചു.

൨൦ യെശു അവനൊടു ഉത്തരമായിട്ടു, ഞാൻ സ്പഷ്ടമായിട്ടു ലൊകത്തൊടു പറഞ്ഞു; ഞാൻ യെഹൂദന്മാർ വന്നു കൂടുന്ന സഭയിലും ദൈവാലയത്തിലും എല്ലാപ്പൊഴും ഉപദെശിച്ചു; ഞാൻ രഹസ്യത്തിൽ ഒരു കാൎയ്യവും പറഞ്ഞിട്ടില്ല.

൨൧ നീ എന്നൊടു എന്തിനു ചൊദിക്കുന്നു? എന്നിൽനിന്നു കെട്ടിട്ടുള്ളവരൊടു ഞാൻ എന്തു പറഞ്ഞു, എന്നു അവരൊടു ചൊദിക്ക: കണ്ടാലും ഞാൻ പറഞ്ഞിട്ടുള്ള കാൎയ്യങ്ങളെ അവർ അറിയുന്നുവല്ലൊ, എന്നു പറഞ്ഞു.

൨൨ എന്നാറെ അവൻ ഇപ്രകാരം പറഞ്ഞതിന്റെ ശെഷം ഉദ്യൊഗ

സ്ഥന്മാരിൽ വെച്ച അരികെ നില്ക്കു
ന്ന ഒരുത്തൻ, നീ ഇപ്രകാരം പ്ര
ധാനാചാൎയ്യനൊട ഉത്തരം പറയു
ന്നുവൊ? എന്ന പറഞ്ഞ, യെശുവി
ന ഒരു അടി കൊടുത്തു.
൨൩ യെശു അവനൊട ഉത്തര
മായിട്ട, ഞാൻ ദൊഷമായിട്ട പറ
ഞ്ഞു എങ്കിൽ, ദൊഷത്തെ കുറിച്ച
സാക്ഷിപ്പെടുത്തുക: നല്ലവണ്ണം അ
ത്രെ എന്നുവരികിൽ, നീ എന്തിന
എന്നെ അടിക്കുന്നു? എന്ന പറഞ്ഞു.
൨൪ എന്നാൽ അന്നാസ അവനെ
കെട്ടപ്പെട്ടവനായി പ്രധാനാചാൎയ്യ
നായ കയ്യാഫായുടെ അടുക്കൽ അ
യച്ചിരുന്നു.
൨൫ എന്നാറെ ശിമൊൻ പത്രൊസ
തീകാഞ്ഞുകൊണ്ട നിന്നിരുന്നു. അ
തകൊണ്ട അവർ അവനൊട, നീ
യും അവന്റെ ശിഷ്യന്മാരിൽ ഒരു
ത്തനല്ലയൊ? എന്ന പറഞ്ഞു. അ
വൻ ഞാനല്ല എന്ന മറുത്ത പറഞ്ഞു.
൨൬ പ്രധാനാചാൎയ്യന്റെ വെല
ക്കാരിൽ വെച്ച പത്രൊസ ചെവി
വെട്ടികളഞ്ഞവന്റെ ചാൎച്ചക്കാരനാ
യ ഒരുത്തൻ, ഞാൻ തൊട്ടത്തിൽ
നിന്നെ അവനൊട കൂടെ കണ്ടില്ല
യൊ? എന്ന പറഞ്ഞു.
൨൭ അപ്പൊൾ പത്രൊസ പിന്നെ
യും മറുത്ത പറഞ്ഞു: ഉടനെ പൂവൻ
കൊഴി കൂകി.
൨൮ ¶ പിന്നെ അവർ യെശുവി
നെ കയ്യാഫായുടെ അടുക്കൽനി
ന്ന ന്യായസ്ഥലത്തെക്ക കൂട്ടികൊണ്ടു
പൊയി: അപ്പൊൾ ഉഷഃകാലമാ
യിരുന്നു; എന്നാൽ അവർ അശുദ്ധ
പ്പെടാതെ പെസഹായെ ഭക്ഷിപ്പാ
നായിട്ടു, തങ്ങൾ തന്നെ ന്യായസ്ഥ
ലത്തിലെക്ക ചെന്നില്ല.
൨൯ അതകൊണ്ട പീലാത്തൊസ
അവരുടെ അടുക്കൽ പുറത്ത വന്ന,
നിങ്ങൾ ഈ മനുഷ്യന്റെ നെരെ
എന്തൊരു കുററം ബൊധിപ്പിക്കു
ന്നു? എന്ന പറഞ്ഞു.
൩൦ അവർ ഉത്തരമായിട്ട അവ
നൊട, അവൻ കുററക്കാരനല്ല എ
ങ്കിൽ, ഞങ്ങൾ അവനെ നിനക്ക എ
ല്പിക്കയില്ലയായിരുന്നു എന്ന പറ
ഞ്ഞു.
൩൧ അപ്പൊൾ പീലാത്തൊസ അ
വരൊട, നിങ്ങൾ തന്നെ അവനെ
കൊണ്ടുപൊയി, നിങ്ങളുടെ ന്യായ
പ്രമാണ പ്രകാരം അവനെ ന്യാ
യം വിധിപ്പിൻ എന്ന പറഞ്ഞു. അ
തകൊണ്ട യെഹൂദന്മാർ അവനൊ
ട, ഒരുത്തനെയും കൊല്ലുന്നത ഞ
ങ്ങൾക്ക ന്യായമില്ല എന്ന പറഞ്ഞു.
൩൨ യെശു താൻ എതപ്രകാരമു
ള്ള മരണം മരിക്കുമെന്ന അടയാള
മായിട്ട പറഞ്ഞിട്ടുള്ള വചനം നിവൃ
ത്തിയാകെണ്ടുന്നതിന തന്നെ.
൩൩ അപ്പൊൾ പീലാത്തൊസ
പിന്നെയും ന്യായസ്ഥലത്തിലെക്ക
കടന്നു, യെശുവിനെ വിളിച്ച, അ
വനൊട, നീ യെഹൂദന്മാരുടെ രാ
ജാവാകുന്നുവൊ? എന്ന പറഞ്ഞു.
൩൪ യെശു അവനൊട ഉത്തരമാ
യിട്ട, ഇത നീയായിട്ട തന്നെ പറ
യുന്നുവൊ, മറ്റുള്ളവര ഇത എന്നെ
കുറിച്ച നിന്നൊട പറഞ്ഞുവൊ? എ
ന്ന പറഞ്ഞു.
൩൫ പീലാത്തൊസ ഉത്തരമായി
ട്ട, ഞാൻ ഒരു യെഹൂദൻ ആകുന്നു
വൊ? നിന്റെ സ്വജാതിയും പ്ര
ധാനാചാൎയ്യന്മാരും നിന്നെ ഇനിക്ക
എല്പിച്ചു: നീ എന്ത ചെയ്തു? എന്ന പ
റഞ്ഞു.
൩൬ യെശു ഉത്തരമായിട്ട, എ
ന്റെ രാജ്യം ഇഹലൊകത്തിൽനി
ന്നുള്ളതല്ല: എന്റെ രാജ്യം ഇഹ
ലൊകത്തിൽനിന്നുള്ളതായിരുന്നു എ
ങ്കിൽ, ഞാൻ യെഹൂദന്മാൎക്ക എല്പിക്ക
പ്പെടാതെ ഇരിപ്പാനായിട്ടു, എന്റെ
ശുശ്രൂഷക്കാർ ശണ്ഠയിടുമായിരുന്നു:
എന്നാൽ ഇപ്പൊൾ എന്റെ രാജ്യം

ഇവിടെനിന്നല്ല, എന്ന പറഞ്ഞു.

൩൭ അതകൊണ്ട പീലാത്തൊസ അവനൊട, എന്നാൽ നീ ഒരു രാജാവ ആകുന്നുവൊ? എന്ന പറഞ്ഞു. യെശു ഉത്തരമായിട്ട, ഞാൻ ഒരു രാജാവ ആകുന്നു എന്ന നീ തന്നെ പറയുന്നുവല്ലൊ. ഇതിനായിട്ട ഞാൻ ജനിച്ചു, ഇതിനായിട്ട സത്യത്തിന സാക്ഷിപ്പെടുത്തെണ്ടുന്നതിന, ഞാൻ ഇഹലൊകത്തിലെക്ക വന്നു. സത്യത്തിൽനിന്നുള്ളവൻ എല്ലാം എന്റെ ശബ്ദം കെൾക്കുന്നു എന്ന പറഞ്ഞു.

൩൮ പീലാത്തൊസ അവനൊട, സത്യം എന്താകുന്നു? എന്ന പറയുന്നു. അവൻ ഇത പറഞ്ഞിട്ട, പിന്നെയും യെഹൂദന്മാരുടെ അടുക്കൽ പുറത്ത പൊയി, അവരൊട ഞാൻ അവനിൽ ഒരു കുറവും കാണുന്നില്ല.

൩൯ എന്നാൽ പെസഹായിൽ ഞാൻ നിങ്ങൾക്ക ഒരുത്തനെ വിടീക്കെണമെന്ന നിങ്ങൾക്ക ഒരു മൎയ്യാദയുണ്ടല്ലൊ: അതകൊണ്ട ഞാൻ യെഹൂദന്മാരുടെ രാജാവിനെ നിങ്ങൾക്കായിട്ട വിടീക്കെണമെന്ന നിങ്ങൾക്ക മനസ്സുണ്ടൊ? എന്ന പറഞ്ഞു.

൪൦ അപ്പൊൾ പിന്നെയും എല്ലാവരും, ഇവനെ അല്ല, ബറബ്ബാസിനെ തന്നെ, എന്ന ഉറക്കെ വിളിച്ചു പറഞ്ഞു. എന്നാൽ ബറബ്ബാസ ഒരു കള്ളൻ ആയിരുന്നു.

## ൧൯ അദ്ധ്യായം.

൧ യെശു കൊരടാവ കൊണ്ട അടിക്കപ്പെടുകയും, മുള്ളുകൾ കൊണ്ടുള്ള കിരീടം ധരിക്കപ്പെടുകയും, അടിക്കപ്പെടുകയും, കുരിശിൽ തറെക്കപ്പെടുകയും ചെയ്യുന്നത.— ൨൮ അവൻ മരിക്കുന്നത.—൩൮ യൊസെഫിനാലും നിക്കൊദിമൊസിനാലും പ്രെതക്കല്ലറയിൽ അടക്കപ്പെടുകയും ചെയ്യുന്നത.

ആകയാൽ അപ്പൊൾ പീലാത്തൊസ യെശുവിനെ കൂട്ടികൊണ്ട, ചമ്മട്ടികൾ കൊണ്ട അടിപ്പിച്ചു.

൨ ആയുധക്കാരും മുള്ളുകൾ കൊണ്ട ഒരു കിരീടം മടഞ്ഞിട്ട, അത അവന്റെ തലയിന്മെൽ വെച്ചു, ഒരു ചുവന്ന കുപ്പായം അവനെ ഉടുപ്പിച്ചു,

൩ യെഹൂദന്മാരുടെ രാജാവെ, വാഴുക, എന്ന പറഞ്ഞ, അവന അടികൾ കൊടുത്തു.

൪ അപ്പൊൾ പീലാത്തൊസ പിന്നെയും പുറത്ത വന്ന, അവരൊട, കണ്ടാലും ഞാൻ അവനിൽ ഒരു കുറവും കാണുന്നില്ല, എന്ന നിങ്ങൾ അറിയെണ്ടുന്നതിന, ഞാൻ അവനെ നിങ്ങൾക്ക പുറത്ത കൊണ്ടുവരുന്നു എന്ന പറയുന്നു.

൫ അപ്പൊൾ യെശു മുള്ളുകൾ കൊണ്ടുള്ള കിരീടവും ചുവന്ന കുപ്പായവും ധരിച്ചവനായി പുറത്ത വന്നു. അപ്പൊൾ പീലാത്തൊസ അവരൊട, ആ മനുഷ്യൻ ഇതാ, എന്ന പറയുന്നു.

൬ അതകൊണ്ട പ്രധാനാചാൎയ്യന്മാരും ഉദ്യൊഗസ്ഥന്മാരും അവനെ കണ്ടപ്പൊൾ, [അവനെ] കുരിശിൽ തറെക്ക, കുരിശിൽ തറെക്ക, എന്ന ഉറക്കെ വിളിച്ചു പറഞ്ഞു. പീലാത്തൊസ അവരൊട, നിങ്ങൾ അവനെ കൊണ്ടുപൊയി, കുരിശിൽ തറെപ്പിൻ: എന്തകൊണ്ടെന്നാൽ ഞാൻ അവനിൽ ഒരു കുറവും കാണുന്നില്ല, എന്ന പറയുന്നു.

൭ യെഹൂദന്മാർ അവനൊട ഉത്തരമായിട്ട, ഞങ്ങൾക്ക ഒരു ന്യായപ്രമാണം ഉണ്ട, അവൻ തന്നെ താൻ ദൈവത്തിന്റെ പുത്രനാക്കിയത കൊണ്ട, ഞങ്ങളുടെ ന്യായപ്രമാണ പ്രകാരം അവൻ മരിപ്പാൻ യൊഗ്യനാകുന്നു എന്ന പറഞ്ഞു.

൮ അതകൊണ്ട പീലാത്തൊസ

ഈ വചനം കെട്ടപ്പൊൾ, എററ
വും ഭയപ്പെട്ടു.

൯ അവൻ പിന്നെയും ന്യായസ്ഥ
ലത്തിലെക്ക ചെന്ന, യെശുവിനൊ
ട, നീ എവിടെനിന്നാകുന്നു? എ
ന്ന പറയുന്നു. എന്നാറെ യെശു അ
വന ഉത്തരം കൊടുത്തില്ല.

൰ അപ്പൊൾ പീലാത്തൊസ അ
വനൊട, നീ എന്നൊട പറയുന്നി
ല്ലയൊ? നിന്നെ കുരിശിൽ തറപ്പാൻ
ഇനിക്ക അധികാരമുണ്ടെന്നും, നി
ന്നെ വിടീപ്പാൻ അധികാരമുണ്ടെ
ന്നും നീ അറിയുന്നില്ലയൊ? എന്ന
പറയുന്നു.

൰൧ യെശു ഉത്തരമായിട്ട, മെലി
ൽനിന്ന നിനക്ക തരപ്പെട്ടിരുന്നില്ല
എങ്കിൽ, ഇനിക്ക വിരൊധമായി ഒ
രു അധികാരവും നിനക്ക ഉണ്ടാക
യില്ല: അതകൊണ്ട എന്നെ നിനക്ക
എല്പിച്ചവന അധികം പാപം ഉ
ണ്ട എന്ന പറഞ്ഞു.

൰൨ ഇത മുതൽ പീലാത്തൊസ അ
വനെ വിടീപ്പാൻ അന്വെഷിച്ചു:
എന്നാറെ യെഹൂദന്മാർ, നീ ഇവ
നെ വിടീച്ചാൽ നീ കൈസറിന്റെ
സ്നെഹിതനല്ല, തന്നെ താൻ രാജാ
വാക്കുന്നവൻ എല്ലാം കൈസറിന
വിരൊധമായി പറയുന്നു എന്ന ഉറ
ക്കെ വിളിച്ച പറഞ്ഞു.

൰൩ ഇതകൊണ്ട പീലാത്തൊസ
ഈ വചനം കെട്ടപ്പൊൾ യെശു
വിനെ പുറത്ത കൊണ്ടുവന്ന, കല്ല
കൊണ്ട കെട്ടപ്പെട്ട സ്ഥലമെന്നും,
എബ്രായ ഭാഷയിൽ ഗാബ്ബത്താ എ
ന്നും പറയപ്പെടുന്ന സ്ഥലത്ത ന്യാ
യാസനത്തിൽ ഇരുന്നു.

൰൪ എന്നാൽ പെസഹായുടെ പ്രാ
രംഭവും, ഏകദെശം ആറാം മണി
നെരവും ആയിരുന്നു: വിശെഷിച്ച
അവൻ യെഹൂദന്മാരൊട, നിങ്ങ
ളുടെ രാജാവ ഇതാ! എന്ന പറയു
ന്നു.

൰൫ എന്നാറെ [അവനെ] നീക്കി
കളക, [അവനെ] നീക്കികളക
അവനെ കുരിശിൽ തറെക്ക, എന്ന
അവർ ഉറക്കെ വിളിച്ചു. പീലാ
ത്തൊസ അവരൊട, ഞാൻ നിങ്ങ
ളുടെ രാജാവിനെ കുരിശിൽ തറെ
ക്കെണമൊ? എന്ന പറയുന്നു. പ്ര
ധാനാചാൎയ്യന്മാർ ഉത്തരമായിട്ട,
കൈസർ അല്ലാതെ ഞങ്ങൾക്ക മ
റെറാരു രാജാവില്ല, എന്ന പറഞ്ഞു.

൰൬ ആകയാൽ അപ്പൊൾ കുരി
ശിൽ തറെക്കപ്പെട്ടുവാനായിട്ട, അ
വൻ അവനെ അവൎക്ക എല്പിച്ചു. പി
ന്നെ അവർ യെശുവിനെ പിടിച്ചു,
കൊണ്ടുപൊയി.

൰൭ വിശെഷിച്ചും അവൻ തന്റെ
കുരിശ ചുമന്നുകൊണ്ട എബ്രായ ഭാ
ഷയിൽ ഗൊൽഗൊത്താ എന്ന പറ
യപ്പെടുന്ന തലയൊടിടമെന്ന പെ
രുള്ള സ്ഥലത്തിന പുറപ്പെട്ടുപൊ
യി:

൰൮ അവിടെ അവർ അവനെ
യും, അവനൊടകൂടെ മററ രണ്ടാ
ളുകളെയും, ഒരൊരുത്തനെ ഒരൊ
ഭാഗത്തായിട്ടും, യെശുവിനെ നടു
വിലായിട്ടും, കുരിശുകളിൽ തറെച്ചു.

൰൯ ¶ അത്രയുമല്ല പീലാത്തൊ
സ ഒരു സ്ഥാനപെർ എഴുതി കുരി
ശിന്മെൽ പതിച്ചു. നസറായക്കാര
നായ യെശു യെഹൂദന്മാരുടെ രാ
ജാവ, എന്ന എഴുതപ്പെട്ടിരുന്നു.

൨൰ ആകയാൽ യെശു കുരിശിൽ
തറെക്കപ്പെട്ട സ്ഥലം നഗരത്തിന
സമീപമായിരുന്നതകൊണ്ട, യെഹൂ
ദന്മാരിൽ പലരും ഈ സ്ഥാന
പെർ വായിച്ചു: അത എബ്രായിലും,
ഗ്രെക്കിലും, ലത്തിനിലും എഴുതപ്പെ
ട്ടിരുന്നു.

൨൰൧ അപ്പൊൾ യെഹൂദന്മാരുടെ
പ്രധാനാചാൎയ്യന്മാർ പീലാത്തൊസി
നൊട, യെഹൂദന്മാരുടെ രാജാവ,
എന്നല്ല, ഞാൻ യെഹൂദന്മാരുടെ

രാജാവാകുന്നു, എന്ന അവൻ പ
റഞ്ഞ പ്രകാരം തന്നെ എഴുതുക, എ
ന്ന പറഞ്ഞു.
൨൨ പീലാത്തൊസ ഉത്തരമായി
ട്ട, ഞാൻ എഴുതിയത എഴുതി എ
ന്ന പറഞ്ഞു.
൨൩ പിന്നെ ആയുധക്കാർ യെശു
വിനെ കുരിശിൽ തറെച്ചതിന്റെ
ശെഷം, അവർ അവന്റെ വസ്ത്ര
ങ്ങളെ എടുത്ത, ഒരൊരു ആയുധ
ക്കാരന്ന ഒരൊരൊ പങ്കായി നാല
പങ്കാക്കി: [അവന്റെ] അങ്കിയെ
യും [എടുത്തു:] എന്നാൽ അങ്കി തൈ
ൽ കൂടാതെ മെലെൽനിന്ന തുടങ്ങി,
മുഴുവനും നെയ്യപ്പെട്ടിരുന്നു.
൨൪ അതകൊണ്ട അവർ തമ്മിൽ
തമ്മിൽ, നാം അത കീറരുത, ആൎക്കു വ
രുമെന്ന അതിനായികൊണ്ട ചീട്ടി
ടെണം എന്ന പറഞ്ഞു: അവർ എ
ന്റെ വസ്ത്രങ്ങളെ തങ്ങളുടെ ഇട
യിൽ പങ്കാക്കി, എന്റെ കുപ്പായത്തി
നായ കൊണ്ട ചീട്ടിട്ടു, എന്ന പറ
യുന്ന വെദവാക്യം നിവൃത്തിയാകെ
ണ്ടുന്നതിനായിരുന്നു. ഇതകൊണ്ട
ആയുധക്കാർ ഠരം കാൎയ്യങ്ങൾ ചെയ്തു.
൨൫ ¶ അത്രയുമല്ല യെശുവിന്റെ
കുരിശിന്റെ അരികെ അവന്റെ
അമ്മയും, അവന്റെ അമ്മയുടെ സ
ഹൊദരിയായി ക്ലെയൊഫാസി
ന്റെ ഭാൎയ്യ മറിയയും, മഗ്ദലെനെ
മറിയയും, നിന്നിരുന്നു.
൨൬ അതകൊണ്ട യെശു തന്റെ
അമ്മയെയും, താൻ സ്നെഹിച്ചിട്ടുള്ള
ശിഷ്യനെയും അരികെ നില്ക്കുന്നത
കണ്ടാറെ, അവൻ തന്റെ അമ്മ
യൊട, സ്ത്രീയെ, ഇതാ നിന്റെ മ
കൻ! എന്ന പറയുന്നു.
൨൭ പിന്നെ അവൻ ശിഷ്യനൊ
ട, ഇതാ നിന്റെ അമ്മ! എന്ന പ
റയുന്നു. അന്നെരം മുതൽ ആ ശി
ഷ്യൻ അവളെ തന്റെ വീട്ടിലെക്ക
പരിഗ്രഹിക്കയും ചെയ്തു.
൨൮ ¶ ഇതിന്റെ ശെഷം യെശു
സകലവും ഇപ്പൊൾ നിവൃത്തിയാ
യി എന്ന അറിഞ്ഞിട്ട, വെദവാക്യം
നിവൃത്തിയാകെണ്ടുന്നതിനായിട്ട, ഇ
നിക്ക ദാഹിക്കുന്നു എന്ന പറയുന്നു.
൨൯ എന്നാൽ അവിടെ കാടികൊ
ണ്ട നിറഞ്ഞൊരു പാത്രം വെക്കപ്പെ
ട്ടിരുന്നു: അവർ ഒരു സ്പൊംഗിനെ
കാടി കൊണ്ട നിറെച്ച, ഇസൊപ്പി
ൽ കെട്ടി, അവന്റെ വായുടെ അ
ടുക്കൽ നീട്ടി വെച്ചു.
൩൦ അതകൊണ്ട യെശു കാടി വാ
ങ്ങിയപ്പൊൾ, അത നിവൃത്തിയായി,
എന്ന പറഞ്ഞു: തന്റെ തല ചായി
ച്ച, ആത്മാവിനെ എല്പിക്കയും ചെ
യ്തു.
൩൧ ആകയാൽ അന്ന യത്നസമ
യമാകകൊണ്ട, ശരീരങ്ങൾ ശാബ
ത ദിവസം, (ആ ശാബത ദിവസം
വലിയ ദിവസമായിരുന്നതകൊണ്ട,)
കുരിശിന്മെൽ ഇരിക്കരുത എന്ന വെ
ച്ച, അവരുടെ കാലുകൾ ഒടിക്കപ്പെ
ടണമെന്നും, അവർ എടുത്തുകൊ
ണ്ടുപൊകപ്പെടെണമെന്നും, യെ
ഹൂദന്മാർ പീലാത്തൊസിനൊട അ
പെക്ഷിച്ചു.
൩൨ അപ്പൊൾ ആയുധക്കാർ വ
ന്ന, ഒന്നാമത്തവന്റെയും, അവ
നൊട കൂടെ കുരിശിൽ തറെക്കപ്പെ
ട്ട മറ്റവന്റെയും കാലുകളെ ഒടി
ച്ചു.
൩൩ പിന്നെ അവർ യെശുവി
ന്റെ അടുക്കൽ വന്ന, അവൻ അ
പ്പൊൾ മരിച്ചു കഴിഞ്ഞു എന്ന ക
ണ്ടപ്പൊൾ, അവന്റെ കാലുകളെ
ഒടിച്ചില്ല:
൩൪ എന്നാലും ആയുധക്കാരിൽ
ഒരുത്തൻ ഒരു കുന്തം കൊണ്ട അവ
ന്റെ വിലാപ്പുറത്ത കുത്തി, ഉടനെ
രക്തവും വെള്ളവും പുറപ്പെട്ടു.
൩൫ വിശെഷിച്ചും അത കണ്ട
വൻ സാക്ഷിപ്പെടുത്തി, അവന്റെ

സാക്ഷിയും സത്യമുള്ളതാകുന്നു: നിങ്ങൾ വിശ്വസിക്കെണ്ടുന്നതിന, അവൻ സത്യം പറയുന്നു എന്നും അവൻ അറിയുന്നു.

൩൬ എന്നാൽ ഈ കാൎയ്യങ്ങൾ ഉണ്ടായത, അവന്റെ ഒരു അസ്ഥി പൊലും ഒടിക്കപ്പെടുകയില്ല, എന്നുള്ള വെദവാക്യം നിവൃത്തിയാകെണ്ടുന്നതിന ഈ കാൎയ്യങ്ങൾ ഉണ്ടായി.

൩൭ പിന്നെയും അവർ തങ്ങൾ കുത്തിയവനിൽ നൊക്കും, എന്നും മറ്റൊരു വെദവാക്യം പറയുന്നു.

൩൮ ¶ ഇതിന്റെ ശെഷം അറിമത്തെയക്കാരനായ യൊസെഫ, (യെഹൂദന്മാൎക്കുള്ള ഭയം കൊണ്ട രഹസ്യത്തിൽ യെശുവിന്റെ ഒരു ശിഷ്യനാകകൊണ്ട,) താൻ യെശുവിന്റെ ശരീരം എടുത്തുകൊണ്ടുപൊകെണ്ടുന്നതിനായിട്ട, പീലാത്തൊസിനൊട അപെക്ഷിച്ചു: പീലാത്തൊസ [അവന] അനുവാദം കൊടുക്കയും ചെയ്തു. അതുകൊണ്ട അവൻ വന്ന, യെശുവിന്റെ ശരീരം എടുത്തുകൊണ്ടുപൊയി.

൩൯ (മുമ്പിൽ രാത്രിയിൽ യെശുവിന്റെ അടുക്കൽ വന്നവനായ) നിക്കൊദിമുസും വന്ന, മൂറിന്റെയും ചെന്നിനായകത്തിന്റെയും ഒരു യൊഗം എകദെശം നൂറ റാത്തൽ കൊണ്ടുവന്നു.

൪൦ അപ്പൊൾ അവര യെശുവിന്റെ ശരീരം എടുത്തുകൊണ്ട, യെഹൂദന്മാൎക്ക ശവം അടക്കുവാനുള്ള മൎയ്യാദ പ്രകാരം, അതു സുഗന്ധവൎഗ്ഗങ്ങളൊട കൂടെ നെൎത്ത ശീലകളിൽ കെട്ടി.

൪൧ വിശെഷിച്ചും അവൻ കുരിശിൽ തറെക്കപ്പെട്ട സ്ഥലത്തിൽ ഒരു തൊട്ടവും, ആ തൊട്ടത്തിൽ, ഒരു നാളും ഒരുത്തനും വെക്കപ്പെടാത്ത ഒരു പുതിയ പ്രെതക്കല്ലറയും ഉണ്ടായിരുന്നു.

൪൨ അതുകൊണ്ട യെഹൂദന്മാരുടെ യത്നസമയം ഹെതുവായിട്ടും, പ്രെതക്കല്ലറ സമീപമാകകൊണ്ടും അവര യെശുവിനെ അവിടെ വെച്ചു.

## ൨൦ അദ്ധ്യായം.

൧൪ യെശു മറിയെക്കും.—൧൯ തന്റെ ശിഷ്യന്മാൎക്കും പ്രത്യക്ഷനാകുന്നത.—൨൪ തൊമാസിന്റെ അവിശ്വാസവും.—൨൭ അനുസരണവാക്കും.

പിന്നെ ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസത്തിൽ പ്രഭാതകാലത്ത ഇരുട്ടുള്ളപ്പൊൾ തന്നെ, മഗ്ദലെനെ മറിയ പ്രെതക്കല്ലറയുടെ അടുക്കൽ വന്ന, പ്രെതക്കല്ലറയിൽനിന്ന കല്ല നീക്കികളയപ്പെട്ടത കാണുന്നു.

൨ അപ്പൊൾ അവൾ ഓടി, ശിമൊൻ പത്രൊസിന്റെ അടുക്കലും, യെശു സ്നെഹിച്ചിട്ടുള്ള മറ്റെ ശിഷ്യന്റെ അടുക്കലും പൊയി, അവരൊട, അവര കൎത്താവിനെ പ്രെതക്കല്ലറയിൽനിന്ന എടുത്ത കളഞ്ഞു, അവനെ എവിടെ വെച്ചു എന്ന ഞങ്ങൾ അറിയുന്നില്ല എന്ന പറയുന്നു.

൩ അതുകൊണ്ട പത്രൊസും, ആ മറ്റെ ശിഷ്യനും പുറപ്പെട്ട, കല്ലറയുടെ അടുക്കൽ പൊയി.

൪ ഇരുവരും ഒന്നിച്ച ഓടി: ആ മറ്റെ ശിഷ്യൻ പത്രൊസിനെക്കാൾ ശീഘ്രമായി ഓടി, മുമ്പെ കല്ലറയുടെ അടുക്കൽ വന്നു.

൫ പിന്നെ അവൻ കുനിഞ്ഞു [അകത്തൊട്ടു നൊക്കി,] ശീലകൾ കിടക്കുന്നത കണ്ടു; എങ്കിലും അകത്ത പൊയില്ല.

൬ അപ്പൊൾ ശിമൊൻ പത്രൊസും അവന്റെ പിന്നാലെ വന്ന എത്തി, പ്രെതക്കല്ലറയിലെക്ക കടന്ന, വസ്ത്രങ്ങൾ കിടക്കുന്നതും,

൭ അവന്റെ തലയിൽ ഉണ്ടായി
രുന്ന ശീല വസ്ത്രങ്ങളൊടു കൂടെ കി
ടക്കാതെ, വെറിട്ട ഒരു സ്ഥലത്ത ച്യ
രുട്ടിയിരിക്കുന്നതും കാണുന്നു.
൮ അപ്പൊൾ മുമ്പെ പ്രെതക്കല്ലറ
യുടെ അടുക്കൽ വന്നിട്ടുള്ള ആ മ
റെറ ശിഷ്യനും അകത്ത ചെന്നു,
അവനും കണ്ടു, വിശ്വസിച്ചു.
൯ എന്തെന്നാൽ അവൻ മരിച്ചവ
രിൽനിന്ന ഉയിർത്തെഴുനീല്ക്കെണ്ടു
ന്നതാകുന്നു, എന്നുള്ള വെദവാക്യം
അവർ അതുവരെയും അറിഞ്ഞില്ല.
൧൦ അപ്പൊൾ ആ ശിഷ്യന്മാർ പി
ന്നെയും തങ്ങളുടെ സ്ഥലത്തെക്ക
പൊയി.
൧൧ ¶ എന്നാൽ മറിയ പ്രെതക്ക
ല്ലറയുടെ അരികെ പുറത്ത കരഞ്ഞു
കൊണ്ട നിന്നു: അവൾ കരയുമ്പൊ
ൾ, അവൾ പ്രെതക്കല്ലറയിലെക്ക ക
നിഞ്ഞു [നൊക്കി.]
൧൨ യെശുവിന്റെ ശരീരം വെക്ക
പ്പെട്ടിരുന്ന സ്ഥലത്ത വെണ്മ ഉടുപ്പു
കളൊടെ രണ്ട ദൈവദൂതന്മാർ, ത
ലയുടെ അടുക്കൽ ഒരുത്തനും കാലു
കളുടെ അടുക്കൽ ഒരുത്തനും, ഇരി
ക്കുന്നതിനെ കാണുന്നു.
൧൩ എന്നാറെ അവർ അവളൊ
ട, സ്ത്രീയെ, നീ എന്തിന കരയുന്നു?
എന്ന പറയുന്നു. അവൾ അവരൊ
ട, അവർ എന്റെ കൎത്താവിനെ
എടുത്ത കൊണ്ടുപൊയി, അവനെ
എവിടെ വെച്ചു എന്ന ഞാൻ അറി
യായ്കകൊണ്ടാകുന്നു എന്ന പറ
യുന്നു.
൧൪ ഇപ്രകാരം പറഞ്ഞിട്ട അവൾ
പിന്നൊക്കം തിരിഞ്ഞു, യെശുവിനെ
നില്ക്കുന്നത കണ്ടു, എന്നാലും യെശു
വാകുന്നു എന്ന അവൾ അറിഞ്ഞില്ല.
൧൫ യെശു അവളൊട, സ്ത്രീയെ,
നീ എന്തിന കരയുന്നു? നീ ആരെ
അന്വെഷിക്കുന്നു? എന്ന പറയുന്നു.
അവൻ തൊട്ടക്കാരൻ ആകുന്നു എ
ന്ന അവൾ നിരൂപിച്ചിട്ട, അവ
നൊട, യജമാനനെ, നീ അവ
നെ എടുത്തുകൊണ്ടുപൊയിട്ടുണ്ടെ
ങ്കിൽ, അവനെ എവിടെ വെച്ചു എ
ന്ന എന്നൊട പറക, അപ്പൊൾ
ഞാൻ അവനെ എടുത്തുകൊണ്ടു
പൊകും, എന്ന പറയുന്നു.
൧൬ യെശു അവളൊട, മറിയ
യെ, എന്ന പറയുന്നു. അവൾ തി
രിഞ്ഞു, അവനൊട, ഹെ ഗുരൊ,
എന്ന അൎത്ഥമാകുന്ന റാബൊനി, എ
ന്ന പറയുന്നു.
൧൭ യെശു അവളൊട, എന്നെ തൊ
ടരുത; എന്തകൊണ്ടെന്നാൽ ഞാൻ എ
ന്റെ പിതാവിന്റെ അടുക്കലെക്ക
ഇതുവരെയും കരെറിപൊയിട്ടില്ല:
എന്നാൽ നീ എന്റെ സഹൊദര
ന്മാരുടെ അടുക്കൽ പൊയിട്ട, അവ
രൊട ഞാൻ എന്റെ പിതാവി
ന്റെ അടുക്കലും, നിങ്ങളുടെ പിതാ
വിന്റെ അടുക്കലും, എന്റെ ദൈ
വത്തിന്റെ അടുക്കലും, നിങ്ങളുടെ
ദൈവത്തിന്റെ അടുക്കലും, കരെ
റി പൊകുന്നു എന്ന പറക എന്ന
പറഞ്ഞു.
൧൮ മഗ്ദലെനെ മറിയ വന്നു,
താൻ കൎത്താവിനെ കണ്ടു എന്നും,
അവൻ ഈ കാൎയ്യങ്ങളെ തന്നൊട
പറഞ്ഞു എന്നും ശിഷ്യന്മാരൊട അ
റിയിക്കയും ചെയ്തു.
൧൯ ¶ പിന്നെ ആഴ്ചവട്ടത്തിന്റെ
ഒന്നാം ദിവസമായ, ആ ദിവസം ത
ന്നെ സന്ധ്യനെരത്ത ശിഷ്യന്മാർ കൂ
ടിയിരുന്ന സ്ഥലത്തിൽ, യെഹൂദന്മാ
ൎക്കുള്ള ഭയം കൊണ്ട വാതിലുകൾ അ
ടച്ചിരിക്കുമ്പൊൾ, യെശു വന്നു, ന
ടുവിൽ നിന്ന, അവരൊട, നിങ്ങൾ
ക്ക സമാധാനം ഇരിക്കട്ടെ, എന്ന
പറയുന്നു.
൨൦ ഇത പറഞ്ഞിട്ട, അവൻ അ
വൎക്ക തന്റെ കൈകളെയും വിലാ
പ്പുറവും കാണിച്ചു. അപ്പൊൾ ശി

ശിഷ്യന്മാർ കൎത്താവിനെ കണ്ടാറെ,
സന്തൊഷപ്പെട്ടു.
൨൧ അപ്പൊൾ യെശു പിന്നെയും
അവരൊട, നിങ്ങൾക്ക സമാധാന
മിരിക്കട്ടെ: [എന്റെ] പിതാവ എ
ന്നെ അയച്ചപ്രകാരം തന്നെ, ഞാ
നും നിങ്ങളെ അയക്കുന്നു എന്ന പ
റഞ്ഞു.
൨൨ പിന്നെ ഇത പറഞ്ഞിട്ട, അ
വൻ അവരുടെ മെൽ ഊതി, അവ
രൊട, പരിശുദ്ധാത്മാവിനെ കൈ
ക്കൊൾവിൻ.
൨൩ നിങ്ങൾ ആരുടെ പാപങ്ങ
ളെ മൊചിക്കുന്നുവൊ, അവ അവ
രിൽനിന്ന മൊചിക്കപ്പെടുന്നു; നി
ങ്ങൾ ആരുടെ [പാപങ്ങളെ] പി
ടിപ്പിക്കുന്നുവൊ, അവ പിടിക്കപ്പെ
ടുന്നു എന്ന പറയുന്നു.
൨൪ ¶ എന്നാൽ പന്ത്രണ്ട പെ
രിൽ ഒരുത്തനായി, ദിദിമുസെന്ന
പറയപ്പെട്ട തൊമാസ, യെശു വന്ന
പ്പൊൾ, അവരൊട കൂട ഉണ്ടായി
രുന്നില്ല.
൨൫ അതുകൊണ്ട മറെറ ശിഷ്യ
ന്മാർ അവനൊട, ഞങ്ങൾ കൎത്താ
വിനെ കണ്ടു, എന്ന പറഞ്ഞു. എ
ന്നാറെ അവൻ അവരൊട, ഞാൻ
അവന്റെ കൈകളിൽ ആണിക
ളുടെ പഴുത കണ്ട, ആണികളുടെ
പഴുതിൽ എന്റെ വിരലിട്ട, അവ
ന്റെ വിലാപ്പുറത്തിലെക്ക എന്റെ
കൈ ഇടാഞ്ഞാൽ, ഞാൻ വിശ്വസി
ക്കയില്ല എന്ന പറഞ്ഞു.
൨൬ പിന്നെ ഒരു എട്ട ദിവസം
കഴിഞ്ഞ ശെഷം അവന്റെ ശിഷ്യ
ന്മാർ വീണ്ടും അകത്തുണ്ടായിരുന്നു,
തൊമാസും അവരൊട കൂടെ ഇ
രുന്നു. വാതിലുകൾ അടച്ചിരിക്കു
മ്പൊൾ, യെശു വന്ന, നടുവിൽ
നിന്ന, അവരൊട, നിങ്ങൾക്ക സ
മാധാനമിരിക്കട്ടെ എന്ന പറഞ്ഞു.
൨൭ അപ്പൊൾ അവൻ തൊമാസി
നൊട, നിന്റെ വിരൽ ഇങ്ങൊ
ട്ട നീട്ടി, എന്റെ കൈകളെ നൊ
ക്ക: നിന്റെ കൈ നീട്ടി എന്റെ
വിലാപ്പുറത്തിലെക്ക ഇടുക: നി അ
വിശ്വാസിയായിരിക്കാതെ, വിശ്വാ
സിയായിരിക്ക, എന്ന പറഞ്ഞു.
൨൮ എന്നാറെ തൊമാസ അവ
നൊട, എന്റെ കൎത്താവും എന്റെ
ദൈവവുമായുള്ളൊവെ, എന്ന ഉത്ത
രമായിട്ട പറഞ്ഞു.
൨൯ യെശു അവനൊട, തൊമാ
സെ, നീ എന്നെ കണ്ടതുകൊണ്ട നീ
വിശ്വസിച്ചു: കാണാതെ തന്നെ വി
ശ്വസിച്ചവർ ഭാഗ്യവാന്മാർ ആകു
ന്നു എന്ന പറയുന്നു
൩൦ വിശെഷിച്ച ഈ പുസ്തകത്തി
ൽ എഴുതപ്പെടാത്ത മറെറ അനെകം
അതിശയങ്ങളെയും യെശു തന്റെ
ശിഷ്യന്മാരുടെ മുമ്പാകെ ചെയ്തു:
൩൧ എന്നാൽ യെശു ദൈവത്തി
ന്റെ പുത്രനായ ക്രിസ്തുവാകുന്നു എ
ന്ന നിങ്ങൾ വിശ്വസിക്കെണ്ടുന്നതി
നും, വിശ്വസിച്ചിട്ട നിങ്ങൾക്ക അ
വന്റെ നാമത്താൽ ജീവനുണ്ടാകെ
ണ്ടുന്നതിനും ഇവ എഴുതപ്പെട്ടിരി
ക്കുന്നു.

## ൨൧ അദ്ധ്യായം.

൧ ക്രിസ്തു പിന്നെയും പ്രത്യക്ഷനാ
കുന്നത. — ൧൫ അവൻ പത്രൊ
സിന ഒരു കല്പന കൊടുക്കയും.
൨൦ അവന്റെ കൌതുകം ആ
ക്ഷെപിക്കയും ചെയ്യുന്നത.

ഇക്കാൎയ്യങ്ങളുടെ ശെഷം യെശു പി
ന്നെയും തിബെറിയൊസ എന്ന ക
ടൽകരയിൽ വെച്ച ശിഷ്യന്മാൎക്ക ത
ന്നെതാൻ പ്രത്യക്ഷപ്പെടുത്തി; അ
വൻ ഇപ്രകാരം [തന്നെതാൻ] പ്ര
ത്യക്ഷപ്പെടുത്തി.
൨ ശിമൊൻ പത്രൊസും, ദിദിമു
സ എന്ന പറയപ്പെട്ട തൊമാസും,
ഗലിലെയായിലെ കാനായിൽനി

ന്നുള്ളവനായ നതാനിയെലും, സെ
ബദിയുടെ പുത്രന്മാരും, അവന്റെ
ശിഷ്യന്മാരിൽ വെറെ രണ്ടാളും കൂ
ടിയിരുന്നു.
൩ ശിമൊൻ പത്രൊസ അവരൊ
ട, ഞാൻ മീൻ പിടിപ്പാൻ പൊകു
ന്നു എന്ന പറയുന്നു. അവർ അവ
നൊട, ഞങ്ങളും നിന്നൊട കൂടെ
പൊരുന്നു എന്ന പറയുന്നു. അവർ
പുറപ്പെട്ടുപൊയി, ഉടനെ ഒരു പ
ടവിൽ കയറി: എന്നാലും അവർ
ആ രാത്രിയിൽ ഒന്നും പിടിച്ചില്ല.
൪ പിന്നെ ഉദയ കാലമായപ്പൊ
ൾ, യെശു കരയിൽ നിന്നിരുന്നു:
എങ്കിലും അവൻ യെശുവാകുന്നു എ
ന്ന ശിഷ്യന്മാർ അറിഞ്ഞില്ല.
൫ അപ്പൊൾ യെശു അവരൊട,
പൈതങ്ങളെ, നിങ്ങൾക്ക വല്ല ആ
ഹാരവുമുണ്ടൊ? എന്ന പറയുന്നു.
അവർ അവനൊട, ഇല്ല എന്ന ഉ
ത്തരമായിട്ട പറഞ്ഞു.
൬ പിന്നെ അവൻ അവരൊട,
പടവിന്റെ വലത്ത ഭാഗത്ത വല
വീശുവിൻ, അപ്പൊൾ നിങ്ങൾക്ക
കിട്ടും എന്ന പറഞ്ഞു. അതുകൊണ്ട
അവർ വീശി, അപ്പൊൾ മീൻകൂട്ടം
കൊണ്ട അത വലിപ്പാൻ കഴിഞ്ഞില്ല.
൭ അതുകൊണ്ട യെശു സ്നെഹിച്ചി
ട്ടുള്ള ആ ശിഷ്യൻ പത്രൊസിനൊ
ട, അവൻ കൎത്താവാകുന്നു, എന്ന
പറയുന്നു. കൎത്താവാകുന്നു എന്ന ശി
മൊൻ പത്രൊസ കെട്ടപ്പൊൾ, (താ
ൻ നഗ്നനായിരിക്കകൊണ്ട,) ത
ന്റെ മാൎവ്വിക വസ്ത്രം ചുററികെട്ടി,
കടലിലെക്ക ചാടി.
൮ എന്നാൽ മറെറ ശിഷ്യന്മാർ (ക
രയിൽനിന്ന എകദെശം ഇരുനൂറ മു
ളം മാത്രമല്ലാതെ ദൂരമില്ലായ്കകൊ
ണ്ട,) മീനുകളൊടെ വല വലിച്ചു
കൊണ്ട ചെറിയ പടവിൽ വന്നു.
൯ പിന്നെ അവർ കരയിൽ ഇറ
ങ്ങിയപ്പൊൾ, അവിടെ തീക്കനല്ലു
കൾ കത്തിയതും, അവയുടെ മെൽ
മീൻ വെക്കപ്പെട്ടിരിക്കുന്നതും അപ്പ
വും കണ്ടു.
൧൦ യെശു അവരൊട, നിങ്ങൾ
ഇപ്പൊൾ പിടിച്ച മീനുകളിൽ ചി
ലത കൊണ്ടുവരുവിൻ, എന്ന പറ
യുന്നു.
൧൧ ശിമൊൻ പത്രൊസ കയറി
പൊയി, നൂററമ്പത്ത മൂന്ന വലിയ
മീനുകൾ കൊണ്ട നിറഞ്ഞ വല ക
രയിലെക്ക വലിച്ചു: അത്ര വളരെ
ഉണ്ടായിട്ടും, വല കീറിപ്പൊയിട്ടില്ല.
൧൨ യെശു അവരൊട, നിങ്ങൾ
വന്ന, ഭക്ഷണം കഴിച്ചുകൊൾവിൻ,
എന്ന പറയുന്നു. എന്നാൽ അവൻ
കൎത്താവാകുന്നു എന്ന അറിഞ്ഞിരി
ക്കകൊണ്ട, ശിഷ്യന്മാരിൽ ഒരുത്ത
നും നീ ആരാകുന്നു? എന്ന ചൊദി
പ്പാൻ തുനിഞ്ഞില്ല.
൧൩ അപ്പൊൾ യെശു വന്ന, അ
പ്പം എടുത്ത, അവൎക്ക കൊടുത്തു, അ
പ്രകാരം തന്നെ മീനും [കൊടുത്തു.]
൧൪ യെശു മരിച്ചവരിൽനിന്ന ഉ
യിൎത്തെഴുനീററതിന്റെ ശെഷം, ത
ന്റെ ശിഷ്യന്മാൎക്ക പ്രത്യക്ഷനായത
ഇപ്പൊൾ മൂന്നാം പ്രാവശ്യം ആകു
ന്നു.
൧൫ ¶ പിന്നെ അവർ ഭക്ഷണം
കഴിച്ചതിന്റെ ശെഷം യെശു ശി
മൊൻ പത്രൊസിനൊട, യൊനാ
യുടെ പുത്രനായ ശിമൊനെ, ഇവ
രെക്കാൾ നീ എന്നെ അധികം സ്നെ
ഹിക്കുന്നുവൊ? എന്ന പറഞ്ഞു. അ
വൻ അവനൊട, ഉവ്വ, കൎത്താവെ;
ഞാൻ നിന്നെ സ്നെഹിക്കുന്നു എന്ന
നീ തന്നെ അറിയുന്നു എന്ന പറയു
ന്നു. അവൻ അവനൊട, എന്റെ
ആട്ടിൻകുട്ടികളെ മെയ്ക്ക, എന്ന പ
റയുന്നു.
൧൬ പിന്നെ രണ്ടാം പ്രാവശ്യം അ
വൻ അവനൊട, യൊനായുടെ പു
ത്രനായ ശിമൊനെ, നീ എന്നെ

സ്നെഹിക്കുന്നുവൊ? എന്ന പറയുന്നു.
അവൻ അവനൊട, ഉവ്വ. കൎത്താ
വെ; ഞാൻ നിന്നെ സ്നെഹിക്കുന്നു
എന്ന നീ തന്നെ അറിയുന്നു, എന്ന
പറയുന്നു. അവൻ അവനൊട, എ
ന്റെ ആട്ടുകളെ മെയ്ക്ക, എന്ന പ
റയുന്നു.
൧൭ മൂന്നാം പ്രാവശ്യം അവൻ അ
വനൊട, യൊനായുടെ പുത്രനായ
ശിമൊനെ, നീ എന്നെ സ്നെഹിക്കു
ന്നുവൊ? എന്ന പറയുന്നു. അവൻ
മൂന്നാം പ്രാവശ്യം, നീ എന്നെ സ്നെ
ഹിക്കുന്നുവൊ? എന്ന തന്നൊട പ
റകകൊണ്ട, പത്രൊസ ദുഃഖിച്ചു.
പിന്നെ അവൻ അവനൊട, കൎത്താ
വെ, നീ സകല കാൎയ്യങ്ങളെയും അ
റിയുന്നു, ഞാൻ നിന്നെ സ്നെഹിക്കുന്നു
എന്ന നീ തന്നെ അറിയുന്നു എന്ന
പറഞ്ഞു. യെശു അവനൊട പറയു
ന്നു, എന്റെ ആട്ടുകളെ മെയ്ക്ക.
൧൮ നീ ഇളയ വയസ്സുള്ളവനാ
യിരുന്നപ്പൊൾ, നിന്നെ നീ അര
കെട്ടികൊണ്ട നീ ഇച്ശിച്ച സ്ഥലത്തി
ൽ സഞ്ചരിച്ചുവല്ലൊ; എന്നാൽ നീ
മൂത്തവയസ്സുള്ളവനായിരിക്കുമ്പൊൾ,
നീ നിന്റെ കൈകളെ നീട്ടും, മ
റെറാരുത്തൻ നിന്നെ കെട്ടുകയും,
നീ ഇച്ശിക്കാത്ത സ്ഥലത്തെക്ക നി
ന്നെ കൊണ്ടുപൊകയും ചെയ്യും, എ
ന്ന ഞാൻ സത്യമായിട്ട, സത്യമായി
ട്ട നിന്നൊട പറയുന്നു.
൧൯ എന്നാൽ അവൻ എതപ്രകാ
രമുള്ള മരണം കൊണ്ട ദൈവത്തെ
മഹത്വപ്പെടുത്തും എന്ന അവൻ ഇ
ത അടയാളമായി പറഞ്ഞു. വിശെ
ഷിച്ച അവൻ ഇത പറഞ്ഞിട്ട, അ
വനൊട, എന്റെ പിന്നാലെ വരി
ക എന്ന പറഞ്ഞു.
൨൦ പിന്നെ പത്രൊസ തിരിഞ്ഞ,
യെശു സ്നെഹിച്ചവനും, രാത്രിഭക്ഷ
ണത്തിൽ അവന്റെ മാറിടത്തിൽ
ചാരിയവനും, കൎത്താവെ, നിന്നെ
കാണിച്ചുകൊടുക്കുന്നവൻ ആരാകു
ന്നു? എന്ന പറഞ്ഞവനുമായുള്ള ശി
ഷ്യൻ പിന്നാലെ വരുന്നതിനെ കാ
ണുന്നു.
൨൧ പത്രൊസ അവനെ കാണുക
കൊണ്ട, യെശുവിനൊട, കൎത്താ
വെ, എന്നാൽ ഇവൻ എന്ത ചെയ്യും?
എന്ന പറഞ്ഞു.
൨൨ യെശു അവനൊട, ഞാൻ വ
രുവൊളത്തിന ഇവൻ ഇരിപ്പാൻ
എനിക്ക ഇഷ്ടമുണ്ടെങ്കിൽ, അത നി
നക്ക എന്ത? നീ എന്റെ പിന്നാലെ
വരിക, എന്ന പറഞ്ഞു.
൨൩ അതകൊണ്ട ആ ശിഷ്യൻ മ
രിക്കയില്ല എന്നുള്ള ഈ വചനം സ
ഹൊദരന്മാരിൽ പരന്നു: എന്നാലും
അവൻ മരിക്കയില്ല എന്ന യെശു അ
വനൊട പറഞ്ഞില്ല; ഞാൻ വരു
വൊളത്തിന അവൻ ഇരിപ്പാൻ ഇ
നിക്ക ഇഷ്ടമുണ്ടെങ്കിൽ, അത നിനക്ക
എന്ത എന്ന മാത്രമെ പറഞ്ഞിട്ടുള്ളു.
൨൪ ¶ ഈ ശിഷ്യൻ ഈ കാൎയ്യങ്ങ
ളെ കുറിച്ച സാക്ഷിപ്പെടുത്തുന്നവ
നും, ഈ കാൎയ്യങ്ങളെ എഴുതിയവ
നും ആകുന്നു: അവന്റെ സാക്ഷി
സത്യമുള്ളതാകുന്നു എന്ന ഞങ്ങൾ അ
റികയും ചെയ്യുന്നു.
൨൫ വിശെഷിച്ചും യെശു ചെ
യ്തിട്ടുള്ള കാൎയ്യങ്ങൾ മററ പലതും
ഉണ്ട, അവ ഒരൊന്നായി എഴുത
പ്പെട്ടാൽ, എഴുതപ്പെടെണ്ടും പുസ്ത
കങ്ങൾ ഭൂലൊകത്തിൽ കൂടെ കൊള്ളു
കയില്ല എന്ന ഞാൻ നിരൂപിക്കുന്നു.
ആമെൻ.

# അപ്പൊസ്തൊലന്മാരുടെ നടപ്പുകൾ.

## ൧ അദ്ധ്യായം.

൧ ക്രിസ്തുവിന്റെ വൃത്താന്തത്തിൽ ചിലത തിരികെ ചൊല്ലുന്നത.—൧൫ മത്തിയാസ അപ്പൊസ്തൊലനായി നിയമിക്കപ്പെടുന്നത.

ഹെ തെയൊഫിലൊസെ, യെശു താൻ തെരിഞ്ഞെടുത്തിട്ടുള്ള അപ്പൊസ്തൊലന്മാൎക്ക പരിശുദ്ധാത്മാവ മൂലം കല്പന കൊടുത്താറെ, അവൻ മെലൊട്ട എടുക്കപ്പെട്ട നാൾ വരെ,
൨ ചെയ്വാനും പഠിപ്പിപ്പാനും ആരംഭിച്ചിട്ടുള്ള സകല കാൎയ്യങ്ങളെയും കുറിച്ച ഞാൻ ഒന്നാമത പ്രകരണം ഉണ്ടാക്കീട്ടുണ്ടല്ലൊ:
൩ അവൻ കഷ്ടാനുഭവപ്പെട്ടതിന്റെ ശെഷം നാല്പത നാൾ വരെയും അവൎക്ക കാണപ്പെട്ടവനായും, ദൈവത്തിന്റെ രാജ്യത്തെ കുറിച്ചുള്ള കാൎയ്യങ്ങളെ സംസാരിക്കുന്നവനായും, ആയവൎക്കും അനെകം സ്പഷ്ടമായുള്ള അടയാളങ്ങൾ കൊണ്ട തന്നെ ജീവനൊടിരിക്കുന്നവനെന്ന കാണിച്ചു.
൪ അനന്തരം അവൻ അവരെ കൂടി വരുത്തീട്ട, അവരൊട അവർ യെറുശലമിൽനിന്ന പൊകാതെ, പിതാവിന്റെ വാഗ്ദത്തത്തിനായിട്ട കാത്തിരിക്കെണം എന്ന കല്പിച്ചു, [അവൻ പറഞ്ഞു,] ആയത നിങ്ങൾ എന്നിൽനിന്ന കെട്ടിട്ടുണ്ട.
൫ എന്തുകൊണ്ടെന്നാൽ യൊഹന്നാൻ വെള്ളം കൊണ്ട ബപ്തിസ്മപ്പെടുത്തി നിശ്ചയം; എന്നാൽ നിങ്ങൾ ഇനി വളരെ നാളുകൾ ചെല്ലാതെ പരിശുദ്ധാത്മാവ കൊണ്ട ബപ്തിസ്മപ്പെടും.
൬ ആകയാൽ അവർ ഒന്നിച്ച കൂടിയിരിക്കുമ്പൊൾ, അവർ അവനൊട, കൎത്താവെ, നീ ഈ കാലത്തിൽ രാജ്യം ഇസ്രാഎലിന യഥാസ്ഥാനപ്പെടുത്തി കൊടുക്കുമൊ? എന്ന ചൊദിച്ചു.
൭ എന്നാറെ അവൻ അവരൊട, പിതാവ തന്റെ സ്വന്ത അധികാരത്തിൽ വെച്ചിട്ടുള്ള കാലങ്ങളെ എങ്കിലും സമയങ്ങളെ എങ്കിലും അറിയുന്നത നിങ്ങൾക്കുള്ളതല്ല.
൮ എന്നാലും പരിശുദ്ധാത്മാവ നിങ്ങളുടെ മെൽ വരുമ്പൊൾ, നിങ്ങൾ ശക്തി കൈക്കൊള്ളും: നിങ്ങൾ യെറുശലമിലും, യെഹൂദിയായിൽ എല്ലാടത്തും, ശമറിയായിലും, ഭൂമിയുടെ അവസാനത്തൊളവും ഇനിക്ക സാക്ഷികൾ ആകയും ചെയ്യും എന്ന പറഞ്ഞു.
൯ അവൻ ഈ കാൎയ്യങ്ങളെ പറഞ്ഞതിന്റെ ശെഷം, അവർ നൊക്കികൊണ്ടിരിക്കുമ്പൊൾ, അവൻ മെല്പട്ട എടുക്കപ്പെട്ടു: അവരുടെ കണ്ണുകൾക്ക മറവായി ഒരു മെഘം അവനെ കൈക്കൊൾകയും ചെയ്തു.
൧൦ അവൻ പൊകുന്ന സമയത്ത അവർ ആകാശത്തിലെക്ക സൂക്ഷിച്ചുനൊക്കികൊണ്ടിരിക്കുമ്പൊൾ, കണ്ടാലും, വെള്ളവസ്ത്രത്തൊട കൂടി രണ്ട പുരുഷന്മാർ അവരുടെ അരികെ നിന്നു;
൧൧ ഗലീലെയാ മനുഷ്യരെ, നിങ്ങൾ എന്തിന ആകാശത്തിലെക്ക നൊക്കികൊണ്ട നില്ക്കുന്നു? നിങ്ങളിൽനിന്ന സ്വൎഗ്ഗത്തിലെക്ക മെല്പട്ട എടുക്കപ്പെട്ട ഈ യെശു സ്വൎഗ്ഗത്തിലെക്ക എതപ്രകാരം പൊകുന്നതിനെ നിങ്ങൾ കണ്ടുവൊ അവൻ അപ്രകാരം തന്നെ വരും, എന്ന പറഞ്ഞു
൧൨ അപ്പൊൾ അവർ യെറുശല

ത്തിൽനിന്ന ഒരു ശാബത ദിവസത്തെ പ്രയാണമുള്ള ഒലിവ എന്ന പെരുള്ള മലയിൽനിന്ന യെറുശലമിലെക്ക തിരിച്ചുപൊന്നു.

൧൩ പിന്നെ അവർ അകത്ത വന്നപ്പൊൾ, ഒരു മാളികയിലെക്ക കരെറി പൊയി, അവിടെ പത്രൊസും, യാക്കൊബും, യൊഹന്നാനും, അന്ത്രയൊസും, ഫിലിപ്പൊസും, തൊമാസും, ബൎത്തൊലൊമായും, മത്തായിയും, അല്പായിയുടെ പുത്രനായ യാക്കൊബും, ശെലൊത്തെസായ ശിമൊനും, യാക്കൊബിന്റെ സഹൊദരനായ യെഹുദായും പാൎത്തു.

൧൪ ഇവർ എല്ലാവരും സ്ത്രീകളൊടും, യെശുവിന്റെ അമ്മയായ മറിയയൊടും, അവന്റെ സഹൊദരന്മാരൊടും കൂടി, എക മനസ്സൊടെ പ്രാൎത്ഥനയിലും അപെക്ഷയിലും സ്ഥിരപ്പെട്ടിരുന്നു.

൧൫ ¶ എന്നാൽ (ഒന്നിച്ച കൂടിയ പെരുകളുടെ സംഖ്യ എകദെശം നൂററിരുപത ആയിരുന്നു,) ആ നാളുകളിൽ പത്രൊസ ശിഷ്യന്മാരുടെ നടുവിൽ എഴുനീററ നിന്ന, പറഞ്ഞു.

൧൬ സഹൊദരന്മാരായ പുരുഷന്മാരെ, യെശുവിനെ പിടിച്ചവൎക്ക വഴി കാണിച്ചവനായ യെഹുദായെ കുറിച്ച പരിശുദ്ധാത്മാവ ദാവീദിന്റെ വായ മൂലം മുമ്പെ പറഞ്ഞതായുള്ള ൟ വെദവാക്യം നിവൃത്തിയാകെണ്ടുന്നതിനായിരുന്നു.

൧൭ എന്തുകൊണ്ടെന്നാൽ അവൻ ഞങ്ങളൊടു കൂടി എണ്ണപ്പെട്ടു, ൟ ദൈവ ശുശ്രൂഷയിൽ പങ്ക പ്രാപിച്ചിരുന്നു.

൧൮ എന്നാൽ ഇവൻ അന്ന്യായത്തിന്റെ കൂലി കൊണ്ട ഒരു നിലം സമ്പാദിച്ചു; പിന്നെ അവൻ കവിണ്ണു വീണു, നടുവെ പിളൎന്നു: അവന്റെ കുടലുകൾ ഒക്കെയും തുറിച്ചുപൊയി.

൧൯ ഇത യെറുശലമിൽ കുടിയിരിക്കുന്നവൎക്ക എല്ലാവൎക്കും അറിയപ്പെട്ടതായിരുന്നു; എന്നതകൊണ്ട ആ നിലം അവരുടെ സ്വന്ത ഭാഷയിൽ രക്ത നിലം എന്ന അൎത്ഥമാകുന്ന അകെൽദമ, എന്ന ചൊല്ലപ്പെട്ടിരിക്കുന്നു.

൨൦ എന്തുകൊണ്ടെന്നാൽ സങ്കീൎത്തന പുസ്തകത്തിൽ ഇങ്ങിനെ എഴുതപ്പെട്ടിരിക്കുന്നു, അവന്റെ വാസസ്ഥലം പാഴായി തീരട്ടെ, അതിൽ ആരും വസിക്കാതെയും ഇരിക്കട്ടെ: പിന്നെയും അവന്റെ എപ്പിസ്കൊപ്പാസ്ഥാനം മറെറാരുത്തൻ എല്ക്കട്ടെ.

൨൧ അതകൊണ്ട കൎത്താവായ യെശു യൊഹന്നാന്റെ ബപ്തിസ്മ മുതൽ തുടങ്ങി, താൻ നമ്മിൽനിന്ന എടുത്തുകൊള്ളപ്പെട്ട ആ ദിവസം വരെയും, നമ്മുടെ ഇടയിൽ അകത്തും പുറത്തും സഞ്ചരിച്ച കാലത്തെല്ലാം,

൨൨ നമ്മൊട കൂടെ നടന്നിട്ടുള്ള ൟ പുരുഷന്മാരിൽ ഒരുത്തൻ അവന്റെ ഉയിൎപ്പിന നമ്മൊട കൂടെ ഒരു സാക്ഷിയായിരിപ്പാൻ നിയമിക്കപ്പെടണം.

൨൩ അപ്പൊൾ അവർ യുസ്തുസ എന്ന മറുനാമമുള്ളവനായി ബെൎസബാസ എന്ന ചൊല്ലപ്പെട്ട യൊസെഫിനെയും, മത്ഥിയാസിനെയും ൟ രണ്ടുപെരെ നിൎത്തി.

൨൪ പിന്നെ അവർ പ്രാൎത്ഥിച്ച, എല്ലാവരുടെയും ഹൃദയങ്ങളെ അറിഞ്ഞിരിക്കുന്ന കൎത്താവെ, യെഹുദാ തന്റെ സ്ഥലത്തെക്ക തന്നെ പൊകുവാനായിട്ട, ലംഘനം കൊണ്ട എതിൽനിന്ന വീണുപൊയൊ, ആ ദൈവശുശ്രൂഷയിലും അപ്പൊസ്തൊലസ്ഥാനത്തിലും പങ്ക എല്ക്കുന്നതിന,

൨൫ നീ ഇവരിരുവരിൽ എവനെ

തെരിഞ്ഞെടുത്തിരിക്കുന്നു എന്ന കാണിച്ച തരെണമെ, എന്ന പറഞ്ഞു

൨൬ പിന്നെ അവർ അവരുടെ ചീട്ടുകളെ ഇട്ടു; അപ്പൊൾ ചീട്ട മത്തിയാസിന്റെ മെൽ വീണു; അപ്പൊൾ അവൻ പതിനൊന്ന അപ്പൊസ്തൊലന്മാരൊട കൂടെ എണ്ണപ്പെട്ടു.

## ൨ അദ്ധ്യായം.

൧ അപ്പൊസ്തൊലന്മാർ പരിശുദ്ധാത്മാവ കൊണ്ട നിറഞ്ഞവരായി പല വിധ ഭാഷകളിൽ സംസാരിക്കുന്നത.

പിന്നെ പെന്തെകൊസ്ത എന്ന ദിവസം തികവ വന്നപ്പൊൾ, അവർ എല്ലാവരും എക മനസ്സൊടെ ഒരു സ്ഥലത്തിൽ ഇരുന്നു.

൨ അപ്പൊൾ പെട്ടന്ന ബലമുള്ള ഒരു കാറെറൊട്ടം പൊലെ ആകാശത്തിൽനിന്ന ഒരു മുഴക്കം ഉണ്ടായി, അത അവർ ഇരുന്നിരുന്ന വീട മുഴുവനും നിറെച്ചു.

൩ അത്രയുമല്ല അവക്ക അഗ്നിയുടെ എന്ന പൊലെ വിടന്ന നാവുകൾ കാണപ്പെട്ടു, അത അവരിൽ ഒരൊരുത്തന്റെ മെലും ആവസിച്ചു.

൪ പിന്നെ അവർ എല്ലാവരും പരിശുദ്ധാത്മാവുകൊണ്ട നിറെഞ്ഞവരായി, ആത്മാവ അവക്ക ഉച്ചാരണം ചെയ്വാൻ കൊടുത്ത പ്രകാരം അവർ മറുഭാഷകളിൽ സംസാരിച്ച തുടങ്ങി.

൫ അന്ന ആകാശത്തിൻ കീഴിലുള്ള സകല ദെശത്തിൽനിന്നും വന്ന ദൈവഭക്തിയുള്ള മനുഷ്യരായ യെഹൂദന്മാർ യെരുശലമിൽ പാക്കുന്നുണ്ടായിരുന്നു.

൬ ഈ ശബ്ദം ഉണ്ടായപ്പൊൾ, പുരുഷാരം വന്നുകൂടി, ചഞ്ചലപ്പെട്ടു, എന്തുകൊണ്ടെന്നാൽ എല്ലാവനും അവനവന്റെ സ്വന്ത ഭാഷയിൽ അവർ സംസാരിക്കുന്നതിനെ കെട്ടു.

൭ അവർ എല്ലാവരും ഭ്രമിച്ച ആശ്ചൎയ്യപ്പെട്ടു, തമ്മിൽ തമ്മിൽ, കണ്ടാലും, പറയുന്ന ഇവർ എല്ലാവരും ഗലിലെയക്കാരല്ലയൊ?

൮ പിന്നെ എങ്ങിനെ നാം ഒരൊരുത്തൻ ജനിച്ചിട്ടുള്ളതിൽ നമ്മുടെ സ്വന്ത ഭാഷയിൽ കെൾക്കുന്നു?

൯ പാർതക്കാരും, മെദക്കാരും, എലാമിക്കാരും, മെസൊപൊത്താമിയായിലും, യെഹൂദിയായിലും, കപ്പദൊക്കിയായിലും, പൊന്തുസിലും, ആസിയായിലും,

൰ പ്രിഗിയായിലും, പംഫുലിയായിലും, എജിപ്തിലും, കുറെനെക്ക ചെന്ന ലിബിയായുടെ പ്രദെശങ്ങളിലും പാക്കുന്നവരും, റൊമായിലെ പരദെശികളും, യെഹൂദന്മാരും, യെഹൂദമാൎഗ്ഗം അനുസരിച്ചവരും,

൰൧ ക്രെത്തന്മാരും, അറാബിക്കാരുമാകുന്ന നാം നമ്മുടെ ഭാഷകളിൽ അവർ ദൈവത്തിന്റെ മഹത്വമുള്ള കാൎയ്യങ്ങളെ പറയുന്നതിനെ കെൾക്കുന്നു. എന്ന പറഞ്ഞു.

൰൨ പിന്നെ അവർ എല്ലാവരും ഭ്രമപ്പെട്ടു, ഇതിന്റെ പൊരുൾ എന്താകുന്നു? എന്ന തമ്മിൽ തമ്മിൽ പറഞ്ഞ, സംശയപ്പെട്ടിരുന്നു.

൰൩ മറെറുള്ളവർ പരിഹസിച്ചുകൊണ്ട, ഇവർ പുതു വീഞ്ഞുകൊണ്ട നിറെഞ്ഞവർ ആകുന്നു, എന്ന പറഞ്ഞു.

൰൪ ¶ അപ്പൊൾ പത്രൊസ പതിനൊന്ന പെരൊട കൂടെ എഴുനിററ നിന്ന, തന്റെ ശബ്ദം ഉയൎത്തി, അവരൊട പറഞ്ഞു, യെഹൂദ മനുഷ്യരും, യെരുശലമിൽ പാക്കുന്നവർ എല്ലാവരുമായുള്ളൊരെ, ഇത നിങ്ങൾക്ക അറിഞ്ഞിരിക്കട്ടെ, എന്റെ വചനങ്ങളെ ചെവിക്കൊൾവിൻ:

൧൫ എന്തുകൊണ്ടെന്നാൽ ഇവർ നിങ്ങൾ ഊഹിക്കുന്ന പ്രകാരം മദ്യപാനം ചെയ്യുവരല്ല, പകലിൽ മൂന്നാം മണി നെരമെ ആയിട്ടുള്ളുവല്ലൊ.

൧൬ ഇത യൊവെൽ ദീൎഘദൎശിയാൽ ചൊല്ലപ്പെട്ടത അത്രെ ആകുന്നത:

൧൭ ദൈവം പറയുന്നു, ഒടുക്കത്തെ നാളുകളിൽ ഇപ്രകാരം ഉണ്ടാകും, ഞാൻ സകല ജഡത്തിന്മെലും എന്റെ ആത്മാവിൽനിന്ന പകരും: അപ്പൊൾ നിങ്ങളുടെ പുത്രന്മാരും പുത്രിമാരും ദീൎഘദൎശനം പറയും, നിങ്ങളുടെ ബാലന്മാർ ദൎശനങ്ങളെ കാണും, നിങ്ങളുടെ മൂപ്പന്മാരും സ്വപ്നങ്ങളെ കാണും:

൧൮ പിന്നെയും എന്റെ ദാസന്മാരുടെ മെലും ദാസിമാരുടെ മെലും ഞാൻ ആ നാളുകളിൽ എന്റെ ആത്മാവിൽനിന്ന പകരും; അപ്പൊൾ അവർ ദീൎഘദൎശനം പറയും:

൧൯ അത്രയുമല്ല മീതെ ആകാശത്തിൽ അത്ഭുതങ്ങളെയും, താഴെ ഭൂമിയിൽ രക്തവും, അഗ്നിയും, പുകയാവിയും ആകുന്ന അത്ഭുതങ്ങളെയും ഞാൻ കാണിക്കും:

൨൦ കൎത്താവിന്റെ മഹത്തായും പ്രകാശമായുമുള്ള ദിവസം വരും മുമ്പെ, സൂൎയ്യൻ ഇരുളായിട്ടും ചന്ദ്രൻ രക്തമായിട്ടും മാറപ്പെടും:

൨൧ പിന്നെയും കൎത്താവിന്റെ നാമത്തെ സ്തുതിക്കുന്നവൻ എല്ലാം രക്ഷിക്കപ്പെടും എന്നുള്ളത ഉണ്ടാകും.

൨൨ ഇസ്രാഎൽ മനുഷ്യരെ, ഈ വചനങ്ങളെ കെട്ടുകൊൾവിൻ; നിങ്ങളുമല്ലൊ അറിയുന്ന പ്രകാരം നസറായക്കാരനായ യെശു, അവൻ മൂലമായി ദൈവം നിങ്ങളുടെ നടുവിൽ ചെയ്ത അതിശയങ്ങളും അത്ഭുതങ്ങളും അടയാളങ്ങളും കൊണ്ട, നിങ്ങളിൽ ദൈവത്താൽ സമ്മതനായ മനുഷ്യനായവൻ,

൨൩ ദൈവത്തിന്റെ നിശ്ചയ ആലൊചനയാലും മുന്നറിവിനാലും എല്പിക്കപ്പെടുകകൊണ്ട, നിങ്ങൾ അവനെ പിടിച്ചു, ദുഷ്ടതയുള്ള കൈകൾ കൊണ്ട കുരിശിൽ തറച്ചു കൊന്നു:

൨൪ അവനെ ദൈവം, മരണവെദനകളെ അഴിച്ചു, ഉയിൎപ്പിച്ചു: എന്തുകൊണ്ടെന്നാൽ അവൻ അതിനാൽ അടക്കപ്പെടുന്നത കഴിയാത്തതായിരുന്നു.

൨൫ എന്തെന്നാൽ ദാവീദ അവനെ കുറിച്ചു പറയുന്നു, ഞാൻ ചഞ്ചലപ്പെടാതെ ഇരിക്കെണ്ടുന്നതിന, കൎത്താവ എന്റെ വലത്തുഭാഗത്തിരിക്കകൊണ്ടു, ഞാൻ എല്ലായ്പൊഴും അവനെ എന്റെ മുമ്പാകെ കണ്ടുകൊണ്ടിരുന്നു:

൨൬ അതുകൊണ്ട എന്റെ ഹൃദയം ആനന്ദിച്ചു, എന്റെ നാവും പ്രസാദിച്ചു; അത്രയുമല്ല എന്റെ ജഡവും ആശ്രയത്തൊടെ വസിക്കും:

൨൭ എന്തെന്നാൽ നീ എന്റെ ആത്മാവിനെ പാതാളത്തിൽ കൈവിടുകയുമില്ല, നിന്റെ പരിശുദ്ധനായവൻ നാശം കാണ്മാൻ സമ്മതിക്കയുമില്ല.

൨൮ നീ ജീവന്റെ വഴികളെ എന്നൊട അറിയിച്ചിട്ടുണ്ട: നിന്റെ മുഖഭാവം കൊണ്ട എന്നെ സന്തൊഷത്താൽ നിറെക്കയും ചെയ്യും.

൨൯ സഹൊദരന്മാരായ മനുഷ്യരെ, ഗൊത്രപിതാവായ ദാവീദിനെ കുറിച്ച ഞാൻ നിങ്ങളൊട ധൈൎയ്യമായി പറയട്ടെ, അവൻ മരിച്ചു അടക്കപ്പെട്ടു, അവന്റെ പ്രെതക്കല്ലറയും ഇന്നെ വരെയും നമ്മുടെ ഇടയിൽ ഉണ്ട.

൩൦ ആകയാൽ അവൻ ഒരു ദീൎഘദൎശിയാകകൊണ്ടു, തന്റെ സിംഹാസനത്തിന്മെൽ ഇരിപ്പാനായിട്ടു,

ജഡപ്രകാരം തന്റെ കടിപ്രദെ
ശത്തിലെ ഫലത്തിൽനിന്ന ക്രിസ്തുവി
നെ എഴുനീല്പിക്കും എന്ന ദൈവം
തന്നൊട സത്യമായി ആണ ഇട്ടിട്ടു
ണ്ട എന്ന അറികകൊണ്ടും,
൩൧ അവൻ ഇത മുമ്പെ തന്നെ
കണ്ടിട്ടു, അവന്റെ ആത്മാവ പാ
താളത്തിൽ കൈവിടപ്പെട്ടില്ല എ
ന്നും, അവന്റെ ജഡം നാശം ക
ണ്ടില്ല എന്നും ക്രിസ്തുവിന്റെ ഉയി
ൎപ്പിനെ കുറിച്ച സംസാരിച്ചു.
൩൨ ഈ യെശുവിനെ ദൈവം
ഉയിൎപ്പിച്ചിരിക്കുന്നു, അതിന ഞങ്ങ
ൾ എല്ലാവരും സാക്ഷികളാകുന്നു.
൩൩ ആകയാൽ അവൻ ദൈവ
ത്തിന്റെ വലത്ത കയ്യാൽ ഉന്നത
പ്പെട്ടതകൊണ്ടും, പരിശുദ്ധാത്മാ
വിന്റെ വാഗ്ദത്തം ദൈവത്തിൽ
നിന്ന ലഭിച്ചതകൊണ്ടും, നിങ്ങൾ ഇ
പ്പൊൾ കണ്ട കെൾക്കുന്നതായുള്ള ഇ
ത പകൎന്നിരിക്കുന്നു.
൩൪ ദാവീദ സ്വൎഗ്ഗത്തിലെക്ക ക
രെറിട്ടില്ലല്ലൊ, എന്നാൽ അവൻ
പറയുന്നു; ഞാൻ നിന്റെ ശത്രുക്ക
ളെ നിന്റെ പാദപീഠമാക്കുവൊ
ളത്തിന,
൩൫ നീ എന്റെ വലത്ത ഭാഗത്തി
ൽ ഇരിക്ക, എന്ന കൎത്താവ എന്റെ
കൎത്താവിനൊട പറഞ്ഞു.
൩൬ അതകൊണ്ട നിങ്ങൾ കുരി
ശിൽ തറച്ചിട്ടുള്ള ഈ യെശുവിനെ
ദൈവം കൎത്താവായും ക്രിസ്തുവായും
ആക്കിയിരിക്കുന്നു, എന്ന ഇസ്രാഎലി
ലെ കുഡുംബം ഒക്കെയും നിശ്ചയ
മായി അറിയട്ടെ,
൩൭ ¶ അവർ ഇത കെട്ടാറെ, അ
വരുടെ ഹൃദയത്തിൽ കുത്തുകൊണ്ടു,
പത്രൊസിനൊടും ശെഷം അപ്പൊ
സ്തൊലന്മാരൊടും, സഹൊദരന്മാ
രായ പുരുഷന്മാരെ, ഞങ്ങൾ എന്ത
ചെയ്യെണ്ടു? എന്ന പറഞ്ഞു.
൩൮ അപ്പൊൾ പത്രൊസ അവ
രൊട പറഞ്ഞു, അനുതാപപ്പെട്ടു,
നിങ്ങൾ ഓരൊരുത്തൻ പാപമൊ
ചനത്തിനായിട്ട യെശു ക്രിസ്തുവി
ന്റെ നാമത്തിൽ ബപ്തിസ്മപ്പെടുവി
ൻ. അപ്പൊൾ നിങ്ങൾക്ക പരിശു
ദ്ധാത്മാവിന്റെ ദാനം ലഭിക്കും.
൩൯ എന്തകൊണ്ടെന്നാൽ വാഗ്ദ
ത്തം നിങ്ങൾക്കും, നിങ്ങളുടെ മക്കൾ
ക്കും, ദൂരത്തുള്ളവൎക്ക എല്ലാവൎക്കും, ന
മ്മുടെ ദൈവമായ കൎത്താവ വിളി
ക്കുന്നവൎക്ക അത്രയും ഉള്ളതാകുന്നു.
൪൦ അവൻ മറ്റും അനെകം വാ
ക്കുകൾ കൊണ്ടും സാക്ഷിപ്പെടുത്തി,
ഈ വിപരീത സന്തതിയിൽനിന്ന
നിങ്ങളെ തന്നെ രക്ഷിച്ചുകൊൾ
വിൻ എന്ന ബുദ്ധി പറഞ്ഞു.
൪൧ ആകയാൽ അവന്റെ വാക്ക
സന്തൊഷത്തൊടെ കൈക്കൊണ്ടവ
ർ ബപ്തിസ്മപ്പെട്ടു: ആ ദിവസത്തിൽ
തന്നെ എകദെശം മൂവായിരം ആ
ത്മാക്കൾ ചെൎത്തുകൊള്ളപ്പെട്ടു.
൪൨ ¶ പിന്നെ അവർ അപ്പൊ
സ്തൊലന്മാരുടെ ഉപദെശത്തിലും
അന്യൊന്യതയിലും, അപ്പം മുറിക്കു
ന്നതിലും, പ്രാൎത്ഥനകളിലും സ്ഥിര
പ്പെട്ടിരുന്നു.
൪൩ സകല ആത്മാവിലും ഭയമു
ണ്ടായി: എറിയ അത്ഭുതങ്ങളും അ
തിശയങ്ങളും അപ്പൊസ്തൊലന്മാരാ
ൽ ചെയ്യപ്പെട്ടു.
൪൪ വിശെഷിച്ച വിശ്വാസികൾ
എല്ലാവരും ഒന്നിച്ചിരുന്നു, സകലവ
സ്തുക്കളെയും പൊതുവിൽ അനുഭവി
ച്ചു:
൪൫ തങ്ങളുടെ അവകാശങ്ങളെ
യും സമ്പത്തുകളെയും വിറ്റ, അ
വ ഒരൊരുത്തന ആവശ്യമുള്ളത
പൊലെ എല്ലാവൎക്കും പങ്കിട്ടു കൊ
ടുക്കയും ചെയ്തു.
൪൬ അത്രയുമല്ല അവർ ദിനംപ്ര
തി ഐകമത്യപ്പെട്ട [illegible] ദെവാലയ
ത്തിൽ [illegible] വീടുകൾതൊറും

അപ്പം മുറിച്ചു, ആനന്ദത്തോടും ഹൃ
ദയ പരമാൎത്ഥതയോടും തങ്ങളുടെ
ആഹാരം ഭക്ഷിച്ചു,
൪൭ ദൈവത്തെ സ്തുതിച്ചു, സകല
ജനത്തോടും കൃപയുണ്ടാകയും ചെ
യ്തു. വിശെഷിച്ചും രക്ഷിക്കപ്പെടുന്ന
വരെ കൎത്താവ ദിനം പ്രതി സഭ
യൊട ചെൎത്തു.

## ൩ അദ്ധ്യായം.

൧ പത്രൊസും യോഹന്നാനും ഒരു
മുടന്തനെ സൌഖ്യമാക്കുന്നത.—
൧൨ രൊഗശാന്തി ക്രിസ്തുവിന്റെ
നാമത്തിൽ ആകുന്നത.—൧൯ അ
നുതാപത്തിന ബുദ്ധി ഉപദെശി
ക്കയും ചെയ്യുന്നത.

൧ പിന്നെ ഒമ്പത മണിയിലെ പ്രാ
ൎത്ഥന സമയത്ത പത്രൊസും യൊ
ഹന്നാനും ഒന്നിച്ച ദൈവാലയത്തി
ലെക്ക പുറപ്പെട്ടുപൊയി.
൨ അപ്പോൾ തന്റെ അമ്മയുടെ
ഗൎഭത്തിൽനിന്ന തന്നെ മുടന്തനായ
ഒരു മനുഷ്യൻ കൊണ്ടുവരപ്പെട്ടു,
ദൈവാലയത്തിലെക്ക ചെല്ലുന്നവ
രൊട ഭിക്ഷ ചൊദിപ്പാനായിട്ട, അ
വനെ സുന്ദരമെന്ന ചൊല്ലപ്പെട്ട
ദൈവാലയ വാതില്ക്കൽ ദിവസം
പ്രതി ആക്കുമാറായിരുന്നു:
൩ അവൻ ദൈവാലയത്തിലെക്ക
പൊകുവാൻ ഭാവിക്കുന്ന പത്രൊ
സിനെയും യോഹന്നാനെയും കാ
ണുകകൊണ്ട, ഭിക്ഷ ചൊദിച്ചു.
൪ എന്നാറെ യോഹന്നാനൊട കൂ
ടെ പത്രൊസ അവനെ സൂക്ഷിച്ച
നൊക്കീട്ട, ഞങ്ങളുടെ നെരെ നൊ
ക്ക, എന്ന പറഞ്ഞു.
൫ അവൻ അവരിൽനിന്ന വല്ല
തും ലഭിക്കുമെന്ന വിചാരിച്ച, അവ
രുടെ അടുക്കലെക്ക ശ്രദ്ധകൊടുത്തു.
൬ അപ്പൊൾ പത്രൊസ ഇനിക്ക
വെള്ളിയും പൊന്നും ഒന്നുമില്ല; എ
ന്നാൽ ഇനിക്കുള്ളത ഞാൻ നിനക്ക
തരുന്നു: നസറായക്കാരനായ യെ
ശു ക്രിസ്തുവിന്റെ നാമത്തിൽ നീ എ
ഴുനീറ്റ നടക്ക, എന്ന പറഞ്ഞു.
൭ പിന്നെ അവൻ അവനെ വല
ത്ത കയ്യിൽ പിടിച്ച, എഴുനീല്പിച്ചു:
ഉടനെ അവന്റെ പാദങ്ങളും ന
രിയാണികളും ശക്തിപ്പെട്ടു.
൮ അവൻ മെല്ലെ ചാടി നിന്ന,
നടന്നു, അവൻ നടന്നുകൊണ്ടും,
നൃത്തം ചെയ്തുകൊണ്ടും, ദൈവത്തെ
സ്തുതിച്ചുകൊണ്ടും, അവരൊട കൂടെ
ദൈവാലയത്തിലെക്ക കടന്നു.
൯ അവൻ നടക്കുന്നതിനെയും
ദൈവത്തെ സ്തുതിക്കുന്നതിനെയും
ജനങ്ങൾ എല്ലാവരും കണ്ടു.
൧൦ അത്രയുമല്ല ദൈവാലയത്തി
ലെ സുന്ദര വാതിലിന്റെ അടുക്കെ
ഭിക്ഷക്കായിട്ട ഇരുന്നവൻ ഇവൻ
തന്നെ ആകുന്നു എന്ന അവർ അറി
ഞ്ഞു, അവന സംഭവിച്ചിട്ടുള്ളതിനെ
കുറിച്ച ഭ്രമം കൊണ്ടും വിസ്മയം കൊ
ണ്ടും നിറയപ്പെട്ടു.
൧൧ പിന്നെ സൌഖ്യമാക്കപ്പെട്ട മു
ടന്തൻ പത്രൊസിനെയും യൊഹ
ന്നാനെയും പിടിച്ചുകൊണ്ടിരിക്കു
മ്പൊൾ, ജനങ്ങൾ എല്ലാവരും എ
റ്റവും ഭ്രമമുള്ളവരായി, ശൊലൊ
മൊന്റേത എന്ന ചൊല്ലപ്പെട്ട മ
ണ്ഡപത്തിൽ അവരുടെ അടുക്കലെ
ക്ക ഒന്നിച്ച ഓടിവന്നു.
൧൨ ¶ എന്നാൽ പത്രൊസ കണ്ടി
ട്ട, ജനങ്ങളൊട ഉത്തരമായിട്ട പ
റഞ്ഞു, ഹെ ഇസ്രാഎൽ മനുഷ്യരെ,
നിങ്ങൾ ഇതിനെ കുറിച്ച എന്തിന
ആശ്ചൎയ്യപ്പെടുന്നു? അല്ലെങ്കിൽ ഞ
ങ്ങൾ ഞങ്ങളുടെ സ്വശക്തികൊ
ണ്ടെങ്കിലും, ഭക്തി കൊണ്ടെങ്കിലും
ഇവനെ നടക്കുമാറാക്കി എന്നുള്ള
പ്രകാരം നിങ്ങൾ ഞങ്ങളെ എന്തി
ന സൂക്ഷിച്ചു നൊക്കുന്നു?
൧൩ അബ്രഹാമിന്റെയും, ഇസ്ഹാ
ക്കിന്റെയും, യാക്കൊബിന്റെയും

ദൈവമായി, നമ്മുടെ പിതാക്കന്മാരുടെ ദൈവമായവൻ തന്റെ പുത്രനായുള്ള യെശുവിനെ മഹത്വപ്പെടുത്തി: അവനെ നിങ്ങൾ ഏല്പിച്ചു, പീലാത്തൊസ അവനെ വിടീപ്പാൻ നിശ്ചയിച്ചപ്പൊൾ, അവന്റെ മുമ്പാകെ നിങ്ങൾ അവനെ ഉപെക്ഷിച്ചുകളഞ്ഞു.

൧൪ എന്നാൽ നിങ്ങൾ വിശുദ്ധനും നീതിമാനുമായവനെ ഉപെക്ഷിച്ചുകളഞ്ഞ, കലപാതകനായ മനുഷ്യനെ നിങ്ങൾക്കായിട്ട തരെണം എന്ന ചൊദിച്ചു:

൧൫ ജീവന്റെ പ്രഭുവിനെ കൊല്ലുകയും ചെയ്തു: അവനെ ദൈവം മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീല്പിച്ചു: ആയതിന ഞങ്ങൾ സാക്ഷികൾ ആകുന്നു.

൧൬ മെലും അവന്റെ നാമത്തിലുള്ള വിശ്വാസത്താൽ നിങ്ങൾ കണ്ടറിയുന്ന ഇവനെ അവന്റെ നാമം ബലപ്പെടുത്തി; അത്രയുമല്ല അവനാലുള്ള വിശ്വാസം നിങ്ങളുടെ എല്ലാവരുടെയും മുമ്പാകെ ഈ പൂൎണ്ണ സൌഖ്യം ഇവന നല്കിയിരിക്കുന്നു.

൧൭ ഇപ്പൊഴും, സഹൊദരന്മാരെ, നിങ്ങളുടെ പ്രമാണികൾ ചെയ്തപൊലെ തന്നെ നിങ്ങളും അത അറിയായ്മകൊണ്ട ചെയ്തു, എന്ന ഞാൻ അറിയുന്നു.

൧൮ എന്നാൽ ക്രിസ്തു കഷ്ടപ്പെടും എന്ന ദൈവം തന്റെ സകല ദീൎഘദൎശിമാരുടെ വായ കൊണ്ടും മുമ്പെ അറിയിച്ചിട്ടുള്ള കാൎയ്യങ്ങളെ അവൻ ഇപ്രകാരം നിവൃത്തിച്ചു.

൧൯ അതകൊണ്ട കൎത്താവിന്റെ മുമ്പിൽനിന്ന ആശ്വാസമുണ്ടാകുന്ന കാലങ്ങൾ വരികയും, മുമ്പെ തന്നെ നിങ്ങൾക്ക പ്രസംഗിക്കപ്പെട്ടവനായ യെശു ക്രിസ്തുവിനെ അവൻ അയക്കയും ചെയ്വാൻ തക്കവണ്ണം,

൨൦ നിങ്ങളുടെ പാപങ്ങൾ മൊചിക്കപ്പെടെണ്ടുന്നതിന, നിങ്ങൾ അനുതാപപ്പെട്ട മനസ്സതിരിഞ്ഞുകൊൾവിൻ:

൨൧ ഈ ലൊകം ഉണ്ടായ മുതൽ ദൈവം തന്റെ പരിശുദ്ധ ദീൎഘദൎശിമാരുടെ എല്ലാവരുടെയും വായ കൊണ്ട അരുളിച്ചെയ്തിട്ടുള്ള കാൎയ്യങ്ങൾ എല്ലാം യഥാസ്ഥാനപ്പെടുന്ന കാലങ്ങൾ വരുവൊളം, ആയവനെ സ്വൎഗ്ഗം കൈക്കൊള്ളെണ്ടുന്നതാകുന്നു.

൨൨ എന്തകൊണ്ടെന്നാൽ മൊശെ സത്യമായി പിതാക്കന്മാരൊട, നിങ്ങളുടെ ദൈവമായ കൎത്താവ എന്നെ പൊലെ ഒരു ദീൎഘദൎശിയെ നിങ്ങളുടെ സഹൊദരന്മാരിൽനിന്ന നിങ്ങൾക്കായിട്ട എഴുനീല്പിക്കും എന്നും, അവൻ നിങ്ങളൊട ഏത കാൎയ്യങ്ങളെ പറയുമൊ അവയിൽ എല്ലാറ്റിലും നിങ്ങൾ അവനെ ചെവിക്കൊള്ളെണമെന്നും,

൨൩ ആ ദീൎഘദൎശിയെ ചെവിക്കൊള്ളാത്ത ആത്മാവ എല്ലാം ജനങ്ങളുടെ ഇടയിൽനിന്ന മൂലനാശം ചെയ്യപ്പെടുക ഉണ്ടാകുമെന്നും പറഞ്ഞു.

൨൪ അത്രയുമല്ല ശമുയെൽ മുതൽ തുടങ്ങിയുള്ള ദീൎഘദൎശിമാരും, പിൻവന്ന സംസാരിച്ചവർ എല്ലാവരും, ഈ നാളുകളെയും മുൻ അറിയിച്ചിരിക്കുന്നു.

൨൫ നിങ്ങൾ ആ ദീൎഘദൎശിമാരുടെയും, നിന്റെ സന്തതിയിലും ഭൂമിയിലുള്ള സകല വംശങ്ങളും അനുഗ്രഹിക്കപ്പെടും എന്ന അബ്രഹാമിനൊട ദൈവം പറഞ്ഞ, നമ്മുടെ പിതാക്കന്മാരൊട ചെയ്ത ഉടമ്പടിയുടെയും മക്കൾ ആകുന്നു.

൨൬ ആദ്യം നിങ്ങളുടെ അടുക്കലെക്ക ദൈവം തന്റെ പുത്രനായ യെശുവിനെ എഴുനീല്പിച്ച, നിങ്ങളുടെ ദൊഷങ്ങളിൽനിന്ന ഓരൊരുത്തൻ തിരിഞ്ഞുകൊണ്ട, നിങ്ങളെ അനുഗ്രഹിപ്പാനായിട്ട അവനെ അയച്ചു.

## ൪ അദ്ധ്യായം.

൧ പത്രൊസും യൊഹന്നാനും കാരാഗ്രഹത്തിൽ ആക്കപ്പെടുന്നത. ൫ അവരുടെ ഉത്തരം.—൧൩ അവർ ശാസിക്കപ്പെടുന്നത.

ഇങ്ങിനെ അവർ ജനങ്ങളൊട സംസാരിച്ചിരിക്കുമ്പൊൾ, അവർ ജനങ്ങളെ പഠിപ്പിച്ചതകൊണ്ടും, മരിച്ചവരിൽനിന്നുള്ള ഉയിർപ്പിനെ യെശുമൂലം പ്രസംഗിച്ചതകൊണ്ടും,
൨ ആചാര്യന്മാരും, ദൈവാലയത്തിലെ പ്രമാണിയും, സാദൊക്കായക്കാരും ഖെദപ്പെട്ട, അവരുടെ നെരെ വന്നു:

൩ അവരുടെ മെൽ കൈകളെ ഇട്ടു, അന്ന വൈകുന്നെരമാകകൊണ്ട, അവരെ പിറ്റെ ദിവസത്തൊളം കാരാഗ്രഹത്തിൽ ആക്കുകയും ചെയ്തു.

൪ എന്നാലും വചനം കെട്ടവരിൽ പലരും വിശ്വസിച്ചു: ആ പുരുഷന്മാരുടെ എണ്ണം എകദെശം അയ്യായിരം ആയിരുന്നു.

൫ പിറ്റെ ദിവസത്തിൽ ഉണ്ടായത എന്തെന്നാൽ, അവരുടെ പ്രമാണികളും, മൂപ്പന്മാരും, ഉപാദ്ധ്യായന്മാരും,

൬ പ്രധാനാചാര്യനായ അന്നാസും, കയ്യാഫായും, യൊഹന്നാനും, ആലക്ക്സന്തരും, പ്രധാനാചാര്യന്റെ വംശത്തിലുള്ളവർ എല്ലാവരും യെറുശലമിൽ ഒന്നിച്ചുകൂടി.

൭ പിന്നെ അവർ അവരെ നടുവിൽ നിറുത്തിയപ്പൊൾ, നിങ്ങൾ എന്ത അധികാരം കൊണ്ട, അല്ലെങ്കിൽ എന്ത നാമം കൊണ്ട ഇത ചെയ്തു? എന്ന ചൊദിച്ചു.

൮ അപ്പൊൾ പത്രൊസ പരിശുദ്ധാത്മാവ കൊണ്ട നിറഞ്ഞവനായി അവരൊട പറഞ്ഞു, ജനത്തിന്റെ പ്രമാണികളും ഇസ്രാഎലിന്റെ മൂപ്പന്മാരുമായുള്ളൊരെ,

൯ രൊഗിയായിരുന്ന ഒരു മനുഷ്യനിൽ ചെയ്യപ്പെട്ട സൽക്രിയക്കായി കൊണ്ട, അവൻ എതപ്രകാരത്താൽ സൌഖ്യമാക്കപ്പെട്ടു, എന്ന ഞങ്ങൾ ഇന്ന വിസ്തരിക്കപ്പെടുന്നു എങ്കിൽ,

൧൦ നിങ്ങൾ കുരിശിൽ തറച്ചവനായി, മരിച്ചവരിൽനിന്ന ദൈവം ഉയിർപ്പിച്ചവനായി, നസറായക്കാരനായ യെശു ക്രിസ്തുവിന്റെ നാമത്താൽ, അവനാൽ തന്നെ, ഇവൻ നിങ്ങളുടെ മുമ്പാകെ സൌഖ്യമായി നില്ക്കുന്നു എന്ന നിങ്ങൾക്ക എല്ലാവൎക്കും, ഇസ്രാഎലാകുന്ന സകല ജനത്തിനും അറിയപ്പെടെണം.

൧൧ വീട്ടുപണിക്കാരായ നിങ്ങളാൽ നിസ്സാരമാക്കപ്പെട്ട കല്ല ഇതാകുന്നു, അത കൊണിന്റെ തലക്കല്ലായി തീൎന്നിരിക്കുന്നു.

൧൨ അത്രയുമല്ല മറ്റൊരുത്തനിലും രക്ഷ ഇല്ല: എന്തെന്നാൽ നാം രക്ഷിക്കപ്പെടെണ്ടുന്നതിന മൂലമായി സ്വൎഗ്ഗത്തിൻ കീഴിൽ മനുഷ്യരുടെ ഇടയിൽ മറ്റൊരു നാമവും നല്കപ്പെട്ടിട്ടില്ല.

൧൩ ¶ എന്നാറെ അവർ പത്രൊസിന്റെയും യൊഹന്നാന്റെയും ധൈൎയ്യം കാണുകകൊണ്ടും, അവർ പഠിക്കാത്തവരും താണവരുമായുള്ള മനുഷ്യർ എന്ന അറികകൊണ്ടും ആശ്ചൎയ്യപ്പെട്ടു; അവർ യെശുവിനൊട കൂടി ആയിരുന്നവരെന്നും അവരെ അറിഞ്ഞു.

൧൪ വിശെഷിച്ചും സൌഖ്യമാക്കപ്പെട്ട മനുഷ്യനെ അവരൊട കൂടെ നില്ക്കുന്നത കാണുകകൊണ്ട, വിരൊധം പറവാൻ അവൎക്ക ഒന്നും ഉണ്ടായില്ല.

൧൫ പിന്നെ ആലൊചന സഭയിൽനിന്ന പുറത്ത പൊകുവാൻ അവരൊട കല്പിച്ചിട്ടു, അവർ തമ്മിൽ തമ്മിൽ വിചാരിച്ചു,

൧൬ നാം ൟ മനുഷ്യരൊട എന്ത ചെയ്യെണ്ടു? എന്തെന്നാൽ പരസ്യമുള്ളൊരു അത്ഭുതം അവരാൽ ചെയ്യപ്പെട്ടു എന്ന യെറുശലമിൽ പാൎക്കുന്നവൎക്ക എല്ലാവൎക്കും സ്പഷ്ടമായിരിക്കുന്നുവല്ലൊ; ഇല്ലെന്ന പറവാൻ നമുക്ക കഴിയുന്നതുമല്ല.

൧൭ എങ്കിലും അത ജനങ്ങളിൽ അധികമായി പ്രസിദ്ധമാകാതെ ഇരിപ്പാനായിട്ട, ഇനി മെൽ അവർ ൟ നാമത്തിൽ ഒരു മനുഷ്യനൊടും സംസാരിക്കരുത എന്ന നാം അവരെ ഉഗ്രമായി ശാസിക്കെണം എന്ന പറഞ്ഞു.

൧൮ പിന്നെ അവർ അവരെ വിളിച്ച, യെശുവിന്റെ നാമത്തിൽ അശെഷം സംസാരിക്കയുമരുത ഉപദെശിക്കയുമരുത എന്ന അവരൊട കല്പിച്ചു.

൧൯ അപ്പൊൾ പത്രൊസും യൊഹന്നാനും അവരൊട ഉത്തരമായിട്ട, ഞങ്ങൾ ദൈവത്തെക്കാളും അധികമായി നിങ്ങളെ അനുസരിക്കുന്നത ദൈവത്തിന്റെ മുമ്പാകെ ന്യായമാകുന്നുവൊ നിങ്ങൾ വിധിപ്പിൻ.

൨൦ എന്തുകൊണ്ടെന്നാൽ ഞങ്ങൾ കണ്ടിട്ടും കെട്ടിട്ടുമുള്ള കാൎയ്യങ്ങളെ പറയാതെ ഇരിപ്പാൻ ഞങ്ങൾക്ക കഴികയില്ല എന്ന പറഞ്ഞു.

൨൧ എന്നാറെ ചെയ്യപ്പെട്ടതിനെ കുറിച്ച ജനങ്ങൾ എല്ലാവരും ദൈവത്തെ സ്തുതിച്ചതകൊണ്ട, അവരെ എങ്ങിനെ ശിക്ഷിക്കെണ്ടു എന്ന അവർ ജനങ്ങളുടെ നിമിത്തമായിട്ട ഒരു വകയും കാണായ്കകൊണ്ട, അവരെ പിന്നെയും ശാസിച്ച, വിട്ടയച്ചു.

൨൨ എന്തെന്നാൽ സ്വസ്ഥമാകുന്ന ൟ അത്ഭുതം ആരിൽ ചെയ്യപ്പെട്ടുവൊ ആ മനുഷ്യൻ നാല്പതിൽ അധികം വയസ്സുള്ളവനായിരുന്നു.

൨൩ പിന്നെ വിട്ടയക്കപ്പെട്ടു, അവർ തങ്ങളുടെ കൂട്ടുകാരുടെ അടുക്കലെക്ക പൊയി, പ്രധാനാചാൎയ്യന്മാരും മൂപ്പന്മാരും തങ്ങളൊട പറഞ്ഞിട്ടുള്ളത ഒക്കെയും അറിയിച്ചു.

൨൪ എന്നാൽ അത കെട്ടാറെ, അവർ എകമനസ്സൊടെ ദൈവത്തിലെക്ക തങ്ങളുടെ ശബ്ദം ഉയൎത്തി, കൎത്താവെ, നീ ആകാശവും ഭൂമിയും സമുദ്രവും അവയിലുള്ള സകല വസ്തുക്കളും ഉണ്ടാക്കിയ ദൈവം ആകുന്നു:

൨൫ ജാതികൾ കൊപിച്ചതും, ജനങ്ങൾ വെറുതെയുള്ള കാൎയ്യങ്ങളെ ചിന്തിച്ചതും എന്തിന? എന്നും,

൨൬ ഭൂമിയുടെ രാജാക്കന്മാർ എഴുനീറ്റു, അധിപതിമാർ കൎത്താവിന വിരൊധമായും, അവന്റെ ക്രിസ്തുവിന വിരൊധമായും ഒന്നിച്ച കൂടി എന്നും നിന്റെ ദാസനായ ദാവീദിന്റെ വാകൊണ്ട പറയിച്ചവൻ ആകുന്നു.

൨൭ എന്തെന്നാൽ നീ അഭിഷെകം ചെയ്തവനായി, നിന്റെ പരിശുദ്ധ പുത്രനായ യെശുവിന വിരൊധമായി എറൊദെസും പൊന്തിയുസ പീലാത്തൊസും, പുറജാതികളൊടും, ഇസ്രാഎൽ ജനങ്ങളൊടും കൂടെ,

൨൮ സംഭവിക്കെണമെന്ന നിന്റെ കയ്യും നിന്റെ ആലൊചനയും മുൻ നിശ്ചയിച്ചത ഒക്കെയും ചെയ്വാനായിട്ട ഒന്നിച്ച കൂടി സത്യം.

൨൯ ഇപ്പൊഴും, കൎത്താവെ, അവരുടെ ശാസനകളെ നൊക്കികൊണ്ട,

൩൦ സൌഖ്യമാക്കുന്നതിന നിന്റെ കൈ നീട്ടുന്നതിനാലും, അതിശയങ്ങളും അത്ഭുതങ്ങളും നിന്റെ പരിശുദ്ധപുത്രനായയെശുവിന്റെ നാമത്താൽ ചെയ്യപ്പെടുന്നതിനാലും, നിന്റെ ശുശ്രൂഷക്കാർ നിന്റെ

വചനം സകല ധൈൎയ്യത്തൊടും കൂടി ചൊല്ലെണ്ടുന്നതിന കൃപചെയ്യെണമെ എന്ന പറഞ്ഞു.

൩൧ വിശെഷിച്ച അവർ പ്രാൎത്ഥിച്ചപ്പൊൾ അവർ കൂടിയിരുന്ന സ്ഥലം ഇളകപ്പെട്ടു; അത്രയുമല്ല അവർ എല്ലാവരും പരിശുദ്ധാത്മാവ കൊണ്ട നിറെഞ്ഞവരായി ദൈവത്തിന്റെ വചനം ധൈൎയ്യത്തൊടെ പറഞ്ഞു.

൩൨ പിന്നെ വിശ്വസിച്ചവരുടെ കൂട്ടം എക ഹൃദയത്തൊടും എകാത്മാവൊടും കൂടിയിരുന്നു: അവരിൽ ഒരുത്തനും തനിക്കുള്ള വസ്തുക്കളിൽ ഒന്നും തനിക്ക സ്വന്തമാകുന്നു എന്ന പറഞ്ഞില്ല: സകലവും അവൎക്ക പൊതുവിൽ അത്രെ ഉണ്ടായിരുന്നത.

൩൩ വിശെഷിച്ച മഹാ ശക്തിയൊടെ അപ്പൊസ്തൊലന്മാർ കൎത്താവായ യെശുവിന്റെ ഉയിൎപ്പിന സാക്ഷി കൊടുത്തു: മഹാ കൃപയും അവരിൽ എല്ലാവരിലും ഉണ്ടായിരുന്നു.

൩൪ അവരിൽ മുട്ടുള്ളവൻ ഒരുത്തനും ഉണ്ടായിരുന്നില്ല: എന്തുകൊണ്ടെന്നാൽ നിലങ്ങളുടെ ആകട്ടെ വീടുകളുടെ ആകട്ടെ അവകാശികളായുള്ളവർ എല്ലാവരും അവയെ വിറ്റ, വില്ക്കപ്പെട്ടവയുടെ വിലകളെ കൊണ്ടുവന്ന,

൩൫ അപ്പൊസ്തൊലന്മാരുടെ പാദങ്ങളുടെ അരികെ വെച്ചു: ഓരൊരുത്തനും അവനവന ആവശ്യമുള്ള പ്രകാരം പങ്കിടപ്പെട്ടുകയും ചെയ്തു.

൩൬ വിശെഷിച്ച ലെവിയാനായി, കപ്രിയ ജാതികാരനായി, അപ്പൊസ്തൊലന്മാരാൽ [ശാന്തതയുടെ പുത്രൻ എന്ന അൎത്ഥമുള്ള] ബൎന്നബാസ എന്ന മറുനാമം വിളിക്കപ്പെട്ടവനായ യൊശെയും,

൩൭ തനിക്ക നിലം ഉണ്ടാകകൊണ്ട, അത വിറ്റ, ദ്രവ്യം കൊണ്ടുവന്ന, അപ്പൊസ്തൊലന്മാരുടെ പാദങ്ങളുടെ അരികെ വെച്ചു.

## ൫ അദ്ധ്യായം.

൧ അനനിയാസിന്റെയും സഫീറായുടെയും മരണം.—൧൭ അപ്പൊസ്തൊലന്മാർ പിന്നെയും. കാരാഗ്രഹത്തിൽ ആക്കപ്പെടുകയും വിട്ടയക്കപ്പെടുകയും ചെയ്യുന്നത.

എന്നാറെ അനനിയാസ എന്ന നാമമുള്ള ഒരു പുരുഷൻ, അവന്റെ ഭാൎയ്യയായ സഫീറായൊട കൂടി, ഒരു അവകാശം വിറ്റു;

൨ പിന്നെ അവന്റെ ഭാൎയ്യയും കൂടി ബൊധിച്ച, ആ വിലയിൽനിന്ന എതാനും വഞ്ചിച്ചു വെച്ചു, ഒരു പങ്ക കൊണ്ടുവന്ന, അപ്പൊസ്തൊലന്മാരുടെ അരികെ വെച്ചു.

൩ എന്നാൽ പത്രൊസ പറഞ്ഞു, അനനിയാസെ, നീ പരിശുദ്ധാത്മാവിനൊട അസത്യം പറവാനും, നിലത്തിന്റെ വിലയിൽനിന്ന എതാനും വഞ്ചിച്ചു വെപ്പാനും സാത്താൻ നിന്റെ ഹൃദയത്തെ നിറെച്ചത എന്തിന?

൪ അത ഇരുന്നപ്പൊൾ, അത നിനക്ക തന്നെ ഇരുന്നില്ലയൊ? അത വില്ക്കപ്പെട്ടതിന്റെ ശെഷവും നിന്റെ അധികാരത്തിൽ തന്നെ ആയിരുന്നില്ലയൊ? നീ ഈ കാൎയ്യം നിന്റെ ഹൃദയത്തിൽ വെച്ചത എന്ത? നീ മനുഷ്യരൊടല്ല ദൈവത്തൊടത്രെ അസത്യം പറഞ്ഞത.

൫ എന്നാൽ അനനിയാസ ഈ വചനങ്ങളെ കെട്ടാറെ, വീണ, ജീവനെ വിട്ടു: ഈ കാൎയ്യങ്ങളെ കെട്ടിട്ടുള്ളവൎക്ക എല്ലാവൎക്കും മഹാ ഭയവും ഉണ്ടായി.

൬ പിന്നെ യൌവനമുള്ളവർ എഴുനീറ്റ, അവനെ മൂടികെട്ടി, അ

വനെ പുറത്ത കൊണ്ടുപൊയി, കഴിച്ചിട്ടുകയും ചെയ്തു.

൭ പിന്നെ എകദെശം മൂന്ന മണിനെരത്തിന്റെ ഇട കഴിഞ്ഞതിന്റെ ശെഷം, അവന്റെ ഭാൎയ്യയും ആ ഉണ്ടായത അറിയാതെ, അകത്ത വന്നു.

൮ എന്നാറെ പത്രൊസ അവളൊട ഉത്തരമായിട്ട, നിങ്ങൾ നിലം ഇത്രക്കൊ വിററത? എന്നൊട പറക എന്ന പറഞ്ഞു. അവൾ, അതെ, ഇത്രക്ക തന്നെ എന്ന പറഞ്ഞു.

൯ അപ്പൊൾ പത്രൊസ അവളൊട കൎത്താവിന്റെ ആത്മാവിനെ പരിക്ഷിപ്പാനായിട്ട, നിങ്ങൾ തമ്മിൽ നിശ്ചയിച്ചത എങ്ങിനെ? കണ്ടാലും നിന്റെ പുരുഷനെ കഴിച്ചിട്ടവരുടെ കാലുകൾ വാതിലിന്റെ അടുക്കൽ ഉണ്ട, അവർ നിന്നെയും പുറത്ത കൊണ്ടുപൊകും എന്ന പറഞ്ഞു.

൧൦ ഉടനെ അവൾ അവന്റെ പാദങ്ങളിൽ വീണ, ജീവനെ വിട്ടു: അപ്പൊൾ യൌവനമുള്ളവർ അകത്ത വന്ന, അവൾ മരിച്ചതിനെ കണ്ടു, അവളെ പുറത്തുകൊണ്ടുപൊയി, അവളുടെ പുരുഷന്റെ അരികെ കഴിച്ചിട്ടുകയും ചെയ്തു.

൧൧ പിന്നെ സഭെക്ക ഒക്കെയും, ഈ വസ്തുതകളെ കെട്ടിട്ടുള്ളവൎക്ക എല്ലാവൎക്കും മഹാ ഭയം ഉണ്ടായി.

൧൨ ¶ പിന്നെയും അപ്പൊസ്തൊലന്മാരുടെ കൈകളാൽ വളരെ അതിശയങ്ങളും അത്ഭുതങ്ങളും ജനങ്ങളുടെ ഇടയിൽ ചെയ്യപ്പെട്ടു: [അവർ എല്ലാവരും എകമനസ്സൊടെ ശെലൊമൊന്റെ മണ്ഡപത്തിൽ ആയിരുന്നു.

൧൩ മറ്റുള്ളവരിൽ ഒരുത്തനും അവരൊട കൂടി ചെൎന്നുകൊൾവാൻ തുനിഞ്ഞില്ല: എന്നാലും ജനങ്ങൾ അവരെ പുകഴ്ത്തി:

൧൪ അധികമായി പുരുഷന്മാരായിട്ടും സ്ത്രീകളായിട്ടും പുരുഷാരങ്ങൾ വിശ്വസിച്ചവർ കൎത്താവിലെക്ക എറെയും ചെൎക്കപ്പെട്ടു.]

൧൫ എന്നതകൊണ്ട അവർ തെരുവീഥികളിലെക്ക രൊഗികളെ പുറത്ത കൊണ്ടുവന്ന, കടന്നുപൊകുന്ന പത്രൊസിന്റെ നിഴൽ എങ്കിലും അവരിൽ ചിലരുടെ മെൽ നിഴലിക്കെണ്ടുന്നതിനായിട്ട, അവരെ വിരിപ്പുകൾ മെലും കട്ടിലുകൾ മെലും കിടത്തി.

൧൬ ചുററുമുള്ള നഗരങ്ങളിൽനിന്ന പുരുഷാരവും രൊഗികളെയും മ്ലെച്ശാത്മാക്കളാൽ ബാധിക്കപ്പെട്ടവരെയും കൂട്ടികൊണ്ട, യെരുശലമിലെക്ക വന്നു; അവർ എല്ലാവരും സൌഖ്യമാക്കപ്പെട്ടു.

൧൭ ¶ അപ്പൊൾ പ്രധാനാചാൎയ്യനും, സദൂക്കായക്കാരുടെ മതമായി അവനൊട കൂടി ഉണ്ടായിരുന്നവർ എല്ലാവരും എഴുനീററ, ഗൎവ്വംകൊണ്ട നിറയപ്പെട്ടു,

൧൮ തങ്ങളുടെ കൈകളെ അപ്പൊസ്തൊലന്മാരുടെ മെൽ ഇട്ടു, അവരെ പൊതുവിലുള്ള കാരാഗൃഹത്തിൽ ആക്കുകയും ചെയ്തു.

൧൯ എങ്കിലും കൎത്താവിന്റെ ദൂതൻ രാത്രിയിൽ കാരാഗൃഹത്തിന്റെ വാതിലുകളെ തുറന്ന, അവരെ പുറത്ത കൊണ്ടുവന്ന,

൨൦ നിങ്ങൾ പൊയി, ദൈവാലയത്തിൽ നിന്നുകൊണ്ട, ഈ ജീവന്റെ വാക്കുകളെ ഒക്കെയും ജനങ്ങളൊട പറവിൻ എന്ന പറഞ്ഞു.

൨൧ എന്നാറെ അവർ അത കെട്ടപ്പൊൾ, പ്രഭാതകാലത്ത ദൈവാലയത്തിലെക്ക പൊയി, പഠിപ്പിച്ചു. എന്നാലും പ്രധാനാചാൎയ്യനും അവനൊട കൂടെയുള്ളവരും വന്ന, ആലൊചനസഭയെയും, ഇസ്രാഎൽ പുത്രരുടെ വിസ്താരസഭയെ ഒക്കെയും കൂടെ വരുത്തി, അവരെ കൂട്ടി

കൊണ്ടുവരുവാനായിട്ട കാരാഗൃഹത്തിലെക്ക ആളയച്ചു.

൨൨ എന്നാൽ ഉദ്യൊഗസ്ഥന്മാർ ചെന്നപ്പൊൾ, അവരെ കാരാഗൃഹത്തിൽ കണ്ടില്ല, അതകൊണ്ട അവർ തിരിച്ച വന്ന,

൨൩ കാരാഗൃഹം സകല സൂക്ഷത്തൊടും പൂട്ടിയിരിക്കുന്നതും, കാവല്ക്കാർ പുറത്ത വാതിലുകൾക്ക മുമ്പാകെ നില്ക്കുന്നതിനെയും ഞങ്ങൾ സത്യമായി കണ്ടു: ഞങ്ങൾ തുറന്നാറെ, അകത്ത ഒരുത്തനെയും കണ്ടില്ല താനും എന്ന അറിയിച്ചു.

൨൪ ഈ കാൎയ്യങ്ങളെ ആചാൎയ്യനും ദൈവാലയത്തിലെ പ്രമാണിയും പ്രധാനാചാൎയ്യന്മാരും കെട്ടപ്പൊൾ, അവർ ഇത എന്തായിരിക്കുമെന്ന അവരെ കുറിച്ച സംശയിച്ചു.

൨൫ അപ്പൊൾ ഒരുത്തൻ വന്ന, അവരൊട, കണ്ടാലും, നിങ്ങൾ കാരാഗൃഹത്തിൽ ആക്കിയ മനുഷ്യർ ദൈവാലയത്തിൽ നിന്ന, ജനങ്ങളെ പഠിപ്പിച്ചുകൊണ്ടിരിക്കുന്നു എന്ന അറിയിച്ചു.

൨൬ അപ്പൊൾ സെനാപ്രമാണി സെവകന്മാരൊടു കൂടെ ചെന്ന, തങ്ങൾ കല്ലെറിയപ്പെടാതിരിപ്പാനായിട്ട അവർ ജനങ്ങളെ ഭയപ്പെട്ടതകൊണ്ട, അവരെ ബലാല്ക്കാരം കൂടാതെ കൂട്ടികൊണ്ടുവന്നു.

൨൭ പിന്നെ അവർ അവരെ കൊണ്ടുവന്ന, ആലൊചനസഭെക്ക മുമ്പാകെ നിറുത്തി: എന്നാറെ പ്രധാനാചാൎയ്യൻ അവരൊട ചൊദിച്ചു,

൨൮ നിങ്ങൾ ഈ നാമത്തിൽ ഉപദെശിക്കരുത എന്ന ഞങ്ങൾ നിങ്ങളൊട ഉറപ്പായി കല്പിച്ചിട്ടില്ലയൊ? കണ്ടാലും, നിങ്ങൾ യെറുശലമിനെ നിങ്ങളുടെ ഉപദെശം കൊണ്ട നിറെച്ചു, ഈ മനുഷ്യന്റെ രക്തം ഞങ്ങളുടെ മെൽ വരുത്തുവാൻ ഭാവിക്കുന്നു എന്ന പറഞ്ഞു.

൨൯ അപ്പൊൾ പത്രൊസും ശെഷം അപ്പൊസ്തൊലന്മാരും ഉത്തരമായിട്ട, ഞങ്ങൾ മനുഷ്യരെക്കാൾ എറ്റവും ദൈവത്തെ അനുസരിക്കെണ്ടുന്നതാകുന്നു.

൩൦ നിങ്ങൾ ഒരു മരത്തിൽ തൂക്കി കൊന്നിട്ടുള്ള യെശുവിനെ നമ്മുടെ പിതാക്കന്മാരുടെ ദൈവം ഉയിൎപ്പിച്ചു.

൩൧ ഇസ്രാഎലിന അനുതാപവും പാപമൊചനവും നല്കുവാനായിട്ട, അവനെ പ്രഭുവായും രക്ഷിതാവായും ദൈവം തന്റെ വലത്ത കയ്യാൽ ഉന്നതപ്പെടുത്തിയിരിക്കുന്നു.

൩൨ ഈ കാൎയ്യങ്ങൾക്ക ഞങ്ങളും, ദൈവം തന്നെ അനുസരിക്കുന്നവൎക്ക നല്കിയ പരിശുദ്ധാത്മാവും അവന്റെ സാക്ഷികൾ ആകുന്നു എന്ന പറഞ്ഞു.

൩൩ എന്നാൽ അവർ അത കെട്ടാറെ, മഹാ ക്രൊധപ്പെട്ട, അവരെ കുലചെയ്യാനായിട്ട ആലൊചന ചെയ്തു.

൩൪ അപ്പൊൾ സകല ജനങ്ങളിലും ബഹുമാനമുള്ളവനായി, ന്യായപ്രമാണശാസ്ത്രിയായ ഗമാലിയെൽ എന്ന നാമമുള്ള ഒരു പറിശെൻ ആലൊചനസഭയിൽ എഴുനീറ്റ നിന്ന, കുറഞ്ഞൊരു നെരത്തെക്ക അപ്പൊസ്തൊലന്മാരെ പുറത്താക്കുവാൻ കല്പിച്ചു.

൩൫ പിന്നെ അവൻ അവരൊട, ഇസ്രാഎൽ മനുഷ്യരെ, നിങ്ങൾ ഈ മനുഷ്യരെ സംബന്ധിച്ച എന്ത ചെയ്വാൻ ഭാവിക്കുന്നു എന്ന നിങ്ങൾ തന്നെ സൂക്ഷിച്ചുകൊൾവിൻ.

൩൬ എന്തുകൊണ്ടെന്നാൽ ഈ നാളുകൾക്കമുമ്പെ തുദാസ എന്നവൻ എഴുനീറ്റ, താൻ വലിയവനാകുന്നു എന്ന പറഞ്ഞു, ഒരു മനുഷ്യസംഖ്യ എകദെശം നാനൂറപെർ അവനൊട ചെൎന്നുകൂടി: ആയവൻ കുല ചെയ്യ

പ്പെട്ടു; അവനെ അനുസരിച്ചിരുന്നവർ എല്ലാം ചിന്നപ്പെട്ടു, ഒന്നുമില്ലാതെ ആകയും ചെയ്തു.

൩൭ ഇവന്റെ ശെഷം ഗലിലെയക്കാരനായ യെഹൂദാ പെർവഴി ചാൎത്തിയുന്ന നാളുകളിൽ ഉണ്ടായി, തന്റെ പിന്നാലെ വളരെ ജനങ്ങളെ വലിച്ച കൂട്ടി: അവനും നശിച്ചുപൊയി; അവനെ അനുസരിച്ചിരുന്നവർ എല്ലാം ചിന്നിക്കപ്പെടുകയും ചെയ്തു.

൩൮ ഇപ്പൊളും ഞാൻ നിങ്ങളൊട പറയുന്നു, ഈ വിചാരമൊ ഈ പ്രവൃത്തിയൊ മനുഷ്യരിൽനിന്ന ഉണ്ടാകുന്നു എങ്കിൽ, അത ഇല്ലായ്മയായി തീരും:

൩൯ എന്നാൽ അത ദൈവത്തിൽനിന്ന ആകുന്നു എങ്കിൽ, അത ഇല്ലായ്മ ചെയ്വാൻ നിങ്ങൾക്ക കഴികയില്ലായ്കകൊണ്ട, നിങ്ങൾ ദൈവത്തൊടും യുദ്ധം ചെയ്യുന്നവരായി കാണപ്പെടാതിരിപ്പാനായിട്ട, ഈ മനുഷ്യരിൽനിന്ന വാങ്ങി, അവരെ വിട്ടുവിൻ എന്ന പറഞ്ഞു.

൪൦ അപ്പൊൾ അവർ അവനെ അനുസരിച്ചു: പിന്നെ അവർ അപ്പൊസ്തൊലന്മാരെ വരുത്തി, അടിച്ച, അവർ യെശുവിന്റെ നാമത്തിൽ സംസാരിക്കാതിരിപ്പാൻ കല്പിച്ച, അവരെ വിട്ടയക്കയും ചെയ്തു.

൪൧ അപ്പൊൾ അവർ അവന്റെ നാമത്തിന വെണ്ടി അവമാനം അനുഭവിപ്പാൻ തങ്ങൾ യൊഗ്യന്മാരായി എണ്ണപ്പെട്ടു എന്ന വെച്ച സന്തൊഷിച്ചുകൊണ്ട, ആലൊചനസഭയുടെ മുമ്പിൽനിന്ന പുറപ്പെട്ടുപൊയി.

൪൨ പിന്നെ അവർ ദിനംപ്രതി ദൈവാലയത്തിലും, വീടുകൾ തൊറും പഠിപ്പിക്കയും, യെശു ക്രിസ്തുവിനെ പ്രസംഗിക്കയും ചെയ്വാൻ ഒഴിയാതെ ഇരുന്നു.

## ൬ അദ്ധ്യായം.

൧ എഴ ശുശ്രൂഷക്കാർ നിയമിക്കപ്പെടുന്നത.—൮ സ്തെഫാനൊസിന്മെൽ ദൈവദൂഷണമെന്ന കുറ്റം വ്യാജമായി ചുമത്തപ്പെടുന്നത.

പിന്നെ ആ നാളുകളിൽ ശിഷ്യന്മാർ പെരുകിയപ്പൊൾ, ക്രെക്കരുടെ വിധവമാർ ദിനം പ്രതിയുള്ള ശുശ്രൂഷയിൽ ഉദാസീനമായി വിചാരപ്പെട്ടതകൊണ്ട, ക്രെക്കർ എബ്രായക്കാരുടെ നെരെ ഒരു പിറുപിറുപ്പ ഉണ്ടായിരുന്നു.

൨ അപ്പൊൾ പന്ത്രണ്ട പെർ ശിഷ്യന്മാരുടെ കൂട്ടം വിളിച്ച, ഞങ്ങൾ ദൈവത്തിന്റെ വചനം വിട്ടും കളഞ്ഞ, ഭക്ഷണമെശകളിൽ ശുശ്രൂഷ ചെയ്യുന്നത യൊഗ്യമല്ല.

൩ അതകൊണ്ട, സഹൊദരന്മാരെ, നിങ്ങളിൽനിന്ന പരിശുദ്ധാത്മാവ കൊണ്ടും, ജ്ഞാനം കൊണ്ടും നിറഞ്ഞവരായി, നല്ല സാക്ഷിപ്പെട്ട എഴ പുരുഷന്മാരെ തെരിഞ്ഞെടുത്തുകൊൾവിൻ, അവരെ ഈ കാൎയ്യത്തിനായിട്ട ഞങ്ങൾ ആക്കി വെക്കും.

൪ എന്നാൽ ഞങ്ങൾ പ്രാൎത്ഥനയിലും, വചന ശുശ്രൂഷയിലും ഇടവിടാതെ സ്ഥിരപ്പെട്ടിരിക്കും എന്ന പറഞ്ഞു.

൫ എന്നാറെ ഈ വചനം കൂട്ടത്തിന എല്ലാററിന്നും പ്രസാദമായി: അപ്പൊൾ അവർ വിശ്വാസം കൊണ്ടും പരിശുദ്ധാത്മാവ കൊണ്ടും നിറഞ്ഞ പുരുഷനായ സ്തെഫാനൊസിനെയും, ഫീലിപ്പൊസിനെയും, പ്രൊകൊറൊസിനെയും, നികാനൊറിനെയും, തിമൊനെയും, പമ്മെനാസിനെയും, അന്ത്യൊഖിയായിലെ യെഹൂദമാൎഗ്ഗം അനുസരിച്ചവനായ നിക്കൊലെയൊസിനെയും തെരിഞ്ഞെടുത്തു.

൬ അവരെ അവർ അപ്പൊസ്തൊ
ലന്മാരുടെ മുമ്പാകെ നിറുത്തി. ഇ
വർ പ്രാൎത്ഥിച്ചു, അവരുടെ മെൽ
തങ്ങളുടെ കൈകളെ വെച്ചു.
൭ പിന്നെ ദൈവത്തിന്റെ വച
നം വളൎന്നു; ശിഷ്യന്മാരുടെ എണ്ണം
യെറുശലെമിൽ എറെറവും പെരുകി;
ആചാൎയ്യന്മാരിൽ ബഹു കൂട്ടവും വി
ശ്വാസത്തിന്ന അനുസരപ്പെട്ടു.
൮ ¶ പിന്നെ സ്തെഫാനൊസ വി
ശ്വാസം കൊണ്ടും ശക്തി കൊണ്ടും
നിറഞ്ഞവനായി, ജനങ്ങളുടെ ഇ
ടയിൽ വലിയ അത്ഭുതങ്ങളെയും അ
തിശയങ്ങളെയും ചെയ്തു.
൯ അപ്പൊൾ ലിബെൎത്തിനരുടെ
എന്ന പറയപ്പെട്ട സഭയിലുള്ളവരി
ലും, കുറെനായക്കാരിലും, അലെക്സ
ന്ത്രായക്കാരിലും, കിലികിയായിൽനി
ന്നും, ആസിയായിൽനിന്നുമുള്ളവരി
ലും ചിലർ എഴുനീററ, സ്തെഫാനൊ
സിനൊട തൎക്കിച്ചു.
൰ എന്നാറെ അവൻ പറഞ്ഞ
ജ്ഞാനത്തൊടും ആത്മാവൊടും
നെരിട്ടു നില്പാൻ അവൎക്ക കഴിഞ്ഞി
ല്ല.
൰൧ അപ്പൊൾ അവർ അവൻ
മൊശെക്കും ദൈവത്തിന്നും വിരൊ
ധമായി ദൂഷണവാക്കുകളെ പറ
ഞ്ഞതിനെ ഞങ്ങൾ കെട്ടു എന്ന പ
റയുന്ന മനുഷ്യരെ വശീകരിച്ചു.
൰൨ പിന്നെ അവർ ജനങ്ങളെ
യും, മൂപ്പന്മാരെയും, ഉപാദ്ധ്യായന്മാ
രെയും ഇളക്കി, അവന്റെ നെരെ
വന്ന, അവനെ പിടിച്ചു, വിസ്താര
സഭയിലെക്ക കൊണ്ടുപൊയി.
൰൩ ഈ മനുഷ്യൻ ഈ പരിശു
ദ്ധ സ്ഥലത്തിനും വെദപ്രമാണത്തി
നും വിരൊധമായി ദൂഷണവാക്കു
കളെ മാറാതെ സംസാരിക്കുന്നു എ
ന്നും,
൰൪ നസറായക്കാരനായ ഈ യെ
ശു ഈ സ്ഥലം നശിപ്പിച്ചു, മൊശെ
നമുക്ക എല്പിച്ചിട്ടുള്ള മൎയ്യാദകളെ ഭെ
ദം വരുത്തുമെന്ന ഇവൻ പറഞ്ഞത
ഞങ്ങൾ കെട്ടുവല്ലൊ എന്നും പറ
ഞ്ഞ കള്ള സാക്ഷിക്കാരെ നിറുത്തുക
യും ചെയ്തു.
൰൫ അപ്പൊൾ വിസ്താരസഭയിൽ
ഇരുന്നവർ എല്ലാവരും അവനെ സൂ
ക്ഷിച്ചുനൊക്കി, അവന്റെ മുഖം ഒ
രു ദൈവദൂതന്റെ മുഖം എന്ന പൊ
ലെ കണ്ടു.

## ൭ അദ്ധ്യായം.

൧ സ്തെഫാനൊസ തന്റെ കുററച്ചു
മതലെക്ക ഉത്തരം പറയുന്നത.— ൫൪ അവനെ കല്ലെറിഞ്ഞകൊല്ലു
ന്നത.

അപ്പൊൾ പ്രധാനാചാൎയ്യൻ ഈ
കാൎയ്യങ്ങൾ ഇപ്രകാരം തന്നെ ആക
ന്നുവൊ? എന്ന പറഞ്ഞു.
൨ എന്നാറെ അവൻ പറഞ്ഞു, സ
ഹൊദരന്മാരായും പിതാക്കന്മാരായു
മുള്ള മനുഷ്യരെ, കെട്ടുകൊൾവിൻ;
നമ്മുടെ പിതാവായ അബ്രഹാം
ഖാറാനിൽ കുടിയിരിക്കുന്നതിന മു
മ്പെ, അവൻ മെസൊപൊത്താമി
യായിലിരിക്കുമ്പൊൾ, മഹത്വത്തി
ന്റെ ദൈവം അവന്ന പ്രത്യക്ഷ
നായി,
൩ അവനൊട, നീ നിന്റെ സ്വ
ദെശവും, നിന്റെ സ്വജനവും വി
ട്ടു പുറപ്പെട്ടു, ഞാൻ നിനക്ക കാണി
ക്കും നാട്ടിലെക്ക വരിക, എന്ന പറ
ഞ്ഞു.
൪ അപ്പൊൾ അവൻ കൽദായക്കാ
രുടെ ദെശത്തനിന്ന പുറപ്പെട്ടു,
ഖാറാനിൽ കുടിയിരുന്നു: പിന്നെ
അവിടെനിന്ന അവന്റെ പിതാ
വ മരിച്ചതിന്റെ ശെഷം, അവൻ
നിങ്ങൾ ഇപ്പൊൾ കുടിയിരിക്കുന്ന
ഈ നാട്ടിലെക്ക അവനെ കുടിനീ
ക്കി.
൫ എന്നാറെയും അവൻ അതിൽ

ഒരു കാലടിനിലം പൊലും അവകാശം അവന കൊടുത്തില്ല: എങ്കിലും അവന പൈതലില്ലാഞ്ഞപ്പൊൾ തന്നെ, അത അവന്ന അവന്റെ ശെഷം അവന്റെ സന്തതിക്കും അവകാശമാക്കികൊടുക്കുമെന്ന അവൻ വാഗ്ദത്തം ചെയ്തു.

൬ പിന്നെയും ദൈവം ഇപ്രകാരം പറഞ്ഞു, അവന്റെ സന്തതി ഒരു അന്യദെശത്തിൽ കുടിയിരിക്കും; അവർ അവരെ അടിമകളാക്കി, നാനൂറ സംവത്സരം അവരെ ഉപദ്രവിക്കും.

൭ അവർ അടിമപ്പെടുന്നത ആൎക്കൊ ആ ജാതിയെ ഞാൻ വിധിക്കും എന്നും, അതിന്റെ ശെഷം അവർ പുറപ്പെട്ടുവന്ന, ഇസ്ഥലത്തിൽ എന്നെ സെവിക്കും എന്നും ദൈവം പറയുന്നു.

൮ വിശെഷിച്ചും അവൻ അവന ചെലാകൎമ്മം എന്നുള്ള ഉടമ്പടി കൊടുത്തു: ഇപ്രകാരം അബ്രഹാം ഇസ്സാക്കിനെ ജനിപ്പിച്ചു, എട്ടാം ദിവസത്തിൽ അവനെ ചെലചെയ്തു; ഇസ്സാക്ക യാക്കൊബിനെയും, യാക്കൊബ പന്ത്രണ്ട ഗൊത്രപിതാക്കന്മാരെയും ജനിപ്പിച്ചു.

൯ പിന്നെ ഗൊത്രപിതാക്കന്മാർ അസൂയപ്പെട്ട, യൊസെഫിനെ എജിപ്തിലെക്ക വിറ്റുകളഞ്ഞു: എങ്കിലും ദൈവം അവനൊട കൂടെ ഉണ്ടായിരുന്നു;

൰ അവനെ അവന്റെ സകല ഉപദ്രവങ്ങളിൽനിന്ന വിടിച്ചു, എജിപ്തിലെ രാജാവായ ഫറഒവിന്റെ മുമ്പാകെ, അവന കൃപയും ജ്ഞാനവും കൊടുക്കയും ചെയ്തു: അവൻ അവനെ എജിപ്തിനും തന്റെ കുഡുംബത്തിന എല്ലാറ്റിനും അധിപതിയാക്കി.

൰൧ പിന്നെ എജിപ്ത എന്നും കാനാൻ എന്നും ഉള്ള നാട്ടിൽ എല്ലാം ക്ഷാമവും മഹാ ഉപദ്രവവും ഉണ്ടായി: നമ്മുടെ പിതാക്കന്മാൎക്കും ആഹാരം കിട്ടിയില്ല.

൰൨ പിന്നെ എജിപ്തിൽ ധാന്യം ഉണ്ട എന്ന യാക്കൊബ കെൾക്ക കൊണ്ട, നമ്മുടെ പിതാക്കന്മാരെ ഒന്നാമത അയച്ചു.

൰൩ രണ്ടാം പ്രാവശ്യമൊ യൊസെഫ തന്റെ സഹൊദരന്മാൎക്ക അറിയപ്പെട്ടവനായി; അത്രയുമല്ല യൊസെഫിന്റെ വംശം ഫറഒവിനൊട അറിയിക്കപ്പെട്ടു.

൰൪ പിന്നെ യൊസെഫ ആളയച്ചു, തന്റെ പിതാവായ യാക്കൊബിനെയും, തന്റെ വംശം എല്ലാം കൂടി എഴുപത്തഞ്ചു ജീവാത്മാക്കളെയും വരുത്തി.

൰൫ അപ്രകാരം യാക്കൊബ എജിപ്തിലെക്ക പുറപ്പെട്ട ചെന്നു, അവിടെ അവനും നമ്മുടെ പിതാക്കന്മാരും മരിച്ചു,

൰൬ അവിടെനിന്ന ശികെമിലെക്ക കൊണ്ടുവരപ്പെട്ട, അബ്രഹാം ശികെമിന്റെ പിതാവായ എമ്മൊറിന്റെ പുത്രന്മാരൊട വിലെക്ക വാങ്ങീട്ടുള്ള പ്രെതക്കല്ലറയിൽ അടക്കപ്പെട്ടു.

൰൭ ¶ പിന്നെ ദൈവം അബ്രഹാമിനൊട സത്യം ചെയ്തിട്ടുള്ള വാഗ്ദത്തത്തിന്റെ കാലം സമീപിച്ചപ്പൊൾ,

൰൮ യൊസെഫിനെ അറിയാത്ത മറെറാരു രാജാവ ഉണ്ടായത വരെ, ജനങ്ങൾ എജിപ്തിൽ വളൎന്ന പെരുകി.

൰൯ ആയവൻ നമ്മുടെ ജാതിയൊട കൃത്രിമം ചെയ്ത, നമ്മുടെ പിതാക്കന്മാരുടെ പൈതങ്ങൾ ജീവിക്കാതെ ഇരിക്കെണ്ടുന്നതിനായിട്ട, അവരെ പുറത്തിട്ടുകളവാൻ തക്കവണ്ണം അവരെ ഉപദ്രവിച്ചു.

൨൰ ആ കാലത്തിൽ മൊശെ ജ

നിച്ചു, അതിസുന്ദരനായിരുന്നു, അവൻ മൂന്ന മാസം തന്റെ പിതാവിന്റെ വീട്ടിൽ വളൎത്തപ്പെട്ടു:

൨൧ പിന്നെ അവൻ പുറത്താക്കപ്പെട്ടപ്പൊൾ, ഫറൊവിന്റെ പുത്രി അവനെ എടുത്ത, തന്റെ പുത്രനായിട്ട വളൎത്തി.

൨൨ പിന്നെ മൊശെ എജിപ്തക്കാരുടെ സകല ജ്ഞാനത്തിലും ശിക്ഷിച്ചു, വാക്കുകളിലും ക്രിയകളിലും സമൎത്ഥനായി.

൨൩ പിന്നെ അവന നാല്പത വയസ്സ തികഞ്ഞപ്പൊൾ, ഇസ്രാഎൽ പുത്രന്മാരായ തന്റെ സഹൊദരന്മാരെ ചെന്ന കാണെണം എന്ന അവന്റെ ഹൃദയത്തിൽ തൊന്നി.

൨൪ അവരിൽ അന്യായം അനുഭവിക്കുന്ന ഒരുത്തനെ കണ്ടാറെ, അവനെ കാത്ത രക്ഷിച്ചു, എജിപ്തക്കാരനെ കൊന്ന, ഉപദ്രവപ്പെട്ടവന വെണ്ടി പ്രതിക്രിയ ചെയ്തു.

൨൫ വിശെഷിച്ച ദൈവം അവന്റെ കൈകൊണ്ട തങ്ങൾക്ക രക്ഷ തരുമെന്ന അവന്റെ സഹൊദരന്മാർ അറിയും എന്ന അവൻ വിചാരിച്ചു: എന്നാൽ അവർ അറിഞ്ഞില്ല

൨൬ പിറ്റെ ദിവസത്തിലും അവർ കലഹിക്കുമ്പൊൾ, അവൻ അവൻ തന്നെ താൻ കാണിച്ചു, മനുഷ്യരെ, നിങ്ങൾ സഹൊദരന്മാരാകുന്നു, നിങ്ങൾ തമ്മിൽ തമ്മിൽ എന്തിന അന്യായം ചെയ്യുന്നു? എന്ന പറഞ്ഞ, അവരെ സമാധാനപ്പെടുത്തുവാൻ ശ്രമിച്ചു.

൨൭ എന്നാറെ തന്റെ അയല്ക്കാരനൊട അന്യായം ചെയ്യുന്നവൻ അവനെ തള്ളിക്കളഞ്ഞ, നിന്നെ ഞങ്ങളുടെ മെൽ പ്രമാണിയായും ന്യായാധിപതിയായും ആക്കിവെച്ചവൻ ആര?

൨൮ നീ ഇന്നലെ എജിപ്തക്കാരനെ കൊന്ന പ്രകാരം തന്നെ, എന്നെയും കൊല്ലുവാൻ മനസ്സുണ്ടൊ? എന്ന പറഞ്ഞു,

൨൯ അപ്പൊൾ ഈ വാക്കിനാൽ മൊശെ ഓടിപ്പൊയി, മദിയാൻ എന്ന ദെശത്തിൽ പരദെശിയായിരുന്നു, അവിടെ രണ്ട പുത്രന്മാരെ ജനിപ്പിച്ചു.

൩൦ പിന്നെ നാല്പത സംവത്സരം കഴിഞ്ഞതിന്റെ ശെഷം, സീനാ പൎവതത്തിലെ വനത്തിൽ കൎത്താവിന്റെ ദൂതൻ ഒരു കാട്ടിൽ അഗ്നിജ്വാലയിൽ അവന പ്രത്യക്ഷനായി.

൩൧ മൊശെ [അത] കണ്ടാറെ, ആ കാഴ്ചയിൽ ആശ്ചൎയ്യപ്പെട്ടു: അവൻ അത സൂക്ഷിച്ചു നൊക്കുവാനായിട്ട അടുത്തു വരുമ്പൊൾ, അവനൊട കൎത്താവിന്റെ ശബ്ദം ഉണ്ടായി,

൩൨ ഞാൻ നിന്റെ പിതാക്കന്മാരുടെ ദൈവമായി, അബ്രഹാമിന്റെ ദൈവവും, ഇസ്സാക്കിന്റെ ദൈവവും, യാക്കൊബിന്റെ ദൈവവും ആകുന്നു എന്ന [പറഞ്ഞു.] അപ്പൊൾ മൊശെ വിറച്ചു, സൂക്ഷിച്ചു നൊക്കുവാൻ തുനിഞ്ഞില്ല.

൩൩ പിന്നെയും കൎത്താവ അവനൊട, നീ നില്ക്കുന്ന സ്ഥലം ശുദ്ധമുള്ള നിലമാകകൊണ്ട, നിന്റെ പാദങ്ങളിൽനിന്ന നിന്റെ ചെരിപ്പുകളെ ഊരിക്കളക.

൩൪ എജിപ്തിലുള്ള എന്റെ ജനങ്ങളുടെ ഉപദ്രവം ഞാൻ കണ്ടു, ഞാൻ കണ്ടു, അവരുടെ ഞെരുക്കവും കെട്ടു, ഞാൻ അവരെ വിടീപ്പാനായിട്ട ഇറങ്ങി വന്നു. ഇപ്പൊൾ നീ വരിക, ഞാൻ നിന്നെ എജിപ്തിലെക്ക അയക്കും, എന്ന പറഞ്ഞു.

൩൫ നിന്നെ പ്രമാണിയായും ന്യായാധിപതിയായും ആക്കിവെച്ചവൻ ആര? എന്ന അവർ പറഞ്ഞ ഉപെക്ഷിച്ചിട്ടുള്ള ഈ മൊശെയെ തന്നെ,

ദൈവം കാട്ടിൽ അവന പ്രത്യക്ഷനായ ദൈവദൂതന്റെ കൈകൊണ്ട പ്രമാണിയായും രക്ഷിതാവായും ആക്കി അയച്ചു.

൩൬ ഇവൻ എജിപ്തു ദെശത്തിലും, ചെങ്കടലിലും നാല്പത സംവത്സരം വനപ്രദെശത്തിലും അത്ഭുതങ്ങളെയും അതിശയങ്ങളെയും ചെയ്തിട്ട, അവരെ പുറത്ത കൊണ്ടുവന്നു.

൩൭ നിങ്ങളുടെ ദൈവമായ കൎത്താവ എന്നെ പൊലെ ഒരു ദീൎഘദൎശിയെ നിങ്ങളുടെ സഹൊദരന്മാരിൽനിന്ന നിങ്ങൾക്കായിട്ട എഴുനീല്പിക്കും; അവനെ നിങ്ങൾ ചെവികൊള്ളും എന്ന ഇസ്രാഎൽ പുത്രന്മാരൊട പറഞ്ഞിട്ടുള്ള മൊശെ ഇവൻ തന്നെ ആകുന്നു.

൩൮ സീനാ പൎവ്വതത്തിൽ തന്നൊട കൂടെ സംസാരിച്ചിട്ടുള്ള ദൈവദൂതനൊടും, നമ്മുടെ പിതാക്കന്മാരൊടും കൂടെ വനപ്രദെശത്തിലെ സഭയിൽ ഇരുന്നവനും, നമുക്ക തരുവാനായിട്ട ജീവനുള്ള വാക്യങ്ങളെ കൈക്കൊണ്ടവനും ഇവൻ ആകുന്നു.

൩൯ നമ്മുടെ പിതാക്കന്മാർ അവനൊട അനുസരിച്ചിരിപ്പാൻ മനസ്സില്ലാതെ, അവനെ തങ്ങളിൽനിന്ന തള്ളിക്കളഞ്ഞ, തങ്ങളുടെ ഹൃദയങ്ങളിൽ എജിപ്തിലെക്ക തിരിച്ചുപൊയി,

൪൦ അഹറൊനൊട, ഞങ്ങളെ എജിപ്തു ദെശത്തിൽനിന്ന കൂട്ടികൊണ്ടുപൊന്നിട്ടുള്ള ഈ മൊശെക്കൊ, അവന എന്തു വന്നു എന്ന ഞങ്ങൾ അറിയായ്കകൊണ്ട, ഞങ്ങളുടെ മുമ്പിൽ നടപ്പാനായിട്ട, ഞങ്ങൾക്ക ദൈവങ്ങളെ നീ ഉണ്ടാക്കുക എന്ന പറഞ്ഞു.

൪൧ പിന്നെ ആ ദിവസങ്ങളിൽ അവർ ഒരു കാളക്കുട്ടിയുണ്ടാക്കി, ആ വിഗ്രഹത്തിന ബലി നല്കി, തങ്ങളുടെ കൈക്രിയകളിൽ തന്നെ സന്തൊഷപ്പെട്ടു.

൪൨ അപ്പൊൾ ദൈവം തിരിഞ്ഞ ആകാശത്തിലെ സൈന്യം പൂജിപ്പാനായിട്ട അവരെ എല്പിച്ചു; ദീൎഘദൎശിമാരുടെ പുസ്തകത്തിൽ എഴുതപ്പെട്ടിരിക്കുന്ന പ്രകാരം തന്നെ, ഇസ്രാഎൽ കുഡുംബക്കാരെ, നിങ്ങൾ വനപ്രദെശത്തിൽ നാല്പത സംവത്സരകാലം എനിക്ക മൃഗവധങ്ങളെയും ബലികളെയും നല്കീട്ടുണ്ടൊ?

൪൩ വന്ദിപ്പാനായിട്ട നിങ്ങൾ ഉണ്ടാക്കീട്ടുള്ള രൂപങ്ങളാകുന്ന മൊലൊക്കിന്റെ കൂടാരവും, നിങ്ങളുടെ ദെവനാകുന്ന റെംഫാന്റെ നക്ഷത്രവും നിങ്ങൾ എടുത്തുകൊണ്ടുപൊന്നുവല്ലൊ; എന്നാൽ ഞാൻ നിങ്ങളെ ബാബിലൊന്ന അപ്പുറം കടിനീക്കും.

൪൪ നീ കണ്ട മാതിരിപ്രകാരം തന്നെ അത ഉണ്ടാക്കെണം എന്ന മൊശെയൊട പറഞ്ഞവൻ കല്പിച്ച പ്രകാരം സാക്ഷി കൂടാരം നമ്മുടെ പിതാക്കന്മാരുടെ ഇടയിൽ വനപ്രദെശത്തിൽ ഉണ്ടായിരുന്നു.

൪൫ ആയതും നമ്മുടെ പിന്നത്തെ പിതാക്കന്മാർ യെശുവിനൊട കൂടെ നമ്മുടെ പിതാക്കന്മാരുടെ മുഖത്തിൽനിന്ന ദൈവം പുറത്താക്കി കളഞ്ഞ പുറജാതിക്കാരുടെ അവകാശത്തിലെക്ക ദാവീദിന്റെ നാളുകൾ വരെയും കൊണ്ടുവന്നു.

൪൬ ഇവൻ ദൈവത്തിന്റെ മുമ്പാകെ കൃപ കണ്ട, യാക്കൊബിന്റെ ദൈവത്തിനായി ഒരു വാസസ്ഥലം കാണെണമെന്ന ആഗ്രഹിച്ചു.

൪൭ എന്നാൽ ശൊലൊമൊൻ അവനായിട്ട ഒരു ആലയം പണിതു.

൪൮ എങ്കിലും അത്യുന്നതനായവൻ കൈകൾ കൊണ്ട തീൎക്കപ്പെട്ട ആലയങ്ങളിൽ വസിക്കുന്നില്ല.

൪൯ അപ്രകാരം ദീൎഘദൎശി പറ

യുന്നു, സ്വൎഗ്ഗം എന്റെ സിംഹാസനവും, ഭൂമി എന്റെ പാദപീഠവും ആകുന്നു: നിങ്ങൾ എതുപ്രകാരമുള്ള ആലയം ഇനിക്കായിട്ട തീൎക്കും? അല്ലെങ്കിൽ എന്റെ അധിവാസസ്ഥലം എതാകുന്നു?

൫൦ എന്റെ കൈ ഇവ വസ്തുക്കളെ ഒക്കെയും ഉണ്ടാക്കീട്ടില്ലയൊ? എന്ന കൎത്താവ പറയുന്നു.

൫൧ കഠിനകണ്ഠക്കാരും, ഹൃദയത്തിലും ചെവികളിലും ചെലാകൎമ്മം ചെയ്യപ്പെടാത്തവരുമായുള്ളൊരെ, നിങ്ങൾ എല്ലായ്പ്പൊഴും പരിശുദ്ധാത്മാവിനൊട മറുക്കുന്നു: നിങ്ങളുടെ പിതാക്കന്മാർ ചെയ്ത പ്രകാരം തന്നെ നിങ്ങളും ചെയ്യുന്നു.

൫൨ ദീൎഘദൎശിമാരിൽ എവനെ നിങ്ങളുടെ പിതാക്കന്മാർ പീഡിപ്പിക്കാതെ ഇരുന്നു? അത്രയുമല്ല നീതിമാനായവന്റെ വരവിനെ കുറിച്ച മുൻ അറിയിച്ചിട്ടുള്ളവരെ അവർ കൊന്നു, ആയവന നിങ്ങൾ ഇപ്പൊൾ ദ്രൊഹികളായും കുലപാതകന്മാരായും തീൎന്നു:

൫൩ നിങ്ങൾ ദൈവദൂതന്മാരുടെ നിരകളിൽ ന്യായപ്രമാണം കൈക്കൊണ്ടു, അത പ്രമാണിച്ചിട്ടുമില്ല.

൫൪ ¶ അവർ ഇവ കാൎയ്യങ്ങളെ കെട്ടാറെ, അവരുടെ ഹൃദയങ്ങളിൽ അറക്കപ്പെട്ട, അവന്റെ നെരെ പല്ലുകടിച്ചു.

൫൫ എങ്കിലും അവൻ പരിശുദ്ധാത്മാവിനാൽ നിറഞ്ഞവനായി, ആകാശത്തിലെക്ക മെല്പട്ട സൂക്ഷിച്ച നൊക്കി, ദൈവത്തിന്റെ മഹത്വവും, ദൈവത്തിന്റെ വലത്തഭാഗത്തിൽ യെശുവിനെ നില്ക്കുന്നതും കണ്ടു,

൫൬ കണ്ടാലും, സ്വൎഗ്ഗങ്ങൾ തുറന്നിരിക്കുന്നതും, മനുഷ്യന്റെ പുത്രൻ ദൈവത്തിന്റെ വലത്ത ഭാഗത്തിൽ നില്ക്കുന്നതിനെയും ഞാൻ കാണുന്നു, എന്ന പറഞ്ഞു.

൫൭ അപ്പൊൾ അവർ ഒരു മഹാ ശബ്ദത്തൊടെ നിലവിളിച്ച, തങ്ങളുടെ ചെവികളെ പൊത്തിക്കൊണ്ട, എക മനസ്സൊടെ അവന്റെ മെൽ പാഞ്ഞുചെന്നു;

൫൮ അവനെ നഗരത്തിന പുറത്ത തള്ളിക്കളഞ്ഞ, അവനെ കല്ലെറികയും ചെയ്തു: സാക്ഷിക്കാരും തങ്ങളുടെ വസ്ത്രങ്ങളെ ശൌൽ എന്ന പെരുള്ള ഒരു ബാലന്റെ പാദങ്ങളുടെ അരികെ വെച്ചു.

൫൯ കൎത്താവായ യെശു, എന്റെ ആത്മാവിനെ കൈക്കൊള്ളെണമെ എന്ന പറഞ്ഞ, പ്രാൎത്ഥിക്കുന്ന സ്തെഫാനൊസിനെ അവർ കല്ലെറിഞ്ഞു.

൬൦ പിന്നെ അവൻ മുട്ടുകുത്തി, കൎത്താവെ, ഇവ പാപം അവരുടെ മെൽ നിറുത്തരുതെ എന്ന മഹാ ശബ്ദത്തൊടെ വിളിച്ച പറഞ്ഞു. ഇത പറഞ്ഞിട്ട, അവൻ ഉറങ്ങിപ്പൊയി.

## ൮ അദ്ധ്യായം.

൧ ശമറിയായിൽ സഭ ഉണ്ടായത. ൧൪ അത പത്രൊസിനാലും യൊഹന്നാനാലും ഉറപ്പിക്കപ്പെടുന്നത.—൨൬ ഫിലിപ്പൊസ ഒരു നപുംസകനെ ബപ്തിസ്മചെയ്യാൻ അയക്കപ്പെടുന്നത.

ശൌലും അവനെ കുലചെയ്യുന്നതിന സമ്മതിച്ചുകൊണ്ടിരുന്നു. പിന്നെ ആ കാലത്തിൽ യെറുശലെമിലുള്ള സഭയുടെ നെരെ ഒരു മഹാ ഉപദ്രവം ഉണ്ടായി: അപ്പൊസ്തൊലന്മാർ ഒഴികെ, എല്ലാവരും യെഹൂദിയായുടെയും ശമറിയായുടെയും ദെശങ്ങളിൽ എല്ലാടവും ചിന്നപ്പെട്ടു.

൨ വിശെഷിച്ചും ദൈവഭക്തിയുള്ള മനുഷ്യർ സ്തെഫാനൊസിനെ [കുഴിച്ചിടുവാൻ] കൊണ്ടുപൊയി, അവനെ കുറിച്ച വലുതായ പ്രലാപം ചെയ്തു.

൩ എന്നാലൊ ശൌൽ സഭയെ നശിപ്പിച്ചു, വീടുകൾ തൊറും കടന്ന, പുരുഷന്മാരെയും സ്ത്രീകളെയും പിടിച്ചവലിച്ച കാരാഗൃഹത്തിലെക്ക എല്പിച്ചു.

൪ ആകയാൽ ചിന്നപ്പെട്ടവർ വചനം പ്രസംഗിച്ചുകൊണ്ട എല്ലാടവും സഞ്ചരിച്ചു.

൫ അപ്പൊൾ ഫീലിപ്പൊസ ശമറിയ നഗരത്തിലെക്ക വന്ന, അവൎക്ക ക്രിസ്തുവിനെ പ്രസംഗിച്ചു.

൬ വിശെഷിച്ചും ഫീലിപ്പൊസ ചെയ്ത അതിശയങ്ങളെ ജനങ്ങൾ കെൾക്കയും കാണ്കയും ചെയ്തുകൊണ്ട, അവനാൽ പറയപ്പെട്ട കാൎയ്യങ്ങളിൽ ഏകമനസ്സൊടെ താല്പൎയ്യപ്പെട്ടിരുന്നു.

൭ എന്തെന്നാൽ അശുദ്ധാത്മാക്കൾ പലരിൽ ഉണ്ടായിരുന്നു, മഹാ ശബ്ദത്തൊടെ നിലവിളിച്ചുകൊണ്ട അവരിൽനിന്ന പുറപ്പെട്ടുപൊന്നു: അനെകം പക്ഷവാതക്കാരും മുടന്തന്മാരും സൌഖ്യമാക്കപ്പെട്ടു.

൮ ആ നഗരത്തിൽ മഹാ സന്തൊഷം ഉണ്ടാകയും ചെയ്തു.

൯ ¶ എന്നാൽ ശിമൊൻ എന്ന പെരുള്ള ഒരു മനുഷ്യൻ ഉണ്ടായിരുന്നു, അവൻ മുമ്പെ തന്നെ ആ നഗരത്തിൽ ക്ഷുദ്രം ചെയ്തു, താൻ ഒരു വലിയവൻ എന്ന ചൊല്ലി, ശമറിയാ ജാതിയെ ഭ്രമിപ്പിച്ചുകൊണ്ട ഇരുന്നു:

൰ ഇവൻ ദൈവത്തിന്റെ മഹാ ശക്തിയാകുന്നു എന്ന പറഞ്ഞ, അവർ മഹാ ചെറിയവർ മുതൽ മഹാ വലിയവർ വരെ എല്ലാവരും അവനിൽ ശ്രദ്ധകൊടുത്തു.

൰൧ അനെകം കാലമായി അവൻ തന്റെ ക്ഷുദ്രങ്ങൾ കൊണ്ട അവരെ ഭ്രമിപ്പിച്ചതിനാൽ, അവർ അവനിൽ ശ്രദ്ധകൊടുക്കയും ചെയ്തു.

൰൨ എന്നാറെ ദൈവത്തിന്റെ രാജ്യത്തെയും, യെശു ക്രിസ്തുവിന്റെ നാമത്തെയും സംബന്ധിച്ചുള്ള കാൎയ്യങ്ങളെ പ്രസംഗിക്കുന്ന ഫീലിപ്പൊസിനെ അവർ വിശ്വസിച്ചപ്പൊൾ, തങ്ങൾ പുരുഷന്മാരും സ്ത്രീകളും ബപ്തിസ്മപ്പെട്ടു.

൰൩ അപ്പൊൾ ശിമൊൻ താനും വിശ്വസിച്ചു: അവൻ ബപ്തിസ്മപ്പെട്ടാറെ, ഫീലിപ്പൊസിനൊട കൂടെ സ്ഥിരപ്പെട്ട, ചെയ്യപ്പെട്ട അടയാളങ്ങളെയും മഹാ അതിശയങ്ങളെയും കണ്ട, വിസ്മയിച്ചു.

൰൪ ¶ പിന്നെ യെറുശലമിലുള്ള അപ്പൊസ്തൊലന്മാർ ശമറിയ ദൈവത്തിന്റെ വചനം കൈക്കൊണ്ടു എന്ന കെട്ടപ്പൊൾ, അവർ പത്രൊസിനെയും യൊഹന്നാനെയും അവരുടെ അടുക്കലെക്ക അയച്ചു.

൰൫ ആയവർ വന്നാറെ അവർ പരിശുദ്ധാത്മാവിനെ പ്രാപിക്കെണമെന്ന അവൎക്ക വെണ്ടി പ്രാൎത്ഥിച്ചു.

൰൬ (എന്തെന്നാൽ അത വരെ അവരിൽ ഒരുത്തന്റെ മെലും അവൻ ഇറങ്ങീട്ടുണ്ടായിരുന്നില്ല: അവർ കൎത്താവായ യെശുവിന്റെ നാമത്തിൽ ബപ്തിസ്മപ്പെട്ടിരുന്നതെ ഉള്ളു.)

൰൭ അപ്പൊൾ അവർ അവരുടെ മെൽ തങ്ങളുടെ കൈകളെ വെച്ചു, അവർ പരിശുദ്ധാത്മാവിനെ പ്രാപിക്കയും ചെയ്തു.

൰൮ ¶ എന്നാൽ അപ്പൊസ്തൊലന്മാരുടെ കൈകൾ മെൽ വെക്കുന്നതിനാൽ പരിശുദ്ധാത്മാവ നല്കപ്പെട്ടു എന്ന ശിമൊൻ കണ്ടാറെ, അവൻ അവൎക്ക ദ്രവ്യം കൊണ്ടുവന്ന,

൰൯ ഞാൻ യാതൊരുത്തന്റെ മെലും കൈകളെ വെക്കുമൊ, അവൻ പരിശുദ്ധാത്മാവിനെ പ്രാപിക്കെണ്ടുന്നതിന, നിങ്ങൾ ഈ അധികാരം എനിക്കും തരെണം എന്ന പറഞ്ഞു.

൨൦ അപ്പൊൾ പത്രൊസ അവനൊട, ദൈവത്തിന്റെ ദാനം ദ്രവ്യം കൊണ്ട സമ്പാദിക്കാം എന്ന നീ വിചാരിച്ചതകൊണ്ട, നിന്റെ ദ്രവ്യം നിന്നൊട കൂടെ നശിച്ചു പൊകട്ടെ.

൨൧ നിന്റെ ഹൃദയം ദൈവത്തിന്റെ മുമ്പാകെ നെരായിരിക്കുന്നില്ലായ്കകൊണ്ട, ഈ കാൎയ്യത്തിൽ നിനക്ക ഒരു പങ്കും ഒഹരിയും ഇല്ല.

൨൨ അതകൊണ്ട നിന്റെ ഈ ദുഷ്ടതയിൽനിന്ന അനുതാപപ്പെട്ട, നിന്റെ ഹൃദയത്തിലെ നിരൂപണം നിനക്ക ക്ഷമിക്കപ്പെട്ടുമൊ എന്ന വെച്ച ദൈവത്തൊട പ്രാൎത്ഥിക്ക.

൨൩ എന്തകൊണ്ടെന്നാൽ നീ കയ്പുള്ള പിത്തത്തിലും, അവനീതിയുടെ കെട്ടിലും ഇരിക്കുന്നു എന്ന ഞാൻ കാണുന്നു എന്ന പറഞ്ഞു.

൨൪ അപ്പൊൾ ശീമൊൻ ഉത്തരമായിട്ട, നിങ്ങൾ പറഞ്ഞിട്ടുള്ള കാൎയ്യങ്ങളിൽ ഒന്നും എന്റെ മെൽ വരാതെ ഇരിപ്പാനായിട്ട, നിങ്ങൾ എനിക്ക വെണ്ടി കൎത്താവിനൊട പ്രാൎത്ഥിച്ചുകൊൾവിൻ എന്ന പറഞ്ഞു.

൨൫ പിന്നെ അവർ സാക്ഷിപ്പെടുത്തി, കൎത്താവിന്റെ വചനം പ്രസംഗിച്ചതിന്റെ ശെഷം, യെറുശലമിലെക്ക തിരിച്ചുപൊയി, ശമറിയക്കാരുടെ പല ഗ്രാമങ്ങളിലും പ്രസംഗിച്ചു.

൨൬ ¶ അപ്പൊൾ കൎത്താവിന്റെ ദൂതൻ ഫിലിപ്പൊസിനൊട സംസാരിച്ചു, നീ എഴുനീറ്റ, തെക്കൊട്ട യെറുശലമിൽനിന്ന ഗാശായ്ക്ക പൊകുന്ന വനമായുള്ള വഴിയിലെക്ക പൊക എന്ന പറഞ്ഞു.

൨൭ അപ്രകാരം അവൻ എഴുനീറ്റ പൊയി: അപ്പൊൾ, കണ്ടാലും, എഥിയൊപ്പിയക്കാരുടെ രാജ്ഞിയായ കാന്താക്കിയുടെ കീഴിൽ അധികാരിയായയൊരു നപുംസകനായി, അവളുടെ ഭണ്ഡാരത്തിന് എല്ലാറ്റിന്മെലും വിചാരമുള്ളവനായി, ഉപാസിപ്പാനായിട്ട യെറുശലമിലെക്ക വന്നിരുന്നവനായുള്ള ഒരു എഥിയൊപ്പിയക്കാരൻ

൨൮ തിരിച്ചു പൊകയും, തന്റെ രഥത്തിൽ ഇരുന്നുകൊണ്ട എശായാ ദീൎഘദൎശിയുടെ പുസ്തകം വായിക്കയും ആയിരുന്നു.

൨൯ അപ്പൊൾ ആത്മാവ ഫിലിപ്പൊസിനൊട, നീ അരികെ ചെന്ന, ഈ രഥത്തൊട ചെൎന്നുകൊൾക എന്ന പറഞ്ഞു.

൩൦ അപ്പൊൾ ഫിലിപ്പൊസ അവിടെക്ക ഓടി, അവൻ എശായാ ദീൎഘദൎശിയുടെ പുസ്തകം വായിക്കുന്നതിനെ കെട്ട, നീ വായിക്കുന്നത ഇന്നതെന്ന നീ തിരിച്ചറിയുന്നുവൊ? എന്ന പറഞ്ഞു.

൩൧ എന്നാറെ അവൻ, ഒരുത്തൻ എനിക്ക കാട്ടിത്തരാതെ, എനിക്ക എങ്ങിനെ കഴിയും? എന്ന പറഞ്ഞ, ഫിലിപ്പൊസ കയറിവന്ന, തന്നൊട കൂടെ ഇരിക്കെണം എന്ന അപെക്ഷിച്ചു.

൩൨ അവൻ വെദവാക്യത്തിൽ വായിച്ചിരുന്ന സ്ഥലം ഇത ആയിരുന്നു, അവൻ ഒര ആട എന്ന പൊലെ കുലെക്ക കൊണ്ടുപൊകപ്പെട്ടു; കത്രികക്കാരന്റെ മുമ്പാകെ ശബ്ദിക്കാത്ത ആട്ടിങ്കുട്ടി എന്ന പൊലെ അവൻ തന്റെ വായ തുറക്കാതെ ഇരുന്നു:

൩൩ അവന്റെ താഴ്മയിൽ അവന്റെ വിധി എടുത്തുകളയപ്പെട്ടു: എന്നാൽ അവന്റെ ജീവൻ ഭൂമിയിൽനിന്ന എടുത്തുകളയപ്പെട്ടത കൊണ്ട, അവന്റെ സന്തതിയെ ആര വിവരം പറയും?

൩൪ എന്നാറെ നപുംസകൻ ഫിലിപ്പൊസിനൊട ഉത്തരമായിട്ട, ദീൎഘദൎശി ആരെ കുറിച്ച ഇത പറയു

ന്നു? തന്നെ കുറിച്ച തന്നെയൊ, മറ്റൊരുത്തനെ കുറിച്ചൊ? എന്ന ഞാൻ നിന്നൊട അപെക്ഷിക്കുന്നു എന്ന പറഞ്ഞു.

൩൰൫ അപ്പൊൾ ഫിലിപ്പൊസ തന്റെ വായ തുറന്ന, ഈ വെദവാക്യത്തിൽനിന്ന തുടങ്ങി, അവനൊട യെശുവിനെ പ്രസംഗിച്ചു.

൩൰൬ പിന്നെ അവർ വഴിയെ പൊകുമ്പൊൾ, വെള്ളമുള്ള ഒരു സ്ഥലത്തെക്ക വന്നു: അപ്പൊൾ നപുംസകൻ, കണ്ടാലും, ഇവിടെ വെള്ളം ഉണ്ട, ഞാൻ ബപ്തിസ്മപ്പെടുന്നതിന എന്ത വിരൊധമിരിക്കുന്നു? എന്ന പറഞ്ഞു.

൩൰൭ അപ്പൊൾ ഫിലിപ്പൊസ, നീ പൂൎണ്ണ ഹൃദയത്തൊടും വിശ്വസിക്കുന്നു എങ്കിൽ, ന്യായമുണ്ട എന്ന പറഞ്ഞു. എന്നാറെ അവൻ ഉത്തരമായിട്ട, യെശു ക്രിസ്തു ദൈവത്തിന്റെ പുത്രൻ ആകുന്നു എന്ന ഞാൻ വിശ്വസിക്കുന്നു എന്ന പറഞ്ഞു.

൩൰൮ പിന്നെ അവൻ രഥം നിറുത്തുവാൻ കല്പിച്ചു: അപ്പൊൾ ഫിലിപ്പൊസും നപുംസകനും ഇരുവരും വെള്ളത്തിൽ ഇറങ്ങി: അവൻ അവനെ ബപ്തിസ്മപ്പെടുത്തുകയും ചെയ്തു.

൩൰൯ അവർ വെള്ളത്തിൽനിന്ന കരെറിയപ്പൊൾ, കൎത്താവിന്റെ ആത്മാവ ഫിലിപ്പൊസിനെ എടുത്തകൊണ്ടുപൊയി, അന്ന മുതൽ നപുംസകൻ അവനെ കണ്ടില്ല: അവൻ സന്തൊഷിച്ചുകൊണ്ട തന്റെ വഴിക്ക പൊകയും ചെയ്തു.

൪൰ എന്നാൽ ഫിലിപ്പൊസ അസൊത്തുസിൽ കണ്ടെത്തപ്പെട്ടു: പിന്നെ അവൻ സഞ്ചരിച്ചുകൊണ്ട, കൈസറിയായിലെക്ക വരുവൊളം, സകല നഗരങ്ങളിലും എവൻഗെലിയൊൻ അറിയിച്ചു.

## ൯ അദ്ധ്യായം.

൧ ശൌൽ ദമസ്കൊസിലെക്ക പൊകുന്നത. — ൧൰൫ അപ്പൊസ്തൊല സ്ഥാനത്തിന വിളിക്കപ്പെടുന്നത. — ൨൰൩ യെഹൂദന്മാർ അവനെ കുറിച്ച വതി ഇടിക്കുന്നത — ൩൰൬ തബീത ജീവിപ്പിക്കപ്പെടുന്നത.

അനന്തരം ശൌൽ പിന്നെയും കൎത്താവിന്റെ ശിഷ്യന്മാരുടെ നെരെ ശാസനയും കുലയും നിശ്വസിച്ചുകൊണ്ട, പ്രധാനാചാൎയ്യന്റെ അടുക്കൽ ചെന്ന,

൨ താൻ ഈ മാൎഗ്ഗമുള്ളവരെ വല്ലവരെയും, പുരുഷന്മാരെ ആകട്ടെ സ്ത്രീകളെ ആകട്ടെ, കണ്ടെത്തിയാൽ, അവരെ കെട്ടപ്പെട്ടവരായി യെറുശലമിലെക്ക കൊണ്ടുവരുവാൻ തക്കവണ്ണം ദമസ്കൊസിലെ സഭകൾക്ക അവനിൽനിന്ന എഴുത്തുകളെ ചൊദിച്ചു.

൩ പിന്നെ അവൻ പ്രയാണം ചെയ്തുകൊണ്ട, ദമസ്കൊസിന സമീപമായി എത്തിയാറെ, പെട്ടന്ന ആകാശത്തിൽനിന്ന ഒരു പ്രകാശം അവന്റെ ചുറ്റും പ്രകാശിച്ചു:

൪ അപ്പൊൾ അവൻ നിലത്ത വീണ, ശൌലെ, ശൌലെ, നി എന്തിന എന്നെ ഉപദ്രവിക്കുന്നു? എന്ന തന്നൊട പറയുന്ന ഒരു ശബ്ദം കെട്ടു.

൫ നീ ആരാകുന്നു, കൎത്താവെ? എന്ന അവൻ പറഞ്ഞു. എന്നാറെ കൎത്താവ പറഞ്ഞു, ഞാൻ നീ ഉപദ്രവിക്കുന്ന യെശു ആകുന്നു: മുള്ളുകളുടെ നെരെ ഉതെക്കുന്നത നിനക്ക വിഷമമുള്ളതാകുന്നു.

൬ അപ്പൊൾ അവൻ വിറച്ചും പരിഭ്രമിച്ചും കൊണ്ട, കൎത്താവെ, ഞാൻ എന്ത ചെയ്യാൻ നിനക്ക മനസ്സാകുന്നു? എന്ന പറഞ്ഞു. എന്നാറെ കൎത്താവ അവനൊട, നീ എഴുനീറ്റ, നഗരത്തിലെക്ക പൊക, അ

പ്പൊൾ നീ എന്ത ചെയ്യെണ്ടു എന്ന
നിന്നൊട പറയപ്പെട്ടും എന്ന പറ
ഞ്ഞു.

൭ അവനൊട കൂടെ പ്രയാണം
ചെയ്ത മനുഷ്യരും ഒരു ശബ്ദം കെ
ട്ടും, ഒരുത്തനെയും കാണാതെ, സം
സാരിപ്പാൻ വഹിയാതെ നിന്നു.

൮ അപ്പൊൾ ശൌൽ നിലത്തനി
ന്ന എഴുനീറ്റു; അവന്റെ കണ്ണുക
ൾ തുറന്നിട്ടും അവൻ ഒരുത്തനെ
യും കണ്ടില്ല: പിന്നെ അവർ അവ
നെ കൈ താങ്ങി, ദമസ്കൊസിലെ
ക്ക കൂട്ടികൊണ്ടുപൊയി.

൯ പിന്നെ അവൻ മൂന്ന ദിവസം
കണ്ണുകാണാതെ ഇരുന്നു, ഭക്ഷിക്കാ
തെയും കുടിക്കാതെയും ഇരുന്നു.

൧൦ ¶ അപ്പൊൾ ദമസ്കൊസിൽ
അനനിയാസ എന്ന നാമമുള്ള ഒരു
ശിഷ്യൻ ഉണ്ടായിരുന്നു: വിശെഷി
ച്ച കൎത്താവ ഒരു ദൎശനത്തിൽ അവ
നൊട, അനനിയാസെ, എന്ന പ
റഞ്ഞു. എന്നാറെ അവൻ, കൎത്താ
വെ, കണ്ടാലും ഞാൻ ഇവിടെ ഉ
ണ്ട എന്ന പറഞ്ഞു.

൧൧ അപ്പൊൾ കൎത്താവ അവ
നൊട, നീ എഴുനീറ്റ, നെരെന്ന
ചൊല്ലപ്പെട്ട വീഥിയിൽ ചെന്ന,
യെഹൂദായുടെ വീട്ടിൽ തൎസ്സുസ്കാ
രൻ ശൌൽ എന്ന നാമമുള്ളവനെ
അന്വെഷിക്ക: എന്തുകൊണ്ടെന്നാ
ൽ, കണ്ടാലും, അവൻ പ്രാൎത്ഥിക്കു
ന്നു.

൧൨ അത്രയുമല്ല അവൻ ഒരു ദൎശ
നത്തിൽ അനനിയാസ എന്ന നാമ
മുള്ള ഒരു മനുഷ്യൻ അകത്ത വരു
ന്നതിനെയും, തനിക്ക കാഴ്ച ലഭിപ്പാ
നായിട്ട തന്റെ മെൽ കൈ വെ
ക്കുന്നതിനെയും കണ്ടിരിക്കുന്നു എ
ന്ന പറഞ്ഞു

൧൩ അപ്പൊൾ അനനിയാസ ഉ
ത്തരമായിട്ട, കൎത്താവെ, ഈ മനു
ഷ്യൻ യെറുശലെമിൽ നിന്റെ പ
രിശുദ്ധന്മാൎക്ക എത്രയും വളരെ ദൊ
ഷങ്ങളെ ചെയ്തിരിക്കുന്നു എന്ന ഞാ
ൻ അവനെ കുറിച്ച പലരിൽനി
ന്നും കെട്ടിട്ടുണ്ട:

൧൪ നിന്റെ നാമത്തെ വന്ദിക്കു
ന്നവരെ എല്ലാവരെയും കെട്ടുവാ
നായിട്ട ഇവിടെയും അവന പ്ര
ധാനാചാൎയ്യന്മാരിൽനിന്ന അധികാ
രം ലഭിച്ചിട്ടുണ്ട എന്ന പറഞ്ഞു.

൧൫ എന്നാറെ കൎത്താവ അവനൊ
ട, എന്റെ നാമം പുറജാതികളു
ടെയും, രാജാക്കന്മാരുടെയും, ഇ
സ്രാഎൽ പുത്രന്മാരുടെയും മുമ്പാ
കെ വഹിപ്പാൻ ഇവൻ എനിക്ക തെ
രിഞ്ഞെടുക്കപ്പെട്ട പാത്രമാകകൊ
ണ്ട, നീ പൊയികൊൾക.

൧൬ എന്തെന്നാൽ അവൻ എ
ന്റെ നാമത്തിൻ നിമിത്തം എത്ര
വലിയ കഷ്ടങ്ങളെ അനുഭവിക്കെ
ണ്ടുന്നതാകുന്നു എന്ന ഞാൻ അവന
കാണിക്കുമെന്ന പറഞ്ഞു.

൧൭ അപ്പൊൾ അനനിയാസ
പൊയി, വീട്ടിലെക്ക കടന്നു: അ
വന്റെ മെൽ തന്റെ കൈകളെ
വെച്ച, സഹൊദരനായ ശൌലെ,
(നീ വന്ന വഴിയിൽ നിനക്ക പ്ര
ത്യക്ഷനായ യെശുവാകുന്ന) കൎത്താ
വ നീ കാഴ്ച പ്രാപിച്ച, നീ പരി
ശുദ്ധാത്മാവ കൊണ്ട നിറയപ്പെ
ടുവാൻ തക്കവണ്ണം എന്നെ അയച്ചി
രിക്കുന്നു എന്ന പറഞ്ഞു.

൧൮ ഉടനെ അവന്റെ കണ്ണുക
ളിൽനിന്ന മീൻ ചെതുമ്പലുകൾ എ
ന്ന പൊലെ വീണു: ഉടനെ അവ
ൻ കാഴ്ച പ്രാപിച്ചു, എഴുനീറ്റ,
ബപ്തിസ്മപ്പെടുകയും ചെയ്തു.

൧൯ പിന്നെ അവൻ ആഹാരം
കൈക്കൊണ്ട, ആരൊഗ്യപ്പെട്ടു. പി
ന്നെ ശൌൽ ദമസ്കൊസിലുള്ള ശി
ഷ്യന്മാരൊട കൂടെ കുറെ ദിവസ
ങ്ങൾ ഉണ്ടായിരുന്നു.

൨൦ അത്രയുമല്ല ക്രിസ്തുവിനെ അ

വൻ ദൈവത്തിന്റെ പുത്രനാകുന്നു എന്ന അവൻ ഉടനെ സഭകളിൽ പ്രസംഗിച്ചു.

൨൧ എന്നാൽ കെട്ടവർ എല്ലാവരും ഭ്രമിച്ചു, യെറുശലെമിൽ ഈ നാമത്തെ വന്ദിക്കുന്നവരെ നശിപ്പിച്ചു, ഇവിടെയും അതിനായിട്ടു തന്നെ അവരെ കെട്ടപ്പെട്ടവരായി പ്രധാനാചാൎയ്യന്മാരുടെ അടുക്കലെക്ക കൊണ്ടുപൊകെണ്ടുന്നതിന, വന്നവൻ ഇവനല്ലയൊ? എന്ന പറഞ്ഞു.

൨൨ എന്നാറെ ശൌൽ എറ്റവും അധികമായി ശക്തിപ്പെട്ടു, ഇവൻ ക്രിസ്തു തന്നെ ആകുന്നു എന്ന ദൃഷ്ടാന്തപ്പെടുത്തിക്കൊണ്ട, ദമസ്കുസിൽ കുടിയിരുന്ന യെഹൂദന്മാരെ വറഞ്ഞുമടക്കി.

൨൩ ¶ പിന്നെ വളരെ നാളുകൾ തികഞ്ഞതിന്റെ ശെഷം, യെഹൂദന്മാർ അവനെ കൊല്ലുവാൻ ആലൊചന ചെയ്തു:

൨൪ എന്നാറെ അവരുടെ യൊഗം ശൌലിന അറിയപ്പെട്ടു. അവർ അവനെ കൊല്ലുവാനായിട്ട, രാവും പകലും കെട്ടു വാതലുകളിൽ കാത്തുകൊണ്ടിരുന്നു.

൨൫ അപ്പൊൾ ശിഷ്യന്മാർ അവനെ രാത്രിയിൽ എടുത്ത, ഒരു കൊട്ടയിലാക്കി മതിൽ വഴിയായി ഇറക്കിവിട്ടു.

൨൬ പിന്നെ ശൌൽ യെറുശലെമിലെക്ക വന്നപ്പൊൾ, അവൻ ശിഷ്യന്മാരൊട കൂടെ ചെരുവാൻ ശ്രമിച്ചു: എന്നാറെ അവർ എല്ലാവരും അവൻ ഒരു ശിഷ്യനാകുന്നു എന്ന വിശ്വസിക്കാതെ, അവനെ ഭയപ്പെട്ടു.

൨൭ എന്നാലും ബൎന്നബാസ എന്നവൻ അവനെ ചെൎത്ത, അപ്പൊസ്തൊലന്മാരുടെ അടുക്കൽ [അവനെ] കൊണ്ടുവന്ന, അവൻ വഴിയിൽ കൎത്താവിനെ കണ്ടപ്രകാരവും, അവൻ അവനൊട സംസാരിച്ചു എന്നും അവൻ ദമസ്കുസിൽ യെശുവിന്റെ നാമത്തിൽ ധൈൎയ്യത്തൊടെ പ്രസംഗം ചെയ്ത പ്രകാരവും അവരൊട വിവരമായി പറഞ്ഞു.

൨൮ പിന്നെ അവൻ അവരൊട കൂടെ യെറുശലെമിൽ വരുന്നവനും, പൊകുന്നവനും കൎത്താവായ യെശുവിന്റെ നാമത്തിൽ ധൈൎയ്യത്തൊടെ പ്രസംഗം ചെയ്യുന്നവനും ആയിരുന്നു.

൨൯ വിശെഷിച്ചും അവൻ ഗ്രെക്കന്മാരൊട സംസാരിച്ച തൎക്കിച്ചു: എന്നാൽ അവർ അവനെ കുലചെയ്യുവാൻ ശ്രമിച്ചു.

൩൦ ആയത സഹൊദരന്മാർ അറിഞ്ഞ, അവനെ കൈസറിയായിലെക്ക കൂട്ടിക്കൊണ്ടുപൊയി, പിന്നെ അവനെ തൎസ്സുസിലെക്ക അയച്ചു.

൩൧ അപ്പൊൾ യെഹൂദിയായിലൊക്കെയും ഗലിലെയായിലും ശമറിയായിലും ഉള്ള സഭകൾക്ക സമാധാനം ഉണ്ടായി, അവ ഉറപ്പിക്കപ്പെട്ടു, കൎത്താവിനെ കുറിച്ചുള്ള ഭയത്തൊടും പരിശുദ്ധാത്മാവിന്റെ ആശ്വാസത്തൊടും കൂടെ നടന്ന, പെരുകുകയും ചെയ്തു.

൩൨ ¶ പിന്നെ ഉണ്ടായത എന്തെന്നാൽ, പെത്രൊസ എല്ലാടവും സഞ്ചരിക്കുമ്പൊൾ, അവൻ ലുദയിൽ കുടിയിരുന്ന പരിശുദ്ധമുള്ളവരുടെ അടുക്കലും വന്നു.

൩൩ അവിടെ പക്ഷവാതമുള്ളവനായി, എട്ടു സംവത്സരം കട്ടിലിൽ കിടന്നവനായി ഐനെയാസ എന്ന നാമമുള്ള ഒരുത്തനെ അവൻ കണ്ടു.

൩൪ അപ്പൊൾ പെത്രൊസ അവനൊട, ഐനെയാസെ, യെശു ക്രിസ്തു നിന്നെ സൌഖ്യമാക്കുന്നു: നീ എഴുനീറ്റ, നിന്റെ കിടക്ക വിരിക്ക എന്ന പറഞ്ഞു. അവൻ ഉടനെ എഴുനീല്ക്കുകയും ചെയ്തു.

൩൫ പിന്നെ ലുദയിലും സാറൊനിലും പാൎത്തവർ എല്ലാവരും അവനെ കണ്ടു, കൎത്താവിലെക്ക തിരിഞ്ഞു.

൩൬ വിശെഷിച്ചും യൊപ്പായിൽ ഡൊൎക്കസ എന്ന അൎത്ഥമായി, തബിത്താ എന്ന നാമമുള്ള ഒരു ശിഷ്യസ്ത്രീ ഉണ്ടായിരുന്നു: ഇവൾ താൻ ചെയ്ത സൽക്രിയകളാലും ധൎമ്മങ്ങളാലും നിറഞ്ഞവളായിരുന്നു.

൩൭ ആ നാളുകളിൽ ഉണ്ടായത എന്തെന്നാൽ, അവൾ രൊഗപ്പെട്ടു മരിച്ചു: അവർ അവളെ കുളിപ്പിച്ചാറെ, ഒരു മാളിക മുറിയിൽ കിടത്തി.

൩൮ പിന്നെ ലുദ യൊപ്പായിക്ക സമീപമാകകൊണ്ടു, പത്രൊസ അവിടെ ഉണ്ടെന്ന ശിഷ്യന്മാർ കെട്ടു, അവൻ തങ്ങളുടെ അടുക്കൽ താമസിക്കാതെ വരെണം എന്ന അവെക്ഷിപ്പാൻ അവർ രണ്ടു മനുഷ്യരെ അവന്റെ അടുക്കൽ അയച്ചു.

൩൯ അപ്പൊൾ പത്രൊസ എഴുനീറ്റ അവരൊട കൂടെ ചെന്നു. അവൻ എത്തിയപ്പൊൾ, അവർ അവനെ മാളിക മുറിയിലെക്ക കൂട്ടികൊണ്ടുപൊയി: അപ്പൊൾ വിധവമാർ എല്ലാവരും അവന്റെ അരികെ കരഞ്ഞുകൊണ്ടും, ഡൊൎക്കസ തങ്ങളൊട കൂടെ ഉണ്ടായിരുന്നപ്പൊൾ, അവൾ ഉണ്ടാക്കിയ കുപ്പായങ്ങളെയും വസ്ത്രങ്ങളെയും കാണിച്ചുകൊണ്ടും നിന്നു.

൪൦ എന്നാലൊ പത്രൊസ അവരെ എല്ലാവരെയും പുറത്താക്കി, മുട്ടുകുത്തി, പ്രാൎത്ഥിച്ചു: പിന്നെ ശവത്തിന്റെ അടുക്കലെക്ക തിരിഞ്ഞു, തബിത്തായെ, എഴുനീല്ക്ക എന്ന പറഞ്ഞു. അപ്പൊൾ അവൾ തന്റെ കണ്ണുകളെ തുറന്നു: പത്രൊസിനെ കണ്ടിട്ടു, അവൾ എഴുനീറ്റിരുന്നു.

൪൧ പിന്നെ അവൻ അവൾക്ക തന്റെ കൈ കൊടുത്തു, അവളെ എഴുനില്പിച്ചു: പരിശുദ്ധമുള്ളവരെയും വിധവമാരെയും വിളിച്ചു, അവളെ ജീവനൊടെ അവരുടെ മുമ്പാകെ നിറുത്തുകയും ചെയ്തു.

൪൨ ഇതും യൊപ്പായിൽ എല്ലാടവും അറിയപ്പെട്ടു: പലരും കൎത്താവിൽ വിശ്വസിച്ചു.

൪൩ പിന്നെ ഉണ്ടായത എന്തെന്നാൽ, അവൻ യൊപ്പായിൽ തൊല്ക്കൊല്ലനായ ശിമൊനെന്ന ഒരുത്തനൊടകൂടെ അനെകം ദിവസങ്ങൾ പാൎത്തു.

## ൧൦ ം അദ്ധ്യായം.

൧ കൊൎന്നെലിയുസ പത്രൊസിനെ ആളയക്കുന്നത.—൯ പത്രൊസിന ഉണ്ടായ ദൎശനം —൩൪ അവൻ പ്രസംഗിക്കുന്നത.—൪൪ കെൾക്കുന്നവരുടെ മെൽ പരിശുദ്ധാത്മാവ ഇറങ്ങുന്നത.

കൈസറിയായിൽ ഇത്തലിയ സൈന്യം എന്ന ചൊല്ലപ്പെടുന്ന സൈന്യത്തിൽ ശതാധിപനായ കൊൎന്നെലിയുസ എന്ന നാമമുള്ള ഒരു മനുഷ്യൻ ഉണ്ടായിരുന്നു.

൨ അവൻ ദൈവഭക്തനും, തന്റെ സകല കുഡുംബത്തൊടും കൂടെ ദൈവത്തെ ഭയപ്പെടുന്നവനും, ജനങ്ങൾക്ക വളരെ ധൎമ്മങ്ങളെ ചെയ്തു, എല്ലായ്പൊഴും ദൈവത്തെ പ്രാൎത്ഥിച്ചുകൊണ്ടുവരുന്നവനും ആയിരുന്നു.

൩ അവൻ എകദെശം പകലത്തെ ഒമ്പതാം മണി സമയത്ത തന്റെ അടുക്കലെക്ക ദൈവത്തിന്റെ ഒരു ദൂതൻ അകത്ത വരുന്നതിനെയും, തന്നൊട, കൊൎന്നെലിയുസെ, എന്ന പറയുന്നതിനെയും സ്പഷ്ടമായി ഒരു ദൎശനത്തിൽ കണ്ടു.

൪ പിന്നെ അവൻ അവനെ സൂക്ഷിച്ചു നൊക്കിയപ്പൊൾ, അവൻ ഭയപ്പെട്ടു, കൎത്താവെ, അത എന്താ

കന്നു? എന്ന പറഞ്ഞു. അപ്പൊൾ അവൻ അവനൊട, നിന്റെ പ്രാൎത്ഥനകളും നിന്റെ ധൎമ്മങ്ങളും ദൈവത്തിന്റെ മുമ്പാകെ ഓൎമ്മക്കായിട്ട എത്തിയിരിക്കുന്നു.

൫ ഇപ്പൊൾ തന്നെ നീ യൊപ്പായിലെക്ക മനുഷ്യരെ അയച്ച, പത്രൊസ എന്ന മറുനാമമുള്ള ശിമൊനെ വരുത്തുക:

൬ അവൻ കടലിന്റെ അരികത്ത വീട്ടുള്ള ശിമൊൻ എന്ന ഒരു തൊല്പണിക്കാരനൊട കൂടെ പാൎക്കുന്നു: നീ ചെയ്യെണ്ടുന്നത അവൻ നിന്നൊട പറയും എന്ന പറഞ്ഞു.

൭ കൊൎന്നെലിയുസിനൊട സംസാരിച്ച ദൈവദൂതൻ പൊയതിന്റെ ശെഷം, അവൻ തന്റെ വീട്ടുകാരിൽ രണ്ടാളെയും, തന്റെ അടുക്കൽ കാത്തിരിക്കുന്നവരിൽ ദൈവഭക്തിയുള്ള ഒരു ആയുധക്കാരനെയും വിളിച്ച;

൮ അവരൊട ഒരൊ കാൎയ്യങ്ങളെ ഒക്കെയും വിവരം പറഞ്ഞ, അവരെ യൊപ്പായിലെക്ക അയച്ചു.

൯ ¶ പിറ്റെ ദിവസത്തിൽ അവർ യാത്രയായി നടന്ന, ആ നഗരത്തിന സമീപിച്ചപ്പൊൾ, പത്രൊസ എകദെശം ആറാം മണി സമയത്ത പ്രാൎത്ഥിപ്പാനായിട്ട വീട്ടിൻമെൽ കയറിപ്പൊയി:

൧൦ അപ്പൊൾ അവൻ വളരെ വിശപ്പുള്ളവനായി, ഭക്ഷിപ്പാൻ മനസ്സായിരുന്നു: എന്നാറെ അവർ ഒരുക്കുമ്പൊളെക്ക അവന ഒരു ആനന്ദ വിവശത ഉണ്ടായി,

൧൧ അവൻ ആകാശം വിടൎന്നിരിക്കുന്നതും, നാല കൊണും കെട്ടപ്പെട്ട, ഭൂമിയിലെക്ക ഇറക്കി വിടപ്പെട്ട ഒരു വലിയ തുപ്പട്ടി പൊലെ ഒരു പാത്രം തന്റെ അരികത്തെക്ക ഇറങ്ങുന്നതും കണ്ടു:

൧൨ അതിൽ ഭൂമിയിലെ സകല വിധമായുള്ള നാല്ക്കാലി മൃഗങ്ങളും, കാട്ടുമൃഗങ്ങളും, ഇഴയുന്ന ജന്തുക്കളും, ആകാശത്തിലെ പക്ഷികളും ഉണ്ടായിരുന്നു.

൧൩ അത്രയുമല്ല, പത്രൊസെ, നീ എഴുനീറ്റ, കൊന്ന, ഭക്ഷിക്ക എന്ന ഒരു ശബ്ദം അവനൊട ഉണ്ടായി.

൧൪ എന്നാറെ പത്രൊസ, അപ്രകാരമല്ല, കൎത്താവെ, നിന്ദ്യമായിട്ട എങ്കിലും അശുദ്ധമായിട്ട എങ്കിലും ഉള്ളത ഒന്നും ഞാൻ ഒരിക്കലും ഭക്ഷിച്ചിട്ടില്ലല്ലൊ എന്ന പറഞ്ഞു.

൧൫ പിന്നെ രണ്ടാം പ്രാവശ്യവും ആ ശബ്ദം അവനൊട, ദൈവം ശുദ്ധമാക്കീട്ടുള്ളവ നീ നിന്ദ്യമെന്ന പറയരുത, എന്ന പറഞ്ഞു.

൧൬ ഇത മൂന്ന പ്രാവശ്യം ഉണ്ടായി: പിന്നെ ആ പാത്രം സ്വൎഗ്ഗത്തിലെക്ക തിരിച്ച എടുത്തുകൊള്ളപ്പെട്ടു.

൧൭ ¶ പിന്നെ താൻ കണ്ടിട്ടുള്ള ദൎശനം എന്താകുന്നു എന്ന പത്രൊസ തന്റെ ഉള്ളിൽ സംശയിച്ചിരിക്കുമ്പൊൾ, കണ്ടാലും, കൊൎന്നെലിയുസിൽനിന്ന അയക്കപ്പെട്ട മനുഷ്യർ ശിമൊന്റെ വീട ചൊദിച്ചുകൊണ്ട പടിവാതില്ക്കൽ നിന്ന,

൧൮ പത്രൊസ എന്ന മറുനാമമുള്ള ശിമൊൻ അവിടെ പാൎക്കുന്നുണ്ടൊ? എന്ന വിളിച്ച, ചൊദിച്ചു.

൧൯ എന്നാൽ പത്രൊസ ആ ദൎശനത്തെ കുറിച്ച ചിന്തിച്ചുകൊണ്ടിരിക്കുമ്പൊൾ, ആത്മാവ അവനൊട, കണ്ടാലും, മൂന്ന മനുഷ്യർ നിന്നെ അന്വെഷിക്കുന്നു.

൨൦ അതകൊണ്ട എഴുനീറ്റ, താഴത്ത ഇറങ്ങി, ഒന്നും സംശയിക്കാതെ, അവരൊട കൂടി പൊക: എന്തുകൊണ്ടെന്നാൽ ഞാൻ അവരെ അയച്ചിരിക്കുന്നു എന്ന പറഞ്ഞു.

൨൧ അപ്പൊൾ പത്രൊസ തന്റെ അടുക്കലെക്ക കൊൎന്നെലിയുസിൽനിന്ന അയക്കപ്പെട്ട മനുഷ്യരുടെ അടു

കൽ ഇറങ്ങി ചെന്ന, കണ്ടാലും, നിങ്ങൾ അന്വെഷിക്കുന്നവൻ ഞാൻ തന്നെ ആകുന്നു: നിങ്ങൾ വന്നിരിക്കുന്ന സംഗതി എന്ത? എന്ന പറഞ്ഞു.

൨൨ അപ്പൊൾ അവർ നീതിമാനായും, ദൈവത്തെ ഭയപ്പെടുന്നവനായും, യെഹൂദന്മാരുടെ സകല ജാതിയാലും നല്ല സാക്ഷിപ്പെട്ടവനായും ഉള്ള കൊർന്നെലിയുസ എന്ന ശതാധിപൻ നിന്നെ തന്റെ വീട്ടിലെക്ക വരുത്തുവാനും, നിന്നിൽനിന്ന വചനങ്ങളെ കെൾപ്പാനും വിശുദ്ധ ദൂതനാൽ ദൈവനിയൊഗപ്പെട്ടു എന്ന പറഞ്ഞു.

൨൩ അപ്പൊൾ അവൻ അവരെ അകത്ത വിളിച്ച, പാൎപ്പിച്ചു. പിന്നെ പിറെറ ദിവസം പത്രൊസ അവരൊട കൂടെ പുറപ്പെട്ടു, യൊപ്പായിലുള്ള സഹൊദരന്മാരിൽ ചിലരും അവനൊട കൂടെ പൊയി.

൨൪ ¶ അനന്തരം പിറെറ ദിവസം അവർ കൈസറിയായിലെക്ക പ്രവെശിച്ചു. എന്നാൽ കൊർന്നെലിയുസ തന്റെ ചാൎച്ചക്കാരെയും വിശെഷ സ്നെഹിതന്മാരെയും കൂട്ടി വരുത്തി, അവൎക്കായിട്ട കാത്തിരുന്നു.

൨൫ പിന്നെ പത്രൊസ അകത്ത വരുമ്പൊൾ, കൊർന്നെലിയുസ അവനെ എതിരെററ, അവന്റെ പാദത്തിൽ വീണ വന്ദിച്ചു.

൨൬ എന്നാറെ പത്രൊസ അവനെ എഴുനീല്പിച്ച, എഴുനീല്ക്ക, ഞാനും ഒരു മനുഷ്യൻ ആകുന്നു എന്ന പറഞ്ഞു..

൨൭ പിന്നെ അവൻ അവനൊട സംഭാഷണം ചെയ്തുകൊണ്ട, അകത്തെക്ക പൊയി, പലരും വന്ന കൂടിയതിനെ കണ്ടു.

൨൮ അപ്പൊൾ അവൻ അവരൊട, അന്യജാതിക്കാരനൊട ചെൎന്ന കൊള്ളുന്നത എങ്കിലും, അടുക്കെ വരുന്നത എങ്കിലും യെഹൂദനായ ഒരു മനുഷ്യന ന്യായമല്ല എന്നുള്ള പ്രകാരം നിങ്ങൾ അറിയുന്നുവല്ലൊ: എങ്കിലും ഞാൻ ഒരു മനുഷ്യനെയും നിന്ദ്യൻ എന്ന എങ്കിലും, അശുദ്ധൻ എന്ന എങ്കിലും പറയരുത എന്ന ദൈവം എനിക്ക കാണിച്ചു.

൨൯ ഇത ഹെതുവായിട്ട വിളിക്കപ്പെട്ടപ്പൊൾ ഞാൻ മറുത്ത പറയാതെ വന്നു: അതകൊണ്ട എന്ത കാൎയ്യത്തിനായിട്ട നിങ്ങൾ എന്നെ വരുത്തി? എന്ന് ഞാൻ ചൊദിക്കുന്നു എന്ന പറഞ്ഞു.

൩൦ എന്നാറെ കൊർന്നെലിയുസ പറഞ്ഞു, നാല ദിവസം മുമ്പെ ഈ സമയത്തൊളം ഞാൻ ഉപൊഷിക്കയും; ഒമ്പതാം മണിനെരത്ത എന്റെ വീട്ടിൽ പ്രാൎത്ഥിക്കയും ചെയ്തുകൊണ്ടിരുന്നു, അപ്പൊൾ കണ്ടാലും പ്രകാശമുള്ള ഉടുപ്പൊട കൂടെ ഒരു മനുഷ്യൻ എന്റെ മുമ്പാകെ നിന്ന,

൩൧ കൊർന്നെലിയുസെ, നിന്റെ പ്രാൎത്ഥന കെൾക്കപ്പെട്ടു, നിന്റെ ധൎമ്മങ്ങളും ദൈവത്തിന്റെ മുമ്പാകെ ഓൎക്കപ്പെട്ടു.

൩൨ ഇതകൊണ്ട നീ യൊപ്പായിലെക്ക ആളയച്ച, പത്രൊസ എന്ന മറുനാമമുള്ള ശിമൊനെ വരുത്തുക; അവൻ കടലിന്റെ അരികെ തൊല്ക്കൊല്ലനായ ശിമൊന്റെ വീട്ടിൽ പാൎക്കുന്നു: അവൻ വരുമ്പൊൾ നിന്നൊട സംസാരിക്കും എന്ന പറഞ്ഞു.

൩൩ അതകൊണ്ട ഞാൻ ഉടനെ നിന്റെ അടുക്കലെക്ക ആളയച്ചു: നീ വന്നതകൊണ്ട നീ ചെയ്തത നന്നായി. അതകൊണ്ട ഇപ്പൊൾ ദൈവത്തിനാൽ നിന്നൊട കല്പിക്കപ്പെട്ട കാൎയ്യങ്ങളെ ഒക്കെയും കെൾപ്പാനായിട്ട ഞങ്ങൾ എല്ലാവരും ഇവിടെ ദൈവത്തിന്റെ മുമ്പാക ഇരിക്കുന്നു.

൩൪ ¶ അപ്പൊൾ പത്രൊസ തന്റെ വായ തുറന്ന, പറഞ്ഞു, ദൈവം പക്ഷപാതമുള്ളവനല്ല എന്ന ഞാൻ സത്യമായിട്ട ഗ്രഹിക്കുന്നു:

൩൫ എന്നാലും സകല ജാതിയിലും തന്നെ ഭയപ്പെട്ട, നീതിയെ നടത്തുന്നവൻ അവനിൽ കൈക്കൊള്ളപ്പെട്ടവനാകുന്നു.

൩൬ എല്ലാവരുടെയും കൎത്താവായവനാകുന്ന യെശു ക്രിസ്തു മൂലമായി സമാധാനം നല്ല വൎത്തമാനമായി പ്രസംഗിച്ചുകൊണ്ട, ദൈവം ഇസ്രാഎൽ പുത്രന്മാൎക്ക അയച്ച വചനം,

൩൭ യൊഹന്നാൻ പ്രസംഗിച്ച ബപ്തിസ്മയുടെ ശെഷം ഗലിലെയായിൽനിന്ന തുടങ്ങി, യെഹൂദിയായിൽ ഒക്കെയും ഉണ്ടായ വൎത്തമാനം നിങ്ങൾ അറിയുന്നു.

൩൮ നസറായക്കാരനായ യെശുവിനെ ദൈവം പരിശുദ്ധാത്മാവകൊണ്ടും ശക്തികൊണ്ടും അഭിഷെകം ചെയ്ത പ്രകാരം തന്നെ: ദൈവം അവനൊട കൂടെ ഉണ്ടായിരുന്നതകൊണ്ട, അവൻ നന്മ ചെയ്തുകൊണ്ടും, പിശാചിനാൽ ബാധിക്കപ്പെട്ടവരെ എല്ലാവരെയും സ്വസ്ഥമാക്കികൊണ്ടും സഞ്ചരിച്ചു.

൩൯ വിശെഷിച്ചും അവൻ യെഹൂദന്മാരുടെ ദെശത്തിലും യെറുശലെമിലും ചെയ്തിട്ടുള്ള കാൎയ്യങ്ങൾക്കെല്ലാം ഞങ്ങൾ സാക്ഷികളാകുന്നു: അവനെ അവർ ഒരു മരത്തിന്മെൽ തൂക്കി, കൊന്നു:

൪൦ അവനെ ദൈവം മൂന്നാം ദിവസത്തിൽ ഉയിൎത്തെഴുനീല്പിക്കയും,

൪൧ സകല ജനത്തിനുമല്ല, ദൈവത്താൽ മുൻനിയമിക്കപ്പെട്ട സാക്ഷികളായി, അവൻ മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീറ്റതിന്റെ ശെഷം അവനൊട കൂടെ ഭക്ഷിച്ച കുടിച്ചവരായ ഞങ്ങൾക്ക തന്നെ അവനെ പ്രത്യക്ഷമായി കാട്ടിതരികയും ചെയ്തു.

൪൨ മെലും അവൻ ജീവനുള്ളവരുടെയും മരിച്ചവരുടെയും ന്യായാധിപതിയായിരിപ്പാൻ ദൈവത്താൽ നിയമിക്കപ്പെട്ടവൻ ആകുന്നു എന്ന ജനങ്ങളൊട പ്രസംഗിച്ച, സാക്ഷിപ്പെടുത്തെണമെന്ന അവൻ ഞങ്ങളൊട കല്പിച്ചു.

൪൩ അവനിൽ വിശ്വസിക്കുന്നവൻ എല്ലാം അവന്റെ നാമം മൂലമായി പാപങ്ങളുടെ മൊചനം ലഭിക്കും, എന്ന സകല ദീൎഘദൎശിമാരും അവനെ കുറിച്ച സാക്ഷിപ്പെടുത്തുന്നു.

൪൪ ¶ പത്രൊസ ഈ വാക്കുകളെ സംസാരിക്കുമ്പൊൾ തന്നെ, വചനം കെട്ടവരുടെ എല്ലാവരുടെയും മെൽ പരിശുദ്ധാത്മാവ ഇറങ്ങി.

൪൫ എന്നാറെ ചെലയുള്ള വിശ്വാസികളായവർ പത്രൊസിനൊട കൂടെ വന്നവർ എല്ലാവരും പരിശുദ്ധാത്മാവിന്റെ ദാനം പുറജാതികളിന്മെലും പകരപ്പെട്ടതകൊണ്ട വിസ്മയിച്ചു.

൪൬ എന്തകൊണ്ടെന്നാൽ അവർ ഭാഷകളിൽ പറയുന്നതിനെയും, ദൈവത്തെ മഹത്വപ്പെടുത്തുന്നതിനെയും അവർ കെട്ടു. അപ്പൊൾ പത്രൊസ ഉത്തരമായിട്ട,

൪൭ നമ്മെ പൊലെ പരിശുദ്ധാത്മാവിനെ ലഭിച്ചിട്ടുള്ള ഇവർ ബപ്തിസ്മപ്പെടാതെ ഇരിപ്പാനായിട്ട, വെള്ളം വിരൊധിപ്പാൻ യാതൊരുത്തനും കഴിയും? എന്ന പറഞ്ഞു.

൪൮ പിന്നെ അവർ കൎത്താവിന്റെ നാമത്തിൽ ബപ്തിസ്മപ്പെടുവാൻ അവൻ കല്പിച്ചു. അപ്പൊൾ അവൻ ചില ദിവസങ്ങൾ അവിടെ പാൎക്കെണമെന്ന അവർ അവനൊട അപെക്ഷിച്ചു.

## ൧൧ അദ്ധ്യായം.

൧ പെത്രൊസ കുറ്റം ചുമത്തപ്പെട്ടുന്നത.—൪ അവൻ ഉത്തരം പറയുന്നത.—൧൯ എവൻഗെലിയൊൻ പരക്കുന്നത.—൨൭ അഗബുസ ദീൎഘദൎശനം ചൊല്ലുന്നത.

പിന്നെ പുറജാതികളും ദൈവത്തിന്റെ വചനം കൈക്കൊണ്ടു എന്ന യെഹൂദിയായിലുള്ള അപ്പൊസ്തൊലന്മാരും സഹൊദരന്മാരും കെട്ടു.

൨ പിന്നെ പെത്രൊസ യെറുശലമിലെക്ക വന്നപ്പൊൾ ചെലയുള്ളവർ അവനൊട,

൩ നീ ചെലയില്ലാത്ത മനുഷ്യരുടെ അടുക്കൽ പൊയി, അവരൊട കൂടെ ഭക്ഷിച്ചു എന്ന പറഞ്ഞ, വിവാദിച്ചു.

൪ എന്നാറെ പെത്രൊസ ആദി തുടങ്ങി ക്രമെണ അവരൊട വിസ്തരിച്ച, പറഞ്ഞു,

൫ ഞാൻ യൊപ്പാ എന്ന നഗരത്തിൽ പ്രാൎത്ഥിച്ചുകൊണ്ടിരുന്നു: ആനന്ദവിവശതയിൽ ഞാൻ സ്വൎഗ്ഗത്തിൽനിന്ന നാല കൊണായി വിടപ്പെട്ട ഒരു വലിയ തുപ്പട്ടി എന്ന പൊലെ ഒരു പാത്രം ഇറങ്ങി, എന്റെ അരികത്തെക്ക തന്നെ വന്നത എന്ന ഒരു ദൎശനം കണ്ടു:

൬ അതിൽ ഞാൻ സൂക്ഷിച്ച നൊക്കി, വിചാരിച്ചപ്പൊൾ, ഭൂമിയിലെ നാല്കാലി മൃഗങ്ങളെയും, കാട്ടുമൃഗങ്ങളെയും, ഇഴയുന്ന ജന്തുക്കളെയും, ആകാശത്തിലെ പക്ഷികളെയും കണ്ടു.

൭ അപ്പൊൾ പെത്രൊസെ, എഴുനിറ്റ, കൊന്ന, ഭക്ഷിക്ക, എന്ന എന്നൊട പറയുന്ന ഒരു ശബ്ദം ഞാൻ കെട്ടു.

൮ എന്നാറെ ഞാൻ അപ്രകാരമല്ല, കൎത്താവെ, നിന്ദ്യമായിട്ട എങ്കിലും, അശുദ്ധമായിട്ട എങ്കിലും ഉള്ളത ഒന്നും ഒരിക്കലും എന്റെ വായിക്കകത്ത ചെന്നിട്ടില്ലല്ലൊ എന്ന പറഞ്ഞു.

൯ പിന്നെ ആ ശബ്ദം രണ്ടാം പ്രാവശ്യം സ്വൎഗ്ഗത്തിൽനിന്ന എന്നൊട ഉത്തരമായിട്ട, ദൈവം ശുദ്ധമാക്കീട്ടുള്ള വസ്തുക്കളെ നീ നിന്ദ്യമെന്ന പറയരുത എന്ന പറഞ്ഞു.

൧൦ ഇപ്രകാരം മൂന്ന പ്രാവശ്യം ഉണ്ടായി: പിന്നെ എല്ലാം സ്വൎഗ്ഗത്തിലെക്ക തിരിച്ച വലിക്കപ്പെട്ടു.

൧൧ അപ്പൊൾ, കണ്ടാലും, ഉടനെ കൈസറിയായിൽനിന്ന എന്റെ അടുക്കൽ അയക്കപ്പെട്ട മൂന്ന മനുഷ്യർ ഞാൻ പാൎത്ത വീട്ടിന്റെ മുമ്പാകെ വന്നിരുന്നു.

൧൨ അപ്പൊൾ ആത്മാവ എന്നൊട, ഒന്നും സംശയിക്കാതെ, അവരൊട കൂടെ പൊകുവാൻ കല്പിച്ചു. ഈ ആറ സഹൊദരന്മാരും എന്നൊട കൂടെ പൊന്നു, ഞങ്ങൾ ആ മനുഷ്യന്റെ വീട്ടിലെക്ക ചെന്നു.

൧൩ അപ്പൊൾ അവൻ താൻ തന്റെ വീട്ടിൽ ഒരു ദൈവദൂതൻ നില്ക്കുന്നതിനെയും, നീ യൊപ്പായിലെക്ക മനുഷ്യരെ അയച്ച, പെത്രൊസ എന്ന മറുനാമമുള്ള ശിമൊനെ വരുത്തുക:

൧൪ നീയും നിന്റെ കുഡുംബമൊക്കെയും രക്ഷിക്കപ്പെടുവാനുള്ള വചനങ്ങളെ അവൻ നിന്നൊട പറയുമെന്ന തന്നൊട പറയുന്നതിനെയും കണ്ട പ്രകാരം ഞങ്ങളൊട അറിയിച്ചു.

൧൫ പിന്നെ ഞാൻ സംസാരിച്ചു തുടങ്ങിയപ്പൊൾ, പരിശുദ്ധാത്മാവ ആദിയിൽ നമ്മുടെ മെൽ എന്ന പൊലെ തന്നെ അവരുടെ മെലും ഇറങ്ങി.

൧൬ അപ്പൊൾ യൊഹന്നാൻ വെള്ളം കൊണ്ട ബപ്തിസ്മപ്പെടുത്തി നി

ശ്ചയം; എന്നാൽ നിങ്ങൾ പരിശുദ്ധാത്മാവ കൊണ്ട ബപ്തിസ്മപ്പെട്ടു, എന്ന കൎത്താവ പറഞ്ഞ പ്രകാരം അവന്റെ വചനം ഞാൻ ഓൎത്തു.

൧൭ അതകൊണ്ട കൎത്താവായ യെശു ക്രിസ്തുവിൽ വിശ്വസിച്ചവരായ നമുക്ക ദൈവം തന്നിട്ടുള്ളതിന സമമായുള്ള ദാനം അവൎക്കും കൊടുത്തപ്പൊൾ, ദൈവത്തെ വിരൊധിപ്പാൻ ഞാൻ എന്ത മാത്രം ശക്തനായിരുന്നു?

൧൮ അവർ ഇവ കാൎയ്യങ്ങളെ കെട്ടപ്പൊൾ, മിണ്ടാതെ ഇരുന്നു, അപ്രകാരമായാൽ ദൈവം പുറജാതികൾക്കും ജീവങ്കലെക്ക അനുതാപം നല്കീട്ടുണ്ട എന്ന പറഞ്ഞ, ദൈവത്തെ സ്തുതിക്കയും ചെയ്തു.

൧൯ ¶ എന്നാറെ സ്തെഫാനൊസിന്റെ ഹെതുവായിട്ട ഉണ്ടായ ഉപദ്രവത്താൽ ചിന്നപ്പെട്ടവർ ഫൊനിക്കിയും, കപ്രൊസും, അന്തിയൊഖിയായും വരെ യെഹൂദന്മാൎക്ക മാത്രമല്ലാതെ മറ്റൊരുത്തൎക്കും വചനം പ്രസംഗിക്കാതെ സഞ്ചരിച്ചു.

൨൦ എന്നാൽ അവരിൽ ചിലർ കപ്രൊസിക്കാരും കുറെനെയക്കാരും ആയിരുന്നു, അവർ അന്തിയൊഖിയായിലെക്ക വന്നാറെ, ഗ്രെക്കന്മാരൊട സംസാരിച്ചു, കൎത്താവായ യെശുവിനെ പ്രസംഗിച്ചു.

൨൧ വിശെഷിച്ച കൎത്താവിന്റെ കൈ അവരൊട കൂടെ ഉണ്ടായിരുന്നു: വളരെ പുരുഷാരവും വിശ്വസിച്ചു, കൎത്താവിലെക്ക മനസ്സുതിരിഞ്ഞു.

൨൨ പിന്നെ ഇവയെ കുറിച്ച വൎത്തമാനം യെറുശലമിലുള്ള സഭയുടെ ചെവികളിലെക്ക എത്തി: അപ്പൊൾ അവർ ബൎന്നബാസിനെ അന്തിയൊഖിയാ വരെക്കും പൊകുവാൻ പറഞ്ഞയച്ചു.

൨൩ അവൻ വന്നെത്തി, ദൈവത്തിന്റെ കൃപയെ കണ്ടപ്പൊൾ, സന്തൊഷപ്പെട്ടു, മനൊനിശ്ചയത്തൊടെ കൎത്താവിൽ ചെൎന്നു നില്ക്കെണ്ടുമെന്ന എല്ലാവൎക്കും ബുദ്ധി പറകയും ചെയ്തു.

൨൪ എന്തകൊണ്ടെന്നാൽ അവൻ നല്ല മനുഷ്യനും, പരിശുദ്ധാത്മാവിനാലും വിശ്വാസത്താലും നിറഞ്ഞവനും ആയിരുന്നു: മെലും വളരെ പുരുഷാരം കൎത്താവിൽ ചെൎക്കപ്പെട്ടു.

൨൫ പിന്നെ ബൎന്നബാസ ശൌലിനെ അന്വെഷിപ്പാനായിട്ട തൎസ്സുസിലെക്ക പുറപ്പെട്ടു പൊയി:

൨൬ അവൻ അവനെ കണ്ടാറെ, അവനെ അന്തിയൊഖിയായിലെക്ക കൂട്ടിക്കൊണ്ടുവന്നു. പിന്നെ ഉണ്ടായതെന്തെന്നാൽ അവർ ഒരു സംവത്സരം മുഴുവനും സഭയിൽ കൂടി, വളരെ ജനങ്ങളെ പഠിപ്പിച്ചു. വിശെഷിച്ച ആദ്യം അന്തിയൊഖിയായിൽ വെച്ച ശിഷ്യന്മാർ ക്രിസ്തിയനിക്കാർ എന്ന വിളിക്കപ്പെട്ടു.

൨൭ ¶ ആ നാളുകളിൽ ദീൎഘദൎശിമാർ യെറുശലെമിൽനിന്ന അന്തിയൊഖിയായിലെക്ക വന്നു.

൨൮ അവരിൽ അഗബുസ എന്ന നാമമുള്ള ഒരുത്തൻ എഴുനീറ്റ, ഭൂലൊകത്തിൽ ഒക്കെയും ഒരു മഹാക്ഷാമം ഉണ്ടാകും എന്ന ആത്മാവിനാൽ ലക്ഷ്യപ്പെടുത്തി: ആയത ക്ലൌദിയുസ കൈസറിന്റെ നാളുകളിൽ ഉണ്ടായി.

൨൯ അപ്പൊൾ ശിഷ്യന്മാർ അവനവന കഴിയുന്നെടത്തൊളം യെഹൂദയായിൽ പാൎക്കുന്ന സഹൊദരന്മാൎക്ക ധൎമ്മൊപകാരം എത്തിപ്പാൻ നിശ്ചയിച്ചു:

൩൦ അപ്രകാരം അവർ ചെയ്തു, അത മൂപ്പന്മാൎക്ക ബൎന്നബാസിന്റെയും ശൌലിന്റെയു കൈകളിൽ കൊടുത്തയക്കയും ചെയ്തു.

## ൧൨ അദ്ധ്യായം.

൧ എറൊദെസ ക്രിസ്തിയാനിക്കാരെ പീഡിപ്പിക്കുന്നതും—൨൦ അവന്റെ ഡംഭവും ദുൎമ്മരണവും.

ആ കാലത്തിൽ എറൊദെസ രാജാവ സഭയിൽ ഉള്ളവരിൽ ചിലരെ ഉപദ്രവിപ്പാനായിട്ട തന്റെ കൈകളെ നീട്ടി.

൨ യൊഹന്നാന്റെ സഹൊദരനായ യാക്കൊബിനെ അവൻ വാളു കൊണ്ട കൊലചെയ്തു.

൩ പിന്നെ ഇത യെഹൂദന്മാൎക്ക ഇഷ്ടമുള്ളതാകുന്നു എന്ന കാണുകകൊണ്ട, അവൻ പത്രൊസിനെയും കൂടെ പിടിപ്പാൻ ഉദ്യൊഗിച്ചു. (അപ്പൊൾ പുളിപ്പില്ലാത്ത അപ്പങ്ങളുടെ ദിവസങ്ങൾ ആയിരുന്നു.)

൪ അവൻ അവനെ പിടിച്ചു, കാരാഗ്രഹത്തിൽ ആക്കി, പെസഹായുടെ ശെഷം അവനെ ജനങ്ങളുടെ മുമ്പാകെ കൊണ്ടുവരുവാൻ വിചാരിച്ചുകൊണ്ട, അവനെ ആയുധക്കാരിൽ നന്നാലുപെൎക്ക എല്പിച്ചു

൫ ഇതകൊണ്ട പത്രൊസ കാരാഗ്രഹത്തിൽ പാൎപ്പിക്കപ്പെട്ടു: എന്നാറെ അവന വെണ്ടി ഇടവിടാതെയുള്ള പ്രാൎത്ഥന ദൈവത്തൊട സഭയാൽ ചെയ്യപ്പെട്ടു.

൬ പിന്നെ എറൊദെസ അവനെ പുറത്ത കൊണ്ടുവരുവാൻ വിചാരിച്ചിരുന്നാറെ, അന്ന രാത്രിയിൽ തന്നെ പത്രൊസ രണ്ട ചങ്ങലകളാൽ കെട്ടപ്പെട്ടവനായി, രണ്ട ആയുധക്കാരുടെ നടുവിൽ ഉറങ്ങിയിരുന്നു: വാതിലിന്റെ മുമ്പാകെ കാവല്ക്കാരും കാരാഗ്രഹം കാത്തുകൊണ്ടിരുന്നു.

൭ അപ്പൊൾ, കണ്ടാലും, കൎത്താവിന്റെ ദൂതൻ അവന്റെ മെലെവന്നു, കാരാഗ്രഹത്തിൽ ഒരു വെളിച്ചവും പ്രകാശിച്ചു: വിശെഷിച്ചും അവൻ പത്രൊസിന്റെ വിലാപ്പുറത്തിൽ തട്ടി, അവനെ ഉണൎത്തി, നീ വെഗം എഴുനീല്ക്ക, എന്ന പറഞ്ഞു. അപ്പൊൾ ചങ്ങലകൾ [അവന്റെ] കൈകളിൽനിന്ന വീണുപൊയി.

൮ പിന്നെ ദൈവദൂതൻ അവനൊട, നീ അര കെട്ടി, നിന്റെ ചെരിപ്പുകളെ ഇടുമുറുക്ക എന്ന പറഞ്ഞു അവൻ അപ്രകാരവും ചെയ്തു. പിന്നെയും അവൻ അവനൊട, നിന്റെ വസ്ത്രം ചുറ്റിപ്പൊതച്ച, എന്റെ പിന്നാലെ വരിക എന്ന പറയുന്നു.

൯ പിന്നെ അവൻ പുറപ്പെട്ട, അവന്റെ പിന്നാലെ ചെന്നു: ദൈവദൂതനാൽ ചെയ്യപ്പെട്ടത സത്യമുള്ളതാകുന്നു എന്ന അറിയാതെ, താൻ ഒരു ദൎശനം കണ്ടു എന്ന അവൻ വിചാരിച്ചു.

൧൦ ഒന്നാമത്തെയും രണ്ടാമത്തെയും കാവൽ കടന്നതിന്റെ ശെഷം, അവർ നഗരത്തിലെക്ക പൊകുന്ന ഇരിമ്പു വാതില്ക്കൽ വന്നു; അത താൻ തന്നെ അവൎക്ക തുറന്നു: അവർ പുറപ്പെട്ട ഒരു വീഥിയിൽ കൂടെ നടന്നുപൊയി; ഉടനെ ദൂതൻ അവനെ വിട്ടുപൊകയും ചെയ്തു.

൧൧ പിന്നെ പത്രൊസ തനിക്ക സുബൊധം ഉണ്ടായപ്പൊൾ, കൎത്താവ തന്റെ ദൂതനെ അയച്ചു എന്നും, എറൊദെസിന്റെ കൈയിൽനിന്നും യെഹൂദന്മാരായ ജനങ്ങളുടെ സകല ഇച്ശയിൽനിന്നും എന്നെ രക്ഷിച്ചു എന്നും ഇപ്പൊൾ ഞാൻ സത്യമായിട്ട അറിയുന്നു എന്ന പറഞ്ഞു.

൧൨ പിന്നെ അവൻ ഇത വിചാരിച്ച, മൎക്കൊസ എന്ന മറുനാമമുള്ള യൊഹന്നാന്റെ അമ്മയായ മറിയയുടെ വീട്ടിലെക്ക വന്നു; അവിടെ പലരും പ്രാൎത്ഥിച്ചു കൊണ്ട കൂടിയിരുന്നു.

൧൩ വിശെഷിച്ചും പത്രൊസ വീഥിവാതിലിൽ മുട്ടുമ്പൊൾ, റൊദാ

എന്ന നാമമുള്ള ഒരു വെലക്കാരത്തി കെൾപ്പാൻ വന്നു.

൧൪ അവൾ പത്രൊസിന്റെ ശബ്ദം അറിഞ്ഞിട്ട, സന്തൊഷം കൊണ്ട വാതിൽ തുറക്കാതെ, അകത്ത ഒടി ചെന്ന, പത്രൊസ വാതില്ക്കൽ നില്ക്കുന്നു എന്ന അറിയിച്ചു.

൧൫ എന്നാറെ അവർ അവളൊട, നി ഭ്രാന്തിയാകുന്നു എന്ന പറഞ്ഞു എന്നാൽ അവൾ അത ഉള്ളത തന്നെ എന്ന നിശ്ചയം പറഞ്ഞു. അപ്പൊൾ അവർ അത അവന്റെ ദൂതൻ ആകുന്നു എന്ന പറഞ്ഞു.

൧൬ എന്നാറെ പത്രൊസ പിന്നെയും മുട്ടികൊണ്ടിരുന്നു: അവർ [വാതിൽ] തുറന്നപ്പൊൾ അവനെ കണ്ടു, ഭ്രമിക്കയും ചെയ്തു.

൧൭ അപ്പൊൾ അവൻ അവർ മിണ്ടാതെ ഇരിപ്പാനായിട്ട, അവൎക്ക കൈ കൊണ്ട ആംഗ്യം കാട്ടി, കൎത്താവ തന്നെ കാരാഗൃഹത്തിൽനിന്ന കൂട്ടികൊണ്ടുവന്ന പ്രകാരം അവരൊട വിവരമായറിയിച്ചു. പിന്നെ അവൻ ഇവ കാൎയ്യങ്ങളെ യാക്കൊബിനൊടും, സഹൊദരന്മാരൊടും പൊയി അറിയിപ്പിൻ എന്ന പറഞ്ഞു. പിന്നെ അവൻ മറ്റൊരു സ്ഥലത്തെക്ക പുറപ്പെട്ട പൊയി.

൧൮ നെരം പുലൎന്നപ്പൊൾ, പത്രൊസിന എന്തായി, എന്ന ആയുധക്കാരിൽ ഉണ്ടായ ഇളക്കം അല്പമല്ല.

൧൯ പിന്നെ എറൊദെസ അവനെ അന്വെഷിച്ചിട്ട, കാണായ്കകൊണ്ട, അവൻ കാവല്ക്കാരൊട ശൊധന ചെയ്ത, അവരെ കൊല ചെയ്വാൻ കല്പിച്ചു. പിന്നെ അവൻ യെഹൂദിയായിൽനിന്ന കൈസറിയായായിലെക്ക പുറപ്പെട്ട പൊയി, അവിടെ പാൎത്തു.

൨൦ ¶ അപ്പൊൾ എറൊദെസ തുറെയക്കാരുടെയും സിദൊനിക്കാരുടെയും നെരെ വളര കൊപിച്ചു: എന്നാറെ അവർ ഏക മനസ്സൊടെ അവന്റെ അടുക്കൽ വന്ന, രാജാവിന്റെ പള്ളിയറക്കാരനായ ബ്ലസ്തുസിനെ വശമാക്കി, തങ്ങളുടെ ദെശം രാജാവിന്റെ ദെശത്താൽ സംരക്ഷണപ്പെട്ടുകകൊണ്ട, സമാധാനം ചൊദിച്ചു.

൨൧ പിന്നെ നിശ്ചയിച്ച ദിവസത്തിൽ എറൊദെസ രാജവസ്ത്രം ധരിച്ചുകൊണ്ട, ന്യായാസനത്തിൽ ഇരുന്ന, അവരൊട പ്രസ്താവിച്ചു.

൨൨ എന്നാറെ ജനങ്ങൾ, ഇത ഒരു ദൈവത്തിന്റെ ശബ്ദം, മനുഷ്യന്റെ ശബ്ദമല്ല, എന്ന ഉറക്കെ വിളിച്ചു പറഞ്ഞു.

൨൩ അപ്പൊൾ അവൻ ദൈവത്തിന മഹത്വം കൊടുക്കായ്കകൊണ്ട, ഉടനെ കൎത്താവിന്റെ ദൂതൻ അവനെ ശിക്ഷിച്ചു: അവൻ കൃമികളാൽ ഭക്ഷിക്കപ്പെട്ട, പ്രാണനെ വിടുകയും ചെയ്തു.

൨൪ ¶ എന്നാൽ ദൈവത്തിന്റെ വചനം വളൎന്ന വൎദ്ധിച്ചു.

൨൫ പിന്നെ ബൎന്നബാസും ശൌലും ശുശ്രൂഷ നിവൃത്തിയാക്കിയതിന്റെ ശെഷം, അവർ മൎക്കുസ എന്ന മറുനാമമുള്ള യൊഹന്നാനെ കൂട്ടികൊണ്ട, യെറുശലെമിൽനിന്ന തിരിച്ചുപൊന്നു.

## ൧൩ അദ്ധ്യായം.

൧ പൌലുസും ബൎന്നബാസും പുറജാതിക്കാരുടെ അടുക്കലെക്കപൊകുന്നത.—൪൨ പുറജാതിക്കാർ വിശ്വസിക്കുന്നത.—൫൦ യെഹൂദന്മാര ദുഷിക്കുന്നത.

എന്നാൽ അന്ത്യൊഖിയായിലുള്ള സഭയിൽ ബൎന്നബാസും, നിഗർ എന്ന വിളിക്കപ്പെട്ട ശിമെയൊനും, കുറെനായക്കാരനായ ലൂക്കിയുസും, തെ

ത്രാക്കൊനായ എറൊദെസിനൊട കൂടെ വളൎന്ന മാനായെനും, ശൌലും ആയ ചില ദീൎഘദൎശിമാരും, ഉപദെഷ്ടാക്കന്മാരും ഉണ്ടായിരുന്നു.

൨ അവർ കൎത്താവിനെ ശുശ്രൂഷിച്ചു, ഉപൊഷിച്ചുകൊണ്ടിരിക്കുമ്പൊൾ. പരിശുദ്ധാത്മാവ പറഞ്ഞു, ഞാൻ ബൎന്നബാസിനെയും ശൌലിനെയും വിളിച്ചിട്ടുള്ള പ്രവൃത്തിക്ക അവരെ ഇനിക്കായിട്ട വെറുതിരിപ്പിൻ.

൩ അപ്പൊൾ അവർ ഉപൊഷിച്ചു, പ്രാൎത്ഥിച്ചു, അവരുടെ മെൽ കൈകളെ വെച്ചിട്ടു, അവരെ പറഞ്ഞയച്ചു.

൪ അപ്രകാരം അവർ പരിശുദ്ധാത്മാവിനാൽ അയക്കപ്പെട്ടതകൊണ്ട, സെലൂക്കിയായിലെക്ക പുറപ്പെട്ടുപൊയി, അവിടെനിന്ന അവർ കുപ്രൊസിലെക്ക കപ്പൽ കയറിപ്പൊയി.

൫ പിന്നെ അവർ സലമിസിലെക്ക എത്തിയപ്പൊൾ, അവർ യെഹൂദന്മാരുടെ സഭകളിൽ ദൈവത്തിന്റെ വചനം പ്രസംഗിച്ചു. വിശെഷിച്ച യൊഹന്നാനും അവൎക്കു ശുശ്രൂഷക്കാരനായിട്ട ഉണ്ടായിരുന്നു.

൬ ¶ പിന്നെ അവർ ആ ദ്വീപിൽ കൂടി പാഫൊസു വരെ സഞ്ചരിച്ചപ്പൊൾ, ഒരു കള്ള ദീൎഘദൎശിയായി, യെഹൂദനായി, ബാൎയെശു എന്ന നാമമുള്ളൊരു മന്ത്രവാദിയെ കണ്ടു:

൭ അവൻ വിവെകമുള്ള മനുഷ്യനായ സെൎഗ്ഗിയുസ പൌലുസ എന്ന നാടുവാഴിയൊട കൂടെ ഉണ്ടായിരുന്നു: ഇവൻ ബൎന്നബാസിനെയും ശൌലിനെയും വരുത്തി, ദൈവത്തിന്റെ വചനം കെൾപ്പാൻ ആഗ്രഹിച്ചു.

൮ എന്നാറെ മന്ത്രവാദി (എന്ന ഇപ്രകാരം അൎത്ഥം ധരിക്കുന്ന നാമമുള്ള) എലുമാസ നാടുവാഴിയെ വിശ്വാസത്തിൽനിന്ന മാററികളവാൻ ശ്രമിച്ചുകൊണ്ട അവരൊട മറുത്തുനിന്നു.

൯ അപ്പൊൾ (പൌലുസ എന്നും ചൊല്ലപ്പെടുന്ന) ശൌൽ, പരിശുദ്ധാത്മാവിനാൽ നിറഞ്ഞവനായി, അവനിൽ സൂക്ഷിച്ചുനൊക്കി.

൰ ഹെ സകല വഞ്ചന കൊണ്ടും, സകല ദുഷ്പ്രവൃത്തി കൊണ്ടും, നിറഞ്ഞവനെ, പിശാചിന്റെ മകനെ, സകല നീതിയുടെയും ശത്രു, നി കൎത്താവിന്റെ നെരുള്ള വഴികളെ മറിച്ചുകളവാൻ നില്ക്കയില്ലയൊ?

൰൧ എന്നാൽ ഇപ്പൊൾ, കണ്ടാലും, കൎത്താവിന്റെ കൈ നിന്റെ മെൽ ഇരിക്കുന്നു, നീ കുറയ കാലത്തെക്ക ആദിത്യനെ കാണാതെ കുരുടനായിരിക്കും എന്ന പറഞ്ഞു. പിന്നെ ഉടനെ ഒരു മഞ്ഞലും ഇരുളും അവന്റെ മെൽ വീണു; അവൻ തന്നെ കൈ പിടിച്ചു കൂട്ടിക്കൊണ്ടുപൊകുന്നവരെ അന്വെഷിച്ചുകൊണ്ട ചുററിനടന്നു.

൰൨ അപ്പൊൾ നാടുവാഴി ആ ഉണ്ടായത കണ്ടാറെ കൎത്താവിന്റെ ഉപദെശത്തിൽ അത്ഭുതപ്പെട്ടുകൊണ്ട വിശ്വസിച്ചു.

൰൩ ¶ പിന്നെ പൌലുസും അവനൊട കൂടെയുള്ളവരും പാഫൊസിൽനിന്ന നീക്കി, പംഫുലിയായിലുള്ള പെൎഗ്ഗായിക്ക വന്നു: എന്നാലൊ യൊഹന്നാൻ അവരിൽനിന്ന പിരിഞ്ഞ യെറുശലെമിന്ന തിരിച്ചുപൊയി.

൰൪ പിന്നെ അവർ പെൎഗ്ഗായിൽനിന്ന പുറപ്പെട്ടു പിസിദിയായിലുള്ള അന്തിയൊഖിയായിലെക്ക വന്നു, ശാബത ദിവസത്തിൽ സഭയിലെക്ക പ്രവെശിച്ചു, ഇരുന്നു.

൰൫ അപ്പൊൾ ന്യായപ്രമാണവും ദീൎഘദൎശികളും വായിക്കപ്പെട്ടതിന്റെ ശെഷം, സഭയിലെ പ്രമാണികൾ അവരുടെ അടുക്കൽ ആളയച്ചു, സഹൊദരന്മാരായ മനുഷ്യരെ, ജനങ്ങളൊട ഉപദെശമുള്ള വചനം നിങ്ങൾക്ക ഉണ്ടെങ്കിൽ, പറവിൻ എന്ന പറയിച്ചു.

൧൬ അപ്പൊൾ പൌലുസ എഴുനീറ്റ, കൈ കൊണ്ട ആംഗികം കാട്ടി, പറഞ്ഞു, ഇസ്രാഎൽ പുരുഷന്മാരായും ദൈവത്തെ ഭയപ്പെടുന്നവരായുമുള്ളൊരെ, കെട്ടുകൊൾവിൻ.

൧൭ ഈ ഇസ്രാഎൽ ജനത്തിന്റെ ദൈവം, നമ്മുടെ പിതാക്കന്മാരെ തെരിഞ്ഞെടുത്ത ജനം എജിപ്തുദെശത്തിൽ പരദെശികളായിരിക്കുമ്പൊൾ, അവരെ ഉയൎത്തി, ഉന്നതമായുള്ള ഭുജം കൊണ്ട അതിൽനിന്ന അവരെ പുറത്തുകൊണ്ടുവന്നു.

൧൮ പിന്നെ എകദെശം നാല്പത സംവത്സര കാലം അവൻ വനത്തിൽ അവരുടെ നടപ്പുകളെ സഹിച്ചു.

൧൯ പിന്നെ അവൻ കനാൻ ദെശത്തിൽ എഴ ജാതികളെ നശിപ്പിച്ചു, അവരുടെ ദെശം അവൎക്ക അവകാശമായിട്ട പങ്കിട്ട കൊടുത്തു.

൨൦ അതിന്റെ ശെഷം അവൻ എകദെശം നാനൂറെറമ്പത സംവത്സരം, ശമുവെൽ ദീൎഘദൎശി വരെക്കും, അവൎക്ക ന്യായാധിപതിമാരെ കൊടുത്തു.

൨൧ പിന്നെ അന്ന മുതൽ അവർ ഒരു രാജാവിനെ ചൊദിച്ചു: അപ്പൊൾ ദൈവം അവൎക്ക ബെന്യാമിന്റെ ഗൊത്രത്തിലുള്ള പുരുഷനാകുന്ന കിശിന്റെ പുത്രനായ ശൌലിനെ നാല്പത സംവത്സരത്തെക്ക കൊടുത്തു.

൨൨ പിന്നെ അവൻ അവനെ നീക്കികളഞ്ഞതിന്റെ ശെഷം, അവൻ ദാവീദിനെ അവൎക്ക രാജാവായിട്ട ഉയൎത്തി: ഞാൻ യെശായുടെ പുത്രനായ ദാവീദിനെ എന്റെ ഹൃദയപ്രകാരമുള്ള മനുഷ്യനായി കണ്ടു, ഇവൻ എന്റെ ഇഷ്ടം ഒക്കെയും ചെയ്യും എന്നും അവനെ കുറിച്ച സാക്ഷിപ്പെടുത്തി പറഞ്ഞു.

൨൩ ഇവന്റെ സന്തതിയിൽനിന്ന ദൈവം തന്റെ വാഗ്ദത്ത പ്രകാരം ഇസ്രാഎലിന യെശുവാകുന്ന രക്ഷിതാവിനെ ഉയൎത്തി:

൨൪ ഇവന്റെ വരവിന മുമ്പെ യൊഹന്നാൻ ഇസ്രാഎൽ ജനങ്ങൾക്ക എല്ലാവൎക്കും അനുതാപത്തിന്റെ ബപ്തിസ്മയെ മുൻ പ്രസംഗിച്ചിരുന്നു.

൨൫ വിശെഷിച്ച യൊഹന്നാൻ തന്റെ പ്രയാണം നിവൃത്തിക്കുമ്പൊൾ, അവൻ പറഞ്ഞു, നിങ്ങൾ എന്നെ ആരാകുന്നു എന്ന വിചാരിക്കുന്നു? ഞാൻ അവനല്ല. എങ്കിലും, കണ്ടാലും, എന്റെ പിന്നാലെ ഒരുത്തൻ വരുന്നു, അവന്റെ പാദങ്ങളുടെ ചെരിപ്പുകളെ അഴിപ്പാൻ ഞാൻ യൊഗ്യനല്ല.

൨൬ അബ്രഹാമിന്റെ വംശത്തിലുള്ള പുത്രന്മാരായും, നിങ്ങളിൽ ദൈവത്തെ ഭയപ്പെടുന്നവരായുമുള്ള സഹൊദരന്മാരായ മനുഷ്യരെ, നിങ്ങൾക്ക ഈ രക്ഷയുടെ വചനം അയക്കപ്പെട്ടിരിക്കുന്നു.

൨൭ എന്തകൊണ്ടെന്നാൽ യെറുശലമിൽ പാൎക്കുന്നവരും അവരുടെ പ്രധാനന്മാരും അവനെ എങ്കിലും, ശാബത ദിവസം തൊറും വായിക്കപ്പെടുന്ന ദീൎഘദൎശിമാരുടെ വാക്യങ്ങളെ എങ്കിലും അറിയായ്കകൊണ്ട, അവനെ ശിക്ഷക്ക വിധിക്കയാൽ [അവയെ] നിവൃത്തിച്ചു.

൨൮ അവർ മരണത്തിന ഒരു ഹെതുവെങ്കിലും [അവനിൽ] കണ്ടില്ല, എങ്കിലും അവൻ കൊല്ലപ്പെടെണമെന്ന പീലാത്തൊസിനൊട അപെക്ഷിച്ചു.

൨൯ പിന്നെ അവനെ കുറിച്ച എഴുതപ്പെട്ട കാൎയ്യങ്ങളെ ഒക്കെയും അവർ നിവൃത്തിച്ചതിന്റെ ശെഷം, അവനെ മരത്തിൽനിന്ന ഇറക്കി, ഒരു പ്രെതക്കല്ലറയിൽ വെച്ചു.

൩൦ എന്നാറെ ദൈവം അവനെ മരിച്ചവരിൽനിന്ന ഉയിൎപ്പിച്ചു:

൩൧ പിന്നെ അവൻ തന്നൊട കൂ
ടെ ഗലിലെയായിൽനിന്ന യെറുശ
ലെമിലെക്ക വന്നിട്ടുള്ളവൎക്ക എറിയ
ദിവസങ്ങൾ പ്രത്യക്ഷനായി, ആയ
വർ ജനങ്ങൾക്ക അവന്റെ സാക്ഷി
കൾ ആകുന്നു.
൩൨ നീ എന്റെ പുത്രൻ ആകു
ന്നു, ഇന്ന ഞാൻ നിന്നെ ജനിപ്പി
ച്ചു എന്ന രണ്ടാം സങ്കീൎത്തനത്തിലു
എഴുതപ്പെട്ടുമിരിക്കുന്ന പ്രകാരം,
൩൩ യെശുവിനെ ഉയിൎപ്പിച്ചതി
നാൽ ദൈവം നമ്മുടെ പിതാക്കന്മാ
രൊട ചെയ്യപ്പെട്ട ആ വാഗ്ദത്തം
തന്നെ അവരുടെ മക്കൾ ആകുന്ന
നമുക്ക നിവൃത്തിച്ചു, എന്ന ഞങ്ങളും
നിങ്ങളൊട നല്ല വൎത്തമാനമായിട്ട
അറിയിക്കുന്നു.
൩൪ വിശെഷിച്ചും ഇനി മെലാൽ
നാശത്തിലെക്ക തിരിച്ചുവരാതെ ഇ
രിപ്പാനായിട്ട, അവൻ അവനെ
മരിച്ചവരിൽനിന്ന ഉയിൎപ്പിച്ചത
കൊണ്ട, ഞാൻ നിങ്ങൾക്ക ദാവീദി
ന്റെ സത്യമുള്ള കരുണകളെ ത
രുമെന്നുള്ള പ്രകാരം അവൻ പറ
ഞ്ഞിരിക്കുന്നു.
൩൫ ആയതകൊണ്ട അവൻ മ
റ്റൊരു [സങ്കീൎത്തനത്തിലും] നീ നി
ന്റെ പരിശുദ്ധനായവനെ നാശം
കാണ്മാൻ സമ്മതിക്കയില്ല എന്ന പറ
യുന്നു.
൩൬ എന്തകൊണ്ടെന്നാൽ ദാവീദ
തന്റെ സന്തതിക്ക ദൈവത്തിന്റെ
ഇഷ്ടപ്രകാരം ശുശ്രൂഷ ചെയ്തതി
ന്റെ ശെഷം, ഉറങ്ങിപ്പൊയി, ത
ന്റെ പിതാക്കന്മാരുടെ അടുക്കൽ
ചെൎക്കപ്പെട്ടു, നാശം കാണുകയും
ചെയ്തു:
൩൭ എന്നാൽ ദൈവം ഉയിൎപ്പി
ച്ചിട്ടുള്ളവൻ നാശം കണ്ടില്ല.
൩൮ ഇതകൊണ്ട സഹൊദരന്മാ
രായ മനുഷ്യരെ, ഇവൻ മൂലമായി
ട്ട നിങ്ങൾക്ക പാപങ്ങളുടെ മൊച
നം പ്രസംഗിക്കപ്പെടുന്നു എന്നുള്ളത
നിങ്ങൾക്ക അറിഞ്ഞിരിക്കട്ടെ.
൩൯ അത്രയുമല്ല നിങ്ങൾ മൊശെ
യുടെ ന്യായപ്രമാണത്താൽ എത
കാൎയ്യങ്ങളിൽനിന്ന നീതിമാന്മാരാക്ക
പ്പെടുവാൻ കഴിയാതിരുന്നുവൊ,
ആ സകല കാൎയ്യങ്ങളിൽനിന്നും വി
ശ്വസിക്കുന്നവൻ എല്ലാം ഇവനാൽ
നീതിമാനാക്കപ്പെടുന്നു.
൪൦ അതകൊണ്ട ദീൎഘദൎശികളിൽ
ചൊല്ലപ്പെട്ടത നിങ്ങളുടെ മെൽ
വരാതെ ഇരിപ്പാനായിട്ട സൂക്ഷി
പ്പിൻ;
൪൧ നിന്ദക്കാരെ, നിങ്ങൾ നൊ
ക്കുകയും, ഭ്രമപ്പെടുകയും, നശിച്ചു
പൊകയും ചെയ്യിൻ: എന്തകൊ
ണ്ടെന്നാൽ ഞാൻ ഒരു പ്രവൃത്തിയെ
നിങ്ങളുടെ നാളുകളിൽ പ്രവൃത്തി
ക്കുന്നു, ആ പ്രവൃത്തിയെ ഒരുത്തൻ
നിങ്ങളൊട അറിയിച്ചാലും, നിങ്ങ
ൾ ഒരു പ്രകാരത്തിലും വിശ്വസിക്ക
യില്ല.
൪൨ ¶ പിന്നെ യെഹൂദന്മാർ സ
ഭയിൽനിന്ന പുറത്ത പൊകുമ്പൊൾ,
പിന്നത്തെ ശാബത ദിവസത്തിൽ
ഈ വചനങ്ങൾ തങ്ങളൊട ചൊ
ല്ലപ്പെടെണമെന്ന പുറജാതിക്കാർ
അപെക്ഷിച്ചു.
൪൩ പിന്നെ സഭ പിരിഞ്ഞതി
ന്റെ ശെഷം, യെഹൂദന്മാരിലും
യെഹൂദമാൎഗ്ഗം അനുസരിച്ച ഭക്തി
യുള്ളവരിലും പലരും പൌലുസി
ന്റെയും ബൎന്നബാസിന്റെയും പി
ന്നാലെ ചെന്നു: ഇവർ അവരൊട
സംസാരിച്ചു, ദൈവത്തിന്റെ കൃ
പയിൽ സ്ഥിരപ്പെട്ടിരിപ്പാൻ അവ
രെ ബൊധം വരുത്തി.
൪൪ പിന്നത്തെ ശാബത ദിവസ
ത്തിൽ നഗരം മിക്കവാറും ദൈവ
ത്തിന്റെ വചനം കെൾപ്പാൻ വ
ന്നുകൂടി.
൪൫ എന്നാൽ യെഹൂദന്മാർ പുരു

ഷാരങ്ങളെ കണ്ടാറെ, അവർ അസൂയകൊണ്ട നിറഞ്ഞവരായി, പൌലുസിനാൽ പറയപ്പെട്ട കാൎയ്യങ്ങൾക്ക പ്രതിവാദിച്ചും ദുഷിച്ചും കൊണ്ട, വിരൊധമായി സംസാരിച്ചു.

൪൬ അപ്പൊൾ പൌലുസും ബൎന്നബാസും ധൈൎയ്യപ്പെട്ട പറഞ്ഞു, മുമ്പെ നിങ്ങളൊട ദൈവത്തിന്റെ വചനം ചൊല്ലപ്പെടുന്നത ആവശ്യമായിരുന്നു: എന്നാലൊ നിങ്ങൾ അതതള്ളിക്കളഞ്ഞ, നിങ്ങളെ തന്നെ നിത്യജീവന്ന യൊഗ്യമില്ലാത്തവരെന്ന വിധിക്കുന്നതുകൊണ്ട, കണ്ടാലും, ഞങ്ങൾ പുറജാതിക്കാരുടെ അടുക്കലെക്ക തിരിയുന്നു.

൪൭ അതെന്തുകൊണ്ടെന്നാൽ നീ ഭൂമിയുടെ അവസാനത്തൊളം രക്ഷക്കായിട്ട ഇരിക്കെണ്ടുന്നതിന, ഞാൻ നിന്നെ പുറജാതിക്കാൎക്ക വെളിച്ചമായി ആക്കിവെച്ചിരിക്കുന്നു എന്നുള്ള പ്രകാരം കൎത്താവ ഞങ്ങളൊട കല്പിച്ചിട്ടുണ്ട.

൪൮ എന്നാൽ പുറജാതിക്കാർ അത കെട്ടാറെ, സന്തൊഷപ്പെട്ട, കൎത്താവിന്റെ വചനം മഹത്വപ്പെടുത്തി; എവർ നിത്യജീവന്ന നിശ്ചയിക്കപ്പെട്ടിരുന്നുവൊ അവർ വിശ്വസിക്കയും ചെയ്തു.

൪൯ പിന്നെ കൎത്താവിന്റെ വചനം ആ ദെശത്തിൽ ഒക്കെയും പ്രസിദ്ധമായി.

൫൦ എന്നാൽ യെഹൂദന്മാർ ഭക്തിയും മാനവുമുള്ള സ്ത്രീകളെയും നഗരത്തിലെ പ്രധാനന്മാരെയും ഒരുമ്പെടുത്തി, പൌലുസിനെറയും ബൎന്നബാസിന്റെയും നെരെ ഉപദ്രവം ഉണ്ടാക്കി, അവരെ തങ്ങളുടെ അതൃത്തികളിൽനിന്ന പുറത്താക്കികളഞ്ഞു.

൫൧ എന്നാറെ അവർ തങ്ങളുടെ പാദങ്ങളിലുള്ള പൊടി അവരുടെ നെരെ കൊടഞ്ഞിട്ട, ഇക്കൊനിയുമിലെക്ക വന്നു.

൫൨ എന്നാൽ ശിഷ്യന്മാർ സന്തൊഷം കൊണ്ടും, പരിശുദ്ധാത്മാവകൊണ്ടും നിറഞ്ഞവരായിരുന്നു.

## ൧൪ അദ്ധ്യായം.

൧ പൌലുസും ബൎന്നബാസും പീഡിപ്പിക്കപ്പെടുന്നത.— ൮ പൌലുസ ഒരു മുടന്തനെ ദീനം പൊറുപ്പിക്കകൊണ്ട അവർ ദെവന്മാർ എന്ന ശ്രുതിപ്പെടുന്നത.—൧൯ പൌലുസ കല്ലെറുകൊള്ളുന്നത.— ൨൧ അവർ പല സഭകളിൽ സഞ്ചരിച്ചിട്ട അന്തിയൊഖിയായിൽ തിരിച്ചുവരുന്നത.

ഇക്കൊനിയുമിൽ ഉണ്ടായതെന്തെന്നാൽ അവർ ഇരുവരും ഒന്നിച്ച യെഹൂദന്മാരുടെ സഭയിലെക്ക ചെന്ന, യെഹൂദന്മാരിലും ഗ്രെക്കന്മാരിലും വളരെ പുരുഷാരം വിശ്വസിപ്പാൻ തക്കവണ്ണം സംസാരിച്ചു.

൨ എന്നാറെ വിശ്വസിക്കാത്ത യെഹൂദന്മാർ സഹൊദരന്മാൎക്ക വിരൊധമായി പുറജാതിക്കാരുടെ മനസ്സുകളെ ചഞ്ചലപ്പെടുത്തി, പകപ്പിച്ചു.

൩ ആയതകൊണ്ട അവർ അവിടെ വളരെ കാലം പാൎത്ത, കൎത്താവിൽ ധൈൎയ്യത്തൊട സംസാരിച്ചുകൊണ്ടിരുന്നു, അവൻ തന്റെ കൃപയുടെ വചനത്തിന സാക്ഷികൊടുത്ത, അടയാളങ്ങളും അത്ഭുതങ്ങളും അവരുടെ കൈകളാൽ ചെയ്യപ്പെടുവാനായിട്ട നൽകുകയും ചെയ്തു.

൪ എന്നാറെ നഗരത്തിലെ പുരുഷാരം വെവ്വെറിരിഞ്ഞു: ചിലർ യെഹൂദന്മാരൊടും, ചിലർ അപ്പൊസ്തൊലന്മാരൊടും ചെൎന്നു.

൫ പിന്നെ അവരെ ഉപദ്രവിപ്പാനും, കല്ലെറിവാനും പുറജാതിക്കാരാലും യെഹൂദന്മാരാലും അവരുടെ പ്രധാനന്മാരൊടും കൂടെ ഒരു അതിക്രമം ഉണ്ടായപ്പൊൾ,

൬ അവർ അത അറിഞ്ഞിട്ട, അവർ ലുക്ക

യൊനിയായിലെ നഗരങ്ങളാകുന്ന ലുസ്ത്രായെലെക്കും ദെൎബ്ബിയിലെക്കും ചുറ്റുമുള്ള പ്രദെശത്തിലെക്കും ഓടി പൊയി:

൭ അവിടെയും അവർ എവൻഗെലിയൊൻ പ്രസംഗിച്ചുകൊണ്ടിരുന്നു.

൮ ¶ വിശെഷിച്ചും ലുസ്ത്രായിൽ തന്റെ അമ്മയുടെ ഗൎഭം മുതൽ മുടന്തനായി, ഒരിക്കലും നടക്കാതെ, പാദങ്ങളിൽ ബലഹീനനായ ഒരു മനുഷ്യൻ ഇരുന്നിരുന്നു:

൯ ആയവൻ പൌലുസ പറയുന്നതിനെ കെട്ടു: അവൻ അവന്റെ മെൽ സൂക്ഷിച്ചുനൊക്കി, സൌഖ്യപ്പെടുവാൻ അവന വിശ്വാസമുണ്ട എന്ന കാണുകകൊണ്ട,

൧൦ നി നിന്റെ കാലുകളിൽ നെരെ എഴുനീറ്റ നില്ക്ക, എന്ന ഒരു മഹാ ശബ്ദത്തൊടെ പറഞ്ഞു. എന്നാറെ അവൻ ചാടിനടന്നു.

൧൧ അപ്പൊൾ പൌലുസ ചെയ്തത ജനങ്ങൾ കണ്ടിട്ടു, ദൈവങ്ങൾ മനുഷ്യരൊട സദൃശമുള്ളവരായി നമ്മുടെ അടുക്കൽ ഇറങ്ങി വന്നു, എന്ന ലുക്കയൊനിയ ഭാഷയിൽ തങ്ങളുടെ ശബ്ദം ഉയൎത്തി പറഞ്ഞു.

൧൨ അവർ ബൎന്നബാസിനെ വ്യാഴം എന്നും, പൌലുസ എറെവും വാചാലനാകകൊണ്ട, അവനെ ബുധൻ എന്നും വിളിക്കയും ചെയ്തു.

൧൩ അത്രയുമല്ല അവരുടെ നഗരത്തിന്റെ മുൻഭാഗത്തിലുള്ള വ്യാഴത്തിന്റെ പുരൊഹിതൻ കാളകളെയും പൂമാലകളെയും വാതിലിന്റെ അരികെ കൊണ്ടുവന്നിട്ടു, ജനങ്ങളൊട കൂടെ ബലികഴിപ്പാൻ മനസ്സായിരുന്നു.

൧൪ എന്നാറെ അപ്പൊസ്തൊലന്മാരായ ബൎന്നബാസും പൌലുസും ഇത കെട്ടപ്പൊൾ, തങ്ങളുടെ വസ്ത്രങ്ങളെ കീറി, ജനക്കൂട്ടത്തിന്റെ ഇടയിലെക്ക ഓടി ചെന്നു, ഉറക്കെ വിളിച്ച പറഞ്ഞു,

൧൫ ഓ മനുഷ്യരെ, നിങ്ങൾ എന്തിന ഈ കാൎയ്യങ്ങളെ ചെയ്യുന്നു? ഞങ്ങളും നിങ്ങളെ പൊലെ കഷ്ടാനുഭവമുള്ള മനുഷ്യർ ആകുന്നു, നിങ്ങൾ ഈ വ്യൎത്ഥകാൎയ്യങ്ങളെ വിട്ടു, ആകാശവും, ഭൂമിയും, സമുദ്രവും, അവയിലുള്ള സകല വസ്തുക്കളും ഉണ്ടാക്കിയ ജീവനുള്ള ദൈവത്തിലെക്ക തിരിഞ്ഞുകൊള്ളെണമെന്ന നിങ്ങളൊട പ്രസംഗിക്കുന്നു:

൧൬ അവൻ മുൻ കഴിഞ്ഞ കാലങ്ങളിൽ സകല ജാതികളെയും തങ്ങളുടെ സ്വന്ത വഴികളിൽ നടപ്പാൻ സമ്മതിച്ചു;

൧൭ എങ്കിലും അവൻ നന്മ ചെയ്തുയും, നമുക്ക ആകാശത്തിൽനിന്ന മഴയും ഫലവൃദ്ധിയുള്ള കാലങ്ങളെയും തരികയും, ആഹാരം കൊണ്ടും സന്തൊഷം കൊണ്ടും നമ്മുടെ ഹൃദയങ്ങളെ തൃപ്തിയാക്കുകയും ചെയ്തതകൊണ്ട, തന്നെതാൻ സാക്ഷി കൂടാതെ വിട്ടിട്ടില്ല.

൧൮ അവർ ഈ കാൎയ്യങ്ങളെ പറഞ്ഞാറെയും തങ്ങൾക്ക ജനങ്ങൾ ബലി കഴിക്കാതെ ഇരിപ്പനായിട്ടു പ്രയാസത്തൊടെ നിറുത്തി.

൧൯ ¶ പിന്നെ അന്ത്യൊഖിയായിൽനിന്നും ഇക്കൊനിയുമിൽനിന്നും [ചില] യെഹൂദന്മാർ അവിടെ വന്നു, ജനങ്ങളെ ബൊധം വരുത്തി, പൌലുസിനെ കല്ലെറിഞ്ഞു, അവൻ മരിച്ചു എന്ന വിചാരിച്ചിട്ടു, അവനെ നഗരത്തിൽനിന്ന പുറത്ത വലിച്ചുകളഞ്ഞു.

൨൦ എന്നാറെ ശിഷ്യന്മാർ അവനെ ചുറ്റി നില്ക്കുമ്പൊൾ, അവൻ എഴുനീറ്റ, നഗരത്തിലെക്ക വന്നു: പിറ്റെ ദിവസം അവൻ ബൎന്നബാസിനൊട കൂടെ ദെൎബ്ബെക്ക പൊയി.

൨൧ പിന്നെ അവർ ആ നഗര

ത്തൊട എവൻഗെലിയൊൻ പ്രസം
ഗിച്ച, പലരെ ശിഷ്യന്മാരാക്കിയതി
ന്റെ ശെഷം, അവർ ലുസ്ത്രായിലെ
ക്കും, ഇക്കൊനിയുമിലെക്കും, അന്തി
യൊഖിയായിലെക്കും തിരിച്ച,

൨൨ ശിഷ്യന്മാരുടെ ആത്മാക്കളെ
ധൈൎയ്യപ്പെടുത്തി, വിശ്വാസത്തിൽ
സ്ഥിരപ്പെട്ടിരിക്കെണമെന്നും, നാം
അനെകം സങ്കടങ്ങളാൽ ദൈവ
ത്തിന്റെ രാജ്യത്തിലെക്ക കടക്കെണ്ടു
ന്നതാകുന്നു എന്നും, അവരെ ബൊ
ധിപ്പിച്ചും കൊണ്ട വന്നു.

൨൩ വിശെഷിച്ച അവർ സഭകൾ
തൊറും അവൎക്കായിട്ട മൂപ്പന്മാരെ ക
ല്പിച്ചാക്കി, ഉപവാസത്തൊടെ പ്രാ
ൎത്ഥിച്ചതിന്റെ ശെഷം, അവർ വി
ശ്വസിച്ചിട്ടുള്ള കൎത്താവിനെ അവ
രെ ഭരമെല്പിച്ചു.

൨൪ പിന്നെ അവർ പിസിദിയാ
യിൽ കൂടി സഞ്ചരിച്ച കഴിഞ്ഞിട്ട,
പംഫുലിയായിലെക്ക വന്നു.

൨൫ പിന്നെ പെൎഗ്ഗയിൽ വചനം
പ്രസംഗിച്ച, അവർ അത്താലിയാ
യിക്ക പൊയി:

൨൬ അവർ അവിടെനിന്നും ക
പ്പൽ കയറി, അന്തിയൊഖിയായിക്ക
വന്നു, അവർ അവിടെനിന്ന തങ്ങ
ൾ നിവൃത്തിച്ചിട്ടുള്ള ക്രിയക്കായിട്ട
ദൈവത്തിന്റെ കൃപെക്ക എല്പിക്ക
പ്പെട്ടിരുന്നു.

൨൭ പിന്നെ അവർ എത്തി, സഭ
യെ ഒന്നിച്ച കൂട്ടിയതിന്റെ ശെഷം,
ദൈവം തങ്ങളൊട കൂടെ ചെയ്ത
കാൎയ്യങ്ങളെ ഒക്കെയും, അവൻ പുറ
ജാതിക്കാൎക്ക വിശ്വാസത്തിന്റെ വാ
തിൽ തുറന്നു എന്നുള്ളതും അറിയിച്ചു.

൨൮ പിന്നെ അവിടെ അവർ ശി
ഷ്യന്മാരൊട കൂടെ വളരെ കാലം
പാൎത്തു.

## ൧൫ അദ്ധ്യായം.

൧ ചെലാകൎമ്മത്തെ കുറിച്ചുള്ള പി
ണക്കം.—൬ അപ്പൊസ്തൊലന്മാർ
അതിനെ കുറിച്ച ആലൊചിച്ചു.
൨൨ അവരുടെ വിധിയെ സഭ
കളിലെക്ക അയക്കുന്നത.—൩൬
പൌലുസ്സും ബൎന്നബാസും പിണ
ങ്ങി പിരിയുന്നത.

൧ പിന്നെ യെഹൂദിയായിൽനിന്ന വ
ന്നവർ ചിലർ നിങ്ങൾ മൊശെയു
ടെ മൎയ്യാദ പ്രകാരം ചെലാകൎമ്മം
ചെയ്യപ്പെടാഞ്ഞാൽ നിങ്ങൾക്ക രക്ഷി
ക്കപ്പെട്ടുവാൻ കഴികയില്ല എന്ന സ
ഹൊദരന്മാരെ പഠിപ്പിച്ചു.

൨ ഇതുകൊണ്ട പൌലുസിനും ബ
ൎന്നബാസിനും അവരൊട കൂടെ അ
ല്പമല്ലാത്ത വാഗ്വാദവും തൎക്കവും ഉ
ണ്ടായപ്പൊൾ, പൌലുസും ബൎന്ന
ബാസും, അവരിൽ മറ്റ ചിലരും
ൟ തൎക്കത്തെ കുറിച്ച യെറുശലമി
ലെക്ക അപ്പൊസ്തൊലന്മാരുടെയും മൂ
പ്പന്മാരുടെയും അടുക്കലെക്ക പൊ
കെണം എന്ന അവർ നിശ്ചയിച്ചു.

൩ അതുകൊണ്ട സഭയാൽ യാത്ര
അയക്കപ്പെട്ട, അവർ പുറജാതിക്കാ
രുടെ മനസ്സതിരിവ അറിയിച്ചുകൊ
ണ്ട, ഫെനികെയിലും ശമറിയായി
ലും കൂടി കടന്നുപൊയി: സഹൊദര
ന്മാൎക്ക എല്ലാവൎക്കും മഹാ സന്തൊ
ഷം ഉണ്ടാക്കുകയും ചെയ്തു.

൪ പിന്നെ അവർ യെറുശലമിലെ
ക്ക എത്തിയപ്പൊൾ, അവർ സഭയാ
ലും അപ്പൊസ്തൊലന്മാരാലും മൂപ്പന്മാ
രാലും അംഗീകരിക്കപ്പെട്ടു: പിന്നെ
അവർ ദൈവം തങ്ങളൊട കൂടെ
ചെയ്തിട്ടുള്ള കാൎയ്യങ്ങളെ ഒക്കെയും
അറിയിച്ചു.

൫ അപ്പൊൾ പറിശന്മാരുടെ മ
തത്തിലുള്ള വിശ്വാസികൾ ചിലർ
എഴുനീറ്റ, അവരെ ചെലചെയ്ക
യും, മൊശെയുടെ ന്യായപ്രമാണം
കാത്തുകൊൾവാനായിട്ട കല്പിക്കയും
ചെയ്യെണ്ടുന്നതാകുന്നു എന്ന പറ
ഞ്ഞു.

൬ പിന്നെ അപ്പൊസ്തൊലന്മാരും

മൂപ്പന്മാരും ഈ സംഗതിയെ കുറിച്ച
വിചാരിപ്പാനായിട്ട വന്നു കൂടി.

൭ എന്നാറെ വളരെ തക്കം ഉണ്ടാ
യതിന്റെ ശെഷം, പത്രൊസ എഴു
നീറ്റ നിന്ന, അവരൊട, സഹൊ
ദരന്മാരായ മനുഷ്യരെ, വളരെ കാ
ലം മുമ്പെ ദൈവം നമ്മിൽ വെച്ച
എന്റെ വായ മൂലം പുറജാതിക്കാർ
എവൻഗെലിയൊന്റെ വചനം കെ
ട്ട, വിശ്വസിക്കെണം എന്ന നിശ്ച
യിച്ചു, എന്ന നിങ്ങൾ അറിയുന്നവ
ല്ലൊ.

൮ വിശെഷിച്ചും ഹൃദയങ്ങളെ
അറിയുന്ന ദൈവം നമുക്ക തന്നത
പൊലെ തന്നെ അവൎക്കും പരിശു
ദ്ധാത്മാവിനെ കൊടുത്തിട്ട, അവ
ൎക്ക സാക്ഷി നിന്നു;

൯ വിശ്വാസം കൊണ്ട അവരു
ടെ ഹൃദയങ്ങളെ ശുദ്ധമാക്കിയത
കൊണ്ട, അവൻ നമ്മിലും അവരി
ലും ഒരു വ്യത്യാസവും വെച്ചിട്ടില്ല.

൧൦ അതകൊണ്ട നമ്മുടെ പിതാ
ക്കന്മാൎക്ക എങ്കിലും നമുക്ക എങ്കിലും ചു
മപ്പാൻ കഴിയാതിരുന്ന നുകം ശി
ഷ്യന്മാരുടെ കഴുത്തിൽ വെപ്പാനാ
യിട്ട, നിങ്ങൾ ഇപ്പൊൾ എന്തിന
ദൈവത്തെ പരീക്ഷിക്കുന്നു?

൧൧ എന്നാലും അവർ എതപ്രകാ
രമൊ അപ്രകാരം നാമും കൎത്താവാ
യ യെശു ക്രിസ്തുവിന്റെ കൃപയാൽ
രക്ഷിക്കപ്പെടും എന്ന നാം വിശ്വ
സിക്കുന്നു എന്ന പറഞ്ഞു.

൧൨ ¶ അപ്പൊൾ പുരുഷാരം ഒ
ക്കെയും മിണ്ടാതെ ഇരുന്ന, പുറജാ
തിക്കാരുടെ ഇടയിൽ ദൈവം തങ്ങ
ളെ കൊണ്ട ചെയ്യിച്ചിട്ടുള്ള അടയാ
ളങ്ങളെയും അത്ഭുതങ്ങളെയും എ
ല്ലാം ബൎന്നബാസും പൌലുസും വി
സ്തരിച്ചു പറയുന്നതിന ചെവിക്കൊ
ണ്ടു.

൧൩ എന്നാറെ അവർ സംസാരി
ച്ചു കഴിഞ്ഞതിന്റെ ശെഷം, യാ
ക്കൊബ ഉത്തരമായിട്ട പറഞ്ഞു, സ
ഹൊദരന്മാരായ മനുഷ്യരെ, ഇനി
ക്ക ചെവിക്കൊൾവിൻ:

൧൪ ദൈവം തന്റെ നാമത്തിനാ
യിട്ട പുറജാതികളിൽനിന്ന ഒരു ജ
നത്തെ എടുത്തുകൊൾവാനായിട്ട
ആദ്യം അവരെ ദൎശിച്ച പ്രകാരം
ശിമെഒൻ അറിയിച്ചുവല്ലൊ.

൧൫ ദീൎഘദൎശിമാരുടെ വചനങ്ങ
ളും ഇതിനൊട ഒത്തിരിക്കുന്നു:

൧൬ മനുഷ്യരിൽ ശെഷമുള്ളവരും,
എന്റെ നാമം തങ്ങളുടെ മെൽ വി
ളിക്കപ്പെടുന്ന സകല ജാതികളും ക
ൎത്താവിനെ അന്വെഷിപ്പാനായിട്ട,

൧൭ ഇതിന്റെ ശെഷം ഞാൻ തി
രിച്ചു വന്ന, ദാവീദിന്റെ വീണു
പൊയ കൂടാരം പിന്നെയും പണി
ചെയ്യും, ഞാൻ അതിന്റെ കെട്ടുക
ളെ പിന്നെയും തീൎത്ത, അതിനെ
നെരെ നിൎത്തും, എന്ന ഈ കാൎയ്യ
ങ്ങളെ ഒക്കെയും ചെയ്യുന്ന കൎത്താവ
പറയുന്നു, എന്നുള്ള പ്രകാരം എഴു
തിയിരിക്കുന്നു.

൧൮ അനാദികാലം മുതൽ ദൈവ
ത്തിന തന്റെ സകല പ്രവൃത്തിക
ളും അറിയപ്പെട്ടിരിക്കുന്നു.

൧൯ അതകൊണ്ട ഞാൻ വിധിക്കു
ന്നത, പുറജാതിക്കാരിൽനിന്ന ദൈ
വത്തിലെക്ക മനസ്സതിരിഞ്ഞവരെ
നാം ചഞ്ചലപ്പെടുത്താതെ,

൨൦ അവർ വിഗ്രഹങ്ങളുടെ അശു
ദ്ധികളിൽനിന്നും, വെശ്യാദൊഷ
ത്തിൽനിന്നും, അറുകലകളിൽനി
ന്നും, രക്തത്തിൽനിന്നും നീങ്ങിയി
രിപ്പാനായിട്ട തന്നെ നാം അവൎക്ക
എഴുതെണമെന്ന ആകുന്നു.

൨൧ പൂൎവ്വകാലം മുതൽ ശാബത ദി
വസം തൊറും സഭകളിൽ വായിക്ക
പ്പെടുന്നതകൊണ്ട മൊശെക്ക തന്നെ
നഗരം തൊറും പ്രസംഗിക്കുന്നവർ
ഉണ്ടല്ലൊ.

൨൨ ¶ അപ്പൊൾ തങ്ങളിൽനി

ന്ന തെരിഞ്ഞെടുക്കപ്പെട്ട മനുഷ്യരായി. സഹൊദരന്മാരിൽ പ്രമാണികളായുള്ള മനുഷ്യരായി, ബർസബസ എന്ന മറുനാമമുള്ള യെഹൂദായെയും, ശീലാസിനെയും, പൌലുസിനൊടും ബൎന്നബാസിനൊടും കൂടെ. അന്തിയൊഖിയായിലെക്ക അയപ്പാൻ, എല്ലാ സഭയൊടും കൂടെ അപ്പൊസ്തൊലന്മാൎക്കും മൂപ്പന്മാൎക്കും നന്നായി ബൊധിച്ചു.

൨൩ അവർ ഇവരുടെ കയ്യിൽ ഇപ്രകാരം എഴുതി കൊടുത്തയച്ചു; അപ്പൊസ്തൊലന്മാരും മൂപ്പന്മാരും സഹൊദരന്മാരും അന്തിയൊഖിയായിലും സുറിയായിലും കിലിക്കിയായിലും പുറജാതിക്കാരിൽനിന്ന ഉള്ള സഹൊദരന്മാൎക്ക വന്ദനം:

൨൪ ചിലർ ഞങ്ങളിൽനിന്ന പുറപ്പെട്ടിട്ട, ഞങ്ങൾ അവൎക്ക കല്പന കൊടുക്കാതെ, നിങ്ങൾ ചെലാകൎമ്മം ചെയ്യപ്പെടെണമെന്നും, വെദപ്രമാണം കാത്തുകൊള്ളെണമെന്നും പറഞ്ഞ, വാക്കുകൾ കൊണ്ട നിങ്ങളെ ചഞ്ചലപ്പെടുത്തി, നിങ്ങളുടെ ആത്മാക്കളെ അലസലാക്കിയിരിക്കുന്നു എന്ന ഞങ്ങൾ കെട്ടിരിക്കകൊണ്ട;

൨൫ നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ നാമത്തിന വെണ്ടി തങ്ങളുടെ പ്രാണങ്ങളെ അപകടപ്പെടുത്തിയ മനുഷ്യരായി,

൨൬ ഞങ്ങൾക്ക പ്രീതിയുള്ളവരായ ബൎന്നബാസിനൊടും പൌലുസിനൊടും കൂടെ തെരിഞ്ഞെടുക്കപ്പെട്ട പുരുഷന്മാരെ നിങ്ങളുടെ അടുക്കൽ അയപ്പാനായിട്ട, എകമനസ്സൊടെ കൂടിയ ഞങ്ങൾക്ക നന്നായി ബൊധിച്ചു.

൨൭ അതകൊണ്ട ഞങ്ങൾ യെഹൂദായെയും ശിലാസിനെയും അയച്ചിരിക്കുന്നു, അവരും വാഗ്മൂലമായി ഈ കാൎയ്യങ്ങളെ ബൊധിപ്പിക്കും.

൨൮ എന്തകൊണ്ടെന്നാൽ വിഗ്രഹങ്ങൾക്ക നല്കപ്പെട്ട വസ്തുക്കളിൽനിന്നും, രക്തത്തിൽനിന്നും, ശ്വാസം മുട്ടിചത്തതിൽനിന്നും, വെശ്യാദൊഷത്തിൽനിന്നും നിങ്ങൾ നീങ്ങിയിരിക്കെണമെന്നുള്ള ഈ ആവശ്യകാൎയ്യങ്ങൾ അല്ലാതെ അധികം ഒരു ഭാരവും നിങ്ങളുടെ മെൽ വെക്കാതെ ഇരിപ്പാനായിട്ട. പരിശുദ്ധാത്മാവിനും ഞങ്ങൾക്കും നന്നായി തൊന്നിയിരിക്കുന്നു.

൨൯ ഇവയിൽനിന്ന നിങ്ങൾ നിങ്ങളെ നീക്കികാത്താൽ, നിങ്ങൾ നല്ലവണ്ണം ചെയ്യും. സുഖമായിരിപ്പിൻ,

൩൦ അപ്രകാരം യാത്ര അയക്കപ്പെട്ട, അവർ അന്തിയൊഖിയായിലെക്ക വന്നു: പിന്നെ ജനക്കൂട്ടം ഒന്നിച്ചു കൂട്ടിയാറെ, അവർ ലെഖനം കൊടുത്തു:

൩൧ അവർ അത വായിച്ചതിന്റെ ശെഷം, ആശ്വാസത്തെ കുറിച്ച സന്തൊഷപ്പെട്ടു.

൩൨ പിന്നെ യെഹൂദായും ശിലാസും തങ്ങളും ദീൎഘദൎശിമാരാകകൊണ്ട, വളരെ വാക്കിനാൽ സഹൊദരന്മാൎക്ക ബുദ്ധി ചൊല്ലി ഉറപ്പിച്ചു.

൩൩ പിന്നെ കുറഞ്ഞൊരു കാലം അവിടെ പാൎത്തതിന്റെ ശെഷം, അവർ സഹൊദരന്മാരിൽനിന്ന സമാധാനത്തൊടെ അപ്പൊസ്തൊലന്മാരുടെ അടുക്കൽ അയക്കപ്പെട്ടു.

൩൪ എന്നാലൊ അവിടെ തന്നെ പാൎപ്പാൻ ശീലാസിന നന്നായി ബൊധിച്ചു.

൩൫ വിശെഷിച്ച പൌലുസും ബൎന്നബാസും, മറ്റ പലരൊടും കൂടെ കൎത്താവിന്റെ വചനം പഠിപ്പിച്ച പ്രസംഗിച്ചുകൊണ്ട, അന്തിയൊഖിയായിൽ പാൎത്തു.

൩൬ ¶ പിന്നെയും കുറയ ദിവസം കഴിഞ്ഞ ശെഷം, പൌലുസ ബൎന്ന

ബാസിനൊട, നാം തിരിച്ചുപൊയിട്ട, നാം കൎത്താവിന്റെ വചനം പ്രസംഗിച്ചിരിക്കുന്ന സകല നഗരങ്ങളിലും, നമ്മുടെ സഹൊദരന്മാർ എങ്ങിനെ ഇരിക്കുന്നു എന്ന അവരെ ചെന്ന കാണെണമെന്നപറഞ്ഞു.

൩൭ അപ്പൊൾ ബൎന്നബാസ മൎക്കസ എന്ന മറുനാമമുള്ള യൊഹന്നാനെ കൂടെ കൂട്ടികൊണ്ടുപൊകുവാൻ നിശ്ചയിച്ചു.

൩൮ എന്നാറെ പൌലുസ പംഫുലിയായിൽനിന്ന തങ്ങളെ വിട്ടുപിരിഞ്ഞ, തങ്ങളൊടകൂടെ പ്രവൃത്തിക്ക വരാതെ ഇരുന്നവനെ കൂട്ടികൊണ്ടുപൊകാതെ ഇരിക്കുന്നത യൊഗ്യം എന്ന വിചാരിച്ചു.

൩൯ അപ്പൊൾ ഉഗ്രമായുള്ള വാഗ്വാദം ഉണ്ടായി, എന്നതകൊണ്ട അവർ തമ്മിൽ വെറിട്ട പിരിഞ്ഞു: ഇങ്ങിനെ ബൎന്നബാസ മൎക്കസിനെ കൂട്ടികൊണ്ട കപ്രൊസിലെക്ക കപ്പൽ കയറി പൊയി;

൪൦ എന്നാൽ പൌലുസ ശീലാസിനെ തെരിഞ്ഞെടുത്ത, സഹൊദരന്മാരാൽ ദൈവത്തിന്റെ കൃപയിൽ ഭരമെല്പിക്കപ്പെട്ട, പുറപ്പെട്ടു:

൪൧ സുറിയായിൽ കൂടിയും കിലിക്കിയായിൽ കൂടിയും സഭകളെ ഉറപ്പിച്ചുകൊണ്ട, സഞ്ചരിക്കയും ചെയ്തു.

## ൧൬ അദ്ധ്യായം.

൧ പൌലുസ തിമൊഥെയുസിന ചെലാകൎമ്മം ചെയ്യുന്നത.—൧൪ അവൻ ലിദിയയെ മനസ്സ തിരിക്കുന്നത.—൧൬ മന്ത്രവാദത്തിന്റെ ആത്മാവിനെ പുറത്താക്കികളയുന്നത.—൨൫ അവൻ ശീലാസിനൊടും കൂടി കാരാഗൃഹത്തിൽ ആക്കപ്പെടുകയും.—൩൭ വിടപ്പെടുകയും ചെയ്യുന്നത.

൧ പിന്നെ അവൻ ദെൎബ്ബിയിലെക്കും ലുസ്ത്രായിലെക്കും വന്നു: എന്നാറെ, കണ്ടാലും, അവിടെ തിമൊഥെയുസ എന്ന നാമമുള്ളവനായി, വിശ്വാസമുള്ളൊരു യെഹൂദ സ്ത്രീയുടെ പുത്രനായ ഒരു ശിഷ്യൻ ഉണ്ടായിരുന്നു: എന്നാലൊ അവന്റെ അപ്പൻ ഗ്രെക്കൻ ആയിരുന്നു:

൨ അവൻ ലുസ്ത്രായിലും ഇക്കൊനിയുമിലും ഉള്ള സഹൊദരന്മാരാൽ നല്ല സാക്ഷിപ്പെട്ടവനായിരുന്നു.

൩ തന്നൊടകൂടെ പുറപ്പെടുവാൻ അവനെ വെണം എന്ന പൌലുസിന മനസ്സായിരുന്നു: പിന്നെ അവൻ അവനെ കൂട്ടികൊണ്ട, ആ സ്ഥലങ്ങളിലുള്ള യെഹൂദന്മാരുടെ നിമിത്തമായിട്ട ചെലാകൎമ്മം ചെയ്തു: എന്തുകൊണ്ടെന്നാൽ അവന്റെ അപ്പൻ ഗ്രെക്കൻ ആയിരുന്നു എന്ന എല്ലാവരും അറിഞ്ഞിരുന്നു.

൪ പിന്നെ അവർ നഗരങ്ങളിൽ കൂടി സഞ്ചരിക്കുമ്പൊൾ, യെറുശലമിലുള്ള അപ്പൊസ്തൊലന്മാരാലും മൂപ്പന്മാരാലും നിശ്ചയിക്കപ്പെട്ട ചട്ടങ്ങളെ കാത്തുകൊൾവാനായിട്ട, അവൎക്ക അവർ എല്പിച്ചു.

൫ അതകൊണ്ട സഭകൾ വിശ്വാസത്തിൽ സ്ഥിരപ്പെട്ട, ദിനം പ്രതിയും എണ്ണത്തിൽ പെരുകി.

൬ പിന്നെ അവർ പ്രുഗിയായിൽ കൂടിയും ഗലാത്തിയ ദെശത്തിൽ കൂടിയും സഞ്ചരിച്ച കഴിഞ്ഞ, ആസിയായിൽ വചനം പ്രസംഗിപ്പാൻ അവർ പരിശുദ്ധാത്മാവിനാൽ വിരൊധിക്കപ്പെട്ടാറെ,

൭ അവർ മുസിയായിലെക്ക വന്ന, ബിതിനിയായിലെക്ക പൊകുവാൻ ശ്രമിച്ചു: എങ്കിലും ആത്മാവ അവരെ സമ്മതിച്ചില്ല.

൮ അപ്പൊൾ അവർ മുസിയായെ കടന്ന ത്രൊവാസിലെക്ക വന്നു.

൯ വിശെഷിച്ച രാത്രിയിൽ പൌലുസിന ഒരു ദൎശനം കാണപ്പെട്ടു;

മക്കെദൊനിയക്കാരനായ ഒരു മനുഷ്യൻ, നീ മക്കെദൊനിയായിലെക്ക കടന്നുവന്ന, ഞങ്ങൾക്ക സഹായിക്കെണം എന്ന, അവനൊട അപെക്ഷിച്ച പറഞ്ഞുകൊണ്ട, നിന്നിരുന്നു.

൧൦ അവൻ ആ ദൎശനം കണ്ടപ്പൊൾ, അവൎക്ക എവൻഗെലിയൊനെ പ്രസംഗിപ്പാൻ കൎത്താവ ഞങ്ങളെ വിളിച്ചു എന്ന ഞങ്ങൾ നല്ലവണ്ണം നിശ്ചയിച്ചിട്ട, ഉടനെ മക്കെദൊനിയായിലെക്ക പുറപ്പെട്ട പൊകുവാൻ ശ്രമിച്ചു.

൧൧ അതുകൊണ്ട ത്രൊവാസിൽനിന്ന കപ്പൽ നീക്കി, ഞങ്ങൾ നെർവഴിയായി സമൊത്രാക്കിയായിക്കും, പിറെറ ദിവസം നെയപ്പൊലിസിന്നും,

൧൨ അവിടെനിന്ന മക്കെദൊനിയായിലെ ആ പ്രദെശത്തിൽ പ്രധാന നഗരമായും, കൊലൊനിയായും ഉള്ള ഫിലിപ്പായിക്കും എത്തി: എന്നാറെ ഞങ്ങൾ ആ നഗരത്തിൽ ചില ദിവസങ്ങൾ പാൎത്തിരുന്നു.

൧൩ ¶ പിന്നെ ഞങ്ങൾ ശാബത ദിവസത്തിൽ നഗരത്തിന പുറത്ത ഒരു ആററിൻ അരികെ പൊയി, അവിടെ പ്രാൎത്ഥന ചെയ്യപ്പെടുന്നത മൎയ്യാദ ആയിരുന്നു: ഞങ്ങൾ ഇരുന്ന, അവിടെ വന്ന കൂടിയ സ്ത്രീകളൊട സംസാരിച്ചു.

൧൪ അപ്പൊൾ രക്താംബരം വില്ക്കുന്നവളായി, തീയത്തീറാ നഗരക്കാരത്തിയായി, ദൈവത്തെ സെവിക്കുന്നവളായി, ലുദിയാ എന്ന പെരുള്ള ഒരു സ്ത്രീ കെട്ടുകൊണ്ടിരുന്നു: പൌലുസിനാൽ ചൊല്ലപ്പെട്ട കാൎയ്യങ്ങളിൽ ജാഗ്രതപ്പെടുവാനായിട്ട, കൎത്താവ അവളുടെ ഹൃദയം തുറന്നു.

൧൫ പിന്നെ അവളും അവളുടെ കുഡുംബവും ബപ്തിസ്മപ്പെട്ടതിന്റെ ശെഷം, അവൾ, നിങ്ങൾ എന്നെ കൎത്താവിൽ വിശ്വാസമുള്ളവളാകുന്നു എന്ന നിശ്ചയിച്ചു എങ്കിൽ, എന്റെ വീട്ടിലെക്ക വന്ന, പാൎത്തുകൊൾവിൻ, എന്ന ഞങ്ങളൊട അപെക്ഷിച്ചു. അവൾ ഞങ്ങളെ നിൎബ്ബന്ധിക്കയും ചെയ്തു.

൧൬ പിന്നെ ഉണ്ടായത എന്തെന്നാൽ, ഞങ്ങൾ പ്രാൎത്ഥനെക്ക പൊകുമ്പൊൾ, മന്ത്രവാദത്തിന്റെ ആത്മാവൊട കൂടിയവളായി, ലക്ഷണം പറയുന്നതിനാൽ തന്റെ യജമാനന്മാൎക്ക വളരെ ലാഭമുണ്ടാക്കിയവളായി, ഒരു വെലക്കാരത്തി ഞങ്ങളെ എതിരെററു:

൧൭ ഇവൾ പൌലുസിന്റെയും ഞങ്ങളുടെയും പിന്നാലെ വന്ന, ഈ മനുഷ്യർ നമുക്ക രക്ഷയുടെ വഴി അറിയിക്കുന്നവരായി അത്യുന്നതനായ ദൈവത്തിന്റെ ശുശ്രൂഷക്കാരാകുന്നു എന്ന ഉറക്കെ വിളിച്ചു പറഞ്ഞു.

൧൮ ഇതും അവൾ വളരെ നാളുകൾ ചെയ്തു. എന്നാറെ പൌലുസ മുഷിഞ്ഞ, തിരിഞ്ഞ, ആത്മാവിനൊട, നീ അവളിൽനിന്ന പുറത്ത പൊകുവാനായിട്ട ഞാൻ യെശു ക്രിസ്തുവിന്റെ നാമത്തിൽ നിന്നൊട കല്പിക്കുന്നു എന്ന പറഞ്ഞു. ആ നെരത്ത തന്നെ അത പുറപ്പെട്ടു പൊകയും ചെയ്തു.

൧൯ എന്നാറെ അവളുടെ യജമാനന്മാർ തങ്ങളുടെ ലാഭത്തിന്റെ ആശ്രയം പൊയ്പൊയി എന്ന കണ്ടിട്ട, പൌലുസിനെയും ശിലാസിനെയും പിടിച്ച, ചന്തസ്ഥലത്തെക്ക പ്രമാണികളുടെ അടുക്കലെക്ക വലിച്ചു.

൨൦ പിന്നെ അവർ അവരെ അധികാരികളുടെ അടുക്കൽ കൊണ്ടുവന്ന, യെഹൂദന്മാരായുള്ള ഈ മനുഷ്യർ ഞങ്ങളുടെ നഗരം കലഹപ്പെടുത്തി,

൨൧ രൊമക്കാരാകുന്ന ഞങ്ങൾക്ക കൈക്കൊൾവാൻ എങ്കിലും ചെയ്വാൻ എങ്കിലും ന്യായമില്ലാത്ത മൎയ്യാദകളെ അറിയിക്കുന്നു എന്ന പറഞ്ഞു.

൨൨ അപ്പൊൾ പുരുഷാരം അവരുടെ നെരെ ഒന്നിച്ച എഴുനിറ്റു; അധികാരികളും അവരുടെ വസ്ത്രങ്ങളെ കീറിക്കളഞ്ഞ അവരെ അടിപ്പാൻ കല്പിച്ചു.

൨൩ പിന്നെ അവരുടെ മെൽ വളരെ അടികളെ എല്പിച്ചതിന്റെ ശെഷം, അവരെ കാരാഗ്രഹത്തിൽ ആക്കി, അവരെ നല്ലവണ്ണം സൂക്ഷിപ്പാൻ കാരാഗ്രഹ വിചാരക്കാരനൊട കല്പിച്ചു:

൨൪ അവൻ അപ്രകാരമുള്ള കല്പന ലഭിച്ചിട്ട, അവരെ അകത്തുള്ള കാരാഗ്രഹത്തിലെക്ക ആക്കി, അവരുടെ കാലുകളെ ആമത്തിൽ ഇട്ടുപൂട്ടി.

൨൫ പിന്നെ പാതിരാത്രിയിൽ പൌലുസും ശീലാസും പ്രാൎത്ഥിച്ചു, ദൈവത്തിന കീൎത്തനങ്ങളെ പാടി: കാവലുള്ളവർ അവരെ കെട്ടുകൊണ്ടിരുന്നു.

൨൬ എന്നാറെ പെട്ടന്ന കാരാഗ്രഹത്തിന്റെ അടിസ്ഥാനങ്ങൾ ഇളകുവാൻ തക്കവണ്ണം ഒരു മഹാ ഭൂകമ്പം ഉണ്ടായി: ഉടനെ വാതിലുകൾ ഒക്കെയും തുറക്കപ്പെട്ടു, എല്ലാവരുടെയും കെട്ടുകൾ അഴിഞ്ഞുപൊകയും ചെയ്തു.

൨൭ എന്നാറെ കാരാഗ്രഹവിചാരക്കാരൻ ഉറക്കം ഉണൎന്ന, കാരാഗ്രഹത്തിന്റെ വാതിലുകൾ തുറന്നത കണ്ട, കാവൽപ്പെട്ടവർ ഓടിപ്പൊയി എന്ന വിചാരിച്ചുകൊണ്ട, തന്റെ വാളെ ഊരി തന്നെ താൻ കൊല്ലുവാൻ ഭാവിച്ചു.

൨൮ അപ്പൊൾ പൌലുസ, നിനക്ക നീ ഒരു ദൊഷവും ചെയ്യരുത; ഞങ്ങൾ എല്ലാവരും ഇവിടെ ഉണ്ടല്ലൊ, എന്ന മഹാ ശബ്ദത്തൊടെ വിളിച്ച പറഞ്ഞു.

൨൯ അപ്പൊൾ അവൻ വെളിച്ചം വരുത്തി, അകത്തെക്ക ഓടിചെന്ന, വിറച്ചുകൊണ്ട, പൌലുസിന്റെയും ശീലാസിന്റെയും മുമ്പിൽ വീണു;

൩൦ പിന്നെ അവരെ പുറത്ത കൊണ്ടുവന്ന, കൎത്താക്കന്മാരെ, രക്ഷിക്കപ്പെടെണ്ടുന്നതിന ഞാൻ എന്ത ചെയ്യെണം? എന്ന പറഞ്ഞു.

൩൧ എന്നാറെ അവർ, കൎത്താവായ യെശു ക്രിസ്തുവിൽ വിശ്വസിക്ക, അപ്പൊൾ നീയും, നിന്റെ കുഡുംബവും രക്ഷിക്കപ്പെടും എന്ന പറഞ്ഞു.

൩൨ പിന്നെ അവർ കൎത്താവിന്റെ വചനം അവനൊടും അവന്റെ വീട്ടിലുള്ളവരൊട എല്ലാവരൊടും പറഞ്ഞു.

൩൩ വിശെഷിച്ച അവൻ അവരെ ആ നെരത്ത രാത്രിയിൽ കൂട്ടികൊണ്ടുപൊയി, അവരുടെ അടികളെ കഴുകി: അവനും അവനുള്ളവർ എല്ലാവരും ഉടനെ ബപ്തിസ്മപ്പെട്ടു.

൩൪ പിന്നെ അവൻ അവരെ തന്റെ വീട്ടിലെക്ക കൊണ്ടുവന്ന, അവരുടെ മുമ്പാകെ ഭക്ഷണം വെച്ചു, തന്റെ വീട്ടുകാരൊട എല്ലാവരൊടും കൂടെ ദൈവത്തിൽ വിശ്വസിച്ചു, ആനന്ദിക്കയും ചെയ്തു.

൩൫ ¶ പിന്നെ നെരം പുലൎന്നപ്പൊൾ, അധികാരികൾ ഉദ്യൊഗസ്ഥന്മാരെ അയച്ചു, ആ മനുഷ്യരെ വിട്ടയക്കെണം എന്ന പറയിച്ചു.

൩൬ അപ്പൊൾ കാരാഗ്രഹവിചാരക്കാരൻ ഈ വചനങ്ങളെ പൌലുസിനൊട അറിയിച്ചു, നിങ്ങളെ വിട്ടയപ്പാനായിട്ട അധികാരികൾ കല്പിച്ചയച്ചിരിക്കുന്നു: അതുകൊണ്ട നിങ്ങൾ ഇപ്പൊൾ പുറപ്പെട്ട, സമാധാനത്തൊടെ പൊകുവിൻ എന്ന പറഞ്ഞു.

൩൭ എന്നാറെ പൌലൂസ അവരൊട, കുറ്റം വിധിക്കപ്പെടാതെ റൊമക്കാരാകുന്ന ഞങ്ങളെ അവർ പരസ്യമായി അടിപ്പിച്ചു, കാരാഗ്രഹത്തിൽ ആക്കി; ഇപ്പൊൾ ഞങ്ങളെ രഹസ്യമായിട്ട പുറത്താക്കുന്നുവൊ? അപ്രകാരമല്ല, അവർ തന്നെ വന്ന, ഞങ്ങളെ പുറത്ത കൊണ്ടുപൊകട്ടെ, എന്ന പറഞ്ഞു.

൩൮ അപ്പൊൾ ഉദ്യൊഗസ്ഥന്മാർ ഈ വചനങ്ങളെ അധികാരികളൊട അറിയിച്ചു: എന്നാറെ അവർ റൊമാക്കാർ ആകുന്നു എന്ന അവർ കെട്ടപ്പൊൾ ഭയപ്പെട്ടു.

൩൯ പിന്നെ അവർ വന്ന, അവരൊട അപെക്ഷിച്ചു, അവരെ പുറത്ത കൊണ്ടുവന്ന, നഗരത്തിൽനിന്ന പുറപ്പെട്ടുപൊകുവാൻ അവരൊട യാചിച്ചു.

൪൦ അപ്പൊൾ അവർ കാരാഗ്രഹത്തിൽനിന്ന പുറപ്പെട്ടു, ലുദിയായുടെ അടുക്കൽ ചെന്നു: സഹൊദരന്മാരെ കണ്ട അവരെ ആശ്വസിപ്പിച്ചു, പുറപ്പെട്ടു പൊകയും ചെയ്തു.

## ൧൭ അദ്ധ്യായം.

൧ പൌലൂസതെസ്സലൊനിക്കായിലും. ൰ ബെറൊയായിലും.—൧൬ അതെനയിലും പ്രസംഗിക്കുന്നത.—൩൪ ചിലർ മനസ്സതിരിയപ്പെടുന്നത.

പിന്നെ അവർ അംഫിപൊനിലിസിൽ കൂടിയും അപ്പൊലൊനയായിൽ കൂടിയും കടന്ന പൊയതിന്റെ ശെഷം, തെസ്സലൊനിക്കായിലെക്ക വന്നു, അവിടെ യെഹൂദന്മാരുടെ ഒരു സഭ ഉണ്ടായിരുന്നു.

൨ എന്നാറെ പൌലൂസ തന്റെ മൎയ്യാദപ്രകാരം, അവരുടെ അടുക്കൽ ചെന്ന, മൂന്ന ശാബത ദിവസങ്ങളിൽ അവരൊട വെദവാക്യങ്ങളിൽനിന്ന വ്യവഹരിച്ചു,

൩ ക്രിസ്തു കഷ്ടപ്പെടുകയും, മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീല്ക്കയും ചെയ്യെണ്ടുന്നതാകുന്നു എന്നും, ഞാൻ നിങ്ങളൊട അറിയിക്കുന്ന ഈ യെശു ക്രിസ്തു തന്നെ ആകുന്നു എന്നും തുറന്ന കാട്ടി ദൃഷ്ടാന്തപ്പെടുത്തി.

൪ അവരിൽ ചിലരും, ഭക്തിയുള്ള ഗ്രെക്കന്മാരിൽ ബഹു പുരുഷാരവും, പ്രധാന സ്ത്രീകളിൽ അനെല്പം ജനവും, വിശ്വസിച്ചു, പൌലൂസിനൊടും ശീലാസിനൊടും കൂടി ചെൎന്നു കൊണ്ടിരുന്നു.

൫ എന്നാറെ വിശ്വസിക്കാത്ത യെഹൂദന്മാർ അസൂയപ്പെട്ടു, ഏറ്റം വഷളന്മാരിൽ ചില ദുഷ്ട മനുഷ്യരെ കൂട്ടിക്കൊണ്ട, കൂട്ടം കൂടി, നഗരം കലഹിച്ചു: യാസൊന്റെ വീട അതിക്രമിച്ചു, അവരെ ജനത്തിന്റെ മുമ്പാകെ കൊണ്ടുവരുവാൻ അന്വെഷിച്ചു.

൬ എന്നാറെ അവരെ കാണാഞ്ഞുകൊണ്ട, അവർ യാസൊനെയും ചില സഹൊദരന്മാരെയും നഗരത്തിലെ പ്രമാണികളുടെ അടുക്കൽ വലിച്ചുംകൊണ്ടുപൊയി, ലൊകത്തെ കലഹപ്പെടുത്തിയിരിക്കുന്ന ഇവർ ഇവിടെക്കും വന്നിരിക്കുന്നു;

൭ യാസൊൻ ഇവരെ കൈക്കൊണ്ടു: അത്രയുമല്ല ഇവർ എല്ലാവരും യെശു എന്ന മറ്റൊരു രാജാവ ഉണ്ട എന്ന പറഞ്ഞ, കൈസറിന്റെ കല്പിതങ്ങൾക്ക വിരൊധമായി ചെയ്യുന്നു എന്ന നിലവിളിച്ചു.

൮ ഈ കാൎയ്യങ്ങളെ കെട്ട ജനങ്ങളെയും നഗരത്തിലെ പ്രമാണികളെയും അവർ ചഞ്ചലപ്പെടുത്തി,

൯ പിന്നെ അവർ യാസൊനൊടും, മറ്റവരൊടും ജാമ്യം വാങ്ങീട്ട, അവരെ വിട്ടയച്ചു.

൰ ¶ പിന്നെ സഹൊദരന്മാർ

ഉടനെ രാത്രിയിൽ പൌലുസിനെ
യും ശിലാസിനെയും അവിടെനി
ന്ന ബെറൊയായിലെക്ക അയച്ചു:
അവർ അവിടെ വന്നാറെ യെഹൂ
ദന്മാരുടെ സഭയിലെക്ക പൊയി.
൧൧ ഇവർ തെസ്സലൊനിക്കയിലു
ള്ളവരെക്കാളും എറെവും സജ്ജന
ങ്ങളായിരുന്നു, ഈ കാൎയ്യങ്ങൾ ഇ
പ്രകാരം തന്നെയൊ എന്ന ദിനം
പ്രതി വെദവാക്യങ്ങളെ ശൊധന
ചെയ്തുകൊണ്ട, എറെവും മനഃപൂൎവ്വ
ത്തൊടെ വചനം കൈക്കൊണ്ടു.
൧൨ ഇതുകൊണ്ട അവരിൽ വല
രും, ബഹുമാനമുള്ള ഗ്രെക്കസ്ത്രീകളി
ലും പുരുഷന്മാരിലും അനല്പം ജന
വും വിശ്വസിച്ചു.
൧൩ പിന്നെ ബെറൊയായിലും
ദൈവത്തിന്റെ വചനം പൌലു
സിനാൽ പ്രസംഗിക്കപ്പെട്ടു എന്ന
തെസ്സലൊനിക്കയിലുള്ള യെഹൂദന്മാ
ർ അറിഞ്ഞപ്പൊൾ, അവർ അവിടെ
യും വന്ന, ജനങ്ങളെ കലഹിപ്പിച്ചു.
൧൪ അപ്പൊൾ ഉടനെ സഹൊ
ദരന്മാർ പൌലുസിനെ സമുദ്രത്തി
ൻ വഴിയായി പൊകുവാൻ എന്ന
പൊലെ അയച്ചു: എന്നാൽ ശിലാ
സും തിമൊഥെയുസും അവിടെ ത
ന്നെ പാൎത്തു.
൧൫ വിശെഷിച്ച പൌലുസിനെ
കൂട്ടികൊണ്ട പൊയവർ അവനെ
അതെനയൊളം കൊണ്ടുവന്നു: പി
ന്നെ അതിവെഗത്തിൽ അവന്റെ അ
ടുക്കൽ വരെണമെന്ന ശിലാസിനും
തിമൊഥെയുസിനും കല്പന വാങ്ങി
കൊണ്ട, അവർ പുറപ്പെട്ടു പൊയി.
൧൬ ¶ പിന്നെ പൌലുസ അതെ
നയിൽ അവൎക്കായിട്ട കാത്തിരിക്കു
മ്പൊൾ നഗരം വിഗ്രഹങ്ങളാൽ
നിറഞ്ഞത കണ്ടാറെ, അവന്റെ
ആത്മാവ അവന്റെ ഉള്ളിൽ ചഞ്ച
ലപ്പെട്ടു.
൧൭ അതുകൊണ്ട അവൻ സഭയി
ൽ യെഹൂദന്മാരൊടും ഭക്തിയുള്ള വ
രൊടും ചന്തസ്ഥലങ്ങളിൽ ദിനം പ്ര
തി വന്ന കൂടിയവരൊടും വാദിച്ചു.
൧൮ അപ്പൊൾ എപിക്കൂറിയന്മാ
രും സ്തൊയിക്കന്മാരുമായുള്ള ജ്ഞാനി
കളിൽ ചിലർ അവനൊട എതി
ൎത്തു. ചിലർ ഈ ജല്പകൻ എന്ത പറ
വാൻ ഭാവിക്കുന്നു എന്ന പറഞ്ഞു:
അവൻ യെശുവിനെയും ജീവിച്ചെഴു
നില്പിനെയും അവരൊട പ്രസംഗി
ച്ചതുകൊണ്ട, ചിലർ അവൻ അന്യ
ദെവന്മാരെ അറിയിക്കുന്നവനായി
കാണപ്പെടുന്നു എന്നും പറഞ്ഞു.
൧൯ പിന്നെ അവർ അവനെ കൂ
ട്ടി, അറിയൊപ്പഗുസിലെക്ക കൊ
ണ്ടുപൊയി, നിന്നാൽ ചൊല്ലപ്പെട്ടു
ന്ന ഈ പുത്തൻ ഉപദെശം ഇന്ന
തെന്ന ഞങ്ങൾക്ക അറിയാമൊ?
൨൦ നീ ചില അപൂൎവ്വ കാൎയ്യങ്ങളെ
ഞങ്ങളുടെ ചെവികളിൽ കെൾപ്പി
ക്കുന്നുവല്ലൊ: അതുകൊണ്ട ഈ കാ
ൎയ്യങ്ങൾ ഇന്നതെന്ന അറിവാൻ ഞ
ങ്ങൾക്ക മനസ്സുണ്ട എന്ന പറഞ്ഞു.
൨൧ (എന്തെന്നാൽ അതെനയന്മാർ
എല്ലാവരും അവിടെ പാൎത്തിട്ടുള്ള
പരദെശികളും വല്ല പുതിയ കാൎയ്യ
വും പറകയൊ കെൾക്കയൊ ചെയ്യു
ന്നതിൽ അല്ലാതെ മറ്റൊന്നിലും കാ
ലം പൊക്കിയിരുന്നില്ല.)
൨൨ അപ്പൊൾ പൌലുസ അറി
യൊപ്പഗുസിന്റെ നടുവിൽ നിന്ന,
പറഞ്ഞു, ഹെ അതെനയ മനുഷ്യ
രെ, നിങ്ങൾ എല്ലാ പ്രകാരത്തിലും
എറെവും ദെവതാഭക്തിയുള്ളവരാ
കുന്നു എന്ന ഞാൻ കാണുന്നു.
൨൩ എന്തുകൊണ്ടെന്നാൽ ഞാൻ
നടന്ന വന്ന, നിങ്ങളുടെ ആരാധ
നകളെ സൂക്ഷിച്ച നൊക്കിയപ്പൊൾ,
അറിയപ്പെടാത്ത ദൈവത്തിന എ
ന്ന മെലെഴുത്തുള്ള ഒരു പീഠവും
ഞാൻ കണ്ടു. അതുകൊണ്ട നിങ്ങൾ
അറിയാതെ വന്ദിക്കുന്നത ആരെ

യൊ അവനെ ഞാൻ നിങ്ങളൊട അറിയിക്കുന്നു.

൨൪ ലോകവും അതിലുള്ള സകല വസ്തുക്കളും ഉണ്ടാക്കിയ ദൈവം, താൻ തന്നെ ആകാശത്തിന്റെയും ഭൂമിയുടെയും കൎത്താവാകകൊണ്ട, കൈകൾ കൊണ്ട തീൎക്കപ്പെട്ട ആലയങ്ങളിൽ വസിക്കുന്നതുമില്ല:

൨൫ അവൻ എല്ലാവൎക്കും ജീവനും ശ്വാസവും സകലവും നൽകുന്നവനാകകൊണ്ട, തനിക്ക വല്ലതും ആവശ്യമായുള്ള പ്രകാരം മനുഷ്യരുടെ കൈകൾ കൊണ്ട സെവിക്കപ്പെടുന്നതുമില്ല;

൨൬ അത്രയുമല്ല ഭൂതലത്തിൽ എല്ലാടവും കുടിയിരിപ്പാനായിട്ട അവൻ ഒരു രക്തത്തിൽനിന്ന മനുഷ്യരുടെ സകല ജാതികളെയും ഉണ്ടാക്കി, കൎത്താവ നമ്മിൽ ഒരുത്തനിൽനിന്നും ദൂരമായിരിക്കുന്നില്ല എങ്കിലും, തന്നെ അവർ തപ്പിനൊക്കി കണ്ടെത്തുമാറാകുമൊ എന്ന വെച്ച തന്നെ അന്വെഷിക്കെണ്ടുന്നതിന,

൨൭ മുമ്പെ നിയമിക്കപ്പെട്ട കാലങ്ങളെയും അവരുടെ കുടിയിരിപ്പിന്റെ അതിരുകളെയും നിശ്ചയിച്ചു:

൨൮ നാം ജീവിക്കയും ചരിക്കയും ഇരിക്കയും ചെയ്യുന്നത അവനിൽ അല്ലൊ ആകുന്നത: അപ്രകാരം നിങ്ങളുടെ കവികളിൽ ചിലർ, നാം അവന്റെ സന്തതി തന്നെ ആകുന്നുവല്ലൊ, എന്ന പറഞ്ഞിരിക്കുന്നു.

൨൯ ആകയാൽ നാം ദൈവത്തിന്റെ സന്തതിയാകകൊണ്ട, ദൈവത്വം മനുഷ്യന്റെ ശില്പവെലയാലും, കൌശലത്താലും കൊത്തിയുണ്ടാക്കപ്പെട്ട പൊന്നിനൊട എങ്കിലും, വെള്ളിയൊട എങ്കിലും, കല്ലിനൊട എങ്കിലും സമമാകുന്നു എന്ന നമുക്ക നിരൂപിക്കെണ്ടുന്നതല്ല.

൩൦ ഒരാ അറിയായ്മയുടെ കാലങ്ങളെ ദൈവം കാണാതെയിരുന്നത പൊലെ, എങ്കിലും ഇപ്പൊൾ അനുതാപപ്പെടെണമെന്ന എല്ലാവിടത്തിലുമുള്ള സകല മനുഷ്യരൊടും കല്പിക്കുന്നു:

൩൧ അത എന്തുകൊണ്ടെന്നാൽ അവൻ താൻ നിയമിച്ചിട്ടുള്ള പുരുഷനെ കൊണ്ട ലൊകത്തെ നീതിയൊടെ വിധിപ്പിപ്പാനുള്ള ഒരു ദിവസം നിശ്ചയിച്ചു: അവൻ അവനെ മരിച്ചവരിൽനിന്ന ഉയിൎപ്പിച്ചതിനാൽ ഇതിന്റെ നിശ്ചയം എല്ലാവൎക്കും കൊടുത്തിരിക്കുന്നു.

൩൨ എന്നാറെ അവർ മരിച്ചവരുടെ ഉയിൎപ്പിനെ കുറിച്ച കെട്ടപ്പൊൾ ചിലർ പരിഹസിച്ചു: മറ്റ ചിലരൊ ഞങ്ങൾ പിന്നെയും ഇതിനെ കുറിച്ച നിന്നിൽനിന്ന കെൾക്കും എന്ന പറഞ്ഞു.

൩൩ പിന്നെ ഇങ്ങിനെ പൌലുസ അവരുടെ ഇടയിൽനിന്ന പുറപ്പെട്ട പൊയി.

൩൪ എങ്കിലും ചില മനുഷ്യർ അവനൊട കൂടെ ചെൎന്ന വിശ്വസിച്ചു: അവരിൽ അറിയൊപ്പഗായക്കാരനായ ദിയൊനിസിയുസ്സും, ദമറിസ എന്ന പെരുള്ള ഒരു സ്ത്രീയും, അവരൊട കൂടെ മറ്റ ചിലരും ഉണ്ടായിരുന്നു.

## ൧൮ അദ്ധ്യായം.

൧ പൌലുസ തന്റെ കൈകൾ കൊണ്ട വെല ചെയ്കയും കൊറിന്തുവിൽ പ്രസംഗിക്കയും ചെയ്യുന്നത.—൯ അവൻ ഒരു സ്വപ്നത്തിൽ ധൈൎയ്യപ്പെടുന്നത —.൧൨ അവൻ നാടുവാഴിയുടെ മുമ്പാകെ അപവാദപ്പെട്ടാറെയും വിട്ടയക്കപ്പെടുന്നത —൨൪ അപ്പൊല്ലൊസിന്റെ വസ്തുത.

ഇവ കഴിഞ്ഞ ശെഷം പൌലുസ അഥെനയിൽനിന്ന പുറപ്പെട്ട, കൊറിന്തുവിലെക്ക വന്നു.

൨ (ക്ലൌദിയുസ എന്നവൻ യെ
ഹ്രദന്മാരൊട എല്ലാവരൊടും റൊ
മായിൽനിന്ന പൊകുവാൻ കല്പി
ച്ചതുകൊണ്ട,) ഇത്താലിയായിൽനി
ന്ന കുറയ മുമ്പെ വന്നവനായി,
പൊന്തുസിൽ ജനിച്ചവനായി, അ
കിലാ എന്ന പെരുള്ള ഒരു യെഹ്രു
ദനെയും, അവന്റെ ഭാൎയ്യയായ
പ്രിസ്കില്ലയെയും കണ്ടു: അവരുടെ
അടുക്കൽ ചെന്നു.
൩ താൻ അവൎക്ക സമമുള്ള പണി
ക്കാരനാകകൊണ്ട, അവൻ അവ
രൊട കൂടെ പാൎത്ത, വെല ചെയ്തു:
എന്തെന്നാൽ അവർ കൂടാരമുണ്ടാക്കു
ന്ന പണിക്കാർ ആയിരുന്നു.
൪ പിന്നെ അവൻ ശാബത ദിവ
സം തൊറും സഭയിൽ വിവാദിച്ചു,
യെഹ്രദന്മാരെയും ഗ്രെക്കന്മാരെയും
അനുസരിപ്പിച്ചു.
൫ പിന്നെ ശിലാസും തിമൊഥെയു
സും മക്കെദൊനിയായിൽനിന്ന വ
ന്നപ്പൊൾ, പൌലുസ ആത്മാവിൽ
ഞെരുക്കപ്പെട്ട, യെശു എന്നവൻ ക്രി
സ്തു തന്നെ ആകുന്നു എന്ന യെഹ്രദ
ന്മാൎക്ക സാക്ഷിപ്പെടുത്തി.
൬ എന്നാറെ അവർ പ്രതിയായി
നിന്ന, ദൈവദൂഷണം പറഞ്ഞ
പ്പൊൾ, അവൻ [തന്റെ] വസ്ത്രങ്ങ
ളെ കൊടഞ്ഞ, അവരൊട, നിങ്ങ
ളുടെ രക്തം നിങ്ങളുടെ തലകളി
ന്മെൽ തന്നെ ഇരിക്കട്ടെ; ഞാൻ ശു
ദ്ധമാകുന്നു: ഇന്ന മുതൽ ഞാൻ പുറ
ജാതികളുടെ അടുക്കൽ പൊകും എ
ന്ന പറഞ്ഞു.
൭ അനന്തരം അവൻ അവിടെനി
ന്ന പുറപ്പെട്ട, ദൈവത്തിൽ ഭക്തി
യുള്ള യുസ്തുസ എന്ന നാമമുള്ള ഒരുത്ത
ന്റെ വീട്ടിലെക്ക വന്നു, അവന്റെ
വീട സഭയൊട ചെൎന്നതായിരുന്നു.
൮ പിന്നെ സഭയിലെ പ്രമാണി
യായ ക്രിസ്പൊസ തന്റെ കുഡു
ംബത്തൊട എല്ലാററിനൊടും കൂടെ
കൎത്താവിൽ വിശ്വസിച്ചു; കൊറി
ന്തിയക്കാരിൽ വളരും കെട്ടിട്ട വി
ശ്വസിച്ചു, ബപ്തിസ്മപ്പെടുകയും ചെ
യ്തു.
൯ അപ്പൊൾ രാത്രിയിൽ കൎത്താവ
ഒരു ദൎശനത്താൽ പൌലുസിനൊട,
ഈ നഗരത്തിൽ ഇനിക്ക വളരെ
ജനം ഉണ്ടാകകൊണ്ട, നീ ഭയപ്പെ
ടാതെ, പറക, മിണ്ടാതെ ഇരിക്കയു
മരുത.
൧൦ അത എന്തുകൊണ്ടെന്നാൽ ഞാ
ൻ നിന്നൊട കൂടെ ഉണ്ട, ഒരുത്ത
നും നിന്നെ ഉപദ്രവിപ്പാനായിട്ടു
നിന്നെ കയ്യെററം ചെയ്കയില്ല എ
ന്ന പറഞ്ഞു.
൧൧ പിന്നെ അവൻ ഒരു സംവ
ത്സരവും ആറ മാസവും അവിടെ
കൎത്താവിന്റെ വചനം അവരുടെ
ഇടയിൽ പഠിപ്പിച്ചുകൊണ്ട പാൎത്തു.
൧൨ ¶ ഗല്ലിയൊൻ എന്നവൻ അ
ഖായയിൽ നാടുവാഴിയായിരിക്കു
മ്പൊൾ, യെഹ്രദന്മാർ ഏകമന
സ്സൊടെ പൌലുസിന്റെ നെരെ മ
ത്സരിച്ച, അവനെ ന്യായാസനത്തി
ന മുമ്പാകെ കൊണ്ടുവന്ന,
൧൩ ഇവൻ വെദപ്രമാണത്തിന
വിരൊധമായി ദൈവത്തെ സെ
വിപ്പാൻ മനുഷ്യരെ അനുസരിപ്പിക്കു
ന്നു എന്ന പറഞ്ഞു.
൧൪ എന്നാറെ പൌലുസ [തന്റെ]
വായെ തുറപ്പാൻ ഭാവിക്കുമ്പൊൾ,
ഗല്ലിയൊൻ യെഹ്രദന്മാരൊട, ഇ
ത ഒരു അന്യായമൊ വല്ലാതെയുള്ള
വഷളതയൊ ആയിരുന്നു എങ്കിൽ,
ഹെ യെഹ്രദന്മാരെ, ഞാൻ നിങ്ങ
ളെ സഹിപ്പാൻ ന്യായമുണ്ട.
൧൫ ഇത വചനത്തെയും നാമങ്ങ
ളെയും, നിങ്ങൾക്കുള്ള ന്യായപ്രമാ
ണത്തെയും കുറിച്ചുള്ള ഒരു തൎക്കമ
ത്രെ ആകുന്നു എങ്കിൽ, [അതിന]
നിങ്ങൾ തന്നെ നൊക്കുവിൻ: എ
ന്തുകൊണ്ടെന്നാൽ ഞാൻ ഈ കാൎയ്യ

ങ്ങൾക്ക ന്യായാധിപതിയായിരിപ്പാൻ എനിക്ക മനസ്സില്ല എന്ന പറഞ്ഞു.

൧൬ അവൻ അവരെ ന്യായാസനത്തിൽനിന്ന ആട്ടികളഞ്ഞു.

൧൭ അപ്പൊൾ ഗ്രെക്കന്മാർ എല്ലാവരും സഭയിലെ വലിയ പ്രമാണിയായ സൊസ്ഥെനീസിനെ പിടിച്ച, ന്യായാസനത്തിന മുമ്പാകെ അടിച്ചു. ഈ കാൎയ്യങ്ങളിൽ ഒന്നും ഗല്ലിയൊൻ വിചാരിച്ചതുമില്ല.

൧൮ ¶ പൌലുസ പിന്നെയും വളരെ ദിവസങ്ങൾ അവിടെ പാൎത്തതിന്റെ ശെഷം, സഹൊദരന്മാരൊട യാത്ര ബൊധിപ്പിച്ച. തനിക്ക ഒരു നെൎച്ചയുണ്ടായിരുന്നത കൊണ്ട, കെംക്രെയയിൽ [തന്റെ] തലക്ഷൌരം ചെയ്കിട്ട, അവിടെനിന്ന സുറിയായിലെക്ക കപ്പൽ കയറി പൊയി: പ്രിസ്കില്ലായും ആകിലായും അവനൊട കൂടെ പൊയി

൧൯ അവൻ എഫെസുസിലെക്ക എത്തിയപ്പൊൾ, അവരെ അവിടെ വിട്ടു: പിന്നെ അവൻ തന്നെ സഭയിലെക്ക ചെന്ന, യെഹൂദന്മാരൊട വ്യവഹരിച്ചു.

൨൦ പിന്നെ അവൻ വളരെ കാലം തങ്ങളൊട കൂടെ പാൎക്കെണം എന്ന അവർ അപെക്ഷിച്ചപ്പൊൾ, അവൻ അനുസരിക്കാതെ,

൨൧ ഞാൻ ഈ വരുന്ന പെരുനാളിനെ വല്ല പ്രകാരത്തിലും യെറുശലെമിൽ കഴിക്കെണ്ടുന്നതാകുന്നു: എന്നാൽ ദൈവത്തിന ഇഷ്ടമുണ്ടായാൽ, ഞാൻ പിന്നെയും നിങ്ങളുടെ അടുക്കൽ തിരിച്ച വരും എന്ന പറഞ്ഞ, അവരൊട യാത്ര പറഞ്ഞു. അവൻ എഫെസുസിൽനിന്ന കപ്പൽ കയറി പൊയി.

൨൨ പിന്നെ അവൻ കൈസറിയായിൽ കരെക്കിറങ്ങി, പിന്നെ ചെന്ന, സഭയെ വന്ദനം ചെയ്ത, അന്ത്യൊഖിയായിലെക്ക പൊയി.

൨൩ അവിടെയും കുറഞ്ഞൊരു കാലം കഴിച്ചതിന്റെ ശെഷം, അവൻ പുറപ്പെട്ട, ക്രമെണ ഗലാത്തിയാ ദെശത്തിൽ കൂടിയും പ്രിഗിയായിൽ കൂടിയും ശിഷ്യന്മാരെ എല്ലാവരെയും സ്ഥിരപ്പെടുത്തികൊണ്ട ചുറ്റി സഞ്ചരിച്ചു.

൨൪ ¶ അന്ന ആലക്സന്ത്രിയായിൽ ജനിച്ചവനായി, വാഗ്വൈഭവമുള്ള മനുഷ്യനായി, വെദവാക്യങ്ങളിൽ ശക്തനായി, അപ്പൊല്ലൊസ എന്ന നാമമുള്ള ഒരു യെഹൂദൻ എഫെസുസിലെക്ക വന്നു.

൨൫ ഇവൻ കൎത്താവിന്റെ വഴിയിൽ ഉപദെശിക്കപ്പെട്ടവനായിരുന്നു; അവൻ യൊഹന്നാന്റെ ബപ്തിസ്മ മാത്രം അറിഞ്ഞിട്ട, ആത്മാവിൽ ശുഷ്കാന്തിയുള്ളവനാകകൊണ്ട, കൎത്താവിനെ കുറിച്ചുള്ള കാൎയ്യങ്ങളെ താല്പൎയ്യത്തൊടെ സംസാരിച്ച പഠിപ്പിച്ചു.

൨൬ അത്രയുമല്ല ഇവൻ സഭയിൽ ധൈൎയ്യത്തൊടെ പറഞ്ഞു തുടങ്ങി: എന്നാറെ ആകിലായും പ്രിസ്കില്ലായും അവൻ പറയുന്നതിനെ കെട്ടപ്പൊൾ, അവർ അവനെ ചെൎത്തു കൊണ്ട, അവന ദൈവത്തിന്റെ വഴി എറ്റവും സൂക്ഷ്മമായി അറിയിച്ചു.

൨൭ പിന്നെ അവൻ അഖായായിലെക്ക കടപ്പാൻ ഇച്ശിച്ചിരിക്കുമ്പൊൾ, ശിഷ്യന്മാർ അവനെ കൈക്കൊള്ളെണമെന്ന സഹൊദരന്മാർ അവൎക്ക അപെക്ഷിച്ച എഴുതി: അവൻ അവിടെ വന്നതിന്റെ ശെഷം, കൃപയാൽ വിശ്വസിച്ചവൎക്ക എറ്റവും സഹായിച്ചു.

൨൮ എന്തുകൊണ്ടെന്നാൽ അവൻ പരസ്യമായി യെഹൂദന്മാരൊട ബലമായി തൎക്കിച്ചു, യെശു എന്നവൻ ക്രിസ്തുതന്നെ ആകുന്നു എന്ന വെദവാക്യങ്ങളാൽ കാണിച്ചു കൊണ്ടിരുന്നു.

## ൧൯ അദ്ധ്യായം.

പൌലുസിന്റെ കൈകളാൽ പരിശുദ്ധാത്മാവ കൊടുക്കപ്പെടുന്നത.

൧ അപ്പൊല്ലൊസ കൊറിന്തിലിരിക്കുമ്പൊൾ ഉണ്ടായത എന്തെന്നാൽ, പൌലുസ മെൽ ദെശങ്ങളിൽ കൂടി ചുററി സഞ്ചരിച്ചിട്ട, എഫെസുസിലെക്ക വന്നു: [അവിടെ] ചില ശിഷ്യന്മാരെ കാണുകകൊണ്ട,

൨ അവരൊട, നിങ്ങൾ വിശ്വസിച്ചതിൽ പിന്നെ പരിശുദ്ധാത്മാവിനെ കൈക്കൊണ്ടിട്ടുണ്ടൊ? എന്ന പറഞ്ഞു. എന്നാറെ അവർ അവനൊട, ഒരു പരിശുദ്ധാത്മാവ ഉണ്ടൊ എന്ന ഞങ്ങൾ കെട്ടിട്ട കൂടെ ഇല്ല എന്ന പറഞ്ഞു.

൩ അപ്പൊൾ അവൻ അവരൊട, പിന്നെ നിങ്ങൾ എതിലെക്ക ബപ്തിസ്മപ്പെട്ടു? എന്ന പറഞ്ഞു. അവർ യൊഹന്നാന്റെ ബപ്തിസ്മയിലെക്ക എന്ന പറഞ്ഞു.

൪ അപ്പൊൾ പൌലുസ യൊഹന്നാൻ തന്റെ പിന്നാലെ വരുന്നവനായ ക്രിസ്തു യെശുവിൽ വിശ്വസിക്കെണം എന്ന ജനങ്ങളൊട പറഞ്ഞ, അനുതാപത്തിന്റെ ബപ്തിസ്മ കൊണ്ട ബപ്തിസ്മപ്പെടുത്തി നിശ്ചയം എന്ന പറഞ്ഞു.

൫ അവർ [ഇത] കെട്ടാറെ, കൎത്താവായ യെശുവിന്റെ നാമത്തിൽ ബപ്തിസ്മപ്പെട്ടു.

൬ പിന്നെ പൌലുസ അവരുടെ മെൽ കൈകളെ വെച്ചപ്പൊൾ, പരിശുദ്ധാത്മാവ അവരുടെ മെൽ വന്നു: പിന്നെ അവർ [മറു] ഭാഷകളായി സംസാരിച്ച, ദീൎഘദൎശനം പറഞ്ഞു.

൭ ആ മനുഷ്യർ എല്ലാം എകദെശം പന്ത്രണ്ട പെർ ഉണ്ടായിരുന്നു.

൮ പിന്നെ അവൻ സഭയിലെക്ക ചെന്ന, മൂന്ന മാസകാലം വിവാദിച്ചും, ദൈവത്തിന്റെ രാജ്യത്തെ കുറിച്ചുള്ള കാൎയ്യങ്ങളെ തെളിയിച്ചുംകൊണ്ട, ധൈൎയ്യത്തൊടെ സംസാരിച്ചു.

൯ എന്നാറെ ചിലർ കഠിനപ്പെട്ട, വിശ്വസിക്കാതെ, പുരുഷാരത്തിന്റെ മുമ്പാകെ ഈ മാൎഗ്ഗം ദുഷിച്ചപ്പൊൾ, അവൻ അവരെ വിട്ട, ശിഷ്യന്മാരെ വെർതിരിച്ച, തിറന്നുസ എന്ന ഒരുത്തന്റെ പള്ളിക്കൂടത്തിൽ ദിനംപ്രതിയും വിവാദിച്ചുകൊണ്ടിരുന്നു.

൧൦ ഇത രണ്ട സംവത്സരകാലം ഉണ്ടായി; അതകൊണ്ട ആസിയായിൽ കുടിയിരുന്ന യെഹൂദന്മാരും ഗ്രെക്കന്മാരും എല്ലാവരും കൎത്താവായ യെശുവിന്റെ വചനം കെട്ടു.

൧൧ വിശെഷിച്ചും ദൈവം പൌലുസിന്റെ കൈകൾ കൊണ്ട വിശെഷാൽ അതിശയങ്ങളെ ചെയ്യിച്ചു.

൧൨ എന്നതകൊണ്ട അവന്റെ ശരീരത്തിൽനിന്ന ഉറുമാലുകളും നടുക്കെട്ടുശീലകളും രൊഗികളുടെ മെൽ കൊണ്ടുവന്ന ഇടപ്പെട്ടു, അപ്പൊൾ വ്യാധികൾ അവരെ വിട്ടുമാറി, ദുഷ്ടാത്മാക്കളും, അവരിൽനിന്ന പുറപ്പെട്ടു.

൧൩ അപ്പൊൾ ദെശദെശാന്തരികളായി സഞ്ചരിച്ച മന്ത്രവാദികളായ യെഹൂദന്മാരിൽ ചിലർ ദുഷ്ടാത്മാക്കൾ ബാധിച്ചവരുടെ മെൽ കൎത്താവായ യെശുവിന്റെ നാമം ചൊല്ലി, പൌലുസ പ്രസംഗിക്കുന്ന യെശുവിനെ കൊണ്ട ഞങ്ങൾ നിങ്ങളെ ആണയിടുന്നു എന്ന പറഞ്ഞു തുടങ്ങി.

൧൪ പ്രധാനാചാൎയ്യനായ സ്കെവാ എന്ന ഒരു യെഹൂദന്റെ എഴ പുത്രന്മാർ ഇത ചെയ്തു.

൧൫ എന്നാറെ ദുഷ്ടാത്മാവ ഉത്തരമായിട്ട, യെശുവിനെ ഞാൻ അറിയുന്നു, പൌലുസിനെയും അറിയു

ന്നു; എന്നാൽ നിങ്ങൾ ആരാകുന്നു? എന്ന പറഞ്ഞു.

൧൬ അനന്തരം ദുഷ്ടാത്മാവ ഉള്ളവനായിരുന്ന മനുഷ്യൻ അവരുടെ മെൽ ചാടി, അവരെ കീഴടക്കി, അവരെ ജയിച്ചു: എന്നതുകൊണ്ട അവർ നഗ്നന്മാരായും മുറിയെററവരായും ആ വീട്ടിൽനിന്ന ഒടിപ്പൊയി.

൧൭ ഇതും എഫെസുസിൽ കുടിയിരുന്ന സകല യെഹൂദന്മാൎക്കും, അപ്രകാരം തന്നെ ഗ്രെക്കന്മാൎക്കും അറിയപ്പെട്ടു: പിന്നെ അവൎക്ക എല്ലാവൎക്കും ഭയം പിടിച്ചു, അത്രയുമല്ല കൎത്താവായ യെശുവിന്റെ നാമം മഹത്വപ്പെട്ടു.

൧൮ വിശെഷിച്ചും വിശ്വസിച്ചവരിൽ പലർ വന്ന, അനുസരിച്ച, തങ്ങളുടെ ക്രിയകളെ പ്രസിദ്ധപ്പെടുത്തി.

൧൯ ക്ഷുദ്രകൎമ്മങ്ങളെ ചെയ്യുവരിൽ പലരും തങ്ങളുടെ പുസ്തകങ്ങളെ കൊണ്ടുവന്ന കൂട്ടി, എല്ലാവരുടെയും മുമ്പാകെ ചുട്ടു കളഞ്ഞു: അവയുടെ വില കണക്ക കൂട്ടിയാറെ, അമ്പതിനായിരം വെള്ളിക്കാശ എന്ന കണ്ടു.

൨൦ ഇത്ര ശക്തിയൊടെ കൎത്താവിന്റെ വചനം വളൎന്ന പ്രബലപ്പെട്ടു.

൨൧ ¶ ഈ കാൎയ്യങ്ങൾ കഴിഞ്ഞതിന്റെ ശെഷം, പൌലുസ മക്കെദൊനിയായിൽ കൂടിയും അഖായായിൽ കൂടിയും കടന്ന, യെറുശലമിലെക്ക പൊകെണമെന്ന ആത്മാവിൽ നിശ്ചയിച്ചു, ഞാൻ അവിടെ ആയതിന്റെ ശെഷം ഇനിക്ക റൊമായെയും കാണെണ്ടുന്നതാകുന്നു എന്ന പറഞ്ഞു.

൨൨ പിന്നെ അവൻ തനിക്ക ശുശ്രൂഷ ചെയ്യുവരിൽ തിമൊഥെയുസ എന്നും എറസ്തുസ എന്നും രണ്ടു പെരെ മക്കെദൊനിയായിലെക്ക അയച്ചു; താൻ കുറയ കാലത്തെക്ക ആസിയായിൽ പാൎത്തു.

൨൩ അനന്തരം ആ കാലത്തിൽ ഈ മാൎഗ്ഗത്തെ കുറിച്ച ഉണ്ടായ കലഹം അല്പമല്ല.

൨൪ എന്തുകൊണ്ടെന്നാൽ ദെമെത്രിയുസ എന്ന നാമമുള്ള ഒരു തട്ടാൻ അൎത്തെമിസെന്ന ദെവിക്ക വെള്ളികൊണ്ടുള്ള ശ്രീകൊവിലുകളെ തീൎത്ത, കൌശല പണിക്കാൎക്ക അല്പമല്ലാത ലാഭം വരുത്തി;

൨൫ അവൻ അവരെയും, ഇപ്രകാരമുള്ള പണികൾക്ക ചെന്ന പണിക്കാരെയും കൂടെ വരുത്തി, മനുഷ്യരെ, നമുക്ക ഈ പണിയിൽനിന്ന നമ്മുടെ വൃത്തി ഉണ്ടാകുന്നു എന്ന നിങ്ങൾ അറിയുന്നുവല്ലൊ.

൨൬ മെലും കൈകളാൽ ഉണ്ടാക്കപ്പെട്ടവ ദെവന്മാരല്ല എന്ന ഈ പൌലുസ പറഞ്ഞ, എഫെസുസിൽ മാത്രമല്ല, മിക്കവാറും ആസിയായിൽ ഒക്കെയും വളരെ ജനങ്ങളെ അനുസരിപ്പിച്ച മറുപക്ഷമാക്കി, എന്ന നിങ്ങൾ കണ്ടും കെട്ടുമിരിക്കുന്നുവല്ലൊ.

൨൭ അതുകൊണ്ട ഈ നമ്മുടെ കൌശലപണി ഹീനമായി പൊകുന്നതിന അപകടമായിരിക്കുന്നത മാത്രമല്ല, മഹാ ദെവിയായ അൎത്തെമിസിന്റെ ക്ഷെത്രം നിന്ദിക്കപ്പെടുന്നതിനും, ആസിയ ഒക്കെയും ഭൂലൊകവും സെവിക്കുന്നവളുടെ മഹത്വം നശിച്ചുപൊകുന്നതിനും കൂടെ അപകടമുണ്ടായിരിക്കുന്നു എന്ന പറഞ്ഞു.

൨൮ അവർ ഈ വാക്കുകളെ കെട്ടാറെ കൊപം കൊണ്ട നിറഞ്ഞവരായി, എഫെസിയക്കാരുടെ അൎത്തെമീസ മഹത്വമുള്ളവളാകുന്നു എന്ന നിലവിളിച്ച പറഞ്ഞു.

൨൯ പിന്നെ നഗരം മുഴുവനും കലശൽ കൊണ്ട നിറഞ്ഞു: വിശെ

ക്ഷിച്ചും അവർ പൌലുസിന്റെ കൂടെ സഞ്ചാരികളായി മക്കെദൊനിയക്കാരായ ഗായുസിനെയും അറിസ്താർക്കുസിനെയും പിടിച്ചുകൊണ്ട, ഏക മനസ്സൊടെ രംഗസ്ഥലത്തിലെക്ക പാഞ്ഞ ചെന്നു.

൩൦ പിന്നെ ജനത്തിലെക്ക ചെല്ലുവാൻ പൌലുസിന മനസ്സായിരുന്നപ്പൊൾ, ശിഷ്യന്മാർ അവനെ സമ്മതിച്ചില്ല.

൩൧ അത്രയുമല്ല രംഗസ്ഥലത്തിലെക്ക അവൻ ചെല്ലരുത എന്ന അപെക്ഷിപ്പാൻ ആസിയായിലെ പ്രധാനന്മാരിൽ അവന്റെ സ്നെഹിതന്മാരായ ചിലരും അവന്റെ അടുക്കൽ ആളയച്ചു.

൩൨ അതുകൊണ്ട ചിലർ അപ്രകാരവും ചിലർ ഇപ്രകാരവും നിലവിളിച്ചു: എന്തുകൊണ്ടെന്നാൽ കൂട്ടം അമാന്തപ്പെട്ടു; അധികം ജനങ്ങൾ തങ്ങൾ എന്ത സംഗതിക്കായിട്ട വന്ന കൂടി എന്ന അറിഞ്ഞില്ല.

൩൩ പിന്നെ അവർ അലക്സന്തറിനെ, യെഹൂദന്മാർ അവനെ മുമ്പൊട്ട തള്ളിക്കൊണ്ട, പുരുഷാരത്തിൽനിന്ന മുമ്പെ വലിച്ചു. അപ്പൊൾ അലക്സന്തർ കൈകൊണ്ട ആംഗികം കാട്ടി, ജനങ്ങളൊട ഉത്തരം പറവാൻ മനസ്സായിരുന്നു.

൩൪ എന്നാൽ അവൻ ഒരു യെഹൂദൻ ആകുന്നു എന്ന അവർ അറിഞ്ഞപ്പൊൾ, എല്ലാവരും എഫെസിയക്കാരുടെ അർത്തെമിസ മഹത്വമുള്ളവളാകുന്നു എന്ന ഏകദെശം രണ്ട മണിനെരത്തെക്ക ഏക ശബ്ദത്തൊടെ നിലവിളിച്ചുകൊണ്ടിരുന്നു.

൩൫ പിന്നെ നഗര സമ്പ്രതിക്കാരൻ ജനങ്ങളെ അമർത്തിയതിന്റെ ശെഷം, എഫെസിയ മനുഷ്യരെ, എഫെസിയക്കാരുടെ നഗരം മഹാ ദെവിയായ അർത്തെമീസിന്റെയും, വ്യാഴത്തിൽനിന്ന വീണ ബിംബത്തിന്റെയും പരിചാരകമാകുന്നു എന്ന അറിയാത്ത മനുഷ്യൻ ആരാകുന്നു?

൩൬ ആകയാൽ ഇവ മറുത്ത പറയപ്പെടാത്ത കാൎയ്യങ്ങളാകകൊണ്ട, നിങ്ങൾ ഒന്നും സാഹസത്തൊടെ ചെയ്യാതെ, അമർന്നിരിക്കുന്നത നിങ്ങൾക്ക ആവശ്യമാകുന്നു.

൩൭ ക്ഷെത്ര കവൎച്ചക്കാരുമല്ല, നിങ്ങളുടെ ദെവിയെ ദൂഷിക്കുന്നവരുമല്ലാതെയുള്ള ഈ മനുഷ്യരെ നിങ്ങൾ ഇവിടെ കൊണ്ടുവന്നിരിക്കുന്നുവല്ലൊ.

൩൮ അതുകൊണ്ട ദെമെത്രിയുസിനും അവനൊട കൂടിയ പണിക്കാൎക്കും യാതൊരുത്തന്റെയും നെരെ ഒരു കാൎയ്യം ഉണ്ടെങ്കിൽ, വിധിസ്ഥലങ്ങൾ ഉണ്ട, കാൎയ്യക്കാരന്മാരും ഉണ്ട: ഒരുത്തനെ ഒരുത്തൻ വ്യവഹാരത്തിന വിളിക്കട്ടെ.

൩൯ എന്നാൽ നിങ്ങൾ മറ്റുള്ള സംഗതികളെ കുറിച്ച വല്ലതും വിചാരിക്കുന്നു എങ്കിൽ, അത ന്യായ സമൂഹത്തിൽ തീൎക്കപ്പെടും.

൪൦ എന്തുകൊണ്ടെന്നാൽ നാം ഇന്നത്തെ കലശലിനെ കുറിച്ച വിസ്താരത്തിനായിട്ട വിളിക്കപ്പെടുവാൻ അപകടത്തിലാകുന്നു: ഈ പുരുഷാരം കൂടുന്നതിന ഒരു കാരണവുമില്ലായ്കകൊണ്ട അതിനെ കുറിച്ച ഉത്തരം പറവാൻ നമുക്ക കഴിയാതിരിക്കുന്നു എന്നപറഞ്ഞു.

൪൧ ഇപ്രകാരം പറഞ്ഞതിന്റെ ശെഷം, അവൻ ജനക്കൂട്ടം പറഞ്ഞയച്ചു,

## ൨൦ അദ്ധ്യായം.

൧ പൌലുസ മക്കെദൊനിയായിലെക്ക പൊകുന്നത.—൭ ത്രൊവാസിൽ അവൻ കൎത്താവിന്റെ അത്താഴം ആചരിച്ച പ്രസംഗിക്കുന്നത കിളിവാതിലിൽനിന്ന വീ

൯ എവുത്തിക്കൂസ എന്നവനെ ജീവിപ്പിക്കുന്നത.—൧൭ മിലെത്തുസിൽ പൌലുസ കൂട്ടത്തെ മൂപ്പന്മാരെ എല്പിക്കുന്നത —൩൬ അവരൊട കൂടി പ്രാൎത്ഥിക്കുന്നത.

പിന്നെ കലശൽ അമൎന്നതിന്റെ ശെഷം, പൌലുസ ശിഷ്യന്മാരെ തന്റെ അടുക്കൽ വിളിച്ചു, ആലിംഗനം ചെയ്തു, മക്കെദൊനിയായിലെക്ക പൊകുവാൻ പുറപ്പെട്ടു.

൨ അവൻ ആ പ്രദെശങ്ങളിൽ സഞ്ചരിച്ചു, അവൎക്ക വളരെ വാക്കുകൊണ്ട ബുദ്ധി ചൊല്ലി കഴിഞ്ഞു, ഗ്രെക്കിൽ വന്നു:

൩ അവിടെയും മൂന്നു മാസം താമസിച്ചതിന്റെ ശെഷം, സുറിയായിലെക്ക കപ്പൽ കയറി പൊകുവാൻ ഭാവിക്കുമ്പൊൾ, അവനായിട്ടു യെഹൂദന്മാരാൽ ഒരു പതിയിരിപ്പ ചെയ്യപ്പെട്ടതുകൊണ്ടു, അവൻ മക്കെദൊനിയായിൽ കൂടി തിരിച്ചു പൊരുവാൻ നിശ്ചയിച്ചു.

൪ അപ്പൊൾ ബെറൊയക്കാരനായ സൊപത്രൊസും, തെസ്സലൊനിയക്കാരിൽ അറിസ്തൎക്കുസും സെക്കുന്തുസും, ദെൎബ്ബായക്കാരനായ ഗായുസും, തിമൊഥെയുസും, ആസിയക്കാരനായ തുക്കിക്കൊസും, ത്രൊഫിമുസും ആസിയവരെ അവനൊട കൂടെ പൊയി.

൫ ഇവർ മുമ്പെ പൊയിട്ടു ത്രൊവാസിൽ ഞങ്ങൾക്കായിട്ടു പാൎത്തിരുന്നു.

൬ എന്നാലൊ പുളിപ്പില്ലാത്ത അപ്പങ്ങളുടെ ദിവസങ്ങൾ കഴിഞ്ഞ ശെഷം, ഞങ്ങൾ ഫിലിപ്പായിൽനിന്ന കപ്പൽ കയറി, അഞ്ചാം ദിവസത്തിൽ ത്രൊവാസിൽ അവരുടെ അടുക്കൽ വന്നു; അവിടെ ഞങ്ങൾ ഏഴു ദിവസം താമസിച്ചു.

൭ അന്ന ആഴ്ചവട്ടത്തിൽ ഒന്നാം ദിവസത്തിൽ ശിഷ്യന്മാർ അപ്പം മുറിപ്പാനായിട്ടു വന്നു കൂടിയപ്പൊൾ, പൌലുസ പിറെറ ദിവസം പുറപ്പെട്ടുവാൻ ഒരുങ്ങി, അവരൊട പ്രസംഗിച്ചു; അവൻ പാതിരാത്രിയൊളവും പ്രസംഗം നീട്ടി.

൮ അവർ കൂടിയിരുന്ന മാളികമുറിയിൽ അനെകം വിളക്കുകളും ഉണ്ടായിരുന്നു.

൯ അപ്പൊൾ എവുത്തിക്കൂസ എന്ന നാമമുള്ള ഒരു ബാലകൻ ഒരു കിളിവാതുക്കൽ ഇരുന്ന, ഗാഢനിദ്ര പിടിച്ചു, പൌലുസ വളരെ നെരം പ്രസംഗിച്ചുകൊണ്ടിരിക്കുമ്പൊൾ, അവൻ ഉറക്കം കൊണ്ട മയങ്ങി, മൂന്നാമത്തെ തട്ടിൽനിന്ന താഴെ വീണു, മരിച്ചവനായി എടുക്കപ്പെട്ടു.

൧൦ എന്നാറെ പൌലുസ എറങ്ങി ചെന്നു, അവന്റെ മെൽ വീണു, അവനെ ആലിംഗനം ചെയ്തുകൊണ്ടു, നിങ്ങൾ കലക്കപ്പെടരുത; എന്തുകൊണ്ടെന്നാൽ അവന്റെ പ്രാണൻ അവനിൽ ഉണ്ട എന്നു പറഞ്ഞു.

൧൧ പിന്നെ അവൻ മെലെ ചെന്നു, അപ്പം മുറിച്ചു, ഭക്ഷിച്ചു, വളരെ നെരം പുലരുവൊളത്തിന സംസാരിച്ചുകൊണ്ടിരുന്നു, അപ്രകാരം അവൻ പുറപ്പെട്ടുപൊയി.

൧൨ പിന്നെ അവർ ആ ബാലകനെ ജീവനൊടെ കൊണ്ടുവന്നു, ആശ്വാസപ്പെട്ടത അല്പവുമല്ല.

൧൩ ¶ പിന്നെ ഞങ്ങൾ മുമ്പെ കപ്പലിൽ പൊയി, അസ്സുസിൽ പൌലുസിനെ കയററിക്കൊൾവാൻ വിചാരിച്ചുകൊണ്ടു, അവിടെ ഒടി: എന്തുകൊണ്ടെന്നാൽ അവൻ കാൽനടയായി പൊകുവാൻ ഇച്ശിച്ചുകൊണ്ടു, ഇപ്രകാരം ചട്ടമാക്കിയിരുന്നു.

൧൪ പിന്നെ അവൻ അസ്സുസിൽ ഞങ്ങളൊട ചെന്നപ്പൊൾ, ഞങ്ങൾ

അവനെ കയറ്റി, മിതുലെനെയിൽ വന്നു.

൧൫ പിന്നെ ഞങ്ങൾ അവിടെനിന്ന ഒടി, പിറ്റെ ദിവസം ഖിയുസിന്റെ നെരെ വന്നു, പിറ്റെ ദിവസം സാമൊസിൽ എത്തി, ത്രൊഗില്ലിയൊനിൽ പാൎത്തു; പിറ്റെ ദിവസം മിലെതുസിൽ വന്നു.

൧൬ എന്തെന്നാൽ പൌലുസ തനിക്ക കഴിയുമെങ്കിൽ, പെന്തെകൊസ്തു ദിവസത്തിൽ യെറുശലമിൽ ഇരിക്കെണമെന്ന ബദ്ധപ്പെട്ടതകൊണ്ട, അവൻ ആസിയായിൽ കാലം പൊക്കുവാൻ തനിക്ക സംഗതി വരാതെ ഇരിപ്പാനായിട്ട, എഫെസുസിനെ കടന്ന ഒടുവാൻ നിശ്ചയിച്ചിരുന്നു.

൧൭ പിന്നെ അവൻ മെലെതുസിൽനിന്ന എഫെസുസിലെക്ക ആളയച്ച, സഭയിലെ മൂപ്പന്മാരെ വരുത്തി.

൧൮ അവർ അവന്റെ അടുക്കൽ വന്നപ്പൊൾ അവൻ അവരൊട പറഞ്ഞു, ഞാൻ ആസിയായിലെക്ക വന്ന ഒന്നാം ദിവസം മുതൽ എല്ലാ സമയങ്ങളിലും ഞാൻ എങ്ങിനെ നിങ്ങളൊട കൂടെ പാൎത്തു,

൧൯ സകല മനൊവിനയത്തൊടും, ബഹു കണ്ണുനീരുകളൊടും, യെഹൂദന്മാരുടെ പതിയിരിപ്പുകളാൽ ഇനിക്കുണ്ടായ പരീക്ഷകളൊടും കൂടെ കൎത്താവിനെ സെവിച്ചുകൊണ്ട ഇരുന്നു എന്നും,

൨൦ പ്രയൊജനമായിട്ടുള്ളത ഒന്നും മറച്ചുവെക്കാതെ, ഞാൻ നിങ്ങൾക്ക പരസ്യമായും വീടുകൾ തൊറും എതപ്രകാരം പ്രസംഗിച്ച, നിങ്ങളെ പഠിപ്പിച്ച,

൨൧ യെഹൂദന്മാൎക്കും, അപ്രകാരം ഗ്രെക്കന്മാൎക്കും ദൈവത്തിലെക്ക അനുതാപവും, നമ്മുടെ കൎത്താവാകുന്ന യെശു ക്രിസ്തുവിലെക്ക വിശ്വാസവും സാക്ഷിപ്പെടുത്തികൊണ്ട ഇരുന്ന എന്നും, നിങ്ങൾ അറിയുന്നുവല്ലൊ.

൨൨ വിശെഷിച്ചും ഇപ്പൊൾ കണ്ടാലും ഞാൻ ആത്മാവിൽ കെട്ടപ്പെട്ടവനായി യെറുശലമിലെക്ക,

൨൩ കെട്ടുകളും ഉപദ്രവങ്ങളും എന്നെ കാത്തിരിക്കുന്നു എന്ന പരിശുദ്ധാത്മാവ നഗരങ്ങൾ തൊറും സാക്ഷിപ്പെടുത്തുന്നു എന്നുള്ളതല്ലാതെ, അവിടെ ഇനിക്ക സംഭവിപ്പാനുള്ള കാൎയ്യങ്ങളെ അറിയാതെ, പൊകുന്നു.

൨൪ എങ്കിലും ഞാൻ ഒരു കാൎയ്യങ്ങളിൽ ഒന്നും കണക്ക നൊക്കുന്നില്ല, സന്തൊഷത്തൊടെ എന്റെ ഒട്ടവും, ദൈവത്തിന്റെ കൃപയുടെ എവൻഗെലിയൊനെ സാക്ഷിപ്പെടുത്തുവാനായിട്ട, ഞാൻ കൎത്താവായ യെശുവിൽനിന്ന കൈക്കൊണ്ടിരിക്കുന്ന ശുശ്രൂഷയും തികക്കെണ്ടുന്നതിന, എന്റെ ജീവനും ഇനിക്ക വിലയുള്ളതായി വിചാരിക്കുന്നതുമില്ല.

൨൫ ഇപ്പൊൾ, കണ്ടാലും, യാതൊരുത്തരുടെ ഇടയിൽ ഞാൻ സഞ്ചരിച്ച ദൈവത്തിന്റെ രാജ്യം പ്രസംഗിച്ചുവൊ, ആയവരായ നിങ്ങൾ എല്ലാവരും ഇനിമെൽ എന്റെ മുഖം കാണുകയില്ല എന്ന ഞാൻ അറിയുന്നു.

൨൬ അതുകൊണ്ട ഞാൻ ദൈവത്തിന്റെ സകല ആലൊചനയും നിങ്ങളൊട അറിയിപ്പാനായിട്ട ഉപെക്ഷ ചെയ്തിട്ടില്ലായ്കകൊണ്ട,

൨൭ എല്ലാവരുടെയും രക്തത്തിൽനിന്ന ഞാൻ ശുദ്ധമാകുന്നു എന്ന ഇന്നത്തെ ദിവസത്തിൽ ഞാൻ നിങ്ങളൊട സാക്ഷിയായി അറിയിക്കുന്നു.

൨൮ അതുകൊണ്ട നിങ്ങൾ നിങ്ങളെ തന്നെയും, ദൈവം തന്റെ സ്വന്ത രക്തം കൊണ്ട സമ്പാദിച്ചിരിക്കുന്ന തന്റെ സഭയെ മെയ്പാനായിട്ട, പരിശുദ്ധാത്മാവ എതിൻ മെൽ നിങ്ങളെ മെൽവിചാരക്കാരാക്കി വെച്ചിരിക്കുന്നുവൊ, ആ ആട്ടുക്കൂട്ടത്തെ

എല്ലാററിനെയും സൂക്ഷിച്ചു കൊൾവിൻ.

൨൯ എന്തകൊണ്ടെന്നാൽ ഞാൻ പൊയതിന്റെ ശെഷം, ആട്ടക്കൂട്ടത്തൊട കനിവുണ്ടാകാതെ ബുഭുക്ഷയുള്ള ചെന്നായ്ക്കൾ നിങ്ങളുടെ ഇടയിൽ പ്രവെശിക്കുമെന്ന ഞാൻ അറിയുന്നു.

൩൦ അത്രയുമല്ല നിങ്ങളിൽനിന്നും മനുഷ്യർ എഴുനീററ, തങ്ങളുടെ പിന്നാലെ ശിഷ്യന്മാരെ വലിച്ചുകൊള്ളെണ്ടുന്നതിന, വിപരീതങ്ങളെ സംസാരിക്കുന്നവരാകും.

൩൧ അതകൊണ്ട നിങ്ങൾ ഉണൎന്നുകൊണ്ട, ഞാൻ മൂന്ന സംവത്സര കാലമായി രാവും പകലും ഒരൊരുത്തനെ കണ്ണുനീരുകളൊട കൂടെ ബുദ്ധിചൊല്ലുവാൻ ഉപെക്ഷ വെച്ചിട്ടില്ല എന്ന ഒൎത്തുകൊൾവിൻ.

൩൨ ഇപ്പൊഴും, സഹൊദരന്മാരെ, ദൈവത്തിലും നിങ്ങളെ സ്ഥിരപ്പെടുത്തുവാനും, ശുദ്ധമാക്കപ്പെട്ടവരുടെ എല്ലാവരുടെയും ഇടയിൽ നിങ്ങൾക്ക അവകാശം തരുവാനും ശക്തിയുള്ള അവന്റെ കൃപയുടെ വചനത്തിലും ഞാൻ നിങ്ങളെ ഭരമെല്പിക്കുന്നു.

൩൩ ഞാൻ ഒരുത്തന്റെയും വെള്ളി എങ്കിലും, പൊന്ന എങ്കിലും, വസ്ത്രമെങ്കിലും മൊഹിച്ചിട്ടില്ല.

൩൪ ഇനിക്കുള്ള ആവശ്യങ്ങൾക്കും എന്നൊട കൂടിയിരുന്നവൎക്കും ഈ കൈകൾ ശുശ്രൂഷ ചെയ്തു എന്ന നിങ്ങൾ തന്നെ അറിയുന്നു.

൩൫ നിങ്ങൾ ഇപ്രകാരം വെല ചെയ്തു ബലഹീനന്മാൎക്ക സഹായിക്കയും, വാങ്ങുന്നതിനെക്കാൾ കൊടുക്കുന്നത എററവും ഭാഗ്യം എന്ന പറഞ്ഞിട്ടുള്ള കൎത്താവായ യെശുവിന്റെ വചനങ്ങളെ ഒൎത്തുകൊൾകയും ചെയ്യെണ്ടുന്നതാകുന്നു എന്ന ഞാൻ സകലവും നിങ്ങൾക്ക കാണിച്ചു.

൩൬ ¶ പിന്നെ ഇപ്രകാരം പറഞ്ഞതിന്റെ ശെഷം, അവൻ മുട്ടുകുത്തി അവരൊട എല്ലാവരൊടും കൂടെ പ്രാൎത്ഥിച്ചു;

൩൭ എന്നാറെ എല്ലാവരും വളരെ കരഞ്ഞു

൩൮ അവർ ഇനി മെൽ അവന്റെ മുഖം കാണുകയില്ല എന്ന അവൻ പറഞ്ഞ വചനത്തിനായിട്ട എററവും പ്രത്യെകം ദുഃഖിച്ചുകൊണ്ട, പൌലുസിന്റെ കഴുത്തിൽ കെട്ടിപിടിച്ചു, അവനെ ചുംബിച്ചു, പിന്നെ അവർ കപ്പലൊളം അവനൊട കൂടെ പൊയി.

## ൨൧ അദ്ധ്യായം.

൧ പൌലുസ യെറുശലെമിലെക്ക പൊകാതെ ഇരിപ്പാൻ അനുസരിക്കപ്പെടാഞ്ഞത — ൮ ഫിലിപ്പൊസിന്റെ പുത്രിമാർ ദീൎഘദൎശനം പറയുന്നവരാകുന്നത — ൧൧ പൌലുസ യെരുശലെമിൽ പിടിക്കപ്പെടുന്നത. — ൩൧ എങ്കിലും വലിയ സെനാപതിയാൽ വിടപ്പെടുന്നത.

പിന്നെ ഉണ്ടായത എന്തെന്നാൽ, അവരിൽനിന്ന മാറി നീങ്ങി പൊയതിന്റെ ശെഷം, ഞങ്ങൾ കൊസിനും പിറെറ ദിവസം റൊദെസിനും, അവിടെനിന്ന പത്തറായ്ക്കും നെരായി ഒടിച്ചു വന്നു:

൨ വിശെഷിച്ചു ഫെനിക്കിയായിലെക്ക പൊകുന്ന ഒരു കപ്പൽ കാണുകകൊണ്ട, ഞങ്ങൾ അതിൽ കയറി, പുറപ്പെട്ട പൊയി.

൩ പിന്നെ ഞങ്ങൾ കുപ്രൊസിനെ കണ്ടപ്പൊൾ, അത ഇടത്ത പുറമായി ഒഴിച്ചു, സുറിയായിലെക്ക ഒടിച്ചു, തുറിൽ വന്ന ഇറങ്ങി: എന്തെന്നാൽ കപ്പൽ അവിടെ ചരക്ക ഇറക്കുവാനുള്ളതായിരുന്നു.

൪ പിന്നെ ഞങ്ങൾ ശിഷ്യന്മാരെ

കാണുകകൊണ്ട അവിടെ എഴ ദിവസം പാൎത്തു: യെരുശലെമിലെക്ക പൊകെണ്ടാ എന്ന അവർ പൌലുസിനൊട ആത്മാവ മൂലമായി പറഞ്ഞു.

൫ പിന്നെ ആ ദിവസങ്ങളെ കഴിച്ചതിന്റെ ശെഷം, ഞങ്ങൾ പുറപ്പെട്ടു പൊയി: അവർ എല്ലാവരും ഭാൎയ്യമാരൊടും മക്കളൊടും ഞങ്ങൾ നഗരത്തിൽനിന്ന പുറത്താകുവൊളം ഞങ്ങളൊട കൂടെ വന്നു: അപ്പൊൾ ഞങ്ങൾ കടൽകരയിൽ മുട്ടുകുത്തി പ്രാൎത്ഥിച്ചു.

൬ പിന്നെ തമ്മിൽ തമ്മിൽ യാത്ര പറഞ്ഞതിന്റെ ശെഷം, ഞങ്ങൾ കപ്പലിൽ കയറി; അവർ തങ്ങളുടെ വീടുകളിലെക്ക തിരിച്ചു പൊയി.

൭ ഞങ്ങൾ ഞങ്ങളുടെ ഒട്ടം നിവൃത്തിച്ചിട്ടു, തുറിൽനിന്ന പ്തൊലെമായിലെക്ക വന്നു, പിന്നെ ഞങ്ങൾ സഹൊദരന്മാരെ വന്ദിച്ചു, അവരുടെ അടുക്കൽ ഒരു ദിവസം പാൎത്തു.

൮ പിറ്റെ ദിവസം പൌലുസിന്റെ കൂട്ടക്കാരായ ഞങ്ങൾ പുറപ്പെട്ടു, കൈസറിയായിലെക്ക വന്നു: എഴ ആളുകളിൽ ഒരുത്തനായി എവൻഗെലിസ്തനായ ഫിലിപ്പൊസിന്റെ വീട്ടിലെക്ക ചെന്നു, അവനൊട കൂടെ പാൎത്തു.

൯ വിശെഷിച്ച ദീൎഘദൎശനം പറയുന്ന കന്യാസ്ത്രീകളായി നാല പുത്രിമാർ അവന ഉണ്ടായിരുന്നു.

൰ ഞങ്ങൾ വളരെ ദിവസം അവിടെ പാൎത്തുകൊണ്ടിരിക്കുമ്പൊൾ, അഗബുസ എന്ന നാമമുള്ള ഒരു ദീൎഘദൎശി യെഹൂദിയായിൽനിന്ന വന്നു.

൰൧ അവൻ ഞങ്ങളുടെ അടുക്കൽ വന്ന, പൌലുസിന്റെ കച്ചവാറ എടുത്ത, തന്റെ കൈകളെയും കാലുകളെയും കെട്ടികൊണ്ട, ഈ കച്ചവാറിന്റെ ഉടയക്കാരനെ യെറുശലെമിൽ യെഹൂദന്മാർ ഇപ്രകാരം കെട്ടി, പുറജാതികളുടെ കൈകളിൽ എല്പിക്കും എന്നുള്ള പ്രകാരം പരിശുദ്ധാത്മാവ പറയുന്നു എന്ന പറഞ്ഞു.

൰൨ ഈ കാൎയ്യങ്ങളെ ഞങ്ങൾ കെട്ടപ്പൊൾ, അവൻ യെറുശലെമിലെക്ക പൊകരുത എന്ന ഞങ്ങളും ആ സ്ഥലത്തുള്ളവരും അവനൊട അപെക്ഷിച്ചു.

൰൩ എന്നാറെ പൌലുസ ഉത്തരമായിട്ടു, നിങ്ങൾ കരഞ്ഞുകൊണ്ടും എന്റെ ഹൃദയം ഉടെച്ചുകൊണ്ടും എന്ത ചെയ്യുന്നു? ഞാൻ യെറുശലെമിൽ കൎത്താവായ യെശുവിന്റെ നാമത്തിന വെണ്ടി കെട്ടപ്പെടുവാൻ മാത്രമല്ല, മരിപ്പാനും ഒരുങ്ങിയിരിക്കുന്നു എന്ന പറഞ്ഞു.

൰൪ പിന്നെ അവൻ അനുസരിപ്പിക്കപ്പെടായ്കകൊണ്ട, ഞങ്ങൾ കൎത്താവിന്റെ ഇഷ്ടം ചെയ്യപ്പെടട്ടെ എന്ന പറഞ്ഞ, മിണ്ടാതെ ഇരുന്നു.

൰൫ പിന്നെ ആ ദിവസങ്ങൾ കഴിഞ്ഞ ശെഷം, ഞങ്ങൾ ഞങ്ങളുടെ യാത്ര സാമാനങ്ങളെ എടുത്തുകൊണ്ട, യെറുശലെമിലെക്ക പൊയി.

൰൬ കൈസറിയായിലുള്ള ശിഷ്യന്മാരിൽ ചിലരും ഞങ്ങളൊട കൂടെ വന്നു, കപ്രായക്കാരനായ മ്നെസൊൻ എന്ന ഒരു പഴയ ശിഷ്യന്റെ അടുക്കൽ [ഞങ്ങളെ] കൊണ്ടുവന്നു, അവനൊട കൂടെ ഞങ്ങൾ പാൎക്കെണ്ടുന്നതായിരുന്നു.

൰൭ എന്നാൽ ഞങ്ങൾ യെറുശലെമിലെക്ക വന്നപ്പൊൾ, സഹൊദരന്മാർ ഞങ്ങളെ സന്തൊഷത്തൊട കൂടെ കൈക്കൊണ്ടു.

൰൮ പിന്നെ പിറ്റെ ദിവസം പൌലുസ ഞങ്ങളൊട കൂടെ യാക്കൊബിന്റെ അടുക്കൽ പൊയി; അവിടെ മൂപ്പന്മാർ എല്ലാവരും ഉണ്ടായിരുന്നു.

൧൯ വിശെഷിച്ച അവൻ അവരെ സല്ലാപിച്ചതിന്റെ ശെഷം, ദൈവം തന്റെ ശുശ്രൂഷയെ കൊണ്ട പുറജാതികളുടെ ഇടയിൽ ചെയ്യിച്ച കാൎയ്യങ്ങളെ വിവരമായിട്ട അറിയിച്ചു.

൨൦ അവർ [അത] കെട്ടാറെ, കൎത്താവിനെ മഹത്വപ്പെടുത്തി, പിന്നെ അവനൊട പറഞ്ഞു, സഹൊദര, വിശ്വസിച്ചിരിക്കുന്നവരായ എത്ര ആയിരം യെഹൂദന്മാർ ഉണ്ടെന്ന നീ കാണുന്നു; അവർ എല്ലാവരും ന്യായപ്രമാണത്തെ കുറിച്ച ഭക്തിവൈരാഗ്യമുള്ളവരാകുന്നു:

൨൧ എന്നാൽ നീ പുറജാതികളുടെ ഇടയിലുള്ള യെഹൂദന്മാർ എല്ലാവരും തങ്ങളുടെ മക്കളെ ചെലചെയ്യുകയുമരുത, മൎയ്യാദകളിൻ പ്രകാരം നടക്കയുമരുത എന്ന പറഞ്ഞ, മൊശെയെ വിട്ട ഒഴിഞ്ഞിരിപ്പാൻ അവരെ പഠിപ്പിക്കുന്നു, എന്ന അവർ നിന്നെ കുറിച്ച ബൊധിപ്പിക്കപ്പെട്ടിരിക്കുന്നു.

൨൨ അതകൊണ്ട എന്ത? പുരുഷാരം വന്നുകൂടും നിശ്ചയം: എന്തുകൊണ്ടെന്നാൽ നീ വന്നിട്ടുണ്ടെന്ന അവർ കെൾക്കും.

൨൩ അതകൊണ്ട ഞങ്ങൾ നിന്നൊട ൟ പറയുന്നത ചെയ്ക: ഒരു നെൎച്ചയുള്ളവർ നാല മനുഷ്യർ ഞങ്ങളുടെ അടുക്കൽ ഉണ്ട.

൨൪ അവരെ നീ കൂട്ടികൊണ്ട ചെന്ന, അവരൊട കൂടെ നിന്നെ നീ ശുദ്ധം ചെയ്ക, അവർ തങ്ങളുടെ തലകളെ ക്ഷൌരം ചെയ്യെണ്ടുന്നതിന, അവരൊട കൂടെ ചിലവിടുക: അപ്പൊൾ എല്ലാവരും നിന്നെ കുറിച്ച ബൊധിപ്പിക്കപ്പെട്ട കാൎയ്യങ്ങൾ എതുമില്ല എന്നും, നീ തന്നെ ക്രമമായിട്ട നടന്ന, ന്യായപ്രമാണം ആചരിക്ക അത്രെ ചെയ്യുന്ന എന്നും അറിയും.

൨൫ വിശ്വസിച്ചിരിക്കുന്ന പുറജാതിക്കാരെ സംബന്ധിച്ചൊ, അവർ വിഗ്രഹങ്ങൾക്ക നല്കപ്പെട്ടവസ്തുക്കളിൽനിന്നും, രക്തത്തിൽനിന്നും, അറുകലയിൽനിന്നും, വെശ്യാദൊഷത്തിൽനിന്നും ഒഴിഞ്ഞിരിക്കെണമെന്ന അല്ലാതെ, ഇപ്രകാരമുള്ളത ഒന്നും പ്രമാണിക്കരുത എന്ന ഞങ്ങൾ നിശ്ചയിച്ച അവൎക്ക എഴുതിയിരിക്കുന്നു.

൨൬ അപ്പൊൾ പൌലുസ ആ മനുഷ്യരെ കൂട്ടികൊണ്ട, പിറ്റെ ദിവസം അവരൊട കൂടെ തന്നെ ശുദ്ധം ചെയ്ത, അവരിൽ ഒരൊരുത്തന വെണ്ടി കാഴ്ച വെക്കപ്പെട്ടുവൊളത്തിന, ശുദ്ധീകരണത്തിന്റെ ദിവസങ്ങളുടെ നിവൃത്തിയെ അറിയിപ്പാനായിട്ട ദൈവാലയത്തിലെക്ക ചെന്നു.

൨൭ പിന്നെ ആ എഴ ദിവസം കഴിയാറായപ്പൊൾ, ആസിയായിൽനിന്നുള്ള യെഹൂദന്മാർ അവനെ ദൈവാലയത്തിൽ കണ്ടാറെ, ജനക്കൂട്ടത്തെ ഒക്കെയും ഇളക്കി, അവന്റെ മെൽ കൈകളെ വെച്ച,

൨൮ ഇസ്രാഎൽ മനുഷ്യരെ, സഹായിപ്പിൻ: ജനത്തിനും, ന്യായപ്രമാണത്തിനും, ൟ സ്ഥലത്തിനും വിരൊധമായി എല്ലാടവും എല്ലാവരെയും പഠിപ്പിക്കുന്ന മനുഷ്യൻ ഇവൻ തന്നെ ആകുന്നു: അത്രയുമല്ല അവൻ ഗ്രെക്കന്മാരെ കൂടി ദൈവാലയത്തിൽ കൂട്ടികൊണ്ടുവന്ന, ൟ ശുദ്ധ സ്ഥലം അശുദ്ധമാക്കിയിരിക്കുന്നു എന്ന വിളിച്ച പറഞ്ഞു.

൨൯ എന്തുകൊണ്ടെന്നാൽ അവർ എഫെസിയക്കാരനായ ത്രൊഫിമുസിനെ നഗരത്തിൽ അവനൊട കൂടെ മുമ്പെ കണ്ടിരുന്നു: അവനെ പൌലുസ ദൈവാലയത്തിലെക്ക കൂട്ടികൊണ്ടുവന്നു എന്ന അവർ വിചാരിച്ചു.

൩൦ വിശെഷിച്ച നഗരം മുഴുവ

നം കലക്കപ്പെട്ടു, ജനങ്ങളും കൂട്ടമായി ഒടി വന്നു: പിന്നെ അവർ പൌലുസിനെ പിടിച്ചു, അവനെ ദൈവാലയത്തിൽനിന്ന പുറത്ത വലിച്ചു: ഉടനെ വാതിലുകൾ അടെക്കപ്പെട്ടു

൩൧ പിന്നെ അവർ അവനെ കൊല്ലുവാനായിട്ട അന്വെഷിക്കുമ്പൊൾ, യെറുശലെം മുഴുവനും കലഹപ്പെട്ടിരിക്കുന്നു എന്നുള്ള വൎത്തമാനം സൈന്യത്തിൽ വലിയ സെനാപതിക്ക കെൾവിപ്പെട്ടു

൩൨ അവൻ ഉടനെ ആയുധക്കാരെയും ശതാധിപന്മാരെയും കൂട്ടികൊണ്ട, അവരുടെ അടുക്കൽ ഒടി ചെന്നു: പിന്നെ അവർ വലിയ സെനാപതിയെയും ആയുധക്കാരെയും കണ്ടപ്പൊൾ, പൌലുസിനെ അടിക്കുന്നത വിട്ടു.

൩൩ അപ്പൊൾ വലിയ സെനാപതി അടുത്തു വന്ന, അവനെ പിടിച്ച, രണ്ട ചങ്ങലകൾ കൊണ്ട കെട്ടുവാൻ കല്പിച്ചു: ഇവൻ ആര എന്നും, എന്ത ചെയ്തു എന്നും ചൊദിച്ചു.

൩൪ അപ്പൊൾ പുരുഷാരത്തിൽ ചിലർ ഒരു പ്രകാരത്തിലും ചിലർ മറെറാരു പ്രകാരത്തിലും വിളിച്ചുപറഞ്ഞു: പിന്നെ കലശൽ ഹെതുവായിട്ട അവന നിശ്ചയം അറിവാൻ കഴിയായ്കകൊണ്ട, അവനെ കൊട്ടയിലെക്ക കൊണ്ടുപൊകുവാൻ അവൻ കല്പിച്ചു.

൩൫ അവൻ പടികെട്ടിന്മെൽ വന്നപ്പൊൾ, ജനത്തിന്റെ ബലാല്ക്കാരം കൊണ്ട അവൻ ആയുധക്കാരാൽ വഹിക്കപ്പെടുകയുണ്ടായി.

൩൬ എന്തുകൊണ്ടെന്നാൽ പുരുഷാരം പിന്നാലെ ചെന്ന, അവനെ നീക്കി കളയെണമെന്ന നിലവിളിച്ചു.

൩൭ പിന്നെ പൌലുസിനെ കൊട്ടക്കകത്ത കൊണ്ടുപൊകുവാൻ ഇരിക്കുമ്പൊൾ, അവൻ വലിയ സെനാപതിയൊട, ഇനിക്ക നിന്നൊട സംസാരിപ്പാൻ ന്യായമുണ്ടൊ? എന്ന പറഞ്ഞു. എന്നാറെ അവൻ, നീ ഗ്രെക്ക ഭാഷ അറിയുമൊ?

൩൮ ഈ നാളുകൾക്ക മുമ്പെ കലശലുണ്ടാക്കി, നാലായിരം കലപാതകന്മാരെ വനത്തിലെക്ക കൊണ്ടുപൊയിട്ടുള്ള ആ എജിപ്തുകാരൻ നീ അല്ലയൊ? എന്ന പറഞ്ഞു.

൩൯ എന്നാറെ പൌലുസ പറഞ്ഞു, ഞാൻ കിലിക്കിയായിലുള്ള തൎസുസ എന്ന ഒട്ടും ഹീനതയില്ലാത്ത പട്ടണത്തിൽ പൌരനായ ഒരു യെഹൂദ മനുഷ്യൻ ആകുന്നു: ജനങ്ങളൊട പറവാൻ ഇനിക്ക അനുവാദം തരെണം എന്ന ഞാൻ നിന്നൊട അപെക്ഷിക്കുന്നു.

൪൦ അവൻ അനുവാദം കൊടുത്തപ്പൊൾ, പൌലുസ പടികെട്ടിന്മെൽ നിന്ന, ജനങ്ങൾക്ക കൈ കൊണ്ട കാട്ടി. വളരെ സാവധാനമായപ്പൊൾ, അവൻ എബ്രായ ഭാഷയിൽ സംസാരിച്ച പറഞ്ഞു,

## ൨൨ അദ്ധ്യായം.

൧ പൌലുസ തന്റെ മതഭെദം വിവരം പറയുന്നത. — ൨൫ അവൻ ഒരു റൊമാക്കാരൻ എന്നുള്ള അവകാശം കൊണ്ട അടികൊള്ളാതെ ഇരിക്കുന്നത.

സഹൊദരന്മാരായും, പിതാക്കന്മാരായുമുള്ള മനുഷ്യരെ, നിങ്ങളൊട ഞാൻ ഇപ്പൊൾ പറവാൻ ഭാവിക്കുന്ന എന്റെ ഉത്തരം കെട്ടുകൊൾവിൻ.

൨ എന്നാറെ അവൻ എബ്രായ ഭാഷയിൽ തങ്ങളൊട സംസാരിച്ചു എന്ന അവർ കെട്ടപ്പൊൾ, അവര എറെവും മൌനമായിരുന്നു. പിന്നെയും അവൻ പറഞ്ഞു,

൩ ഞാൻ ഒരു യെഹൂദനായി, കിലിക്കിയായിലുള്ള തൎസുസിൽ ജ

നിച്ചവനായി, എങ്കിലും ഈ നഗ
രത്തിൽ ഗമാലിയെലിൻ പാദങ്ങളു
ടെ അരികെ വളൎന്നവനായി, പി
താക്കന്മാരുടെ ന്യായപ്രമാണത്തിൻ
പ്രകാരം തികവായിട്ട ഉപദെശിക്ക
പ്പെട്ടവനായി, നിങ്ങൾ എല്ലാവ
രും ഇന്ന ഇരിക്കുന്ന പ്രകാരം ദൈ
വത്തിൽ ഭക്തിവൈരാഗ്യമുണ്ടായി
രുന്നവനായി ഉള്ള മനുഷ്യൻ ആക
ന്നു സത്യം.
൪ ഞാൻ പുരുഷന്മാരെയും സ്ത്രീക
ളെയും കെട്ടി, കാരാഗൃഹങ്ങളിൽ
എല്പിച്ചുകൊണ്ട, ഈ മാൎഗ്ഗം മരണം
വരെ ഉപദ്രവിച്ചു.
൫ അപ്രകാരവും പ്രധാനാചാൎയ്യ
നും മൂപ്പന്മാരുടെ സഭ ഒക്കെയും ഇ
നിക്ക സാക്ഷിയാകുന്നു; അവരിൽ
നിന്നും ഞാൻ സഹൊദരന്മാൎക്ക എ
ഴുത്തുകളെ വാങ്ങിക്കൊണ്ട, ദമസ്കൊ
സിൽ ഇരിക്കുന്നവർ ശിക്ഷിക്കപ്പെട്ട
വാനായിട്ട അവരെ കെട്ടപ്പെട്ടവ
രായി, യെറുശലമിലെക്ക കൊണ്ടുവ
രെണ്ടുന്നതിന അവിടെ പൊയി.
൬ പിന്നെ ഉണ്ടായത എന്തെന്നാ
ൽ, ഞാൻ പ്രയാണം ചെയ്തു, ദമ
സ്കൊസിന്ന സമീപത്ത എത്തിയ
പ്പൊൾ, ഉച്ചസമയത്ത ആകാശത്തി
ൽനിന്ന പെട്ടന്ന വലുതായിട്ട ഒരു
വെളിച്ചം എന്നെ ചുററി പ്രകാശി
ച്ചു.
൭ അപ്പൊൾ ഞാൻ നിലത്ത വീ
ണു, ശൌലെ, ശൌലെ, നീ എന്തി
ന എന്നെ ഉപദ്രവിക്കുന്നു? എന്ന എ
ന്നൊട പറയുന്ന ഒരു ശബ്ദം കെട്ടു.
൮ എന്നാറെ ഞാൻ ഉത്തരമായി
ട്ട, നീ ആരാകുന്നു, കൎത്താവെ? എ
ന്ന പറഞ്ഞു. അവൻ എന്നൊട,
നീ ഉപദ്രവിക്കുന്ന നസറായക്കാര
നായ യെശു ഞാൻ ആകുന്നു എന്ന
പറകയും ചെയ്തു.
൯ വിശെഷിച്ച എന്നൊട കൂടെ
ഉണ്ടായിരുന്നവർ ആ വെളിച്ചം ത
ന്നെ കണ്ടു, ഭയപ്പെട്ടു: എങ്കിലും എ
ന്നൊട സംസാരിച്ചവന്റെ ശബ്ദം
അവർ കെട്ടില്ല.
൰ പിന്നെ, കൎത്താവെ, ഞാൻ എ
ന്ത ചെയ്യെണ്ടു? എന്ന ഞാൻ ഉത്തര
മായിട്ട പറഞ്ഞു. അപ്പൊൾ കൎത്താ
വ എന്നൊട, നീ എഴുനീററ, ദമ
സ്കൊസിലെക്ക പൊക: നിനക്ക ചെ
യ്വാൻ കല്പിക്കപ്പെട്ടിരിക്കുന്നത ഒക്കെ
യും അവിടെ നിന്നൊട ചൊല്ലപ്പെ
ടും എന്ന പറഞ്ഞു.
൰൧ പിന്നെ ആ വെളിച്ചത്തിന്റെ
മഹത്വത്താൽ ഞാൻ കണ്ണുകാണാതാ
യപ്പൊൾ, എന്നൊട കൂടെ ഉണ്ടാ
യിരുന്നവരാൽ കൈ താങ്ങപ്പെട്ട,
ഞാൻ ദമസ്കൊസിലെക്ക വന്നു.
൰൨ പിന്നെ ന്യായ പ്രമാണ പ്ര
കാരം ഭക്തിയുള്ളവനും, അവിടെ
പാൎക്കുന്ന സകല യെഹൂദന്മാരാലും
നല്ല സാക്ഷിപ്പെട്ടവനുമായ അന
നിയാസ എന്ന ഒരുത്തൻ
൰൩ എന്റെ അടുക്കൽ വന്ന, നി
ന്ന, എന്നൊട, സഹൊദരനായ
ശൌലെ, കാഴ്ചലഭിക്ക എന്ന പറഞ്ഞു.
ആ സമയത്ത തന്നെ ഞാൻ അവ
നിൽ മെല്പെട്ട നൊക്കി.
൰൪ പിന്നെ അവൻ പറഞ്ഞു, ന
മ്മുടെ പിതാക്കന്മാരുടെ ദൈവം,
നീ തന്റെ ഇഷ്ടം അറിവാനായി
ട്ടും, ആ നീതിമാനെ കാണ്മാനാ
യിട്ടും, അവന്റെ വായിൽനിന്ന
ശബ്ദം കെൾപ്പാനായിട്ടും നിന്നെ
നിയമിച്ചു.
൰൫ അതെന്തകൊണ്ടെന്നാൽ നീ
കണ്ടിട്ടും കെട്ടിട്ടുമുള്ള കാൎയ്യങ്ങളെ
കുറിച്ച സകല മനുഷ്യൎക്കും നീ അ
വന്റെ സാക്ഷിയാകും.
൰൬ ഇപ്പൊഴും നീ എന്തിന താമ
സിക്കുന്നു? നീ എഴുനീററ, കൎത്താ
വിന്റെ നാമം സ്തുതിച്ചുകൊണ്ട,
ബപ്തിസ്മപ്പെട്ട, നിന്റെ പാപങ്ങ
ളെ കഴുകികളക.

൧൭ പിന്നെ ഉണ്ടായത എന്തെന്നാൽ, ഞാൻ യെറുശലെമിലെക്ക തിരിച്ചുവന്ന, ദൈവാലയത്തിൽ പ്രാർത്ഥിച്ചുകൊണ്ടിരിക്കുമ്പൊൾ തന്നെ, ഞാൻ ഒരു ജ്ഞാനദൃഷ്ടിവിവശതയിൽ അകപ്പെട്ടു:

൧൮ നീ ഇനിക്ക വെണ്ടി പറയുന്ന സാക്ഷിയെ ഇവർ കൈക്കൊൾകയില്ലായ്കകൊണ്ട, നീ ബദ്ധപ്പെട്ട, ശീഘ്രമായി യെറുശലമിൽനിന്ന പുറപ്പെട്ടുപൊക, എന്ന അവൻ എന്നൊട പറയുന്നതിനെ ഞാൻ കണ്ടു.

൧൯ അപ്പൊൾ ഞാൻ, കൎത്താവെ, നിന്നിൽ വിശ്വസിച്ചവരെ ഞാൻ കാരാഗൃഹങ്ങളിൽ എല്പിച്ച, സഭകൾതൊറും അടിച്ചു കൊണ്ടിരുന്നു എന്നും,

൨൦ നിന്റെ മാർത്തുറായ സ്തെഫാനൊസിന്റെ രക്തം ചിന്നപ്പെട്ടപ്പൊൾ, ഞാനും അരികെ നിന്ന, അവനെ കുലചെയ്യുന്നതിന സമ്മതിച്ച, അവനെ കുല ചെയ്യുവരുടെ വസ്ത്രങ്ങളെ സൂക്ഷിച്ചുകൊണ്ടിരുന്നു എന്നും, അവർ അറിഞ്ഞിരിക്കുന്നു എന്ന പറഞ്ഞു.

൨൧ എന്നാറെ അവൻ എന്നൊട, നീ പുറപ്പെട്ട പൊക; എന്തുകൊണ്ടെന്നാൽ ഞാൻ നിന്നെ ദൂരത്തിൽ പുറജാതികളുടെ അടുക്കൽ അയക്കും എന്ന പറഞ്ഞു.

൨൨ ¶ അവർ ഈ വാക്കൊളം അവനിൽനിന്ന കെട്ടു, പിന്നെ തങ്ങളുടെ ശബ്ദങ്ങളെ ഉയൎത്തി, ഇപ്രകാരമുള്ളവനെ ഭൂമിയിൽനിന്ന നീക്കികളയണം: ഇവൻ ജീവനൊടിരിക്കുന്നത യൊഗ്യമല്ലല്ലൊ എന്ന പറഞ്ഞു.

൨൩ പിന്നെ അവർ നിലവിളിച്ച, തങ്ങളുടെ വസ്ത്രങ്ങളെ എറിഞ്ഞ കളഞ്ഞ, ആകാശത്തിലെക്ക പൂഴി എറിഞ്ഞുകൊണ്ടിരിക്കുമ്പൊൾ,

൨൪ വലിയ സെനാപതി അവനെ കൊട്ടയിലെക്ക കൊണ്ടുവരെണം എന്ന കല്പിച്ചു, പിന്നെ എന്ത സംഗതി കൊണ്ട അവർ അവന്റെ നെരെ ഇപ്രകാരം നിലവിളിച്ചു എന്ന താൻ അറിവാനായിട്ട അവനെ കൊരടാവ കൊണ്ട ചൊദ്യം ചെയ്യെണം എന്ന പറഞ്ഞു.

൨൫ എന്നാറെ അവർ അവനെ തൊൽവാറുകൾ കൊണ്ട കെട്ടുമ്പൊൾ, പൌലുസ അരികത്ത നില്ക്കുന്ന ശതാധിപനൊട, റൊമാക്കാരനും വിധിക്കപ്പെട്ടിട്ടില്ലാത്തവനുമായുള്ള മനുഷ്യനെ കൊരടാവു കൊണ്ട അടിക്കുന്നത നിങ്ങൾക്ക ന്യായമൊ? എന്ന പറഞ്ഞു.

൨൬ ശതാധിപൻ ഇത കെട്ടപ്പൊൾ, പൊയി, വലിയ സെനാപതിയൊട, നീ എന്ത ചെയ്യുന്നു കരുതികൊൾക: എന്തെന്നാൽ ഈ മനുഷ്യൻ ഒരു റൊമാക്കാരനാകുന്നു എന്ന അറിയിച്ചു.

൨൭ അപ്പൊൾ വലിയ സെനാപതി വന്ന, അവനൊട, നീ റൊമക്കാരനൊ? എന്നൊട പറക എന്ന പറഞ്ഞു. അവൻ, അതെ, എന്ന പറഞ്ഞു.

൨൮ എന്നാറെ വലിയ സെനാപതി ഉത്തരമായിട്ട, ഞാൻ ബഹു ദ്രവ്യം കൊണ്ട ഈ നഗരാവകാശം സമ്പാദിച്ചു എന്ന പറഞ്ഞു. അപ്പൊൾ പൌലുസ, ഞാനൊ അപ്രകാരമുള്ളവനായി ജനിച്ചു എന്ന പറഞ്ഞു.

൨൯ അപ്പൊൾ അവനെ വിസ്തരിപ്പാൻ ഭാവിച്ചവർ ഉടനെ അവനെ വിട്ട നീങ്ങി; അത്രയുമല്ല വലിയ സെനാപതിയും, അവൻ റൊമക്കാരനെന്ന അറിഞ്ഞപ്പൊൾ, അവനെ കെട്ടിച്ചതകൊണ്ടും ഭയപ്പെട്ടു.

൩൦ പിന്നെ പിറ്റെ നാളിലെ അവൻ യെഹൂദന്മാരാൽ എന്തകൊണ്ട കുറ്റം ചുമത്തപ്പെട്ടു എന്ന നിശ്ച

യം അറിവാൻ മനസ്സായി, അവൻ അവനെ കെട്ടുകളിൽനിന്ന അഴിച്ച, പ്രധാനാചാൎയ്യന്മാരെയും, അവരുടെ വിസ്താരസംഘത്തെ ഒക്കെയും വരുവാൻ കല്പിച്ചു. പിന്നെ അവൻ പൌലുസിനെ താഴെ കൊണ്ടുവന്ന, അവരുടെ മുമ്പാകെ നിറുത്തി.

## ൨൩ അദ്ധ്യായം.

൧ പൌലുസ തന്റെ സംഗതിയെ വ്യവഹരിക്കുന്നത. — ൭ അവന്റെ അപവാദക്കാരുടെ ഇടയിലുള്ള പിണക്കം. — ൨൩ അവൻ ഫെലിക്സിന്റെ അടുക്കൽ അയക്കപ്പെടുന്നത.

അപ്പൊൾ പൌലുസ വിസ്താര സഭയെ സൂക്ഷിച്ച നൊക്കി, സഹൊദരന്മാരായ മനുഷ്യരെ, ഞാൻ ഇന്നെ വരെക്കും സകല നല്ല മനസ്സാക്ഷിയൊടും ദൈവത്തിന്റെ മുമ്പാകെ നടന്നുവന്നു എന്ന പറഞ്ഞു.

൨ എന്നാറെ പ്രധാനാചാൎയ്യനായ അനനിയാസ അവന്റെ അടുക്കൽ നില്ക്കുന്നവരൊട, അവനെ വായിൽ അടിപ്പാൻ കല്പിച്ചു.

൩ അപ്പൊൾ പൌലുസ അവനൊട, ദൈവം നിന്നെ അടിക്കും, വെള്ളതെക്കപ്പെട്ട ചുമരെ: എന്തെന്നാൽ നീ ന്യായപ്രമാണത്തിൻ പ്രകാരം എന്നെ വിസ്തരിപ്പാൻ ഇരുന്നിട്ടും, ന്യായപ്രമാണത്തിന വിരൊധമായി എന്നെ അടിപ്പാൻ കല്പിക്കുന്നുവൊ? എന്ന പറഞ്ഞു.

൪ എന്നാറെ അരികെ നിന്നവർ, നീ ദൈവത്തിന്റെ പ്രധാനാചാൎയ്യനെ നിന്ദിക്കുന്നുവൊ? എന്ന പറഞ്ഞു.

൫ അപ്പൊൾ പൌലുസ, സഹൊദരന്മാരെ, അവൻ പ്രധാനാചാൎയ്യനാകുന്നു എന്ന ഞാൻ അറിഞ്ഞില്ല. എന്തകൊണ്ടെന്നാൽ നിന്റെ ജനത്തിന്റെ പ്രമാണിയെ കുറിച്ച നിദൊഷം പറയരുത എന്ന എഴുതിയിരിക്കുന്നു, എന്ന പറഞ്ഞു.

൬ പിന്നെ സാദൊക്കായക്കാർ ഒരു പക്ഷവും, പറിശെന്മാർ ഒരു പക്ഷവും ഉണ്ടായിരുന്നു എന്ന പൌലുസ അറിഞ്ഞിട്ട, സഹൊദരന്മാരായ മനുഷ്യരെ, ഞാൻ ഒരു പറിശെൻ, പറിശെന്റെ പുത്രൻ ആകുന്നു: മരിച്ചവരുടെ ആശയെയും ഉയിൎപ്പിനെയും കുറിച്ച ഞാൻ വിസ്തരിക്കപ്പെടുന്നു, എന്ന വിസ്താരസഭയിൽ വിളിച്ച പറഞ്ഞു.

൭ എന്നാൽ അവൻ ഇത പറഞ്ഞപ്പൊൾ, പറിശെന്മാൎക്കും സാദൊക്കായക്കാൎക്കും തമ്മിൽ വിവാദമുണ്ടായി: പുരുഷാരവും പിരിഞ്ഞു.

൮ എന്തകൊണ്ടെന്നാൽ സാദൊക്കായക്കാർ ഉയിൎപ്പ ഇല്ലെന്നും, ദൈവദൂതൻ എങ്കിലും, ആത്മാവ എങ്കിലും ഇല്ലെന്നും പറയുന്നു: എന്നാൽ പറിശെന്മാർ രണ്ടും ഉണ്ടെന്ന അനുസരിക്കുന്നു.

൯ അനന്തരം ഒരു മഹാ നിലവിളിയുണ്ടായി: അപ്പൊൾ പറിശെന്മാരുടെ പക്ഷത്തിലുള്ള ഉപാദ്ധ്യായന്മാർ എഴുനീറ്റ, ഈ മനുഷ്യനിൽ ഒരു ദൊഷവും ഞങ്ങൾ കാണുന്നില്ല, ഒരു ആത്മാവൊ, ഒരു ദൈവദൂതനൊ അവനൊട സംസാരിച്ചു എങ്കിൽ, നാം ദൈവത്തൊട യുദ്ധം ചെയ്യരുത എന്ന പറഞ്ഞ, വിവാദിച്ചു.

൰ പിന്നെ ബഹു കലഹം ഉണ്ടായപ്പൊൾ പൌലുസ അവരാൽ ചീന്തികളയപ്പെട്ടുമെന്ന വലിയ സെനാപതി ഭയപ്പെട്ടിട്ട, ആയുധക്കാരൊട, താഴെ ചെന്ന, അവനെ അവരുടെ നടുവിൽനിന്ന ബലത്തൊടെ പിടിപ്പാനും, കൊട്ടയിലെക്ക കൊണ്ടുപൊകുവാനും കല്പിച്ചു.

൰൧ പിന്നെ പിറ്റെ രാത്രിയിൽ കൎത്താവ അവന്റെ അടുക്കൽ നിന്ന,

പൌലുസെ, ധൈൎയ്യപ്പെട്ടുകൊൾക: എന്തുകൊണ്ടെന്നാൽ നീ എന്നെ കുറിച്ച യെറുശലമിൽ എതപ്രകാരം സാക്ഷിപ്പെടുത്തിയൊ, അപ്രകാരം തന്നെ റൊമായിലും സാക്ഷിപ്പെടുത്തെണ്ടുന്നതാകുന്നു എന്ന പറഞ്ഞു.

൧൨ ¶ പിന്നെ നെരം പുലൎന്നപ്പൊൾ, യെഹൂദന്മാരിൽ ചിലർ കൂട്ടുകെട്ടായി കൂടി, പൌലുസിനെ കൊന്നുകളഞ്ഞുതവരെ ഭക്ഷിക്കയുമില്ല കുടിക്കയുമില്ല എന്ന, തങ്ങളായിട്ട ശപഥം ചെയ്തു.

൧൩ ഈ ആണയൊടുകൂടെ കൂട്ടുകെട്ടു ചെയ്തവർ നാല്പത പെരിൽ അധികം ഉണ്ടായിരുന്നു.

൧൪ പിന്നെ അവർ പ്രധാനാചാൎയ്യന്മാരുടെയും മൂപ്പന്മാരുടെയും അടുക്കൽ ചെന്ന, ഞങ്ങൾ പൌലുസിനെ കൊന്നുകളഞ്ഞുതവരെ ഒന്നും ഭക്ഷിക്കയില്ല എന്ന, ഞങ്ങൾ തന്നെ കഠിനമായുള്ള ശപഥം ചെയ്തിരിക്കുന്നു.

൧൫ അതുകൊണ്ട ഇപ്പൊൾ നിങ്ങൾ വിസ്താര സഭയൊട കൂടെ അവനെ കുറിച്ച അധികം നിശ്ചയമായി വിചാരിച്ചറിവാൻ ഭാവിക്കുന്നത പൊലെ, വലിയ സെനാപതിയൊട അവനെ നാളെ നിങ്ങളുടെ അടുക്കൽ താഴെ കൊണ്ടുവരുവാന്തക്കവണ്ണം അറിയിപ്പിൻ: എന്നാൽ അവൻ സമീപത്ത വരുന്നതിന മുമ്പെ, ഞങ്ങൾ അവനെ കൊല്ലുവാൻ ഒരുങ്ങിയിരിക്കുന്നു, എന്ന പറഞ്ഞു.

൧൬ എന്നാറെ പൌലുസിന്റെ സഹൊദരിയുടെ പുത്രൻ അവരുടെ പതിയിരിപ്പ കെട്ടപ്പൊൾ, പൊയി, കൊട്ടയിലെക്ക കടന്ന, പൌലുസിനൊട അറിയിച്ചു.

൧൭ അപ്പൊൾ പൌലുസ ശതാധിപന്മാരിൽ ഒരുത്തനെ വിളിച്ച, ഈ ബാലനെ വലിയ സെനാപതിയുടെ അടുക്കൽ കൊണ്ടുപൊക: എന്തുകൊണ്ടെന്നാൽ ഇവന അവനൊട ഒരു കാൎയ്യം അറിയിപ്പാനുണ്ട എന്ന പറഞ്ഞു.

൧൮ അപ്പൊൾ അവൻ അവനെ കൂട്ടികൊണ്ട, വലിയ സെനാപതിയുടെ അടുക്കൽ കൊണ്ടുപൊയി, കാവൽപ്പെട്ടവനായ പൌലുസ എന്നെ വിളിച്ച, നിന്നൊട ഒരു കാൎയ്യം പറവാനുള്ള ഈ ബാലനെ നിന്റെ അടുക്കൽ കൊണ്ടുപൊകുവാൻ എന്നൊട അപെക്ഷിച്ചു എന്ന പറഞ്ഞു.

൧൯ അപ്പൊൾ വലിയ സെനാപതി അവന്റെ കയ്യെ പിടിച്ച, വെറിട്ട കൂട്ടികൊണ്ടുപൊയി, നിനക്ക എന്നൊട അറിയിപ്പാനുള്ളത എന്താകുന്നു? എന്ന ചൊദിച്ചു.

൨൦ എന്നാറെ അവൻ പറഞ്ഞു, യെഹൂദന്മാർ പൌലുസിനെ കുറിച്ച ഇനി എറ്റവും നിശ്ചയമായി വല്ലതും ചൊദിപ്പാൻ ഭാവിക്കുന്നത പൊലെ, നീ നാളെ അവനെ വിസ്താരസഭയിൽ കൊണ്ടുവരെണ്ടുന്നതിന നിന്നൊട അപെക്ഷിപ്പാൻ നിശ്ചയിച്ചിരിക്കുന്നു.

൨൧ എന്നാൽ നീ അവൎക്ക സമ്മതി കൊടുക്കരുത: എന്തുകൊണ്ടെന്നാൽ അവനെ കൊന്നുകളഞ്ഞുതവരെ തങ്ങൾ ഭക്ഷിക്കയുമില്ല കുടിക്കയുമില്ല എന്ന, തങ്ങളായി ശപഥം ചെയ്തവർ അവരിൽ നാല്പതിൽ അധികം മനുഷ്യർ അവന്നായിട്ട പതിയിരിക്കുന്നു: ഇപ്പൊഴും നിന്നിൽനിന്ന ഒരു വാഗ്ദത്തത്തിന കാത്തുകൊണ്ട, അവർ ഒരുങ്ങിയിരിക്കുന്നു.

൨൨ അപ്പൊൾ വലിയ സെനാപതി, നീ ഈ കാൎയ്യങ്ങളെ എന്നൊട അറിയിച്ചു എന്ന ആരൊടും അറിയിക്കരുത എന്ന കല്പിച്ച, ആ ബാലനെ അയച്ചു.

൨൩ പിന്നെ അവൻ ശതാധിപന്മാരിൽ രണ്ടാളുകളെ [illegible]

ളിച്ച, കൈസറിയായൊളം പൊ
കുവാനായിട്ട ഇരുനൂറ ആയുധക്കാ
രെയും, എഴുപത കുതിരക്കാരെയും,
ഇരുനൂറ കുന്തക്കാരെയും രാത്രിയി
ലെ മൂന്നാം മണി സമയത്തെക്ക ഒരു
ക്കുവിൻ;
൨൪ പൌലുസിനെ കയററി നാടു
വാഴിയായ ഫെലിക്സിന്റെ അടുക്ക
ൽ സൂക്ഷിച്ച കൊണ്ടുപൊകെണ്ടുന്ന
തിന, മൃഗവാഹനങ്ങളെ സംഭരിക്ക
യും ചെയ്വിൻ എന്ന പറഞ്ഞു.
൨൫ പിന്നെ അവൻ ഇപ്രകാരം
ഒരു ലെഖനം എഴുതി:
൨൬ ക്ലൌദിയുസ ലുസിയുസ മഹാ
ശ്രെഷ്ഠനായുള്ള നാടുവാഴിയായ
ഫെലിക്സിന വന്ദനം.
൨൭ ഈ മനുഷ്യൻ യെഹൂദന്മാ
രാൽ പിടിക്കപ്പെട്ട, അവരാൽ കൊ
ല്ലപ്പെടുവാനിരുന്നപ്പൊൾ, അവൻ
റൊമാക്കാരനെന്ന അറിഞ്ഞ, ഞാൻ
സൈന്യത്തൊട കൂടെ ചെന്ന, അ
വനെ വിടീച്ചു.
൨൮ പിന്നെ അവർ അവനെ കു
ററപ്പെടുത്തിയത ഇന്ന സംഗതി
കൊണ്ട എന്ന അറിവാൻ മനസ്സാ
യി, ഞാൻ അവനെ അവരുടെ
വിസ്താരസഭയിലെക്ക കൊണ്ടുവന്നു:
൨൯ അപ്പൊൾ അവരുടെ വെദ
ത്തിന്റെ ചൊദ്യങ്ങളെ കുറിച്ച അ
വൻ കുററം ചുമത്തപ്പെടുന്നു എന്ന
ല്ലാതെ മരണത്തിന എങ്കിലും കെട്ടു
കൾക്ക എങ്കിലും യൊഗ്യമായുള്ള കു
ററം ഒന്നും അവനിൽ ഇല്ല എന്ന
കണ്ടറിഞ്ഞു.
൩൦ പിന്നെ ഈ മനുഷ്യന്നായിട്ട
യെഹൂദന്മാരാൽ ഉണ്ടാക്കപ്പെട്ടിരി
ക്കുന്ന പതിയിരിപ്പ എന്നൊട അറി
യിക്കപ്പെട്ടപ്പൊൾ, ഞാൻ ഉടനെ
നിന്റെ അടുക്കൽ അയച്ചു, കുററം
ചുമത്തുന്നവരൊടും തങ്ങൾക്ക അവ
ന്റെ നെരെയുള്ള കാൎയ്യങ്ങളെ നി
ന്റെ മുമ്പാകെ പറവാൻ കല്പിച്ചി
രിക്കുന്നു. സുഖമായിരിക്ക.
൩൧ ¶ പിന്നെ ആയുധക്കാർ തങ്ങ
ളൊട കല്പിക്കപ്പെട്ട പ്രകാരം പൌ
ലുസിനെ കൂട്ടിക്കൊണ്ട, രാത്രിയിൽ
അന്തിപത്രിസിലെക്ക കൊണ്ടുവന്നു.
൩൨ പിറെറ ദിവസം അവർ കു
തിരക്കാരെ അവനൊട കൂടെ പൊ
കുവാൻ വിട്ടിട്ട, കൊട്ടയിലെക്ക തി
രിച്ചുപൊന്നു:
൩൩ അവർ കൈസറിയായിലെ
ക്ക എത്തി, ലെഖനം നാടുവാഴിക്ക
കൊടുത്താറെ, പൌലുസിനെയും
അവന്റെ മുമ്പാകെ നിറുത്തി.
൩൪ പിന്നെ നാടുവാഴി ലെഖനം
വായിച്ചു, അവൻ എത ദെശത്തനി
ന്നുള്ളവൻ എന്ന ചൊദിച്ചു. കിലി
ക്കിയായിൽനിന്ന എന്ന അറിഞ്ഞ
പ്പൊൾ,
൩൫ നിന്നെ കുററപ്പെടുത്തുന്നവ
രും വരുമ്പൊൾ, ഞാൻ നിന്നിൽനി
ന്ന കെൾക്കാം എന്ന പറഞ്ഞു. എ
റൊദെസിന്റെ ന്യായസ്ഥലത്തിൽ
അവനെ കാത്തുകൊൾവാൻ കല്പി
ക്കയും ചെയ്തു.

## ൨൪ അദ്ധ്യായം.

൧ പൌലുസ തെൎത്തുല്ലുസിനാൽ കുററം ചുമത്തപ്പെടുന്നത.—൧൦ തനിക്ക വെണ്ടി തന്നെ ഉത്തരം പറയുന്നത.—൨൪ അവൻ ക്രിസ്തുവിനെ നാടുവാഴിയൊടും അവന്റെ ഭാൎയ്യയൊടും പ്രസംഗിക്കുന്നത.—൨൭ നാടുവാഴി തന്റെ സ്ഥാനം വിട്ടുപൊകയും പൌലുസിനെ കാരാഗൃഹത്തിൽ പാൎപ്പിക്കയും ചെയ്യുന്നത.

പിന്നെ അഞ്ചു ദിവസം കഴിഞ്ഞ
ശെഷം, പ്രധാനാചാൎയ്യനായ അ
നനിയാസ മൂപ്പന്മാരൊടും, തെൎത്തു
ല്ലുസ എന്ന ഒരു വാചാലനൊടും കൂ
ടെ വന്ന, പൌലുസിന വിരൊധ

മായി നാടുവാഴിയുടെ മുമ്പാകെ ബൊധിപ്പിച്ചു.

൨ പിന്നെ അവൻ വിളിക്കപ്പെട്ടപ്പൊൾ, തെർത്തുല്ലുസ കുറ്റപ്പെടുത്തി തുടങ്ങി, പറഞ്ഞു, മഹാ ശ്രെഷ്ഠനായ ഫെലിക്സെ, ഞങ്ങൾ നിന്നാൽ ബഹു സമാധാനം അനുഭവിക്കുന്നതകൊണ്ടും, നിന്റെ വിചാരണയാൽ ഈ ജാതിക്ക മഹാ യൊഗ്യമായുള്ള ക്രിയകൾ ചെയ്യപ്പെടുന്നതകൊണ്ടും,

൩ ഞങ്ങൾ എല്ലാപ്പൊഴും എല്ലാടവും സകല നന്ദിയൊടും അത കൈക്കൊള്ളുന്നു.

൪ എന്നാലും ഞാൻ നിന്നെ അധികം അസഹ്യപ്പെടുത്താതെ ഇരിക്കെണ്ടുന്നതിന, ഞങ്ങൾ ചുരുക്കമായി പറയുന്നത നിന്റെ ദയ കൊണ്ട കെൾക്കെണമെന്ന ഞാൻ നിന്നൊട അപെക്ഷിക്കുന്നു.

൫ എന്തുകൊണ്ടെന്നാൽ ഈ മനുഷ്യനെ ഒരു വഷളനും, ഭൂലൊകത്തിലുള്ള സകല യെഹൂദന്മാരുടെയും ഇടയിൽ കലഹമുണ്ടാക്കുന്നവനും, നസറായക്കാരുടെ മതത്തിന പ്രമാണിയുമായി ഞങ്ങൾ കണ്ടിരിക്കുന്നു:

൬ ഇവൻ ദൈവാലയവും അശുദ്ധമാക്കുവാൻ ശ്രമിച്ചു: ഇവനെ ഞങ്ങൾ പിടിച്ചു, ഞങ്ങളുടെ ന്യായപ്രമാണപ്രകാരം വിധിപ്പാൻ മനസ്സായിരുന്നു.

൭ എന്നാറെ വലിയ സെനാപതിയായ ലുസിയാസ വന്ന, അതിബലാല്ക്കാരത്തൊട കൂടി ഇവനെ ഞങ്ങളുടെ കൈകളിൽനിന്ന പിടിച്ചുകൊണ്ടുപൊയി,

൮ നിന്റെ അടുക്കൽ വരുവാനായിട്ട ഇവനെ കുറ്റം ചുമത്തുന്നവരൊട കല്പിച്ചു: ഇവനൊട നീ തന്നെ വിസ്തരിച്ചു, ഞങ്ങൾ ഇവന്റെ മെൽ കുറ്റം ചുമത്തുന്ന കാൎയ്യങ്ങളെ ഒക്കെയും നീ അറിഞ്ഞുകൊള്ളും.

൯ യെഹൂദന്മാരും ഈ കാൎയ്യങ്ങൾ ഇപ്രകാരം തന്നെ ആകുന്നു എന്ന പറഞ്ഞ, സമ്മതിച്ചു.

൰ അപ്പൊൾ പറയെണ്ടുന്നതിന നാടുവാഴി പൌലുസിന ആംഗികം കാട്ടിയപ്പൊൾ, അവൻ ഉത്തരമായിട്ട പറഞ്ഞു, നി അനെകം സംവത്സരങ്ങളായിട്ട ഈ ജാതിക്ക ന്യായാധിപതിയായി ഇരുന്നവനാകുന്നു എന്ന അറികകൊണ്ട, ഞാൻ എറ്റവും സന്തൊഷത്തൊടെ ഇനിക്കായിട്ട ഉത്തരം പറയുന്നു:

൰൧ എന്തെന്നാൽ ഞാൻ വന്ദിപ്പാനായിട്ട യെറുശലെമിലെക്ക പൊയിട്ട പന്ത്രണ്ട ദിവസങ്ങളിൽ അധികമായില്ല എന്ന നീ അറിയെണം.

൰൨ വിശെഷിച്ച ദൈവാലയത്തിൽ ഞാൻ യാതൊരുത്തനൊടും തൎക്കിക്കുന്നതും, സഭകളിൽ ആകട്ടെ, നഗരത്തിൽ ആകട്ടെ ജനങ്ങളിൽ കലഹമുണ്ടാക്കുന്നതും ഇവർ കണ്ടിട്ടില്ല:

൰൩ ഇവർ ഇപ്പൊൾ എന്നെ കുറ്റപ്പെടുത്തുന്ന കാൎയ്യങ്ങളെ തെളിയിപ്പാനും ഇവൎക്ക കഴികയില്ല.

൰൪ എന്നാൽ മതവിപരീതമെന്ന ഇവർ പറയുന്ന മാൎഗ്ഗപ്രകാരം ഞാൻ എന്റെ പിതാക്കന്മാരുടെ ദൈവത്തെ, ന്യായപ്രമാണത്തിലും ദീൎഘദൎശികളിലും എഴുതിയിരിക്കുന്ന സകല കാൎയ്യങ്ങളെയും വിശ്വസിച്ചു, സെവിക്കുന്നു എന്നും,

൰൫ നീതിയുള്ളവരും നീതിയില്ലാത്തവരുമായ മരിച്ചവരുടെ ജീവിച്ചെഴുനില്പ ഉണ്ടാകുമെന്ന ഇവരും കൂടി അനുസരിക്കുന്നതായുള്ള ആശാബന്ധവും ഇനിക്ക ദൈവത്തിലെക്ക ഉണ്ട എന്നും ഞാൻ നിന്നൊട അറിയിക്കുന്നു.

൰൬ മെലും ഇതിനാൽ ഞാൻ ദൈവത്തിലെക്കും മനുഷ്യരിലെക്കും ക

ററമില്ലാത്ത മനസ്സാക്ഷി എപ്പൊഴും ഉണ്ടാകുവാനായിട്ട പരിചയിക്കുന്നു.

൧൭ ഇപ്പൊൾ അനെകം സംവത്സരങ്ങൾക്ക പിമ്പ ഞാൻ എന്റെ ജാതിക്കാൎക്ക ധൎമ്മങ്ങളെയും വഴിപാടുകളെയും കൊണ്ടുവരുവാൻ വന്നു.

൧൮ ഇതിനാൽ ആസിയായിൽനിന്നുള്ള ചില യെഹൂദന്മാർ ദൈവാലയത്തിൽ എന്നെ ശുദ്ധം ചെയ്യപ്പെട്ടുവനായി കണ്ടു. ജനക്കൂട്ടത്തൊട കൂടിയും അല്ല, കലമ്പലൊട കൂടിയുമല്ല.

൧൯ അവൎക്ക എന്റെ നെരെ വല്ലതും ഉണ്ടെങ്കിൽ അവർ ഇവിടെ നിന്റെ മുമ്പാകെ വന്ന, കുററം ചുമത്തെണ്ടുന്നതായിരുന്നു.

൨൦ ആയതല്ലെങ്കിൽ ഞാൻ അവരുടെ ഇടയിൽ നിന്നപ്പൊൾ, മരിച്ചവരുടെ ജിവിച്ചെഴുനീല്പിനെ കുറിച്ച ഞാൻ ഇന്ന നിങ്ങളാൽ വിസ്തരിക്കപ്പെടുന്നു എന്ന ഞാൻ വിളിച്ച പറഞ്ഞിട്ടുള്ള ൟ ഒരു വാക്കിനെ കുറിച്ചല്ലാതെ,

൨൧ ഞാൻ വിസ്താരസഭയുടെ മുമ്പാകെ നിന്നപ്പൊൾ, ഇവർ യാതൊരു അന്യായവും എന്നിൽ കണ്ടിട്ടുണ്ടെങ്കിൽ ഇവർ തന്നെ പറയട്ടെ.

൨൨ ¶ ഫെലിക്സ ൟ കാൎയ്യങ്ങളെ കെട്ടപ്പൊൾ, ൟ മാൎഗ്ഗത്തെ കുറിച്ച എററവും വിവരമായി അറിഞ്ഞിട്ട, വലിയ സെനാപതിയായ ലുസിയാസ വരുമ്പൊൾ, ഞാൻ നിങ്ങളുടെ കാൎയ്യം നല്ലവണ്ണം വിചാരിച്ചുകൊള്ളാമെന്ന പറഞ്ഞ, അവരെ അയച്ചു.

൨൩ പിന്നെ പൌലുസിനെ സൂക്ഷിപ്പാനും സ്വാധീനതയൊടിരുപ്പാനും അവന ശുശ്രൂഷ ചെയ്യുന്നതിന എങ്കിലും അവന്റെ അടുക്കൽ വരുന്നതിന എങ്കിലും അവന്റെ സ്നെഹിതന്മാരിൽ ഒരുത്തനെയും വിരൊധിക്കാതെ ഇരിപ്പാനും അവൻ ശതാധിപനൊട കല്പിച്ചു.

൨൪ ¶ പിന്നെ കുറയ ദിവസങ്ങൾ കഴിഞ്ഞ ശെഷം ഫെലിക്സ യെഹൂദ സ്ത്രീയായ തന്റെ ഭാൎയ്യ ദ്രുസില്ലായൊട കൂടി വന്ന, പൌലുസിനെ വരുത്തി, ക്രിസ്തുവിലുള്ള വിശ്വാസത്തെ കുറിച്ച അവനിൽനിന്ന കെട്ടു.

൨൫ എന്നാറെ അവൻ നീതിയെയും, ഇച്ശയടക്കത്തെയും, വരുവാനുള്ള ന്യായവിധിയെയും കുറിച്ച വ്യവഹരിക്കുമ്പൊൾ ഫെലിക്സ ഭയപ്പെട്ട, നീ ഇപ്പൊൾ പൊക; ഇനിക്ക നല്ല സമയമുള്ളപ്പൊൾ ഞാൻ നിന്നെ വിളിപ്പിക്കുമെന്ന ഉത്തരമായിട്ട പറഞ്ഞു.

൨൬ വിശെഷിച്ചും അവൻ പൌലുസിനെ വിട്ടയപ്പാനായിട്ട, തനിക്ക അവനാൽ ദ്രവ്യം തരപ്പെടുമെന്ന അവൻ നിരൂപിച്ചു: അതുകൊണ്ട അവൻ പലപ്പൊഴും അവനെ വിളിപ്പിച്ച, അവനൊട സംസാരിച്ചു.

൨൭ പിന്നെ രണ്ട സംവത്സരം കഴിഞ്ഞതിന്റെ ശെഷം, ഫെലിക്സിന്റെ പട്ടത്തിൽ പൊൎക്കിയുസ ഫെസ്തുസ മറുനാട്ടുവാഴിയായി വന്നു: അപ്പൊൾ ഫെലിക്സ യെഹൂദന്മാൎക്ക ദയ കാട്ടുവാൻ മനസ്സായി, പൌലുസിനെ കാവലപ്പെട്ടവനായി വിട്ടു പൊയി.

## ൨൫ അദ്ധ്യായം.

൧ പൌലുസ ഫെസ്തുസിന്റെ മുമ്പാകെ യെഹൂദന്മാരാൽ കുററം ചുമത്തപ്പെടുന്നത കൈസറിലെക്ക അഭയം ചൊല്ലുന്നത.

പിന്നെ ഫെസ്തുസ ആ അധികാരത്തിൽ വന്നിട്ട മൂന്ന ദിവസം കഴിഞ്ഞതിന്റെ ശെഷം, അവൻ കൈസറിയായിൽനിന്ന യെരുശലമിലെക്ക പൊയി.

൨ അപ്പൊൾ പ്രധാനാചാൎയ്യനും

യെഹൂദന്മാരിൽ പ്രധാനന്മാരും പൌലുസിന വിരൊധമായി അവനെ ബൊധിപ്പിച്ചു, അവനൊട യാചിച്ചു,

൩ വഴിയിൽ അവനെ കൊന്നുകളവാൻ പതി ഇരുന്നുകൊണ്ട അവനെ യെറുശലമിലെക്ക വിളിപ്പിപ്പാൻ തക്കവണ്ണം അവന വിരൊധമായി കൃപ വെണമെന്ന അപെക്ഷിച്ചു.

൪ എന്നാറെ ഫെസ്തുസ ഉത്തരമായിട്ട, പൌലുസ കൈസറിയായിൽ തന്നെ കാക്കപ്പെടെണമെന്നും, താനും ശീഘ്രമായി അവിടെ പൊകമെന്നും പറഞ്ഞു.

൫ അതകൊണ്ട നിങ്ങളിൽ പ്രാപ്തിയുള്ളവർ കൂടെ പൊന്ന, ൟ മനുഷ്യനിൽ വല്ല ദുഷ്ടതയും ഉണ്ട എങ്കിൽ അവനെ കുറ്റപ്പെടുത്തട്ടെ എന്ന അവൻ പറഞ്ഞു.

൬ പിന്നെ അവൻ അവരുടെ ഇടയിൽ പത്ത ദിവസങ്ങളിൽ അധികം താമസിച്ചതിന്റെ ശെഷം, അവൻ കൈസറിയായിലെക്ക പൊയി: പിറ്റെ ദിവസം ന്യായാസനത്തിൽ ഇരുന്നിട്ട, പൌലുസിനെ കൊണ്ടുവരുവാൻ കല്പിച്ചു.

൭ അവൻ വന്നപ്പൊൾ, യെറുശലമിൽനിന്ന വന്നിട്ടുള്ള യെഹൂദന്മാർ തങ്ങൾക്ക തെളിയിപ്പാൻ കഴിയാത്ത പല ഘനമുള്ള കുറ്റങ്ങളെ പൌലുസിന്റെ മെൽ ചുമത്തിക്കൊണ്ട, ചുറ്റും നിന്നു.

൮ അവൻ ഞാൻ യെഹൂദന്മാരുടെ ന്യായപ്രമാണത്തിന വിരൊധമായി എങ്കിലും, ദൈവാലയത്തിന വിരൊധമായി എങ്കിലും, കൈസറിന വിരൊധമായി എങ്കിലും ഒരു ദൊഷവും ചെയ്തിട്ടില്ല എന്ന തനിക്കായിട്ട ഉത്തരം പറഞ്ഞു.

൯ എന്നാൽ ഫെസ്തുസ യെഹൂദന്മാൎക്ക ദയ കാട്ടുവാൻ മനസ്സായി, പൌലുസിനൊട ഉത്തരമായിട്ട, നീ യെറുശലമിലെക്ക പൊയി, അവിടെ ൟ സംഗതികളെ കുറിച്ച എന്റെ മുമ്പാകെ വിസ്തരിക്കപ്പെടുവാൻ നിനക്ക മനസ്സുണ്ടൊ? എന്ന പറഞ്ഞു.

൧൦ അപ്പൊൾ പൌലുസ, ഞാൻ കൈസറിന്റെ ന്യായാസനത്തിന്റെ മുമ്പാകെ നില്ക്കുന്നു, അവിടെ ഞാൻ വിസ്തരിക്കപ്പെടെണ്ടിയവനാകുന്നു: ഞാൻ യെഹൂദന്മാൎക്ക ഒരു അന്ന്യായവും ചെയ്തിട്ടില്ല, അപ്രകാരം നീയും നല്ലവണ്ണം അറിയുന്നു.

൧൧ എന്തകൊണ്ടെന്നാൽ ഞാൻ അന്ന്യായം ചെയ്യുന്നു എങ്കിലും, മരണത്തിന യൊഗ്യമായി വല്ലതും ചെയ്തിട്ടുണ്ട എങ്കിലും, മരിക്കുന്നതിന ഞാൻ വിരൊധിക്കുന്നില്ല: ഇവർ എന്റെ മെൽ ചുമത്തുന്ന കാൎയ്യങ്ങളിൽ ഒന്നും തന്നെ ഇല്ല എന്നവരികിൽ, എന്നെ അവൎക്ക എല്പിപ്പാൻ ഒരുത്തനും കഴികയില്ല, ഞാൻ കൈസറിലെക്ക അഭയം ചൊല്ലുന്നു എന്ന പറഞ്ഞു.

൧൨ അപ്പൊൾ ഫെസ്തുസ താൻ ആലൊചന സഭയൊട സംസാരിച്ചിട്ട, നീ കൈസറിലെക്ക അഭയം ചൊല്ലീട്ടുണ്ടൊ? നീ കൈസറിന്റെ അടുക്കലെക്ക പൊകും, എന്ന ഉത്തരമായി പറഞ്ഞു.

൧൩ ¶ പിന്നെ ചില ദിവസങ്ങൾ കഴിഞ്ഞതിന്റെ ശെഷം, അഗ്രിപ്പ രാജാവും ബെൎന്നിക്കെയും ഫെസ്തുസിനെ വന്ദിപ്പാൻ കൈസറിയായിലെക്ക വന്നു.

൧൪ അവിടെ അവർ വളരെ ദിവസങ്ങൾ പാൎത്തപ്പൊൾ, ഫെസ്തുസ പൌലുസിന്റെ സംഗതി രാജാവിനൊട അറിയിച്ചു, ഫെലിക്സിനാൽ കാവലിൽ വെച്ച വിടപ്പെട്ട ഒരു മനുഷ്യൻ ഉണ്ട:

൧൫ ഞാൻ യെറുശലമിൽ ഇരുന്നപ്പൊൾ, പ്രധാനാചാൎയ്യന്മാരും യെഹൂദന്മാരുടെ മൂപ്പന്മാരും അവനെ

കുറിച്ച എന്നെ ബൊധിപ്പിച്ചു, അവന വിരൊധമായി ന്യായവിധി ചൊദിച്ചു.

൧൬ എന്ന അവരൊട ഞാൻ ഉത്തരമായി, കുററം ചുമത്തപ്പെടുന്നവൻ തന്നെ കുററം ചുമത്തുന്നവരുടെ മുഖതാവിൽ നിന്ന, തന്റെ മെൽ ചുമത്തിയിരിക്കുന്ന കുററത്തെ കുറിച്ച തനിക്കായിട്ട തന്നെ ഉത്തരം പറവാൻ അവന ഇടകിട്ടുന്നതിന മുമ്പെ, ഒരു മനുഷ്യനെ ജീവനാശത്തിന എല്പിക്കുന്നത റൊമക്കാൎക്ക മൎയ്യാദയില്ല എന്ന പറഞ്ഞു.

൧൭ അതകൊണ്ട അവർ ഇവിടെ വന്നു, കൂടിയപ്പൊൾ, ഞാൻ ഒട്ടും താമസം ചെയ്യാതെ പിറെറ ദിവസം ന്യായാസനത്തിൽ ഇരുന്ന, ആ മനുഷ്യനെ കൊണ്ടുവരുവാൻ കല്പിച്ചു.

൧൮ അവനെ കുററപ്പെടുത്തിയവർ നിന്നാറെ, അവർ ഞാൻ നിരൂപിച്ചിരുന്ന കുററങ്ങളിൽ ഒന്നും അവന വിരൊധമായി ബൊധിപ്പിച്ചില്ല.

൧൯ തങ്ങളുടെ സ്വന്ത മതത്തെ കുറിച്ചും, മരിച്ചവനായ യെശു എന്ന ഒരുത്തൻ ജീവനൊടിരിക്കുന്നു എന്ന പൌലുസ പറഞ്ഞതിനെ കുറിച്ചും ചില തൎക്കങ്ങൾ മാത്രം അവൎക്ക ഇവന്റെ നെരെ ഉണ്ടായി.

൨൦ എന്നാൽ ഇപ്രകാരമുള്ള തൎക്കത്തെ കുറിച്ച ഞാൻ സംശയിക്കകൊണ്ട അവൻ യെറുശലമിലെക്ക ചെന്ന അവിടെ ഈ സംഗതികളെ കുറിച്ച ന്യായം വിധിക്കപ്പെടുവാൻ മനസ്സുണ്ടൊ എന്ന അവനൊട ചൊദിച്ചു.

൨൧ എന്നാറെ പൌലുസ താൻ അഗുസ്തുസിന്റെ ന്യായവിധിക്ക കാക്കപ്പെടെണമെന്ന അഭയം ചൊല്ലിയപ്പൊൾ, ഞാൻ അവനെ കൈസറിന്റെ അടുക്കൽ അയക്കുന്നത വരെക്കും കാക്കപ്പെടുവാൻ കല്പിച്ചു എന്ന പറഞ്ഞു.

൨൨ അപ്പൊൾ അഗ്രിപ്പ ഫെസ്തുസിനൊട, ഞാനും ആ മനുഷ്യനിൽനിന്ന കെൾപ്പാൻ ഇച്ശിക്കുന്നു എന്ന പറഞ്ഞു. നാളെ നിനക്ക അവനിൽനിന്ന കെൾക്കാം എന്ന അവൻ പറഞ്ഞു.

൨൩ പിന്നെ പിറെറ ദിവസം അഗ്രിപ്പയും ബെൎന്നിക്കെയും മഹാ കൊലാഹലത്തൊടെ കൂടെ വന്ന, വലിയ സെനാപതിമാരൊടും നഗരത്തിലെ പ്രധാനികളൊടും കൂടെ കെൾക്കുന്ന സ്ഥലത്തിലെക്ക കടന്നപ്പൊൾ, ഫെസ്തുസിന്റെ കല്പന പ്രകാരം പൌലുസ കൊണ്ടുവരപ്പെട്ടു.

൨൪ അപ്പൊൾ ഫെസ്തുസ പറഞ്ഞു, അഗ്രിപ്പ രാജാവെ, ഞങ്ങളൊട കൂടെ ഇവിടെയുള്ള സകല മനുഷ്യരെ, ഈ മനുഷ്യനെ നിങ്ങൾ കാണുന്നുവല്ലൊ, അവനെ കുറിച്ച യെഹൂദന്മാരുടെ സംഘം ഒക്കെയും യെറുശലമിലും ഇവിടെയും എന്നൊട അപെക്ഷിച്ചു, ഇവൻ ഇനി ജീവനൊടിരിക്കെണ്ടുന്നവനല്ല എന്ന വിളിച്ച പറഞ്ഞു.

൨൫ എന്നാൽ അവൻ മരണത്തിന യൊഗ്യമായി ഒന്നും ചെയ്തിട്ടില്ല എന്ന ഞാൻ അറിഞ്ഞു, എങ്കിലും അവൻ താനായി അഗുസ്തുസിലെക്ക അഭയം ചൊല്ലിയിരിക്കകൊണ്ട അവനെ അയപ്പാൻ ഞാൻ നിശ്ചയിച്ചിരിക്കുന്നു.

൨൬ അവനെ കുറിച്ച എന്റെ പ്രഭുവിന എഴുതുവാൻ നിശ്ചയമുള്ള കാൎയ്യം ഒന്നും ഇനിക്കില്ല: അതകൊണ്ട വിസ്താരം കഴിഞ്ഞതിന്റെ ശെഷം, എഴുതുവാൻ വല്ലതും ഇനിക്ക ഉണ്ടാകെണ്ടുന്നതിനായിട്ട, ഞാൻ ഇവനെ നിങ്ങളുടെ മുമ്പാകെയും, വിശെഷമായി, അഗ്രിപ്പ രാജാവെ, നിന്റെ മുമ്പാകെയും കൊണ്ടുവന്നു.

൨൭ എന്തെന്നാൽ കാവലപ്പെട്ട ഒരു ആനെ അയക്കയും, അവന്റെ മെൽ [ചുമത്തപ്പെട്ട] കുററങ്ങളെ അറിയിക്കാതെ ഇരിക്കയും ചെയ്യുന്നത, അകാൎയ്യം എന്ന ഇനിക്ക തൊന്നുന്നു.

## ൨൬ അദ്ധ്യായം.

൧ പൌലുസ അഗ്രിപ്പയുടെ മുമ്പാകെ തന്റെ നടപ്പിന്റെ അവസ്ഥയും.—൧൨ തന്റെ മനസ്സുതിരിവും അറിയിക്കുന്നത.—൨൪ ഫെസ്തൂസ അവനെ ഭ്രാന്തനെന്ന കല്പിക്കുന്നത.

അപ്പൊൾ അഗ്രിപ്പ പൌലുസിനൊട, നിനക്ക വെണ്ടി പറവാൻ നിനക്ക അനുവാദം ഉണ്ട എന്ന പറഞ്ഞു. അപ്പൊൾ പൌലുസ കയ്യെ നീട്ടി, തനിക്കായിട്ട ഉത്തരം പറഞ്ഞു:

൨ അഗ്രിപ്പ രാജാവെ, ഞാൻ യെഹൂദന്മാരാൽ ചുമത്തപ്പെട്ടിരിക്കുന്ന സകല കാൎയ്യങ്ങളെ കുറിച്ചും നിന്റെ മുമ്പാകെ ഞാൻ ഇന്ന ഉത്തരം പറവാൻ ഇരിക്കുന്നതകൊണ്ട, എന്നെ ഭാഗ്യവാനെന്ന ഞാൻ വിചാരിക്കുന്നു.

൩ ഏററവും പ്രത്യെകമായിട്ട നീ യെഹൂദന്മാൎക്കുള്ള സകല മൎയ്യാദകളെയും തൎക്കങ്ങളെയും അറിയുന്നവനാകുന്നുവല്ലൊ: അതകൊണ്ട ക്ഷമയൊടെ ഇനിക്ക ചെവികൊള്ളെണമെന്ന ഞാൻ നിന്നൊട അപെക്ഷിക്കുന്നു.

൪ എന്റെ ബാല്യവയസ്സു മുതൽ എന്റെ നടപ്പിന്റെ അവസ്ഥ, ആദി മുതൽ യെറുശലെമിൽ എന്റെ സ്വജാതിക്കാരുടെ ഇടയിൽ ഉണ്ടായത. യെഹൂദന്മാർ എല്ലാവരും അറിഞ്ഞിരിക്കുന്നു:

൫ സാക്ഷിപ്പെടുത്തുവാൻ അവൎക്ക മനസ്സായിരുന്നാൽ, ഞങ്ങളുടെ വെദത്തിൽ മഹാ കട്ടപ്പമുള്ള മത പ്രകാരം, ഞാൻ പറിശെനായി ജീവനം ചെയ്തു എന്ന അവർ ആദി മുതൽ എന്നെ അറിഞ്ഞിരിക്കുന്നു.

൬ ഇപ്പൊഴും ഞങ്ങളുടെ പിതാക്കന്മാരൊട ദൈവത്താൽ ചെയ്യപ്പെട്ട വാഗ്ദത്തത്തിന്റെ ആശാബന്ധത്തിന വെണ്ടി ഞാൻ ന്യായം വിധിക്കപ്പെടുന്നവനായി നില്ക്കുന്നു:

൭ ആ [വാഗ്ദത്തത്തിലെക്ക] ഞങ്ങളുടെ പന്ത്രണ്ട ഗൊത്രങ്ങളും ഇടവിടാതെ രാവും പകലും ദൈവത്തെ സെവിച്ചുകൊണ്ട, എത്തുവാനായിട്ട ആശപ്പെടുന്നു. അഗ്രിപ്പ രാജാവെ, ഈ ആശാബന്ധം നിമിത്തമായിട്ട ഞാൻ യെഹൂദന്മാരാൽ കുററം ചുമത്തപ്പെടുന്നു.

൮ ദൈവം മരിച്ചവരെ ഉയിൎപ്പിക്കുന്നത വിശ്വാസമില്ലാത്ത കാൎയ്യം എന്ന നിങ്ങളാൽ എന്തിന വിചാരിക്കപ്പെടുന്നു?

൯ ഞാനും നസറായക്കാരനായ യെശുവിന്റെ നാമത്തിന വിരൊധമായി പല കാൎയ്യങ്ങളെയും ചെയ്യെണ്ടുന്നതാകുന്നു എന്ന ഞാൻ തന്നെ നിരൂപിച്ചു സത്യം.

൧൦ അപ്രകാരം ഞാൻ യെറുശലമിൽ ചെയ്തിട്ടും ഉണ്ട: ഞാൻ പ്രധാനാചാൎയ്യന്മാരിൽനിന്ന അധികാരം ലഭിച്ച, പരിശുദ്ധമുള്ളവരിൽ പലരെയും കാരാഗൃഹങ്ങളിൽ ഇട്ടടെച്ചു; അവർ കൊല്ലപ്പെട്ടപ്പൊഴും ഞാൻ അവൎക്ക വിരൊധമായിട്ട എന്റെ വാക്ക കൊടുത്തു.

൧൧ ഞാൻ പലപ്പൊഴും സകല സഭകളിലും അവരെ ശിക്ഷിച്ച, ദൂഷണം പറവാനായിട്ട അവരൊട ഹെമിച്ചു; ഞാൻ അവൎക്ക വിരൊധമായി മഹാ വെറിയനായിരുന്ന, അന്യ നഗരങ്ങൾ വരെക്കും അവരെ പീഡിപ്പിക്കയും ചെയ്തു.

൧൨ ഇതിനായിട്ട ഞാൻ പ്രധാനാചാൎയ്യന്മാരിൽനിന്ന ലഭിച്ച അധി

കുറിച്ച എന്നെ ബൊധിപ്പിച്ച, അവന വിരൊധമായി ന്യായവിധി ചൊദിച്ചു.

൰൬ അവരൊട ഞാൻ ഉത്തരമായി, കുററം ചുമത്തപ്പെട്ടുന്നവൻ താനെ കുററം ചുമത്തുന്നവരുടെ മുഖതാവിൽ നിന്ന, തന്റെ മെൽ ചുമത്തിയിരിക്കുന്ന കുററത്തെ കുറിച്ച തനിക്കായിട്ട തന്നെ ഉത്തരം പറവാൻ അവന ഇടകിട്ടുന്നതിന മുമ്പെ, ഒരു മനുഷ്യനെ ജീവനാശത്തിന എല്പിക്കുന്നത റൊമക്കാൎക്ക മൎയ്യാദയില്ല എന്ന പറഞ്ഞു.

൰൭ അതകൊണ്ട അവർ ഇവിടെ വന്നു, കൂടിയപ്പൊൾ, ഞാൻ ഒട്ടും താമസം ചെയ്യാതെ പിറെറ ദിവസം ന്യായാസനത്തിൽ ഇരുന്ന, ആ മനുഷ്യനെ കൊണ്ടുവരുവാൻ കല്പിച്ചു.

൰൮ അവനെ കുററപ്പെടുത്തിയവർ നിന്നാറെ, അവർ ഞാൻ നിരൂപിച്ചിരുന്ന കുററങ്ങളിൽ ഒന്നും അവന വിരൊധമായി ബൊധിപ്പിച്ചില്ല.

൰൯ തങ്ങളുടെ സ്വന്ത മതത്തെ കുറിച്ചും, മരിച്ചവനായ യെശു എന്ന ഒരുത്തൻ ജീവനൊടിരിക്കുന്നു എന്ന പൌലുസ പറഞ്ഞതിനെ കുറിച്ചും ചില തൎക്കങ്ങൾ മാത്രം അവൎക്ക ഇവന്റെ നെരെ ഉണ്ടായി.

൨൰ എന്നാൽ ഇപ്രകാരമുള്ള തൎക്കങ്ങളെ കുറിച്ച ഞാൻ സംശയിച്ചുകൊണ്ട അവൻ യെറുശലമിലെക്ക ചെന്ന അവിടെ ൟ സംഗതികളെ കുറിച്ച ന്യായം വിധിക്കപ്പെടുവാൻ മനസ്സുണ്ടൊ എന്ന അവനൊട ചൊദിച്ചു.

൨൰൧ എന്നാറെ പൌലുസ താൻ അഗുസ്തുസിന്റെ ന്യായവിധിക്ക കാക്കപ്പെടെണമെന്ന അഭയം ചൊല്ലിയപ്പൊൾ, ഞാൻ അവനെ കൈസറിന്റെ അടുക്കൽ അയക്കുന്നത വരെക്കും കാക്കപ്പെടുവാൻ കല്പിച്ചു എന്ന പറഞ്ഞു.

൨൰൨ അപ്പൊൾ അഗ്രിപ്പ ഫെസ്തുസിനൊട, ഞാനും ആ മനുഷ്യനിൽനിന്ന കെൾപ്പാൻ ഇച്ശിക്കുന്നു എന്ന പറഞ്ഞു. നാളെ നിനക്ക അവനിൽനിന്ന കെൾക്കാം എന്ന അവൻ പറഞ്ഞു.

൨൰൩ പിന്നെ പിറെറ ദിവസം അഗ്രിപ്പയും ബെൎന്നിക്കെയും മഹാ കൊലാഹലത്തൊട കൂടെ വന്ന, വലിയ സെനാപതിമാരൊടും നഗരത്തിലെ പ്രധാനികളൊടും കൂടെ കെൾക്കുന്ന സ്ഥലത്തിലെക്ക കടന്നപ്പൊൾ, ഫെസ്തുസിന്റെ കല്പന പ്രകാരം പൌലുസ കൊണ്ടുവരപ്പെട്ടു.

൨൰൪ അപ്പൊൾ ഫെസ്തുസ പറഞ്ഞു, അഗ്രിപ്പ രാജാവെ, ഞങ്ങളൊട കൂടെ ഇവിടെയുള്ള സകല മനുഷ്യരെ, ൟ മനുഷ്യനെ നിങ്ങൾ കാണുന്നുവല്ലൊ, അവനെ കുറിച്ച യെഹൂദന്മാരുടെ സംഘം ഒക്കെയും യെറുശലമിലും ഇവിടെയും എന്നൊട അപെക്ഷിച്ച, ഇവൻ ഇനി ജീവനൊടിരിക്കെണ്ടുന്നവനല്ല എന്ന വിളിച്ച പറഞ്ഞു.

൨൰൫ എന്നാൽ അവൻ മരണത്തിന യൊഗ്യമായി ഒന്നും ചെയ്തിട്ടില്ല എന്ന ഞാൻ അറിഞ്ഞു, എങ്കിലും അവൻ താനായി അഗുസ്തുസിലെക്ക അഭയം ചൊല്ലിയിരിക്കകൊണ്ട അവനെ അയപ്പാൻ ഞാൻ നിശ്ചയിച്ചിരിക്കുന്നു.

൨൰൬ അവനെ കുറിച്ച എന്റെ പ്രഭുവിന എഴുതുവാൻ നിശ്ചയമുള്ള കാൎയ്യം ഒന്നും ഇനിക്കില്ല: അതകൊണ്ട വിസ്താരം കഴിഞ്ഞതിന്റെ ശെഷം, എഴുതുവാൻ വല്ലതും ഇനിക്ക ഉണ്ടാകെണ്ടുന്നതിനായിട്ട, ഞാൻ ഇവനെ നിങ്ങളുടെ മുമ്പാകെയും, വിശെഷമായി, അഗ്രിപ്പ രാജാവെ, നിന്റെ മുമ്പാകെയും കൊണ്ടുവന്നു.

൨൭ എന്തെന്നാൽ കാവലപ്പെട്ട ഒരുത്തനെ അയക്കയും, അവന്റെ മെൽ [ചുമത്തപ്പെട്ട] കുറ്റങ്ങളെ അറിയിക്കാതെ ഇരിക്കയും ചെയ്യുന്നത, അകാൎയ്യം എന്ന ഇനിക്ക തൊന്നുന്നു.

## ൨൬ അദ്ധ്യായം.

൧ പൌലുസ അഗ്രിപ്പയുടെ മുമ്പാകെ തന്റെ നടപ്പിന്റെ അവസ്ഥയും.—൧൨ തന്റെ മനസ്സുതിരിവും അറിയിക്കുന്നത.—൨൪ ഫെസ്തൂസ അവനെ ഭ്രാന്തനെന്ന കല്പിക്കുന്നത.

അപ്പൊൾ അഗ്രിപ്പ പൌലുസിനൊട, നിനക്ക വെണ്ടി പറവാൻ നിനക്ക അനുവാദം ഉണ്ട എന്ന പറഞ്ഞു. അപ്പൊൾ പൌലുസ കയ്യെ നീട്ടി, തനിക്കായിട്ട ഉത്തരം പറഞ്ഞു:

൨ അഗ്രിപ്പ രാജാവെ, ഞാൻ യെഹൂദന്മാരാൽ ചുമത്തപ്പെട്ടിരിക്കുന്ന സകല കാൎയ്യങ്ങളെ കുറിച്ചും നിന്റെ മുമ്പാകെ ഞാൻ ഇന്ന ഉത്തരം പറവാൻ ഇരിക്കുന്നതകൊണ്ട, എന്നെ ഭാഗ്യവാനെന്ന ഞാൻ വിചാരിക്കുന്നു.

൩ ഏറ്റവും പ്രത്യെകമായിട്ട നീ യെഹൂദന്മാൎക്കുള്ള സകല മൎയ്യാദകളെയും തൎക്കങ്ങളെയും അറിയുന്നവനാകുന്നുവല്ലൊ: അതകൊണ്ട ക്ഷമയൊടെ ഇനിക്ക ചെവികൊള്ളെണമെന്ന ഞാൻ നിന്നൊട അപെക്ഷിക്കുന്നു.

൪ എന്റെ ബാല്യവയസ്സു മുതൽ എന്റെ നടപ്പിന്റെ അവസ്ഥ, ആദി മുതൽ യെറുശലെമിൽ എന്റെ സ്വജാതിക്കാരുടെ ഇടയിൽ ഉണ്ടായത, യെഹൂദന്മാർ എല്ലാവരും അറിഞ്ഞിരിക്കുന്നു:

൫ സാക്ഷിപ്പെടുത്തുവാൻ അവൎക്ക മനസ്സായിരുന്നാൽ, ഞങ്ങളുടെ വെദത്തിൽ മഹാ കട്ടപ്പമുള്ള മത പ്രകാരം, ഞാൻ പറിശെനായി ജീവനം ചെയ്തു എന്ന അവർ ആദി മുതൽ എന്നെ അറിഞ്ഞിരിക്കുന്നു.

൬ ഇപ്പൊഴും ഞങ്ങളുടെ പിതാക്കന്മാരൊട ദൈവത്താൽ ചെയ്യപ്പെട്ട വാഗ്ദത്തത്തിന്റെ ആശാബന്ധത്തിന വെണ്ടി ഞാൻ ന്യായം വിധിക്കപ്പെടുന്നവനായി നില്ക്കുന്നു:

൭ ആ [വാഗ്ദത്തത്തിലെക്ക] ഞങ്ങളുടെ പന്ത്രണ്ട ഗൊത്രങ്ങളും ഇടവിടാതെ രാവും പകലും ദൈവത്തെ സെവിച്ചുകൊണ്ട, എത്തുവാനായിട്ട ആശപ്പെടുന്നു. അഗ്രിപ്പ രാജാവെ, ഈ ആശാബന്ധം നിമിത്തമായിട്ട ഞാൻ യെഹൂദന്മാരാൽ കുറ്റം ചുമത്തപ്പെടുന്നു.

൮ ദൈവം മരിച്ചവരെ ഉയിൎപ്പിക്കുന്നത വിശ്വാസമില്ലാത്ത കാൎയ്യം എന്ന നിങ്ങളാൽ എന്തിന വിചാരിക്കപ്പെടുന്നു?

൯ ഞാനും നസറായക്കാരനായ യെശുവിന്റെ നാമത്തിന വിരൊധമായി പല കാൎയ്യങ്ങളെയും ചെയ്യെണ്ടുന്നതാകുന്നു എന്ന ഞാൻ തന്നെ നിരൂപിച്ചു സത്യം.

൧൦ അപ്രകാരം ഞാൻ യെറുശലമിൽ ചെയ്തിട്ടും ഉണ്ട: ഞാൻ പ്രധാനാചാൎയ്യന്മാരിൽനിന്ന അധികാരം ലഭിച്ച, പരിശുദ്ധമുള്ളവരിൽ പലരെയും കാരാഗൃഹങ്ങളിൽ ഇട്ടടെച്ചു; അവർ കൊല്ലപ്പെട്ടപ്പൊഴും ഞാൻ അവൎക്ക വിരൊധമായിട്ട എന്റെ വാക്ക കൊടുത്തു.

൧൧ ഞാൻ പലപ്പൊഴും സകല സഭകളിലും അവരെ ശിക്ഷിച്ച, ദൂഷണം പറവാനായിട്ട അവരൊട ഹെമിച്ചു; ഞാൻ അവൎക്ക വിരൊധമായി മഹാ വെറിയനായിരുന്ന, അന്യ നഗരങ്ങൾ വരെക്കും അവരെ പീഡിപ്പിക്കയും ചെയ്തു.

൧൨ ഇതിനായിട്ട ഞാൻ പ്രധാനാചാൎയ്യന്മാരിൽനിന്ന ലഭിച്ച അധി

കാരന്മാരൊടും ഉത്തരവൊടും കൂടെ ദമസ്കൊസിലെക്ക പൊകുമ്പൊൾ,

൧൩ രാജാവെ, മദ്ധ്യാഹ്നത്തിൽ ഞാൻ വഴിയിൽ ആകാശത്തിൽനിന്ന സൂൎയ്യന്റെ പ്രകാശത്തെക്കാൾ അധികമായുള്ള ഒരു വെളിച്ചം എന്നെയും എന്നൊട കൂടെ പ്രയാണം ചെയ്യുവരെയും ചുററി പ്രകാശിക്കുന്നത കണ്ടു,

൧൪ പിന്നെ ഞങ്ങൾ എല്ലാവരും നിലത്ത വീണപ്പൊൾ, എന്നൊട സംസാരിച്ച, ശൌലെ, ശൌലെ, നീ എന്തിന എന്നെ ഉപദ്രവിക്കുന്നു? മുള്ളുകളുടെ നെരെ ഉതെക്കുന്നത നിനക്ക വിഷമമുള്ളതാകുന്നു, എന്ന എബ്രായ ഭാഷയിൽ പറയുന്ന ഒരു ശബ്ദം ഞാൻ കെട്ടു.

൧൫ അപ്പൊൾ ഞാൻ, നീ ആരാകുന്നു, കൎത്താവെ? എന്ന പറഞ്ഞു. എന്നാറെ അവൻ, ഞാൻ നീ ഉപദ്രവിക്കുന്ന യെശുവാകുന്നു.

൧൬ എന്നാൽ നീ എഴുനീററ കാലുറപ്പിച്ച നില്ക്കു: എന്തുകൊണ്ടെന്നാൽ ഞാൻ നിന്നെ ഒരു ദൈവശുശ്രൂഷക്കാരനായും, കണ്ടിട്ടുള്ള കാൎയ്യങ്ങളെയും, ഞാൻ നിനക്ക പ്രത്യക്ഷമാകുവാനുള്ള കാൎയ്യങ്ങളെയും കുറിച്ച ഒരു സാക്ഷിയായും നിയമിപ്പാനുള്ള കാൎയ്യത്തിനായിട്ട തന്നെ ഞാൻ നിനക്ക പ്രത്യക്ഷനായി;

൧൭ ജനത്തിൽനിന്നും, പുറജാതികളിൽനിന്നും നിന്നെ രക്ഷിച്ച,

൧൮ അവൎക്ക എന്നിലുള്ള വിശ്വാസം കൊണ്ട പാപമൊചനവും, പരിശുദ്ധമാക്കപ്പെട്ടവരുടെ ഇടയിൽ അവകാശവും ലഭിക്കെണ്ടുന്നതിന, അവരുടെ കണ്ണുകളെ തുറപ്പാനായിട്ടും, അവരെ ഇരുളിൽനിന്ന വെളിച്ചത്തിലെക്കും, സാത്താന്റെ ശക്തിയിൽനിന്ന ദൈവത്തിലെക്കും തിരിപ്പാനായിട്ടും, ഞാൻ ഇപ്പൊൾ നിന്നെ ആയവരുടെ അടുക്കൽ അയക്കുന്നു, എന്ന പറഞ്ഞു.

൧൯ ഇതുകൊണ്ട, അഗ്രിപ്പ രാജാവെ, ഞാൻ ആ പരമദൎശനത്തിന അനുസരണമില്ലാത്തവനായിരുന്നില്ല:

൨൦ എങ്കിലും ഒന്നാമത ദമസ്കൊസിലും, പിന്നെ യെറുശലെമിലും, യെഹൂദിയായിലെ സകല ദെശങ്ങളിലും ഉള്ളവൎക്കും, പിന്നെ പുറജാതിക്കാൎക്കും, അവർ അനുതാപപ്പെട്ട ദൈവത്തിലെക്ക മനസ്സുതിരിഞ്ഞ, അനുതാപത്തിന യൊഗ്യമുള്ള പ്രവൃത്തികളെ ചെയ്യെണം എന്ന അറിയിച്ചു.

൨൧ ഈ കാൎയ്യങ്ങൾ നിമിത്തം യെഹൂദന്മാർ ദൈവാലയത്തിൽ വെച്ച എന്നെ പിടിച്ചു, പിന്നെ [എന്നെ] കൊല്ലുവാനായിട്ട ശ്രമിച്ചു.

൨൨ ആകയാൽ ദൈവത്തിൽനിന്ന സഹായം ലഭിക്കകൊണ്ട, ഞാൻ ഇന്നെ വരെയും ചെറിയവൎക്കും വലിയവൎക്കും സാക്ഷിപ്പെടുത്തികൊണ്ട നില്ക്കുന്നു, ദീൎഘദൎശിമാരും മൊശെയും സംഭവിക്കുമെന്ന പറഞ്ഞ കാൎയ്യങ്ങൾ,

൨൩ ക്രിസ്തു കഷ്ടപ്പെടെണമെന്നും, മരിച്ചവരുടെ ഉയിൎപ്പിൽ അവൻ മുമ്പനായിരുന്ന, ജനത്തിനും പുറജാതികൾക്കും വെളിച്ചം അറിയിക്കെണമെന്നും ഉള്ളവയല്ലാതെ മററൊന്നും ചൊല്ലുന്നില്ല.

൨൪ ഈ അവൻ ഇപ്രകാരം തനിക്ക വെണ്ടി ഉത്തരം പറഞ്ഞുകൊണ്ടിരിക്കുമ്പൊൾ, ഫെസ്തൂസ മഹാ ശബ്ദത്തൊട കൂടെ, പൌലുസെ, നീ ഭ്രാന്തനാകുന്നു; എറിയ വിദ്യ നിന്നെ ഭ്രാന്ത പടിപ്പിക്കുന്നു, എന്ന പറഞ്ഞു.

൨൫ എന്നാറെ അവൻ, മഹാ ശ്രെഷ്ഠനായ ഫെസ്തൂസെ, ഞാൻ ഭ്രാന്തനല്ല; സത്യവും സുബുദ്ധിയുമുള്ള വചനങ്ങളെ അത്രെ പറയുന്നത.

൨൬ എന്തെന്നാൽ ൟ വസ്തുതകളെ കുറിച്ച രാജാവ അറിയുന്നു, അതകൊണ്ട അവന്റെ മുമ്പാകെയും ഞാൻ ധൈൎയ്യത്തോടെ പറയുന്നു: എന്തെന്നാൽ ഇത ഒരു കൊണിൽ നടന്ന കാൎയ്യമല്ലായ്കകൊണ്ട, ൟ കാൎയ്യങ്ങളിൽ ഒന്നും അവനിൽനിന്ന മറഞ്ഞിട്ടുള്ളതുമല്ല എന്ന ഇനിക്ക ബൊധിച്ചിരിക്കുന്നു.

൨൭ അഗ്രിപ്പ രാജാവെ, നീ ദീൎഘദൎശികളെ വിശ്വസിക്കുന്നുവൊ? നീ വിശ്വസിക്കുന്നു എന്ന ഞാൻ അറിയുന്നു എന്ന പറഞ്ഞു.

൨൮ അപ്പൊൾ അഗ്രിപ്പ പൌലുസിനൊട, ഞാൻ ക്രിസ്തിയാനിയാകെണ്ടുന്നതിന അല്പം കുറെ നീ എന്നെ സമ്മതപ്പെടുത്തുന്നു എന്ന പറഞ്ഞു.

൨൯ അപ്പൊൾ പൌലുസ, നീ മാത്രമല്ല, ഇന്ന എന്നിൽനിന്ന കെൾക്കുന്നവർ എല്ലാവരും അല്പം കുറെ അല്ല, മുഴുവനും ൟ കെട്ടുകൾ ഒഴികെ എന്നെ പൊലെ ആകെണമെന്ന ദൈവത്തിൽ ഞാൻ അപെക്ഷിക്കുന്നു എന്ന പറഞ്ഞു.

൩൦ ¶ പിന്നെ ൟ കാൎയ്യങ്ങളെ അവൻ പറഞ്ഞപ്പൊൾ, രാജാവും, നാടുവാഴിയും, ബെൎന്നിക്കെയും, അവരൊട കൂടെ ഇരുന്നവരും എഴുനീറ്റു:

൩൧ പിന്നെ അവർ വെറിട്ട പൊയി, ൟ മനുഷ്യൻ മരണത്തിന എങ്കിലും, കെട്ടുകൾക്ക എങ്കിലും യൊഗ്യമായിട്ടുള്ളത ഒന്നും ചെയ്യുന്നില്ല എന്ന തമ്മിൽ തമ്മിൽ സംസാരിച്ചു.

൩൨ അപ്പൊൾ അഗ്രിപ്പ ഫെസ്തുസിനൊട. ൟ മനുഷ്യൻ കൈസറിലെക്ക അഭയം ചൊല്ലാതെ ഇരുന്നു എങ്കിൽ, വിട്ടയക്കപ്പെടുവാൻ കഴിയുമായിരുന്നു.

## ൨൭ അദ്ധ്യായം.

൧ പൌലുസ രൊമായിലെക്ക കപ്പൽ കയറി —൧൦ യാത്രയുടെ അപകടം മുമ്പുകൂട്ടി പറയുന്നു. —൧൧ എങ്കിലും വിശ്വസിക്കപ്പെടാത്തത. ൧൪ അവർ ഒരു കൊടുങ്കാററ കൊണ്ട ഉറയുന്നത. —൪൧ കപ്പൽ ചെതപ്പെടുന്നത. —൪൨ എങ്കിലും എല്ലാവരും യഥാസുഖത്തൊടെ കരെക്ക എത്തുന്നത.

പിന്നെ ഞങ്ങൾ ഇത്താലിയായിലെക്ക കപ്പൽ കയറി പൊകെണ്ടുന്നതിന നിശ്ചയിക്കപ്പെട്ടപ്പൊൾ, അവർ പൌലുസിനെയും കാവല്പെട്ട മററ ചിലരെയും അഗുസ്തുസിന്റെ സൈന്യത്തിൽ ശതാധിപനായ യൂലിയുസ എന്ന നാമമുള്ള ഒരുത്തനെ എല്പിച്ചു.

൨ പിന്നെ ഞങ്ങൾ അദ്രമുത്തിയത്തെ കപ്പൽ കയറി, ആസിയായിലെ കരകൾക്ക അരികെ കൂടി ഓടുവാൻ വിചാരിച്ചുകൊണ്ട, നീക്കി പൊയി: തെസ്സലൊനിക്കയില്ലുള്ള മക്കെദൊനിയക്കാരനായ അരിസ്തൎക്കുസ ഞങ്ങളൊടകൂടെ ഉണ്ടായിരുന്നു.

൩ ഞങ്ങൾ പിറ്റെ ദിവസം സിദൊനിൽ അടുത്തു, വിശെഷിച്ച യൂലിയുസ പൌലുസിനെ വളരെ പ്രീതിയൊടെ വിചാരിച്ച, അവന്റെ സ്നെഹിതന്മാരുടെ അടുക്കൽ വിശ്രമപ്പെടുവാനായിട്ട പൊകുവാൻ അവന അനുവാദം കൊടുത്തു.

൪ പിന്നെ ഞങ്ങൾ അവിടെനിന്ന നീക്കി പുറപ്പെട്ട, കാറ്റുകൾ വിപരീതമായിരുന്നതകൊണ്ട, കുപ്രൊസിന താഴെ കൂടി ഓടി.

൫ കിലിക്കിയായിലെയും പമ്പുലിയായിലെയും കടലിൽ കൂടി ഓടിയാറെ ഞങ്ങൾ ലിക്കിയായില്ലുള്ള മീറായിക്ക വന്നു.

൬ വിശെഷിച്ച അവിടെ ഇത്താലിയായിലെക്ക പൊകുന്ന ഒരു അല

ക്കുന്ത്രിയ കപ്പലിനെ ശതാധിപൻ കണ്ട, ഞങ്ങളെ അതിൽ കയററി.

൭ പിന്നെ കാററ ഞങ്ങളെ സമ്മതിക്കായികകൊണ്ട, ഞങ്ങൾ വളരെ ദിവസങ്ങൾ പതുക്കെ ഒടി, ക്നിദുസിന്റെ നെരെ പ്രയാസത്തൊടെ വന്നപ്പൊൾ, ഞങ്ങൾ ക്രെത്തെക്ക താഴെ ക്രുടി സല്മൊനെക്ക നെരെ ഒടി:

൮ പിന്നെ അത പ്രയാസത്തൊടെ കടന്ന, നല്ല തുറമുഖങ്ങൾ എന്ന ചൊല്ലപ്പെടുന്ന ഒരു സ്ഥലത്തെക്ക വന്നു; ലശെയ എന്ന നഗരം അതിന സമിപമായിരുന്നു.

൯ പിന്നെ വളരെ കാലം ചെന്ന, പിന്നെയും ഒടുന്നത അപകടമായിതിന്നപ്പൊൾ, അന്ന നൊമ്പ കഴിഞ്ഞുപൊയതകൊണ്ട, പൌലുസ [അവരെ] ഒമ്മപ്പെടുത്തി,

൧൦ അവരൊട, പുരുഷന്മാരെ, ഠരം യാത്ര ചരക്കിനും കപ്പലിനും മാത്രമല്ല, നമ്മുടെ ജീവങ്ങൾക്കും ക്രുടെ ഉപദ്രവത്തൊടും വളരെ ചെതത്തൊടും ക്രുടിയിരിക്കുമെന്ന ഞാൻ കാണുന്നു എന്ന പറഞ്ഞു.

൧൧ എന്നാറെ ശതാധിപൻ പൌലുസിനാൽ ചൊല്ലപ്പെട്ട കാൎയ്യങ്ങളെക്കാൾ, മാലുമിയെയും കപ്പലിന്റെ ഉടയക്കാരനെയും അധികമായി വിശ്വസിച്ചു.

൧൨ അത്രയുമല്ല ആ തുറമുഖം വൎഷകാലത്തിൽ പാൎപ്പാൻ സുഖമുള്ളതല്ലായ്കകൊണ്ട, ഫൊനികയിൽ വൎഷകാലത്തിൽ പാൎപ്പാനായിട്ട, അവിടെ എതപ്രകാരം എങ്കിലും എത്തുവാൻ കഴിയുമെങ്കിൽ, അവിടെനിന്ന പുറപ്പെടെണം എന്ന അധികംപെർ ആലൊചന പറഞ്ഞു: അത തെക്ക പടിഞ്ഞാറായും, വടക്ക പടിഞ്ഞാറായും നൊക്കുന്ന ക്രെത്തിലെ ഒരു തുറമുഖം ആകുന്നു.

൧൩ പിന്നെ തെക്കൻ കാററ സാവധാനമായി അടിച്ചപ്പൊൾ, തങ്ങളുടെ ആലൊചന പ്രകാരം സിദ്ധിച്ചു എന്ന അവർ വിചാരിച്ചിട്ട, [അവിടെനിന്ന] പുറപ്പെട്ട, ക്രെത്തെക്ക സമീപമായി ഒടി.

൧൪ എങ്കിലും എറ നെരം കഴിയാതെ അതിന വിരൊധമായി യൂറൊക്ലിദൊൻ എന്ന ചൊല്ലപ്പെടുന്ന കൊടുങ്കാററ ഉണ്ടായി.

൧൫ പിന്നെ കപ്പൽ അകപ്പെട്ട, കാററിന നെരെ ചെല്ലുവാൻ വഹിയാതെ ആയപ്പൊൾ, ഞങ്ങൾ അത കൈവിട്ട കൊണ്ടുപൊകപ്പെട്ടു.

൧൬ പിന്നെ ക്ലൌദയെന്ന പെരുള്ളൊരു ദ്വീപിന താഴെ ഓടീട്ട, ഞങ്ങൾ തൊണി സ്വാധീനമാക്കുവാൻ പ്രയാസത്തൊടെ കഴിഞ്ഞു.

൧൭ അത വലിച്ചു കയററിയപ്പൊൾ. അവർ ഉപായങ്ങൾ ചെയ്തു, കപ്പലിനെ ചുററികെട്ടി: പിന്നെ ചുഴിമണലിൽ വീഴുമെന്ന ഭയപ്പെട്ടിട്ട അവർ പായ്കളെ ഇറക്കി, ഇപ്രകാരം തന്നെ കൊണ്ടുപൊകപ്പെട്ടു.

൧൮ പിന്നെ ഞങ്ങൾ കൊടുങ്കാററിനാൽ എററവും കീഴ്മെൽ മറിക്കപ്പെട്ടതകൊണ്ട, പിറെറ ദിവസം അവർ കപ്പലിന ഭാരമില്ലാതാക്കി.

൧൯ മൂന്നാം ദിവസം ഞങ്ങൾ കപ്പലിന്റെ കൊപ്പ ഞങ്ങളുടെ കൈകൾ കൊണ്ട തന്നെ പുറത്ത കളഞ്ഞു.

൨൦ പിന്നെ വളരെ ദിവസങ്ങളായിട്ട സൂൎയ്യനാകട്ടെ നക്ഷത്രങ്ങളാകട്ടെ കാണപ്പെടായികകൊണ്ടും, മഹാ കൊടുങ്കാററ ഞങ്ങളുടെ മെൽ വരികകൊണ്ടും, ഞങ്ങൾ രക്ഷിക്കപ്പെടുമെന്നുള്ള വിശ്വാസം എല്ലാം അന്ന തള്ളപ്പെട്ടുപൊയി.

൨൧ എന്നാൽ അവർ വളരെ കാലം ഭക്ഷണം കഴിക്കാതെ ഇരുന്നപ്പൊൾ, പൌലുസ അവരുടെ നടുവിൽനിന്ന, പറഞ്ഞു, പുരുഷന്മാരെ, നിങ്ങൾ എന്റെ വാക്ക കെട്ട, ക്രെത്തിൽനിന്ന പുറപ്പെടാതെയും,

ംരം ഉപദ്രവവും ചെതവും വരുത്താതെയും ഇരിക്കെണ്ടുന്നതായിരുന്നു.

൨൨ ഇപ്പൊളും ധൈൎയ്യപ്പെടെണം എന്ന ഞാൻ നിങ്ങളൊട അപെക്ഷിക്കുന്നു: എന്തുകൊണ്ടെന്നാൽ കപ്പലിന മാത്രമല്ലാതെ നിങ്ങളിൽ ഒരുത്തന്റെയും ജീവന്ന ചെതം വരികയില്ല.

൨൩ എന്തുകൊണ്ടെന്നാൽ ഞാൻ ആധീനമായിരുന്ന, സെവിക്കുന്ന ദൈവത്തിന്റെ ദൂതൻ ൟ രാത്രിയിൽ എന്റെ അരികെ നിന്ന,

൨൪ പൌലുസെ, ഭയപ്പെടരുത; നീ കൈസരിന്റെ മുമ്പാകെ നില്ക്കെണ്ടുന്നതാകുന്നു: അത്രയുമല്ല, കണ്ടാലും, നിന്നൊട കൂടെ ഓടുന്നവരെ എല്ലാവരെയും ദൈവം നിനക്ക നല്കിയിരിക്കുന്നു എന്ന പറഞ്ഞു.

൨൫ ആയതകൊണ്ട, പുരുഷന്മാരെ, ധൈൎയ്യപ്പെട്ടിരിപ്പിൻ: എന്തകൊണ്ടെന്നാൽ എന്നൊട ചൊല്ലപ്പെട്ട പ്രകാരം തന്നെ ഉണ്ടാകുമെന്ന ഞാൻ ദൈവത്തിൽ വിശ്വസിക്കുന്നു.

൨൬ എങ്കിലും നാം ഒരു ദ്വീപിൽ വീഴെണ്ടുന്നതാകുന്നു.

൨൭ ¶ പിന്നെ പതിന്നാലാം രാത്രിയായപ്പൊൾ ഞങ്ങൾ അദ്രിയയിൽ വലഞ്ഞ തിരിയുമ്പൊൾ, ഏകദെശം പാതിരാത്രിയിൽ കാവല്ക്കാർ ഒരു കരെക്ക സമീപിച്ചു എന്ന തൊന്നി;

൨൮ അപ്പൊൾ അവർ ആഴം നൊക്കി, ഇരുവത മാറ എന്ന കണ്ടു: പിന്നെ അസാരം അപ്പുറം പൊയാറെ, അവർ പിന്നെയും ആഴം നൊക്കി പതിനഞ്ച മാറ എന്ന കണ്ടു.

൨൯ അപ്പൊൾ തങ്ങൾ പാറസ്ഥലങ്ങളിൽ വീഴുമെന്ന ഭയപ്പെട്ടിട്ട, അമരത്തിൽനിന്ന നാല നങ്കൂരങ്ങളെ ഇട്ട, ഉദയം വരെണമെന്നും ആഗ്രഹിച്ചിരുന്നു.

൩൦ പിന്നെ കപ്പല്ക്കാർ കപ്പലിൽനിന്ന ഓടിപ്പൊകുവാൻ ശ്രമിച്ചിട്ട, അവർ കപ്പലിന്റെ മുൻതലക്കൽനിന്ന നങ്കൂരങ്ങളെ ഇടുവാൻ ഭാവിക്കുന്നു എന്ന പൊലെ, തൊണി കടലിലെക്ക ഇറക്കിയപ്പൊൾ,

൩൧ പൌലുസ ശതാധിപനൊടും ആയുധക്കാരൊടും, ഇവർ കപ്പലിൽ ഇരിക്കുന്നില്ല എങ്കിൽ, നിങ്ങൾ രക്ഷിക്കപ്പെടുവാൻ കഴികയില്ല എന്ന പറഞ്ഞു.

൩൨ അപ്പൊൾ ആയുധക്കാർ തൊണിയുടെ കയറുകളെ വെട്ടി, അത താഴെ വീഴുവാൻ വിട്ടു.

൩൩ പിന്നെ നെരം പുലരുമാറായപ്പൊൾ, ഭക്ഷണം കഴിക്കെണമെന്ന പൌലുസ എല്ലാവരൊടും അപെക്ഷിച്ചു, നിങ്ങൾ ഒന്നും ഭക്ഷിക്കാതെ, പട്ടിണിയായി കാത്തിരുന്നത ഇന്ന പതിന്നാലാം ദിവസം ആകുന്നു.

൩൪ അതുകൊണ്ട അസാരം ഭക്ഷണം കഴിക്കെണമെന്ന ഞാൻ നിങ്ങളൊട അപെക്ഷിക്കുന്നു: ഇത നിങ്ങളുടെ രക്ഷെക്കല്ലൊ ആകുന്നത: എന്തെന്നാൽ നിങ്ങളിൽ ഒരുത്തന്റെയും തലയിൽനിന്ന ഒരു രൊമവും വീഴുകയില്ല എന്ന പറഞ്ഞു.

൩൫ ഇപ്രകാരം പറഞ്ഞിട്ട, അവൻ അപ്പം എടുത്തുകൊണ്ട, എല്ലാവരുടെയും മുമ്പാകെ ദൈവത്തിന സ്തൊത്രം ചെയ്തു, അത മുറിച്ച ഭക്ഷിച്ചു തുടങ്ങി.

൩൬ അപ്പൊൾ എല്ലാവരും ധൈൎയ്യമനസ്സുള്ളവരായി തങ്ങളും ഭക്ഷണം കഴിച്ചു.

൩൭ എന്നാൽ കപ്പലിൽ ഞങ്ങൾ എല്ലാവരും കൂടെ ഇരുനൂറെറഴുപത്താറ ജീവാത്മാക്കൾ ഉണ്ടായിരുന്നു.

൩൮ അവർ ഭക്ഷിച്ച തൃപ്തന്മാരായപ്പൊൾ, അവർ കൊതമ്പ കടലിൽ കളഞ്ഞ, കപ്പലിന ഭാരമില്ലാതാക്കി.

൩൯ പിന്നെ നെരം പുലൎന്നപ്പൊൾ, അവർ ആ ഭൂമി അറിഞ്ഞില്ല:

എന്നാലും കരയുള്ള ഒരു കൈവഴി അവർ കണ്ടു, കഴിയുമെങ്കിൽ, കപ്പൽ അതിലെക്ക കടത്തെണം എന്ന വിചാരിച്ചു.

൪൦ അവർ നങ്കൂരങ്ങളെ മുറിച്ചു, കടലിൽ വിട്ടുകളഞ്ഞു, ചുക്കാന്റെ കെട്ടുകളെയും അഴിച്ചു. വലിയ പായും കാററിന കയററി, കരക്ക പിടിച്ചു.

൪൧ പിന്നെ രണ്ടു പുറവും കടൽ കൂടിയ ഒരു സ്ഥലത്തിൽ വീഴുകകൊണ്ടു, അവർ കപ്പൽ കരെക്ക മുട്ടിച്ചു: അപ്പൊൾ അണിയം ഉറച്ചു, ഇളകാതെ ഇരുന്നു, എങ്കിലും അമരം ഓളങ്ങളുടെ ശക്തികൊണ്ടു ഉടഞ്ഞു പൊയി.

൪൨ അപ്പൊൾ കാവല്പെട്ടവരിൽ ഒരുത്തനും നീന്തി, ഒടിപ്പൊകാതെ ഇരിപ്പാനായിട്ടു, അവരെ കൊല്ലെണമെന്ന ആയുധക്കാരുടെ വിചാരം ആയിരുന്നു.

൪൩ എന്നാൽ ശതാധിപൻ പൌലുസിനെ രക്ഷിപ്പാൻ ഇച്ശിക്കകൊണ്ടു, അവരുടെ വിചാരം വിരൊധിച്ചു: നീന്തുവാൻ കഴിയുന്നവൻ മുമ്പെ [കടലിൽ] ചാടി കരയിൽ എത്തുവാനും,

൪൪ ശെഷമുള്ളവർ ചിലർ പലകകളുടെ മെലും, ചിലർ കപ്പലിന്റെ ഖണ്ഡങ്ങളുടെ മെലും [കരയിൽ] എത്തുവാനും കല്പിച്ചു. ഇപ്രകാരം എല്ലാവരും കരയിൽ ചെന്ന രക്ഷിക്കപ്പെട്ടുവാൻ സംഗതി വന്നു.

## ൨൮ അദ്ധ്യായം.

൧ പൌലുസ ബർബരായക്കാരാൽ സല്ക്കരിക്കപ്പെടുന്നത — ൮ അവൻ ആ ദ്വീപിൽ പലരെയും രൊഗശാന്തി വരുത്തുന്നത. — ൧൬ അവൻ രൊമായിലൊട്ടു പുറപ്പെടുന്നത. — ൩൦ അവൻ അവിടെ രണ്ടു സംവത്സരം പ്രസംഗിക്കുന്നത.

പിന്നെ അവർ രക്ഷപ്പെട്ടതിന്റെ ശെഷം, ആ ദ്വീപിന്റെ പെർ മെലിത്തെ എന്ന അറിഞ്ഞു.

൨ എന്നാൽ ബർബരായക്കാർ ഞങ്ങൾക്ക ചെയ്യ ഉപകാരം അല്പമല്ല: എന്തുകൊണ്ടെന്നാൽ അപ്പൊഴത്തെ മഴ കൊണ്ടും, കുളിർ കൊണ്ടും, അവർ തീകത്തിച്ചു, ഞങ്ങളെ എല്ലാവരെയും ചെൎത്തു കൊണ്ടു.

൩ അപ്പൊൾ പൌലുസ ഒരു കെട്ടു വിറക പെറുക്കി, തീയിന്മെൽ ഇട്ടാറെ, ഒരു അണലി ചൂടിൽനിന്ന പുറപ്പെട്ടു, അവന്റെ കൈ മെൽ ചുററി.

൪ എന്നാറെ ബർബരായക്കാർ ആ [ദുഷ്ട] ജന്തു അവന്റെ കൈമെൽ തൂങ്ങുന്നത കണ്ടപ്പൊൾ, ഈ മനുഷ്യൻ ഒരു കുലപാതകൻ ആകുന്നു നിശ്ചയം, അവൻ സമുദ്രത്തിൽനിന്ന രക്ഷപെട്ടവനായി എങ്കിലും, പക അവനെ ജീവിച്ചിരിപ്പാൻ സമ്മതിക്കുന്നില്ല, എന്ന തമ്മിൽ തമ്മിൽ സംസാരിച്ചു.

൫ എന്നാറെ അവൻ ആ ജന്തുവിനെ തീയിൽ കുടഞ്ഞുകളഞ്ഞു, ഒരു ദൊഷവും അനുഭവിച്ചില്ല.

൬ എന്നാലും അവർ അവൻ വീക്കയൊ, ക്ഷണത്തിൽ മരിച്ചവനായി വീഴുകയൊ ചെയ്യും എന്ന വെച്ചു നൊക്കികൊണ്ടിരുന്നു: പിന്നെ അവർ വളരെ നെരം നൊക്കി, അവന ഒരു ദൊഷവും വരാത്തത കണ്ടപ്പൊൾ, അവർ വെറെ ചിന്തയായി, അവൻ ഒരു ദെവനാകുന്നു എന്ന പറഞ്ഞു.

൭ ആ സ്ഥലത്തിന സമീപമായി ആ ദ്വീപിന്റെ മുതലാളിയായ പുബ്ലിയുസ എന്ന പെരുള്ളവന്റെ അവകാശ ഭൂമി ഉണ്ടായിരുന്നു; അവൻ ഞങ്ങളെ കൈക്കൊണ്ടു, ഞങ്ങളെ മൂന്ന ദിവസം നല്ല പ്രീതിയൊടെ വിചാരിച്ചു.

൮ പിന്നെ ഉണ്ടായതെന്തെന്നാൽ, പുപ്ലിയുസിന്റെ അപ്പൻ ജ്വരത്തൊടും രക്താതിസാരത്തൊടും ദീനമായി കിടന്നു: പൌലുസ അവന്റെ അടുക്കൽ ചെന്ന, പ്രാൎത്ഥിച്ച, അവന്റെ മെൽ കൈകളെ വെച്ച, അവന സൌഖ്യമാക്കി.

൯ ഇത ചെയ്യപ്പെട്ടപ്പൊൾ ദ്വീപിൽ ഉണ്ടായിരുന്ന മറ്റുള്ള രൊഗികളും വന്ന, സ്വസ്ഥമാക്കപ്പെട്ടു.

൧൦ ഇവരും ഞങ്ങളെ വളരെ ബഹുമാനങ്ങളൊടെ ബഹുമാനിച്ചു: ഞങ്ങൾ കപ്പൽ കെറിയപ്പൊൾ, ഞങ്ങൾക്ക ആവശ്യമുള്ളവ തരികയും ചെയ്തു.

൧൧ ¶ പിന്നെ മൂന്ന മാസം കഴിഞ്ഞതിന്റെ ശെഷം, ദ്വീപിൽ വൎഷകാലത്തിൽ കിടന്നിരുന്ന മിഥുനം എന്ന അടയാളമുള്ള ഒരു അലക്സന്ത്രിയ കപ്പലിൽ ഞങ്ങൾ പുറപ്പെട്ടു.

൧൨ പിന്നെ സുറക്കുസിൽ എത്തിയാറെ, ഞങ്ങൾ [അവിടെ] മൂന്ന ദിവസം പാൎത്തു.

൧൩ അവിടെനിന്ന പുറപ്പെട്ട, ചുറ്റി ഓടി, റെഗിയൊനിലെക്ക വന്നു: ഒരു ദിവസം കഴിഞ്ഞ ശെഷം തെക്കൻ കാറ്റ ഉണ്ടായി, പിന്നെ രണ്ടാം ദിവസത്തിൽ ഞങ്ങൾ പുത്തെയുലിയിൽ വന്നു:

൧൪ അവിടെ ഞങ്ങൾ സഹൊദരന്മാരെ കാണുകകൊണ്ട, അവരൊട കൂടെ എഴു ദിവസം പാൎക്കെണമെന്ന അപെക്ഷിക്കപ്പെട്ടു: ഇപ്രകാരം ഞങ്ങൾ റൊമായിലെക്ക എത്തുകയും ചെയ്തു.

൧൫ വിശെഷിച്ച അവിടെനിന്ന സഹൊദരന്മാർ ഞങ്ങളുടെ വസ്തുതകളെ കെട്ടാറെ, അവർ അപ്പിയുപൊരംവരെയും, മൂന്ന മണ്ഡപങ്ങൾ വരെയും ഞങ്ങളെ എതിരെല്ക്കുന്നതിന വന്നു: അവരെ പൌലുസ കണ്ടപ്പൊൾ, ദൈവത്തിന സ്തൊത്രം ചെയ്തു, ധൈൎയ്യം പ്രാപിച്ചു.

൧൬ പിന്നെ ഞങ്ങൾ റൊമായിലെക്ക വന്നപ്പൊൾ, ശതാധിപൻ കാവൽപ്പെട്ടവരെ സെനാധിപതിക്ക എല്പിച്ചു: എന്നാൽ പൌലുസ തന്നെ കാത്തിരുന്ന ആയുധക്കാരനൊട കൂടെ വെറിട്ട പാൎപ്പാനായിട്ട അനുവാദം ഉണ്ടായി.

൧൭ ¶ പിന്നെ ഉണ്ടായത എന്തെന്നാൽ, മൂന്ന ദിവസം കഴിഞ്ഞ ശെഷം, പൌലുസ യെഹൂദന്മാരിൽ പ്രധാനന്മാരെ ഒന്നിച്ച വരുത്തി: എന്നാൽ അവർ വന്നുകൂടിയപ്പൊൾ, അവൻ അവരൊട, സഹൊദരന്മാരായ മനുഷ്യരെ, ജനത്തിന എങ്കിലും, പിതാക്കന്മാരുടെ മൎയ്യാദകൾക്ക എങ്കിലും വിരൊധമായി ഞാൻ ഒന്നും ചെയ്യാതിരുന്നിട്ടും, ഞാൻ കാവലിലാക്കപ്പെട്ടവനായി യെറുശലെമിൽനിന്ന റൊമാക്കാരുടെ കൈകളിൽ എല്പിക്കപ്പെട്ടു.

൧൮ ഇവർ എന്നൊട ന്യായം വിസ്തരിച്ചാറെ, എന്നിൽ മരണത്തിന ഒരു ഹെതുവുമില്ലായ്കകൊണ്ട, എന്നെ വിട്ടയപ്പാൻ മനസ്സായിരുന്നു.

൧൯ എന്നാൽ യെഹൂദന്മാർ അതിന വിരൊധമായി പറഞ്ഞപ്പൊൾ, ഞാൻ കൈസറിലെക്ക അഭയം ചൊല്ലെണ്ടിവന്നു: എങ്കിലും എന്റെ ജാതിയുടെ മെൽ കുറ്റം ചുമത്തുവാൻ എനിക്ക ഒന്നും ഉണ്ടായിട്ടില്ല.

൨൦ ഇത ഹെതുവായിട്ട നിങ്ങളെ കാണ്മാനും, നിങ്ങളൊട സംസാരിപ്പാനും ഞാൻ നിങ്ങളെ വരുത്തി: എന്തുകൊണ്ടെന്നാൽ ഇസ്രാഎലിന്റെ ആശാബന്ധത്തിന വെണ്ടി ഈ ചങ്ങല കൊണ്ട ഞാൻ കെട്ടപ്പെട്ടിരിക്കുന്നു എന്ന പറഞ്ഞു.

൨൧ എന്നാറെ അവർ അവനൊട, യെഹൂദായായിൽനിന്ന നിന്നെ കുറിച്ച ഞങ്ങൾക്ക എഴുത്തുകൾ വന്നിട്ടുമില്ല, സഹൊദരന്മാരിൽ വന്ന

വൻ ഒരുത്തനും നിന്നെ കൊണ്ട ഒ
രു ദൊഷവും അറിയിക്കയൊ പറ
കയൊ ചെയ്തിട്ടുമില്ല.

൨൨ എന്നാലും ഈ മതത്തെ കുറി
ച്ചൊ, അത എല്ലാടവും വിരൊധമാ
യി പറയപ്പെട്ടിരിക്കുന്നു എന്ന ഞ
ങ്ങൾ അറിഞ്ഞിരിക്കകൊണ്ട, നീ
വിചാരിക്കുന്നവ നിന്നാൽനിന്ന കെ
ൾപ്പാൻ ഞങ്ങൾ ആഗ്രഹിക്കുന്നു എ
ന്ന പറഞ്ഞു.

൨൩ ¶ പിന്നെ അവർ അവന
ഒരു ദിവസം നിശ്ചയിച്ചിട്ട, പല
രും അവന്റെ അടുക്കൽ അവന്റെ
വിടുതി സ്ഥലത്ത വന്നു: അപ്പൊൾ
അവരൊട അവൻ രാവിലെ തുട
ങ്ങി, വൈകുന്നെരം വരെക്കും, ദൈ
വത്തിന്റെ രാജ്യം സാക്ഷിപ്പെടു
ത്തുകയും, മൊശെയുടെ ന്യായപ്ര
മാണത്തിൽനിന്നും, ദീൎഘദൎശികളി
ൽനിന്നും യെശുവിനെ സംബന്ധി
ച്ച കാൎയ്യങ്ങളെ തെളിയിച്ച പറ
ഞ്ഞ, അവൎക്ക ബൊധം വരുത്തുക
യും ചെയ്തു.

൨൪ എന്നാറെ ചൊല്ലപ്പെട്ട കാൎയ്യ
ങ്ങളെ ചിലർ വിശ്വസിച്ചു, ചിലർ
വിശ്വസിച്ചില്ല.

൨൫ ഇങ്ങിനെ അവർ തമ്മിൽ യൊ
ജിക്കാതെ ഇരുന്നപ്പൊൾ, പൌലുസ
ഒരു വാക്ക പറഞ്ഞതിന്റെ ശെഷം,
അവർ പിരിഞ്ഞുപൊയി.

൨൬ ആയത ഈ ജനങ്ങൾ തങ്ങ
ളുടെ കണ്ണുകൾ കൊണ്ട കാണാതെ
യും, ചെവികൾ കൊണ്ട കെൾക്കാ
തെയും, ഹൃദയം കൊണ്ട തിരിച്ചറി
യാതെയും, മനസ്സുതിരിയപ്പെടാതെ
യും, ഞാൻ അവരെ സൌഖ്യമാക്കാ
തെയും ഇരിക്കെണ്ടുന്നതിന, അവരു
ടെ ഹൃദയം തടിച്ചിരിക്കുന്നു, അവർ
തങ്ങളുടെ ചെവികൾ കൊണ്ട അ
സഹ്യമായി കെൾക്കുന്നു, അവർ ത
ങ്ങളുടെ കണ്ണുകളെ അടെക്കയും
ചെയ്തിരിക്കകൊണ്ട,

൨൭ നിങ്ങൾ ചെവികൊണ്ട കെ
ൾക്കും, തിരിച്ചറിയാതെയും; നിങ്ങ
ൾ കണ്ടിട്ടും കാണും, അറിയാതെ
യും ഇരിക്കും എന്ന ഈ ജനത്തി
ന്റെ അടുക്കൽ പൊയി പറക, എ
ന്നുള്ളത പരിശുദ്ധാത്മാവ യശായ
ദീൎഘദൎശിയെ കൊണ്ട നമ്മുടെ പി
താക്കന്മാരൊട നല്ലവണ്ണം പറഞ്ഞു.

൨൮ അതകൊണ്ട ദൈവത്തിന്റെ
രക്ഷ പുറജാതിക്കാൎക്ക അയക്കപ്പെട്ടു
ന്നു എന്ന നിങ്ങൾ അറിഞ്ഞിരിക്ക
ട്ടെ. അവര അതിന ചെവികൊടു
ക്കും.

൨൯ അവൻ ഈ വാക്കുകളെ പ
റഞ്ഞതിന്റെശെഷം, യെഹൂദന്മാർ
തങ്ങളിൽ എറ്റവും വിവാദം ഉ
ണ്ടായിട്ട പുറപ്പെട്ടു പൊയി.

൩൦ ¶ പിന്നെ പൌലുസ രണ്ട
സംവത്സരം മുഴുവനും താൻ കൂലി
ക്ക വാങ്ങിയ വീട്ടിൽ പാൎത്ത, ത
ന്റെ അടുക്കൽ വന്നവരെ എല്ലാവ
രെയും കൈക്കൊണ്ട,

൩൧ വിരൊധം കൂടാതെ സകല
ധൈൎയ്യത്തൊടും കൂടെ ദൈവത്തി
ന്റെ രാജ്യം പ്രസംഗിച്ചും, കൎത്താ
വായ യെശു ക്രിസ്തുവിനെ കുറിച്ചുള്ള
കാൎയ്യങ്ങളെ പഠിപ്പിച്ചും കൊണ്ട ഇ
രുന്നു.

# അപ്പൊസ്തൊലനായ പൌലുസ

# റൊമാക്കാൎക്ക എഴുതിയ ലെഖനം.

## ൧ അദ്ധ്യായം.

൧ പൌലുസിന്റെ വിളി പ്രശംസിക്കപ്പെടുന്നത — ൧൬ അവന്റെ സുവിശെഷം ഇന്നതെന്നുള്ളത. — ൧൮ പാപങ്ങളിൽ ദൈവത്തിനുള്ള കൊപം. — ൨൧ പുറജാതിക്കാർ ചെയ്യുന്ന പാപങ്ങൾ.

ജഡപ്രകാരം ദാവീദിന്റെ സന്തതിയിൽനിന്ന ഉണ്ടായവനായി;
൪ ശുദ്ധീകരണത്തിന്റെ ആത്മാവിൻ പ്രകാരം മരിച്ചവരിൽനിന്നുള്ള ഉയിൎപ്പിനാൽ ദൈവത്തിന്റെ പുത്രൻ എന്ന ശക്തിയൊടെ നിശ്ചയിക്കപ്പെട്ടവനായി:
൫ ആരുടെ ഇടയിൽ നിങ്ങളും യെശു ക്രിസ്തുവിനാൽ വിളിക്കപ്പെട്ടിരിക്കുന്നുവൊ, ആ സകല ജാതികളുടെയും ഇടയിൽ
൬ അവന്റെ നാമത്തിൻ നിമിത്തം വിശ്വാസത്തിലെ അനുസരണത്തിനായിട്ട ഞങ്ങൾക്ക കൃപയും അപ്പൊസ്തൊലസ്ഥാനവും ലഭിച്ചിരിക്കുന്നതിന മൂലമായും, തന്റെ പുത്രനായി നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിനെ കുറിച്ച,
൨ (തന്റെ ദീൎഘദൎശിമാരെ കൊണ്ട ശുദ്ധമുള്ള വെദവാക്യങ്ങളിൽ മുമ്പെ വാഗ്ദത്തം ചെയ്തിരുന്ന)
൧ ദൈവത്തിന്റെ സുവിശെഷത്തിന വെൎപെട്ടവനായി, അപ്പൊസ്തൊലനായിട്ട വിളിക്കപ്പെട്ടവനായി, യെശു ക്രിസ്തുവിന്റെ ശുശ്രൂഷക്കാരനായ പൌലുസ;
൭ റൊമയിൽ ദൈവത്തിന പ്രിയമുള്ളവരും ശുദ്ധമുള്ളവരെന്ന വിളിക്കപ്പെട്ടവരുമായ എല്ലാവൎക്കും [എഴുതുന്നത:] നമ്മുടെ പിതാവായ ദൈവത്തിൽനിന്നും, കൎത്താവായ യെശു ക്രിസ്തുവിൽനിന്നും നിങ്ങൾക്ക കൃപയും സമാധാനവും [ഉണ്ടാകട്ടെ.]
൮ ഒന്നാമത, നിങ്ങളുടെ വിശ്വാസം ഭൂലൊകത്തിൽ ഒക്കെയും പ്രസിദ്ധപ്പെട്ടിരിക്കകൊണ്ട, ഞാൻ നിങ്ങൾക്ക എല്ലാവൎക്കും വെണ്ടി യെശു ക്രിസ്തു മൂലം എന്റെ ദൈവത്തെ സ്തുതിക്കുന്നു.
൯ എന്തെന്നാൽ തന്റെ പുത്രന്റെ സുവിശെഷത്തിൽ ഞാൻ എന്റെ ആത്മാവൊടെ സെവിക്കുന്ന ദൈവം, ഞാൻ നിങ്ങളെ ഇടവിടാതെ എന്റെ പ്രാൎത്ഥനകളിൽ ഒൎക്കുന്ന പ്രകാരം, എനിക്ക സാക്ഷിയാകുന്നു.
൰ നിങ്ങളുടെ അടുക്കൽ വരുവാൻ ഇപ്പൊൾ വല്ല പ്രകാരത്തിലും ദൈവത്തിന്റെ ഇഷ്ടം കൊണ്ട എനിക്ക നല്ല യാത്ര ലഭിക്കെണമെന്ന ഞാൻ എല്ലായ്പൊഴും അപെക്ഷിക്കുന്നു.
൰൧ എന്തുകൊണ്ടെന്നാൽ നിങ്ങൾ സ്ഥിരപ്പെടെണ്ടുന്നതിന, ഞാൻ നിങ്ങൾക്ക ആത്മാവായുള്ള വല്ല വരത്തെയും തരുവാനായിട്ട നിങ്ങളെ കാണ്മാൻ വളരെ ആഗ്രഹിക്കുന്നു:
൰൨ ആയത നിങ്ങളുടെയും എന്റെയും അന്യൊന്യ വിശ്വാസം കൊണ്ട ഞാൻ നിങ്ങളൊട കൂടെ ആശ്വസിക്കപ്പെടെണ്ടുന്നതിന ആകുന്നു.
൰൩ സഹൊദരന്മാരെ, മറ്റുള്ള പുറജാതിക്കാരുടെ ഇടയിൽ എന്നപൊലെ തന്നെ, നിങ്ങളുടെ ഇടയിലും എനിക്ക എതാനും ഫലം ഉണ്ടാകുവാനായിട്ട, ഞാൻ നിങ്ങളുടെ അടുക്കൽ വരുവാൻ പലപ്പൊഴും നിശ്ചയിച്ചു; (എങ്കിലും ഇത വരെയും വിഘ്നപ്പെട്ടു,) എന്ന നിങ്ങൾ അറി

യാതെ ഇരിപ്പാൻ ഇനിക്ക മനസ്സില്ല.

൧൪ ഞാൻ ഗ്രെക്കന്മാൎക്കും ബൎബ്ബരായക്കാൎക്കും, അപ്രകാരം തന്നെ അറിവുള്ളവൎക്കും അറിവില്ലാത്തവൎക്കും കടക്കാരൻ ആകുന്നു:

൧൫ അതുകൊണ്ട ഞാൻ എന്നാൽ ആകുന്നെടത്തൊളം റൊമായിലുള്ള നിങ്ങളൊടും സുവിശെഷത്തെ പ്രസംഗിപ്പാൻ ഒരുങ്ങിയിരിക്കുന്നു.

൧൬ എന്തെന്നാൽ ഞാൻ ക്രിസ്തുവിന്റെ സുവിശെഷത്തെ കുറിച്ച ലജ്ജിക്കുന്നില്ല; എന്തെന്നാൽ വിശ്വസിക്കുന്ന എല്ലാവനും, മുമ്പെ യെഹൂദനും അപ്രകാരം തന്നെ ഗ്രെക്കനും, രക്ഷെക്കായിട്ട അത ദൈവത്തിന്റെ ശക്തി ആകുന്നു.

൧൭ എന്തെന്നാൽ നീതിമാൻ വിശ്വാസത്താൽ ജീവിക്കും, എന്ന എഴുതപ്പെട്ടിരിക്കുന്ന പ്രകാരം, ദൈവത്തിന്റെ നീതി വിശ്വാസത്തിൽനിന്ന വിശ്വാസത്തിലെക്ക അതിൽ പ്രകാശിക്കപ്പെടുന്നു.

൧൮ ¶ എന്തെന്നാൽ സത്യത്തെ നീതികെടിൽ അടക്കികൊള്ളുന്ന മനുഷ്യരുടെ സകല ഭക്തികെടിനും നീതികെടിനും വിരൊധമായി ദൈവത്തിന്റെ കൊപം സ്വൎഗ്ഗത്തിൽനിന്ന വെളിപ്പെടുന്നു;

൧൯ എന്തുകൊണ്ടെന്നാൽ ദൈവത്തെ കുറിച്ച അറിയപ്പെടാകുന്നത അവരിൽ വെളിപ്പെട്ടിരിക്കുന്നു; ദൈവം അതിനെ അവൎക്ക വെളിപ്പെടുത്തിയല്ലൊ.

൨൦ എന്തെന്നാൽ ലൊകത്തിന്റെ സൃഷ്ടി മുതൽ അവന്റെ, കാണപ്പെടാത്തവയായ അവന്റെ നിത്യ ശക്തിയും ദൈവത്വവും, ഉണ്ടാക്കപ്പെട്ട വസ്തുക്കളാൽ തിരിച്ചറിയപ്പെടുകകൊണ്ട, സ്പഷ്ടമായി കാണപ്പെടുന്നു; അതുകൊണ്ട അവർ ഒഴികഴിവില്ലാത്തവർ ആകുന്നു:

൨൧ അത എന്തുകൊണ്ടെന്നാൽ അവർ ദൈവത്തെ അറിഞ്ഞിട്ടും, [അവനെ] ദൈവം എന്ന വെച്ച മഹത്വപ്പെടുത്തീട്ടില്ല, നന്ദിയുള്ളവരായിരുന്നതുമില്ല; തങ്ങളുടെ ചിന്തകളിൽ വ്യൎത്ഥന്മാരായി തീരുകയും, തങ്ങളുടെ ബുദ്ധിയില്ലാത്ത ഹൃദയം ഇരുളാകയും ചെയ്യതെ ഉള്ളു.

൨൨ അവർ തങ്ങൾ ജ്ഞാനികൾ ആകുന്ന എന്ന പറഞ്ഞ, മൂഢന്മാരായി തീൎന്നു;

൨൩ നാശമില്ലാത്ത ദൈവത്തിന്റെ മഹത്വത്തെ നാശമുള്ള മനുഷ്യന്റെയും, പക്ഷികളുടെയും, നാല്ക്കാലി മൃഗങ്ങളുടെയും, ഇഴയുന്ന ജന്തുക്കളുടെയും സദൃശമുള്ള രൂപമായി മാററുകയും ചെയ്തു.

൨൪ അതുകൊണ്ട അവർ തങ്ങളുടെ ഹൃദയങ്ങളിലെ മൊഹങ്ങളാൽ, തങ്ങളുടെ ശരീരങ്ങളെ തമ്മിൽ തന്നെ അവമാനിപ്പാൻ, ദൈവം അവരെ അശുദ്ധിയിലെക്ക എല്പിച്ചു:

൨൫ ഇവർ ദൈവത്തിന്റെ സത്യത്തെ അസത്യത്തിന മാററി, സ്രഷ്ടാവിനെക്കാൾ അധികം സൃഷ്ടിയെ വന്ദിച്ച സെവിച്ചു, അവൻ എന്നെക്കും സ്തുതിക്കപ്പെട്ടവൻ ആകുന്നു. ആമെൻ.

൨൬ ഇത ഹെതുവായിട്ട ദൈവം അവരെ ദുൎമ്മൊഹങ്ങളിലെക്ക എല്പിച്ചു; എന്തെന്നാൽ അവരുടെ സ്ത്രീകളും സ്വഭാവാനുയൊഗത്തെ സ്വഭാവത്തിന വിരൊധമുള്ളതായിട്ട മാററി:

൨൭ അങ്ങിനെ തന്നെ പുരുഷന്മാരും സ്ത്രീകളുടെ സ്വഭാവാനുയൊഗത്തെ വിട്ട, തങ്ങളുടെ കാമത്തിൽ തമ്മിൽ തമ്മിൽ ജ്വലിച്ച, പുരുഷന്മാരൊട പുരുഷന്മാർ അവലക്ഷണമായുള്ളതിനെ പ്രവൃത്തിച്ച, തങ്ങളുടെ വിഴെക്ക തക്കവണ്ണമുള്ള പ്രതിഫലത്തെ തങ്ങളിൽ തന്നെ പ്രാപിച്ചു.

൨൮ വിശെഷിച്ചും ദൈവം [ത

ങ്ങളുടെ] ബൊധത്തിൽ ഉണ്ടാക
വാൻ അവർ ഇഷ്ടപ്പെടാത്ത പ്രകാ
രം, യൊഗ്യമല്ലാത്ത കാൎയ്യങ്ങളെ ചെ
യ്യാൻ, ദൈവം അവരെ ഒരു ത്യാ
ജ്യമനസ്സിലെക്ക എല്പിച്ചു:

൨൯ അവർ സകല അന്യായത്താ
ലും, വെശ്യാസംഗത്താലും, ദുഷ്ടത
യാലും, ദ്രവ്യാഗ്രഹത്താലും, ദുൎബ്ബു
ദ്ധിയാലും പൂൎണ്ണതപ്പെട്ടവരായി; അ
സൂയ, കുലപാതകം, വാവാദം, ച
തി, ഈൎഷ്യ, ഇവയാൽ നിറഞ്ഞവ
രായി,

൩൦ മന്ത്രക്കാരായി, കരളക്കാരായി,
ദൈവദ്വെഷ്കളായി, അകനിന്ദ
ക്കാരായി. അഹംകാരികളായി, പ്ര
ശംസക്കാരായി, ദൊഷങ്ങളെ ഉണ്ടാ
ക്കുന്നവരായി, മാതാപിതാക്കന്മാരെ
അനുസരിക്കാത്തവരായി,

൩൧ ബുദ്ധിഹീനന്മാരായി, ഉട
മ്പടിയെ ലംഘിക്കുന്നവരായി, സ്വ
ഭാവ സ്നെഹമില്ലാത്തവരായി, യൊ
ജ്യതയില്ലാത്തവരായി, ദയയില്ലാത്ത
വരായി ഇരിക്കുന്നു:

൩൨ ഇപ്രകാരമുള്ള കാൎയ്യങ്ങളെ
ചെയ്യുന്നവർ മരണത്തിന യൊഗ്യ
ന്മാർ ആകുന്നു എന്ന, ഇവർ ദൈവ
ത്തിന്റെ ന്യായവിധിയെ അറി
ഞ്ഞിട്ടും, തങ്ങൾ തന്നെ അവയെ
ചെയ്യുന്നത മാത്രമല്ല, അവയെ ചെ
യ്യുന്നവരിൽ കൂടെ ഇഷ്ടപ്പെടുന്നു

## ൨ അദ്ധ്യായം.

മറ്റുള്ളവരിൽ പാപത്തെ കുറ്റമാ
യി വിധിച്ചിട്ട പാപം തന്നെ ചെ
യ്കയും ചെയ്യുന്നവർ യെഹൂദന്മാ
രായാലും പുറജാതിക്കാരായാലും
ഒഴികഴിവില്ലാത്തവരാകുന്നു എ
ന്നുള്ളത.

ആയതകൊണ്ട ഹെ മനുഷ്യ, വി
ധിക്കുന്ന നീ യാതൊരുത്തൻ ആയാ
ലും ഒഴികഴിവില്ലാത്തവനാകുന്നു
എന്തെന്നാൽ നീ മറ്റൊരുത്തനെ]
വിധിക്കുന്നതിൽ നീ നിന്നെ തന്നെ
ശിക്ഷെക്ക വിധിക്കുന്നു; എന്തുകൊ
ണ്ടെന്നാൽ വിധിക്കുന്ന നീ ആ കാ
ൎയ്യങ്ങളെ തന്നെ ചെയ്യുന്നു.

൨ എന്നാൽ ഇപ്രകാരമുള്ള കാൎയ്യ
ങ്ങളെ ചെയ്യുന്നവൎക്ക ദൈവത്തി
ന്റെ ന്യായവിധി സത്യത്തിൻ പ്ര
കാരം ആകുന്നു എന്ന നാം അറിയു
ന്നു.

൩ എന്നാൽ ഇപ്രകാരമുള്ള കാൎയ്യ
ങ്ങളെ ചെയ്യുന്നവരൊട വിധിച്ച,
അവയെ തന്നെ ചെയ്യുന്ന മനുഷ്യ,
നീ ദൈവത്തിന്റെ ന്യായവിധി
യിൽനിന്ന തെറ്റിപ്പൊകും എന്ന
നിരൂപിക്കുന്നുവൊ?

൪ അല്ലെങ്കിൽ ദൈവത്തിന്റെ ദ
യ നിന്നെ അനുതാപത്തിങ്കലെക്ക
ഉത്സാഹിപ്പിക്കുന്നു എന്ന അറിയാ
തെ, നീ അവന്റെ ദയയുടെയും
ക്ഷമയുടെയും ദീൎഘശാന്തതയുടെ
യും സമ്പത്തിനെ നിരസിക്കുന്നു
വൊ?

൫ എന്നാലൊ നീ നിന്റെ കഠി
നത കൊണ്ടും അനുതാപമില്ലാത്ത
ഹൃദയം കൊണ്ടും കൊപത്തിന്റെ
യും ദൈവത്തിന്റെ നീതിയുള്ള വി
ധി പ്രസിദ്ധപ്പെടുത്തുന്നതിന്റെയും
ദിവസത്തെക്ക നിനക്കായിട്ട തന്നെ
കൊപത്തെ നിക്ഷെപിക്കുന്നു;

൬ അവൻ ഒരൊരുത്തന അവന
വന്റെ പ്രവൃത്തികൾക്ക തക്കവണ്ണം
പ്രതിഫലം കൊടുക്കും:

൭ നല്ല പ്രവൃത്തിയിൽ സ്ഥിരത
യൊടെ മഹത്വത്തെയും ബഹുമാ
നത്തെയും നാശമില്ലായ്മയെയും അ
ന്വെഷിക്കുന്നവൎക്ക നിത്യജീവനെ
യും;

൮ എന്നാൽ കലഹക്കാരായി, സ
ത്യത്തെ അനുസരിക്കാതെ അന്യായ
ത്തെ അനുസരിക്കുന്നവൎക്ക ക്രൊധ
വും കൊപവും,

൯ ദൊഷം ചെയ്യുന്ന മനുഷ്യന്റെ

സകല ആത്മാവിനും വെദനയും വ്യാകുലവും, മുമ്പെ യെഹൂദന്റെയും അപ്രകാരം തന്നെ പുറജാതിക്കാരന്റെയും;

൧൦ എന്നാൽ നന്മ ചെയ്യുന്ന എല്ലാവനും മഹത്വവും, ബഹുമാനവും, സമാധാനവും, മുമ്പെ യെഹൂദനും അപ്രകാരം തന്നെ പുറജാതിക്കാരനും:

൧൧ എന്തെന്നാൽ ദൈവത്തിന പക്ഷഭെദമില്ല.

൧൨ എന്തെന്നാൽ ന്യായപ്രമാണം കൂടാതെ പാപം ചെയ്യുവർ എല്ലാവരും ന്യായപ്രമാണം കൂടാതെയും നശിച്ചു പൊകും: ന്യായപ്രമാണത്തിൻ കീഴെ പാപം ചെയ്യുവർ എല്ലാവരും ന്യായപ്രമാണത്താൽ വിധിക്കപ്പെടുകയും ചെയ്യും;

൧൩ (എന്തെന്നാൽ ന്യായപ്രമാണത്തെ കെൾക്കുന്നവർ ദൈവത്തിന്റെ മുമ്പാകെ നീതിമാന്മാർ ആകുന്നില്ല, ന്യായപ്രമാണത്തെ പ്രമാണിക്കുന്നവർ നീതീകരിക്കപ്പെടും താനും.

൧൪ എന്തുകൊണ്ടെന്നാൽ ന്യായപ്രമാണമില്ലാത്ത പുറജാതിക്കാർ ന്യായപ്രമാണത്തിലുള്ള കാൎയ്യങ്ങളെ സ്വഭാവമായി ചെയ്യുമ്പൊൾ, ന്യായപ്രമാണമില്ലാത്ത ഇവർ തങ്ങൾക്കു തങ്ങൾ തന്നെ ന്യായപ്രമാണം ആകുന്നു.

൧൫ അവരുടെ മനസ്സു കൂടെ സാക്ഷി നില്ക്കുന്നതിനാലും, അവരുടെ നിനവുകൾ തമ്മിൽ തമ്മിൽ കുററമുണ്ട, അല്ലെങ്കിൽ കുററമില്ല എന്ന നിശ്ചയിക്കുന്നതിനാലും, അവർ തങ്ങളുടെ ഹൃദയങ്ങളിൽ എഴുതപ്പെട്ട ന്യായപ്രമാണത്തിലെ പ്രവൃത്തിയെ കാണിക്കുന്നു;)

൧൬ ദൈവം എന്റെ സുവിശെഷത്തിൻ പ്രകാരം യെശു ക്രിസ്തുവിനെ കൊണ്ട മനുഷ്യരുടെ രഹസ്യങ്ങളെ ന്യായം വിധിക്കുന്ന ദിവസത്തിൽ തന്നെ.

൧൭ ഇതാ കണ്ടാലും, നീ ഒരു യെഹൂദൻ എന്ന പെർപ്പെടുകയും, ന്യായപ്രമാണത്തിൽ ആശ്രയിക്കയും, ദൈവത്തിൽ പ്രശംസ പറകയും,

൧൮ [അവന്റെ] ഇഷ്ടത്തെ അറികയും, ന്യായപ്രമാണത്തിൽനിന്ന ഉപദെശിക്കപ്പെട്ടവനായി, എററവും ശ്രെഷ്ഠ കാൎയ്യങ്ങളെ ബൊധിക്കയും;

൧൯ ന്യായപ്രമാണത്തിലുള്ള അറിവിന്റെയും സത്യത്തിന്റെയും ആകൃതിയുള്ളവനായ നീ താൻ തന്നെ കുരുടൎക്കു വഴി കാണിക്കുന്നവൻ എന്നും, അന്ധകാരത്തിലുള്ളവൎക്കു വെളിച്ചം എന്നും,

൨൦ ബുദ്ധിഹീനന്മാൎക്കു ഗുരു എന്നും, ബാലകന്മാരെ പഠിപ്പിക്കുന്നവൻ എന്നും നിശ്ചയിക്കയും ചെയ്യുന്നുവല്ലൊ.

൨൧ ആയതകൊണ്ട മറെറാരുത്തനെ പഠിപ്പിക്കുന്ന നീ നിന്നെ തന്നെ പഠിപ്പിക്കുന്നില്ലയൊ? മൊഷ്ടിക്കരുത എന്ന പ്രസംഗിക്കുന്ന നീ തന്നെ മൊഷ്ടിക്കുന്നുവൊ?

൨൨ വ്യഭിചാരം ചെയ്യരുത എന്ന പറയുന്ന നീ തന്നെ വ്യഭിചാരം ചെയ്യുന്നുവൊ? വിഗ്രഹങ്ങളെ വെറുക്കുന്ന നീ ശുദ്ധമുള്ളതിനെ കൊള്ളയിടുന്നുവൊ?

൨൩ ന്യായപ്രമാണത്തെ കുറിച്ചു പ്രശംസിക്കുന്ന നീ ന്യായപ്രമാണത്തെ ലംഘിക്കുന്നതിനാൽ ദൈവത്തെ അവമാനിക്കുന്നുവൊ?

൨൪ എന്തകൊണ്ടെന്നാൽ എഴുതപ്പെട്ടിരിക്കുന്ന പ്രകാരം തന്നെ, ദൈവത്തിന്റെ നാമം പുറജാതിക്കാരുടെ ഇടയിൽ നിങ്ങളാൽ ദുഷിക്കപ്പെടുന്നു.

൨൫ എന്തെന്നാൽ നീ ന്യായപ്രമാണത്തെ പ്രമാണിക്കുന്നു എങ്കിൽ, ചെലാകൎമ്മം പ്രയൊജനമുള്ളത ആകു

ന്നു സത്യം: എന്നാൽ നീ ന്യായപ്രമാണത്തെ ലംഘിക്കുന്നവൻ ആകുന്നു എങ്കിൽ, നിന്റെ ചെലാകൎമ്മം ചെലയില്ലായ്മയായി തീൎന്നു.

൨൬ അതുകൊണ്ട ചെലയില്ലായ്മ ന്യായപ്രമാണത്തിലെ നീതയെ പ്രമാണിച്ചാൽ, അവന്റെ ചെലയില്ലായ്മ ചെലയായിട്ടു എണ്ണപ്പെടുകയില്ലയൊ?

൨൭ പിന്നെ സ്വഭാവമായുള്ള ചെലയില്ലായ്മയും ന്യായപ്രമാണത്തെ നിവൃത്തിക്കുന്നു എങ്കിൽ, അക്ഷരംകൊണ്ടും ചെലാകൎമ്മംകൊണ്ടും ന്യായപ്രമാണത്തെ ലംഘിക്കുന്നവനായ നിന്നൊട വിധിക്കയില്ലയൊ?

൨൮ എന്തകൊണ്ടെന്നാൽ പുറമെ യെഹൂദനായവൻ യെഹൂദനല്ല; പുറമെ ജഡത്തിലുള്ള ചെലാകൎമ്മം ചെലാകൎമ്മവും അല്ല:

൨൯ എന്നാൽ ഉള്ളിൽ യെഹൂദൻ ആയിരിക്കുന്നവൻ യെഹൂദന [ആകുന്നു;] ഹൃദയത്തിലെ ചെലാകൎമ്മവും അക്ഷരത്തിലല്ല ആത്മാവിൽ [ആകുന്നു:] ഇവന്റെ പുകഴ്ച മനുഷ്യരിൽനിന്നല്ല, ദൈവത്തിൽനിന്ന തന്നെ ആകുന്നു.

## ൩ അദ്ധ്യായം.

൧ യെഹൂദന്മാരുടെ അവകാശം.— ൨൦ ന്യായപ്രമാണത്താൽ ഒരുത്തനും നീതിമാനാകപ്പെടുന്നില്ല എല്ലാവനും വിശ്വാസത്താൽ അത്രെ എന്നുള്ളത,

ആകയാൽ യെഹൂദന്റെ ശ്രേഷ്ഠത എന്ത? അല്ലെങ്കിൽ ചെലാകൎമ്മത്തിന്റെ പ്രയൊജനം എന്ത?

൨ സകല വിധത്തിലും വളരെ [ഉണ്ട:] ദൈവത്തിന്റെ വാക്യങ്ങൾ അവൎക്ക ഏല്പിക്കപ്പെട്ടതകൊണ്ട തന്നെ വിശെഷാലും.

൩ എന്തെന്നാൽ ചിലർ വിശ്വസിക്കാതെ ഇരുന്നു എങ്കിൽ എന്ത? അവരുടെ അവിശ്വാസം ദൈവത്തിന്റെ വിശ്വാസത്തെ നിഷ്ഫലമാക്കുമൊ?

൪ അത അരുതെ: നീ നിന്റെ വചനങ്ങളിൽ നീതീകരിക്കപ്പെട്ടവാനായിട്ടും, നീ ന്യായവിധിയിൽ അകപ്പെടുമ്പൊൾ ജയിപ്പാനായിട്ടും, എന്ന എഴുതപ്പെട്ടിരിക്കുന്ന പ്രകാരം, ദൈവം സത്യവാനാകട്ടെ, എന്നാൽ സകല മനുഷ്യനും അസത്യവാദി.

൫ പിന്നെയും നമ്മുടെ നീതികെട ദൈവത്തിന്റെ നീതിയെ വിശെഷതപ്പെടുത്തുന്നു എങ്കിൽ, നാം എന്ത പറയും? ക്രൊധത്തെ നടത്തുന്ന ദൈവം നീതിയില്ലാത്തവനൊ? (ഞാൻ മനുഷ്യപ്രകാരമായി പറയുന്നു,)

൬ അത അരുതെ: അപ്രകാരമായാൽ ദൈവം എങ്ങിനെ ലൊകത്തൊട ന്യായം വിധിക്കും?

൭ എന്തകൊണ്ടെന്നാൽ ദൈവത്തിന്റെ മഹത്വത്തിനായിട്ട അവന്റെ സത്യം എന്റെ അസത്യത്താൽ വൎദ്ധിച്ചു എങ്കിൽ, പിന്നെ ഞാൻ കൂടെ പാപിയായി വിധിക്കപ്പെടുന്നത എന്തിന?

൮ നന്മകൾ വരുവാനായിട്ട നാം ദൊഷങ്ങളെ ചെയ്ക എന്നും അരുതൊ? (ഞങ്ങൾ അപ്രകാരം ദുഷിക്കപ്പെടുന്നു, ഞങ്ങൾ അപ്രകാരം പറയുന്നു എന്നും ചിലർ ചൊല്ലുന്നു,) ഇവരുടെ ശിക്ഷാവിധി ന്യായമുള്ളത ആകുന്നു.

൯ പിന്നെ എന്ത? നാം വിശെഷതപ്പെട്ടിരിക്കുന്നുവൊ? ഇല്ല, ഒരുപ്രകാരത്തിലും ഇല്ല: എന്തുകൊണ്ടെന്നാൽ യെഹൂദന്മാരും പുറജാതിക്കാരുമായുള്ളവർ എല്ലാവരും പാപത്തിന കീഴുള്ളവർ ആകുന്നു എന്ന ഞങ്ങൾ മുമ്പിൽ തെളിയിച്ചിട്ടുണ്ട;

൧൦ എഴുതപ്പെട്ടിരിക്കുന്നപ്രകാരം,

നീതിമാൻ ആരുമില്ല, ഒരുത്തൻ പൊലും ഇല്ല:

൧൧ തിരിച്ചറിയുന്നവൻ ആരുമില്ല, ദൈവത്തെ അന്വെഷിക്കുന്നവൻ ഒരുത്തനുമില്ല.

൧൨ എല്ലാവരും വഴി തെറ്റി, ഒരുപൊലെ പ്രയൊജനമില്ലാത്തവരായി തീൎന്നു; ഗുണം ചെയ്യുന്നവൻ ആരുമില്ല, ഒരുത്തൻ പൊലുമില്ല.

൧൩ അവരുടെ തൊണ്ട തുറന്ന ശവകുഴി [ആകുന്നു;] തങ്ങളുടെ നാവുകൾ കൊണ്ട അവർ വഞ്ചിച്ചു; അണലികളുടെ വിഷം അവരുടെ അധരങ്ങൾക്ക കീഴെ [ഉണ്ട:]

൧൪ അവരുടെ വാ ശാപം കൊണ്ടും കൈപ്പു കൊണ്ടും നിറഞ്ഞിരിക്കുന്നു.

൧൫ അവരുടെ കാലുകൾ രക്തം ചിന്നുന്നതിന ബദ്ധപ്പെടുന്നു:

൧൬ നാശവും അരിഷ്ടതയും അവരുടെ വഴികളിൽ [ഉണ്ട:]

൧൭ സമാധാന വഴിയെയും അവർ അറിഞ്ഞിട്ടില്ല:

൧൮ അവരുടെ കണ്ണുകൾക്ക മുമ്പാകെ ദൈവഭയം ഇല്ല.

൧൯ പിന്നെ സകല വായും അടെക്കപ്പെടുവാനായിട്ടും, ദൈവത്തിന്റെ മുമ്പാകെ ലൊകം ഒക്കെയും കുറ്റമുള്ളതായി തീരുവാനായിട്ടും, ന്യായപ്രമാണം പറയുന്നത ഒക്കെയും ന്യായപ്രമാണത്തിൻ കീഴുള്ളവരൊട പറയുന്നു എന്ന നാം അറിയുന്നു.

൨൦ ഇതകൊണ്ട ന്യായപ്രമാണത്തിലെ പ്രവൃത്തികളാൽ ഒരു ജഡവും അവന്റെ മുമ്പാകെ നീതീകരിക്കപ്പെടുകയില്ല: എന്തകൊണ്ടെന്നാൽ ന്യായപ്രമാണം കൊണ്ട പാപത്തിന്റെ അറിവ [ഉണ്ടാകുന്നു]

൨൧ ¶ എന്നാൽ ഇപ്പൊൾ ന്യായപ്രമാണം കൂടാതെ ദൈവത്തിന്റെ നീതി വെളിപ്പെട്ടിരിക്കുന്നു, അത ന്യായപ്രമാണത്താലും ദീൎഘദൎശികളാലും സാക്ഷീകരിക്കപ്പെടുന്നു;

൨൨ യെശു ക്രിസ്തുവിലുള്ള വിശ്വാസത്താൽ ദൈവത്തിന്റെ നീതി തന്നെ, വിശ്വസിക്കുന്ന എല്ലാവരിലും എല്ലാവരുടെ മെലും [ഉണ്ട:] എന്തെന്നാൽ ഒട്ടും വ്യത്യാസമില്ല:

൨൩ എന്തകൊണ്ടെന്നാൽ എല്ലാവരും പാപം ചെയ്തു, ദൈവത്തിന്റെ മഹത്വത്തിന കുറവുള്ളവരായി തീൎന്നു;

൨൪ അവന്റെ കൃപയാൽ യെശു ക്രിസ്തുവിലുള്ള വീണ്ടെടുപ്പുമൂലം സൌജന്യമായി നീതീകരിക്കപ്പെട്ടിരിക്കുന്നു;

൨൫ ദൈവത്തിന്റെ ക്ഷമ കൊണ്ട മുമ്പെ കഴിഞ്ഞ പാപങ്ങളുടെ മൊചനത്തിൽ ദൈവം തന്റെ നീതിയെ കാണിപ്പാനായിട്ടു, ഇവന്റെ രക്തത്തിലുള്ള വിശ്വാസം മൂലം, ഇവനെ പരിഹാരമായിട്ടു പരസ്യമാക്കി വെച്ചു;

൨൬ അവൻ നീതിമാനും, യെശുവിൽ വിശ്വാസമുള്ളവനെ നീതീകരിക്കുന്നവനും ആകെണ്ടുന്നതിന, ഈ കാലത്തിൽ അവന്റെ നീതിയെ കാണിപ്പാനായിട്ടു തന്നെ.

൨൭ അതകൊണ്ട പ്രശംസ എവിടെ? അത തള്ളപ്പെട്ടിരിക്കുന്നു. എത ന്യായപ്രമാണത്താൽ? പ്രവൃത്തികളുടെയൊ? അല്ല; വിശ്വാസത്തിന്റെ ന്യായപ്രമാണത്താൽ തന്നെ.

൨൮ അതകൊണ്ട മനുഷ്യൻ ന്യായപ്രമാണത്തിന്റെ പ്രവൃത്തികളെ കൂടാതെ വിശ്വാസത്താൽ തന്നെ നീതീകരിക്കപ്പെടുന്നു എന്ന നാം നിശ്ചയിക്കുന്നു.

൨൯ അവൻ യെഹൂദന്മാരുടെ ദൈവം മാത്രമൊ? പുറജാതിക്കാരുടെയും കൂടെ അല്ലയൊ? അതെ, പുറജാതിക്കാരുടെയും കൂടെ നിശ്ചയം:

൩൦ അതെന്തകൊണ്ടെന്നാൽ ചെ

ലാകർമ്മത്തെ വിശ്വാസം കൊണ്ടും, ചെലയില്ലായ്മയെ വിശ്വാസത്താലും നീതീകരിക്കുന്നവൻ ഒരു ദൈവം തന്നെ [ആകുന്നു.]

൩൧ അതുകൊണ്ടു ഞങ്ങൾ വിശ്വാസത്താൽ ന്യായപ്രമാണത്തെ നിഷ്ഫലമാക്കുന്നുവൊ? അപ്രകാരമല്ല; ഞങ്ങൾ ന്യായപ്രമാണത്തെ സ്ഥിരപ്പെടുത്തുന്നതെയുള്ളു.

## ൪ അദ്ധ്യായം.

൧ അബ്രഹാമിന്റെ വിശ്വാസം അവന നീതിയായി കണക്കിടപ്പെട്ടത.—൨൨ നമ്മുടെയും അങ്ങിനെ തന്നെ ആകും എന്നുള്ളത.

ആകയാൽ ജഡത്തിൻ പ്രകാരം നമ്മുടെ പിതാവായ അബ്രാഹാം കണ്ടെത്തിയത എന്ത എന്ന നാം പറയും?

൨ എന്തെന്നാൽ അബ്രാഹാം പ്രവൃത്തികളാൽ നീതീകരിക്കപ്പെട്ടു എങ്കിൽ, അവന പുകഴ്ചയുണ്ട; എന്നാൽ ദൈവത്തിന്റെ മുമ്പാകെ ഇല്ല.

൩ എന്തെന്നാൽ വെദവാക്യം എന്ത പറയുന്നു? അബ്രഹാം ദൈവത്തെ വിശ്വസിച്ചു, അതും അവന നീതിക്കായി എണ്ണപ്പെട്ടു.

൪ എന്നാൽ പ്രവൃത്തിക്കുന്നവന പ്രതിഫലം കൃപയായിട്ട എണ്ണപ്പെടുന്നില്ല, കടമായിട്ടത്രെ.

൫ പിന്നെ പ്രവൃത്തിക്കാതെ, ഭക്തിഹീനനെ നീതീകരിക്കുന്നവനിൽ വിശ്വസിക്കുന്നവന അവന്റെ വിശ്വാസം നീതിക്കായി എണ്ണപ്പെടുന്നു

൬ അപ്രകാരം തന്നെ ആർക്ക ദൈവം പ്രവൃത്തികളെ കൂടാതെ നീതിയെ എണ്ണിക്കുന്നുവൊ, ആ മനുഷ്യന്റെ ഭാഗ്യത്തെ ദാവീദും പറയുന്നു.

൭ [എന്ത എന്നാൽ] ആരുടെ അകൃത്യങ്ങൾ മൊചിക്കപ്പെടുന്നുവൊ, ആരുടെ പാപങ്ങൾ മറെക്കപ്പെട്ടുന്നുവൊ അവർ ഭാഗ്യവാന്മാർ [ആകുന്നു.]

൮ ആർക്ക കർത്താവ പാപത്തെ എണ്ണിക്കാതെ ഇരിക്കുമൊ, ആ മനുഷ്യൻ ഭാഗ്യവാൻ.

൯ അതുകൊണ്ട ഈ ഭാഗ്യം ചെലാകർമ്മത്തിന മാത്രമൊ ചെലാകർമ്മമില്ലായ്മെക്കും കൂടെയൊ? എന്തെന്നാൽ വിശ്വാസം അബ്രാഹാമിന നീതിക്കായിട്ട എണ്ണപ്പെട്ടു എന്ന നാം പറയുന്നു.

൧൦ എന്നാൽ അത എങ്ങിനെ എണ്ണപ്പെട്ടു? അവൻ ചെലാകർമ്മത്തൊടെ ഇരുന്നപ്പൊളൊ ചെലാകർമ്മമില്ലായ്മയൊടെ ഇരുന്നപ്പൊളൊ? ചെലാകർമ്മത്തൊടെ ഇരുന്നപ്പൊളല്ല, ചെലാകർമ്മം ഇല്ലായ്മയൊടെ ഇരുന്നപ്പൊൾ തന്നെ.

൧൧ പിന്നെ അവൻ ചെലാകർമ്മമില്ലായ്മയൊടെ ഇരുന്നപ്പൊൾ, അവന [ഉണ്ടായ] വിശ്വാസത്തിന്റെ നീതിക്ക മുദ്രയായിട്ട ചെലാകർമ്മത്തിന്റെ അടയാളത്തെ പ്രാപിച്ചു, വിശ്വസിക്കുന്നവർ എല്ലാവരും ചെലാകർമ്മം ചെയ്യപ്പെട്ടില്ല എങ്കിലും, അവർക്കും കൂടെ നീതി എണ്ണപ്പെടുവാനായിട്ട, അവൻ അവരുടെ പിതാവായും;

൧൨ ചെലാകർമ്മമുള്ളവർക്ക മാത്രമല്ല, നമ്മുടെ പിതാവായ അബ്രാഹാം ചെലാകർമ്മമില്ലായ്മയൊടെ ഇരുന്നപ്പൊൾ അവന [ഉണ്ടായ] വിശ്വാസത്തിന്റെ കാലടികളിൽ നടക്കുന്നവർക്കും കൂടെ ചെലാകർമ്മത്തിന്റെ പിതാവായും ഇരിക്കെണ്ടുന്നതിന [ആകുന്നു.]

൧൩ എന്തുകൊണ്ടെന്നാൽ, അവൻ ലൊകത്തിന അവകാശി ആകും, എന്നുള്ള വാഗ്ദത്തം അബ്രാഹാമിന എങ്കിലും, അവന്റെ സന്തതിക്ക എങ്കിലും ന്യായപ്രമാണത്താലല്ല, വിശ്വാസത്തിന്റെ നീതിയാൽ ഉണ്ടായി.

൧൪ എന്തുകൊണ്ടെന്നാൽ ന്യായപ്രമാണത്താലുള്ളവർ അവകാശികൾ ആയാൽ, വിശ്വാസം വ്യൎത്ഥമായി തീൎന്നു, വാഗ്ദത്തവും നിഷ്ഫലമായി തീൎന്നു:

൧൫ എന്തെന്നാൽ ന്യായപ്രമാണം ക്രോധം ഉണ്ടാക്കുന്നു: എന്നാൽ ന്യായപ്രമാണമില്ലാത്ത ഇടത്ത ലംഘനമില്ല.

൧൬ അതുകൊണ്ട ആയത കൃപയാൽ ഉണ്ടാകുന്നതിന, വിശ്വാസത്തിൽനിന്ന ആകുന്നു; ആ വാഗ്ദത്തം സന്തതിക്ക ഒക്കെയും നിശ്ചയമാകെണ്ടുന്നതിന [ആകുന്നു;] ന്യായപ്രമാണത്താലുള്ളതിന മാത്രമല്ല,

൧൭ (ഞാൻ നിന്നെ അനെകം ജാതികൾക്ക പിതാവാക്കി എന്ന എഴുതപ്പെട്ട പ്രകാരം,) അബ്രാഹാം വിശ്വസിച്ചവനായി, മരിച്ചവരെ ജീവിപ്പിക്കുന്നവനായി, ഇല്ലാത്തവയെ ഉള്ളവയെ പൊലെ വിളിക്കുന്നവനായുള്ള ദൈവത്തിന്റെ മുമ്പാകെ, നമ്മുടെ എല്ലാവരുടെയും പിതാവായ അബ്രാഹാമിന്റെ വിശ്വാസത്തിലുള്ളതിനും കൂടെ.

൧൮ നിന്റെ സന്തതി ഇപ്രകാരം ആകും, എന്ന പറയപ്പെട്ട പ്രകാരം, അവൻ അനെകം ജാതികൾക്ക പിതാവാകുവാനായിട്ട, ആശെക്ക വിരൊധമായി ആശയൊടെ അവൻ വിശ്വസിച്ചു.

൧൯ അത്രയുമല്ല, അവൻ വിശ്വാസത്തിൽ ക്ഷീണനല്ലായ്കകൊണ്ട, എകദെശം നൂറ വയസ്സായാറെയും, അന്ന തന്റെ ശരീരം ചത്തതിനെയും സാറായുടെ ഗൎഭത്തിന്റെ ജീവനില്ലായ്മയെയും വിചാരിച്ചില്ല:

൨൦ അവൻ ദൈവത്തിന്റെ വാഗ്ദത്തത്തെ കുറിച്ച അവിശ്വാസത്താൽ സംശയിക്കാതെ, ദൈവത്തെ മഹത്വപ്പെടുത്തിയും,

൨൧ അവൻ വാഗ്ദത്തം ചെയ്തതിനെ നടത്തുവാനും പ്രാപ്തനെന്ന പൂൎണ്ണമായി നിശ്ചയിച്ചും കൊണ്ട, വിശ്വാസത്തിൽ ശക്തിപ്പെട്ടിരുന്നതെയുള്ളു.

൨൨ ആയതുകൊണ്ട തന്നെ അത അവന നീതിക്കായി എണ്ണപ്പെട്ടു.

൨൩ എന്നാൽ അത അവന എണ്ണപ്പെട്ടുത അവന്റെ നിമിത്തമായിട്ട മാത്രമല്ല, നമ്മുടെ നിമിത്തമായിട്ടും കൂടെ എഴുതപ്പെട്ടിരിക്കുന്നു.

൨൪ നമ്മുടെ കൎത്താവായ യെശുവിനെ മരിച്ചവരിൽനിന്ന ഉയിൎപ്പിച്ചവനിൽ വിശ്വസിക്കുന്ന നമുക്കും എണ്ണപ്പെടും.

൨൫ ഇവൻ നമ്മുടെ കുറ്റങ്ങൾക്കായിട്ട എല്പിക്കപ്പെട്ടു, നമ്മുടെ നീതീകരണത്തിനായിട്ട ഉയിൎപ്പിക്കപ്പെട്ടു.

## ൫ അധ്യായം.

൧ വിശ്വാസത്താൽ നീതിമാന്മാരാക്കപ്പെടുകകൊണ്ട നമുക്ക ദൈവത്തൊട സമാധാനം ഉണ്ട എന്നുള്ളത.—൧൨ പാപവും മരണവും ആദാമിനാലും.—൧൭ നീതീകരണവും ജീവനും ക്രിസ്തുവിനാലും വന്നു എന്നുള്ളത.

ആകയാൽ വിശ്വാസത്താൽ നീതീകരിക്കപ്പെട്ടിട്ട, നമ്മുടെ കൎത്താവായ യെശു ക്രിസ്തു മൂലം നമുക്ക ദൈവത്തൊട സമാധാനം ഉണ്ട:

൨ അവൻ മൂലവും നാം നില്ക്കുന്ന ഈ കൃപയിലെക്ക വിശ്വാസത്താൽ നമുക്ക പ്രവെശനം ഉണ്ട, ദൈവത്തിന്റെ മഹത്വത്തിന്റെ ആശയിൽ നാം ആനന്ദിക്കുന്നു.

൩ ഇത മാത്രമല്ല, കഷ്ടത ക്ഷമയെയും, ക്ഷമ പരിജ്ഞാനത്തെയും; പരിജ്ഞാനം ആശയെയും ഉണ്ടാക്കുന്നു എന്ന അറിഞ്ഞ,

൪ ഞങ്ങൾ കഷ്ടതകളിലും പുകഴുന്നു:

൫ എന്നാൽ ആശ ലജ്ജിപ്പിക്കുന്നി

ല്ല: എന്തകൊണ്ടെന്നാൽ ദൈവത്തിൻെറ സ്നെഹം നമ്മുടെ ഹൃദയങ്ങളിൽ നമുക്ക തരപ്പെട്ട പരിശുദ്ധാത്മാവിനാൽ പകരപ്പെടുന്നു.

൬ എന്തെന്നാൽ നാം ശക്തിയില്ലാത്തവരായിരുന്നപ്പൊൾ തന്നെ, തത്സമയത്ത ക്രിസ്തു ഭക്തിഹീനന്മാൎക്ക പകരം മരിച്ചു.

൭ എന്നാൽ ഒരു നീതിമാന പകരം ഒരുത്തൻ മരിക്കുന്നത ദുൎല്ലഭം ആകുന്നു: എങ്കിലും നല്ലവന പകരം ഒരുത്തൻ മരിപ്പാൻ കൂടി തുനിയുമായിരിക്കും.

൮ എങ്കിലൊ നാം പാപികൾ ആയിരുന്നപ്പൊൾ തന്നെ, ക്രിസ്തു നമുക്ക പകരം മരിച്ചതിനാൽ, ദൈവം നമ്മിലെക്ക തൻെറ സ്നെഹത്തെ വിശെഷതപ്പെടുത്തി.

൯ ആകയാൽ നാം ഇപ്പൊൾ അവൻെറ രക്തത്താൽ നീതീകരിക്കപ്പെട്ടിട്ട, നാം ക്രൊധത്തിൽനിന്ന അവനാൽ എററവും അധികമായി രക്ഷിക്കപ്പെടും.

൰ എന്തുകൊണ്ടെന്നാൽ നാം ശത്രുക്കൾ ആയിരുന്നപ്പൊൾ നാം ദൈവത്തൊട അവൻെറ പുത്രൻെറ മരണത്താൽ യൊജിപ്പിക്കപ്പെട്ടു എങ്കിൽ, യൊജിപ്പിക്കപ്പെട്ടിട്ട നാം അവൻെറ ജീവനാൽ എത്രയും അധികമായി രക്ഷിക്കപ്പെടും.

൰൧ അത മാത്രമല്ല, ഇപ്പൊൾ ആരുടെ മൂലം നമുക്ക യൊജിപ്പ ലഭിച്ചിരിക്കുന്നുവൊ, നമ്മുടെ കൎത്താവായ ആ യെശു ക്രിസ്തു മൂലം നാം ദൈവത്തിൽ പുകഴുകയും കൂടെ ചെയ്യുന്നു.

൰൨ അതകൊണ്ട എത പ്രകാരം ഒരു മനുഷ്യനാൽ പാപവും, പാപത്താൽ മരണവും ലൊകത്തിലെക്ക കടന്നുവൊ, അപ്രകാരം തന്നെ, എല്ലാവരും പാപം ചെയ്തിരിക്കകൊണ്ട, മരണം സകല മനുഷ്യരിലെക്കും കടന്നിരിക്കുന്നു:

൰൩ (എന്തെന്നാൽ ന്യായപ്രമാണം വരെ പാപം ലൊകത്തിൽ ഉണ്ടായിരുന്നു; ന്യായപ്രമാണം ഇല്ലാഞ്ഞിട്ട പാപം എണ്ണപ്പെടുന്നില്ല:

൰൪ എങ്കിലും മരണം ആദാം മുതൽ മൊശെ വരെക്കും, വരുവാനിരുന്നവൻെറ സ്വരൂപമായുള്ള ആദാമിൻെറ ലംഘനത്തിന സദൃശമായി പാപം ചെയ്യാത്തവരുടെ മെലും കൂടെ ഭരിച്ചു

൰൫ എന്നാലും കുററം എത പ്രകാരമൊ വരം അപ്രകാരം തന്നെ അല്ല. എന്തെന്നാൽ ഒരുത്തൻെറ അപരാധത്താൽ പലരും മരിച്ചു എങ്കിൽ, എത്ര അധികമായി ദൈവത്തിൻെറ കൃപയും, യെശു ക്രിസ്തു എന്ന ഒരു മനുഷ്യനെ കൊണ്ട കൃപയാലുള്ള ദാനവും പലൎക്കും വൎദ്ധിച്ചിരിക്കുന്നു

൰൬ പിന്നെയും ദാനം പാപം ചെയ്ത ഒരുത്തനാൽ ഉണ്ടായ പ്രകാരമല്ല: എന്തെന്നാൽ വിധി ഒന്നകൊണ്ട ശിക്ഷയിലെക്ക [ആയിരുന്നു,] എന്നാൽ വരം അനെകം അപരാധങ്ങളിൽനിന്നും നീതീകരണത്തിന [ആകുന്നു.]

൰൭ അത്രയുമല്ല ഒരുത്തൻെറ അപരാധം കൊണ്ട മരണം ആ ഒരുത്തനാൽ ഭരിച്ചു എങ്കിൽ, കൃപയുടെയും നീതീകരണത്തിലെ ദാനത്തിൻെറയും പരിപൂൎണ്ണതയെ ലഭിക്കുന്നവർ യെശു ക്രിസ്തു എന്ന ഒരുത്തനാൽ എത്രയും അധികമായി ജീവനിൽ ഭരിക്കും.)

൰൮ അതകൊണ്ട ഒരുത്തൻെറ അപരാധത്താൽ എത പ്രകാരം സകല മനുഷ്യൎക്കും ശിക്ഷെക്ക വിധി [ഉണ്ടായൊ;] അപ്രകാരം തന്നെ ഒരുത്തൻെറ നീതിയാലും സകല മനുഷ്യൎക്കും ജീവൻെറ നീതീകരണത്തിന [വരം ഉണ്ടായി.]

൰൯ എന്തെന്നാൽ എത പ്രകാരം

ഒരു മനുഷ്യന്റെ അനുസരണക്കെ
ടിനാൽ പലരും പാപികളായി ച
മയപ്പെട്ടുവൊ, അപ്രകാരം തന്നെ
ഒരുത്തന്റെ അനുസരണത്താൽ പ
ലരും നീതിമാന്മാരായി ചമയപ്പെ
ടും.
൨൦ വിശെഷിച്ചും അപരാധം വ
ൎദ്ധിപ്പാനായിട്ട ന്യായപ്രമാണം പ്ര
വെശിച്ചു. പാപം വൎദ്ധിച്ച ഇടത്ത
കൃപ എറ്റം അധികമായി വൎദ്ധി
ച്ചു താനും:
൨൧ എത പ്രകാരം പാപം മര
ണത്തിലെക്ക വാണിരുന്നുവൊ, അ
പ്രകാരം തന്നെ നമ്മുടെ കൎത്താവാ
യ യെശു ക്രിസ്തു മൂലം കൃപ നീതി
യാൽ നിത്യജീവങ്കലെക്ക വാഴുവാ
നായിട്ട [ ആകുന്നു. ]

## ൬ അദ്ധ്യായം.

൧ നാം പാപത്തിൽ വസിക്കരുത.—
൧൨ പാപം നമ്മിൽ ഭരിക്കയു
മരുത.—൨൩ മരണം പാപ
ത്തിന്റെ കൂലിയാകുന്നു എന്നുള്ള
ത.

അതകൊണ്ട നാം എന്ത പറയും?
കൃപ വൎദ്ധിക്കെണ്ടുന്നതിന നാം പാ
പത്തിൽ നിലനില്ക്കാമൊ?
൨ അത അരുതെ; പാപത്തിന മ
രിച്ചിട്ടുള്ള നാം ഇനി എങ്ങിനെ അ
തിൽ ജീവിക്കും?
൩ യെശു ക്രിസ്തുവിലെക്ക ജ്ഞാന
സ്നാനം ചെയ്യപ്പെട്ട നാം എല്ലാവ
രും അവന്റെ മരണത്തിലെക്ക ജ്ഞാ
നസ്നാനം ചെയ്യപ്പെട്ടു എന്ന നിങ്ങ
ൾ അറിയുന്നില്ലയൊ?
൪ അതകൊണ്ട ക്രിസ്തു എത പ്രകാ
രം പിതാവിന്റെ മഹത്വത്താൽ മ
രിച്ചവരിൽനിന്ന ഉയിൎപ്പിക്കപ്പെട്ട
വൊ, അപ്രകാരം തന്നെ നാമും ജീ
വന്റെ പുതുക്കത്തിൽ നടക്കെണ്ടുന്ന
തിന, നാം മരണത്തിലെക്ക ജ്ഞാ
നസ്നാനത്താൽ അവനൊട കൂടെ
അടക്കപ്പെട്ടു.
൫ എന്തകൊണ്ടെന്നാൽ അവന്റെ
മരണത്തിന്റെ സദൃശത്തിൽ നാം
കൂടെ നടപ്പെട്ടവരാകുന്നു എങ്കിൽ,
നാം അവന്റെ ഉയിൎപ്പിന്റെ [ സ
ദൃശത്തിലും ] ഇരിക്കും:
൬ നാം ഇനിമെൽ പാപത്തെ
സെവിക്കാതെ ഇരിപ്പാനായിട്ട, പാ
പശരീരം നശിച്ചുപൊകെണ്ടുന്നതി
ന, നമ്മുടെ പഴയ മനുഷ്യൻ [ അ
വനൊട ] കൂടെ കുരിശിൽ തറെക്ക
പ്പെട്ടു എന്ന നാം അറിയുന്നു.
൭ എന്തെന്നാൽ മരിച്ചവൻ പാപ
ത്തിൽനിന്ന നീതീകരിക്കപ്പെട്ടിരിക്കു
ന്നു.
൮ പിന്നെ നാം ക്രിസ്തുവിനൊട
കൂടെ മരിച്ചു എങ്കിൽ, നാം അവ
നൊട കൂടെ ജീവിച്ചിരിക്കും എന്നും
വിശ്വസിക്കുന്നു.
൯ ക്രിസ്തു മരിച്ചവരിൽനിന്ന ഉയി
ൎത്തെഴുനീറ്റിട്ടു, ഇനി മരിക്കയില്ല;
മരണം ഇനി അവനെ കൎത്തവ്യ
പ്പെടുത്തുകയില്ല എന്ന അറിയുന്നു.
൧൦ എന്തെന്നാൽ അവൻ മരിച്ച
തൊ, പാപത്തിന ഒരിക്കൽ മരിച്ചു:
അവൻ ജീവിക്കുന്നതൊ, ദൈവത്തി
ലെക്ക ജീവിക്കുന്നു.
൧൧ അപ്രകാരം തന്നെ സത്യമാ
യി നിങ്ങളും പാപത്തിന മരിച്ച
വരാകുന്നു, എങ്കിലും നമ്മുടെ കൎത്താ
വായ യെശു ക്രിസ്തുവിനാൽ ദൈവ
ത്തിന ജീവിക്കുന്നവരെന്ന വിചാരി
പ്പിൻ.
൧൨ അതകൊണ്ട പാപം, നി
ങ്ങൾ അതിന്റെ മൊഹങ്ങളിൽ അ
തിനെ അനുസരിക്കെണ്ടുന്നതിന,
നിങ്ങളുടെ മരണമുള്ള ശരീരത്തിൽ
വാഴരുത.
൧൩ അത്രയുമല്ല നിങ്ങൾ നിങ്ങ
ളുടെ അവയവങ്ങളെ അന്യായത്തി
ന്റെ ആയുധങ്ങളായി പാപത്തി
ന എല്പിക്കരുത: എന്നാൽ നിങ്ങളെ

ദൈവത്തിന മരിച്ചവരിൽനിന്ന ജീ
വിച്ചിരിക്കുന്നവരായും, നിങ്ങളുടെ
അവയവങ്ങളെ ദൈവത്തിന നീ
തിയുടെ ആയുധങ്ങളായും എല്പി
പ്പിൻ.
൧൪ എന്തുകൊണ്ടെന്നാൽ നിങ്ങൾ
ന്യായപ്രമാണത്തിൻ കിഴല്ല, കൃപ
യിൻകീഴ തന്നെ ആകകൊണ്ട, പാ
പം നിങ്ങളെ കൎത്തവ്യപ്പെടുത്തുക
യില്ല.
൧൫ പിന്നെ എന്ത? നാം ന്യായ
പ്രമാണത്തിൻ കീഴല്ല, കൃപയിൻ
കിഴ തന്നെ ആകകൊണ്ട, നാം
പാപം ചെയ്യുമൊ? അത അരുതെ
ത.
൧൬ മരണത്തിലെക്ക പാപത്തിന
എങ്കിലും, നിതിയിലെക്ക അനുസര
ണത്തിന എങ്കിലും, നിങ്ങൾ യാ
തൊരുത്തന അനുസരിപ്പാൻ നിങ്ങ
ളെ ദാസന്മാരായി എല്പിച്ചുവൊ,
നിങ്ങൾ അനുസരിക്കുന്നവന്റെ ദാ
സന്മാർ ആകുന്നു എന്ന നിങ്ങൾ അ
റിയുന്നില്ലയൊ?
൧൭ എന്നാൽ നിങ്ങൾ പാപത്തി
ന ദാസന്മാർ ആയിരുന്നു, എങ്കിലും
നിങ്ങൾക്ക എല്പിക്കപ്പെട്ട ഉപദെശ
ത്തിന്റെ മാതൃകയെ നിങ്ങൾ മനഃ
പൂൎവ്വത്തൊടെ അനുസരിച്ചതകൊ
ണ്ട ദൈവത്തിന സ്തൊത്രം.
൧൮ എന്നാൽ പാപത്തിൽനിന്ന
വിടുവിക്കപ്പെട്ട, നിങ്ങൾ നിതിക്ക
ദാസന്മാരായി തീൎന്നു.
൧൯ നിങ്ങളുടെ ജഡത്തിലെ ശ
ക്തിഹീനതയുടെ നിമിത്തം ഞാൻ
മനുഷ്യപ്രകാരമായി പറയുന്നു: എ
തപ്രകാരം നിങ്ങൾ നിങ്ങളുടെ അ
വയവങ്ങളെ അശുദ്ധിക്കും അക്രമ
ത്തിലെക്ക അക്രമത്തിനും ദാസന്മാ
രായി എല്പിച്ചുവൊ; അപ്രകാരം
തന്നെ ഇപ്പൊൾ നിങ്ങളുടെ അവ
യവങ്ങളെ ശുദ്ധിയിലെക്ക നീതി
ക്കും ദാസന്മാരായി എല്പിപ്പിൻ.
൨൦ എന്തെന്നാൽ നിങ്ങൾ പാപ
ത്തിനദാസന്മാർ ആയിരുന്നപ്പൊൾ,
നിങ്ങൾ നിതിയിൽനിന്ന വെർപെ
ട്ടവരായിരുന്നു.
൨൧ ആകയാൽ നിങ്ങൾ ഇപ്പൊ
ൾ ലജ്ജിക്കുന്ന കാൎയ്യങ്ങളിൽ അന്ന
നിങ്ങൾക്ക എന്ത ഫലം ഉണ്ടായി?
എന്തെന്നാൽ ആ കാൎയ്യങ്ങളുടെ അ
വസാനം മരണം [ആകുന്നു.]
൨൨ എന്നാൽ ഇപ്പൊൾ നിങ്ങൾ
പാപത്തിൽനിന്ന വിടുവിക്കപ്പെട്ട,
ദൈവത്തിന ദാസന്മാരായി തിൎന്നി
ട്ട, നിങ്ങൾക്ക ശുദ്ധിയിലെക്ക നിങ്ങ
ളുടെ ഫലവും, അവസാനം നിത്യ
ജീവനും ഉണ്ട.
൨൩ എന്തെന്നാൽ പാപത്തിന്റെ
കൂലി മരണം [ആകുന്നു:] എന്നാൽ
ദൈവത്തിന്റെ ദാനം നമ്മുടെ ക
ൎത്താവായ യെശു ക്രിസ്തു മൂലം നിത്യ
ജീവൻ [ആകുന്നു.]

## ൭ അദ്ധ്യായം.

൧ ഒരു മനുഷ്യൻ ജീവനൊടിരി
ക്കുമ്പൊൾ അല്ലാതെ പിന്നെ ഒ
രു ന്യായപ്രമാണത്തിന്നും അവ
ന്റെ മെൽ അധികാരമില്ല.—൭
ന്യായപ്രമാണം പാപമല്ല.—
൧൨ അത ശുദ്ധവും നീതിയും ന
ന്മയും ഉള്ളത അത്രെ ആകുന്നു
ത.

സഹൊദരന്മാരെ, ഒരു മനുഷ്യൻ
ജീവനൊടിരിക്കുന്നെടത്തൊളം ന്യാ
യപ്രമാണത്തിന അവന്റെ മെൽ
അധികാരം ഉണ്ട എന്ന നിങ്ങൾ
അറിയുന്നില്ലയൊ? (ഞാൻ ന്യായ
പ്രമാണത്തെ അറിയുന്നവരൊട പ
റയുന്നു.)
൨ എന്തെന്നാൽ ഭൎത്താവുള്ള സ്ത്രീ
അവളുടെ ഭൎത്താവ ജീവിച്ചിരിക്കു
ന്നെടത്തൊളം ന്യായപ്രമാണത്താ
ൽ അവനൊട കെട്ടപ്പെട്ടിരിക്കുന്നു;
എന്നാൽ ഭൎത്താവ മരിച്ചു എങ്കിൽ,

അവൾ തന്റെ ഭൎത്താവിന്റെ ന്യായപ്രമാണത്തിൽനിന്ന വിടപ്പെട്ടിരിക്കുന്നു.

൩ അതുകൊണ്ട അവളുടെ ഭൎത്താവ ജീവനൊടിരിക്കുമ്പൊൾ, അവൾ മറെറാരു പുരുഷന ആയിരുന്നാൽ, അവൾ വ്യഭിചാരണി എന്ന വിളിക്കപ്പെടും: എന്നാലൊ അവളുടെ ഭൎത്താവ മരിച്ചു എങ്കിൽ, അവൾ ആ ന്യായപ്രമാണത്തിൽനിന്ന വിടപ്പെട്ടവൾ ആകുന്നു; അവൾ മറെറാരു പുരുഷന ആയിരുന്നാലും, വ്യഭിചാരണി ആകയില്ല.

൪ അപ്രകാരം തന്നെ, എന്റെ സഹോദരന്മാരെ, നാം ദൈവത്തിന ഫലം കൊടുപ്പാനായിട്ട, നിങ്ങൾ മരിച്ചവരിൽനിന്ന ഉയിൎത്തെഴുനില്ക്കപ്പെട്ടവനായ മറെറാരുത്തന ആകെണ്ടുന്നതിന, നിങ്ങളും ക്രിസ്തുവിന്റെ ശരീരത്താൽ ന്യായപ്രമാണത്തിന മരിച്ചവരായി തീൎന്നു.

൫ എന്തുകൊണ്ടെന്നാൽ നാം ജഡത്തിൽ ആയിരുന്നപ്പൊൾ, ന്യായപ്രമാണത്താൽ ഉണ്ടായ പാപവികാരങ്ങൾ, മരണത്തിലെക്ക ഫലം കൊടുക്കെണ്ടുന്നതിന, നമ്മുടെ അവയവങ്ങളിൽ വ്യാപരിച്ചു.

൬ എങ്കിലും ഇപ്പൊൾ, നാം അക്ഷരത്തിന്റെ പഴക്കത്തിൽ അല്ല, ആത്മാവിന്റെ പുതുക്കത്തിൽ തന്നെ സെവിപ്പാനായിട്ട, നാം അകപ്പെട്ടിരുന്നതിന മരിച്ചിരിക്കകൊണ്ട, നാം ന്യായപ്രമാണത്തിൽനിന്ന വിടുവിക്കപ്പെട്ടിരിക്കുന്നു.

൭ അതുകൊണ്ട നാം എന്ത പറയും? ന്യായപ്രമാണം പാപമൊ? അത അരുതെ: എങ്കിലും ന്യായപ്രമാണത്താൽ അല്ലാതെ ഞാൻ പാപത്തെ അറിക ഉണ്ടായിട്ടില്ല: എന്തെന്നാൽ നീ മൊഹിക്കരുത, എന്ന ന്യായപ്രമാണം ചൊല്ലാതെ ഇരുന്നാൽ, ഞാൻ മൊഹത്തെ അറിയാതെ ഇരുന്നെനെ.

൮ എന്നാലും പാപം, കല്പനയാൽ സമയം ലഭിച്ചിട്ട, സകല വിധ മൊഹത്തെയും എന്നിൽ ഉണ്ടാക്കി. എന്തെന്നാൽ ന്യായപ്രമാണം കൂടാതെ പാപം ചത്തതായിരുന്നു.

൯ മുമ്പെ ന്യായപ്രമാണം കൂടാതെ ഞാൻ ജീവിച്ചിരുന്നു: എന്നാലൊ കല്പന വന്നപ്പൊൾ, പാപം പിന്നെയും ഉയിൎത്തു, ഞാനും മരിച്ചു.

൰ ജീവനായിട്ടുള്ള കല്പന മരണത്തിനായിട്ട എന്ന ഞാൻ കണ്ടെത്തുകയും ചെയ്തു.

൰൧ എന്തെന്നാൽ പാപം, കല്പനയാൽ സമയം ലഭിച്ചിട്ട, എന്നെ വഞ്ചിച്ചു, അതിനാൽ [എന്നെ] കൊന്നു.

൰൨ അതുകൊണ്ട ന്യായപ്രമാണം ശുദ്ധമുള്ളതും, കല്പന ശുദ്ധവും, നീതിയും, നന്മയുമുള്ളതും [ആകുന്നു.]

൰൩ അതുകൊണ്ട നന്മയായുള്ളത ഇനിക്ക മരണമായി തീൎന്നുവൊ? അത അരുതെ: എന്നാലും പാപം കല്പനയാൽ എററവും പാപമുള്ളതായി തീരുവാനായിട്ട, പാപം നന്മയായുള്ളതിനാൽ എന്നിൽ മരണം ഉണ്ടാക്കി, പാപമെന്ന കാണപ്പെടെണ്ടുന്നതിന തന്നെ.

൰൪ എന്തുകൊണ്ടെന്നാൽ ന്യായപ്രമാണം ആത്മാവായുള്ളതാകുന്നു എന്ന നാം അറിയുന്നു: ഞാനൊ പാപത്തിന കീഴെ വില്ക്കപ്പെട്ട, ജഡമായുള്ളവൻ ആകുന്നു.

൰൫ എന്തെന്നാൽ ഞാൻ പ്രവൃത്തിക്കുന്നത ഇനിക്ക ബൊധിക്കുന്നില്ല: ഞാൻ എതിനെ ഇച്ശിക്കുന്നുവൊ, അതിനെ ഞാൻ ചെയ്യുന്നില്ല: ഞാൻ എതിനെ വെറുക്കുന്നുവൊ, അതിനെ ഞാൻ ചെയ്യുന്നു താനും.

൰൬ പിന്നെ ഞാൻ ഇച്ശിക്കാത്തതിനെ ചെയ്യുന്നു എങ്കിൽ, ന്യായപ്രമാ

ന്നം നല്ലത എന്ന ഞാൻ സമ്മതിക്കുന്നു.

൧൭ ആകയാൽ ഇപ്പൊൾ ഞാൻ അല്ല, എന്നിൽ വസിക്കുന്ന പാപം തന്നെ അതിനെ പ്രവൃത്തിക്കുന്നു.

൧൮ എന്തുകൊണ്ടെന്നാൽ എന്നിൽ (എന്റെ ജഡത്തിൽ തന്നെ എന്ന പൊരുൾ,) നന്മ വസിക്കുന്നില്ല എന്ന ഞാൻ അറിയുന്നു: എന്തെന്നാൽ ഇച്ശിക്കുക എന്നത എന്നൊട കൂടെ ഉണ്ട, എങ്കിലും നന്മ പ്രവൃത്തിക്കുക എന്നത ഞാൻ കാണുന്നില്ല.

൧൯ എന്തെന്നാൽ ഞാൻ ഇച്ശിക്കുന്ന നന്മയെ ഞാൻ ചെയ്യുന്നില്ല: ഞാൻ ഇച്ശിക്കാത്ത ആ ദൊഷത്തെ ഞാൻ പ്രവൃത്തിക്കുന്നു താനും.

൨൦ അങ്ങിനെ ഞാൻ ഇച്ശിക്കാത്തതിനെ ചെയ്യുന്നു എങ്കിൽ, ഞാനല്ല, എന്നിൽ വസിക്കുന്ന പാപം തന്നെ അതിനെ പ്രവൃത്തിക്കുന്നു.

൨൧ ഇതുകൊണ്ട ഞാൻ നന്മ ചെയ്വാൻ ഇച്ശിക്കുമ്പൊൾ, ദൊഷം എന്നൊട കൂടെ വസിക്കുന്നു എന്ന ഒരു പ്രമാണത്തെ ഞാൻ കാണുന്നു.

൨൨ എന്തെന്നാൽ ഉള്ളിലെ മനുഷ്യപ്രകാരം ഞാൻ ദൈവത്തിന്റെ ന്യായപ്രമാണത്തിൽ ഇഷ്ടപ്പെടുന്നു.

൨൩ എന്നാലൊ എന്റെ അവയവങ്ങളിൽ എന്റെ മനസ്സിന്റെ പ്രമാണത്തിന നെരെ പൊരുതുകയും, എന്റെ അവയവങ്ങളിൽ ഉള്ള പാപത്തിന്റെ പ്രമാണത്തിന എന്നെ അടിമപ്പെടുത്തുകയും ചെയ്യുന്ന മറ്റൊരു പ്രമാണത്തെ ഞാൻ കാണുന്നു.

൨൪ ഞാൻ അരിഷ്ടനായ മനുഷ്യൻ! ഈ മരണ ശരീരത്തിൽനിന്ന എന്നെ ആര രക്ഷിക്കും?

൨൫ നമ്മുടെ കൎത്താവായ യെശു ക്രിസ്തു മൂലമായി ഞാൻ ദൈവത്തിന സ്തൊത്രം ചെയ്യുന്നു. അതുകൊണ്ട ഞാൻ തന്നെ മനസ്സുകൊണ്ട ദൈവത്തിന്റെ ന്യായപ്രമാണത്തിനും, ജഡം കൊണ്ട പാപത്തിന്റെ പ്രമാണത്തിനും ശുശ്രൂഷചെയ്യുന്നു.

## ൮ അദ്ധ്യായം.

൧ കുറവിധിയിൽനിന്ന ഇന്നിന്നവർ വെർപ്പെട്ടിരിക്കുന്നു എന്നുള്ളത. ൫, ൧൩ ജഡത്തിൽനിന്ന ഇന്ന ദൊഷവും —൯, ൧൪ ആത്മാവിൽനിന്ന ഇന്ന നന്മയും —൧൭ ദൈവത്തിന്റെ പുത്രന്മാരായിരിക്കുന്നതിൽനിന്ന ഇന്ന നന്മയും വരുന്നു എന്നുള്ളത.

അതുകൊണ്ട ഇപ്പൊൾ ജഡപ്രകാരമല്ല, ആത്മാവിൻ പ്രകാരം തന്നെ നടക്കുന്നവരായ ക്രിസ്തു യെശുവിലുള്ളവൎക്ക ഒരു ശിക്ഷാവിധിയുമില്ല.

൨ എന്തുകൊണ്ടെന്നാൽ ക്രിസ്തു യെശുവിൽ ജീവന്റെ ആത്മാവിന്റെ ന്യായപ്രമാണം എന്നെ പാപത്തിന്റെയും മരണത്തിന്റെയും ന്യായപ്രമാണത്തിൽനിന്ന വിടുവിച്ചിരിക്കുന്നു.

൩ എന്തെന്നാൽ ജഡത്താൽ ക്ഷീണമായിരുന്ന ന്യായപ്രമാണത്തിന ചെയ്വാൻ കഴിയാഞ്ഞത, ദൈവം തന്റെ സ്വന്ത പുത്രനെ പാപമുള്ള ജഡത്തിന്റെ സദൃശമായും, പാപത്തിന ബലിക്കായിട്ടും അയച്ച, ജഡത്തിൽ പാപത്തെ ശിക്ഷെക്ക വിധിച്ചു:

൪ ജഡപ്രകാരമല്ല, ആത്മാവിൻ പ്രകാരം തന്നെ നടക്കുന്നവരായ നമ്മിൽ ന്യായപ്രമാണത്തിന്റെ നീതി നിവൃത്തിയാകെണ്ടുന്നതിന [ആകുന്നു]

൫ എന്തെന്നാൽ ജഡപ്രകാരമുള്ളവർ ജഡത്തിന്റെ കാൎയ്യങ്ങളെയും, ആത്മാവിൻ പ്രകാരമുള്ളവർ ആത്മാവിന്റെ കാൎയ്യങ്ങളെയും ചിന്തിക്കുന്നു.

൬ പിന്നെ ജഡത്തിലെ ചിന്ത മര

ണം: ആത്മാവിലെ ചിന്ത ജീവനും സമാധാനവും [ആകുന്നു]

൭ എന്തുകൊണ്ടെന്നാൽ ജഡത്തിലെ ചിന്ത ദൈവത്തൊട ശത്രുത [ആകുന്നു:] അത ദൈവത്തിന്റെ ന്യായപ്രമാണത്തിന കീഴ്പെടുന്നതുമില്ല, [കീഴ്പെടുവാൻ] കഴിയുന്നതുമല്ല.

൮ ആകയാൽ ജഡത്തിലുള്ളവർ ദൈവത്തെ പ്രസാദിപ്പിപ്പാൻ കഴികയില്ല.

൯ എന്നാലൊ ദൈവത്തിന്റെ ആത്മാവ നിങ്ങളിൽ വസിക്കുന്നു എങ്കിൽ, നിങ്ങൾ ജഡത്തിലല്ല, ആത്മാവിൽ അത്രെ ആകുന്നു. യാതൊരുത്തന ക്രിസ്തുവിന്റെ ആത്മാവ ഇല്ലാതെ ഇരിക്കുന്നുവൊ, അവൻ അവനുള്ളവനല്ല.

൧൦ പിന്നെ ക്രിസ്തു നിങ്ങളിൽ [ഇരിക്കുന്നു] എങ്കിൽ, ശരീരം പാപത്തിൻ നിമിത്തം മരിച്ചത [ആകുന്നു;] എങ്കിലും ആത്മാവ നീതിയുടെ നിമിത്തം ജീവൻ [ആകുന്നു.]

൧൧ അത്രയുമല്ല യെശുവിനെ മരിച്ചവരിൽനിന്ന ഉയിൎപ്പിച്ചവന്റെ ആത്മാവ നിങ്ങളിൽ വസിക്കുന്നു എങ്കിൽ, ക്രിസ്തുവിനെ മരിച്ചവരിൽനിന്ന ഉയിൎപ്പിച്ചവൻ നിങ്ങളിൽ വസിക്കുന്ന തന്റെ ആത്മാവിനെ കൊണ്ട നിങ്ങളുടെ മരണമുള്ള ശരീരങ്ങളെയും ജീവിപ്പിക്കും.

൧൨. അതകൊണ്ട സഹൊദരന്മാരെ, നാം കടക്കാർ ആകുന്നു, ജഡപ്രകാരം ജീവിപ്പാൻ ജഡത്തിനല്ല.

൧൩ എന്തെന്നാൽ നിങ്ങൾ ജഡപ്രകാരം ജീവിക്കുന്നു എങ്കിൽ, നിങ്ങൾ മരിക്കും: എന്നാൽ നിങ്ങൾ ആത്മാവിനെ കൊണ്ട ശരിരത്തിന്റെ പ്രവൃത്തികളെ മരിപ്പിക്കുന്നു എങ്കിൽ, നിങ്ങൾ ജീവിക്കും.

൧൪ എന്തുകൊണ്ടെന്നാൽ എത്ര പെർ ദൈവത്തിന്റെ ആത്മാവിനാൽ നടത്തപ്പെടുന്നുവൊ, അവർ ദൈവത്തിന്റെ പുത്രന്മാർ ആകുന്നു.

൧൫ എന്തെന്നാൽ നിങ്ങൾ പിന്നെയും ഭയത്തിന അടിമയുടെ ആത്മാവിനെ പ്രാപിച്ചില്ല; പുത്രസ്വീകാരത്തിന്റെ ആത്മാവിനെ തന്നെ പ്രാപിച്ചു, അതിനാൽ, അബ്ബാ, പിതാവെ, എന്ന നാം വിളിക്കുന്നു.

൧൬ നാം ദൈവത്തിന്റെ മക്കൾ ആകുന്നു എന്ന ആ ആത്മാവ നമ്മുടെ ആത്മാവിനൊട കൂടെ സാക്ഷീകരിക്കുന്നു.

൧൭ വിശെഷിച്ചും നാം മക്കൾ എങ്കിൽ, അവകാശികളും; ദൈവത്തിന്റെ അവകാശികളും, നാമും കൂടെ മഹത്വപ്പെടുവാനായിട്ട, നാം കൂടെ കഷ്ടപ്പെടുന്നു എങ്കിൽ, ക്രിസ്തുവിന്റെ കൂട്ടവകാശികളും [ആകുന്നു.]

൧൮ എന്തെന്നാൽ ഇപ്പൊഴത്തെ കാലത്തിലെ കഷ്ടങ്ങൾ നമ്മിൽ വെളിപ്പെടുവാനുള്ള മഹത്വത്തൊട [ഉപമിക്കപ്പെടുവാൻ] യൊഗ്യമുള്ളവയല്ല എന്ന ഞാൻ വിചാരിക്കുന്നു.

൧൯ എന്തെന്നാൽ സൃഷ്ടിയുടെ മഹാ ആശ ദൈവത്തിന്റെ പുത്രന്മാരുടെ പ്രസിദ്ധത്തിന ആശയൊടെ കാത്തിരിക്കുന്നു.

൨൦ എന്തെന്നാൽ സൃഷ്ടി മനസ്സൊടെ അല്ല, [അതിനെ] ആശയിൽ കീഴാക്കിയവനാൽ അത്രെ മായെക്ക കീഴാക്കപ്പെട്ടത;

൨൧ എന്തകൊണ്ടെന്നാൽ സൃഷ്ടി തന്നെ ദൈവത്തിന്റെ പുത്രന്മാരുടെ മഹത്വമുള്ള സ്വാതന്ത്ര്യത്തിലെക്ക നാശത്തിന്റെ അടിമയിൽനിന്ന സ്വാതന്ത്ര്യപ്പെടും.

൨൨ എന്തെന്നാൽ സൎവ്വ സൃഷ്ടിയും ഇത വരെ ഞെരങ്ങി, ഒന്നിച്ച അതിവെദനപ്പെടുന്നു എന്ന നാം അറിയുന്നു.

൨൩ അത മാത്രമല്ല, ആത്മാവി

ന്റെ ആദ്യഫലങ്ങൾ ഉള്ളവരായ
നാമും കൂടെ, നമ്മുടെ ശരീരത്തി
ന്റെ വീണ്ടെടുപ്പായ പുത്രസ്വീകാ
രത്തിന ആശയൊടെ കാത്തുകൊ
ണ്ടു, നമ്മുടെ ഉള്ളിൽ ഞരങ്ങുന്നു.

൨൪ എന്തെന്നാൽ നാം ആശയാ
ൽ രക്ഷിക്കപ്പെടുന്നു: എന്നാൽ കാ
ണപ്പെടുന്ന ആശ ആശയല്ല: എ
ന്തെന്നാൽ ഒരുത്തൻ കാണുന്നതിന
എന്തിന ആശപ്പെടുന്നു?

൨൫ എന്നാൽ നാം കാണാത്തതി
ന ആശപ്പെടുന്നു എങ്കിൽ, അതി
നായിട്ട നാം ക്ഷമയൊടെ കാത്തി
രിക്കുന്നു.

൨൬ അപ്രകാരം ആത്മാവും നമ്മു
ടെ ബലഹീനതകൾക്ക സഹായി
ക്കുന്നു: എന്തെന്നാൽ നാം വെണ്ടും
പ്രകാരം പ്രാർത്ഥിക്കെണ്ടുന്നത ഇന്ന
ത എന്ന നാം അറിയുന്നില്ല; എന്നാ
ലും ആത്മാവ തന്നെ ചൊല്ലികൂടാ
ത്ത ഞരക്കങ്ങളൊടെ നമുക്ക വെ
ണ്ടി പ്രാർത്ഥിക്കുന്നു.

൨൭ അവൻ ദൈവത്തിന്റെ [ഇ
ഷ്ടു] പ്രകാരം ശുദ്ധമുള്ളവൎക്ക വെ
ണ്ടി പ്രാർത്ഥിക്കുന്നതകൊണ്ടു, ഹൃദയ
ങ്ങളെ ശൊധന ചെയ്യുന്നവൻ ആ
ത്മാവിന്റെ വിചാരം ഇന്നത എന്ന
അറിയുന്നു.

൨൮ വിശെഷിച്ചും ദൈവത്തെ
സ്നെഹിക്കുന്നവരും അവന്റെ മുൻ
നിശ്ചയപ്രകാരം വിളിക്കപ്പെട്ടവരു
മായുള്ളവൎക്ക എല്ലാ കാൎയ്യങ്ങളും ന
ന്മെക്കായിട്ട കൂടെ വ്യാപരിക്കുന്നു എ
ന്ന നാം അറിയുന്നു.

൨൯ എന്തുകൊണ്ടെന്നാൽ അനെ
കം സഹൊദരന്മാരിൽ അവൻ ആ
ദ്യജാതനായിരിക്കെണ്ടുന്നതിന, അ
വൻ മുൻ അറിഞ്ഞവരെ തന്റെ പു
ത്രന്റെ സ്വരൂപത്തൊട അനുരൂ
പപ്പെടുവാൻ മുൻ നിയമിച്ചു.

൩൦ അത്രയുമല്ല അവൻ എവരെ
മുൻ നിയമിച്ചുവൊ, അവരെയും
അവൻ വിളിച്ചു; എവരെ അവൻ
വിളിച്ചുവൊ, അവരെയും അവൻ
നീതീകരിച്ചു; എവരെ അവൻ നീ
തീകരിച്ചുവൊ, അവരെയും അവൻ
മഹത്വപ്പെടുത്തി.

൩൧ പിന്നെ നാം ഈ കാൎയ്യങ്ങ
ളെ കുറിച്ച എന്ത പറയും? ദൈവം
നമുക്ക വെണ്ടി ആയാൽ, നമുക്ക വി
രൊധമായിട്ട ആര?

൩൨ തന്റെ സ്വന്ത പുത്രനൊട
കരുണ ചെയ്യാതെ, നമുക്ക എല്ലാവ
ൎക്കും വെണ്ടി അവനെ എല്പിച്ചവൻ
ഇവനൊട കൂടെ സകല കാൎയ്യങ്ങ
ളെയും നമുക്ക എങ്ങിനെ സൌജ
ന്യമായി തരാതെ ഇരിക്കും?

൩൩ ദൈവത്താൽ തെരിഞ്ഞെടു
ക്കപ്പെട്ടവരെ ആര അപവാദം പ
റയും? നീതീകരിക്കുന്നവൻ ദൈവം.

൩൪ ശിക്ഷെക്ക വിധിക്കുന്നവൻ
ആര? മരിച്ചവൻ ക്രിസ്തു, അത്രയുമ
ല്ല അവൻ ഉയിർത്തെഴുനീറ്റുമിരി
ക്കുന്നു, അവൻ ദൈവത്തിന്റെ വ
ലത്ത ഭാഗത്ത തന്നെ ഇരിക്കുന്നു, അ
വൻ നമുക്ക വെണ്ടി പ്രാർത്ഥിക്കയും
ചെയ്യുന്നു.

൩൫ ക്രിസ്തുവിന്റെ സ്നെഹത്തിൽ
നിന്ന ആര നമ്മെ വെർതിരിക്കും?
സങ്കടമൊ, പരവശമൊ, പീഡ
യൊ, ക്ഷാമമൊ, നഗ്നതയൊ, ആ
പത്തൊ, വാളൊ?

൩൬ നിന്റെ നിമിത്തമായിട്ട ഞ
ങ്ങൾ നാൾ മുഴുവനും കൊല്ലപ്പെ
ട്ടും, കുലെക്ക ആടുകൾ പൊലെ ക
ണക്കിടപ്പെട്ടും ഇരിക്കുന്നു, എന്ന എ
ഴുതപ്പെട്ട പ്രകാരം തന്നെ.

൩൭ അത്രയുമല്ല ഇവയിൽ ഒക്കെ
യും നാം നമ്മെ സ്നെഹിച്ചവന്റെ
മൂലമായി എററവും ജയം കൊള്ളു
ന്നു.

൩൮ എന്തുകൊണ്ടെന്നാൽ മരണം
എങ്കിലും, ജീവൻ എങ്കിലും, ദൂതന്മാർ
എങ്കിലും, പ്രഭുത്വങ്ങൾ എങ്കിലും,

അധികാരങ്ങൾ എങ്കിലും, നില്ക്കുന്നവ എങ്കിലും, വരുവാനുള്ളവ എങ്കിലും;

൩൯ ഉയരം എങ്കിലും, ആഴം എങ്കിലും, മറ്റ യാതൊരു സൃഷ്ടി എങ്കിലും നമ്മെ നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിലുള്ള ദൈവ സ്നെഹത്തിൽനിന്ന വെർതിരിപ്പാൻ പ്രാപ്തിയാകയില്ല എന്ന ഇനിക്ക നിശ്ചയം ഉണ്ട.

## ൯ അദ്ധ്യായം.

൧ യെഹൂദന്മാരെ കുറിച്ച പൌലുസിന്റെ ദുഃഖം.—൭ അബ്രാഹാമിന്റെ പുത്രന്മാർ എല്ലാവരും വാഗ്ദത്തത്തിന്റെ പുത്രന്മാരല്ല എന്നുള്ളത.—൨൫ പുറജാതിക്കാരെ വിളിക്കയും യെഹൂദന്മാരെ തള്ളുകയും ചെയ്യുന്നത.

ഞാൻ ക്രിസ്തുവിൽ അസത്യം പറയാതെ സത്യം തന്നെ പറയുന്നു, ഇനിക്ക മഹാ ദുഃഖവും എന്റെ ഹൃദയത്തിൽ ഇടവിടാതെ വെദനയും ഉണ്ട എന്ന.

൨ എന്റെ മനസ്സ കൂടെ പരിശുദ്ധാത്മാവിൽ ഇനിക്ക സാക്ഷി നില്ക്കുന്നു.

൩ എന്തെകൊണ്ടെന്നാൽ എന്റെ സഹൊദരന്മാരായി, ജഡപ്രകാരം എന്റെ ബന്ധുക്കളായുള്ളവൎക്ക പകരം ഞാൻ തന്നെ ക്രിസ്തുവിൽനിന്ന ഒരു ശാപം ആകുവാൻ ഇനിക്ക ആഗ്രഹിക്കാം:

൪ അവർ യിസ്രാഎൽകാർ ആകുന്നു, പുത്ര സ്വീകാരവും, മഹത്വവും, നിയമങ്ങളും, വെദപ്രമാണ ദാനവും, ദൈവശുശ്രൂഷയും, വാഗ്ദത്തങ്ങളും അവൎക്കുള്ളവ ആകുന്നു:

൫ പിതാക്കന്മാർ അവരുടെ [ആകുന്നു,] അവരിൽനിന്ന ജഡപ്രകാരം ക്രിസ്തുവും [ഉണ്ടായി,] ഇവൻ എന്നെക്കും സ്തുതിക്കപ്പെട്ട സകലത്തിനും മെലെ ദൈവം ആകുന്നു. ആമെൻ.

൬ ഈ ദൈവത്തിന്റെ വചനം നിഷ്ഫലമായി തീൎന്നു എന്ന പൊലെ അല്ല; എന്തകൊണ്ടെന്നാൽ യിസ്രാഎലിൽ ഉള്ളവർ എല്ലാവരും യിസ്രാഎല്ക്കാരല്ല.

൭ പിന്നെയും അവർ അബ്രാഹാമിന്റെ സന്തതിയാകകൊണ്ട, എല്ലാവരും പുത്രന്മാരുമല്ല: ഇസ്സാക്കിൽ അത്രെ നിനക്ക സന്തതി വിളിക്കപ്പെടും.

൮ അത എന്തെന്നാൽ ജഡത്തിലെ പുത്രന്മാരായ ഇവർ ദൈവത്തിന്റെ പുത്രന്മാരല്ല; വാഗ്ദത്തത്താലുള്ള പുത്രന്മാരത്രെ സന്തതിക്കായി എണ്ണപ്പെടുന്നു.

൯ എന്തെന്നാൽ ആ വാഗ്ദത്തത്തിന്റെ വാക്ക ഇത [ആകുന്നു,] ൦രം കാലത്തിൻ പ്രകാരം ഞാൻ വരും, അപ്പൊൾ സാറായിക്ക ഒരു പുത്രൻ ഉണ്ടാകും.

൧൦ ഇത മാത്രവുമല്ല; റെബെക്കായും നമ്മുടെ പിതാവായ ഇസ്സാക്ക എന്ന ഒരുത്തനാൽ ഗൎഭം ധരിച്ചതിന്റെ ശെഷം,

൧൧ (മക്കൾ ജനിക്കാതെയും, ഗുണമെങ്കിലും ദൊഷമെങ്കിലും ചെയ്യാതെയും ഇരിക്കുമ്പൊൾ തന്നെ, തെരിഞ്ഞെടുപ്പിൻ പ്രകാരം ദൈവത്തിന്റെ നിശ്ചയം ക്രിയകളിൽനിന്നല്ല, വിളിക്കുന്നവനിൽനിന്ന തന്നെ സ്ഥിരപ്പെടെണ്ടുന്നതിന,)

൧൨ മൂത്തവൻ ഇളയവനെ സെവിക്കും എന്ന അവളൊട ചൊല്ലപ്പെട്ടു.

൧൩ എഴുതപ്പെട്ടിരിക്കുന്ന പ്രകാരം, ഞാൻ യാക്കൊബിനെ സ്നെഹിച്ചു, ഏശാവിനെ പകച്ചു.

൧൪ അതകൊണ്ട നാം എന്ത പറയും? ദൈവത്തിന്റെ പക്കൽ നീതികെട [ഉണ്ടൊ?] അത അരുതെ.

൧൫ എന്തെന്നാൽ അവൻ മൊശെയൊട പറയുന്നു, ഞാൻ എവനൊട കരുണ ചെയ്വാൻ, ഇച്ശിക്കുന്നുവൊ, അവനൊട കരുണ ചെയ്യും, എവനൊട കനിവുണ്ടാകുവാൻ ഞാൻ ഇച്ശിക്കുന്നുവൊ, അവനൊട കനിവുണ്ടാകും.

൧൬ അതുകൊണ്ട മനസ്സായിരിക്കുന്നവനിൽനിന്ന എങ്കിലും, ഒടുന്നവനിൽനിന്ന എങ്കിലും അല്ല, കരുണ ചെയ്യുന്ന ദൈവത്തിൽനിന്ന തന്നെ [ആകുന്നു.]

൧൭ എന്തെന്നാൽ വെദവാക്യം ഫറവൊനൊട പറയുന്നു, ഞാൻ നിന്നിൽ എന്റെ ശക്തിയെ കാണിപ്പാനായിട്ടും, എന്റെ നാമം ഭൂമിയിൽ ഒക്കെയും പ്രസിദ്ധപ്പെട്ടുവാനായിട്ടും,ഇതിനായിട്ട തന്നെ ഞാൻ നിന്നെ ഉയൎത്തിയിരിക്കുന്നു.

൧൮ അതുകൊണ്ട അവൻ തന്റെ ഇഷ്ടപ്രകാരം ഒരുത്തനൊട കരുണ ചെയ്യുന്നു, തന്റെ ഇഷ്ടപ്രകാരം മറ്റൊരുത്തനെ കഠിനപ്പെടുത്തുകയും ചെയ്യുന്നു.

൧൯ ആകയാൽ നീ എന്നൊട, അവൻ പിന്നെ എന്തിന കുറ്റം പറയുന്നു? എന്തെന്നാൽ ആര അവന്റെ ഹിതത്തൊട മറുത്തു നിന്നു? എന്ന പറയും.

൨൦ അല്ലയൊ മനുഷ്യ, ദൈവത്തൊട പ്രത്യുത്തരം പറയുന്ന നീ ആര? മനയപ്പെട്ട വസ്തു മനഞ്ഞവനൊട, നീ എന്തിന എന്നെ ഇപ്രകാരം ഉണ്ടാക്കി എന്ന പറയുമൊ?

൨൧ ഒരു കുട്ടം കളിമണ്ണിൽനിന്ന തന്നെ ഒരു പാത്രത്തെ മാനത്തിനും, മറ്റൊരു പാത്രത്തെ അവമാനത്തിനും ഉണ്ടാക്കുവാൻ കുശവന മണ്ണിന്മെൽ അധികാരമില്ലയൊ?

൨൨ പിന്നെ ദൈവം [തന്റെ] ക്രൊധത്തെ കാണിപ്പാനും, തന്റെ ശക്തിയെ അറിയിപ്പാനും ഇഷ്ടമായി, നാശത്തിന യൊഗ്യമായുമുള്ള ക്രൊധപാത്രങ്ങളെ വളരെ ദീൎഘശാന്തതയൊടും സഹിച്ചാൽ എന്ത?

൨൩ താൻ മഹത്വത്തിന മുമ്പിൽ ഒരുക്കിയ കാരുണ്യപാത്രങ്ങളിൽ തന്റെ മഹത്വത്തിന്റെ ഐശ്വൎയ്യത്തെ അറിയിപ്പാനും [എന്ത?]

൨൪ അവൻ യെഹൂദന്മാരിൽനിന്ന മാത്രമല്ല, പുറജാതിക്കാരിൽനിന്നും വിളിച്ചിരിക്കുന്നവരായ നമ്മിൽ തന്നെ.

൨൫ അപ്രകാരം അവൻ ഒശെയിൽ പറയുന്നു, ഇനിക്ക ജനങ്ങളല്ലാതെ ഇരുന്നവരെ എന്റെ ജനങ്ങളെന്നും, പ്രിയപ്പെടാതെ ഇരുന്നവളെ പ്രിയപ്പെട്ടവളെന്നും ഞാൻ വിളിക്കും.

൨൬ ഇപ്രകാരവും ഉണ്ടാകും, നിങ്ങൾ എന്റെ ജനങ്ങളല്ല, എന്ന എത സ്ഥലത്തിൽ അവരൊട ചൊല്ലപ്പെട്ടുവൊ, അവിടെ അവർ ജീവനുള്ള ദൈവത്തിന്റെ മക്കൾ എന്ന വിളിക്കപ്പെടും.

൨൭ യശായായും യിസ്രാഎലിനെ കുറിച്ച വിളിച്ച പറയുന്നു, യിസ്രാഎൽ പുത്രന്മാരുടെ സംഖ്യ സമുദ്രത്തിലെ മണൽ പൊലെ ഇരുന്നാലും, ഒരു ശെഷിപ്പ രക്ഷിക്കപ്പെടും.

൨൮ എന്തെന്നാൽ അവൻ നീതിയിൽ കാൎയ്യത്തെ നിവൃത്തിച്ച ചുരുക്കും; എന്തുകൊണ്ടെന്നാൽ കൎത്താവ ഭൂമിയിൽ കാൎയ്യത്തെ ചുരുക്കി തീൎക്കും.

൨൯ യശായയും മുമ്പെ പറഞ്ഞ പ്രകാരം, സൈന്യങ്ങളുടെ കൎത്താവ നമുക്ക ഒരു സന്തതിയെ ശെഷിപ്പിക്കാതെ ഇരുന്നു എങ്കിൽ, നാം സൊദൊമിനെ പൊലെ ആയി, ഗൊമൊറായൊട സദൃശപ്പെട്ടുമായിരുന്നു.

൩൦ ആകയാൽ നാം എന്ത പറയും? നീതിയെ പിന്തുടരാത്ത പുറജാതിക്കാർ നീതിയെ, വിശ്വാസത്താ

ല്ലുള്ള നിതിയെ തന്നെ പ്രാപിച്ചു.

൩൧ നീതിയുടെ ന്യായപ്രമാണത്തെ പിന്തുടൎന്ന യിസ്രാഎൽ നിതിയുടെ ന്യായപ്രമാണത്തെ പ്രാപിച്ചില്ല താനും.

൩൨ അത എന്തുകൊണ്ട? അവർ വിശ്വാസത്താലല്ല, ന്യായപ്രമാണത്തിന്റെ പ്രവൃത്തികളാൽ എന്ന പൊലെ തന്നെ [അതിനെ] അന്വെഷിച്ചതുകൊണ്ട.

൩൩ കണ്ടാലും ഞാൻ സീയൊനിൽ ഒരു ഇടൎച്ചയുള്ള കല്ലിനെയും, വിരുദ്ധമുള്ള പാറയെയും വെക്കുന്നു: അവനിൽ വിശ്വസിക്കുന്ന ഒരുത്തനും ലജ്ജിക്കപ്പെടുകയുമില്ല, എന്ന എഴുതപ്പെട്ടിരിക്കുന്ന പ്രകാരം തന്നെ, അവർ ആ ഇടൎച്ചയുള്ള കല്ലിൽ ഇടറി.

## ൧൦ അദ്ധ്യായം.

൧ ന്യായപ്രമാണത്തിന്റെയും വിശ്വാസത്തിന്റെയും നിതി വ്യത്യാസം.—൧൨ യെഹൂദനായാലും പുറജാതിക്കാരനായാലും വിശ്വാസിയായവൻ ലജ്ജിക്കപ്പെടുകയില്ല എന്നുള്ളത.

സഹൊദരന്മാരെ, എന്റെ ഹൃദയത്തിലുള്ള ആഗ്രഹവും യിസ്രാഎലിന വെണ്ടി ദൈവത്തൊടുള്ള പ്രാൎത്ഥനയും [അവരുടെ] രക്ഷെക്കായിട്ട ആകുന്നു.

൨ എന്തെന്നാൽ ദൈവത്തെ കുറിച്ച അവൎക്ക ശുഷ്കാന്തിയുണ്ട എന്ന ഞാൻ അവൎക്ക സാക്ഷിക്കുന്നു, എന്നാൽ [അത] അറിവിൻ പ്രകാരമല്ല,

൩ എന്തെന്നാൽ അവർ ദൈവത്തിന്റെ നീതിയെ അറിയായ്കകൊണ്ടും, തങ്ങളുടെ സ്വന്ത നീതിയെ സ്ഥിരമാക്കുവാനായിട്ട അന്വെഷിക്കകൊണ്ടും, ദൈവത്തിന്റെ നീതിയിൽ അനുസരിച്ചിട്ടില്ല.

൪ എന്തെന്നാൽ വിശ്വസിക്കുന്ന എല്ലാവനും നീതിക്കായിട്ട ക്രിസ്തു ന്യായപ്രമാണത്തിന്റെ അവസാനം [ആകുന്നു.]

൫ എന്തെന്നാൽ ആ കാൎയ്യങ്ങളെ ചെയ്യുന്ന മനുഷ്യൻ അവയാൽ ജിവിക്കും, എന്ന മൊശെ ന്യായപ്രമാണത്താലുള്ള നീതിയെ കുറിച്ച എഴുതിയിരിക്കുന്നു.

൬ എന്നാലൊ വിശ്വാസത്താലുള്ള നിതി ഇപ്രകാരം പറയുന്നു, (ക്രിസ്തുവിനെ ഇറക്കുന്നതിന എന്ന അൎത്ഥമായി) ആര സ്വൎഗ്ഗത്തിലെക്ക കരെറും? എന്നെങ്കിലും;

൭ (ക്രിസ്തുവിനെ മരിച്ചവരിൽനിന്ന ഉയൎത്തുന്നതിന എന്ന അൎത്ഥമായി) ആര പാതാളത്തിലെക്ക ഇറങ്ങും? എന്നെങ്കിലും നിന്റെ ഹൃദയത്തിൽ പറയരുത.

൮ എന്നാൽ അത എന്ത പറയുന്നു? ആ വാക്ക നിനക്ക സമീപമായി, നിന്റെ വായിലും, നിന്റെ ഹൃദയത്തിലും ഉണ്ട; അത ഞങ്ങൾ പ്രസംഗിക്കുന്ന വിശ്വാസത്തിന്റെ വാക്ക ആകുന്നു.

൯ അത എന്തുകൊണ്ടെന്നാൽ നീ നിന്റെ വാ കൊണ്ട കൎത്താവായ യെശുവിനെ അനുസരിച്ച, ദൈവം അവനെ മരിച്ചവരിൽനിന്ന ഉയിൎപ്പിച്ചു എന്ന നിന്റെ ഹൃദയത്തൊടെ വിശ്വസിച്ചാൽ, നീ രക്ഷിക്കപ്പെടും.

൧൦ എന്തെന്നാൽ [മനുഷ്യൻ] നീതിക്കായിട്ട ഹൃദയത്തൊടെ വിശ്വസിക്കുന്നു: രക്ഷെക്കായിട്ട വായാൽ അനുസരണവും ഉണ്ടാകുന്നു.

൧൧ എന്തുകൊണ്ടെന്നാൽ ആരെങ്കിലും അവനിൽ വിശ്വസിച്ചാൽ, അവൻ ലജ്ജിക്കപ്പെടുകയില്ല എന്ന വെദവാക്യം പറയുന്നു.

൧൨ എന്തെന്നാൽ യെഹൂദനും ഗ്രെക്കനും ഒട്ടും വ്യത്യാസമില്ല: എന്തുകൊണ്ടെന്നാൽ എല്ലാവൎക്കും ക

ൎത്താവായവൻ തന്നൊട വിളിക്കുന്ന എല്ലാവൎക്കും ഐശ്വൎയ്യവാൻ ആകുന്നു.

൧൩ ആകയാൽ ആരെങ്കിലും കൎത്താവിന്റെ നാമത്തിൽ വിളിച്ചാൽ അവൻ രക്ഷിക്കപ്പെടും.

൧൪ അതുകൊണ്ട തങ്ങൾ വിശ്വസിച്ചിട്ടില്ലാത്തവനൊട അവർ എങ്ങിനെ വിളിക്കും? തങ്ങൾ കെട്ടിട്ടില്ലാത്തവനിൽ അവർ എങ്ങിനെ വിശ്വസിക്കും? പിന്നെ പ്രസംഗക്കാരൻ ഇല്ലാതെ അവർ എങ്ങിനെ കെൾക്കും?

൧൫ അവർ അയക്കപ്പെട്ടാഞ്ഞാൽ അവർ എങ്ങിനെ പ്രസംഗിക്കും? എഴുതപ്പെട്ട പ്രകാരം, സമാധാനത്തെ സുവൎത്തമാനമായി അറിയിച്ച, നല്ല കാൎയ്യങ്ങളെ പ്രസംഗിക്കുന്നവരുടെ പാദങ്ങൾ എത്രയും സൌന്ദൎയ്യമുള്ളവയാകുന്നു.

൧൬ എങ്കിലും എല്ലാവരും സുവിശെഷത്തെ അനുസരിച്ചിട്ടില്ല. എന്തെന്നാൽ, കൎത്താവെ, ഞങ്ങളുടെ പ്രസംഗത്തെ വിശ്വസിച്ചവൻ ആര്? എന്ന യശായ പറയുന്നു.

൧൭ അതുകൊണ്ട വിശ്വാസം കെൾവിയാലും, കെൾവി ദൈവത്തിന്റെ വചനത്താലും [ഉണ്ടാകുന്നു.]

൧൮ എന്നാലും ഞാൻ പറയുന്നു, അവർ കെട്ടിട്ടില്ലയൊ? അവരുടെ ശബ്ദം ഭൂമിയിൽ എല്ലാടത്തെക്കും, അവരുടെ വചനങ്ങൾ ഭൂലൊകത്തിന്റെ അതിരുകളിലെക്കും പുറപ്പെട്ടു സത്യം.

൧൯ എന്നാലും ഞാൻ പറയുന്നു, യിസ്രാഎൽ അറിഞ്ഞിട്ടില്ലയൊ? ആദ്യം മൊശെ പറയുന്നു, ഞാൻ ജനങ്ങളല്ലാത്തവരെ കൊണ്ട നിങ്ങളെ അസൂയപ്പെടുത്തും, ഒരു മൂഢ ജാതിയെ കൊണ്ട നിങ്ങളെ കൊപിപ്പിക്കയും ചെയ്യും.

൨൦ പിന്നെയും യശായ എററവും ധൈൎയ്യപ്പെട്ടു, എന്നെ അന്വെഷിക്കാത്തവരാൽ ഞാൻ കണ്ടെത്തപ്പെട്ടു; എന്നെ കുറിച്ച ചൊദിക്കാത്തവൎക്ക ഞാൻ വെളിപ്പെട്ടുവനായി എന്ന പറയുന്നു.

൨൧ എന്നാൽ അവൻ യിസ്രാഎലിനെ കുറിച്ച പറയുന്നു, അനുസരിക്കാത്തതും എതൃത്ത പറയുന്നതുമായുള്ള ജനത്തിന്റെ അടുക്കലെക്ക ഞാൻ ദിവസം മുഴുവനും എന്റെ കൈകളെ നീട്ടി.

## ൧൧ അദ്ധ്യായം.

൧ യിസ്രാഎലിനെ ഒക്കെയും ദൈവം തള്ളിക്കളഞ്ഞിട്ടില്ല എന്നും.— ൭ ശെഷമുള്ളവർ അന്ധതപ്പെട്ടാലും ചിലർ തെരിഞ്ഞെടുക്കപ്പെട്ടു എന്നും.—൧൮ പുറജാതിക്കാർ അവരൊട പ്രശംസ പറയരുത എന്നും ഉള്ളത.

പിന്നെ ഞാൻ പറയുന്നു, ദൈവം തന്റെ ജനങ്ങളെ തള്ളിക്കളഞ്ഞുവൊ? അത അരുതെ; എന്തെന്നാൽ ഞാനും അബ്രാഹാമിന്റെ സന്തതിയിൽ, ബെന്യാമിന്റെ ഗൊത്രത്തിലുള്ള യിസ്രാഎല്യക്കാരൻ ആകുന്നു.

൨ ദൈവം താൻ മുൻ അറിഞ്ഞിട്ടുള്ള തന്റെ ജനങ്ങളെ തള്ളിക്കളഞ്ഞിട്ടില്ല. എലിയായെ കുറിച്ച വെദവാക്യം എന്ത ചൊല്ലുന്നു എന്ന നിങ്ങൾ അറിയുന്നില്ലയൊ? അവൻ എങ്ങിനെ ദൈവത്തൊട യിസ്രാഎലിന്റെ നെരെ പ്രാൎത്ഥിച്ച പറയുന്നു,

൩ കൎത്താവെ, നിന്റെ ദീൎഘദൎശിമാരെ അവർ കൊന്നു, നിന്റെ പീഠങ്ങളെയും പൊളിച്ചുകളഞ്ഞു; ഞാൻ ഒരുവൻ മാത്രം ശെഷിച്ചിരിക്കുന്നു, അവർ എന്റെ പ്രാണനെയും അന്വെഷിക്കുന്നു.

൪ എന്നാൽ ദൈവനിയൊഗം അ

വനൊട എന്ത പറയുന്നു? ബാലിന മുട്ടുകുത്താതെ, എഴായിരം പുരുഷന്മാരെ ഞാൻ ഇനിക്കായിട്ട തന്നെ ശെഷിപ്പിച്ചിട്ടുണ്ട.

൫ അപ്രകാരം തന്നെ ൟ കാലത്തിലും കൃപയുടെ തെരിഞ്ഞെടുപ്പിൻ പ്രകാരം ഒരു ശെഷിപ്പ ഉണ്ട.

൬ വിശെഷിച്ചും കൃപയാൽ എങ്കിൽ, ക്രിയകളാലല്ല: അല്ലെങ്കിൽ കൃപ കൃപയല്ല. പിന്നെയും ക്രിയകളാൽ എങ്കിൽ പിന്നെ കൃപയല്ല, അല്ലെങ്കിൽ ക്രിയ ക്രിയയല്ല.

൭ ആകയാൽ എന്ത? യിസ്രാഎൽ അന്വെഷിക്കുന്നത അവന ലഭിച്ചില്ല; തെരിഞ്ഞെടുപ്പിന അത ലഭിച്ചു താനും, ശെഷമുള്ളവർ ഇന്നെ ദിവസം വരെയും അന്ധതപ്പെട്ടിരിക്കുന്നു

൮ (എഴുതപ്പെട്ടിരിക്കുന്ന പ്രകാരം, ദൈവം അവൎക്ക നിദ്രാമയക്കമുള്ള ആത്മാവിനെയും, കാണാത്ത കണ്ണുകളെയും, കെൾക്കാത്ത ചെവികളെയും കൊടുത്തു.)

൯ ദാവീദും പറയുന്നു, അവരുടെ മെശ അവൎക്ക കണിയും, കുടുക്കം, ഇടൎച്ചയും, പ്രതിഫലവും ആയി തീരട്ടെ:

൰ അവർ കാണാതെ ഇരിപ്പാനായിട്ട അവരുടെ കണ്ണുകൾ അന്ധതപ്പെടട്ടെ, അവരുടെ മുതുകിനെ എല്ലായ്പൊഴും കുനിപ്പിക്കയും ചെയ്യു.

൰൧ പിന്നെയും ഞാൻ പറയുന്നു, അവർ വീഴുവാനായിട്ട ഇടറിയൊ? അത അരുതെ: എന്നാൽ അവരെ അസൂയപ്പെടുത്തെണ്ടുന്നതിന, അവരുടെ വീഴ്ചയാൽ പുറജാതിക്കാൎക്ക രക്ഷ [ഉണ്ടായി.]

൰൨ അവരുടെ വീഴ്ച ലൊകത്തിന ഐശ്വൎയ്യവും അവരുടെ കുറച്ചിൽ പുറജാതിക്കാൎക്ക ഐശ്വൎയ്യവും ആയാൽ, അവരുടെ പരിപൂൎണ്ണത എത്ര അധികം?

൰൩ എന്തെന്നാൽ പുറജാതിക്കാരായ നിങ്ങളൊട ഞാൻ പറയുന്നു, ഞാൻ പുറജാതിക്കാൎക്ക അപ്പൊസ്തൊലനാകകൊണ്ട, എന്റെ സ്ഥാനത്തെ പ്രശംസിക്കുന്നു:

൰൪ ഞാൻ വല്ല പ്രകാരത്തിലും എന്റെ ജഡമാകുന്നവരെ അസൂയപ്പെടുത്തി, അവരിൽ ചിലരെ രക്ഷിക്കെണ്ടുന്നതിന [ആകുന്നു.]

൰൫ എന്തെന്നാൽ അവരെ തള്ളികളയുന്നത ലൊകത്തിന യൊജിപ്പ ആയാൽ, [അവരെ] പരിഗ്രഹിക്കുന്നത മരിച്ചവരിൽനിന്നുള്ള ജീവൻ അല്ലാതെ എന്ത?

൰൬ പിന്നെ ആദ്യ ഫലം ശുദ്ധമുള്ളത എങ്കിൽ, കുമ്പാരവും കൂടെ [ആകുന്നു.] വെര ശുദ്ധമുള്ളത എങ്കിൽ കൊമ്പുകളും കൂടെ.

൰൭ എന്നാലൊ കൊമ്പുകളിൽ ചിലത ഒടിക്കപ്പെട്ടിട്ട, കാട്ടൊലിവ വൃക്ഷമായ നീ അവയുടെ ഇടയിൽ ഒട്ടിച്ചു ചെൎക്കപ്പെട്ട, അവയൊട കൂടെ ഒലിവ വൃക്ഷത്തിന്റെ വെരിനും സാരത്തിനും അംശക്കാരൻ ആകുന്നു എങ്കിൽ;

൰൮ കൊമ്പുകളുടെ നെരെ പ്രശംസിക്കരുത: എന്നാൽ നീ പ്രശംസിക്കുന്നു എങ്കിൽ, നീ വെരിനെ അല്ല, വെര നിന്നെ അത്രെ ചുമക്കുന്നത.

൰൯ അതകൊണ്ട ഞാൻ ഒട്ടിച്ചു ചെൎക്കപ്പെടെണ്ടുന്നതിന, ആ കൊമ്പുകൾ ഒടിച്ചുകളയപ്പെട്ടു എന്ന നീ പറയും.

൨൰ കൊള്ളാം; അവിശ്വാസം കൊണ്ട അവർ ഒടിച്ചുകളയപ്പെട്ടു; എന്നാൽ നീ വിശ്വാസത്താൽ നില്ക്കുന്നു. ഉന്നത മനസ്സൊട കൂടെ ഇരിക്കാതെ, ഭയപ്പെട്ടുകൊൾക.

൨൰൧ എന്തെന്നാൽ ദൈവം സ്വഭാവപ്രകാരമുള്ള കൊമ്പുകളൊട കരുണ ചെയ്തില്ല എങ്കിൽ, നിന്നൊടും

കരുനേ ചെയ്യുകയില്ല [എന്ന കരുതി കൊൾക.]

൨൨ അതകൊണ്ട ദൈവത്തിന്റെ ദയയെയും കഠിനതയെയും നൊക്കികൊൾക; വീണവരുടെ നെരെ കഠിനതയെയും; നിന്റെ നെരെ ദയയെയും, നീ [അവന്റെ] ദയയിൽ നിലനില്ക്കുന്ന എങ്കിൽ; അല്ലെങ്കിൽ നീയും വെട്ടികളയപ്പെടും.

൨൩ വിശെഷിച്ചും അവർ അവിശ്വാസത്തിൽ നിലനില്ക്കുന്നില്ല എങ്കിൽ, അവരും ഒട്ടിച്ചചെയ്യപ്പെടും: എന്തകൊണ്ടെന്നാൽ അവരെ പിന്നെയും ഒട്ടിച്ച ചെയ്വാൻ ദൈവം ശക്തൻ ആകുന്നു.

൨൪ എന്തെന്നാൽ നീ സ്വഭാവ പ്രകാരം കാട്ടൊലിവ വൃക്ഷത്തിൽനിന്ന വെട്ടപ്പെട്ട, സ്വഭാവത്തിന വിരൊധമായി നല്ല ഒലിവ വൃക്ഷത്തിലെക്ക ഒട്ടിച്ച ചെയ്യപ്പെട്ട എങ്കിൽ, എത്ര അധികമായി സ്വഭാവ കൊമ്പുകളായ ഇവർ തങ്ങളുടെ സ്വന്ത ഒലിവ വൃക്ഷത്തിലെക്ക ഒട്ടിച്ച ചെയ്യപ്പെടും?

൨൫ എന്തെന്നാൽ സഹൊദരന്മാരെ, (നിങ്ങൾ നിങ്ങളിൽ തന്നെ ബുദ്ധിമാന്മാരാകാതെ ഇരിപ്പാനായിട്ട,) നിങ്ങൾ ഈ രഹസ്യത്തെ അറിയാതെ ഇരിപ്പാൻ എനിക്ക മനസ്സില്ല; [അത എന്തെന്നാൽ] പുറജാതികളുടെ പരിപൂൎണ്ണത പ്രവെശിക്കുവൊളവും യിസ്രാഎലിൽ ഒര അംശത്തിന അന്ധത ഉണ്ടായി.

൨൬ ഇപ്രകാരം തന്നെ യിസ്രാഎൽ ഒക്കെയും രക്ഷിക്കപ്പെടും: എഴുതപ്പെട്ട പ്രകാരം, സീയൊനിൽനിന്ന രക്ഷിക്കുന്നവൻ വന്ന, യാക്കൊബിൽനിന്ന ഭക്തികെടിനെ ഒഴിപ്പിക്കും:

൨൭ എന്തെന്നാൽ ഞാൻ അവരുടെ പാപങ്ങളെ നീക്കികളയുമ്പൊൾ അവരൊട ഇത എന്റെ നിയമം [ആകുന്നു]

൨൮ സുവിശെഷത്തെ സംബന്ധിച്ച, അവർ നിങ്ങളുടെ നിമിത്തം ശത്രുക്കൾ [ആകുന്നു:] എന്നാലൊ തെരിഞ്ഞെടുപ്പിനെ സംബന്ധിച്ച, അവർ പിതാക്കന്മാരുടെ നിമിത്തം പ്രിയപ്പെട്ടവർ [ആകുന്നു.]

൨൯ എന്തെന്നാൽ ദൈവത്തിന്റെ ദാനങ്ങളും വിളിയും അനുതാപപ്പെടാത്തവ [ആകുന്നു.]

൩൦ എന്തകൊണ്ടെന്നാൽ എതുപ്രകാരം നിങ്ങൾ മുൻ കാലത്തിൽ ദൈവത്തെ വിശ്വസിക്കാതെ ഇരുന്നു, എങ്കിലും ഇപ്പൊൾ അവരുടെ അവിശ്വാസത്താൽ കരുണ ലഭിച്ചുവൊ,

൩൧ അപ്രകാരം തന്നെ ഇവരും ഇപ്പൊൾ, നിങ്ങളുടെ കരുണയാൽ തങ്ങൾക്കും കരുണ ലഭിക്കെണ്ടുന്നതിനായിട്ട, വിശ്വസിച്ചില്ല.

൩൨ എന്തെന്നാൽ ദൈവം എല്ലാവരൊടും കരുണ ചെയ്വാനായിട്ട, എല്ലാവരെയും ഒന്നിച്ച അവിശ്വാസത്തിൽ അടച്ചു.

൩൩ ഹാ ദൈവത്തിന്റെ ജ്ഞാനം, അറിവ, എന്നവയുടെ ഐശ്വൎയ്യത്തിന്റെ ആഴം! അവന്റെ ന്യായവിധികൾ എത്രയും ശൊധന ചെയ്യപ്പെടാവതല്ലാത്തവയും, അവന്റെ വഴികൾ എത്രയും കണ്ടെത്തപ്പെടാത്തവയും [ആകുന്നു!]

൩൪ എന്തെന്നാൽ കൎത്താവിന്റെ ചിന്തയെ അറിഞ്ഞവൻ ആര? അല്ലെങ്കിൽ അവന്റെ മന്ത്രിയായവൻ ആര?

൩൫ അല്ലെങ്കിൽ ആര അവന മുമ്പെ കൊടുത്തു, അവന പകരം കിട്ടും?

൩൬ അതെന്തകൊണ്ടെന്നാൽ സകലവും അവനിൽനിന്നും, അവനാലും, അവനായിട്ടും [ആകുന്നു:] അവന എന്നെക്കും മഹത്വം ഉണ്ടാകട്ടെ. ആമെൻ.

## ൧൨ അദ്ധ്യായം.

൩ ഡംഭം വിരൊധിക്കപ്പെടുന്നത ൯ പല കൃത്യങ്ങളും കല്പിക്കപ്പെടുന്നത — ൰൯ പ്രതിക്രിയ വിശെഷാൽ വിരൊധിക്കപ്പെടുന്നത.

ഇതുകൊണ്ട, സഹൊദരന്മാരെ, നിങ്ങളുടെ ശരീരങ്ങളെ ജീവനും, ശുദ്ധവും, ദൈവത്തിന ഇഷ്ടവും ഉള്ള ഒരു ബലിയായിട്ട കൊടുക്കെണമെന്ന ഞാൻ ദൈവത്തിന്റെ കരുണകളെ കൊണ്ട നിങ്ങളൊട അപെക്ഷിക്കുന്നു. [ഇത] നിങ്ങളുടെ ന്യായമുള്ള ശുശ്രൂഷ [ആകുന്നു]

൨ വിശെഷിച്ച നിങ്ങൾ ഈ ലൊകത്തിന അനുരൂപപ്പെടാതെ, ദൈവത്തിന്റെ നന്മയും, ഇഷ്ടവും, പൂൎണ്ണതയുമുള്ള ഹിതം ഇന്നത ആകുന്നു എന്ന ശൊധന ചെയ്യെണ്ടുന്നതിന, നിങ്ങളുടെ മനസ്സിന്റെ പുതുക്കത്താൽ മറുരൂപപ്പെടുവിൻ.

൩ എന്തെന്നാൽ താൻ തന്നെ കുറിച്ച വിചാരിക്കെണ്ടുന്നതിനെക്കാൾ അധികം വിചാരിക്കരുത എന്നും, ഒരൊരുത്തന വിശ്വാസത്തിന്റെ അളവിനെ ദൈവം പങ്കിട്ട പ്രകാരം മാത്രമെ സുബൊധത്തൊടെ വിചാരിക്കാവു എന്നും, നിങ്ങളിൽ ഒരൊരുത്തനൊട ഞാൻ, ഇനിക്ക നല്കപ്പെട്ട കൃപയാൽ, പറയുന്നു.

൪ എന്തെന്നാൽ എതപ്രകാരം നമുക്ക ഒരു ശരീരത്തിൽ അനെകം അവയവങ്ങൾ ഉണ്ടാകയും, എല്ലാ അവയവങ്ങൾക്കും പ്രവൃത്തി ഒന്നല്ലാതെ ഇരിക്കയും ചെയ്യുന്നുവൊ;

൫ അപ്രകാരം പലരായ നാമും ക്രിസ്തുവിൽ എക ശരീരവും, തമ്മിൽ തമ്മിൽ അവയവങ്ങളും ആകുന്നു.

൬ ആകയാൽ നമുക്ക നല്കപ്പെട്ട കൃപയിൻ പ്രകാരം, നമുക്ക പലവിധ വരങ്ങൾ ഉണ്ടാകകൊണ്ട, അത ദീൎഘദൎശനം എങ്കിലൊ, വിശ്വാസത്തിന്റെ പരിമാണ പ്രകാരം [ആകട്ടെ:]

൭ ദൈവശുശ്രൂഷ എങ്കിലൊ, ദൈവശുശ്രൂഷയിലും: പഠിപ്പിക്കുന്നവൻ എങ്കിലൊ, പഠിപ്പിക്കുന്നതിലും;

൮ ബുദ്ധി ഉപദെശിക്കുന്നവൻ എങ്കിലൊ, ബുദ്ധി ഉപദെശത്തിലും: ദാനം ചെയ്യുന്നവൻ പരമാൎത്ഥതയൊടും, അധികാരം ചെയ്യുന്നവൻ ജാഗ്രതയൊടും, കരുണ ചെയ്യുന്നവൻ, സന്തൊഷത്തൊടും [ആകട്ടെ.]

൯ സ്നെഹം മായമില്ലാത്തത [ആകട്ടെ.] ദൊഷമായുള്ളതിനെ വെറുത്ത, നന്മയായുള്ളതിനൊട ചെരുവിൻ.

൰ സഹൊദരസ്നെഹത്തിൽ തമ്മിൽ തമ്മിൽ നല്ല പ്രിയമുള്ളവരായിരിപ്പിൻ; ബഹുമാനിക്കുന്നതിൽ തമ്മിൽ തമ്മിൽ മുമ്പിടുന്നവരായി;

൰൧ പ്രവൃത്തിയിൽ മടിയില്ലാത്തവരായി; ആത്മാവിൽ ശുഷ്കാന്തിയുള്ളവരായി, കൎത്താവിനെ ശുശ്രൂഷിക്കുന്നവരായി;

൰൨ ആശയിൽ സന്തൊഷിക്കുന്നവരായി; ഉപദ്രവത്തിൽ സഹിക്കുന്നവരായി; പ്രാൎത്ഥനയിൽ സ്ഥിരപ്പെടുന്നവരായി;

൰൩ ശുദ്ധമുള്ളവരുടെ ആവശ്യങ്ങൾക്ക സഹായിക്കുന്നവരായി; അതിഥിസല്ക്കാരത്തിൽ താല്പൎയ്യമുള്ളവരായി ഇരിപ്പിൻ.

൰൪ നിങ്ങളെ പീഡിപ്പിക്കുന്നവരെ അനുഗ്രഹിപ്പിൻ: അനുഗ്രഹിപ്പിൻ, ശപിക്കയും അരുത.

൰൫ സന്തൊഷിക്കുന്നവരൊട കൂടെ സന്തൊഷിപ്പിൻ, കരയുന്നവരൊട കൂടെ കരകയും ചെയ്യിൻ.

൰൬ തമ്മിൽ തമ്മിൽ എക ചിന്തയുള്ളവരായിരിപ്പിൻ. ശ്രെഷ്ഠകാൎയ്യങ്ങളെ വിചാരിക്കാതെ, താഴ്മയുള്ളവരൊട അനുകൂലപ്പെടുവിൻ. നിങ്ങ

ളിൽ തന്നെ ബുദ്ധിമാന്മാരായിരിക്കരുത.

൧൭ ഒരുത്തനൊടും ദൊഷത്തിനപകരം ദൊഷം ചെയ്യരുത. സകല മനുഷ്യരുടെയും മുമ്പാകെ ഉത്തമ[കാൎയ്യങ്ങളെ] മുൻവിചാരിച്ച കൊൾവിൻ

൧൮ കഴിയുമെങ്കിൽ, നിങ്ങളാൽ ആകുന്നെടത്തൊളം, സകല മനുഷ്യരൊടും സമാധാനമായിരിപ്പിൻ.

൧൯ എൻ പ്രിയമുള്ളവരെ, നിങ്ങൾ തന്നെ പ്രതിക്രിയ ചെയ്യാതെ, കൊപത്തിന സ്ഥലം കൊടുപ്പിൻ. എന്തകൊണ്ടെന്നാൽ പ്രതികാരം ഇനിക്കുള്ളതാകുന്നു ഞാൻ പ്രതിക്രിയ ചെയ്യും എന്ന കൎത്താവ പറയുന്നു എന്ന എഴുതപ്പെട്ടിരിക്കുന്നു.

൨൦ അതകൊണ്ട നിന്റെ ശത്രുവിന വിശക്കുന്നു എങ്കിൽ, അവന ഭക്ഷണം കൊടുക്ക; അവന ദാഹിക്കുന്നു എങ്കിൽ, അവന കുടിപ്പാൻ കൊടുക്ക: എന്തകൊണ്ടെന്നാൽ നീ ഇപ്രകാരം ചെയ്യുന്നതിനാൽ അവന്റെ തലയിൽ തീക്കനല്കളെ കൂട്ടും.

൨൧ ദൊഷത്താൽ ജയിക്കപ്പെടാതെ ഗുണം കൊണ്ട ദൊഷത്തെ ജയിക്ക.

## ൧൩ അദ്ധ്യായം.

൧ അധികാരികളൊട വെണ്ടുന്ന വണക്കങ്ങളുടെ സംഗതി.—൮ സ്നെഹം ന്യായപ്രമാണത്തിന്റെ പൂൎത്തീകരണമാകുന്നത.—൧൩ ബഹു ഭക്ഷണത്തിനും മദ്യപാനത്തിനും അന്ധകാരപ്രവൃത്തികൾക്കും വിരൊധമായുള്ളത.

സകല ആത്മാവും മെലധികാരങ്ങൾക്ക കീഴ്പെട്ടിരിക്കെണം എന്തകൊണ്ടെന്നാൽ ദൈവത്തിൽനിന്നല്ലാതെ ഒരു അധികാരവും ഇല്ല; ഉള്ള അധികാരങ്ങൾ ദൈവത്താൽ കല്പിക്കപ്പെട്ടവ ആകുന്നു.

൨ ഇത കൊണ്ട അധികാരത്തൊട മറുക്കുന്നവൻ ദൈവത്തിന്റെ കല്പനയൊട മറുക്കുന്നു: മറുക്കുന്നവർ തങ്ങൾക്ക തന്നെ ശിക്ഷാവിധി ലഭിക്കയും ചെയ്യും.

൩ എന്തെന്നാൽ അധികാരികൾ നല്ല പ്രവൃത്തികൾക്കല്ല, ദുഷ്പ്രവൃത്തികൾക്ക തന്നെ ഭയങ്കരം ആകുന്നു. അതകൊണ്ട അധികാരത്തെ ഭയപ്പെടാതെ ഇരിപ്പാൻ നിനക്ക മനസ്സുണ്ടൊ? നല്ലതിനെ ചെയ്ക, അപ്പൊൾ അതിൽനിന്ന നിനക്ക പുകഴ്ചയുണ്ടാകും.

൪ എന്തെന്നാൽ നിനക്ക നന്മെക്കായിട്ട അവൻ ദൈവത്തിന്റെ ശുശ്രൂഷക്കാരൻ ആകുന്നു. എന്നാൽ നീ ദൊഷം ചെയ്യുന്നു എങ്കിൽ, ഭയപ്പെടുക; എന്തെന്നാൽ അവൻ വാളിനെ വെറുതെ വഹിക്കുന്നില്ല: എന്തെന്നാൽ അവൻ ദൊഷം ചെയ്യുന്നവന്റെ മെൽ പക വീട്ടുന്ന ദൈവ ശുശ്രൂഷക്കാരൻ ആകുന്നു.

൫ അതകൊണ്ട കീഴ്പെടുവാൻ ആവശ്യം, കൊപത്തിൻ നിമിത്തം മാത്രമല്ല, മനൊബൊധത്തിൻ നിമിത്തം കൂടെ.

൬ ഇതകൊണ്ട തന്നെ നിങ്ങൾ കരവും കൊടുക്കുന്നു: എന്തകൊണ്ടെന്നാൽ അവർ ഒരു കാൎയ്യത്തെ തന്നെ ഇടവിടാതെ വിചാരിക്കുന്ന ദൈവ ശുശ്രൂഷക്കാർ ആകുന്നു.

൭ അതകൊണ്ട എല്ലാവൎക്കും കൊടുക്കെണ്ടുന്നതിനെ കൊടുപ്പിൻ: യാതൊരുത്തന കരമൊ, അവന കരത്തെയും; യാതൊരുത്തന ചുങ്കമൊ, അവന ചുങ്കത്തെയും; യാതൊരുത്തന ഭയമൊ, അവന ഭയത്തെയും; യാതൊരുത്തന ബഹുമാനമൊ, അവന ബഹുമാനത്തെയും.

൮ തമ്മിൽ തമ്മിൽ സ്നെഹിക്കുന്നതല്ലാതെ മറെറാന്നും ആരൊടും കടംപെടരുത: എന്തെന്നാൽ മറെറാരുത്തനെ സ്നെഹിക്കുന്നവൻ ന്യായപ്രമാണത്തെ നിവൃത്തിച്ചിരിക്കുന്നു.

ൻ എന്ത എന്നാൽ വ്യഭിചാരം ചെയ്യരുത, കുല ചെയ്യരുത, മൊഷ്ടിക്കരുത, കള്ള സാക്ഷി പറയരുത, മൊഹിക്കരുത എന്നുള്ളതും; മററ യാതൊരു കല്പനയും ഉണ്ടെങ്കിൽ അതും നിന്റെ അയല്ക്കാരനെ നിന്നെപ്പൊലെ തന്നെ സ്നെഹിക്കെണമെന്നുള്ള ഇൗ വചനത്താൽ അടങ്ങിയിരിക്കുന്നു.

൰ സ്നെഹം അയല്ക്കാരന ഒരു ദൊഷവും ചെയ്യുന്നില്ല: അതകൊണ്ട സ്നെഹം ന്യായപ്രമാണത്തിന്റെ നിവൃത്തിയാകുന്നു.

൰൧ വിശെഷിച്ചും ഇത, നിദ്രയിൽനിന്ന ഉണരുവാൻ ഇപ്പൊൾ സമയം [ആകുന്നു] എന്ന നാം കാലത്തെ അറിഞ്ഞവരായി: എന്തകൊണ്ടെന്നാൽ നാം വിശ്വസിച്ച സമയത്തെക്കാൾ ഇപ്പൊൾ നമ്മുടെ രക്ഷ എററവും സമീപിച്ചിരിക്കുന്നു.

൰൨ രാത്രി മിക്കവാറും കഴിഞ്ഞു, പകൽ സമീപിച്ചിരിക്കുന്നു: ഇതകൊണ്ട നാം അന്ധകാര പ്രവൃത്തികളെ ഉപെക്ഷിച്ച, വെളിച്ചത്തിന്റെ ആയുധവൎഗ്ഗത്തെ ധരിച്ചുകൊള്ളെണം.

൰൩ പകൽ എന്ന പൊലെ നാം നല്ല മൎയ്യാദയൊടെ നടക്കെണം; വെറിയൊടും മദ്യപാനത്തൊടും അരുത, ശയനമൊഹങ്ങളൊടും കാമവികാരങ്ങളൊടും അരുത, മത്സരത്തൊടും അസൂയയൊടും അരുത.

൰൪ എന്നാൽ കൎത്താവായ യെശു ക്രിസ്തുവിനെ ധരിച്ചുകൊൾവിൻ, ജഡത്തിന ഇച്ശകൾക്കായിട്ട സമ്പാദ്യം ഉണ്ടാക്കാതെയും ഇരിപ്പിൻ.

## ൰൪ അദ്ധ്യായം.

൧ മനുഷ്യർ അന്യെന്യ കാൎയ്യങ്ങളെ കുറിച്ച തമ്മിൽ നിന്ദിക്ക എങ്കിലും കുററം വിധിക്ക എങ്കിലും ചെയ്യരുത.— ൰൩ അവയിൽ ദൊഷമുണ്ടാകുന്നതിനെ സൂക്ഷിക്കെണം താനും എന്നുള്ളത.

വിശ്വാസത്തിൽ ശക്തിയില്ലാത്തവനെ കൈക്കൊവിൻ, എങ്കിലും സംശയ തൎക്കങ്ങൾക്കായിട്ടല്ല.

൨ എന്തകൊണ്ടെന്നാൽ എല്ലാ വസ്തുക്കളെയും ഭക്ഷിക്കാം എന്ന ഒരുത്തൻ വിശ്വസിക്കുന്നു, ശക്തിഹീനനായ മറെറാരുത്തൻ സസ്യങ്ങളെ ഭക്ഷിക്കുന്നു.

൩ ഭക്ഷിക്കുന്നവൻ ഭക്ഷിക്കാത്തവനെ നിന്ദിക്കരുത; ഭക്ഷിക്കാത്തവൻ ഭക്ഷിക്കുന്നവനെ കുററം വിധിക്കയും അരുത: എന്തകൊണ്ടെന്നാൽ ദൈവം അവനെ കൈക്കൊണ്ടിരിക്കുന്നു

൪ മറെറാരുത്തന്റെ ഭൃത്യനെ കുററം വിധിക്കുന്ന നീ ആരാകുന്നു? അവൻ തന്റെ സ്വന്ത യജമാനന്നായി നില്ക്കയൊ വീഴുകയൊ ചെയ്യുന്നു. വിശെഷിച്ചും അവൻ നിലനിൎത്തപ്പെടും: എന്തെന്നാൽ ദൈവം അവനെ നിലനിൎത്തുവാൻ ശക്തൻ ആകുന്നു.

൫ ഒരുത്തൻ ഒരു ദിവസത്തെ മറെറാരു ദിവസത്തെക്കാൾ പ്രമാണിക്കുന്നു. മറെറാരുത്തൻ എല്ലാ ദിവസത്തെയും ഒരു പൊലെ പ്രമാണിക്കുന്നു. അവനവൻ തന്റെ സ്വന്ത മനസ്സിൽ പൂൎണ്ണ നിശ്ചയത്തൊടിരിക്കട്ടെ.

൬ ദിവസത്തെ വിചാരിക്കുന്നവൻ [അതിനെ] കൎത്താവിനായിട്ട വിചാരിക്കുന്നു; ദിവസത്തെ വിചാരിക്കാത്തവനും അതിനെ കൎത്താവിനായി വിചാരിക്കുന്നില്ല. ഭക്ഷിക്കുന്നവൻ കൎത്താവിനായി ഭക്ഷിക്കുന്നു, എന്തകൊണ്ടെന്നാൽ അവൻ ദൈവത്തിന സ്തൊത്രം ചെയ്യുന്നു; ഭക്ഷിക്കാത്തവനും കൎത്താവിനായി ഭക്ഷിക്കാതെ ദൈവത്തിന സ്തൊത്രം ചെയ്യുന്നു.

൭ എന്തകൊണ്ടെന്നാൽ നമ്മിൽ ഒരുത്തനും തനിക്കായിട്ട തന്നെ ജീവി

കുന്നതുമില്ല, ഒരുത്തനും തനിക്കായി
ട്ട തന്നെ മരിക്കുന്നതുമില്ല.
൮ എന്തെന്നാൽ നാം ജീവിക്കുന്നു
എങ്കിൽ, കൎത്താവിനായി ജീവിക്കു
ന്നു; നാം മരിക്കുന്നു എങ്കിൽ, കൎത്താ
വിനായി മരിക്കുന്നു: ഇതകൊണ്ട
നാം ജീവിക്കുന്നു എങ്കിലും, മരിക്കു
ന്നു എങ്കിലും, നാം കൎത്താവിന ഉ
ള്ളവർ ആകുന്നു.
൯ എന്തെന്നാൽ ഇതിനായിട്ട ക്രി
സ്തു താൻ മരിച്ചവരുടെയും ജീവിക്കു
ന്നവരുടെയും കൎത്താവ ആകെണ്ടു
ന്നതിന മരിക്കയും, എഴുനില്ക്കയും,
തിരികെ ജീവിക്കയും ചെയ്തു.
൧൦ എന്നാൽ നീ നിന്റെ സഹൊ
ദരനെ എന്തിന വിധിക്കുന്നു: അ
ല്ലെങ്കിൽ നീ നിന്റെ സഹൊദര
നെ എന്തിന നിസ്സാരനാക്കുന്നു? എ
ന്തകൊണ്ടെന്നാൽ നാം എല്ലാവരും
ക്രിസ്തുവിന്റെ ന്യായാസനത്തിന മു
മ്പാകെ നില്ക്കെണ്ടിവരും.
൧൧ എന്തെന്നാൽ ഞാൻ ജീവിക്കു
ന്നു, സകല മുഴങ്കാലും എങ്കൽ വണ
ങ്ങും, സകല നാവും ദൈവത്തിൽ
അനുസരിച്ച പറകയും ചെയ്യുമെന്ന
കൎത്താവ അരുളിചെയ്യുന്നു എന്ന എ
ഴുതപ്പെട്ടിരിക്കുന്നു.
൧൨ അതകൊണ്ട നമ്മിൽ ഒരൊ
രുത്തൻ തന്നെ കുറിച്ച തന്നെ ദൈ
വത്തൊട കണക്ക ബൊധിപ്പിക്കെ
ണ്ടി വരും.
൧൩ ആകയാൽ ഇനി മെൽ നാം
തമ്മിൽ തമ്മിൽ വിധിക്കരുത: ത
ന്റെ സഹൊദരന മുമ്പാകെ ഒരു
ഇടൎച്ചയെ എങ്കിലും ഒരു വിരുദ്ധത
യെ എങ്കിലും വെക്കാതെ ഇരിപ്പാനു
ള്ളതിനെ വിശെഷാൽ വിധിപ്പിൻ.
൧൪ താനെ ഒന്നും അശുദ്ധമുള്ളത
ല്ല എന്ന ഞാൻ അറിഞ്ഞ, കൎത്താവാ
യ യെശുവിനാൽ ബൊധിപ്പിക്ക
പ്പെട്ടിരിക്കുന്നു: എന്നാൽ വല്ലതും
അശുദ്ധമുള്ളത എന്ന വിചാരിക്കുന്ന
വനൊ, [അത] അവന അശുദ്ധമു
ള്ളത [ആകുന്നു.]
൧൫ പിന്നെ ഭക്ഷണത്താൽ നി
ന്റെ സഹൊദരൻ ദുഃഖിക്കപ്പെട്ടു
ന്നു എങ്കിൽ, നീ സ്നെഹത്തിൻ പ്രകാ
രം നടക്കുന്നില്ല. ആൎക്കുവെണ്ടി ക്രി
സ്തു മരിച്ചുവൊ, അവനെ നിന്റെ
ഭക്ഷണം കൊണ്ട നശിപ്പിക്കരുത.
൧൬ അതകൊണ്ട നിങ്ങളുടെ ന
ന്മ ദുഷിക്കപ്പെടരുത:
൧൭ എന്തെന്നാൽ ദൈവത്തിന്റെ
രാജ്യം ഭക്ഷണവും പാനവുമല്ല;
നീതിയും സമാധാനവും പരിശുദ്ധാ
ത്മാവിലുള്ള സന്തൊഷവും ആകുന്നു.
൧൮ ഇവയിൽ ക്രിസ്തുവിനെ ശുശ്രൂ
ഷിക്കുന്നവൻ ദൈവത്തിന ഇഷ്ടനാ
യും, മനുഷ്യരാൽ സമ്മതനായും ഇ
രിക്കുന്നു.
൧൯ ആയതകൊണ്ട സമാധാന
ത്തിനുള്ള കാൎയ്യങ്ങളെയും, തമ്മിൽ ത
മ്മിൽ ഉറപ്പ വരുത്തുന്ന കാൎയ്യങ്ങളെ
യും നാം പിന്തുടരെണം.
൨൦ ഭക്ഷണം നിമിത്തമായിട്ട ദൈ
വത്തിന്റെ ക്രിയയെ നശിപ്പിക്കരു
ത. എല്ലാ വസ്തുക്കളും ശുദ്ധമുള്ളവ
[ആകുന്നു] നിശ്ചയം; എന്നാൽ വി
രുദ്ധതയൊടെ ഭക്ഷിക്കുന്ന മനുഷ്യ
ന അത ദൊഷം.
൨൧ നിന്റെ സഹൊദരൻ ഇ
ടറുകയൊ, വിരുദ്ധതപ്പെടുകയൊ,
ക്ഷീണതപ്പെടുകയൊ ചെയ്യുന്നതിന
ഹെതുവായ മാംസത്തെ ഭക്ഷിക്കാ
തെയും, വീഞ്ഞ കുടിക്കാതെയും, മ
റെറാന്നും ചെയ്യാതെയും ഇരിക്കുന്ന
ത നന്ന.
൨൨ നിനക്ക വിശ്വാസം ഉണ്ടൊ?
[അത] നിനക്ക തന്നെ ദൈവത്തി
ന്റെ മുമ്പാകെ ഉണ്ടാകട്ടെ. തനി
ക്ക ബൊധിക്കുന്ന കാൎയ്യത്തിൽ തനി
ക്ക താൻ കുററം വിധിക്കാത്തവൻ
ഭാഗ്യവാൻ.
൨൩ എന്നാലൊ സംശയിക്കുന്നവൻ

ഭക്ഷിച്ചാൽ, അവൻ വിശ്വാസത്തിൽനിന്ന ഭക്ഷിക്കായ്കകൊണ്ട, കുററം വിധിക്കപ്പെട്ടുന്നു: വിശ്വാസത്തിൽനിന്ന ഉണ്ടാകാത്തത എല്ലാം പാപം.

## ൧൫ അദ്ധ്യായം.

൧ ബലവാന്മാർ ക്ഷീണന്മാരൊടസഹിക്കെണം എന്നുള്ളത.—൨ നാം നമ്മെ പ്രസാദിപ്പിക്കാതെ.—൭ ക്രിസ്തു നമ്മെ എല്ലാവരെയും കൈക്കൊണ്ടത പൊലെ നാം ഒരുത്തനെ ഒരുത്തൻ കൈക്കൊള്ളെണം എന്നുള്ളത.

൧ അതകൊണ്ട ശക്തിയുള്ളവരായ നാം നമ്മെ തന്നെ പ്രസാദിപ്പിക്കാതെ, ശക്തിയില്ലാത്തവരുടെ ബലഹീനതകളെ സഹിക്കെണ്ടുന്നതാകുന്നു.

൨ നമ്മിൽ ഒരൊരുത്തൻ [അവനവന്റെ] അയല്ക്കാരന്റെ സ്ഥിരതയിലെക്ക നന്മെക്കായിട്ട അവനെ പ്രസാദിപ്പിക്കെണം.

൩ എന്തകൊണ്ടെന്നാൽ ക്രിസ്തുവും തന്നെ താൻ പ്രസാദിപ്പിക്കാതെ, എഴുതപ്പെട്ട പ്രകാരം, നിന്നെ ധിക്കരിച്ചവരുടെ ധിക്കാരങ്ങൾ എന്റെ മെൽ വീണു.

൪ എന്തെന്നാൽ വെദവാക്യങ്ങളിലെ ക്ഷമയാലും ആശ്വാസത്താലും നമുക്ക ആശ ഉണ്ടാകെണ്ടുന്നതിന, മുമ്പെ എഴുതപ്പെട്ട കാൎയ്യങ്ങൾ ഒക്കെയും നമ്മുടെ ഉപദെശത്തിനായിട്ട എഴുതപ്പെട്ടു.

൫ എന്നാൽ ക്ഷമയുടെയും ആശ്വാസത്തിന്റെയും ദൈവം നിങ്ങൾ ക്രിസ്തു യെശുവിൻ പ്രകാരം തമ്മിൽ തമ്മിൽ എക മനസ്സായിരിപ്പാൻ നിങ്ങൾക്ക കൃപ നൽകട്ടെ:

൬ നിങ്ങൾ എക മനസ്സൊടെ ഒരു വായാൽ നമ്മുടെ കൎത്താവാകുന്ന യെശു ക്രിസ്തുവിന്റെ പിതാവായ ദൈവത്തെ മഹത്വപ്പെടുത്തെണ്ടുന്നതിന തന്നെ.

൭ അതകൊണ്ട ദൈവത്തിന്റെ മഹത്വത്തിനായിട്ട ക്രിസ്തു നമ്മെ കൈക്കൊണ്ടത പൊലെ നിങ്ങളും തമ്മിൽ തമ്മിൽ കൈക്കൊൾവിൻ.

൮ പിന്നെ ഞാൻ പറയുന്നു, പിതാക്കന്മാരൊടുള്ള വാഗ്ദത്തങ്ങളെ സ്ഥിരപ്പെടുത്തെണ്ടുന്നതിന, യെശു ക്രിസ്തു ദൈവത്തിന്റെ സത്യത്തിൻ നിമിത്തം ചെലാകൎമ്മത്തിന ഒരു ശുശ്രൂഷക്കാരനായി വന്നു:

൯ പുറജാതിക്കാർ ദൈവത്തെ [അവന്റെ] കരുണെക്ക വെണ്ടി പുകഴ്ത്തുവാനായിട്ടും കൂടെ: എഴുതപ്പെട്ട പ്രകാരം, ഇത ഹെതുവായിട്ട ഞാൻ പുറജാതിക്കാരുടെ ഇടയിൽ നിന്നെ അറിയിച്ചു, നിന്റെ നാമത്തിന പാടും.

൰ അവൻ പിന്നെയും, പുറജാതിക്കാരെ, അവന്റെ ജനത്തൊട കൂടെ സന്തൊഷിപ്പിൻ എന്നും;

൰൧ പിന്നെയും സകല ജാതിക്കാരുമായുള്ളൊരെ, കൎത്താവിനെ സ്തുതിപ്പിൻ എന്നും, സകല ജനങ്ങളുമായുള്ളൊരെ, അവനെ പുകഴ്ത്തുവിൻ എന്നും പറയുന്നു.

൰൨ പിന്നെയും യെശായുടെ മൂലവും, പുറജാതിക്കാരെ ഭരിപ്പാനായിട്ട എഴുനീല്ക്കുന്നവനും ഉണ്ടാകും: അവനിൽ പുറജാതിക്കാർ ആശ്രയിക്കയും ചെയ്യും എന്ന യശായാ പറയുന്നു.

൰൩ വിശെഷിച്ചും നിങ്ങൾ പരിശുദ്ധാത്മാവിന്റെ ശക്തിയാൽ ആശയിൽ എററവും വൎദ്ധിക്കെണ്ടുന്നതിന, ആശയുടെ ദൈവം വിശ്വസിക്കുന്നതിനാൽ സകല സന്തൊഷം കൊണ്ടും സമാധാനം കൊണ്ടും നിങ്ങളെ പൂരിക്കുമാറാകട്ടെ.

൰൪ ¶ പിന്നെ, എന്റെ സഹൊദരന്മാരെ, നിങ്ങൾ തന്നെ നന്മ

കൊണ്ട പൂൎണ്ണന്മാരായി, സകല അറിവ കൊണ്ടും നിറഞ്ഞവരായി, തമ്മിൽ തമ്മിൽ ബുദ്ധി ഉപദെശിപ്പാൻ കൂടെ പ്രാപ്തന്മാരായി ഇരിക്കുന്നു എന്ന, ഇനിക്ക തന്നെയും നിങ്ങളെ കുറിച്ച നിശ്ചയം ഉണ്ട.

൧൬ എന്നാൽ സഹൊദരന്മാരെ, പുറജാതിക്കാരുടെ ബലി പരിശുദ്ധാത്മാവിനാൽ ശുദ്ധമാക്കപ്പെട്ട, ഇഷ്ടമായി ആകുവാനായിട്ട ഞാൻ പുറജാതിക്കാൎക്ക യെശു ക്രിസ്തുവിന്റെ ശുശ്രൂഷക്കാരനായ, ദൈവത്തിന്റെ സുവിശെഷത്തെ കഴിക്കെണ്ടുന്നതിന,

൧൫ ദൈവത്തിൽ നിന്ന ഇനിക്ക നൽകപ്പെട്ട കൃപയാൽ ഞാൻ നിങ്ങളെ ഒൎമ്മപ്പെടുത്തുന്നതിൻവണ്ണം, ഒരു വിധത്തിൽ നിങ്ങൾക്ക ഏററം ധൈൎയ്യത്തൊടെ എഴുതിയിരിക്കുന്നു

൧൭ അതകൊണ്ട യെശു ക്രിസ്തുവിൽ ദൈവത്തിനുള്ളവയിൽ ഇനിക്ക പുകഴ്ച ഉണ്ട.

൧൮ എന്തകൊണ്ടെന്നാൽ ദൈവത്തിന്റെ ആത്മാവിന്റെ ശക്തിയാൽ, ലക്ഷ്യങ്ങളുടെയും അത്ഭുതങ്ങളുടെയും ശക്തി കൊണ്ട വചനത്തിലും ക്രിയയിലും പുറജാതിക്കാരുടെ അനുസരണത്തിനായിട്ട ക്രിസ്തു എന്നെ കൊണ്ട നടത്തിക്കാത്ത കാൎയ്യങ്ങളിൽ ഒന്നിനെ കുറിച്ചും പറവാൻ ഞാൻ തുനികയില്ല.

൧൯ അതകൊണ്ട യറുശലെം മുതൽ ചുററിലും, ഇല്ലിറിക്കും വരെക്കും, ഞാൻ ക്രിസ്തുവിന്റെ സുവിശെഷത്തെ പൂൎണ്ണമായി പ്രസംഗിച്ചു.

൨൦ എന്നാൽ ഞാൻ മറെറാരുത്തന്റെ അടിസ്ഥാനത്തിന്മെൽ പണിയാതെ ഇരിപ്പാനായിട്ട, ക്രിസ്തുവിന്റെ പെർ ചൊല്ലപ്പെട്ട ഇടത്തല്ല, ഞാൻ ഇങ്ങിനെ സുവിശെഷത്തെ പ്രസംഗിപ്പാൻ എററവും ഉത്സാഹിച്ചത:

൨൧ എന്നാൽ എഴുതപ്പെട്ട പ്രകാരം, യാതൊരുത്തൎക്ക അവന്റെ വസ്തുത അറിയിക്കപ്പെട്ടാതെ ഇരുന്നുവൊ, അവർ കാണും: കെൾക്കാതെ ഇരുന്നവർ തിരിച്ചറിയും.

൨൨ ഇതകൊണ്ട തന്നെ ഞാൻ നിങ്ങളുടെ അടുക്കൽ വരുന്നതിന പലപ്പൊഴും വിഘ്നപ്പെട്ടു.

൨൩ എന്നാൽ ഇപ്പൊൾ ഈ പ്രദെശങ്ങളിൽ ഇനിക്ക ഇനി സ്ഥലമില്ലായ്കകൊണ്ടും, നിങ്ങളുടെ അടുക്കൽ വരുവാൻ എറിയ സംവത്സരങ്ങളായി വളരെ ആഗ്രഹം ഉണ്ടാകകൊണ്ടും:

൨൪ ഞാൻ എപ്പൊഴെങ്കിലും സ്പാനിയായിലെക്ക പുറപ്പെടുമ്പൊൾ, നിങ്ങളുടെ അടുക്കൽ വരും: എന്തകൊണ്ടെന്നാൽ ഞാൻ പൊകുന്ന വഴിക്ക നിങ്ങളെ കാണ്മാനും, ഞാൻ മുമ്പെ നിങ്ങളൊടു കൂടെ അല്പം തൃപ്തനായാൽ, അവിടെക്ക നിങ്ങളാൽ യാത്ര അയക്കപ്പെടുവാനും ഞാൻ ആശപ്പെടുന്നു.

൨൫ എന്നാൽ ഇപ്പൊൾ ഞാൻ ശുദ്ധമുള്ളവൎക്ക ശുശ്രൂഷിപ്പാനായിട്ട യറുശലെമിലെക്ക പൊകുന്നു.

൨൬ എന്തെന്നാൽ യറുശലെമിൽ ഇരിക്കുന്ന വിശുദ്ധന്മാരിലുള്ള ദരിദ്രന്മാൎക്ക ചില ധൎമ്മങ്ങളെ ചെയ്യാൻ മക്കെദൊനിയായിലും അഖായായിലും [ഉള്ളവൎക്ക] ഇഷ്ടം തൊന്നി.

൨൭ അവൎക്ക ഇഷ്ടം തൊന്നി; അവർ അവരുടെ കടക്കാരും ആകുന്നു. എന്തകൊണ്ടെന്നാൽ പുറജാതിക്കാർ അവരുടെ ആത്മകാൎയ്യങ്ങളിൽ ഓഹരിക്കാരായി എങ്കിൽ, അവർ ശരീരകാൎയ്യങ്ങളിലും അവൎക്ക ശുശ്രൂഷിക്കെണ്ടുന്നതാകുന്നു.

൨൮ അതകൊണ്ട ഇതിനെ ഞാൻ നിവൃത്തിച്ച, അവൎക്ക ഈ ഫലത്തെ മുദ്രയിട്ടതിന്റെ ശെഷം, ഞാൻ നിങ്ങളുടെ [വഴിയായി] സ്പാനിയായിലെക്ക ചെല്ലും.

൨൯ വിശെഷിച്ചും ഞാൻ നിങ്ങളുടെ അടുക്കൽ വരുമ്പൊൾ, ഞാൻ ക്രിസ്തുവിന്റെ സുവിശെഷത്തിലെ അനുഗ്രഹത്തിന്റെ സംപൂൎണ്ണതയൊടെ വരും എന്ന ഞാൻ അറിയുന്നു.

൩൦ എന്നാൽ, സഹൊദരന്മാരെ, എന്നൊട കൂടെ നിങ്ങൾ ഇനിക്കവെണ്ടി ദൈവത്തൊട പ്രാൎത്ഥനകളിൽ താല്പൎയ്യമായി ശ്രമിക്കെണമെന്ന ഞാൻ നമ്മുടെ കൎത്താവായ യെശു ക്രിസ്തു നിമിത്തമായും, ആത്മാവിന്റെ സ്നെഹം നിമിത്തമായും നിങ്ങളൊട അപെക്ഷിക്കുന്നു;

൩൧ യെഹൂദായിലുള്ള അവിശ്വാസികളിൽനിന്ന ഞാൻ വിടുവിക്കപ്പെടുവാനായിട്ടും, യെറുശലെമിലെക്കുള്ള എന്റെ ശുശ്രൂഷ ശുദ്ധമുള്ളവൎക്ക ഇഷ്ടമായി ആകുവാനായിട്ടും;

൩൨ ഞാൻ ദൈവത്തിന്റെ ഇഷ്ടം കൊണ്ട സന്തൊഷത്തൊട കൂടെ നിങ്ങളുടെ അടുക്കൽ വന്ന, നിങ്ങളൊട കൂടെ ആശ്വാസപ്പെടുവാനായിട്ടും [ആകുന്നു.]

൩൩ എന്നാൽ സമാധാനത്തിന്റെ ദൈവം നിങ്ങളൊട എല്ലാവരൊടും കൂടെ ഉണ്ടാകട്ടെ. ആമെൻ.

## ൧൬ അദ്ധ്യായം.

൧ പൗലുസ പലരെയും സല്ക്കരിക്കുന്നത. - ൨൫ ദൈവത്തിന സ്തൊത്രത്തൊടും വന്ദനത്തൊടും അവസാനിക്കുന്നത.

൧ എന്നാൽ കെങ്ക്രിയായിലുള്ള സഭെക്ക ശുശ്രൂഷക്കാരിയായി നമ്മുടെ സഹൊദരിയായ ഫെബെയെ

൨ ശുദ്ധിമാന്മാൎക്ക യൊഗ്യമായുള്ള പ്രകാരം നിങ്ങൾ കൎത്താവിൽ കൈക്കൊണ്ട, അവൾക്ക നിങ്ങളിൽനിന്ന ആവശ്യമുള്ള എത കാൎയ്യത്തിലും അവൾക്ക സഹായിക്കെണ്ടുന്നതിന, ഞാൻ അവളെ നിങ്ങളുടെ പക്കൽ ഭരമെല്പിക്കുന്നു: എന്തുകൊണ്ടെന്നാൽ അവൾ പലൎക്കും ഇനിക്കും കൂടെ ഉപകാരിയായി തീൎന്നു.

൩ ക്രിസ്തു യെശുവിൽ എന്നൊട കൂടെ വെലക്കാരായ പ്രിസ്കില്ലായെയും അക്വില്ലായെയും സല്ക്കരിപ്പിൻ:

൪ അവർ എന്റെ ജീവന വെണ്ടി തങ്ങളുടെ കഴുത്തുകളെയും വെച്ചു: അവൎക്ക ഞാൻ മാത്രമല്ല പുറജാതിക്കാരുടെ സഭകൾ ഒക്കെയും കൂടെ നന്ദി കാണിക്കുന്നു

൫ അവരുടെ ഭവനത്തിലുള്ള സഭയെയും [സല്ക്കരിപ്പിൻ.] ക്രിസ്തുവിന അഖായായിലെ ആദ്യഫലമായി എന്റെ സ്നെഹിതനായ എപ്പെനെത്തുസിനെ സല്ക്കരിപ്പിൻ.

൬ ഞങ്ങൾക്കായിട്ട വളരെ അദ്ധ്വാനപ്പെട്ട മറിയയെ സല്ക്കരിപ്പിൻ.

൭ എന്റെ ചാൎച്ചക്കാരും എന്നൊട കൂടെ കാവലിൽ ആക്കപ്പെട്ടവരുമായ അന്ത്രൊനിക്കുസിനെയും യൂനിയായെയും സല്ക്കരിപ്പിൻ, അവർ അപ്പൊസ്തൊലന്മാരിൽ കീൎത്തിയുള്ളവർ ആകുന്നു, അവർ ഇനിക്ക മുമ്പെ ക്രിസ്തുവിൽ ഉള്ളവരുമായി.

൮ കൎത്താവിൽ എന്റെ സ്നെഹിതനായ അംപ്ലിയാസിനെ സല്ക്കരിപ്പിൻ

൯ ക്രിസ്തുവിൽ നമ്മൊട കൂടെ വെലക്കാരനായ ഉൎബ്ബാനുസിനെയും, എന്റെ സ്നെഹിതനായ സ്താക്കീസിനെയും സല്ക്കരിപ്പിൻ.

൧൦ ക്രിസ്തുവിൽ സമ്മതനായ അപ്പെല്ലെസിനെ സല്ക്കരിപ്പിൻ. അറിസ്തൊബുലുസിനുള്ളവരെ സല്ക്കരിപ്പിൻ.

൧൧ എന്റെ ചാൎച്ചക്കാരനായ എറൊദിയൊനെ സല്ക്കരിപ്പിൻ. കൎത്താവിലുള്ളവരായ നൎക്കിസ്സുസ്സിനുള്ളവരെ സല്ക്കരിപ്പിൻ.

൧൨ കൎത്താവിൽ അദ്ധ്വാനപ്പെട്ടുന്നവരായ ത്രിഫൈനായെയും ത്രി

ഫൊസായെയും സല്കരിപ്പിൻ. കൎത്താവിൽ എറെറവും അദ്ധ്വാനപ്പെട്ടവളായി, സ്നെഹിതയായ പെൎസിസിനെ സല്കരിപ്പിൻ.

൧൩ കൎത്താവിൽ തെരിഞ്ഞെടുക്കപ്പെട്ട രൂഫുസിനെയും, അവന്റെയും എന്റെയും മാതാവിനെയും സല്കരിപ്പിൻ.

൧൪ അസിങ്ക്രിത്തുസിനെയും, ഫ്ലെഗൊനെയും, എൎമ്മാസിനെയും, പത്രൊബാസിനെയും, എൎമ്മെസിനെയും, അവരൊടകൂടെയുള്ള സഹൊദരന്മാരെയും സല്കരിപ്പിൻ.

൧൫ ഫിലൊലൊഗുസനെയും, യൂലിയായെയും, നെരെയുസിനെയും; അവന്റെ സഹൊദരിയെയും, ഒലിമ്പാസിനെയും, അവരൊടകൂടെയുള്ള സകല ശുദ്ധമുള്ളവരെയും സല്കരിപ്പിൻ.

൧൬ തമ്മിൽ തമ്മിൽ ശുദ്ധമുള്ള ചുംബനം കൊണ്ട സല്കരിപ്പിൻ. ക്രിസ്തുവിന്റെ സഭകൾ നിങ്ങളെ സല്കരിക്കുന്നു.

൧൭ ¶ വിശെഷിച്ചും, സഹൊദരന്മാരെ, നിങ്ങൾ പഠിച്ചിട്ടുള്ള ഉപദെശത്തിന വിപരീത വ്യത്യാസങ്ങളെയും, വിരുദ്ധങ്ങളെയും ഉണ്ടാക്കുന്നവരെ സൂക്ഷിപ്പാൻ ഞാൻ നിങ്ങളൊട അപെക്ഷിക്കുന്നു: അവരിൽനിന്ന ഒഴിഞ്ഞിരിപ്പിൻ.

൧൮ എന്തെന്നാൽ അപ്രകാരമുള്ളവർ നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന അല്ല, തങ്ങളുടെ വയററിന തന്നെ ശുശ്രൂഷിച്ച മംഗല വാക്കുകൊണ്ടും അനുഗ്രഹ വാക്കുകൊണ്ടും പരമാൎത്ഥികളുടെ ഹൃദയങ്ങളെ വഞ്ചിക്കുന്നു.

൧൯ എന്തെന്നാൽ നിങ്ങളുടെ അനുസരണം എല്ലാവൎക്കും എത്തിയിരിക്കുന്നു. ആകയാൽ ഞാൻ നിങ്ങളുടെ നിമിത്തമായി സന്തൊഷിക്കുന്നു: എന്നാൽ നിങ്ങൾ നന്മെക്കു ജ്ഞാനികളും ദൊഷത്തിന കപടമില്ലാത്തവരും ആയിരിക്കെണം എന്ന ഇച്ഛിക്കുന്നുണ്ട.

൨൦ വിശെഷിച്ചും സമാധാനത്തിന്റെ ദൈവം പെട്ടന്ന സാത്താനെ നിങ്ങളുടെ പാദങ്ങളിൻ കീഴെ ചതെക്കയും. നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ കൃപ നിങ്ങളൊടകൂടെ [ഉണ്ടാകട്ടെ.] ആമെൻ.

൨൧ ¶ എന്നൊടകൂടെ വെലക്കാരനായ തിമൊഥെയുസും, എന്റെ ചാൎച്ചക്കാരായ ലൂക്കിയുസും, യാസൊനും, സൊസിപത്രൊസും നിങ്ങളെ സല്കരിക്കുന്നു.

൨൨ ഈ ലെഖനത്തെ എഴുതിയ തെൎത്തിയുസായ ഞാൻ നിങ്ങളെ കൎത്താവിൽ സല്കരിക്കുന്നു.

൨൩ എനിക്കും സഭെക്കു ഒക്കെയും വിരുന്നുവീട്ടുകാരനായ ഗായുസ നിങ്ങളെ സല്കരിക്കുന്നു. പട്ടണത്തിലെ വിചാരകാരനായ എരസ്തുസും, സഹൊദരനായ കൎത്തുസും നിങ്ങളെ സല്കരിക്കുന്നു.

൨൪ നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ കൃപ നിങ്ങളൊട എല്ലാവരൊടും കൂടെ [ഉണ്ടാകട്ടെ.] ആമെൻ.

൨൫ ¶ വിശെഷിച്ചും പൂൎവ്വകാലങ്ങളിൽ മറവായും, ഇപ്പൊൾ ദീൎഘദൎശിമാരുടെ എഴുത്തുകളാൽ അനാദിയായുള്ള ദൈവത്തിന്റെ കല്പനപ്രകാരം വെളിയാക്കപ്പെട്ടതായും, വിശ്വാസത്തിലെ അനുസരണത്തിനായിട്ട എല്ലാ ജാതിക്കാരൊടും അറിയക്കപ്പെട്ടതായുമുള്ള രഹസ്യത്തിലെ അറിയിപ്പിൻ പ്രകാരം,

൨൬ എന്റെ സുവിശെഷത്തിൻ പ്രകാരവും, യെശു ക്രിസ്തുവിന്റെ പ്രസംഗത്തിൻ പ്രകാരവും നിങ്ങളെ സ്ഥിരപ്പെടുത്തുവാൻ ശക്തനായി,

൨൭ ഏക ജ്ഞാനിയായുള്ള ദൈവത്തിന എന്നെക്കും യെശു ക്രിസ്തുമൂലം മഹത്വം [ഉണ്ടാകട്ടെ.] ആമെൻ.

# അപ്പൊസ്തൊലനായ പൌലുസ

# കൊറിന്തിയക്കാൎക്ക എഴുതിയ ഒന്നാം ലെഖനം.

## ൧ അദ്ധ്യായം.

൧ വന്ദനവാക്കും സ്തൊത്രവും ചെയ്ത ശെഷം.—൧൦ പൌലുസ എകൊത്ഭവത്തിന്നായി ബുദ്ധിയുപദെശിക്കയും,—൧൨ അവരുടെ വിണക്കങ്ങളെ ആക്ഷെപിക്കയും ചെയ്യുന്നത.—൧൮ ദൈവം ബുദ്ധിമാന്മാരുടെ അറിവിനെ നശിപ്പിക്കുന്നു എന്നുള്ളത.

൧ ദൈവത്തിന്റെ ഇഷ്ടത്താൽ യെ
ശു ക്രിസ്തുവിന്റെ അപ്പൊസ്തൊല
നായി വിളിക്കപ്പെട്ട പൌലുസും,
സഹൊദരനായ സൊസ്തെനെസും,
൨ കൊറിന്തിലുള്ള ദൈവ സഭെ
ക്ക, ക്രിസ്തു യെശുവിൽ ശുദ്ധീകരിക്ക
പ്പെട്ട ശുദ്ധിമാന്മാരായി വിളിക്കപ്പെ
ട്ടവൎക്കും എല്ലാ ഇടത്തിലും നമ്മുടെ
(അവരുടെയും ഞങ്ങളുടെയും) ക
ൎത്താവായ യെശു ക്രിസ്തുവിന്റെ നാ
മത്തിൽ അപെക്ഷിക്കുന്നവൎക്ക എല്ലാ
വൎക്കും [എഴുതുന്നത:]
൩ നമ്മുടെ പിതാവായ ദൈവ
ത്തിൽനിന്നും, കൎത്താവായ യെശു
ക്രിസ്തുവിൽനിന്നും നിങ്ങൾക്ക കൃപ
യും സമാധാനവും ഉണ്ടാകട്ടെ.
൪ നിങ്ങൾ യെശു ക്രിസ്തുവിനാൽ
സകലത്തിലും, എല്ലാ വചനത്തി
ലും, എല്ലാ അറിവിലും സമ്പത്തുള്ള
വരാക്കപ്പെട്ടുകകൊണ്ട,
൫ അവനിൽ നിങ്ങൾക്ക നൽക
പ്പെട്ട ദൈവ കൃപെക്കായിട്ട ഞാൻ
നിങ്ങളെ കുറിച്ച എപ്പൊഴും എ
ന്റെ ദൈവത്തിന സ്തൊത്രം ചെ
യ്യുന്നു:
൬ അപ്രകാരം ക്രിസ്തുവിന്റെ സാ
ക്ഷി നിങ്ങളിൽ സ്ഥിരപ്പെട്ടിരുന്നു:
൭ ആകയാൽ നിങ്ങൾ നമ്മുടെ ക
ൎത്താവായ യെശു ക്രിസ്തുവിന്റെ പ്ര
ത്യക്ഷതെക്ക കാത്തിരിക്കുന്നത കൊ
ണ്ട ഒരു വരത്തിലും കുറവുള്ളവരല്ല:
൮ അവൻ അവസാനത്തൊളം ന
മ്മുടെ കൎത്താവായ യെശു ക്രിസ്തുവി
ന്റെ നാളിൽ കുററമില്ലാത്തവരാ
യി നിങ്ങളെ സ്ഥിരപ്പെടുത്തുകയും
ചെയ്യും.
൯ ദൈവം വിശ്വാസമുള്ളവനാ
കുന്നു, അവനാൽ നിങ്ങൾ അവ
ന്റെ പുത്രനായി നമ്മുടെ കൎത്താ
വായ യെശു ക്രിസ്തുവിന്റെ ഐക്യ
തയിലെക്ക വിളിക്കപ്പെട്ടു.
൧൦ ¶ പിന്നെ സഹൊദരന്മാരെ,
നിങ്ങൾ എല്ലാവരും ഒരു കാൎയ്യം ത
ന്നെ സംസാരിക്കെണം എന്നും, നി
ങ്ങളുടെ ഇടയിൽ ഭിന്നതകൾ ഉ
ണ്ടാകാതെ, നിങ്ങൾ എകമനസ്സൊ
ടും എക ചിന്തയൊടും നല്ലവണ്ണം
യൊജ്യതപ്പെട്ടവരാകെണം എന്നും
നമ്മുടെ കൎത്താവായ യെശു ക്രിസ്തു
വിന്റെ നാമത്താൽ ഞാൻ നിങ്ങ
ളൊട അപെക്ഷിക്കുന്നു
൧൧ എന്തെന്നാൽ, എന്റെ സ
ഹൊദരന്മാരെ, നിങ്ങളിൽ വിവാ
ദങ്ങൾ ഉണ്ട എന്ന നിങ്ങളെ കുറി
ച്ച ക്ലൊവെ എന്നവളുടെ കുഡുംബ
ക്കാരാൽ എന്നൊട അറിയിക്കപ്പെട്ടു.
൧൨ പിന്നെ ഞാൻ ഇതിനെ പറ
യുന്നു, നിങ്ങളിൽ ഒരൊരുത്തൻ
ഞാൻ പൌലുസിനുള്ളവൻ എന്നും,
ഞാൻ അപ്പൊല്ലൊസിനുള്ളവൻ എ
ന്നും, ഞാൻ കെഫാസിനുള്ളവൻ എ
ന്നും, ഞാൻ ക്രിസ്തുവിനുള്ളവൻ എ
ന്നും പറയുന്നു.
൧൩ ക്രിസ്തു പിരിയപ്പെട്ടിരിക്കുന്നു
വൊ? പൌലുസ നിങ്ങൾക്ക വെ
ണ്ടി കുരിശിന്മെൽ തറെക്കപ്പെട്ടു

വൊ? അല്ലെങ്കിൽ നിങ്ങൾ പൌലുസിന്റെ നാമത്തിൽ ജ്ഞാനസ്നാനം കഴിക്കപ്പെട്ടുവൊ?

൧൪ ഞാൻ ക്രിസ്പുസിനും ഗായുസിനും അല്ലാതെ നിങ്ങളിൽ മറ്റൊരുത്തനും ജ്ഞാനസ്നാനം കഴിക്കായ്കകൊണ്ട ഞാൻ ദൈവത്തിന സ്തൊത്രം ചെയ്യുന്നു.

൧൫ ഞാൻ എന്റെ നാമത്തിൽ ജ്ഞാനസ്നാനം കഴിച്ചു എന്ന ഒരുത്തനും പറയാതെ ഇരിപ്പാനായിട്ട ആകുന്നു.

൧൬ ഞാൻ സ്തെഫാനൊസിന്റെ കുഡുംബത്തിനും ജ്ഞാനസ്നാനം കഴിച്ചു: പിന്നെ ഞാൻ മറ്റൊരുത്തന ജ്ഞാനസ്നാനം കഴിച്ചിട്ടുണ്ടൊ ഞാൻ അറിയുന്നില്ല.

൧൭ എന്തെന്നാൽ ജ്ഞാനസ്നാനം കഴിപ്പാനല്ല സുവിശെഷത്തെ പ്രസംഗിപ്പാനത്രെ ക്രിസ്തു എന്നെ അയച്ചത: ക്രിസ്തുവിന്റെ കുരിശ നിഷ്ഫലമായി തീരാതെ ഇരിപ്പാൻ വാക്കിന്റെ ജ്ഞാനത്തൊടെ അല്ല.

൧൮ കുരിശിനെ കുറിച്ചുള്ള പ്രസംഗം നശിച്ചുപൊകുന്നവൎക്ക ഭൊഷത്വമാകുന്നുവല്ലൊ; എന്നാൽ രക്ഷിക്കപ്പെടുന്നവരായ നമുക്ക അത ദൈവത്തിന്റെ ശക്തി ആകുന്നു.

൧൯ എന്തെന്നാൽ ഞാൻ ജ്ഞാനികളുടെ ജ്ഞാനത്തെ നശിപ്പിക്കയും, ബുദ്ധിമാന്മാരുടെ ബുദ്ധിയെ ശൂന്യമാക്കുകയും ചെയ്യും എന്ന എഴുതപ്പെട്ടിരിക്കുന്നു.

൨൦ ജ്ഞാനി എവിടെ? ഉപാദ്ധ്യായൻ എവിടെ? ഈ ലൊകത്തിലെ തൎക്കക്കാരൻ എവിടെ? ദൈവം ഈ ലൊക ജ്ഞാനത്തെ ഭൊഷത്വമാക്കീട്ടില്ലയൊ?

൨൧ എന്തെന്നാൽ ദൈവത്തിന്റെ ജ്ഞാനത്തിൽ ലൊകം ജ്ഞാനത്താൽ ദൈവത്തെ അറിയായ്കകൊണ്ട, പ്രസംഗത്തിന്റെ ഭൊഷത്വത്താൽ വിശ്വസിക്കുന്നവരെ രക്ഷിപ്പാൻ ദൈവത്തിന ഇഷ്ടമുണ്ടായി.

൨൨ അതെന്തുകൊണ്ടെന്നാൽ യെഹൂദന്മാർ ഒരു അടയാളത്തെ ചൊദിക്കുന്നു, ഗ്രെക്കന്മാർ ജ്ഞാനത്തെ അന്വെഷിക്കയും ചെയ്യുന്നു:

൨൩ എന്നാൽ ഞങ്ങൾ കുരിശിൽ തറെക്കപ്പെട്ട ക്രിസ്തുവിനെ യെഹൂദന്മാൎക്ക ഇടൎച്ചയായും, ഗ്രെക്കന്മാൎക്ക ഭൊഷത്വമായും പ്രസംഗിക്കുന്നു.

൨൪ എന്നാലും വിളിക്കപ്പെട്ടവൎക്ക, യെഹൂദന്മാൎക്കും ഗ്രെക്കന്മാൎക്കും കൂടെ, ക്രിസ്തുവിനെ ദൈവത്തിന്റെ ശക്തിയായും, ദൈവത്തിന്റെ ജ്ഞാനമായും തന്നെ.

൨൫ എന്തകൊണ്ടെന്നാൽ ദൈവത്തിന്റെ ഭൊഷത്വം മനുഷ്യരെക്കാൾ അറിവ എറുന്നതും, ദൈവത്തിന്റെ ക്ഷീണത മനുഷ്യരെക്കാൾ ശക്തിയെറുന്നതും ആകുന്നു.

൨൬ എന്തെന്നാൽ, സഹൊദരന്മാരെ, നിങ്ങളുടെ വിളിയെ നൊക്കുവിൻ, ജഡപ്രകാരം ബുദ്ധിമാന്മാർ എറ ഇല്ല, ശക്തന്മാർ എറ ഇല്ല, കുലശ്രെഷ്ഠന്മാർ എറ ഇല്ല അല്ലൊ:

൨൭ ബുദ്ധിമാന്മാരെ ലജ്ജിപ്പിപ്പാനായിട്ട ദൈവം ലൊകത്തിലെ ഭൊഷത്വമുള്ള കാൎയ്യങ്ങളെ തെരിഞ്ഞെടുത്തു; ബലമുള്ള കാൎയ്യങ്ങളെ ലജ്ജിപ്പിപ്പാൻ ദൈവം ലൊകത്തിലെ ബലഹീനതയുള്ള കാൎയ്യങ്ങളെ തെരിഞ്ഞെടുത്തു;

൨൮ ഉള്ള കാൎയ്യങ്ങളെ ഇല്ലായ്മയാക്കുവാനായിട്ട, ലൊകത്തിൽ ഹീനകാൎയ്യങ്ങളെയും, നിന്ദിതകാൎയ്യങ്ങളെയും, ഇല്ലാത്ത കാൎയ്യങ്ങളെയും ദൈവം തെരിഞ്ഞെടുത്തു:

൨൯ തന്റെ മുമ്പാകെ ഒരു ജഡവും പ്രശംസിക്കാതെ ഇരിപ്പാനായിട്ട ആകുന്നു.

൩൦ എന്നാൽ അവനാൽ നിങ്ങൾ ക്രിസ്തു യെശുവിൽ ഇരിക്കുന്നു, ഇവൻ

നമുക്ക ദൈവത്താൽ ജ്ഞാനവും, നീതിയും, ശുദ്ധീകരണവും, വീണ്ടെടുപ്പും ആക്കപ്പെട്ടു.

൩൧ എഴുതപ്പെട്ടിരിക്കുന്ന പ്രകാരം പ്രശംസിക്കുന്നവൻ കൎത്താവിൽ പ്രശംസിക്കട്ടെ.

## ൨ അദ്ധ്യായം.

൧ പൌലുസ തന്റെ പ്രസംഗം സകല മനുഷ്യന്റെ ജ്ഞാനത്തെക്കാളും വിശെഷമുള്ളത എന്ന അറിയിക്കുന്നത.

വിശെഷിച്ചും സഹൊദരന്മാരെ, ഞാൻ നിങ്ങളുടെ അടുക്കൽ വന്നപ്പൊൾ, ദൈവത്തിന്റെ സാക്ഷിയെ നിങ്ങൾക്ക അറിയിച്ചുകൊണ്ട, ഞാൻ വചനത്തിന്റെ ആകട്ടെ ജ്ഞാനത്തിന്റെ ആകട്ടെ ശ്രെഷ്ഠതയൊട കൂടെ വന്നിട്ടില്ല:

൨ എന്തെന്നാൽ കുരിശിൽ തറെക്കപ്പെട്ടവനായ യെശു ക്രിസ്തുവിനെ തന്നെ അല്ലാതെ മറ്റൊന്നിനെയും നിങ്ങളുടെ ഇടയിൽ അറികയില്ലെന്ന ഞാൻ നിശ്ചയിച്ചു

൩ ഞാൻ ക്ഷീണതയൊടും, ഭയത്തൊടും, വളരെ വിറയലൊടും നിങ്ങളൊട കൂടെ ഇരുന്നു.

൪ എന്റെ വചനവും എന്റെ പ്രസംഗവും മനുഷ്യ ജ്ഞാനത്തിന്റെ വശീകര വചനങ്ങളിൽ അല്ല, ആത്മാവിന്റെയും ശക്തിയുടെയും ദൃഷ്ടാന്തത്തിൽ തന്നെ ആയിരുന്നു:

൫ നിങ്ങളുടെ വിശ്വാസം മനുഷ്യരുടെ ജ്ഞാനത്തിൽ അല്ല, ദൈവത്തിന്റെ ശക്തിയിൽ തന്നെ നില്പാനായിട്ട [ആകുന്നു.]

൬ എന്നാലും പൂൎണ്ണന്മാരുടെ ഇടയിൽ ഞങ്ങൾ ജ്ഞാനത്തെ സംസാരിക്കുന്നു: എന്നാൽ ഈ ലൊകത്തിന്റെ എങ്കിലും, നശിച്ചുപൊകുന്നവരായ ഈ ലൊകത്തിലെ പ്രഭുക്കന്മാരുടെ എങ്കിലും ജ്ഞാനത്തെ അല്ല:

൭ മറെക്കപ്പെട്ടതായി, ലൊകങ്ങൾക്ക മുമ്പെ ദൈവം നമ്മുടെ മഹത്വത്തിനായിട്ട മുൻ നിയമിച്ചതായുള്ള രഹസ്യത്തിൽ ദൈവജ്ഞാനത്തെ തന്നെ ഞങ്ങൾ പറയുന്നു:

൮ അതിനെ ഈ ലൊകത്തിലെ പ്രഭുക്കന്മാരിൽ ഒരുത്തനും അറിഞ്ഞിട്ടില്ല: അവർ അറിഞ്ഞിരുന്നു എങ്കിൽ, അവർ മഹത്വത്തിന്റെ കൎത്താവിനെ കുരിശിൽ തറെക്കാതെ ഇരിക്കുമായിരുന്നുവല്ലൊ.

൯ എന്നാലും എഴുതപ്പെട്ടിരിക്കുന്ന പ്രകാരം, ദൈവം തന്നെ സ്നെഹിക്കുന്നവൎക്ക ഒരുക്കിയിരിക്കുന്ന കാൎയ്യങ്ങളെ കണ്ണ കണ്ടിട്ടുമില്ല, ചെവി കെട്ടിട്ടുമില്ല, അവ മനുഷ്യന്റെ ഹൃദയത്തിലെക്ക പ്രവെശിച്ചിട്ടുമില്ല.

൧൦ എന്നാലും ദൈവം നമുക്ക അവയെ തന്റെ ആത്മാവിനാൽ വെളിപ്പെടുത്തി: എന്തെന്നാൽ ആത്മാവ സകലത്തെയും, ദൈവത്തിന്റെ അഗാധകാൎയ്യങ്ങളെയും തന്നെ, ശൊധന ചെയ്യുന്നു.

൧൧ എന്തെന്നാൽ മനുഷ്യനിലുള്ള ആത്മാവ ഒഴികെ, മനുഷ്യരിൽ ആര മനുഷ്യന്റെ കാൎയ്യങ്ങളെ അറിയുന്നു? അപ്രകാരം തന്നെ ദൈവത്തിന്റെ ആത്മാവ അല്ലാതെ, ഒരുത്തനും ദൈവത്തിന്റെ കാൎയ്യങ്ങളെ അറിയുന്നില്ല.

൧൨ എന്നാൽ നാം ദൈവത്താൽ നമുക്ക സൌജന്യമായി നൽകപ്പെട്ട കാൎയ്യങ്ങളെ അറിവാനായിട്ട ലൊകത്തിന്റെ ആത്മാവിനെ അല്ല, ദൈവത്തിൽനിന്നുള്ള ആത്മാവിനെ അത്രെ പ്രാപിച്ചിരുന്നത.

൧൩ അക്കാൎയ്യങ്ങളെയും, ഞങ്ങൾ മനുഷ്യന്റെ ജ്ഞാനം ഉപദെശിക്കുന്ന വചനങ്ങളാലല്ല, പരിശുദ്ധാത്മാവ ഉപദെശിക്കുന്ന വചനങ്ങ

ളാൽ തന്നെ സംസാരിച്ചു, ആത്മകാൎയ്യങ്ങളെ ആത്മകാൎയ്യങ്ങളോട ഉപമിച്ചുകൊണ്ട ഇരിക്കുന്നു

൧൪ എന്നാൽ പ്രാകൃതനായ മനുഷ്യൻ ദൈവത്തിന്റെ ആത്മാവിന്റെ കാൎയ്യങ്ങളെ കൈക്കൊള്ളുന്നില്ല: എന്തെന്നാൽ അവ അവന ഭൊഷത്വം ആകുന്നു: അവ ആത്മസംബന്ധമായി നിൎണ്ണയിക്കപ്പെടുന്നതകൊണ്ട, അവന അവയെ അറിവാൻ കഴികയുമില്ല.

൧൫ എന്നാലൊ ആത്മാവുള്ളവൻ സകലത്തെയും നിൎണ്ണയിക്കുന്നു, അവന താൻ ഒരുത്തനാലും നിൎണ്ണയിക്കപ്പെടുന്നില്ല താനും.

൧൬ എന്തെന്നാൽ അവനെ പഠിപ്പിപ്പാനായിട്ട കൎത്താവിന്റെ ചിന്തയെ അറിഞ്ഞവൻ ആര? ഞങ്ങൾക്ക ക്രിസ്തുവിന്റെ ചിന്ത ഉണ്ട താനും.

## ൩ അദ്ധ്യായം.

൧ പാൽ പൈതങ്ങൾക്ക കൊള്ളാമെന്നുള്ളത —൩ ഭിന്നതകൾക്കുവിരൊധമായും,—൧൬ മനുഷ്യർ ദൈവത്തിന്റെ ആലയങ്ങൾ എന്നും,—൧൮ മായാമൊഹത്തിന്ന വിരൊധമായുമുള്ളത.

൧ വിശെഷിച്ചും, സഹൊദരന്മാരെ, ജഡമായുള്ളവരൊട എന്ന പൊലെ, ക്രിസ്തുവിൽ ചെറിയ പൈതങ്ങളൊട എന്ന പൊലെ തന്നെ അല്ലാതെ, ആത്മാവായുള്ളവരൊട എന്ന പൊലെ നിങ്ങളൊട പറവാൻ ഇനിക്ക കഴിഞ്ഞില്ല

൨ ഞാൻ നിങ്ങളെ പാലു കൊണ്ട പൊഷിപ്പിച്ചു, ആഹാരം കൊണ്ടല്ല: എന്തെന്നാൽ നിങ്ങൾക്ക ഇതുവരെയും [അതിനെ സഹിപ്പാൻ] കഴിഞ്ഞില്ല, അത്രയുമല്ല ഇനി ഇപ്പൊഴും നിങ്ങൾക്ക കഴിയുന്നതല്ല.

൩ എന്തെന്നാൽ നിങ്ങൾ ഇനിയും ജഡമായുള്ളവരാകുന്നു: നിങ്ങളുടെ ഇടയിൽ അസൂയയും വിവാദവും, ഭിന്നതകളും ഇരിക്കുമ്പോൾ, നിങ്ങൾ ജഡമായുള്ളവരായിരിക്കുയും, മനുഷ്യരെന്ന പൊലെ നടക്കുയും ചെയ്യുന്നില്ലയൊ?

൪ എന്തെന്നാൽ ഒരുത്തൻ, ഞാൻ പൌലുസിനുള്ളവൻ എന്നും, മറെറാരുത്തൻ, ഞാൻ അപ്പൊല്ലൊസ്സിനുള്ളവൻ എന്നും, പറയുമ്പൊൾ, നിങ്ങൾ ജഡമായുള്ളവരല്ലയൊ?

൫ എന്നാൽ പൌലുസ ആര? അപ്പൊല്ലൊസും ആര? കൎത്താവ ഒരൊരുത്തന നൽകിയത പൊലെ, അവർ നിങ്ങൾ വിശ്വസിക്കുന്നതിന ഹെതുവാകുന്ന ദൈവശുശ്രൂഷകാർ തന്നെയല്ലൊ.

൬ ഞാൻ നട്ടു, അപ്പൊല്ലൊസ നനച്ചു: ദൈവം അത്രെ വൎദ്ധിപ്പിച്ചത.

൭ അതകൊണ്ട നടുന്നവനും എതുമില്ല, നനെക്കുന്നവനും എതുമില്ല; വൎദ്ധിപ്പിക്കുന്ന ദൈവം അത്രെ.

൮ നടുന്നവനും നനെക്കുന്നവനും ഒന്നാകുന്നു: ഒരൊരുത്തന അവനവന്റെ അദ്ധ്വാനത്തിന തക്കവണ്ണം തന്റെ സ്വന്ത പ്രതിഫലം കിട്ടുകയും ചെയ്യും.

൯ എന്തെന്നാൽ ഞങ്ങൾ ദൈവത്തിന്റെ കൂട്ടുവെലക്കാർ ആകുന്നു: നിങ്ങൾ ദൈവത്തിന്റെ കൃഷിയും, ദൈവത്തിന്റെ ഭവനവും ആകുന്നു.

൧൦ ഇനിക്ക നൽകപ്പെട്ട ദൈവത്തിന്റെ കൃപപ്രകാരം, ബുദ്ധിയുള്ള ശില്പാശാരിയെന്നപൊലെ, ഞാൻ അടിസ്ഥാനത്തെ വെച്ചു, മറെറാരുത്തൻ അതിന്മെൽ പണിയുന്നു. എന്നാൽ താൻ അതിന്മെൽ എങ്ങിനെ പണിയുന്നു എന്ന ഒരൊരുത്തൻ സൂക്ഷിക്കട്ടെ.

൧൧ എന്തെന്നാൽ വെക്കപ്പെട്ടിരി

കുന്നതല്ലാതെ മറ്റൊരു അടിസ്ഥാനം ഇടുവാൻ ആൎക്കും കഴികയില്ല അത യെശു ക്രിസ്തു ആകുന്നു.

൧൨ ഒരുത്തൻ ഈ അടിസ്ഥാനത്തിന്മെൽ പൊന്ന, വെള്ളി, വില എറിയ കല്ലുകൾ, മരങ്ങൾ, ഉണക്കപ്പുല്ല, കറ്റി ഇവയെ പണിതാൽ,

൧൩ ഒരൊരുത്തന്റെ ക്രിയ പ്രസിദ്ധമാകപ്പെടും: എന്തെന്നാൽ ആ നാൾ [അതിനെ] വെളിപ്പെടുത്തും, അതെന്തുകൊണ്ടെന്നാൽ അത അഗ്നിയാൽ വെളിച്ചമാകപ്പെടും; ഒരൊരുത്തന്റെ ക്രിയ ഇന്നിന്ന പ്രകാരമുള്ളത എന്ന അഗ്നി പരിക്ഷിക്കയും ചെയ്യും.

൧൪ അതിന്മെൽ പണിതിട്ടുള്ള ഒരുത്തന്റെ പ്രവൃത്തി നില്ക്കുന്നു എങ്കിൽ, അവന ഫലം കിട്ടും.

൧൫ ഒരുത്തന്റെ പ്രവൃത്തി വെന്തുപൊകുന്നു എങ്കിൽ, അവന ചെതം വരും: എങ്കിലും താൻ രക്ഷിക്കപ്പെടും; എന്നാൽ അഗ്നിയാൽ എന്ന പൊലെ തന്നെ.

൧൬ ഈ നിങ്ങൾ ദൈവത്തിന്റെ ആലയം ആകുന്നു എന്നും, ദൈവത്തിന്റെ ആത്മാവ നിങ്ങളിൽ വസിക്കുന്നു എന്നും നിങ്ങൾ അറിയുന്നില്ലയൊ?

൧൭ ഒരുത്തൻ ദൈവത്തിന്റെ ആലയത്തെ അശുദ്ധിയാക്കിയാൽ, ദൈവം അവനെ നശിപ്പിക്കും: എന്തെന്നാൽ ദൈവത്തിന്റെ ആലയം ശുദ്ധമുള്ളത കുന്നു, ആ [ആലയം] നിങ്ങൾ തന്നെ ആകുന്നു

൧൮ ഒരുത്തനും തന്നെത്താൻ വഞ്ചിക്കരുത. നിങ്ങളിൽ യാതൊരുത്തനും ഈ ലൊകത്തിൽ താൻ ജ്ഞാനിയാകുന്നു എന്ന തൊന്നുന്നു എങ്കിൽ, അവൻ ജ്ഞാനിയാകെണ്ടുന്നതിന, അവൻ മൊഷനായി തീരട്ടെ.

൧൯ എന്തുകൊണ്ടെന്നാൽ ഈ ലൊകത്തിന്റെ ജ്ഞാനം ദൈവത്തിന്റെ പക്കൽ മൊഷത്വം ആകുന്നു. എന്തെന്നാൽ അവൻ ജ്ഞാനികളെ അവരുടെ കൌശലത്തിൽ പിടിക്കുന്നു എന്നും;

൨൦ പിന്നെയും ജ്ഞാനികളുടെ ചിന്തകൾ മായയുള്ളവ ആകുന്നു എന്ന കൎത്താവ അവയെ അറിയുന്നു എന്നും എഴുതപ്പെട്ടിരിക്കുന്നു.

൨൧ അതുകൊണ്ട ഒരുത്തനും മനുഷ്യരിൽ പ്രശംസിക്കരുത. എന്തെന്നാൽ സകലവും നിങ്ങളുടെ ആകുന്നു:

൨൨ പൌലുസ ആകട്ടെ, അപ്പൊല്ലൊസ ആകട്ടെ, കെഫാസ ആകട്ടെ, ലൊകം ആകട്ടെ, ജീവൻ ആകട്ടെ, മരണം ആകട്ടെ, ഇപ്പൊഴത്തെ കാൎയ്യങ്ങൾ ആകട്ടെ, വരുവാനുള്ള കാൎയ്യങ്ങൾ ആകട്ടെ, സകലവും നിങ്ങളുടെ ആകുന്നു;

൨൩ നിങ്ങൾ ക്രിസ്തുവിന ഉള്ളവരാകുന്നു: ക്രിസ്തു ദൈവത്തിന ഉള്ളവനും ആകുന്നു.

## ൪ അദ്ധ്യായം.

൧ ദൈവശുശ്രൂഷക്കാരെ കുറിച്ച ഇന്നപ്രകാരം വിചാരിക്കെണം എന്നും,—൭ നമുക്ക ലഭിച്ചിട്ടില്ലാത്തത ഒന്നും നമുക്കില്ല എന്നും ഉള്ളത.—൧൫ അപ്പൊസ്തൊലന്മാർ ക്രിസ്തുവിങ്കൽ നമ്മുടെ പിതാക്കന്മാരാകുന്നു എന്നുള്ളത.

ഒരു മനുഷ്യൻ ഞങ്ങളെ ക്രിസ്തുവിന്റെ ശുശ്രൂഷക്കാരായും, ദൈവത്തിന്റെ രഹസ്യങ്ങളുടെ കലവറക്കാരായും ഉള്ള പ്രകാരം വിചാരിക്കട്ടെ.

൨ വിശെഷിച്ചും ഒരുത്തൻ വിശ്വാസമുള്ളവനായി കാണപ്പെടെണം എന്ന കലവറക്കാരിൽ അന്വെഷിക്കപ്പെടുന്നതാകുന്നു.

൩ എന്നാൽ നിങ്ങളാൽ എങ്കിലും,

മനുഷ്യന്റെ വിധിയാൽ എങ്കിലും ന്യായം വിധിക്കപ്പെടുന്നത ഇനിക്ക മഹാ അല്പകാൎയ്യം ആകുന്നു: അത്രയുമല്ല ഞാൻ ഇനിക്ക തന്നെ ന്യായം വിധിക്കുന്നില്ല

൪ എന്തെന്നാൽ ഞാൻ എന്നാൽ തന്നെ ഒന്നും അറിയുന്നില്ല; എങ്കിലും ഇതിനാൽ ഞാൻ നീതികരിക്കപ്പെടുന്നില്ല: ഇനിക്ക ന്യായം വിധിക്കുന്നവൻ കൎത്താവ തന്നെ ആകുന്നു

൫ ആയതകൊണ്ട കൎത്താവ വരുവൊളം, നിങ്ങൾ കാലത്തിന മുമ്പെ ഒന്നും വിധിക്കരുത, അവൻ ഇരുളിലെ രഹസ്യങ്ങളെ വെളിച്ചത്താക്കി, ഹൃദയങ്ങളുടെ ആലൊചനകളെ വെളിപ്പെടുത്തും: അപ്പൊൾ ഒരൊരുത്തന്ന ദൈവത്തിൽനിന്ന പുകഴ്ച ഉണ്ടാകും.

൬ ഈ വിശെഷിച്ചും, സഹൊദരന്മാരെ, എഴുതപ്പെട്ടിരിക്കുന്നതിൽ അധികം നിരൂപിക്കാതെ ഇരിപ്പാൻ നിങ്ങൾ ഞങ്ങളിൽനിന്ന പഠിക്കെണ്ടുന്നതിനും, നിങ്ങളിൽ ഒരുത്തനും ഒരുത്തന വെണ്ടി മറെറാരുത്തന വിരൊധമായി ചീൎത്തുപൊകാതെ ഇരിക്കെണ്ടുന്നതിനും, ഞാൻ നിങ്ങളുടെ നിമിത്തമായിട്ട എന്നിലും അപ്പൊല്ലൊസിലും ഈ കാൎയ്യങ്ങളെ ദൃഷ്ടാന്തമായി ആക്കിയിരിക്കുന്നു.

൭ എന്തകൊണ്ടെന്നാൽ നിന്നെ [മറെറാരുത്തനിൽനിന്ന] വ്യത്യാസപ്പെടുത്തുന്നവൻ ആര? അത്രയുമല്ല നീ കൈക്കൊള്ളാത്തത നിനക്കെന്തുള്ളു? നീയും അതിനെ കൈക്കൊണ്ടു എങ്കിൽ, അതിനെ കൈക്കൊള്ളാത്ത പ്രകാരം നീ എന്തിന പ്രശംസിക്കുന്നു?

൮ ഇപ്പൊൾ നിങ്ങൾ തൃപ്തന്മാർ ആകുന്നു, ഇപ്പൊൾ നിങ്ങൾ സമ്പന്നന്മാർ ആകുന്നു, ഞങ്ങളെ കൂടാതെ നിങ്ങൾ രാജാക്കന്മാരെന്ന പൊലെ വാണു; ഞങ്ങളും നിങ്ങളൊടു കൂടെ വാഴെണ്ടുന്നതിന, നിങ്ങൾ വാണിരുന്നാൽ കൊള്ളായിരുന്നു.

൯ എന്തെന്നാൽ ദൈവം അപ്പൊസ്തൊലന്മാരായ ഞങ്ങളെ മരണത്തിന നിയമിക്കപ്പെട്ടവരെന്ന പൊലെ ഒടുക്കത്തവരായി പ്രസിദ്ധപ്പെടുത്തി എന്ന ഇനിക്ക തൊന്നുന്നു: അതെന്തകൊണ്ടെന്നാൽ ലൊകത്തിനും, ദൈവദൂതന്മാൎക്കും, മനുഷ്യൎക്കും ഞങ്ങൾ ഒരു വിനൊദ കാഴ്ചയായി തീൎന്നു.

൰ ഞങ്ങൾ ക്രിസ്തുവിന്റെ നിമിത്തമായിട്ട ഭൊഷന്മാർ ആകുന്നു, നിങ്ങൾ ക്രിസ്തുവിൽ ബുദ്ധിമാന്മാർ ആകുന്നു താനും: ഞങ്ങൾ ക്ഷീണന്മാർ ആകുന്നു, നിങ്ങൾ ബലവാന്മാർ ആകുന്നു താനും; നിങ്ങൾ മഹത്തുകൾ ആകുന്നു, ഞങ്ങൾ നിന്ദിതന്മാർ ആകുന്നു താനും.

൰൧ ഇപ്പൊഴത്തെ നാഴിക വരെയും, ഞങ്ങൾക്ക വിശക്കയും, ദാഹിക്കയും, ഞങ്ങൾ നഗ്നതയൊടിരിക്കയും, ഇടികൊൾകയും, ഒരു നിശ്ചയ വാസസ്ഥലമില്ലാതെ ഇരിക്കയും ചെയ്യുന്നു:

൰൨ വിശെഷിച്ചും ഞങ്ങളുടെ കൈകൾ കൊണ്ട തന്നെ ഞങ്ങൾ വെല എടുത്ത, അദ്ധ്വാനപ്പെടുന്നു: നിന്ദിക്കപ്പെട്ടിട്ട, ഞങ്ങൾ അനുഗ്രഹിക്കുന്നു: പീഡിപ്പിക്കപ്പെട്ടിട്ട, ഞങ്ങൾ സഹിക്കുന്നു:

൰൩ ദുഷിക്കപ്പെട്ടിട്ട, ഞങ്ങൾ അപെക്ഷിക്കുന്നു: ഞങ്ങൾ ലൊകത്തിലെ കല്മഷം പൊലെയും, ഇന്നെ വരെയും സകല വസ്തുക്കളുടെയും അഴുക്കുപൊലെയും ആയി തീൎന്നിരിക്കുന്നു.

൰൪ നിങ്ങളെ ലജ്ജിപ്പിപ്പാനായിട്ട ഞാൻ ഈ കാൎയ്യങ്ങളെ എഴുതുന്നില്ല, എന്റെ ഇഷ്ടപുത്രന്മാരെ പൊലെ ഞാൻ [നിങ്ങളെ] ഓൎമ്മപ്പെടുത്തുന്നതെയുള്ളു.

൧൫ ക്രിസ്തുവിൽ നിങ്ങൾക്ക പതിനായിരം ഉപദെഷ്ടാക്കൾ ഉണ്ട എങ്കിലും, നിങ്ങൾക്ക അനെകം പിതാക്കന്മാരില്ല: എന്തകൊണ്ടെന്നാൽ ക്രിസ്തു യെശുവിൽ സുവിശെഷത്താൽ ഞാൻ നിങ്ങളെ ജനിപ്പിച്ചു.

൧൬ അതകൊണ്ട എന്നെ പിന്തുടരുന്നവരാകുവിൻ, എന്ന ഞാൻ നിങ്ങളൊട അപെക്ഷിക്കുന്നു.

൧൭ ഇത ഹെതുവായിട്ട ഞാൻ തിമൊഥെയുസിനെ നിങ്ങളുടെ അടുക്കൽ അയച്ചിരിക്കുന്നു, അവൻ എന്റെ ഇഷ്ടപുത്രനും, കൎത്താവിൽ വിശ്വാസമുള്ളവനും ആകുന്നു, ഇവൻ ഞാൻ എല്ലാടവും സകല സഭയിലും ഉപദെശിക്കുന്ന പ്രകാരം, ക്രിസ്തുവിൽ ഇനിക്കുള്ള വഴികളെ നിങ്ങളെ ഒൎമ്മപ്പെടുത്തും.

൧൮ വിശെഷിച്ചും ഞാൻ തന്നെ നിങ്ങളുടെ അടുക്കൽ വരികയില്ലെന്ന വെച്ച, ചിലർ ചീൎത്തിരിക്കുന്നു.

൧൯ എന്നാലും കൎത്താവിന ഇഷ്ടമുണ്ട എങ്കിൽ, ഞാൻ വെഗത്തിൽ നിങ്ങളുടെ അടുക്കൽ വരും, ചീൎത്തിരിക്കുന്നവരുടെ വചനത്തെ അല്ല, ശക്തിയെ തന്നെ അറികയും ചെയ്യും.

൨൦ എന്തെന്നാൽ ദൈവത്തിന്റെ രാജ്യം വചനത്തിലല്ല, ശക്തിയിലത്രെ ആകുന്നത.

൨൧ നിങ്ങൾക്ക എന്ത മനസ്സ? ഞാൻ നിങ്ങളുടെ അടുക്കൽ വടിയൊട കൂടെയൊ, സ്നെഹത്തൊടും, സൌമ്യതയുള്ള ആത്മാവിനൊടും കൂടെയൊ വരെണ്ടു?

## ൫ അദ്ധ്യായം.

൧ അമൎയ്യാദക്കാരന്റെ സംഗതി.— ൭ പഴയ പുളിച്ച മാവ ശൊധന ചെയ്യപ്പെടെണമെന്നുള്ളത. ൧൦ മഹാ അപരാധികളിൽനിന്ന ഒഴിഞ്ഞിരിക്കെണമെന്നുള്ളത.

൧ നിങ്ങളുടെ ഇടയിൽ വെശ്യാസംഗവും, ഒരുത്തൻ തന്റെ പിതാവിന്റെ ഭാൎയ്യയെ പരിഗ്രഹിക്കാമെന്ന, പുറജാതികളിൽ പൊലും ചൊല്ലപ്പെടാത്ത വെശ്യാസംഗവും [ഉണ്ട എന്ന] സാമാന്യെന ശ്രുതിപ്പെട്ടിരിക്കുന്നു.

൨ അത്രയുമല്ല നിങ്ങൾ മദിച്ചു, ഈ പ്രവൃത്തി ചെയ്തവൻ നിങ്ങളുടെ ഇടയിൽനിന്ന നീക്കികളയപ്പെടെണ്ടുന്നതിന, നിങ്ങൾ വിശെഷാൽ സങ്കടപ്പെടാതെയും ഇരുന്നു.

൩ എന്തെന്നാൽ ഞാൻ ശരീരം കൊണ്ട ദൂരമായിരുന്നാലും, ആത്മാവകൊണ്ട കൂടെ ഉള്ളവനായി, ഇപ്രകാരം ഈ ക്രിയയെ ചെയ്തവനെ കുറിച്ച, ഞാൻ കൂടെ ഉണ്ട എന്ന പൊലെ, നിൎണ്ണയിച്ച കഴിഞ്ഞു സത്യം,

൪ നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ നാമത്തിൽ, നിങ്ങളും എന്റെ ആത്മാവും ഒന്നിച്ച കൂടിയിരിക്കുമ്പൊൾ,

൫ ആത്മാവ കൎത്താവായ യെശു ക്രിസ്തുവിന്റെ നാളിൽ രക്ഷിക്കപ്പെടെണ്ടുന്നതിന, നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ ശക്തിയൊട കൂടെ, ഇപ്രകാരമുള്ളവനെ ജഡത്തിന്റെ നാശത്തിനായിട്ട സാത്താന്ന എല്പിക്കെണ്ടുന്നതിനാകുന്നു.

൬ നിങ്ങളുടെ പ്രശംസ നന്നല്ല. കുറഞ്ഞൊരു പുളിച്ച മാവ കുമ്പാരത്തെ മുഴുവനും പുളിപ്പിക്കുന്നു എന്ന നിങ്ങൾ അറിയുന്നില്ലയൊ?

൭ ആകയാൽ നിങ്ങൾ പുളിപ്പില്ലാത്തവരായിരിക്കകൊണ്ട, നിങ്ങൾ ഒരു പുതിയ കുമ്പാരമായി തീരെണ്ടുന്നതിന, പഴയ പുളിച്ച മാവിനെ പുറത്ത കഴുകികളവിൻ. എന്തകൊണ്ടെന്നാൽ നമ്മുടെ പെസഹായാകുന്ന ക്രിസ്തുവും നമുക്ക വെണ്ടി ബെലി നൽകപ്പെട്ടു:

൮ ആയതകൊണ്ട പഴയ പുളിച്ച

മാവ കൊണ്ടല്ല, ഠരംക്ഷ്യയും ദുഷ്ടതയുമാകുന്ന പുളിച്ച മാവകൊണ്ടുമല്ല, പരമാൎത്ഥത്തിന്റെയും സത്യത്തിന്റെയും പുളിപ്പില്ലാത്ത [അപ്പങ്ങൾ] കൊണ്ട തന്നെ, നാം പെരുനാളിനെ ആചരിക്കെണം.

൯ ¶ വെശ്യാസംഗക്കാരൊട കൂടെ സംസൎഗ്ഗം ചെയ്യരുത എന്ന ഞാൻ ഒരു ലെഖനത്തിൽ നിങ്ങൾക്ക എഴുതി:

൧൦ എന്നാൽ ഈ ലൊകത്തിലുള്ള വെശ്യാസംഗക്കാരൊട എങ്കിലും, ദ്രവ്യാഗ്രഹമുള്ളവരൊട എങ്കിലും, അവഹാരികളൊട എങ്കിലും, വിഗ്രഹാരാധനക്കാരൊട എങ്കിലും എന്നല്ല; അപ്രകാരമായാൽ നിങ്ങൾ ലൊകത്തിൽനിന്ന പുറപ്പെട്ട പൊകെണ്ടിവരുമല്ലൊ.

൧൧ എന്നാൽ സംസൎഗ്ഗം ചെയ്യരുതെന്ന ഞാൻ ഇപ്പൊൾ നിങ്ങൾക്ക എഴുതിയത, സഹൊദരൻ എന്ന വിളിക്കപ്പെട്ട ഒരുത്തൻ വെശ്യാസംഗക്കാരനൊ, ദ്രവ്യാഗ്രഹമുള്ളവനൊ, വിഗ്രഹാരാധനക്കാരനൊ, ദുൎവ്വാക്കുകാരനൊ, മദ്യപാനിയൊ, അപഹാരിയൊ ആകുന്നു എങ്കിൽ, അപ്രകാരമുള്ളവനൊട കൂടെ ഭക്ഷിക്ക തന്നെ അരുത.

൧൨ എന്തെന്നാൽ പുറത്തുള്ളവരൊട കൂടെ ന്യായം വിധിപ്പാൻ ഇനിക്ക എന്ത കാൎയ്യം? അകത്തുള്ളവരൊട നിങ്ങൾ ന്യായം വിധിക്കുന്നില്ലയൊ?

൧൩ എന്നാൽ പുറത്തുള്ളവരൊട ദൈവം ന്യായം വിധിക്കുന്നു. അതകൊണ്ട ആ ദുഷ്ടനെ നിങ്ങളുടെ ഇടയിൽനിന്ന പുറത്താക്കികളവിൻ.

## ൬ അദ്ധ്യായം.

൧ സഹൊദരന്മാരൊട വ്യവഹാരത്തിന പൊകുന്ന സംഗതിയെ കുറിച്ച.—൧൫ നമ്മുടെ ശരീരങ്ങൾ ക്രിസ്തുവിന്റെ അവയവങ്ങൾ ആകുന്നു എന്നും.—൧൮ വെശ്യാദൊഷത്തിന വിരൊധമായും ഉള്ളത.

നിങ്ങളിൽ ഒരുത്തന മറ്റൊരുത്തനൊട ഒരു കാൎയ്യം ഉണ്ടായിട്ട, അവൻ പരിശുദ്ധന്മാരുടെ മുമ്പാകെ അല്ല, അന്യായക്കാരുടെ മുമ്പാകെ തന്നെ, വ്യവഹാരത്തിന പൊകുവാൻ തുനിയുന്നുവൊ?

൨ ശുദ്ധിമാന്മാർ ലൊകത്തൊട ന്യായം വിധിക്കും എന്ന നിങ്ങൾ അറിയുന്നില്ലയൊ? ലൊകത്തൊടും നിങ്ങളാൽ ന്യായം വിധിക്കപ്പെടും എങ്കിൽ, മഹാ അല്പകാൎയ്യങ്ങളെ വിധിപ്പാൻ നിങ്ങൾ അയൊഗ്യന്മാരാകുന്നുവൊ?

൩ ഞങ്ങൾ ദൈവദൂതന്മാരൊട ന്യായം വിധിക്കും എന്ന നിങ്ങൾ അറിയുന്നില്ലയൊ? ഈ ജന്മത്തിന്നടുത്ത കാൎയ്യങ്ങളെ എത്ര അധികം?

൪ അതകൊണ്ട നിങ്ങൾക്ക ഈ ജന്മത്തിന്നടുത്ത കാൎയ്യങ്ങളുടെ വ്യവഹാരങ്ങൾ ഉണ്ട എങ്കിൽ, [വിധിപ്പാൻ] സഭയിൽ എറ്റവും അല്പന്മാരായി വിചാരിക്കപ്പെട്ടവരെ ഇരുത്തികൊൾവിൻ.

൫ ഞാൻ [ഇതിനെ] നിങ്ങൾക്ക ലജ്ജെക്കായിട്ട പറയുന്നു. നിങ്ങളുടെ ഇടയിൽ ഒരു ബുദ്ധിമാനുമില്ല, തന്റെ സഹൊദരന്മാരുടെ മദ്ധ്യെ ന്യായം വിധിപ്പാൻ പ്രാപ്തിയുള്ളവനായി ഒരുത്തൻ പൊലുമില്ല, എന്ന ഇങ്ങിനെ തന്നെ ആകുന്നുവൊ?

൬ എന്നാൽ സഹൊദരൻ സഹൊദരനൊട വ്യവഹാരത്തിന പൊകുന്നു, അതും അവിശ്വാസികളുടെ മുമ്പാകെ തന്നെ ചെയ്യുന്നു.

൭ ആകയാൽ ഇപ്പൊൾ നിങ്ങൾക്ക തമ്മിൽ തമ്മിൽ വ്യവഹാരങ്ങൾ ഉണ്ടാകുന്നതകൊണ്ട, നിങ്ങളുടെ ഇടയിൽ തികവായി ഒരു കുറവ ഉണ്ട.

നിങ്ങൾ വിശെഷാൽ അന്യായം അ നുഭവിക്കാഞ്ഞത എന്തുകൊണ്ട? നി ങ്ങൾ വിശെഷാൽ വഞ്ചിക്കപ്പെടാ ഞ്ഞത എന്തുകൊണ്ട?

൮ അല്ലയൊ, നിങ്ങൾ അന്യായം ചെയ്കയും, വഞ്ചിക്കയും ചെയ്യുന്നു, അത നിങ്ങടെ സഹൊദരന്മാ രൊടും ഉണ്ട.

൯ അന്യായക്കാർ ദൈവത്തിന്റെ രാജ്യത്തെ അവകാശമായി അനുഭ വിക്കയില്ല, എന്ന നിങ്ങൾ അറിയു ന്നില്ലയൊ? നിങ്ങൾ വഞ്ചനപ്പെട രുത: വെശ്യാദൊഷക്കാർ എങ്കിലും, വിഗ്രഹാരാധനക്കാർ എങ്കിലും, വ്യ ഭിചാരികൾ എങ്കിലും, സ്ത്രീവെഷ ധാരികൾ എങ്കിലും, പുരുഷന്മാരൊ ട തങ്ങളെ അവലക്ഷണപ്പെടുത്തു ന്നവർ എങ്കിലും,

൧൦ മൊഷ്ടാക്കൾ എങ്കിലും, ദ്രവ്യാ ഗ്രഹമുള്ളവർ എങ്കിലും, മദ്യപാനി കൾ എങ്കിലും, ദുർവാക്കുകാർ എങ്കി ലും, അപഹാരികൾ എങ്കിലും, ദൈ വത്തിന്റെ രാജ്യത്തെ അവകാശ മായനുഭവിക്കയില്ല.

൧൧ നിങ്ങളിൽ ചിലരും ഇപ്രകാ രമുള്ളവരായിരുന്നു: എന്നാൽ നി ങ്ങൾ കൎത്താവായ യെശുവിന്റെ നാമത്തിലും, നമ്മുടെ ദൈവത്തി ന്റെ ആത്മാവിനാലും കഴുകപ്പെ ട്ടവരാകുന്നു, എന്നാൽ നിങ്ങൾ ശുദ്ധീ കരിക്കപ്പെട്ടവരാകുന്നു, എന്നാൽ നി ങ്ങൾ നീതികരിക്കപ്പെട്ടവരാകുന്നു.

൧൨ ഈ സകല കാൎയ്യങ്ങളും ഇനി ക്ക ന്യായമുള്ളവയാകുന്നു, എങ്കിലും സകലവും ഉപകരിക്കുന്നവയല്ല: സ കല കാൎയ്യങ്ങളും ഇനിക്ക ന്യായമുള്ള വയാകുന്നു, എങ്കിലും ഞാൻ ഒന്നാം കൊണ്ട അകപ്പെട്ടുകയില്ല.

൧൩ ഭക്ഷണങ്ങൾ വയററിനായി ട്ടും, വയറ ഭക്ഷണങ്ങൾക്കായിട്ടും [ആകുന്നു:] എന്നാലും ദൈവം ഇ തിനെയും അവയെയും നശിപ്പി ക്കും. ശരീരം വെശ്യാദൊഷത്തിനാ യിട്ടല്ല, കൎത്താവിനായിട്ടത്രെ; ക ൎത്താവും ശരീരത്തിനായിട്ട [ആകു ന്നു.]

൧൪ വിശെഷിച്ചും ദൈവം ക ൎത്താവിനെ ഉയിൎപ്പിച്ചു, നമ്മെയും തന്റെ ശക്തി കൊണ്ട തന്നെ ഉയി ൎപ്പിക്കും.

൧൫ നിങ്ങളുടെ ശരീരങ്ങൾ ക്രി സ്തുവിന്റെ അവയവങ്ങൾ ആകു ന്നു എന്ന നിങ്ങൾ അറിയുന്നില്ല യൊ? ആകയാൽ ഞാൻ ക്രിസ്തുവി ന്റെ അവയവങ്ങളെ എടുത്തിട്ട, വെശ്യയുടെ അവയവങ്ങളെ ആ ക്കുമൊ? അത അരുതെ.

൧൬ എന്ത? വെശ്യാസ്ത്രീയൊട ചെ ൎന്നിരിക്കുന്നവൻ ഏക ശരീരം ആകു ന്നു എന്ന നിങ്ങൾ അറിയുന്നില്ലയൊ? എന്തുകൊണ്ടെന്നാൽ ഇരുവരും ഒരു ജഡമായി തീരും എന്ന അവൻ പ റയുന്നു.

൧൭ എന്നാൽ കൎത്താവിനൊട ചെ ൎന്നിരിക്കുന്നവൻ ഏകാത്മാവാകുന്നു.

൧൮ വെശ്യാസംഗത്തെ വിട്ട ഒടു വിൻ. മനുഷ്യൻ ചെയ്യുന്ന ഒരൊരൊ പാപം ശരീരത്തിന പുറത്താകുന്നു; എന്നാൽ വെശ്യാസംഗം ചെയ്യുന്നവ ൻ തന്റെ സ്വന്ത ശരീരത്തിന വി രൊധമായി പാപം ചെയ്യുന്നു.

൧൯ എന്ത? നിങ്ങളുടെ ശരീരം നി ങ്ങൾക്ക ദൈവത്തിൽനിന്ന ഉണ്ടാകു ന്നതായി നിങ്ങളിലുള്ള പരിശുദ്ധാ ത്മാവിന്റെ ആലയമാകുന്നു എന്നും, നിങ്ങൾ നിങ്ങൾക്ക സ്വന്തമുള്ളവര ല്ലെന്നും നിങ്ങൾ അറിയുന്നില്ലയൊ?

൨൦ എന്തെന്നാൽ നിങ്ങൾ വിലെ ക്ക കൊള്ളപ്പെട്ടവരാകുന്നു: ആയത കൊണ്ട ദൈവത്തിന്റെ വകയാ കുന്ന നിങ്ങളുടെ ശരീരത്തിലും നി ങ്ങളുടെ ആത്മാവിലും ദൈവത്തെ മഹത്വപ്പെടുത്തുവിൻ.

## ൭ അദ്ധ്യായം.

൧ വിവാഹ സംതി.—൨ അത വെശ്യാദൊഷത്തിന ഒരു പ്രതിവൌഷധമെന്നും.—൧൦ വെഗത്താൽ അഴിക്കപ്പെടരുതാത്തതാകുന്നു എന്നും ഉള്ളത.

പിന്നെ നിങ്ങൾ ഇനിക്ക എഴുതിയ കാൎയ്യങ്ങളെ കുറിച്ച; സ്ത്രീയെ തൊടാതെ ഇരിക്കുന്നത മനുഷ്യനനന്നു.

൨ എന്നാലും വെശ്യാസംഗത്തെ [ഒഴിഞ്ഞിരിപ്പാനായിട്ട.] ഒരൊരുത്തന തനിക്ക തനിക്കായിട്ട ഭാൎയ്യ ഉണ്ടാകണം, ഒരൊരുത്തിക്ക തനിക്ക തനിക്കായിട്ട സ്വന്ത ഭൎത്താവും ഉണ്ടാകണം.

൩ ഭൎത്താവ ഭാൎയ്യെക്ക ചെയ്യെണ്ടുന്ന പ്രീതിയെ ചെയ്യണം: ഭാൎയ്യ ഭൎത്താവിനും അപ്രകാരം തന്നെ ചെയ്യണം.

൪ ഭാൎയ്യെക്ക തന്റെ സ്വന്തശരീരത്തിന്മെൽ അധികാരമില്ല, ഭൎത്താവിന അത്രെ: അപ്രകാരം തന്നെ ഭൎത്താവിനും തന്റെ സ്വന്ത ശരീരത്തിന്മെൽ അധികാരമില്ല, ഭാൎയ്യെക്ക അത്രെ.

൫ ഉപവാസത്തിനും പ്രാൎത്ഥനെക്കും നിങ്ങൾ അവസരപ്പെടെണ്ടുന്നതിന, അസാരം നെരത്തെക്ക സമ്മതത്തൊടെ അല്ലാതെ, തമ്മിൽ തമ്മിൽ വെർ പിരിയരുത: നിങ്ങളുടെ അസ്ഥിരത ഹെതുവായിട്ട സാത്താൻ നിങ്ങളെ പരീക്ഷിക്കാതെ ഇരിപ്പാൻ, പിന്നെയും ഒന്നിച്ച കൂടുവിൻ.

൬ എന്നാലും ഇതിനെ ഞാൻ കല്പനയായിട്ടല്ല, അനുവാദമായിട്ട തന്നെ പറയുന്നു.

൭ എന്തകൊണ്ടെന്നാൽ എല്ലാ മനുഷ്യരും ഞാൻ എന്ന പൊലെ തന്നെ ഇരിപ്പാൻ ഇനിക്ക മനസ്സുണ്ട. എങ്കിലും ഒരൊരുത്തന ദൈവത്തിൽനിന്ന അവനവന്റെ സ്വന്ത വരം ഉണ്ട, ഒരുത്തന ഇപ്രകാരവും, മറ്റൊരുത്തന അപ്രകാരവും.

൮ എന്നാൽ വിവാഹമില്ലാത്തവരൊടും വിധവമാരൊടും, അവർ എന്നെ പൊലെ തന്നെ പാൎത്താൽ കൊള്ളാം എന്ന ഞാൻ പറയുന്നു.

൯ എങ്കിലും അവൎക്ക അടക്കുവാൻ കഴികയില്ല എങ്കിൽ, അവർ വിവാഹം ചെയ്യട്ടെ: എന്തെന്നാൽ വെന്തുപൊകുന്നതിനെക്കാൾ വിവാഹം ചെയ്യുന്നത എറ്റവും നല്ലത ആകുന്നു.

൧൦ വിശെഷിച്ചും ഭാൎയ്യ [അവളുടെ] ഭൎത്താവിനെ വിട്ട പിരിയരുത എന്ന വിവാഹം ചെയ്യുവരൊട കല്പിക്കുന്നത ഞാനല്ല, കൎത്താവ തന്നെ:

൧൧ അവൾ പിരിയുന്നു എന്നവരികിലും, അവൾ വിവാഹം കൂടാതെ പാൎക്കട്ടെ, അല്ലെങ്കിൽ അവളുടെ ഭൎത്താവിനൊട ഇണങ്ങിയിരിക്കട്ടെ: ഭൎത്താവ തന്റെ ഭാൎയ്യയെ ഉപെക്ഷിക്കയും അരുത.

൧൨ പിന്നെ ശെഷമുള്ളവരൊട കൎത്താവല്ല, ഞാൻ തന്നെ പറയുന്നു: യാതൊരു സഹൊദരനും വിശ്വാസമില്ലാത്ത ഒരു ഭാൎയ്യ ഉണ്ടായി, അവൾ അവനൊട കൂടെ പാൎപ്പാൻ ഇഷ്ടപ്പെടുന്നു എങ്കിൽ, അവൻ അവളെ ഉപെക്ഷിക്കരുത.

൧൩ വിശെഷിച്ചും യാതൊരു സ്ത്രീക്കും വിശ്വാസമില്ലാത്ത ഭൎത്താവ ഉണ്ടായി, അവൻ അവളൊട കൂടെ പാൎപ്പാൻ ഇഷ്ടപ്പെടുന്നു എങ്കിൽ, അവൾ അവനെ ഉപെക്ഷിക്കരുത.

൧൪ എന്തകൊണ്ടെന്നാൽ വിശ്വാസമില്ലാത്ത ഭൎത്താവ ഭാൎയ്യയാൽ ശുദ്ധീകരിക്കപ്പെടുന്നു, വിശ്വാസമില്ലാത്ത ഭാൎയ്യയും ഭൎത്താവിനാൽ ശുദ്ധീകരിക്കപ്പെടുന്നു: അങ്ങിനെ അല്ലെ

ങ്കിൽ നിങ്ങളുടെ മക്കൾ അശുദ്ധിയുള്ളവരായിരിക്കുമല്ലൊ; എന്നാൽ ഇപ്പൊൾ അവർ ശുദ്ധിയുള്ളവരാകുന്നു.

൧൫ എങ്കിലും അവിശ്വാസി പിരിയുന്നു എങ്കിൽ, പിരിയട്ടെ. സഹൊദരനൊ സഹൊദരിയൊ ഇപ്രകാരമുള്ള കാൎയ്യങ്ങളിൽ അടിമപ്പെട്ടിരിക്കുന്നില്ല; എന്നാൽ ദൈവം നമ്മെ സമാധാനത്തിലെക്ക വിളിച്ചു.

൧൬ എന്തകൊണ്ടെന്നാൽ ഭാൎയ്യയായുള്ളൊവെ, നി [നിന്റെ] ഭൎത്താവിനെ രക്ഷിക്കുമൊ എന്ന നീ എങ്ങിനെ അറിയുന്നു? അല്ല ഭൎത്താവായുള്ളൊവെ, നീ [നിന്റെ] ഭാൎയ്യയെ രക്ഷിക്കുമൊ എന്ന നീ എങ്ങിനെ അറിയുന്നു?

൧൭ എങ്കിലും ദൈവം ഒരൊരുത്തന എതപ്രകാരം വിഭാഗിച്ചുകൊടുത്തുവൊ, കൎത്താവ ഒരൊരുത്തനെ എതപ്രകാരം വിളിച്ചുവൊ, അപ്രകാരം തന്നെ നടക്കട്ടെ. ഇപ്രകാരം തന്നെ ഞാൻ സകല സഭകളിലും ചട്ടപ്പെടുത്തുന്നു.

൧൮ ഒരുത്തൻ ചെലാകൎമ്മം ചെയ്യപ്പെട്ടവനായി വിളിക്കപ്പെട്ടിരിക്കുന്നുവൊ, അവൻ ചെലയില്ലാത്തവനായി തീരരുത. ഒരുത്തൻ ചെലയില്ലായ്മയൊടെ വിളിക്കപ്പെട്ടിരിക്കുന്നുവൊ, അവൻ ചെലാകൎമ്മം ചെയ്യപ്പെടാതെ ഇരിക്കട്ടെ.

൧൯ ചെലാകൎമ്മം ഒന്നുമില്ല, ചെലയില്ലായ്മയും ഒന്നുമില്ല, ദൈവത്തിന്റെ കല്പനകളെ പ്രമാണിക്കുന്നത കാൎയ്യം.

൨൦ ഒരൊരുത്തൻ എത വിളിയിൽ വിളിക്കപ്പെട്ടിരുന്നുവൊ, അതിൽ അവൻ സ്ഥിരമായിരിക്കട്ടെ.

൨൧ ദാസനായി നീ വിളിക്കപ്പെട്ടുന്നുവൊ, അതിന വിചാരപ്പെടരുത: എങ്കിലും നീ സ്വാതന്ത്ര്യമുള്ളവനാകുവാൻ കഴിയുമെങ്കിൽ, അതിനെ സാധിച്ചാൽ കൊള്ളാം.

൨൨. എന്തെന്നാൽ ദാസനായി കൎത്താവിൽ വിളിക്കപ്പെട്ടിരുന്നവൻ കൎത്താവിന്റെ സ്വാതന്ത്ര്യക്കാരനാകുന്നു: അപ്രകാരം തന്നെ സ്വാതന്ത്ര്യക്കാരനായി വിളിക്കപ്പെട്ടുന്നവൻ ക്രിസ്തുവിന്റെ ദാസനാകുന്നു.

൨൩ നിങ്ങൾ വിലെക്ക കൊള്ളപ്പെട്ടവരാകുന്നു; മനുഷ്യൎക്ക ദാസന്മാർ ആകരുത.

൨൪ സഹൊദരന്മാരെ, ഒരൊരുത്തൻ താൻ എതിൽ വിളിക്കപ്പെട്ടുന്നുവൊ, അതിൽ ദൈവത്തൊടകൂടെ പാൎക്കട്ടെ.

൨൫ പിന്നെയും കന്യകമാരെ കുറിച്ച ഇനിക്ക കൎത്താവിന്റെ കല്പനയില്ല: എങ്കിലും വിശ്വാസമുള്ളവനാകുവാനായിട്ട കൎത്താവിൽനിന്ന കരുണ ലഭിച്ചവനെന്ന പൊലെ ഞാൻ എന്റെ അഭിപ്രായം കൊടുക്കുന്നു.

൨൬ അതകൊണ്ട ഇപ്പൊഴത്തെ ഞെരുക്കത്തിന്റെ നിമിത്തമായിട്ട നല്ലത ഇതാകുന്നു എന്ന ഇനിക്ക തൊന്നുന്നു, അങ്ങിനെ തന്നെ ഇരിക്കുന്നത മനുഷ്യന്ന നന്ന:

൨൭ നീ ഒരു ഭാൎയ്യയൊട കെട്ടപ്പെട്ടിരിക്കുന്നുവൊ? അഴിക്കപ്പെടുവാൻ അന്വെഷിക്കരുത. നീ ഭാൎയ്യയിൽനിന്ന അഴിക്കപ്പെട്ടിരിക്കുന്നുവൊ? ഭാൎയ്യയെ അന്വെഷിക്കരുത.

൨൮ എങ്കിലും നീ വിവാഹം ചെയ്താൽ, നീ പാപം ചെയ്തിട്ടില്ല: ഒരു കന്യകയും വിവാഹം ചെയ്താൽ, അവൾ പാപം ചെയ്തിട്ടില്ല: എന്നാലും ഇപ്രകാരമുള്ളവൎക്ക ജഡത്തിൽ വെദനയുണ്ടാകും: എന്നാൽ ഞാൻ നിങ്ങളൊട ക്ഷമിക്കുന്നു.

൨൯ പിന്നെ സഹൊദരന്മാരെ, ഇതിനെ ഞാൻ പറയുന്നു, കാലം കുറഞ്ഞിരിക്കുന്നു: ശെഷിക്കുന്നത എന്തെന്നാൽ, ഭാൎയ്യമാരുള്ളവർ തങ്ങൾക്ക ഇല്ലാത്തവർ എന്ന പൊലെയും;

൩൦ കരയുന്നവർ കരയാത്തവർ എന്ന പൊലെയും; സന്തൊഷപ്പെടുന്നവർ സന്തൊഷപ്പെടാത്തവർ എന്ന പൊലെയും; വിലെക്ക വാങ്ങുന്നവർ അനുഭവിക്കാത്തവർ എന്ന പൊലെയും;

൩൧ ഈ ലൊകത്തെ അനുഭവിക്കുന്നവർ അതിനെ ദൊഷമായി അനുഭവിക്കാത്തവർ എന്ന പൊലെയും ഇരിക്കെണ്ടുന്നതാകുന്നു: എന്തെന്നാൽ ഈ ലൊകത്തിന്റെ വെഷം ഒഴിഞ്ഞുപൊകുന്നു.

൩൨ നിങ്ങൾ വിചാരം കൂടാത്തവരായിരിപ്പാൻ ഇനിക്ക മനസ്സുണ്ട. വിവാഹം ചെയ്യാത്തവൻ കൎത്താവിനെ എങ്ങിനെ പ്രസാദിപ്പിക്കും എന്ന വെച്ച. കൎത്താവിന്റെ കാൎയ്യങ്ങളെ കുറിച്ച വിചാരപ്പെടുന്നു:

൩൩ എന്നാൽ വിവാഹം ചെയ്തവൻ താൻ തന്റെ ഭാൎയ്യയെ എങ്ങിനെ പ്രസാദിപ്പിക്കും എന്ന വെച്ച, ലൊകകാൎയ്യങ്ങളെ കുറിച്ച വിചാരപ്പെടുന്നു.

൩൪ അപ്രകാരം തന്നെ വിവാഹം കഴിഞ്ഞ സ്ത്രീക്കും കന്യകെക്കും വ്യത്യാസമുണ്ട. വിവാഹം കഴിയാത്തവൾ താൻ തന്റെ ശരീരത്തിലും ആത്മാവിലും ശുദ്ധമുള്ളവളാകെണ്ടുന്നതിന, കൎത്താവിന്റെ കാൎയ്യങ്ങളെ കുറിച്ച വിചാരപ്പെടുന്നു: വിവാഹം ചെയ്തവളൊ താൻ തന്റെ ഭൎത്താവിനെ എങ്ങിനെ പ്രസാദിപ്പിക്കും എന്ന വെച്ച ലൊകകാൎയ്യങ്ങളെ കുറിച്ച വിചാരപ്പെടുന്നു.

൩൫ വിശെഷിച്ചും ഇതിനെ നിങ്ങളുടെ പ്രയൊജനത്തിനായികൊണ്ട തന്നെ ഞാൻ പറയുന്നു; നിങ്ങളുടെ മെൽ ഞാൻ ഒരു കണിയെ ഇടുവാനായിട്ടല്ല, യൊഗ്യതയുള്ളതിനായികൊണ്ടും, നിങ്ങൾ വ്യാകുലം കൂടാതെ കൎത്താവിൽ ചെൎന്നിരിക്കുന്നതിനായികൊണ്ടും അത്രെ.

൩൬ പിന്നെ ഒരുത്തൻ താൻ തന്റെ കന്യകയിലെക്ക അയൊഗ്യമായി നടക്കുന്നു എന്ന നിരൂപിക്കുന്നു എങ്കിൽ, അവൾക്ക വയസ്സ അധികം ചെന്നാൽ അങ്ങിനെ തന്നെ വെണമെങ്കിൽ. അവൻ ഇച്ശിക്കുന്നതിനെ ചെയ്യട്ടെ. അവൻ പാപം ചെയ്യുന്നില്ല. അവർ വിവാഹം ചെയ്യട്ടെ.

൩൭ എന്നാലും ആവശ്യമില്ലാഞ്ഞിട്ട. തന്റെ സ്വെച്ശയിൽ അധികാരം ഉണ്ടാകയും തന്റെ കന്യകയെ കാക്കും എന്നുള്ളതിനെ തന്റെ ഹൃദയത്തിൽ നിശ്ചയിക്കയും ചെയ്തു, തന്റെ ഹൃദയത്തിൽ സ്ഥിരമായി നില്ക്കുന്നവൻ നല്ലവണ്ണം ചെയ്യുന്നു.

൩൮ അതുകൊണ്ട വിവാഹം ചെയ്തുകൊടുക്കുന്നവൻ നല്ലവണ്ണം ചെയ്യുന്നു; എന്നാൽ വിവാഹം ചെയ്തുകൊടുക്കാത്തവൻ എറെയും നന്നായി ചെയ്യുന്നു.

൩൯ തന്റെ ഭൎത്താവ ജീവനൊടിരിക്കുന്ന കാലം ഒക്കെയും ഭാൎയ്യ ന്യായപ്രമാണത്താൽ കെട്ടപ്പെട്ടിരിക്കുന്നു: എന്നാൽ അവളുടെ ഭൎത്താവ മരിച്ചു എങ്കിൽ, അവൾ തനിക്ക മനസ്സുള്ളവന്ന വിവാഹം ചെയ്യപ്പെടുവാനായിട്ട സ്വാധീനതയുള്ളവളാകുന്നു: കൎത്താവിൽ മാത്രമെ ആവു.

൪൦ എന്നാൽ അവൾ ഇപ്രകാരം തന്നെ ഇരിക്കുന്നു എങ്കിൽ, എന്റെ അഭിപ്രായപ്രകാരം അവൾ എറെ ഭാഗ്യമുള്ളവൾ ആകുന്നു: ഇനിക്കും ദൈവത്തിന്റെ ആത്മാവ ഉണ്ട എന്ന ഞാൻ നിരൂപിക്കയും ചെയ്യുന്നു.

## ൮ അദ്ധ്യായം.

൧ വിഗ്രഹങ്ങൾക്ക ബലിയായി നൽകപ്പെട്ട ആഹാരങ്ങളിൽനിന്നപ്രതൈഞ്ഞൊട ഇരിപ്പാനുള്ളത —൭,൮ നമ്മുടെ ക്രിസ്ത്യാനി സ്വാതന്ത്ര്യത്തെ നാം ദൊഷപ്പെടുത്തരുത എന്നുള്ളത.

൧ എന്നാൽ വിഗ്രഹങ്ങൾക്ക ബലിയായി നൽകപ്പെട്ട വസ്തുക്കളെ കുറിച്ച നമുക്ക എല്ലാവൎക്കും അറിവ ഉണ്ട എന്ന നാം അറിയുന്നു. അറിവ ചീൎപ്പിക്കുന്നു, സ്നെഹം ഉറപ്പിക്കുന്നു താനും:

൨ എന്നാൽ താൻ വല്ലതും അറിയുന്നു എന്ന യാതൊരുത്തനും വിചാരിച്ചാൽ, അവൻ താൻ അറിയെണ്ടുന്ന പ്രകാരം ഇനി ഒന്നും അറിയുന്നില്ല

൩ ഒരുത്തൻ ദൈവത്തെ സ്നെഹിക്കുന്നു എങ്കിൽ, ആയവൻ അവനാൽ അറിയപ്പെട്ടിരിക്കുന്നു.

൪ അതകൊണ്ട വിഗ്രഹങ്ങൾക്ക ബലിയായി നൽകപ്പെട്ട വസ്തുക്കളെ ഭക്ഷിക്കുന്ന കാൎയ്യത്തെ കുറിച്ച, ലൊകത്തിൽ വിഗ്രഹം എന്നത എത്തുമില്ലെന്നും, ഒരുവനല്ലാതെ മറെറാരു ദൈവമില്ല എന്നും നാം അറിയുന്നു.

൫ എന്തകൊണ്ടെന്നാൽ സ്വൎഗ്ഗത്തിൽ ആകട്ടെ, ഭൂമിയിൽ ആകട്ടെ, ദൈവങ്ങൾ എന്ന വിളിക്കപ്പെട്ടവർ ഉണ്ട എങ്കിലും, (ദൈവങ്ങൾ പലരും കൎത്താക്കന്മാർ പലരും ഉണ്ട,)

൬ പിതാവായി ഒരു ദൈവമെ നമുക്കുള്ളു, അവനിൽനിന്ന സകലവും ഉണ്ടാകുന്നു, അവനിൽ നാമും ഇരിക്കുന്നു: യെശു ക്രിസ്തു എന്ന ഒരെ കൎത്താവും ഉണ്ട, അവനാൽ സകലവും ഉണ്ടായിരിക്കുന്നു, അവനാൽ നാമും ഇരിക്കുന്നു.

൭ എന്നാലും എല്ലാവരിലും ആ അറിവില്ല: എന്തകൊണ്ടെന്നാൽ ചിലർ ഇന്നെരം വരെ വിഗ്രഹം എന്നുള്ള മനസ്സാക്ഷിയൊട കൂടെ അതിനെ വിഗ്രഹത്തിന ബലിയായി നൽകപ്പെട്ട വസ്തു എന്ന വെച്ച ഭക്ഷിക്കുന്നു; അവരുടെ മനസ്സാക്ഷി ക്ഷീണമാകകൊണ്ട അശുദ്ധിപ്പെടുകയും ചെയ്യുന്നു.

൮ എന്നാൽ ആഹാരം എന്നത നമ്മെ ദൈവത്തിങ്കൽ പ്രശംസിക്കുന്നില്ല: എന്തകൊണ്ടെന്നാൽ നാം ഭക്ഷിക്കുന്നു എങ്കിൽ, നാം വൎദ്ധിക്കുന്നതുമില്ല; ഭക്ഷിക്കുന്നില്ല എങ്കിൽ, നാം കുറയുന്നതുമില്ല.

൯ എന്നാലും നിങ്ങളുടെ ഈ അധികാരം ക്ഷീണന്മാരായുള്ളവൎക്ക ഒരു പ്രകാരത്തിലും തടവായി വരാതെ ഇരിപ്പാൻ സൂക്ഷിച്ചുകൊൾവിൻ.

൧൦ എന്തെന്നാൽ അറിവുള്ളവനായ നീ വിഗ്രഹത്തിന്റെ ആലയത്തിൽ ഭക്ഷിപ്പാനിരിക്കുന്നതിനെ ഒരുത്തൻ കണ്ടാൽ, ക്ഷീണനായിരിക്കുന്നവന്റെ മനസ്സാക്ഷി വിഗ്രഹങ്ങൾക്ക ബലിയായി നൽകപ്പെട്ട വസ്തുക്കളെ ഭക്ഷിപ്പാൻ ധൈൎയ്യപ്പെടുകയില്ലയൊ?

൧൧ വിശെഷിച്ചും ആൎക്ക വെണ്ടി ക്രിസ്തു മരിച്ചുവൊ, ആ ക്ഷീണനായ സഹൊദരൻ നിന്റെ അറിവിനാൽ നശിച്ചുപൊകാമൊ?

൧൨ പിന്നെ നിങ്ങൾ ഇപ്രകാരം സഹൊദരന്മാൎക്ക വിരൊധമായി പാപം ചെയ്ത, അവരുടെ ക്ഷീണമായുള്ള മനസ്സാക്ഷിയെ ദണ്ഡിപ്പിക്കുമ്പൊൾ, നിങ്ങൾ ക്രിസ്തുവിന വിരൊധമായി പാപം ചെയ്യുന്നു.

൧൩ ആയതകൊണ്ട ആഹാരം എന്റെ സഹൊദരനെ വിരുദ്ധപ്പെടുത്തുന്നു എങ്കിൽ, ഞാൻ എന്റെ സഹൊദരനെ വിരുദ്ധപ്പെടുത്താതെ ഇരിപ്പാൻ എന്നെന്നെക്കും ഇറച്ചിയെ ഭക്ഷിക്കയില്ല.

## ൯ അദ്ധ്യായം.

൧ പൌലുസ തന്റെ സ്വാതന്ത്ര്യത്തെ കാട്ടുന്നത — ൭ ദൈവശുശ്രൂഷക്കാർ സുവിശെഷത്താൽ ജീവനം കഴിക്കെണ്ടുന്നതാകുന്നു എന്നുള്ളത — ൨൪ ജീവൻ ഒരു ഒട്ടം പൊലെ ആകുന്നു എന്നുള്ളത.

ഞാൻ ഒരു അപ്പൊസ്തൊലൻ അല്ല

യൊ? ഞാൻ സ്വാതന്ത്ര്യമുള്ളവനല്ല
യൊ? ഞാൻ നമ്മുടെ കൎത്താവായ
യെശു ക്രിസ്തുവിനെ കണ്ടിട്ടില്ലയൊ?
കൎത്താവിൽ നിങ്ങൾ എന്റെ പ്രവൃ
ത്തിയല്ലയൊ?
൨ മറ്റുള്ളവൎക്ക ഞാൻ അപ്പൊ
സ്തൊലനല്ല എങ്കിലും, നിങ്ങൾക്ക ആ
കുന്നു നിശ്ചയം: എന്തെന്നാൽ ക
ൎത്താവിങ്കൽ നിങ്ങൾ എന്റെ അ
പ്പൊസ്തൊല സ്ഥാനത്തിന്റെ മുദ്ര
യാകുന്നു.
൩ എന്നൊട വിസ്തരിക്കുന്നവൎക്ക എ
ന്റെ പ്രത്യുത്തരം ഇത ആകുന്നു,
൪ ഭക്ഷിപ്പാനും കുടിപ്പാനും ഞ
ങ്ങൾക്ക അധികാരമില്ലയൊ?
൫ മറ്റ അപ്പൊസ്തൊലന്മാരും, ക
ൎത്താവിന്റെ സഹൊദരന്മാരും, കെ
പ്പാസും എന്ന പൊലെ, ഞങ്ങൾക്ക
ഒരു സഹൊദരിയെ, ഒരു ഭാൎയ്യയെ,
കൂട്ടികൊണ്ട സഞ്ചരിപ്പാൻ അധി
കാരമില്ലയൊ?
൬ അല്ലെങ്കിൽ പ്രവൃത്തി ചെയ്യാ
തിരിപ്പാൻ, ഇനിക്കും ബൎന്നബാസി
നും മാത്രം അധികാരമില്ലയൊ?
൭ ആര തന്റെ സ്വന്ത ചിലവിട്ട
എപ്പൊഴെങ്കിലും യുദ്ധ സെവെക്ക
പൊകുന്നു? ആര ഒരു മുന്തിരിങ്ങാ
തൊട്ടമുണ്ടാക്കി, അതിന്റെ ഫലത്തി
ൽനിന്ന ഭക്ഷിക്കാതെ ഇരിക്കുന്നു?
അല്ലെങ്കിൽ ആര ആട്ടിൻകൂട്ടത്തെ
മെയിച്ച, ആ കൂട്ടത്തിന്റെ പാലി
ൽനിന്ന ഉണ്ണാതെ ഇരിക്കുന്നു?
൮ ഞാൻ ഇവയെ മനുഷ്യപ്രകാ
രമായി പറയുന്നുവൊ? ന്യായപ്ര
മാണവും ഇവയെ പറയുന്നില്ലയൊ?
൯ എന്തുകൊണ്ടെന്നാൽ നീ ധാ
ന്യം മെതിക്കുന്ന കാളയെ വാ കെട്ട
രുത, എന്ന മൊശെയുടെ ന്യായപ്ര
മാണത്തിൽ എഴുതപ്പെട്ടിരിക്കുന്നു.
ദൈവം കാളകൾക്ക വെണ്ടി വി
ചാരപ്പെടുന്നുവൊ?
൰ അല്ലെങ്കിൽ അവൻ നമുക്കായി
ട്ട തന്നെ ഇതിനെ പറയുന്നുവൊ?
നമുക്കായിട്ട [ഇത] എഴുതപ്പെട്ടിരി
ക്കുന്നു നിശ്ചയം: ഉഴുന്നവൻ ആശ
യൊടെ ഉഴുകയും, ആശയൊടെ
മെതിക്കുന്നവൻ തന്റെ ആശയിൽ
അംശിയായി ഇരിക്കയും ചെയ്യെണ്ടു
ന്നതിന ആകുന്നു.
൰൧ ഞങ്ങൾ നിങ്ങൾക്ക ആത്മാ
വായുള്ള കാൎയ്യങ്ങളെ വിതെച്ചിട്ടു
ണ്ടെങ്കിൽ, ഞങ്ങൾ നിങ്ങളുടെ ശ
രീരമായുള്ള കാൎയ്യങ്ങളെ കൊയ്താൽ
വലിയ കാൎയ്യമൊ?
൰൨ മറ്റുള്ളവർ നിങ്ങളുടെ മെൽ
[ഈ] അധികാരത്തിന ഒഹരിയു
ള്ളവരാകുന്നു എങ്കിൽ, ഞങ്ങൾ വി
ശെഷാൽ അല്ലയൊ? എന്നാലും ഞ
ങ്ങൾ ക്രിസ്തുവിന്റെ സുവിശെഷത്തി
ന യാതൊരു തടവും വരുത്താതെ
ഇരിപ്പാൻ, ഞങ്ങൾ ഈ അധികാ
രത്തെ നടത്താതെ, സകലവും സ
ഹിക്കുന്നു.
൰൩ ശുദ്ധമുള്ള കാൎയ്യങ്ങളിൽ ശു
ശ്രൂഷിക്കുന്നവർ ദൈവാലയത്തിലെ
[വസ്തുക്കൾ കൊണ്ട] ഉപജീവിക്കു
ന്നു എന്നും, പീഠത്തിങ്കൽ കാത്തിരി
ക്കുന്നവർ പീഠത്തൊട കൂടെ ഒഹ
രിക്കാർ ആകുന്നു എന്നും നിങ്ങൾ
അറിയുന്നില്ലയൊ?
൰൪ അപ്രകാരം തന്നെ സുവിശെ
ഷത്തെ പ്രസംഗിക്കുന്നവർ സുവി
ശെഷത്തിൽനിന്ന ഉപജീവിക്കെ
ണം എന്ന കൎത്താവ കല്പിച്ചിരിക്കു
ന്നു.
൰൫ എന്നാലും ഞാൻ ഈ കാൎയ്യ
ങ്ങളിൽ ഒന്നും പ്രമാണിച്ചിട്ടില്ല: ഇ
പ്രകാരം, ഇനിക്ക ചെയ്യപ്പെടെണ്ടു
ന്നതിന, ഞാൻ ഈ കാൎയ്യങ്ങളെ
എഴുതീട്ടുമില്ല: എന്തുകൊണ്ടെന്നാൽ
യാതൊരുത്തനും എന്റെ പ്രശംസ
യെ വ്യൎത്ഥമാക്കുന്നതിനെക്കാൾ മരി
ക്കുന്നത ഇനിക്ക നന്ന.
൰൬ എന്തെന്നാൽ ഞാൻ സുവിശെ

ക്ഷത്തെ പ്രസംഗിക്കുന്നു എങ്കിലും, പ്രശംസിപ്പാൻ ഇനിക്ക ഒന്നുമില്ല: എന്തുകൊണ്ടെന്നാൽ ആവശ്യം എങ്കൽ വെക്കപ്പെട്ടിരിക്കുന്നു; അതെ, ഞാൻ സുവിശെഷത്തെ പ്രസംഗിക്കാതെ ഇരുന്നാൽ, ഇനിക്ക ഹാ കഷ്ടം!

൧൭ എന്തെന്നാൽ ഞാൻ ഇതിനെ മനസ്സൊടെ ചെയ്യുന്നു എങ്കിൽ, ഇനിക്ക പ്രതിഫലം ഉണ്ട: എന്നാൽ മനസ്സുകെടൊടെ എങ്കിൽ, കാര്യവിചാരം ഇനിക്ക ഭരമെല്പിക്കപ്പെട്ടിരിക്കുന്നു.

൧൮ ആകയാൽ ഇനിക്ക എന്ത പ്രതിഫലമുള്ളു? ഞാൻ സുവിശെഷത്തെ പ്രസംഗിക്കുമ്പൊൾ, സുവിശെഷത്തിൽ എന്റെ അധികാരത്തെ വഴുതിലാക്കാതെ ഇരിക്കെണ്ടുന്നതിന, ക്രിസ്തുവിന്റെ സുവിശെഷത്തെ ചിലവ കൂടാതെ ആക്കുന്നത തന്നെ [നിശ്ചയം.]

൧൯ എന്തെന്നാൽ ഞാൻ എല്ലാവരിൽനിന്നും ഒഴിവുള്ളവനായിരുന്നാലും, അധിക ജനങ്ങളെ ആദായപ്പെടുത്തെണ്ടുന്നതിന, ഞാൻ എന്നെ തന്നെ എല്ലാവൎക്കും ദാസനാക്കി.

൨൦ വിശെഷിച്ചും ഞാൻ യെഹൂദന്മാരെ ആദായപ്പെടുത്തെണ്ടുന്നതിന, യെഹൂദന്മാൎക്ക ഒരു യെഹൂദൻ എന്ന പൊലെയും; ന്യായപ്രമാണത്തിൻ കീഴുള്ളവരെ ആദായപ്പെടുത്തെണ്ടുന്നതിന, ന്യായപ്രമാണത്തിൻ കീഴുള്ളവൎക്ക ന്യായപ്രമാണത്തിൻ കീഴുള്ളവൻ എന്ന പൊലെയും;

൨൧ (ദൈവത്തിലെക്ക ന്യായപ്രമാണമില്ലാത്തവനായി ഇരിക്കാതെ, ക്രിസ്തുവിന്റെ ന്യായപ്രമാണത്തിൽ ഉൾപ്പെട്ടവനായി,) ഞാൻ ന്യായപ്രമാണമില്ലാത്തവരെ ആദായപ്പെടുത്തെണ്ടുന്നതിന, ന്യായപ്രമാണമില്ലാത്തവൎക്ക ന്യായപ്രമാണമില്ലാത്തവൻ എന്ന പൊലെയും ആയതീൎന്നു.

൨൨ പിന്നെയും ശക്തിയില്ലാത്തവരെ ആദായപ്പെടുത്തെണ്ടുന്നതിന, ശക്തിയില്ലാത്തവൎക്ക ഞാൻ ശക്തിയില്ലാത്തവൻ എന്ന പൊലെ ആയിതീൎന്നു: ഞാൻ എല്ലാ പ്രകാരത്തിലും ചിലരെ രക്ഷിക്കെണ്ടുന്നതിന, എല്ലാവൎക്കും ഞാൻ സകലവും ആയിതീൎന്നു.

൨൩ ഞാൻ സുവിശെഷത്തിന്റെ നിമിത്തമായിട്ട, അതിൽ [നിങ്ങളൊട] കൂടെ ഒഹരിക്കാരനായി തീരെണ്ടുന്നതിന, ഇതിനെ ചെയ്യുന്നു.

൨൪ ഓട്ടശാലയിൽ ഓടുന്നവർ എല്ലാവരും ഓടുന്നു, എങ്കിലും ഒരുത്തനെ വിരുത കിട്ടുന്നുള്ളു എന്ന നിങ്ങൾ അറിയുന്നില്ലയൊ? ഇപ്രകാരം നിങ്ങൾക്ക ലഭിക്കെണ്ടുന്നതിന, ഓടുവിൻ.

൨൫ പിന്നെയും പൊരാടുന്നവൻ ഒക്കെയും സകലത്തിലും മിതത്തൊടെ ഇരിക്കുന്നു. എന്നാൽ [ഇതിനെ ചെയ്യുന്നത] അവൎക്ക അഴിവുള്ളൊരു കിരീടവും, നമുക്കൊ അഴിവില്ലാത്തതും ലഭിക്കെണ്ടുന്നതിന ആകുന്നു.

൨൬ ആയതുകൊണ്ട ഞാൻ ഈ വണ്ണം ഓടുന്നു, നിശ്ചയം കൂടാതെ അല്ല; ഈ വണ്ണം ഞാൻ അങ്കം പിടിക്കുന്നു, ആകാശത്തെ അടിക്കുന്നവനെന്ന പൊലെ അല്ല:

൨൭ എങ്കിലൊ മറ്റുള്ളവരൊട പ്രസംഗിച്ചിട്ട, ഞാൻ തന്നെ എത പ്രകാരത്തിലും ഉപെക്ഷിതനാകാതെ ഇരിപ്പാനായിട്ട, ഞാൻ എന്റെ ശരീരത്തെ ഒതുക്കി കീഴ്പെടുത്തുന്നു.

## ൧൦ അദ്ധ്യായം.

൧ യെഹൂദന്മാർ അവരുടെ കരുണകളാലും ശിക്ഷാവിധികളാലും നമുക്ക ദൃഷ്ടാന്തങ്ങളായിരുന്നു എന്നുള്ളത.—൨൧ നാം കൎത്താവിന്റെ പീഠത്തെ പിശാചുകളുടെ പീഠമാക്കി തീൎക്കരുത എന്നുള്ളത.

വിശെഷിച്ചും, സഹൊദരന്മാരെ, നമ്മുടെ പിതാക്കന്മാർ എല്ലാവരും മെഘത്തിൻ കീഴെ ആയിരുന്നു എന്നും, എല്ലാവരും സമുദ്രത്തിൽ കൂടി കടന്നുപൊയി എന്നും;

൨ എല്ലാവരും മൊശെയിലെക്ക മെഘത്തിലും സമുദ്രത്തിലും ജ്ഞാനസ്നാനം കഴിഞ്ഞു എന്നും;

൩ എല്ലാവരും ഒരു ആത്മാവായുള്ള ഭക്ഷണം ഭക്ഷിച്ചു എന്നും:

൪ എല്ലാവരും ഒരു ആത്മാവായുള്ള പാനിയം കുടിച്ചു: എന്തെന്നാൽ അവരെ പിന്തുടൎന്ന ആത്മാവായുള്ള പാറയിൽനിന്ന അവർ കുടിച്ചു; ആ പാറ ക്രിസ്തു തന്നെ ആയിരുന്നു എന്നും, നിങ്ങൾ അറിയാതെ ഇരിപ്പാൻ എനിക്ക മനസ്സില്ല

൫ എങ്കിലും അവരിൽ അധികം ആളുകളൊട ദൈവത്തിന പ്രിയമായിരുന്നില്ല: എന്തെന്നാൽ അവർ വനത്തിൽ നശിക്കപ്പെട്ടു.

൬ അവർ മൊഹിച്ചപൊലെ, നാമും ദുഷ്കാൎയ്യങ്ങളെ മൊഹിക്കാതെ ഇരിപ്പാനായിട്ട, ഈ കാൎയ്യങ്ങൾ നമുക്ക ദൃഷ്ടാന്തങ്ങളായി തീൎന്നു.

൭ അവരിൽ ചിലർ ആയിരുന്നപൊലെ, നിങ്ങൾ വിഗ്രഹാരാധനക്കാരാകയും അരുത; ജനങ്ങൾ ഭക്ഷിപ്പാനും കുടിപ്പാനും ഇരുന്നു, കളിപ്പാൻ എഴുനീറ്റു എന്നുള്ള പ്രകാരം എഴുതപ്പെട്ടിരിക്കുന്നു.

൮ അവരിൽ ചിലർ വെശ്യാദൊഷം ചെയ്തു, ഒരു ദിവസത്തിൽ തന്നെ ഇരുപത്തുമൂവായിരം പെർ വീണുപൊയ പ്രകാരം, നാം വെശ്യാദൊഷം ചെയ്കയും അരുത.

൯ അവരിൽ ചിലർ പരീക്ഷിച്ചു, സൎപ്പങ്ങളാൽ നശിക്കപ്പെട്ടു, അതപൊലെ നാം ക്രിസ്തുവിനെ പരീക്ഷിക്കയും അരുത.

൧൦ അവരിൽ ചിലർ പിറുപിറുത്തു, സംഹാരിയാൽ നശിപ്പിക്കപ്പെട്ടു, അതപൊലെ പിറുപിറുക്കയും അരുത;

൧൧ എന്നാൽ ഇവയൊക്കെയും ദൃഷ്ടാന്തങ്ങളായിട്ട അവൎക്ക സംഭവിച്ചു: ലൊകത്തിന്റെ അവസാനകാലങ്ങൾ വന്നിരിക്കുന്നത ആൎക്കൊ ആയവരായ നമുക്ക ഉപദെശത്തിനായിട്ടും എഴുതപ്പെട്ടിരിക്കുന്നു.

൧൨ ആയതകൊണ്ട താൻ നില്ക്കുന്നു എന്ന വിചാരിക്കുന്നവൻ വീഴാതെ ഇരിപ്പാൻ നൊക്കട്ടെ.

൧൩ മനുഷ്യന നടപ്പായുള്ളത അല്ലാതെ ഒരു പരിക്ഷയും നിങ്ങളെ പിടിച്ചിട്ടില്ല: ദൈവം വിശ്വാസമുള്ളവൻ ആകുന്നു, അവൻ നിങ്ങൾക്ക കഴിയുന്നതിനെക്കാൾ അധികം നിങ്ങൾ പരീക്ഷിക്കപ്പെടുവാൻ സമ്മതിക്കയില്ല: അത്രയുമല്ല നിങ്ങൾക്ക സഹിപ്പാൻ കഴിയെണ്ടുന്നതിന, പരീക്ഷയൊടും കൂടെ പൊക്കുവഴിയെയും ഉണ്ടാക്കും.

൧൪ അതകൊണ്ട, എന്റെ സ്നെഹിതന്മാരെ, വിഗ്രഹാരാധനയെ വിട്ട ഒടുവിൻ.

൧൫ ഞാൻ ബുദ്ധിമാന്മാരൊട എന്നപൊലെ പറയുന്നു, ഞാൻ പറയുന്നതിനെ വിചാരിപ്പിൻ.

൧൬ ഞങ്ങൾ അനുഗ്രഹിക്കുന്ന അനുഗ്രഹപാത്രം ക്രിസ്തുവിന്റെ രക്തത്തൊടുള്ള ഐക്യതയല്ലയൊ? ഞങ്ങൾ മുറിക്കുന്ന അപ്പം ക്രിസ്തുവിന്റെ ശരീരത്തൊടുള്ള ഐക്യതയല്ലയൊ?

൧൭ അതെന്തുകൊണ്ടെന്നാൽ പലരായുള്ള നാം ഒരു അപ്പവും, ഒരു ശരീരവും ആകുന്നു: എന്തെന്നാൽ നാം എല്ലാവരും ആ ഒരു അപ്പത്തിന ഓഹരിക്കാർ ആകുന്നു.

൧൮ ജഡപ്രകാരം യിസ്രാഎലിനെ നൊക്കുവിൻ: ബലികളെ ഭക്ഷിക്കുന്നവർ ബലിപീഠത്തൊട ഐക്യതയുള്ളവരല്ലയൊ?

൧൯ അതകൊണ്ട ഞാൻ എന്ത പ

റയുന്നു? വിഗ്രഹം യാതൊന്ന എന്നൊ, അല്ലെങ്കിൽ വിഗ്രഹങ്ങൾക്ക ബലിയായി നൽകപ്പെട്ടത യാതൊന്ന എന്നൊ?

൨൦ അജ്ഞാനികൾ ബലി നൽകുന്ന വസ്തുക്കളെ അവർ പിശാചുകൾക്ക ബലി നൽകുന്നു, ദൈവത്തിന്നല്ല എന്നത്രെ: നിങ്ങൾ പിശാചുകളൊട ഐക്യതയുള്ളവർ ആകുവാൻ ഇനിക്ക മനസ്സില്ല.

൨൧ നിങ്ങൾക്ക കൎത്താവിന്റെ പാനപാത്രത്തെയും, പിശാചുകളുടെ പാനപാത്രത്തെയും കുടിപ്പാൻ കഴികയില്ല: നിങ്ങൾക്ക കൎത്താവിന്റെ ഭക്ഷണപീഠത്തിലും, പിശാചുകളുടെ ഭക്ഷണപീഠത്തിലും ഓഹരിയുള്ളവരായിരിപ്പാൻ കഴികയില്ല.

൨൨ നാം കൎത്താവിനെ ദെഷ്യപ്പെടുത്തുന്നുവൊ? നാം അവനെക്കാൾ ബലവാന്മാരാകുന്നുവൊ?

൨൩ സകലവും ഇനിക്ക ന്യായമുള്ളവയാകുന്നു, എങ്കിലും സകലവും പ്രയൊജനമുള്ളവയല്ല: സകലവും ഇനിക്ക ന്യായമുള്ളവയാകുന്നു, എങ്കിലും സകലവും ഉറപ്പിക്കുന്നില്ല.

൨൪ ഒരുത്തനും തനിക്കുള്ള പ്രയൊജനത്തെ തന്നെ അന്വെഷിക്കാതെ, ഒരൊരുത്തൻ മറ്റൊരുത്തനുള്ളതിനെ [അന്വെഷിക്കട്ടെ.]

൨൫ മനൊബൊധത്തിന്റെ നിമിത്തമായിട്ട ഒന്നും വിചാരിക്കാതെ, മാംസം വില്ക്കുന്ന സ്ഥലത്തിൽ വില്ക്കപ്പെടുന്നതിനെ ഒക്കെയും ഭക്ഷിപ്പിൻ:

൨൬ എന്തെന്നാൽ ഭൂമിയും, അതിലെ പരിപൂൎണ്ണതയും കൎത്താവിന്റെ ആകുന്നു.

൨൭ പിന്നെയും അവിശ്വാസികളിൽ ഒരുത്തൻ നിങ്ങളെ [ഭക്ഷണത്തിന] ക്ഷണിച്ചാൽ, നിങ്ങൾക്ക പൊകുവാൻ മനസ്സുണ്ടെങ്കിൽ, മനൊബൊധത്തിന്റെ നിമിത്തമായിട്ട ഒന്നും വിചാരിക്കാതെ, നിങ്ങളുടെ മുമ്പാകെ വെക്കപ്പെട്ടതിനെ ഒക്കെയും ഭക്ഷിപ്പിൻ.

൨൮ എന്നാലും ഇത വിഗ്രഹങ്ങൾക്ക ബലിയായി നൽകപ്പെട്ടതാകുന്നു, എന്ന ഒരുത്തൻ നിങ്ങളൊട പറഞ്ഞാൽ, അറിയിച്ചവന്റെ നിമിത്തമായിട്ടും, മനൊബൊധത്തിന്റെ നിമിത്തമായിട്ടും ഭക്ഷിക്കരുത: എന്തെന്നാൽ ഭൂമിയും അതിലെ പരിപൂൎണ്ണതയും കൎത്താവിന്റെ ആകുന്നു.

൨൯ മനൊബൊധത്തെ കുറിച്ച എന്ന, നിന്റെതിനെ കുറിച്ചല്ല. മറ്റവന്റെതിനെ കുറിച്ച തന്നെ, ഞാൻ പറയുന്നു: എന്തെന്നാൽ എന്റെ സ്വാതന്ത്ര്യം മറ്റൊരുത്തന്റെ മനസ്സാക്ഷിയാൽ വിധിക്കപ്പെടുന്നത എന്തിന?

൩൦ പിന്നെയും ഞാൻ കൃപയാൽ ഓഹരിക്കാരനായി തീൎന്നു എങ്കിൽ, ഞാൻ സ്തൊത്രം ചെയ്യുന്നതിനായിട്ട ഞാൻ എന്തിന ദൂഷിക്കപ്പെടുന്നു?

൩൧ അതകൊണ്ട നിങ്ങൾ ഭക്ഷിച്ചാലും, കുടിച്ചാലും, എന്തെങ്കിലും ചെയ്താലും, സകലവും ദൈവത്തിന്റെ മഹത്വത്തിനായിട്ട ചെയ്വിൻ.

൩൨ ഞാൻ ഇനിക്ക പ്രയൊജനത്തെ അല്ല, പലരും രക്ഷിക്കപ്പെടുവാനായിട്ട, അവൎക്ക പ്രയൊജനത്തെ അന്വെഷിച്ചിട്ട, സകലത്തിലും എല്ലാവരെയും പ്രസാദിപ്പിക്കുന്നത പൊലെ തന്നെ;

൩൩ യെഹൂദന്മാൎക്കും, ഗ്രെക്കന്മാൎക്കും, ദൈവത്തിന്റെ സഭെക്കും വിരുദ്ധമുണ്ടാക്കാതെ ഇരിപ്പിൻ.

## ൧൧ അദ്ധ്യായം.

൧ പ്രാൎത്ഥനയിൽ തല മൂടുന്ന സംഗതി.—൨൧ കൎത്താവിന്റെ രാത്രിഭക്ഷണത്തെ നിന്ദിക്കുന്ന സംഗതി.—൨൩ ആയതിന്റെ ഉത്ഭവ വിവരം ഠരം അപ്പൊസ്തൊലൻ പറയുന്നത.

ഞാൻ ക്രിസ്തുവിനെ പിന്തുടരുന്നത പൊലെ തന്നെ, നിങ്ങൾ എന്നെ പിന്തുടരുന്നവരായിരിപ്പിൻ.

൨ സഹൊദരന്മാരെ, നിങ്ങൾ സകലത്തിലും എന്നെ ഓർക്കുന്നതകൊണ്ടും, ഞാൻ നിങ്ങൾക്ക എല്പിച്ച പ്രകാരം, ചട്ടങ്ങളെ പ്രമാണിക്കുന്നതകൊണ്ടും ഞാൻ നിങ്ങളെ പ്രശംസിക്കുന്നു.

൩ എന്നാലും ഓരൊരൊ പുരുഷന തല ക്രിസ്തു ആകുന്നു എന്നും, സ്ത്രീക്ക തല പുരുഷൻ എന്നും, ക്രിസ്തുവിന തല ദൈവം എന്നും നിങ്ങൾ അറിയെണം എന്ന ഇനിക്ക മനസ്സുണ്ട.

൪ തല മൂടികൊണ്ട പ്രാർത്ഥിക്ക എങ്കിലും, ദീർഘദർശനം പറക എങ്കിലും ചെയ്യുന്ന ഒരൊ പുരുഷൻ തന്റെ തലയെ അവമാനപ്പെടുത്തുന്നു

൫ എന്നാൽ തല മൂടാതെ പ്രാർത്ഥിക്ക എങ്കിലും, ദീർഘദർശനം പറക എങ്കിലും ചെയ്യുന്ന ഒരൊ സ്ത്രീ തന്റെ തലയെ അവമാനപ്പെടുത്തുന്നു; എന്തെന്നാൽ അത അവൾ ക്ഷൌരംചെയ്യപ്പെട്ടത പൊലെ തന്നെ ആകുന്നു.

൬ എന്തെന്നാൽ സ്ത്രീ മൂടപ്പെടാതെ ഇരിക്കുന്നു എങ്കിൽ, അവൾ തലമുടി കത്രിക്കപ്പെടട്ടെ: എന്നാലും തലമുടി കത്രിക്കപ്പെടുകയൊ, ക്ഷൌരം ചെയ്യപ്പെടുകയൊ ചെയ്യുന്നത സ്ത്രീക്ക ലജ്ജ ആകുന്നു എങ്കിൽ, അവൾ മൂടപ്പെട്ടിരിക്കട്ടെ.

൭ എന്തെന്നാൽ പുരുഷൻ ദൈവത്തിന്റെ പ്രതിരൂപമായും മഹത്വമായും ഇരിക്കകൊണ്ട, തന്റെ തലയെ മൂടുവാൻ ആവശ്യമില്ല സത്യം: എന്നാൽ സ്ത്രീ പുരുഷന്റെ മഹത്വം ആകുന്നു.

൮ എന്തെന്നാൽ പുരുഷൻ സ്ത്രീയിൽനിന്നല്ല; സ്ത്രീ പുരുഷനിൽനിന്നത്രെ ആകുന്നത.

൯ അത്രയുമല്ല പുരുഷൻ സ്ത്രീക്കായിട്ട സൃഷ്ടിക്കപ്പെട്ടവനല്ല; സ്ത്രീ പുരുഷനായിട്ടത്രെ.

൧൦ ഇത ഹെതുവായിട്ട ദൈവദൂതന്മാരുടെ നിമിത്തം സ്ത്രീക്ക തന്റെ തലയിന്മെൽ അധികാരം ഉണ്ടാകെണ്ടുന്നതാകുന്നു.

൧൧ എന്നാലും കർത്താവിൽ സ്ത്രീയെ കൂടാതെ പുരുഷനില്ല, പുരുഷനെ കൂടാതെ സ്ത്രീയുമില്ല.

൧൨ എന്തെന്നാൽ സ്ത്രീ എത പ്രകാരം പുരുഷനിൽനിന്ന [ആകുന്നുവൊ,] അപ്രകാരം തന്നെ പുരുഷനും സ്ത്രീയാൽ [ആകുന്നു;] സകലവും ദൈവത്തിൽനിന്ന [ആകുന്നു.]

൧൩ നിങ്ങളിൽ തന്നെ വിധിച്ചുകൊൾവിൻ: ഒരു സ്ത്രീ മൂടപ്പെടാതെ ദൈവത്തൊട പ്രാർത്ഥിക്കുന്നത യൊഗ്യമുള്ളതാകുന്നുവൊ?

൧൪ പുരുഷൻ തലമുടി നീട്ടിവളർത്തിയാൽ, അത അവന അവമാനം ആകുന്നു എന്നും,

൧൫ സ്ത്രീക്ക തലമുടി മറവായിട്ട നൽകപ്പെട്ടിരിക്കകൊണ്ട, തലമുടി നീട്ടി വളർത്തിയാൽ, അത അവൾക്ക മാനം ആകുന്നു എന്നും പ്രകൃതി തന്നെ നിങ്ങളെ പഠിപ്പിക്കുന്നില്ലയൊ?

൧൬ ഒരുത്തന വാഗ്വാദമുള്ളവനായിരിപ്പാൻ തൊന്നുന്നു എങ്കിൽ, ഞങ്ങൾക്ക ഇപ്രകാരമുള്ള മൎയ്യാദ ഇല്ല, ദൈവത്തിന്റെ സഭകൾക്കുമില്ല.

൧൭ ¶ പിന്നെ നിങ്ങൾ ഒന്നിച്ചു കൂടുന്നത എററം നന്മെക്കായിട്ടല്ല, എററം തിന്മെക്കായിട്ടത്രെ എന്ന ഞാൻ [നിങ്ങളൊട] അറിയിക്കുന്ന കാൎയ്യത്തിൽ [നിങ്ങളെ] പ്രശംസിക്കുന്നില്ല.

൧൮ എന്തെന്നാൽ ആദ്യം നിങ്ങൾ സഭയിൽ വന്നുകൂടുമ്പൊൾ, നിങ്ങളിൽ ഭിന്നതകൾ ഉണ്ട എന്ന ഞാൻ കെൾക്കുന്നു; അതിനെ ഞാൻ ഒട്ട വിശ്വസിക്കയും ചെയ്യുന്നു

൧൯ എന്തെന്നാൽ ഉത്തമന്മാരായുള്ളവർ നിങ്ങളുടെ ഇടയിൽ പ്രസിദ്ധന്മാരാകെണ്ടുന്നതിന, നിങ്ങളിൽ വെദവിപരീതങ്ങളും ഉണ്ടാകണം.

൨൦ അതകൊണ്ട നിങ്ങൾ ഒരു സ്ഥലത്ത ഒന്നിച്ച കൂടുമ്പൊൾ, അത കൎത്താവിന്റെ അത്താഴത്തെ ഭക്ഷിപ്പാനായിട്ടല്ല.

൨൧ എന്തെന്നാൽ ഭക്ഷിക്കുമ്പൊൾ ഒരൊരുത്തൻ തന്റെ തന്റെ അത്താഴത്തെ മുമ്പെ കൈക്കൊള്ളുന്നു: അപ്രകാരം ഒരുത്തൻ വിശന്നിരിക്കയും, മറ്റൊരുത്തൻ മദ്യപാനം ചെയ്തിരിക്കയും ചെയ്യുന്നു.

൨൨ എന്ത ഭക്ഷിപ്പാനും കുടിപ്പാനും നിങ്ങൾക്ക ഭവനങ്ങൾ ഇല്ലയൊ? അല്ലെങ്കിൽ നിങ്ങൾ ദൈവത്തിന്റെ സഭയെ നിന്ദിച്ച, ഇല്ലാത്തവരെ ലജ്ജിപ്പിക്കുന്നുവൊ? ഞാൻ നിങ്ങളൊട എന്ത പറയെണ്ടു? ഇതിൽ ഞാൻ നിങ്ങളെ പ്രശംസിക്കുമൊ? ഞാൻ നിങ്ങളെ പ്രശംസിക്കുന്നില്ല

൨൩ എന്തെന്നാൽ ഞാൻ നിങ്ങൾക്ക എല്പിച്ചിട്ടുള്ളതിനെ ഞാൻ കൎത്താവിൽനിന്ന പരിഗ്രഹിച്ചു: അത എന്തെന്നാൽ കൎത്താവായ യെശു, താൻ കാണിച്ചുകൊടുക്കപ്പെട്ട അന്ന രാത്രിയിൽ തന്നെ, അപ്പത്തെ എടുത്തു;

൨൪ സ്തൊത്രം ചെയ്തിട്ട, അതിനെ നുറുക്കി, പറഞ്ഞു, വാങ്ങുവിൻ, ഭക്ഷിപ്പിൻ; ഇത നിങ്ങൾക്ക വെണ്ടി നുറുക്കപ്പെടുന്ന എന്റെ ശരീരം ആകുന്നു: എന്നെ ഒൎക്കുന്നതിനായിട്ട ഇതിനെ ചെയ്യിൻ.

൨൫ അപ്രകാരം തന്നെ അത്താഴം കഴിഞ്ഞതിന്റെ ശെഷം, അവൻ പാനപാത്രത്തെയും എടുത്ത പറഞ്ഞു, ഈ പാനപാത്രം എന്റെ രക്തത്തിൽ പുതിയ നിയമം ആകുന്നു: ഇതിനെ നിങ്ങൾ കുടിക്കുമ്പൊൾ ഒക്കെയും എന്നെ ഒൎക്കുന്നതിനായിട്ട ചെയ്യിൻ.

൨൬ എന്തെന്നാൽ നിങ്ങൾ ഈ അപ്പത്തെ ഭക്ഷിക്കയും, ഈ പാനപാത്രത്തെ കുടിക്കയും ചെയ്യുമ്പൊൾ ഒക്കെയും, നിങ്ങൾ കൎത്താവിന്റെ മരണത്തെ അവൻ വരുവൊളത്തിന അറിയിക്കുന്നു.

൨൭ അതകൊണ്ട ആരെങ്കിലും അയൊഗ്യതയായി ഈ അപ്പത്തെ ഭക്ഷിക്കയൊ, കൎത്താവിന്റെ പാനപാത്രത്തെ കുടിക്കയൊ ചെയ്താൽ, അവൻ കൎത്താവിന്റെ ശരീരത്തെയും രക്തത്തെയും കുറിച്ച കുറ്റമുള്ളവൻ ആകുന്നു.

൨൮ അതകൊണ്ട ഒരു മനുഷ്യൻ തന്നെത്തന്നെ ശൊധന ചെയ്യട്ടെ, ഇപ്രകാരം [ഈ] അപ്പത്തിൽനിന്ന ഭക്ഷിക്കയും, [ഈ] പാനപാത്രത്തിൽനിന്ന കുടിക്കയും ചെയ്യട്ടെ.

൨൯ എന്തെന്നാൽ അയൊഗ്യതയായി ഭക്ഷിച്ച കുടിക്കുന്നവൻ, കൎത്താവിന്റെ ശരീരത്തെ വിശെഷതപ്പെടുത്താതെ, തനിക്കായി തന്നെ ശിക്ഷാവിധിയെ ഭക്ഷിച്ച, കുടിക്കുന്നു.

൩൦ ഇത ഹെതുവായിട്ട നിങ്ങളിൽ പലരും ക്ഷീണന്മാരും രൊഗികളും ആകുന്നു: പലരും ഉറങ്ങുകയും ചെയ്യുന്നു.

൩൧ എന്തെന്നാൽ നമ്മെ നാം തന്നെ വിധിച്ചാൽ, നാം വിധിക്കപ്പെടുകയില്ല

൩൨ എന്നാൽ നാം വിധിക്കപ്പെടുമ്പൊൾ, നാം ലൊകത്തൊട കൂടെ ശിക്ഷക്ക വിധിക്കപ്പെടാതെ ഇരിക്കെണ്ടുന്നതിന, കൎത്താവിനാൽ ദണ്ഡിപ്പിക്കപ്പെടുന്നു.

൩൩ അതകൊണ്ട എന്റെ സഹൊദരന്മാരെ, നിങ്ങൾ ഭക്ഷിപ്പാൻ വന്ന കൂടുമ്പൊൾ, ഒരുത്തന വെണ്ടി ഒരുത്തൻ താമസിച്ചിരിപ്പിൻ.

൩൪ എങ്കിലും ഒരുത്തന വിശപ്പുണ്ട എങ്കിൽ, നിങ്ങൾ ശിക്ഷാവിധിക്ക വന്ന കൂടാതെ ഇരിപ്പാൻ, അവൻ വീട്ടിൽ ഭക്ഷിക്കട്ടെ. പിന്നെ ശെഷം കാൎയ്യങ്ങളെ ഞാൻ വരുമ്പൊൾ ക്രമപ്പെടുത്തുകയും ചെയ്യും.

## ൧൨ അദ്ധ്യായം.

൧ ആത്മസംബന്ധമുള്ള വരങ്ങൾ പലവിധങ്ങൾ ആകുന്നു.—൭ എങ്കിലും നമ്മുടെ പ്രയൊജനത്തിനായിട്ട ആകുന്നു എന്നുള്ളത.—൧൨ ക്രിസ്ത്യാനിക്കാർ പ്രകൃതമായ ശരീരത്തിന്റെ അവയവങ്ങളായി ഒന്നാകുന്നു എന്നുള്ളത.

എന്നാൽ, സഹൊദരന്മാരെ, ആത്മാവായുള്ള വരങ്ങളെ കുറിച്ച നിങ്ങൾ അറിയാതെ ഇരിപ്പാൻ എനിക്ക മനസ്സില്ല.

൨ നിങ്ങൾ അജ്ഞാനികളായി, നടത്തിക്കപ്പെട്ട പ്രകാരം തന്നെ, ഊമയായുള്ള വിഗ്രഹങ്ങളുടെ അടുക്കൽ കൊണ്ടുപൊകപ്പെട്ടവരായിരുന്നു എന്ന നിങ്ങൾ അറിയുന്നു.

൩ അതകൊണ്ട ഞാൻ നിങ്ങളെ ഗ്രഹിപ്പിക്കുന്നത എന്തെന്നാൽ, ദൈവത്തിന്റെ ആത്മാവ മൂലമായി സംസാരിക്കുന്നവൻ ഒരുത്തനും യെശുവിനെ ശാപപ്പെട്ടവൻ എന്ന പറയുന്നില്ല; പരിശുദ്ധാത്മാവ മൂലമായിട്ടല്ലാതെ ഒരുത്തനും യെശുവിനെ കൎത്താവ എന്ന പറവാൻ കഴികയില്ല.

൪ എന്നാൽ വരങ്ങളിൽ വ്യത്യാസങ്ങൾ ഉണ്ട, എങ്കിലും ആത്മാവ ഒരുവൻ.

൫ ശുശ്രൂഷകളിലും വ്യത്യാസങ്ങൾ ഉണ്ട, എങ്കിലും കൎത്താവ ഒരുവൻ.

൬ വ്യാപാരങ്ങളിലും വ്യത്യാസങ്ങൾ ഉണ്ട, എങ്കിലും സകലത്തെയും എല്ലാവരിലും പ്രവൃത്തിക്കുന്ന ദൈവം ഒരുവൻ.

൭ എന്നാൽ ആത്മാവിന്റെ പ്രകാശം പ്രയൊജനത്തിനായിട്ട തന്നെ ഒരൊരുത്തന നൽകപ്പെട്ടിരിക്കുന്നു.

൮ എന്തെന്നാൽ ഒരുത്തന ആത്മാവിനാൽ ജ്ഞാനത്തിന്റെ വചനവും; മറ്റൊരുത്തന ആ ആത്മാവിനാൽ തന്നെ അറിവിന്റെ വചനവും;

൯ മറ്റൊരുത്തന ആ ആത്മാവിനാൽ തന്നെ വിശ്വാസവും; മറ്റൊരുത്തന ആ ആത്മാവിനാൽ തന്നെ സൌഖ്യം വരുത്തുന്ന വരങ്ങളും;

൧൰ മറ്റൊരുത്തന അത്ഭുതപ്രവൃത്തികളും; മറ്റൊരുത്തന ദീൎഘദൎശനവും; മറ്റൊരുത്തന ആത്മാക്കളെ സൂക്ഷ്മമായി അറിയുന്നതും; മറ്റൊരുത്തന [പലവിധ] ഭാഷകളും; മറ്റൊരുത്തന ഭാഷകളുടെ വ്യാഖ്യാനവും നൽകപ്പെടുന്നു:

൧൧ എന്നാൽ ആ ഒരു ആത്മാവ തന്നെ, തനിക്ക ഇഷ്ടമാകുന്ന പ്രകാരം, ഒരൊരുത്തന വിഭാഗിച്ചിട്ട, ഇവയെ ഒക്കെയും നടത്തിക്കുന്നു.

൧൨ എന്തെന്നാൽ എതപ്രകാരം ശരീരം ഒന്നായും, പല അവയവങ്ങളുള്ളതായും, ആ ഒരു ശരീരത്തിന്റെ അവയവങ്ങൾ ഒക്കെയും, പലതായിരുന്നും, ശരീരം ഒന്നായുമിരിക്കുന്നുവൊ, ക്രിസ്തുവും അപ്രകാരം ആകുന്നു.

൧൩ എന്തകൊണ്ടെന്നാൽ നാം യെഹൂദന്മാരൊ, ഗ്രെക്കന്മാരൊ, അടിയാരൊ, സ്വാതന്ത്ര്യക്കാരൊ ആയാലും, നാം എല്ലാവരും ഒരു ആത്മാവിനാൽ ഒരു ശരീരത്തിലെക്ക ജ്ഞാനസ്നാനം കഴിഞ്ഞ, എല്ലാവരും ഒരു ആത്മാവിലെക്ക കുടിക്കുമാറാക്കപ്പെട്ടിരിക്കുന്നു.

൧൪ എന്തെന്നാൽ ശരീരം ഒരു അവയവമല്ല, പലത അത്രെ.

൧൫ കാൽ എന്നത, ഞാൻ കയ്യല്ലായ്കകൊണ്ട, ഞാൻ ശരീരത്തിലുള്ളതല്ല എന്ന പറഞ്ഞാൽ, അതകൊണ്ട അത ശരീരത്തിലുള്ളതല്ലയൊ?

൧൬ വിശെഷാച്ചും ചെവി എന്നത, ഞാൻ കണ്ണല്ലായ്കകൊണ്ട, ഞാൻ ശരീരത്തിലുള്ളതല്ല എന്ന പറഞ്ഞാൽ, ഇതകൊണ്ട അത ശരീരത്തിലുള്ളതല്ലയൊ?

൧൭ ശരീരം മുഴുവനും കണ്ണായിരുന്നാൽ, ശ്രവണം എവിടെ? മുഴുവ

രം ശ്രവണമായിരുന്നാൽ, ഘ്രാണം എവിടെ?

൧൮ എന്നാൽ ഇപ്പൊൾ ദൈവം, തനിക്ക ഇഷ്ടമായ പ്രകാരം, അവയവങ്ങളെ അവയിൽ ഒരൊന്നായി ശരീരത്തിൽ സ്ഥാപിച്ചിരിക്കുന്നു.

൧൯ പിന്നെ അവ എല്ലാം ഒര അവയവമായിരുന്നു എങ്കിൽ, ശരീരം എവിടെ?

൨൦ എന്നാൽ ഇപ്പൊൾ അവയവങ്ങൾ പലതാകുന്നു, എങ്കിലും ശരീരം ഒന്നെ ഉള്ളു.

൨൧ വിശെഷിച്ചും കണ്ണ, കയ്യൊട, നിന്നെകൊണ്ട ഇനിക്ക ആവശ്യമില്ല എന്നും, പിന്നെയും തല, കാലുകളൊട, നിങ്ങളെ കൊണ്ട ഇനിക്ക ആവശ്യമില്ല എന്നും, പറഞ്ഞുകൂട.

൨൨ അത്രയുമല്ല ശരീരത്തിന്റെ അവയവങ്ങളിൽ എററം ക്ഷീണതയുള്ളവയായി കാണപ്പെടുന്നവ വിശെഷാൽ ആവശ്യമുള്ളവ ആകുന്നു:

൨൩ പിന്നെയും ശരീരത്തിൽ മാനം കുറഞ്ഞവയാകുന്നു എന്ന നമുക്ക തൊന്നുന്ന അവയവങ്ങളായ ഇവെക്ക നാം എററവും അധികം മാനത്തെ ധരിപ്പിക്കുന്നു; നമ്മിൽ അവലക്ഷണമായുള്ളവെക്കും എററവും അധികം ലക്ഷണം ഉണ്ട.

൨൪ എന്നാൽ നമ്മിൽ ലക്ഷണമായുള്ളവെക്ക ആവശ്യമില്ല: ദൈവം കുറവുള്ളതിന എററവും അധികം മാനത്തെ കൊടുത്ത, ശരീരത്തെ കൂട്ടി ചെൎക്ക അത്രെ ചെയ്തത;

൨൫ ശരീരത്തിൽ ഭിന്നത ഉണ്ടാകാതെ, അവയവങ്ങൾക്ക തമ്മിൽ തമ്മിൽ ഒരു പൊലെയുള്ള വിചാരണ ഉണ്ടാകുവാനാകുന്നു.

൨൬ വിശെഷിച്ചും ഒര അവയവം കഷ്ടപ്പെടുന്നു എങ്കിൽ, അവയവങ്ങൾ ഒക്കെയും അതിനൊട കൂടി കഷ്ടപ്പെടുന്നു: ഒര അവയവം മാനിക്കപ്പെടുന്നു എങ്കിൽ, അവയവങ്ങൾ ഒക്കെയും അതിനൊട കൂടെ സന്തൊഷിക്കുന്നു.

൨൭ എന്നാൽ നിങ്ങൾ ക്രിസ്തുവിന്റെ ശരീരവും, പ്രത്യെകമുള്ള അവയവങ്ങളും ആകുന്നു.

൨൮ വിശെഷിച്ചും ദൈവം ചിലരെ സഭയിൽ ആക്കി വെച്ചു; ഒന്നാമത അപ്പൊസ്തൊലന്മാരെ, രണ്ടാമത ദീൎഘദൎശിമാരെ, മൂന്നാമത ഉപദെഷ്ടാക്കന്മാരെ, അതിന്റെ ശെഷം അത്ഭുതങ്ങളെ, പിന്നെ സൌഖ്യപ്പെടുത്തുന്ന വരങ്ങളെ, സഹായങ്ങളെ, പരിപാലനങ്ങളെ, പലവിധ ഭാഷകളെ.

൨൯ എല്ലാവരും അപ്പൊസ്തൊലന്മാരൊ? എല്ലാവരും ദീൎഘദൎശിമാരൊ? എല്ലാവരും ഉപദെഷ്ടാക്കന്മാരൊ? എല്ലാവരും അത്ഭുതങ്ങളെ പ്രവൃത്തിക്കുന്നവരൊ?

൩൦ എല്ലാവൎക്കും സൌഖ്യം വരുത്തുന്ന വരങ്ങൾ ഉണ്ടൊ? എല്ലാവരും ഭാഷകളെ സംസാരിക്കുന്നുവൊ? എല്ലാവരും ഭാഷകളെ വ്യാഖ്യാനപ്പെടുത്തുന്നുവൊ?

൩൧ എന്നാൽ നിങ്ങൾ എററവും ശ്രെഷ്ഠ വരങ്ങളെ താല്പൎയ്യത്തൊടെ ആഗ്രഹിക്കുന്നു; പിന്നെയും ഞാൻ ഒരു മഹാ നല്ല വഴിയെയും നിങ്ങൾക്ക കാണിക്കുന്നു.

## ൧൩ അദ്ധ്യായം

൧ വരങ്ങൾ ഒക്കെയും എത്ര വിശെഷമുള്ളവയായാലും സ്നെഹമില്ലാഞ്ഞാൽ നിഷ്ഫലങ്ങളാകുന്നു എന്നുള്ളത.—൪ സ്നെഹത്തിന്റെ ലക്ഷണങ്ങൾ.

ഞാൻ മനുഷ്യരുടെയും ദൈവദൂതന്മാരുടെയും ഭാഷകളെ പറയുന്നു എങ്കിലും, ഇനിക്ക സ്നെഹം ഇല്ല എങ്കിൽ, ഞാൻ ശബ്ദിക്കുന്ന ഒട എങ്കിലും, ചിലമ്പുന്ന ഒരു കൈത്താളം എങ്കിലും ആയി ചമഞ്ഞു.

൨ ദീൎഘദൎശനം ഉണ്ടായിട്ട, ഞാൻ സകല രഹസ്യങ്ങളെയും സകല അറിവിനെയും അറിഞ്ഞാലും, പൎവ്വതങ്ങളെ നീക്കികളവാൻ തക്കവണ്ണം സകല വിശ്വാസവും ഉണ്ടായാലും, ഇനിക്ക സ്നെഹം ഇല്ല എങ്കിൽ, ഞാൻ എതുമില്ല.

൩ പിന്നെയും ഞാൻ എന്റെ ദ്രവ്യങ്ങളെ ഒക്കെയും ദരിദ്രക്കാരെ പൊഷിപ്പാനായിട്ട കൊടുത്താലും, ചുട്ടകളവാനായിട്ട ഞാൻ എന്റെ ശരീരത്തെ എല്പിച്ചാലും, ഇനിക്ക സ്നെഹം ഇല്ല എങ്കിൽ, ഇനിക്ക ഒരു പ്രയൊജനവുമില്ല.

൪ സ്നെഹം ദീൎഘമായി ക്ഷമിക്കുന്നതും, ദയയുള്ളതും ആകുന്നു; സ്നെഹം അസൂയപ്പെടുന്നില്ല, സ്നെഹം തന്നെത്താൻ പ്രശംസിക്കുന്നില്ല, ചീക്കുന്നില്ല,

൫ അവലക്ഷണമായി നടക്കുന്നില്ല, തനിക്കുള്ളവയെ അന്വെഷിക്കുന്നില്ല, എളുപ്പത്തിൽ കൊപപ്പെടുന്നില്ല, ദൊഷം നിരൂപിക്കുന്നില്ല;

൬ അന്യായത്തിൽ സന്തൊഷപ്പെടാതെ, സത്യത്തിൽ സന്തൊഷപ്പെടുന്നു;

൭ സകലവും ക്ഷമിക്കുന്നു, സകലവും വിശ്വസിക്കുന്നു, സകലവും ആശപ്പെടുന്നു, സകലവും സഹിക്കുന്നു.

൮ സ്നെഹം ഒരിക്കൽ പൊലും ക്ഷയിക്കുന്നില്ല: എന്നാൽ ദീൎഘദൎശനങ്ങൾ ഇരിക്കുന്നുവൊ, അവ ക്ഷയിച്ചു പൊകും: ഭാഷകൾ ഇരിക്കുന്നുവൊ, അവ നിന്നുപൊകും: അറിവ ഇരിക്കുന്നുവൊ? അത മാഞ്ഞുപൊകും.

൯ എന്തകൊണ്ടെന്നാൽ കുറഞ്ഞൊന്ന നാം അറിയുന്നു, കുറഞ്ഞൊന്ന നാം ദീൎഘദൎശനം പറകയും ചെയ്യുന്നു.

൧൦ എന്നാൽ പരിപൂൎണ്ണമായിട്ടുള്ളത എപ്പൊൾ വരുമൊ, അപ്പൊൾ കുറവായുള്ളത മാഞ്ഞുപൊകും.

൧൧ ഞാൻ ബാലകനായിരുന്നപ്പൊൾ, ഞാൻ ബാലകനെന്നപൊലെ സംസാരിച്ചു, ബാലകനെന്നപൊലെ തിരിച്ചറിഞ്ഞു; ബാലകനെന്നപൊലെ ചിന്തിച്ചു: ഞാൻ പുരുഷനായപ്പൊൾ, ബാല്യകാൎയ്യങ്ങളെ ഉപെക്ഷിച്ചു.

൧൨ എന്തെന്നാൽ ഇപ്പൊൾ നാം ഒരു കണ്ണാടിയാൽ നിഴലായിട്ട കാണുന്നു: അപ്പൊൾ മുഖത്തൊട മുഖം അത്രെ: ഇപ്പൊൾ ഞാൻ കുറഞ്ഞൊന്ന അറിയുന്നു: എന്നാൽ അപ്പൊൾ ഞാനും അറിയപ്പെടുന്ന പ്രകാരം തന്നെ, അറികയും ചെയ്യും.

൧൩ എന്നാൽ ഇപ്പൊൾ വിശ്വാസം, ആശാബന്ധം, സ്നെഹം, ഇവ മൂന്നും നില്ക്കുന്നു: ഇവയിൽ വലിയത സ്നെഹം തന്നെ.

## ൧൪ അദ്ധ്യായം.

൧ ദീൎഘദൎശനം പ്രശംസിക്കപ്പെടുന്നതും.—൨, ൩, ൪, ഭാഷകളിൽ സംസാരിക്കുന്നതിനെക്കാൾ നന്ന എന്നുള്ളതും.

സ്നെഹത്തെ പിന്തുടരുവിൻ, ആത്മാവായുള്ള വരങ്ങളെയും ആഗ്രഹിപ്പിൻ, വിശെഷാൽ നിങ്ങൾ ദീൎഘദൎശനം പറയെണ്ടുന്നതിന തന്നെ.

൨ എന്തെന്നാൽ മറു ഭാഷയിൽ സംസാരിക്കുന്നവൻ മനുഷ്യരൊടല്ല, ദൈവത്തൊട അത്രെ സംസാരിക്കുന്നത: എന്തെന്നാൽ ഒരുത്തനും തിരിച്ചറിയുന്നില്ല; അവൻ ആത്മാവിൽ രഹസ്യങ്ങളെ തന്നെ സംസാരിക്കുന്നു.

൩ എന്നാൽ ദീൎഘദൎശനം പറയുന്നവൻ മനുഷ്യൎക്ക ഉറപ്പിനായിട്ടും, ഉപദെശത്തിനായിട്ടും, ആശ്വാസത്തിനായിട്ടും പറയുന്നു.

൪ മറു ഭാഷയിൽ സംസാരിക്കുന്നവൻ തന്നെത്താൻ ഉറപ്പിക്കുന്നു; ദീൎഘദൎശനം പറയുന്നവൻ സഭയെ ഉറപ്പിക്കുന്നു.

൫ നിങ്ങൾ എല്ലാവരും മറു ഭാഷകളിൽ സംസാരിക്കെണമെന്നും, വിശെഷാൽ നിങ്ങൾ ദീൎഘദൎശനം പറയെണമെന്നും ഇനിക്ക ഇഷ്ടമുണ്ട: എന്തുകൊണ്ടെന്നാൽ ഭാഷകളിൽ സംസാരിക്കുന്നവൻ, സഭയെ ഉറപ്പിക്കെണ്ടുന്നതിന അൎത്ഥം പറയാതെ ഇരുന്നാൽ, അവനെക്കാൾ ദീൎഘദൎശനം പറയുന്നവൻ വലിയവൻ ആകുന്നു.

൬ പിന്നെ ഇപ്പൊൾ, സഹൊദരന്മാരെ, ഞാൻ നിങ്ങളുടെ അടുക്കൽ ഭാഷകളിൽ സംസാരിക്കുന്നവനായി വന്നാൽ, നിങ്ങളൊട അറിയിപ്പ കൊണ്ടൊ, അറിവ കൊണ്ടൊ, ദീൎഘദൎശനം കൊണ്ടൊ, ഉപദെശം കൊണ്ടൊ, സംസാരിക്കാതെ ഇരുന്നാൽ, നിങ്ങൾക്ക എന്നാൽ എന്ത പ്രയൊജനം ഉണ്ടാകും?

൭ ശബ്ദം തരുന്ന ജീവനില്ലാതെയുള്ള വസ്തുക്കളും, കാഹളം ആകട്ടെ തംബുരു ആകട്ടെ, ധ്വനികളിൽ വ്യത്യാസം തരാഞ്ഞാൽ, കാഹളം ഊതപ്പെടുന്നത എങ്കിലും, തംബുരു വായിക്കപ്പെടുന്നത എങ്കിലും, ഇന്നത എന്ന എങ്ങിനെ അറിയപ്പെടും?

൮ എന്തെന്നാൽ കാഹളം നിശ്ചയമില്ലാത്ത ധ്വനി കൊടുത്താൽ, ആര യുദ്ധത്തിന ഒരുങ്ങും?

൯ അപ്രകാരം തന്നെ നിങ്ങളും നാവ കൊണ്ട തെളിവുള്ള വചനത്തെ പറയാഞ്ഞാൽ, പറയപ്പെടുന്നത ഇന്നത എന്ന എങ്ങിനെ അറിയപ്പെടും? എന്തെന്നാൽ നിങ്ങൾ ആകാശത്തിലെക്ക പറയുന്നവരാകും.

൧൦ ആകട്ടെ, ലൊകത്തിൽ എത്ര വിധമുള്ള ശബ്ദങ്ങൾ ഉണ്ടായിരിക്കും, എങ്കിലും അവയിൽ ഒന്നും തെളിവില്ലാത്തതല്ല.

൧൧ അതുകൊണ്ട ഞാൻ ശബ്ദത്തിന്റെ അൎത്ഥം അറിയുന്നില്ല എങ്കിൽ, സംസാരിക്കുന്നവന ഞാൻ ഒരു പരദെശി ആകും, സംസാരിക്കുന്നവൻ ഇനിക്കും പരദെശി [ആകും.]

൧൨ അതിന്മണ്ണം നിങ്ങളും ആത്മാവായുള്ള വരങ്ങളെ ആഗ്രഹിക്കുന്നവരാകകൊണ്ട, സഭെക്ക ഉറപ്പിനായികൊണ്ട വൎദ്ധിപ്പാൻ അന്വെഷിപ്പിൻ.

൧൩ അതുകൊണ്ട മറു ഭാഷയിൽ സംസാരിക്കുന്നവൻ താൻ അൎത്ഥം പറയത്തക്കവണ്ണം പ്രാൎത്ഥിക്കട്ടെ.

൧൪ എന്തുകൊണ്ടെന്നാൽ ഞാൻ മറു ഭാഷയിൽ പ്രാൎത്ഥിക്കുന്നു എങ്കിൽ, എന്റെ ആത്മാവ പ്രാൎത്ഥിക്കുന്നു, എന്റെ ബുദ്ധി നിഷ്ഫലമായിരിക്കുന്നു താനും.

൧൫ ആകയാൽ അത എന്ത? ഞാൻ ആത്മാവ കൊണ്ട പ്രാൎത്ഥിക്കും, ബുദ്ധികൊണ്ടും പ്രാൎത്ഥിക്കും: ഞാൻ ആത്മാവ കൊണ്ട പാടും, ബുദ്ധി കൊണ്ടും പാടും.

൧൬ അല്ലെങ്കിൽ നീ ആത്മാവ കൊണ്ട സ്തൊത്രം ചെയ്യുമ്പൊൾ പഠിക്കാത്തവന്റെ സ്ഥാനത്തിൽ ഇരിക്കുന്നവൻ, നീ പറയുന്നത ഇന്നത എന്ന അറിയായ്കകൊണ്ട, നിന്റെ സ്തൊത്രത്തിന അവൻ ആമെൻ എന്ന എങ്ങിനെ പറയും?

൧൭ എന്തെന്നാൽ നീ നന്നായി സ്തൊത്രം ചെയ്യുന്നു സത്യം, മറ്റവൻ ഉറപ്പിക്കപ്പെടുന്നില്ല താനും.

൧൮ ഞാൻ നിങ്ങളെ എല്ലാവരെക്കാളും അധികം ഭാഷകളിൽ സംസാരിക്കുന്നതുകൊണ്ട, ഞാൻ എന്റെ ദൈവത്തിന സ്തൊത്രം ചെയ്യുന്നു:

൧൯ എങ്കിലും ഞാൻ സഭയിൽ മറു ഭാഷയിൽ പതിനായിരം വാക്കുകളെ പറയുന്നതിനെക്കാൾ, മറ്റവൎക്കും ഉപദെശിക്കെണ്ടുന്നതിന, എന്റെ ബുദ്ധി കൊണ്ട അഞ്ച വാക്കുകളെ പറവാൻ ഇനിക്ക മനസ്സുണ്ട.

൨൦ സഹൊദരന്മാരെ, ബുദ്ധിയിൽ ബാലകന്മാരാകാതെ, ദൌഷ്ട്യയി

ൽ ശിശുക്കളായിരിപ്പിൻ. എന്നാൽ ബുദ്ധിയിൽ മുതിൎന്നവരായിരിപ്പിൻ.

൨൧ അന്യഭാഷകൾ കൊണ്ടും അന്യ അധരങ്ങൾ കൊണ്ടും ഈ ജനത്തൊട ഞാൻ സംസാരിക്കുമെന്നും, എന്നാലും അവർ എന്നെ ചെവിക്കൊള്ളുകയില്ല എന്നും, കൎത്താവ പറയുന്നു, എന്ന വെദപ്രമാണത്തിൽ എഴുതപ്പെട്ടിരിക്കുന്നു.

൨൨ ആയതുകൊണ്ട ഭാഷകൾ ഒരു അടയാളത്തിനായിട്ട ആകുന്നു, വിശ്വസിക്കുന്നവൎക്കല്ല, അവിശ്വാസികൾക്കത്രെ: എന്നാൽ ദീൎഘദൎശനം അവിശ്വാസികൾക്കായിട്ടല്ല, വിശ്വസിക്കുന്നവൎക്കായിട്ട തന്നെ ആകുന്നു.

൨൩ അതുകൊണ്ട സഭ ഒക്കെയും ഒരു സ്ഥലത്ത ഒന്നിച്ച കൂടി, എല്ലാവരും മറുഭാഷകളിൽ സംസാരിച്ചാൽ, പഠിക്കാത്തവർ എങ്കിലും, അവിശ്വാസികൾ എങ്കിലും അകത്ത വരുന്നു എങ്കിൽ, നിങ്ങൾ ഭ്രാന്തന്മാർ ആകുന്നു, എന്ന അവർ പറകയില്ലയൊ?

൨൪ എന്നാൽ എല്ലാവരും ദീൎഘദൎശനം പറഞ്ഞ, അവിശ്വാസിയായ ഒരുത്തൻ എങ്കിലും, പഠിക്കാത്തവനായ ഒരുത്തൻ എങ്കിലും അകത്ത വന്നാൽ, അവൻ എല്ലാവരാലും ബൊധം വരുത്തപ്പെടുന്നു, എല്ലാവരാലും വിധിക്കപ്പെടുന്നു:

൨൫ ഇപ്രകാരം അവന്റെ ഹൃദയത്തിലെ ആന്തരങ്ങളും വെളിപ്പെട്ടവയായി തീരുന്നു; അങ്ങിനെ അവൻ മുഖം കവിണ്ണുവീണ, ദൈവത്തെ വന്ദിക്കും, ദൈവം സത്യമായി നിങ്ങളുടെ ഇടയിൽ ഉണ്ട എന്ന അറിയിക്കയും ചെയ്യും.

൨൬ അതുകൊണ്ട എങ്ങിനെ? സഹൊദരന്മാരെ, നിങ്ങൾ ഒന്നിച്ച കൂടുമ്പൊൾ, നിങ്ങളിൽ ഒരൊരുത്തന ഒരു സങ്കീൎത്തനം ഉണ്ട, ഒരു ഉപദെശം ഉണ്ട, ഒരു ഭാഷ ഉണ്ട, ഒരു അറിയിപ്പ ഉണ്ട, ഒരു വ്യാഖ്യാനം ഉണ്ട. സകല കാൎയ്യങ്ങളും ഉറപ്പിനായികൊണ്ട ചെയ്യപ്പെടട്ടെ.

൨൭ ഒരുത്തൻ മറു ഭാഷയിൽ പറയുന്നു എങ്കിൽ, രണ്ടാളായിട്ട, അല്ലെങ്കിൽ ഏറിയാൽ മൂന്നായിട്ട ഇരിക്കെണം, അത ക്രമമായിട്ട തന്നെ വെണം; ഒരുത്തൻ അൎത്ഥം പറകയും വെണം.

൨൮ അൎത്ഥം പറയുന്നവനില്ല എങ്കിൽ, അവൻ സഭയിൽ മിണ്ടാതെ ഇരിക്കട്ടെ: തന്നൊടും ദൈവത്തൊടും തന്നെ പറയട്ടെ.

൨൯ പിന്നെ ദീൎഘദൎശിമാർ രണ്ട പെരായിട്ടൊ, മൂന്ന പെരായിട്ടൊ പറയാം, മറ്റുള്ളവർ വിധിക്കയും ചെയ്യട്ടെ.

൩൦ എന്നാൽ അരികത്ത ഇരിക്കുന്നവനായ മറ്റൊരുത്തന വല്ലതും പ്രകാശിപ്പിക്കപ്പെട്ടാൽ, ഒന്നാമത്തവൻ മിണ്ടാതെ ഇരിക്കട്ടെ.

൩൧ എന്തെന്നാൽ എല്ലാവരും പഠിപ്പാനായിട്ടും, എല്ലാവരും ആശ്വസിക്കപ്പെടുവാനായിട്ടും, നിങ്ങൾ എല്ലാവരും ഒരൊരുത്തനായിട്ട ദീൎഘദൎശനം പറയാം.

൩൨ വിശെഷിച്ചും ദീൎഘദൎശിമാരുടെ ആത്മാക്കൾ ദീൎഘദൎശിമാൎക്ക ആധീനപ്പെട്ടിരിക്കുന്നു.

൩൩ എന്തെന്നാൽ ദൈവം കലഹത്തിന്റെ അല്ല, ശുദ്ധിമാന്മാരുടെ സകല സഭകളിലും ഉള്ള പ്രകാരം, സമാധാനത്തിന്റെ കാരണൻ തന്നെ ആകുന്നു.

൩൪ നിങ്ങളുടെ സ്ത്രീകൾ സഭകളിൽ മിണ്ടാതെ ഇരിക്കട്ടെ: എന്തെന്നാൽ അനുസരിച്ചിരിപ്പാനല്ലാതെ പറവാൻ അവൎക്ക അനുവാദമില്ല: അപ്രകാരം വെദപ്രമാണവും പറയുന്നു.

൩൫ വല്ലതും പഠിപ്പാൻ അവൎക്ക മനസ്സുണ്ടെങ്കിൽ, ഭവനത്തിൽ തങ്ങളുടെ ഭൎത്താക്കന്മാരൊട ചൊദിക്കട്ടെ: എന്തെന്നാൽ സ്ത്രീകൾ സഭയിൽ

പറയുന്നത അവലക്ഷണം ആകുന്നു.
൩൬ എന്ത? ദൈവത്തിന്റെ വചനം നിങ്ങളിൽനിന്ന പുറപ്പെട്ടവൊ? അല്ലെങ്കിൽ നിങ്ങൾക്ക മാത്രം വന്നുവൊ?
൩൭ യാതൊരുത്തനും താൻ ദീൎഘദൎശിയൊ, ആത്മാവുള്ളവനൊ, ആകുന്നു എന്ന തൊന്നുന്നു എങ്കിൽ, ഞാൻ നിങ്ങൾക്ക എഴുതുന്ന കാൎയ്യങ്ങൾ കൎത്താവിന്റെ കല്പനകൾ ആകുന്നു എന്ന അവൻ അറിഞ്ഞുകൊള്ളട്ടെ.
൩൮ എന്നാൽ വല്ലവനും അറിയാതെ ഇരുന്നാൽ, അവൻ അറിയാതെ ഇരിക്കട്ടെ.
൩൯ അതുകൊണ്ട, സഹൊദരന്മാരെ, ദീൎഘദൎശനം പറവാൻ ആഗ്രഹിപ്പിൻ, മറു ഭാഷകളിൽ പറയുന്നതിനെ വിരൊധിക്കയും അരുത.
൪൦ സകല കാൎയ്യങ്ങളും യുക്തമായിട്ടും ക്രമപ്രകാരമായിട്ടും നടക്കമാറാകട്ടെ.

## ൧൫ അദ്ധ്യായം.

൧ ക്രിസ്തുവിന്റെ ഉയിൎപ്പുകൊണ്ട. ൧൨ അവൻ നമ്മുടെ ഉയിൎപ്പിന്റെ ആവശ്യത്തെയും.—൨൧ അതിന്റെ ഫലത്തെയും.—൩൫ വിധത്തെയും.—൫൧ അന്ന ജീവനൊടിരിക്കുന്നവൎക്ക ഉണ്ടാകുന്ന മാററത്തെയും തെളിയിക്കുന്നു.

പിന്നെയും, സഹൊദരന്മാരെ, ഞാൻ നിങ്ങളൊട പ്രസംഗിച്ചതും, നിങ്ങൾ കൈക്കൊണ്ടതും, നിങ്ങൾ ഉൾപ്പെട്ട നില്ക്കുന്നതുമായുള്ള സുവിശെഷത്തെ തന്നെ ഞാൻ നിങ്ങളൊട അറിയിക്കുന്നു:
൨ നിങ്ങൾ വ്യൎത്ഥമായി വിശ്വസിച്ചില്ല എങ്കിൽ, ഞാൻ നിങ്ങൾക്ക പ്രസംഗിച്ചിട്ടുള്ള വചനത്തെ നിങ്ങൾ ഒൎമ്മ വെച്ചാൽ, അതിനാലും നിങ്ങൾ രക്ഷിക്കപ്പെടുന്നു.
൩ ഞാനും കൈക്കൊണ്ടിട്ടുള്ളതിനെയും നിങ്ങൾക്ക ആദ്യം ഏല്പിച്ചു, അത എന്തെന്നാൽ ക്രിസ്തു വെദവാക്യങ്ങളിൻ പ്രകാരം നമ്മുടെ പാപങ്ങൾക്ക വെണ്ടി മരിച്ചു:
൪ വെദവാക്യങ്ങളിൻ പ്രകാരം കല്ലറയിൽ അടക്കപ്പെട്ടു, മൂന്നാം ദിവസം ഉയിൎത്തെഴുനീറ്റു:
൫ കെഫായാലും അതിന്റെ ശെഷം പന്ത്രണ്ട പെരാലും കാണപ്പെട്ടു:
൬ അതിന്റെ ശെഷം അഞ്ഞൂററിൽ അധികം സഹൊദരന്മാരാൽ ഒന്നിച്ച അവൻ കാണപ്പെട്ടു: അവരിൽ മിക്കപെരും ഇന്നെ വരെ ഇരിക്കുന്നു, എന്നാൽ ചിലർ ഉറങ്ങിപ്പൊയി.
൭ അതിന്റെ ശെഷം അവൻ യാക്കൊബിനാലും, പിന്നെ അപ്പൊസ്തൊലന്മാരാൽ എല്ലാവരാലും കാണപ്പെട്ടു.
൮ എന്നാൽ എല്ലാവൎക്കും ഒടുക്കം, അകാലത്തിങ്കൽ ജനിച്ചവന എന്നപൊലെയുള്ള എന്നാലും കാണപ്പെട്ടു.
൯ എന്തെന്നാൽ ഞാൻ അപ്പൊസ്തൊലന്മാരിൽ ഏററവും ചെറിയവൻ ആകുന്നു, ഞാൻ ദൈവത്തിന്റെ സഭയെ പീഡിപ്പിച്ചതുകൊണ്ട, ഞാൻ അപ്പൊസ്തൊലനെന്ന വിളിക്കപ്പെടുവാൻ യൊഗ്യനല്ല.
൧൦ എന്നാൽ ദൈവത്തിന്റെ കൃപകൊണ്ട ഞാൻ ആകുന്നത ഞാൻ ആകുന്നു: എന്നിലെക്ക ഉണ്ടായ അവന്റെ കൃപയും വ്യൎത്ഥമായില്ല: ഞാൻ അവരെ എല്ലാവരെക്കാളും ഏററം അധികമായിട്ട അദ്ധ്വാനപ്പെട്ടു: എങ്കിലും ഞാനല്ല, എന്നൊട കൂടെയുള്ള ദൈവത്തിന്റെ കൃപ അത്രെ.
൧൧ അതുകൊണ്ട ഞാനൊ അവരൊ, ഇപ്രകാരം ഞങ്ങൾ പ്രസംഗിക്കുന്നു, ഇപ്രകാരം തന്നെ നിങ്ങളും വിശ്വസിക്കുന്നു.
൧൨ ¶ ക്രിസ്തു മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീറ്റു, എന്ന അവൻ പ്രസംഗിക്കപ്പെടുന്നു എങ്കിൽ, മരിച്ചവരുടെ ഉയിൎപ്പില്ല എന്ന നിങ്ങളുടെ ഇടയിൽ ചിലർ എങ്ങിനെ പറയുന്നു?

൧൩ എന്നാൽ മരിച്ചവരുടെ ഉയിൎപ്പില്ല എങ്കിൽ, ക്രിസ്തുവും ഉയിൎത്തെഴുനീറ്റിട്ടില്ല.

൧൪ ക്രിസ്തു ഉയിൎത്തെഴുനീറ്റിട്ടില്ല എങ്കിൽ, ഞങ്ങളുടെ പ്രസംഗം വ്യൎത്ഥം, നിങ്ങളുടെ വിശ്വാസവും വ്യൎത്ഥം ആകുന്നു.

൧൫ അത്രയുമല്ല മരിച്ചവർ സത്യമായിട്ട ഉയിൎത്തെഴുനില്ക്കുന്നില്ല എങ്കിൽ, ദൈവം ഉയിൎത്തെഴുനില്പിച്ചിട്ടില്ലാത്ത ക്രിസ്തുവിനെ അവൻ ഉയിൎത്തെഴുനില്പിച്ചു, എന്ന ഞങ്ങൾ ദൈവത്തെ കുറിച്ച സാക്ഷീകരിച്ചിരിക്കകൊണ്ട, ഞങ്ങൾ ദൈവത്തിന കള്ളസാക്ഷിക്കാരായി കാണപ്പെടുന്നു.

൧൬ എന്തെന്നാൽ മരിച്ചവർ ഉയിൎത്തെഴുനില്ക്കുന്നില്ല എങ്കിൽ, ക്രിസ്തുവും ഉയിൎത്തെഴുനില്ക്കപ്പെട്ടിട്ടില്ല.

൧൭ ക്രിസ്തു ഉയിൎത്തെഴുനില്ക്കപ്പെട്ടിട്ടില്ല എങ്കിൽ, നിങ്ങളുടെ വിശ്വാസം വ്യൎത്ഥമായിരിക്കുന്നു, നിങ്ങൾ ഇനിയും നിങ്ങളുടെ പാപങ്ങളിൽ ഇരിക്കുന്നു.

൧൮ അപ്പോൾ ക്രിസ്തുവിൽ ഉറങ്ങിപ്പൊയവരും നശിച്ചുപൊയി.

൧൯ ഈ ജന്മത്തിങ്കൽ മാത്രമെ നമുക്ക ക്രിസ്തുവിൽ ആശാബന്ധമുള്ള എങ്കിൽ, സകല മനുഷ്യരെക്കാളും നാം അധികം അരിഷ്ടന്മാരാകുന്നു.

൨൦ ¶ എന്നാൽ ഇപ്പൊൾ ക്രിസ്തു മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീറ്റ, ഉറങ്ങിപ്പൊയവരിൽ ആദ്യവിളവായി തീൎന്നു.

൨൧ എന്തെന്നാൽ മനുഷ്യനാൽ മരണമുണ്ടായതകൊണ്ട, മനുഷ്യനാൽ മരിച്ചവരുടെ ഉയിൎത്തെഴുനില്പും ഉണ്ടായി.

൨൨ എന്തെന്നാൽ ആദാമിൽ എല്ലാവരും മരിക്കുന്നപ്രകാരം തന്നെ ക്രിസ്തുവിൽ എല്ലാവരും ജീവിപ്പിക്കപ്പെടും.

൨൩ ഒരൊരുത്തൻ തന്റെ തന്റെ സ്വന്ത ക്രമത്തിൽ അത്രെ: ക്രിസ്തു ആദ്യ വിളവ; പിന്നത്തേതിൽ അവന്റെ വരവിൽ ക്രിസ്തുവിനുള്ളവർ.

൨൪ അതിന്റെ ശെഷം അവസാനം [വരുന്നു,] അപ്പൊൾ അവൻ രാജ്യത്തെ പിതാവാകുന്ന ദൈവത്തിന എല്പിച്ചിരിക്കും; അപ്പൊൾ അവൻ സകല ആധിപത്യത്തെയും സകല അധികാരത്തെയും ശക്തിയെയും നശിപ്പിച്ചിരിക്കും.

൨൫ എന്തെന്നാൽ സകല ശത്രുക്കളെയും തന്റെ പാദങ്ങളിൻ കീഴിൽ ആക്കുവൊളം, അവൻ ഭരിക്കെണ്ടുന്നവനാകുന്നു.

൨൬ നശിപ്പിക്കപ്പെടുവാനുള്ള ഒടുക്കത്തെ ശത്രു മരണം ആകുന്നു.

൨൭ എന്തെന്നാൽ അവൻ സകലത്തെയും അവന്റെ പാദങ്ങളിൻ കീഴിൽ ആക്കി. എങ്കിലും സകലവും അവന്റെ കീഴിൽ ആക്കപ്പെട്ടിരിക്കുന്നു എന്ന [അവൻ] പറയുമ്പൊൾ, സകലത്തെയും അവന കീഴിലാക്കീട്ടുള്ളവൻ ഒഴികെ, എന്ന സ്പഷ്ടം [ആകുന്നു.]

൨൮ പിന്നെ സകലവും എപ്പൊൾ അവന കീഴാക്കപ്പെട്ടിരിക്കുമൊ, അപ്പൊൾ ദൈവം സകലത്തിലും സകലവും ആകെണ്ടുന്നതിന, പുത്രനും തനിക്ക സകലത്തെയും കീഴാക്കീട്ടുള്ളവന കീഴ്പെട്ടിരിക്കും.

൨൯ അത്രയതല്ല, മരിച്ചവർ ഒരു പ്രകാരത്തിലും ഉയിൎത്തെഴുനില്ക്കുന്നില്ല എങ്കിൽ, മരിച്ചവൎക്ക വെണ്ടി ജ്ഞാനസ്നാനം കഴിക്കപ്പെട്ടവർ എന്ത ചെയ്യും? പിന്നെ അവർ മരിച്ചവൎക്ക വെണ്ടി എന്തിന ജ്ഞാനസ്നാനം കഴിക്കപ്പെടുന്നു?

൩൦ നാമും നാഴികതൊറും ആപത്തിൽ ആകുന്നത എന്തിന്?

൩൧ ഞാൻ ദിവസം തൊറും മരിക്കുന്നു, എന്ന ഞാൻ നമ്മുടെ കൎത്താവായ ക്രിസ്തു യെശുവിൽ ഇനിക്ക ഉള്ള നിങ്ങളുടെ ആനന്ദത്തെ കൊണ്ട, നിശ്ചയപ്പെടുത്തുന്നു.

൩൨ മരിച്ചവർ ഉയിൎത്തെഴുനി

ല്ക്കാഞ്ഞാൽ, മനുഷ്യരുടെ മൎയ്യാദപ്രകാരം ഞാൻ എഫെസുസിൽ മൃഗങ്ങളൊട പൊരുതി എങ്കിൽ, ഇനിക്ക എന്ത പ്രയൊജനമുള്ളു? നാം ഭക്ഷിക്കയും കുടിക്കയും ചെയ്ക; എന്തെന്നാൽ നാം നാളെ മരിക്കുന്നു.

൩൩ വഞ്ചിക്കപ്പെടരുത: ദൊഷമുള്ള സംസാരങ്ങൾ നല്ല നടപ്പുകളെ വഷളാക്കുന്നു.

൩൪ നീതിക്ക ഉണൎന്നിരിപ്പിൻ, പിന്നെയും പാപം ചെയ്യരുത; എന്തെന്നാൽ ചിലർ ദൈവത്തെ അറിയുന്നില്ല: ഞാൻ നിങ്ങൾക്ക ലജ്ജെക്കായിക്കൊണ്ട ഇതിനെ പറയുന്നു.

൩൫ പക്ഷെ ഒരുത്തൻ, മരിച്ചവർ എങ്ങിനെ ഉയിൎത്തെഴുനീല്ക്കപ്പെടുന്നു? എന്നും, അവർ എതപ്രകാരമുള്ള ശരീരത്തൊട വരുന്നു? എന്നും പറയും.

൩൬ ബുദ്ധിയില്ലാത്തവനെ, നീ വിതെക്കുന്നത ചാകുന്നില്ല എങ്കിൽ, അത ജീവിപ്പിക്കപ്പെടുന്നില്ല.

൩൭ പിന്നെയും നീ വിതെക്കുന്നത ഉണ്ടാകുവാനുള്ള ശരീരത്തെ നീ വിതെക്കുന്നില്ല, വെറും വിത്തിനെ മാത്രമെ ഉള്ളു, അത കൊതമ്പിന്റെയൊ, മറ്റ ഒന്നിന്റെയൊ ആയിരിക്കും:

൩൮ എന്നാൽ അതിന ദൈവം തന്റെ ഇഷ്ടപ്രകാരം ശരീരത്തെയും, വിത്തുകളിൽ ഒരൊന്നിന അതാതിന്റെ സ്വന്ത ശരീരത്തെയും കൊടുക്കുന്നു.

൩൯ എല്ലാ മാംസവും ഒരു മാംസമല്ല: മനുഷ്യരുടെ മാംസവും വെറെ, മൃഗങ്ങളുടെ മാംസവും മറ്റൊന്ന, മത്സ്യങ്ങളുടെതും മറ്റൊന്ന, പക്ഷികളുടെതും മറ്റൊന്ന.

൪൦ സ്വൎഗ്ഗത്തിനടുത്ത ശരീരങ്ങൾ ഉണ്ട, ഭൂമിക്കടുത്ത ശരീരങ്ങളും ഉണ്ട: സ്വൎഗ്ഗത്തിനടുത്തവയുടെ മഹത്വം ഒന്ന, ഭൂമിക്കടുത്തവയുടെ മഹത്വം മറ്റൊന്ന.

൪൧ സൂൎയ്യന്റെ മഹത്വവും മറ്റൊന്ന, ചന്ദ്രന്റെ മഹത്വവും മറ്റൊന്ന, നക്ഷത്രങ്ങളുടെ മഹത്വവും മറ്റൊന്ന: എന്തുകൊണ്ടെന്നാൽ മഹത്വത്തിൽ ഒരു നക്ഷത്രത്തിന മറ്റൊരു നക്ഷത്രത്തിൽനിന്ന ഭെദം ഉണ്ട.

൪൨ മരിച്ചവരുടെ ഉയിൎപ്പും അപ്രകാരം തന്നെ. അത നാശത്തൊടെ വിതെക്കപ്പെടുന്നു; നാശമില്ലായ്മയൊടെ എഴുനീല്പിക്കപ്പെടുന്നു:

൪൩ അത അവമാനത്തൊടെ വിതെക്കപ്പെടുന്നു; മഹത്വത്തൊടെ എഴുനീല്പിക്കപ്പെടുന്നു; അത ക്ഷീണതയൊടെ വിതെക്കപ്പെടുന്നു; ശക്തിയൊടെ എഴുനീല്പിക്കപ്പെടുന്നു:

൪൪ അത പ്രകൃത ശരീരമായി വിതെക്കപ്പെടുന്നു: ആത്മശരീരമായി എഴുനീല്പിക്കപ്പെടുന്നു. പ്രകൃത ശരീരം ഉണ്ട, ആത്മശരീരവും ഉണ്ട.

൪൫ അപ്രകാരവും എഴുതപ്പെട്ടിരിക്കുന്നു, മുമ്പിലത്തെ മനുഷ്യനായ ആദാം ജീവാത്മാവായി ഉണ്ടാക്കപ്പെട്ടു; പിന്നത്തെ ആദാം ജീവിപ്പിക്കുന്ന ആത്മാവായി.

൪൬ എന്നാലും ആത്മാവായുള്ളത മുമ്പിലത്തെതായില്ല, പ്രകൃതമായുള്ളത്രെ; അതിന്റെ ശെഷം ആത്മാവായുള്ളത.

൪൭ മുമ്പിലത്തെ മനുഷ്യൻ ഭൂമിയിൽനിന്ന ഉണ്ടായി, മണ്ണായുള്ളവനാകുന്നു: രണ്ടാമത്തെ മനുഷ്യൻ സ്വൎഗ്ഗത്തിൽനിന്നുള്ള കൎത്താവ ആകുന്നു.

൪൮ മണ്ണായുള്ളവൻ എതപ്രകാരമുള്ളവനൊ, മണ്ണായുള്ളവരും അപ്രകാരമുള്ളവർ ആകുന്നു: സ്വൎഗ്ഗത്തിന്നടുത്തവൻ എതപ്രകാരമുള്ളവനൊ, സ്വൎഗ്ഗത്തിന്നടുത്തവരും അപ്രകാരമുള്ളവർ ആകുന്നു.

൪൯ പിന്നെയും നാം എതപ്രകാരം മണ്ണായുള്ളവന്റെ പ്രതിമയെ ധരിച്ചുവൊ, അപ്രകാരം സ്വൎഗ്ഗത്തിന്നടുത്തവന്റെ പ്രതിമയെയും ധരിക്കും.

൫൦ എന്നാൽ, സഹൊദരന്മാരെ, ജഡത്തിന്നും രക്തത്തിന്നും ദൈവ

ത്തിന്റെ രാജ്യത്തെ അവകാശമാ
യനുഭവിപ്പാൻ കഴികയില്ല; നാശം
നാശമില്ലായ്മയെ അവകാശമായനു
ഭവിക്കുന്നതുമല്ല എന്നുള്ളതിനെ ഞാ
ൻ പറയുന്നു.
൫൧ കണ്ടാലും, ഞാൻ ഒരു രഹ
സ്യത്തെ നിങ്ങളൊടു പറയുന്നു; നാം
എല്ലാവരും ഉറങ്ങുകയില്ല,
൫൨ എന്നാലും നാം എല്ലാവരും ഒടു
ക്കത്തെ കാഹളത്തിന്റെ ധ്വനിയിൽ,
ഒരു ക്ഷണനെരം കൊണ്ടു, ഒരു നി
മിഷനെരം കൊണ്ടു, മറുരൂപമാക്ക
പ്പെടും: എന്തുകൊണ്ടെന്നാൽ കാഹ
ളം ധ്വനിക്കയും, മരിച്ചവർ നാശ
മില്ലാത്തവരായി ഉയിർത്തെഴുനീല്ക്ക
പ്പെടുകയും, നാം രൂപാന്തരപ്പെടു
കയും ചെയ്യും;
൫൩ എന്തുകൊണ്ടെന്നാൽ നാശമു
ള്ള ഇത നാശമില്ലായ്മയെ ധരിക്ക
യും, മരണമുള്ള ഇത മരണമില്ലായ്മ
യെ ധരിക്കയും വെണം.
൫൪ അപ്രകാരം നാശമുള്ള ഇത
നാശമില്ലായ്മയെ ധരിക്കയും, മര
ണമുള്ള ഇത മരണമില്ലായ്മയെ ധ
രിക്കയും ചെയ്യുത എപ്പൊളൊ, അ
പ്പൊൾ മരണം ജയത്തിൽ വിഴുങ്ങ
പ്പെട്ടു, എന്ന എഴുതപ്പെട്ട വചനം
നിവൃത്തിയാകും.
൫൫ ഹെ മരണമെ, നിന്റെ മൂ
ർച്ച എവിടെ? ഹെ പാതാളമെ, നി
ന്റെ ജയം എവിടെ?
൫൬ മരണത്തിന്റെ മൂർച്ച പാപം
ആകുന്നു; പാപത്തിന്റെ ബലവും
ന്യായപ്രമാണം ആകുന്നു.
൫൭ എന്നാൽ നമ്മുടെ കർത്താവായ
യെശു ക്രിസ്തുവിനെ കൊണ്ടു നമുക്ക
ജയത്തെ നൽകുന്ന ദൈവത്തിന
സ്തൊത്രം [ഉണ്ടാകട്ടെ.]
൫൮ ആകയാൽ, എന്റെ പ്രി
യ സഹൊദരന്മാരെ, കർത്താവിൽ
നിങ്ങളുടെ പ്രവൃത്തി വ്യർത്ഥമായിരി
ക്കുന്നില്ല, എന്ന അറിഞ്ഞ, നിങ്ങൾ
സ്ഥിരമുള്ളവരായി, ചഞ്ചലമില്ലാത്ത
വരായി, കർത്താവിന്റെ ക്രിയയിൽ
എപ്പൊഴും വർദ്ധിച്ചുകൊള്ളുന്നവരാ
യിരിപ്പിൻ.

## ൧൬ അദ്ധ്യായം.

൧ സഹൊദരന്മാരുടെ ദരിദ്രതകൾ ശമിക്കപ്പെടെണ്ടുന്നത.—൧൦ തിമൊഥെയുസ പ്രശംസിക്കപ്പെട്ടന്നതും.—൧൩ സ്നെഹത്തൊടെ ഉള്ള ബുദ്ധി ഉപദെശങ്ങളും.—൧൯ വന്ദനവാക്കുകളും.

പിന്നെ ശുദ്ധിമാന്മാരുക്ക വെണ്ടിയു
ള്ള ധർമ്മശെഖരത്തെ കുറിച്ചു, ഗലാ
ത്തിയായിലെ സഭകൾക്ക ഞാൻ ഏത
പ്രകാരം കല്പിച്ചുവൊ, അപ്രകാരം
തന്നെ നിങ്ങളും ചെയ്യിൻ.
൨ ഞാൻ വരുമ്പൊൾ ധർമ്മശെഖരം
ഉണ്ടാകാതെ ഇരിപ്പാനായി, നിങ്ങളിൽ
ഒരൊരുത്തൻ അവനവന [ദൈ
വം] വർദ്ധിപ്പിച്ചിട്ടുള്ള പ്രകാരം, ആ
ഴ്ചയിൽ ഒന്നാം ദിവസത്തിൽ തന്റെ
പക്കൽ സംഗ്രഹിച്ചുകൊള്ളണം
൩ പിന്നെ ഞാൻ വന്നെത്തുമ്പൊ
ൾ, നിങ്ങൾ എഴുത്തുകളാൽ ആരെ
ബൊധിക്കുമൊ, നിങ്ങളുടെ ഔദാ
ര്യതയെ യെറുശലെമിന കൊണ്ടു
പൊകെണ്ടുന്നതിന അവരെ ഞാൻ
അയക്കും.
൪ ഞാനും പൊകുന്നതു യൊഗ്യമാ
യിരുന്നാൽ, അവർ എന്നൊടു കൂടെ
പൊരും.
൫ ഞാൻ മക്കെദൊനിയായിൽ കൂ
ടെ കടന്നുപൊയതിന്റെ ശെഷം,
നിങ്ങളുടെ അടുക്കൽ വരും; (എ
ന്തെന്നാൽ ഞാൻ മക്കെദൊനിയായി
ൽ കൂടെ കടന്ന പൊകുന്നു.)
൬ ഞാൻ എവിടെ പൊയാലും
നിങ്ങൾ എന്നെ യാത്ര അയക്കെണ്ടു
ന്നതിന, ഞാൻ പക്ഷെ നിങ്ങളൊ
ട കൂടെ പാർക്കയും, അത്രയുമല്ല മഴ
കാലം പൊക്കുകയും ചെയ്യും.
൭ എന്തെന്നാൽ ഞാൻ ഇപ്പൊൾ
വഴിയാത്രയിൽ നിങ്ങളെ കാണുക

യില്ല: എന്നാൽ കൎത്താവ അനുവദി
ക്കുന്നു എങ്കിൽ, നിങ്ങളുടെ ഇടയിൽ
കുറെയൊരു കാലം താമസിക്കെണ
മെന്ന ഞാൻ ആശപ്പെടുന്നു.
൮ എന്നാൽ ഞാൻ എഫെസുസിൽ
തന്നെ പെന്തെകൊസ്തൊളവും താമ
സിക്കും.
൯ എന്തെന്നാൽ വലുതായും ബല
മായുമുള്ള ഒരു വാതൽ ഇനിക്ക തുറ
ന്നിരിക്കുന്നു, പ്രതിയൊഗികളും പ
ലർ ഉണ്ട.
൧൦ തീമൊഥെയുസ വന്നാൽ, അ
വൻ നിങ്ങളുടെ ഇടയിൽ ഭയം കൂ
ടാതെ ഇരിക്കെണ്ടുന്നതിന, വിചാ
രിപ്പിൻ: എന്തെന്നാൽ ഞാൻ [ചെ
യ്യുന്നത] പൊലെ, അവനും കൎത്താ
വിന്റെ ക്രിയയെ പ്രവൃത്തിക്കുന്നു.
൧൧ അതകൊണ്ട ഒരുത്തനും അ
വനെ നിന്ദിക്കരുത: അവൻ എ
ന്റെ അടുക്കൽ വരെണ്ടുന്നതിന,
അവനെ സമാധാനത്തൊടെ അനു
യാത്രയയപ്പിൻ: എന്തെന്നാൽ സ
ഹൊദരന്മാരൊട കൂടെ അവനാ
യിട്ട ഞാൻ കാത്തിരിക്കുന്നു.
൧൨ പിന്നെ സഹൊദരനായ അ
പ്പൊല്ലൊസിനെ കുറിച്ചൊ, അവൻ
സഹൊദരന്മാരൊട കൂടെ നിങ്ങളു
ടെ അടുക്കൽ വരെണമെന്ന ഞാൻ
അവനൊട എറ്റവും അപെക്ഷി
ച്ചു; എങ്കിലും ഇപ്പൊൾ വരുവാൻ
അവന ഒട്ടും മനസ്സായില്ല: അവന
നല്ല അവസരമുണ്ടാകുമ്പൊൾ വരും
താനും.
൧൩ ജാഗരണത്തൊട ഇരിപ്പിൻ,
വിശ്വാസത്തിൽ സ്ഥിരപ്പെട്ടിരിപ്പി
ൻ, പുരുഷന്മാരായിട്ട നടപ്പിൻ, ശ
ക്തിപ്പെട്ടിരിപ്പിൻ
൧൪ നിങ്ങളുടെ കാൎയ്യങ്ങൾ ഒക്കെ
യും സ്നെഹത്തൊടെ ചെയ്യപ്പെടുമാ
റാകട്ടെ.
൧൫ സഹൊദരന്മാരെ, സ്തെഫാ
നൊസിന്റെ കുഡുംബം അഖായാ
യിൽ ആദ്യവിളവ ആകുന്നു എന്നും,
അവർ പരിശുദ്ധിമാന്മാൎക്കുള്ള ശുശ്രൂഷെ
ക്ക തങ്ങളെ നിയമിച്ചു എന്നും, നി
ങ്ങൾ അറിഞ്ഞിരിക്കുന്നു;
൧൬ ഇപ്രകാരമുള്ളവൎക്കും, കൂടി സ
ഹായിച്ച, അദ്ധ്വാനപ്പെടുന്ന എല്ലാ
വനും നിങ്ങൾ വണങ്ങി ഇരിക്കെ
ണമെന്ന ഞാൻ നിങ്ങളൊട അ
പെക്ഷിക്കുന്നു.
൧൭ സ്തെഫാനൊസിന്റെയും ഫൊ
ൎത്തുനാത്തുസിന്റെയും അഖായക
സിന്റെയും വരവിൽ ഞാൻ സ
ന്തൊഷിക്കുന്നു: എന്തകൊണ്ടെന്നാ
ൽ നിങ്ങളുടെ പൊരാത്തതിനെ ഇ
വർ നിവൃത്തിയാക്കിയിരിക്കുന്നു.
൧൮ എന്തെന്നാൽ അവർ എന്റെ
ആത്മാവിനെയും നിങ്ങളുടെതിനെ
യും ഉപശാന്തിപ്പെടുത്തി: അതകൊ
ണ്ട ഇപ്രകാരമുള്ളവരെ അറിഞ്ഞു
കൊൾവിൻ.
൧൯ ആസിയായിലുള്ള സഭകൾ
നിങ്ങളെ സല്കരിക്കുന്നു. അക്വി
ല്ലായും പ്രിസ്കില്ലായും, തങ്ങളുടെ ഭ
വനത്തിലുള്ള സഭയൊടും കൂടെ, ക
ൎത്താവിൽ നിങ്ങളെ വളരെ സല്ക
രിക്കുന്നു.
൨൦ സഹൊദരന്മാർ എല്ലാവരും
നിങ്ങളെ സല്കരിക്കുന്നു. നിങ്ങൾ
തമ്മിൽ തമ്മിൽ ഒരു ശുദ്ധ ചുംബ
നം കൊണ്ട സല്കരിച്ചുകൊൾവിൻ.
൨൧ പൌലുസായ എന്റെ കൈ
കൊണ്ടുള്ള സല്കാരം.
൨൨ യാതൊരുത്തനും കൎത്താവാ
യ യെശു ക്രിസ്തുവിനെ സ്നെഹിക്ക
ന്നില്ല എങ്കിൽ, അവൻ ശാപമായി
രിക്കട്ടെ, കൎത്താവ വരുന്നു.
൨൩ നമ്മുടെ കൎത്താവായ യെശു
ക്രിസ്തുവിന്റെ കൃപ നിങ്ങളൊട
കൂടെ ഇരിക്കട്ടെ.
൨൪ ക്രിസ്തു യെശുവിൽ ഇനിക്കുള്ള
സ്നെഹം നിങ്ങളൊട എല്ലാവരൊ
ടും കൂടെ ഇരിക്കട്ടെ. ആമെൻ.

# അപ്പൊസ്തൊലനായ പൌലുസ കൊറിന്തിയക്കാൎക്ക എഴുതിയ രണ്ടാമത്തെ ലെഖനം.

## ൧ അദ്ധ്യായം.

൩ ൭൨ം അപ്പൊസ്തൊലൻ അവരെ അനൎത്ഥങ്ങൾക്ക വിരൊധമായി ചെയ്യപ്പെട്ടതുകയും.— ൧൨ താൻ പ്രസംഗിക്കുന്നതിന്റെ പരമാൎത്ഥത്തെ കാട്ടുകയും ചെയ്യുന്നത. ൧൫ അവൻ താൻ അവരുടെ അരികത്തെക്ക വരാത്തതിന ഒഴികഴിവ പറയുന്നത.

ദൈവത്തിന്റെ ഇഷ്ടത്താൽ യെശു ക്രിസ്തുവിന്റെ അപ്പൊസ്തൊലനായ പൌലുസും, സഹൊദരനായ തിമൊഥെയുസും കൊറിന്തുവിലുള്ള ദൈവ സഭെക്കും അഖായായിലെല്ലാടത്തുമുള്ള ശുദ്ധിമാന്മാൎക്കും കൂടെ [എഴുതുന്നത:]

൨ നമ്മുടെ പിതാവായ ദൈവത്തിൽനിന്നും, കൎത്താവായ യെശു ക്രിസ്തുവിൽനിന്നും നിങ്ങൾക്ക കൃപയും സമാധാനവും ഉണ്ടാകട്ടെ.

൩ കരുണകളുടെ പിതാവും സകല ആശ്വാസത്തിന്റെയും ദൈവവുമായി, നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ പിതാവായിരിക്കുന്ന ദൈവം സ്തുതിക്കപ്പെട്ടവനാകട്ടെ.

൪ ഞങ്ങൾ തന്നെ ദൈവത്താൽ ആശ്വസിക്കപ്പെടുന്ന ആശ്വാസം കൊണ്ട വല്ല സങ്കടത്തൊടുമിരിക്കുന്നവരെ ആശ്വസിപ്പിപ്പാൻ ഞങ്ങൾക്ക കഴിയെണ്ടുന്നതിന, അവൻ ഞങ്ങളെ ഞങ്ങളുടെ സകല സങ്കടത്തിലും ആശ്വസിപ്പിക്കുന്നു.

൫ അതെന്തുകൊണ്ടെന്നാൽ ക്രിസ്തുവിന്റെ കഷ്ടങ്ങൾ ഞങ്ങളിൽ എത്ര പ്രകാരം വൎദ്ധിക്കുന്നുവൊ, അപ്രകാരം തന്നെ ക്രിസ്തുവിനാൽ ഞങ്ങളുടെ ആശ്വാസവും വൎദ്ധിക്കുന്നു.

൬ വിശെഷിച്ച ഞങ്ങൾ സങ്കടപ്പെടുന്നു എങ്കിൽ, അത നിങ്ങളുടെ ആശ്വാസത്തിനായിട്ടും, ഞങ്ങളും അനുഭവിക്കുന്ന കഷ്ടങ്ങളെ തന്നെ സഹിക്കുന്നതിനാൽ സാധിക്കപ്പെടുന്ന രക്ഷെക്കായിട്ടും ആകുന്നു: ഞങ്ങൾ ആശ്വസിക്കപ്പെടുന്നു എങ്കിലൊ, അത നിങ്ങളുടെ ആശ്വാസത്തിനും രക്ഷെക്കുമായിട്ട ആകുന്നു.

൭ നിങ്ങൾ എത്രപ്രകാരം കഷ്ടങ്ങളിൽ ഓഹരിക്കാരായിരിക്കുന്നുവൊ, അപ്രകാരം തന്നെ ആശ്വാസത്തിലും ഇരിക്കുമെന്ന ഞങ്ങൾ അറിഞ്ഞ, നിങ്ങളെ കുറിച്ച ഞങ്ങളുടെ ആശയും സ്ഥിരമുള്ളതാകുന്നു.

൮ ആകയാൽ, സഹൊദരന്മാരെ, ആസിയായിൽ ഞങ്ങൾക്ക ഉണ്ടായ ഞങ്ങളുടെ സങ്കടത്തെ കുറിച്ച നിങ്ങൾ അറിയാതെ ഇരിപ്പാൻ ഞങ്ങൾക്ക മനസ്സില്ല: എന്തെന്നാൽ ഞങ്ങൾ ജീവിക്കുമൊ എന്നും ഞങ്ങൾ വിഭ്രമിക്കത്തക്കവണ്ണം ഞങ്ങൾ ശക്തിയെക്കാൾ അധികം ഭാരപ്പെട്ടിരുന്നു:

൯ എന്നാലും ഞങ്ങളിൽ അല്ല, മരിച്ചവരെ ഉയിൎപ്പിക്കുന്ന ദൈവത്തിൽ തന്നെ ഞങ്ങൾ ആശ്രയിക്കുന്നവർ ആകെണ്ടുന്നതിന ഞങ്ങൾക്ക ഞങ്ങളിൽ തന്നെ മരണ വിധി ഉണ്ടായി:

൰ അവൻ അത്ര വലിയ മരണത്തിൽനിന്ന ഞങ്ങളെ രക്ഷിച്ചു, ഇപ്പൊഴും രക്ഷിക്കുന്നു: അവൻ ഇനിയും രക്ഷിക്കും എന്ന ഞങ്ങൾ അവനിൽ ആശ്രയിക്കുന്നു:

൰൧ പല ആളുകളുടെയും മുഖാന്തരമായി ഞങ്ങൾക്ക [നൽകപ്പെട്ട]

ദാനത്തെ കുറിച്ച പലരാലും ഞങ്ങൾക്ക വെണ്ടി സ്തൊത്രം ചെയ്യപ്പെടെണ്ടുന്നതിന, നിങ്ങളും ഞങ്ങൾക്ക വെണ്ടി പ്രാൎത്ഥനയാൽ കൂടി സഹായിക്കെണം.

൰൨ എന്തുകൊണ്ടെന്നാൽ ഞങ്ങളുടെ ആനന്ദം ഇത. ഞങ്ങൾ നിൎമ്മലതയൊടും ദിവ്യപരമാൎത്ഥതയൊടും, ജഡസംബന്ധമുള്ള ജ്ഞാനത്തൊടല്ല, ദൈവത്തിന്റെ കൃപയൊടെ തന്നെ, ലൊകത്തിലും എറ്റം വിശെഷമായി നിങ്ങളുടെ നെരെയും സംസൎഗ്ഗം ചെയ്തു എന്ന ഞങ്ങൾക്കുള്ള മനൊബൊധത്തിന്റെ സാക്ഷി തന്നെ ആകുന്നു.

൰൩ എന്തെന്നാൽ നിങ്ങൾ വായിക്കുക എങ്കിലും, അറിഞ്ഞുകൊള്ളുക എങ്കിലും ചെയ്യുന്നവയെ അല്ലാതെ, മറ്റ കാൎയ്യങ്ങളെ ഞങ്ങൾ നിങ്ങൾക്ക എഴുതുന്നില്ല: നിങ്ങൾ അവസാനത്തൊളവും അറിഞ്ഞുകൊള്ളും എന്ന ഞാൻ ആശപ്പെടുന്നു:

൰൪ അപ്രകാരം തന്നെ കൎത്താവായ യെശുവിന്റെ നാളിൽ നിങ്ങൾ ഞങ്ങൾക്കുള്ളത പൊലെ, ഞങ്ങളും നിങ്ങൾക്കുള്ള ആനന്ദമാകുന്നു എന്ന നിങ്ങൾ ഞങ്ങളെ ഒരു ഭാഗമായി അറിഞ്ഞിരിക്കുന്നുവല്ലൊ.

൰൫ വിശെഷിച്ചും ഈ നിശ്ചയത്തിൽ നിങ്ങൾക്ക രണ്ടാം ഉപകാരം ഉണ്ടാകുവാനായിട്ട മുമ്പെ നിങ്ങളുടെ അടുക്കൽ വരുവാനും,

൰൬ നിങ്ങളുടെ വഴിയായി മക്കെദൊനിയായിലെക്ക പൊകുവാനും, പിന്നെയും മക്കെദൊനിയായിൽനിന്ന നിങ്ങളുടെ അടുക്കൽ വരുവാനും, നിങ്ങളാൽ യെഹൂദിയായിലെക്ക അനുയാത്ര അയക്കപ്പെടുവാനും ഞാൻ നിശ്ചയിച്ചിരുന്നു.

൰൭ അതുകൊണ്ട ഞാൻ ഇങ്ങിനെ നിശ്ചയിച്ചത അജാഗ്രതയെ പ്രയൊഗിച്ചുവൊ? അല്ലെങ്കിൽ എങ്കൽ അതെ എന്നും, അല്ല അല്ല എന്നും ഉണ്ടാകത്തക്കവണ്ണം, ഞാൻ നിശ്ചയിക്കുന്ന കാൎയ്യങ്ങളെ ഞാൻ ജഡപ്രകാരം നിശ്ചയിക്കുന്നുവൊ?

൰൮ എന്നാൽ ദൈവം വിശ്വാസമുള്ളവനാകുന്ന [പ്രകാരം,] നിങ്ങളൊടുള്ള ഞങ്ങളുടെ വചനം അതെ എന്നും അല്ല എന്നും ഇരുന്നിട്ടില്ല.

൰൯ എന്തെന്നാൽ എന്നാലും സിൽവാനുസിനാലും തിമൊഥെയൊസിനാലും, ഇങ്ങിനെ ഞങ്ങളാൽ നിങ്ങളുടെ ഇടയിൽ പ്രസംഗിക്കപ്പെട്ട ദൈവത്തിന്റെ പുത്രനായ യെശു ക്രിസ്തു അതെ എന്നും, അല്ല എന്നും ആയിരുന്നില്ല, അവനിൽ അതെ എന്നത്രെ ആയിരുന്നത.

൨൰ എന്തെന്നാൽ ഞങ്ങളാൽ ദൈവത്തിന മഹത്വത്തിനായിട്ട ദൈവത്തിന്റെ വാഗ്ദത്തങ്ങൾ എല്ലാം അവനിൽ അതെ എന്നും, അവനിൽ ആമെൻ എന്നും ആകുന്നു.

൨൰൧ വിശെഷിച്ച ഞങ്ങളെ നിങ്ങളൊടും കൂടി ക്രിസ്തുവിൽ സ്ഥിരപ്പെടുത്തുന്നവനും, നമ്മെ അഭിഷെകം ചെയ്യുവനും ദൈവം തന്നെ:

൨൰൨ അവൻ നമ്മെ മുദ്രയിട്ടിട്ടും, നമ്മുടെ ഹൃദയങ്ങളിൽ ആത്മാവിന്റെ അച്ചാരത്തെ തന്നിട്ടുമുണ്ട.

൨൰൩ പിന്നെ ഞാൻ നിങ്ങളെ ക്ഷമിപ്പാനായിട്ട, ഞാൻ ഇതവരെയും കൊറിന്തിലെക്ക വന്നില്ല, എന്ന എന്റെ ആത്മാവിന സാക്ഷിയായിട്ട ഞാൻ ദൈവത്തെ വിളിക്കുന്നു.

൨൰൪ നിങ്ങളുടെ വിശ്വാസത്തിന്മെൽ ഞങ്ങൾ കൎത്തൃത്വം ചെയ്യുന്നു എന്ന വെച്ചല്ല, ഞങ്ങൾ നിങ്ങളുടെ സന്തൊഷത്തിന സഹായക്കാർ അത്രെ ആകുന്നത: എന്തെന്നാൽ നിങ്ങൾ വിശ്വാസത്താൽ നിലനില്ക്കുന്നു.

## ൨ അദ്ധ്യായം.

൧ താൻ അവരുടെ അടുക്കലെക്ക വരാഞ്ഞതിന്റെ ഹെതുക്കൾ.—൬ ഭ്രഷ്ടനാക്കപ്പെട്ട ആളിന്റെ സംഗതി.—൰൪ അവൻ എല്ലാടവും പ്രസംഗം ചെയ്യുന്നതിനാലുള്ളസിദ്ധി

൧ എന്നാൽ ഞാൻ ദുഃഖത്തൊടെ നിങ്ങളുടെ അടുക്കലെക്ക പിന്നെയും വരികയില്ല എന്നുള്ളതിനെ എന്റെ ഉള്ളിൽ നിശ്ചയിച്ചു.

൨ എന്തെന്നാൽ ഞാൻ നിങ്ങളെ ദുഃഖിപ്പിക്കുന്നു എങ്കിൽ പിന്നെ എന്നാൽ ദുഃഖപ്പെടുന്നവനല്ലാതെ എന്നെ സന്തൊഷപ്പെടുത്തുന്നവൻ ആര?

൩ വിശെഷിച്ചും ഇനിക്കുള്ള സന്തൊഷം നിങ്ങൾക്ക എല്ലാവൎക്കുമുള്ളത ആകുന്നു എന്ന, ഇനിക്ക നിങ്ങളെ എല്ലാവരെയും കുറിച്ച ഉറപ്പുണ്ടാകകൊണ്ട, ഞാൻ വരുമ്പൊൾ ഇനിക്ക സന്തൊഷമുണ്ടാകെണ്ടുന്നവരിൽനിന്ന ഇനിക്ക ദുഃഖം ഉണ്ടാകാതെ ഇരിപ്പാനായിട്ട, ഞാൻ ഇതിനെ തന്നെ നിങ്ങൾക്ക എഴുതി.

൪ എന്തുകൊണ്ടെന്നാൽ വളരെ സങ്കടത്തൊട്ടും മനൊവ്യസനത്തൊട്ടും, വളരെ കണ്ണുനീരുകളൊട്ടും കൂടെ ഞാൻ നിങ്ങൾക്ക എഴുതി: അത നിങ്ങൾ ദുഃഖിക്കപ്പെടുവാനായിട്ടല്ല, നിങ്ങളൊട ഇനിക്ക ഏററവും ഉണ്ടാകുന്ന സ്നെഹത്തെ നിങ്ങൾ അറിവാനായിട്ട അത്രെ.

൫ എന്നാലും ഞാൻ നിങ്ങളെ എല്ലാവരെയും ഭാരപ്പെടുത്താതെ, വല്ലവനും ദുഃഖിപ്പിച്ചിട്ടുണ്ടെങ്കിൽ, അവൻ എന്നെ കുറെ മാത്രമല്ലാതെ ദുഃഖിപ്പിച്ചിട്ടില്ല.

൬ ഇപ്രകാരമുള്ളവന പലരാലും ഉണ്ടായ ൟ ശിക്ഷ മതി.

൭ ആയതകൊണ്ട ഇപ്രകാരമുള്ളവൻ അതിദുഃഖത്താൽ വിഴുങ്ങപ്പെടാതെ ഇരിപ്പാനായിട്ട, നിങ്ങൾ വിശെഷാൽ ക്ഷമിച്ച, [അവനെ] ആശ്വസിപ്പിക്കെണം.

൮ അതകൊണ്ട നിങ്ങൾ നിങ്ങളുടെ സ്നെഹത്തെ അവനിലെക്ക ഉറപ്പിക്കെണം എന്ന ഞാൻ നിങ്ങളൊട അപെക്ഷിക്കുന്നു.

൯ എന്തെന്നാൽ ഇതിനായിട്ടും, ഞാൻ നിങ്ങൾ സകലത്തിലും അനുസരണമുള്ളവരാകുന്നുവൊ എന്ന നിങ്ങളെ കുറിച്ചുള്ള ശൊധന അറിവാനായിട്ട എഴുതി.

൰ പിന്നെ നിങ്ങൾ ആരൊട വല്ലതും ക്ഷമിക്കുന്നുവൊ, ഞാനും [ക്ഷമിക്കുന്നു:] എന്തുകൊണ്ടെന്നാൽ ഞാൻ വല്ലതും ക്ഷമിച്ചിട്ടുണ്ടെങ്കിൽ, അത അവനൊട ഞാൻ നിങ്ങളുടെ നിമിത്തമായിട്ട ക്രിസ്തുവിന്റെ സന്നിധാനത്തിൽ ക്ഷമിച്ചു;

൰൧ അത നാം സാത്താനാൽ ജയിക്കപ്പെടാതെ ഇരിപ്പാനായിട്ട ആകുന്നു; എന്തുകൊണ്ടെന്നാൽ അവന്റെ ഉപായങ്ങളെ നാം അറിയാത്തവരല്ല.

൰൨ ¶ വിശെഷിച്ചും ഞാൻ ക്രിസ്തുവിന്റെ സുവിശെഷത്തെ [പ്രസംഗിപ്പാനായിട്ട] ത്രൊവാസിൽ വന്ന, ഇനിക്ക കൎത്താവിനാൽ ഒരു വാതിൽ തുറക്കപ്പെട്ടപ്പൊൾ,

൰൩ ഞാൻ എന്റെ സഹൊദരനായ തീത്തുസിനെ കാണായ്കകൊണ്ട, എന്റെ ആത്മാവിൽ ഇനിക്ക ഒട്ടും സൌഖ്യം ഉണ്ടായില്ല: ആകയാൽ ഞാൻ അവരൊട യാത്ര പറഞ്ഞുകൊണ്ട, അവിടെനിന്ന മക്കെദൊനിയായിക്ക പൊയി.

൰൪ എന്നാൽ ഞങ്ങളെ എപ്പൊഴും ക്രിസ്തുവിങ്കൽ ജയസന്തൊഷപ്പെടുത്തുകയും, എല്ലാടത്തും ഞങ്ങളെ കൊണ്ട അവനെ കുറിച്ചുള്ള അറിവിന്റെ വാസനയെ വെളിപ്പെടുത്തുകയും ചെയ്യുന്ന ദൈവത്തിന സ്തൊത്രം ഉണ്ടാകട്ടെ.

൰൫ എന്തെന്നാൽ രക്ഷിക്കപ്പെടുന്നവരിലും നശിച്ചുപൊകുന്നവരിലും ഞങ്ങൾ ദൈവത്തിൽ ക്രിസ്തുവിന്റെ സുഗന്ധമാകുന്നു.

൰൬ ഇവൎക്കൊ മരണത്തിലെക്ക മരണവാസനയും, അവൎക്കൊ ജീവങ്കലെക്ക ജീവ വാസനയും ആകുന്നു. വിശെഷിച്ചും ഈ കാൎയ്യങ്ങൾക്ക സമൎത്ഥൻ ആര?

൰൭ എന്തെന്നാൽ ഞങ്ങൾ ദൈവത്തിന്റെ വചനത്തെ വക്ഷട്ടാക്കുന്ന പലർ എന്ന പൊലെ അല്ല: പരമാൎത്ഥത്തിൽനിന്നുള്ള പൊലെയും, ദൈവത്തിൽനിന്നുള്ള പൊലെയും, ഞങ്ങൾ ദൈവത്തിന്റെ മുമ്പാകെ ക്രിസ്തുവിൽ സംസാരിക്കുന്നു.

## ൩ അദ്ധ്യായം.

൧ പൌലുസിന്റെ ദൈവശുശ്രൂഷയുടെ ഒരു പ്രശംസ.—൬ ന്യായപ്രമാണത്തിന്റെയും സുവിശെഷത്തിന്റെയും ശുശ്രൂഷക്കാർ തമ്മിലുള്ള ഭെദാഭെദം.

ഞങ്ങളെ തന്നെ ഞങ്ങൾ പിന്നെയും പ്രശംസിപ്പാൻ തുടങ്ങുന്നുവൊ? അല്ലെങ്കിൽ ചിലൎക്ക എന്ന പൊലെ, നിങ്ങൾക്ക പ്രശംസയുള്ള ലെഖനങ്ങൾ എങ്കിലും, നിങ്ങളിൽനിന്ന പ്രശംസയുള്ള [ലെഖനങ്ങൾ] എങ്കിലും ഞങ്ങൾക്ക ആവശ്യമുണ്ടൊ?

൨ ഞങ്ങളുടെ ഹൃദയങ്ങളിൽ എഴുതപ്പെട്ടതും, സകല മനുഷ്യരാലും അറിയപ്പെട്ടതും വായിക്കപ്പെട്ടതുമായ ഞങ്ങളുടെ ലെഖനം നിങ്ങൾ തന്നെ ആകുന്നു:

൩ എന്തെന്നാൽ മഷികൊണ്ടല്ല, ജീവനുള്ള ദൈവത്തിന്റെ ആത്മാവിനാൽ തന്നെ; കൽപലകകളില അല്ല, ഹൃദയത്തിലെ മാംസമായുള്ള പലകകളിൽ തന്നെ എഴുതപ്പെട്ട, ഞങ്ങളാൽ ശുശ്രൂഷിക്കപ്പെട്ട ക്രിസ്തുവിന്റെ ലെഖനം നിങ്ങൾ ആകുന്നു എന്ന സ്പഷ്ടമായി പ്രസിദ്ധമാക്കപ്പെട്ടവരാകുന്നു.

൪ ഇപ്രകാരമുള്ള നിശ്ചയം ഞങ്ങൾക്ക ക്രിസ്തു മൂലമായിട്ട ദൈവത്തിലെക്ക ഉണ്ട:

൫ ഞങ്ങളിൽനിന്ന എന്ന പൊലെ തന്നെ വല്ലതും ചിന്തിപ്പാൻ ഞങ്ങൾ തന്നെ സമൎത്ഥന്മാരാകുന്നു എന്നല്ല; ഞങ്ങളുടെ സാമൎത്ഥ്യം ദൈവത്തിൽനിന്ന തന്നെ ഉണ്ടാകുന്നു.

൬ അവനും ഞങ്ങളെ പുതിയ നിയമത്തിന്റെ സാമൎത്ഥ്യമുള്ള ശുശ്രൂഷക്കാരാക്കി; എഴുത്തിന്റെ അല്ല, ആത്മാവിന്റെ അത്രെ: എന്തുകൊണ്ടെന്നാൽ എഴുത്ത കൊല്ലുന്നു, എന്നാൽ ആത്മാവ ജീവിപ്പിക്കുന്നു.

൭ കല്ലുകളിൽ എഴുത്തുകളാൽ കൊത്തപ്പെട്ട മരണ ശുശ്രൂഷ, മൊശെയുടെ ഒഴിഞ്ഞുപൊകുന്ന മുഖശൊഭയുടെ നിമിത്തം, അവന്റെ മുഖത്ത സൂക്ഷിച്ച നൊക്കുവാൻ യിസ്രാഎൽ പുത്രന്മാൎക്ക കഴിയാതവണ്ണം, മഹത്വമുള്ളതായിരുന്നു എങ്കിൽ,

൮ ആത്മാവിന്റെ ശുശ്രൂഷ എത്രയും വിശെഷാൽ മഹത്വമുള്ളതാകയില്ലയൊ?

൯ എന്തെന്നാൽ ശിക്ഷാവിധിയുടെ ശുശ്രൂഷ മഹത്വമെങ്കിൽ, നീതിയുടെ ശുശ്രൂഷ എത്ര അധികമായി മഹത്വത്തിൽ വിശെഷിക്കുന്നു.

൰ എന്തുകൊണ്ടെന്നാൽ മഹത്വപ്പെട്ടിരുന്നതിനും ഈ സംഗതിയിൽ, എത്രയും വിശെഷിക്കുന്ന മഹത്വത്തിന്റെ ഹെതുവായിട്ട, ഒട്ടും മഹത്വം ഉണ്ടായില്ല.

൰൧ എന്തെന്നാൽ ഒഴിഞ്ഞുപൊയത മഹത്വത്തൊടെ ഇരുന്നു എങ്കിൽ, നിലനില്ക്കുന്നത എററവും അധികം മഹത്വമുള്ളതാകുന്നു.

൰൨ ആകയാൽ ഞങ്ങൾക്ക ഇപ്രകാരമുള്ള ആശയുണ്ടാകകൊണ്ട, ഞ

ങ്ങൾ വളരെ ധൈൎയ്യവാക്ക പ്രയൊഗിക്കുന്നു

൧൩ വിശെഷിച്ചും ഒഴിഞ്ഞുപൊകുവാനുള്ളതിന്റെ അവസാനത്തിന യിസ്രാഎൽ പുത്രന്മാർ സൂക്ഷിച്ചുനൊക്കാതെ ഇരിപ്പാനായിട്ടു, മൊശെ തന്റെ മുഖത്ത ഒരു മൂടലിനെ ഇട്ടത പൊലെ അല്ല:

൧൪ എന്നാലൊ അവരുടെ ബുദ്ധികൾ അന്ധതപ്പെട്ടിരുന്നു: എന്തെന്നാൽ ഇന്ന വരെക്കും പഴയനിയമം വായിക്കപ്പെടുമ്പൊൾ, ആ മൂടൽ തന്നെ നീക്കപ്പെടാതെ ഇരിക്കുന്നു; അത ക്രിസ്തുവിൽ നീങ്ങിയിരിക്കുന്നു.

൧൫ എന്നാൽ ഇന്നാൾ വരെയും മൊശെ വായിക്കപ്പെടുമ്പൊൾ, ആ മൂടൽ അവരുടെ ഹൃദയത്തിന്മെൽ കിടക്കുന്നു.

൧൬ എങ്കിലും അത കൎത്താവിലെക്ക തിരിയുമ്പൊൾ, ആ മൂടൽ നീക്കപ്പെടും.

൧൭ വിശെഷിച്ച കൎത്താവ ആ ആത്മാവ ആകുന്നു: വിന്നെ കൎത്താവിന്റെ ആത്മാവ എവിടെ ആകുന്നുവൊ, അവിടെ സ്വാതന്ത്ര്യം ഉണ്ട.

൧൮ എന്നാലൊ നാം എല്ലാവരും മൂടപ്പെടാത്ത മുഖത്തൊടെ കൎത്താവിന്റെ മഹത്വത്തെ ഒരു കണ്ണാടിയിൽ എന്ന പൊലെ കണ്ട, കൎത്താവിന്റെ ആത്മാവിനാൽ എന്നപൊലെ തന്നെ, ആ ഛായയായിട്ട തന്നെ മഹത്വത്തിൽനിന്ന മഹത്വത്തിലെക്ക മറുരൂപപ്പെടുന്നു.

## ൪ അദ്ധ്യായം.

൧ പ്രസംഗം ചെയ്യുന്നതിന പൌലുസിന്റെ പരമാൎത്ഥവും ഉത്സാഹവും — ൭ ആശ്രയത്തിന വെണ്ടി അവൻ അനുഭവിച്ച ദണ്ഡങ്ങളും.

ആകയാൽ ഞങ്ങൾക്ക ഒരം ശുശ്രൂഷ ഉണ്ടാകകൊണ്ട, ഞങ്ങൾക്ക കരുണയെ ലഭിച്ച പ്രകാരം, ഞങ്ങൾ തളരുന്നില്ല.

൨ അവലക്ഷണമുള്ള രഹസ്യകാൎയ്യങ്ങളെ വെറുത്ത കളഞ്ഞ, കൌശലത്തൊടെ നടക്കുന്നതുമില്ല; ദൈവത്തിന്റെ വചനത്തെ വഞ്ചനയായി പ്രയൊഗിക്കുന്നതുമില്ല; സത്യത്തെ വെളിപ്പെടുത്തുന്നതിനാൽ, ദൈവത്തിന്റെ മുമ്പാകെ സകല മനുഷ്യരുടെയും മനസ്സാക്ഷിക്കും ഞങ്ങളെ തന്നെ പ്രശംസിക്കുന്നു.

൩ പിന്നെയും ഞങ്ങളുടെ സുവിശെഷം മറഞ്ഞിരിക്കുന്നു എങ്കിൽ, അത നശിച്ചുപൊകുന്നവൎക്ക മറഞ്ഞിരിക്കുന്നു.

൪ അവൎക്ക ദൈവത്തിന്റെ ഛായയാകുന്ന ക്രിസ്തുവിന്റെ മഹത്വമുള്ള സുവിശെഷത്തിന്റെ വെളിച്ചം പ്രകാശിക്കാതെ ഇരിപ്പാനായിട്ട ഇഹലൊകത്തിന്റെ ദൈവം വിശ്വസിക്കാത്തവരുടെ ബുദ്ധികളെ കുരുടാക്കി.

൫ എന്തെന്നാൽ ഞങ്ങൾ ഞങ്ങളെ തന്നെ അല്ല, കൎത്താവായ ക്രിസ്തുയെശുവിനെയും, യെശുവിന്റെ നിമിത്തം ഞങ്ങൾ തന്നെ നിങ്ങളുടെ ശുശ്രൂഷക്കാരെന്നും പ്രസംഗിക്കുന്നു.

൬ എന്തുകൊണ്ടെന്നാൽ ഇരുളിൽനിന്ന വെളിച്ചം പ്രകാശിപ്പാൻ കല്പിച്ചിട്ടുള്ള ദൈവം, യെശു ക്രിസ്തുവിന്റെ മുഖത്തിലുള്ള ദൈവത്തിന്റെ മഹത്വത്തെ കുറിച്ചുള്ള അറിവിന്റെ വെളിച്ചം [നൽകുവാൻ,] ഞങ്ങളുടെ ഹൃദയങ്ങളിൽ പ്രകാശിച്ചു

൭ എന്നാൽ ശക്തിയുടെ ശ്രെഷ്ഠത ഞങ്ങളാലല്ല ദൈവത്താൽ തന്നെ ആകെണ്ടുന്നതിന, ഞങ്ങൾക്ക ഒരം നിക്ഷെപം മണ്പാത്രങ്ങളിൽ ഉണ്ട.

൮ ഞങ്ങൾ സകല വിധത്തിലും ഉപദ്രവപ്പെടുന്നു, എങ്കിലും വലഞ്ഞുപൊകുന്നില്ല. വ്യാകുലപ്പെടുന്നു, എ

ങ്കിലും ബുദ്ധി മുട്ടുപ്പായിട്ടില്ല;

൯ പീഡിപ്പിക്കപ്പെടുന്നു, എങ്കിലും കൈവിടപ്പെടുന്നില്ല; താഴെ തള്ളപ്പെടുന്നു, എങ്കിലും നശിച്ചുപൊകുന്നില്ല;

൧൦ യെശുവിന്റെ ജീവനും ഞങ്ങളുടെ ശരീരത്തിൽ പ്രകാശിക്കപ്പെടെണ്ടുന്നതിന, കൎത്താവായ യെശുവിന്റെ മരണത്തെ എല്ലാപ്പൊഴും ശരീരത്തിൽ ചുമന്നിരിക്കുന്നു.

൧൧ എന്തകൊണ്ടെന്നാൽ ഞങ്ങളുടെ മരണമുള്ള ജഡത്തിൽ യെശുവിന്റെ ജീവനും പ്രകാശിക്കപ്പെടെണ്ടുന്നതിന, ജീവിച്ചിരിക്കുന്ന ഞങ്ങൾ എല്ലാപ്പൊഴും യെശുവിന്റെ നിമിത്തം മരണത്തിലെക്ക എല്പിക്കപ്പെടുന്നു.

൧൨ ആയതകൊണ്ട മരണം ഞങ്ങളിലും, ജീവൻ നിങ്ങളിലും വ്യാപരിക്കുന്നു.

൧൩ ഞാൻ വിശ്വസിച്ചു, അതകൊണ്ട ഞാൻ പറഞ്ഞു, എന്ന എഴുതപ്പെട്ടപ്രകാരം, വിശ്വാസത്തിന്റെ ആ ആത്മാവ ഞങ്ങൾക്ക ഉണ്ടായി, ഞങ്ങളും വിശ്വസിക്കുന്നു, അതകൊണ്ട, പറയുന്നു:

൧൪ കൎത്താവായ യെശുവിനെ ഉയിൎപ്പിച്ചവൻ ഞങ്ങളെയും യെശുവിനെ കൊണ്ട ഉയിൎപ്പിച്ച, നിങ്ങളൊടു കൂടെ നിൎത്തുമെന്ന അറിഞ്ഞിരിക്കുന്നു.

൧൫ എന്തകൊണ്ടെന്നാൽ പരിപൂൎണ്ണമായുള്ള കൃപ പലരുടെയും സ്തൊത്രത്താൽ ദൈവത്തിന്റെ മഹത്വത്തിനായിട്ട വൎദ്ധിക്കെണ്ടുന്നതിന, സകലവും നിങ്ങൾക്ക വെണ്ടി ആകുന്നു.

൧൬ ഇത ഹെതുവായിട്ട ഞങ്ങൾ തളരുന്നില്ല; എന്നാലും ഞങ്ങളുടെ പുറത്തെ മനുഷ്യൻ നശിക്കുന്നു എങ്കിലും, അകത്തെ മനുഷ്യൻ ദിനംപ്രതിയും പുതിയതാക്കപ്പെടുന്നു.

൧൭ എന്തകൊണ്ടെന്നാൽ ഒരു ക്ഷണം മാത്രം നില്ക്കുന്നതായി, ലഘുവായുള്ള നമ്മുടെ ഉപദ്രവം, എററവും അധികം ശ്രെഷ്ഠമായും നിത്യമായുമുള്ള മഹത്വത്തിന്റെ ഘനത്തെ നമുക്ക ഉണ്ടാക്കുന്നു;

൧൮ നാം കാണപ്പെടുന്ന കാൎയ്യങ്ങളിലെക്ക അല്ല, കാണപ്പെടാത്ത കാൎയ്യങ്ങളിലെക്ക അത്രെ നൊക്കിയിരിക്കുന്നത: എന്തെന്നാൽ കാണപ്പെടുന്ന കാൎയ്യങ്ങൾ അനിത്യമുള്ളവയാകുന്നു; എന്നാൽ കാണപ്പെടാത്ത കാൎയ്യങ്ങൾ നിത്യമുള്ളവയാകുന്നു.

## ൫ അദ്ധ്യായം.

൧ നിത്യ മഹത്വത്തിന്റെ ആശയൊടും —൯ അതിന്റെയും പൊതുവിലുള്ള ന്യായവിധിയുടെയും നിശ്ചയത്തൊടും അവൻ നല്ല മനൊബൊധത്തെ നില നിൎത്തുവാൻ അദ്ധ്വാനപ്പെടുന്നത.

എന്തകൊണ്ടെന്നാൽ നമ്മുടെ ഈ കൂടാരമാകുന്ന ഭൂമിക്കടുത്ത ഭവനം അഴിഞ്ഞു പൊയാൽ, സ്വൎഗ്ഗത്തിൽ നിത്യമുള്ളതായി, ദൈവത്തിൽനിന്ന ഒരു ഭവനം കൈകളാൽ തീൎക്കപ്പെടാത്ത ഒരു വീട നമുക്ക ഉണ്ട എന്ന നാം അറിയുന്നു.

൨ എന്തെന്നാൽ സ്വൎഗ്ഗത്തിലുള്ള നമ്മുടെ ഭവനം കൊണ്ട മെൽ ധരിക്കപ്പെടുവാൻ എററവും ആഗ്രഹിച്ചുകൊണ്ട നാം ഇതിൽ ഞരങ്ങുന്നു:

൩ അപ്രകാരം ധരിക്കപ്പെട്ടവരായാൽ, നാം നഗ്നന്മാരായി കണ്ടെത്തപ്പെടുകയില്ല.

൪ എന്തകൊണ്ടെന്നാൽ [ഈ] കൂടാരത്തിലിരിക്കുന്ന നാം ഭാരപ്പെട്ട ഞരങ്ങുന്നു നാം ധരിക്കപ്പെടാതെ ഇരിപ്പാനായിട്ടല്ല, മരണം ജീവനാൽ വിഴുങ്ങപ്പെടെണ്ടുന്നതിന, മെലായി ധരിക്കപ്പെടുവാനായിട്ടത്രെ ആഗ്രഹിക്കുന്നത.

൫ പിന്നെ ഇതിന കാൎയ്യത്തിന തന്നെ
നമ്മെ ഒരുക്കിയവൻ ദൈവം [ആ
കുന്നു,] അവൻ ആത്മാവിന്റെ അ
ച്ചാരത്തെയും നമുക്ക തന്നു
൬ അതുകൊണ്ട നാം ശരീരത്തിൽ
കുടിയിരിക്കുമ്പൊൾ, കൎത്താവിൽനി
ന്ന ദൂരത്തുള്ളവരാകുന്നു എന്ന അറി
ഞ്ഞ, നാം എല്ലായ്പൊഴും ധൈൎയ്യ
പ്പെട്ടിരിക്കുന്നു.
൭ (എന്തെന്നാൽ നാം കാഴ്ചകൊ
ണ്ടല്ല വിശ്വാസംകൊണ്ട നടക്കുന്നു:)
൮ ആകയാൽ നാം ധൈൎയ്യപ്പെട്ട,
ശരീരത്തിൽനിന്ന പുറപ്പെടുവാനും
കൎത്താവിനൊട കൂടെ ഇരിപ്പാനും
വിശെഷാലും ആഗ്രഹിക്കുന്നു.
൯ ആകയാൽ കൂടിയിരുന്നാലും ദൂ
രത്തിരുന്നാലും നാം അവന ഇഷ്ടമു
ള്ളവരാകുവാൻ നാം ശുഷ്കാന്തിപ്പെ
ടുന്നു.
൧൦ എന്തെന്നാൽ നാം എല്ലാവരും
ശരീരത്തിൽ ചെയ്ത കൎമ്മങ്ങൾ, നല്ല
തായാലും ആകാത്തതായാലും, അവ
നവൻ ചെയ്ത പ്രകാരം കൈക്കൊ
ള്ളെണ്ടുന്നതിന, ക്രിസ്തുവിന്റെ ന്യാ
യാസനത്തിന മുമ്പാകെ കാണപ്പെ
ടെണ്ടി വരും.
൧൧ ആയതകൊണ്ട കൎത്താവിന്റെ
ഭയങ്കരത്തെ അറികകൊണ്ട ഞങ്ങൾ
മനുഷ്യരെ അനുസരിപ്പിക്കുന്നു; എ
ന്നാലൊ ഞങ്ങൾ ദൈവത്തിങ്കൽ വെ
ളിപ്പെട്ടിരിക്കുന്നു, നിങ്ങളുടെ മ
നൊബൊധങ്ങളിലും കൂടെ വെ
ളിപ്പെട്ടിരിക്കുന്നു എന്ന ഞാൻ ആശ
പ്പെടുന്നു.
൧൨ എന്തെന്നാൽ ഞങ്ങൾ ഞങ്ങ
ളെ തന്നെ പിന്നെയും നിങ്ങളൊട
പ്രശംസിക്കുന്നില്ല, എന്നാൽ ഹൃദയ
ത്തിലല്ല, കാഴ്ചയിൽ പുകഴുന്നവരൊ
ട [ഉത്തരം പറവാൻ] നിങ്ങൾക്ക
വല്ലതും ഉണ്ടാകെണ്ടുന്നതിന, ഞങ്ങ
ളെ കുറിച്ച പുകഴുവാൻ നിങ്ങൾക്ക
ഇട തരുന്നു.

൧൩ എന്തെന്നാൽ ഞങ്ങൾ ഭ്രാന്തു
ള്ളവരായാലൊ, ദൈവത്തിനായി
ട്ടും, ഞങ്ങൾ സുബൊധമുള്ളവരാ
യാലൊ, നിങ്ങൾക്കായിട്ടും ആകുന്നു.
൧൪ എന്തെന്നാൽ ക്രിസ്തുവിന്റെ
സ്നെഹം ഞങ്ങളെ നിൎബന്ധിക്കുന്നു:
അതെന്തുകൊണ്ടെന്നാൽ എല്ലാവൎക്കും
വെണ്ടി ഒരുത്തൻ മരിച്ചു എങ്കിൽ,
അപ്പൊൾ എല്ലാവരും മരിച്ചു എന്നും
൧൫ അവൻ എല്ലാവൎക്കും വെണ്ടി
മരിച്ചത, ജീവിച്ചിരിക്കുന്നവർ പി
ന്നെ തങ്ങൾക്കായിട്ടല്ല, തങ്ങൾക്ക വെ
ണ്ടി മരിച്ചു ഉയിൎത്തെഴുനീറ്റവനാ
യിട്ടു തന്നെ ജീവിക്കെണ്ടുന്നതിന,
എന്നും, ഇങ്ങിനെ ഞങ്ങൾ നിൎണ്ണയി
ക്കുന്നു.
൧൬ ആയതകൊണ്ട ഞങ്ങൾ ഇത
മുതൽ ഒരുത്തനെയും ജഡപ്രകാരം
അറിയുന്നില്ല: അത്രയുമല്ല ഞങ്ങൾ
ക്രിസ്തുവിനെയും ജഡപ്രകാരം അറി
ഞ്ഞു എങ്കിലും ഇപ്പൊൾ ഇനി മെൽ
ഞങ്ങൾ [അവനെ] അറിയുന്നില്ല.
൧൭ അതകൊണ്ട ഒരുത്തൻ ക്രിസ്തു
വിൽ ആകുന്നു എങ്കിൽ, അവൻ ഒ
രു പുതിയ സൃഷ്ടിയാകുന്നു: പഴയ
കാൎയ്യങ്ങൾ കഴിഞ്ഞുപൊയി; കണ്ടാ
ലും സകലവും പുതിയതായി തീൎന്നു.
൧൮ സകലവും ദൈവത്താൽ ആ
കുന്നു, അവൻ നമ്മെ തന്നൊട യെ
ശു ക്രിസ്തുവിനാൽ സംയൊജിപ്പിക്കു
യും, സംയൊജിപ്പിന്റെ ശുശ്രൂഷ
യെ ഞങ്ങൾക്ക തരികയും ചെയ്തു:
൧൯ അതെന്തെന്നാൽ ക്രിസ്തുവിൽ
ദൈവം ലൊകത്തെ, അവരുടെ അ
പരാധങ്ങളെ അവൎക്ക കണക്കിടാ
തെ, തനിക്ക തന്നെ സംയൊജിപ്പി
ച്ചുകൊണ്ട ഇരുന്നു; സംയൊജിപ്പി
ന്റെ വചനത്തെ ഞങ്ങളിൽ ഭരമെ
ല്പിച്ചും ഇരിക്കുന്നു.
൨൦ അതകൊണ്ട ഞങ്ങൾ ക്രിസ്തുവി
ന വെണ്ടി സ്ഥാനാപതികൾ ആകു
ന്നു, അപ്രകാരം ദൈവം ഞങ്ങളെ

കൊണ്ടു നിങ്ങളൊട അപെക്ഷിപ്പി
ക്കുന്നു: നിങ്ങൾ ദൈവത്തൊട യൊ
ജ്യതപ്പെട്ടിരിപ്പിൻ എന്ന ഞങ്ങൾ ക്രി
സ്തുവിന്ന പകരം നിങ്ങളൊട പ്രാ
ൎത്ഥിക്കുന്നു.
൨൧ എന്തുകൊണ്ടെന്നാൽ നാം അ
വനിൽ ദൈവത്തിന്റെ നീതി ആക
പ്പെടെണ്ടുന്നതിന, അവൻ ഒരു പാ
പവും അറിയാത്തവനെ നമുക്കു വെ
ണ്ടി പാപമാക്കി.

## ൬ അദ്ധ്യായം.

൧ ശുശ്രൂഷയിൽ പൌലുസ കാണി
ച്ച വിശ്വാസ സംഗതി — ൧൪ വി
ഗ്രഹാരാധനക്കാരിൽനിന്ന ഒഴി
ഞ്ഞിരിക്കെണമെന്നുള്ള ബുദ്ധി ഉ
പദെശം.

പിന്നെയും നിങ്ങൾ ദൈവത്തി
ന്റെ കൃപയെ വ്യൎത്ഥമായി പ്രാപി
ക്കാതെ ഇരിക്കെണ്ടുന്നതിന [അവ
നൊട,] കൂടെ പ്രവൃത്തിക്കാരായി
ഞങ്ങൾ നിങ്ങളൊടും അപെക്ഷി
ക്കുന്നു.
൨ (എന്തെന്നാൽ അവൻ പറയു
ന്നു, ഒരു ഇക്ഷ്ടമുള്ള കാലത്തിൽ ഞാൻ
നിന്നെ ചെവിക്കൊണ്ടു, രക്ഷയുടെ
നാളിൽ നിനക്കു സഹായിക്കയും
ചെയ്തു: കണ്ടാലും, ഇപ്പൊൾ ആ ഇ
ക്ഷ്ടമുള്ള കാലം: കണ്ടാലും, ഇപ്പൊൾ
ആ രക്ഷയുടെ നാൾ ആകുന്നു.)
൩ ശുശ്രൂഷ ആക്ഷെപിക്കപ്പെടാ
തെ ഇരിപ്പാൻ ഒന്നിലും ഒരു വിരു
ദ്ധത്തെയും ഉണ്ടാക്കാതെ,
൪ സകലത്തിലും ഞങ്ങളെ തന്നെ
ദൈവത്തിന്റെ ശുശ്രൂഷക്കാരായി
വിശെഷതപ്പെടുത്തുന്നു, വളര ക്ഷാ
മയിലും, ഉപദ്രവങ്ങളിലും ആവ
ശ്യങ്ങളിലും, ഞെരുക്കങ്ങളിലും,
൫ അടികളിലും, കാവലുകളിലും,
കലഹങ്ങളിലും, അദ്ധ്വാനങ്ങളി
ലും, ജാഗരണങ്ങളിലും, ഉപവാസ
ങ്ങളിലും;
൬ ശുദ്ധിയാലും, അറിവിനാലും,
ദീൎഘക്ഷമയാലും. ദയയാലും, പരി
ശുദ്ധാത്മാവിനാലും, മായമില്ലാത്ത
സ്നെഹത്താലും,
൭ സത്യത്തിന്റെ വചനത്താലും,
ദൈവത്തിന്റെ ശക്തിയാലും, വല
ത്തുഭാഗത്തും ഇടത്തുഭാഗത്തും നീതി
യുടെ ആയുധങ്ങളാലും,
൮ മാനത്താലും, അപമാനത്താലും;
ദുഷ്കീൎത്തിയാലും, സൽകീൎത്തിയാലും,
വഞ്ചകന്മാരെന്ന പൊലെ എങ്കിലും
സത്യമുള്ളവർ;
൯ അറിയപ്പെടാത്തവർ എന്ന പൊ
ലെ, എങ്കിലും നല്ലവണ്ണം അറിയ
പ്പെട്ടവർ: മരിക്കുന്നവർ എന്ന പൊ
ലെ, എങ്കിലും കണ്ടാലും ഞങ്ങൾ ജീ
വിക്കുന്നു. ശിക്ഷിക്കപ്പെട്ടവർ എന്ന
പൊലെ, എങ്കിലും കൊല്ലപ്പെടാതെ
ഇരിക്കുന്നു;
൧൦ ദുഃഖപ്പെടുന്നവർ എന്ന പൊ
ലെ, എങ്കിലും എല്ലായ്പൊഴും സന്തൊ
ഷപ്പെടുന്നു. ദരിദ്രന്മാരെന്ന പൊ
ലെ, എങ്കിലും പലരെയും സമ്പന്ന
ന്മാരാക്കുന്നു: ഒന്നുമില്ലാത്തവർ എ
ന്ന പൊലെ, എങ്കിലും സകലത്തെ
യും അനുഭവിക്കുന്നു.
൧൧ കൊറിന്തിയക്കാരെ, ഞങ്ങളു
ടെ വായ നിങ്ങൾക്കായി തുറന്നിരി
ക്കുന്നു, ഞങ്ങളുടെ ഹൃദയം വിസ്താ
രമാക്കപ്പെടുന്നു.
൧൨ ഞങ്ങളിൽ നിങ്ങൾ ഞെരുക്ക
പ്പെടുന്നില്ല എന്നാൽ നിങ്ങൾ നി
ങ്ങളുടെ ഹൃദയങ്ങളിൽ തന്നെ ഞെ
രുക്കപ്പെട്ടിരിക്കുന്നു.
൧൩ ആകയാൽ ആ പ്രതിഫല
ത്തിനായിട്ടു തന്നെ നിങ്ങളും വിസ്താ
രപ്പെട്ടിരിപ്പിൻ എന്ന ഞാൻ [എ
ന്റെ] മക്കളൊട എന്ന പൊലെ പ
റയുന്നു.
൧൪ ¶ നിങ്ങൾ അവിശ്വാസിക
ളൊടു ഒരു നുകത്തിൽ പിണെക്ക
പ്പെടാതെ ഇരിപ്പിൻ: എന്തെന്നാൽ

നീതിക്ക അക്രമത്തൊട എന്ത സം
ബന്ധമുള്ളു? വെളിച്ചത്തിന്നും ഇരു
ളിനൊട എന്തൊരു ഐകമത്യമുള്ളു?
൧൫ ക്രിസ്തുവിന ബെലിയാലിനൊ
ട എന്തൊരു ചെൎച്ചയുള്ളു? അല്ലെങ്കി
ൽ വിശ്വാസിക്ക അവിശ്വാസിയൊ
ട എന്തൊരു ഒഹരിയുള്ളു?
൧൬ ദൈവത്തിന്റെ ആലയത്തി
ന വിഗ്രഹങ്ങളൊട എന്തൊരു യൊ
ജ്യതയുള്ളു? എന്തെന്നാൽ നിങ്ങൾ
ജീവനുള്ള ദൈവത്തിന്റെ ആല
യം ആകുന്നു: ഞാൻ അവരിൽ കു
ടിയിരുന്ന, നടക്കും എന്നും; ഞാൻ
അവരുടെ ദൈവമായും, അവർ എ
ന്റെ ജനങ്ങളായും ഇരിക്കും എ
ന്നും ദൈവം പറഞ്ഞ പ്രകാരം.
൧൭ അതകൊണ്ട നിങ്ങൾ അവരു
ടെ ഇടയിൽനിന്ന പുറപ്പെട്ട, വെർ
പെട്ടിരിപ്പിൻ, അശുദ്ധിയുള്ളതിനെ
തൊടുകയും അരുത, എന്ന കൎത്താവ
പറയുന്നു; എന്നാൽ ഞാൻ നിങ്ങ
ളെ കൈക്കൊൾകയും,
൧൮ നിങ്ങൾക്ക പിതാവായിരിക്ക
യും, നിങ്ങൾ ഇനിക്ക പുത്രന്മാരും
പുത്രിമാരും ആയിരിക്കയും ചെയ്യും
എന്ന സൎവശക്തനായ കൎത്താവ പ
റയുന്നു.

## ൭ അദ്ധ്യായം.

൧ ശുദ്ധിക്കായി അവൻ ബുദ്ധിഉപ
ദെശിക്കുന്നത. — ൨ ദുഃഖങ്ങളിൽ
നിന്ന ആശ്വാസത്തെ അവൻ അ
നുഭവിച്ചു എന്ന കാട്ടുന്നത.

അതകൊണ്ട, പ്രിയമുള്ളവരെ, ഈ
വാഗ്ദത്തങ്ങൾ ഉണ്ടാകകൊണ്ട, ജ
ഡത്തിലെയും ആത്മാവിലെയും സ
കല മലിനതയിൽനിന്നും നമ്മെ ത
ന്നെ നാം, ശുദ്ധതയെ ദൈവഭയത്തൊ
ടെ തികച്ച, വെടിപ്പാക്കെണം.
൨ ഞങ്ങളെ കൈക്കൊൾവിൻ: ഞ
ങ്ങൾ ഒരുത്തനൊടും അന്യായം ചെ
യ്തിട്ടില്ല, ഒരുത്തനെയും വഷളാ
ക്കീട്ടില്ല, ഒരുത്തനൊടും വ്യാജം ചെ
യ്തിട്ടില്ല.
൩ [നിങ്ങൾക്ക] കുററം വിധിപ്പാ
നായിട്ട ഞാൻ [ഇതിനെ] പറയു
ന്നില്ല; [നിങ്ങളൊട] കൂടെ മരിപ്പാ
നും കൂടെ ജീവിപ്പാനും നിങ്ങൾ ഞ
ങ്ങളുടെ ഹൃദയങ്ങളിൽ ഉണ്ട എന്ന
ഞാൻ മുമ്പെ പറഞ്ഞിട്ടുണ്ട.
൪ നിങ്ങളുടെ നെരെ എന്റെ
വാക്കിന്റെ ധൈൎയ്യം വലിയത, നി
ങ്ങളെ കുറിച്ച എന്റെ പ്രശംസ വ
ലിയത: ഞാൻ ആശ്വാസത്താൽ പൂ
ൎണ്ണതപ്പെട്ടിരിക്കുന്നു, ഞാൻ ഞങ്ങളു
ടെ സകല ഉപദ്രവത്തിലും ഏററ
വും സന്തൊഷപ്പെട്ടിരിക്കുന്നു.
൫ എന്തെന്നാൽ ഞങ്ങൾ മക്കെദൊ
നിയായിൽ വന്നപ്പൊൾ, ഞങ്ങളു
ടെ ജഡത്തിന ഒട്ടും സൌഖ്യം ഉ
ണ്ടായില്ല, ഞങ്ങൾ സകലത്തിലും സ
ങ്കടപ്പെട്ട; പുറത്ത ശണ്ഠകളും, അ
കത്ത ഭയങ്ങളും ഉണ്ടായിരുന്നു.
൬ എന്നാലും താഴ്മയുള്ളവരെ ആ
ശ്വസിപ്പിക്കുന്ന ദൈവം തീത്തൂസി
ന്റെ വരവിനാൽ ഞങ്ങളെ ആ
ശ്വസിപ്പിച്ചു;
൭ അവന്റെ വരവിനാൽ മാത്ര
വുമല്ല, നിങ്ങളുടെ അത്യാഗ്രഹത്തെ
യും, നിങ്ങളുടെ സങ്കടത്തെയും, ഇ
നിക്ക വെണ്ടി നിങ്ങളുടെ ശുഷ്കാന്തി
യെയും അവൻ ഞങ്ങളൊട അറി
യിച്ചിട്ട, അവൻ നിങ്ങളാൽ ആശ്വ
സിക്കപ്പെട്ടതായുള്ള ആശ്വാസത്താ
ലും കൂടെ; അതകൊണ്ട ഞാൻ എ
ററവും സന്തൊഷപ്പെട്ടു.
൮ അതെന്തകൊണ്ടെന്നാൽ ഞാൻ
ഒരു ലെഖനം കൊണ്ട നിങ്ങളെ
ദുഃഖിപ്പിച്ചു എങ്കിലും, ഞാൻ അനു
താപപ്പെട്ടിരുന്നാലും, ഞാൻ അനുതാ
പപ്പെടുന്നില്ല: എന്തെന്നാൽ ആ ലെ
ഖനം കുറെ നെരത്തെക്ക മാത്രം എ
ങ്കിലും നിങ്ങളെ ദുഃഖിപ്പിച്ചു എന്ന
ഞാൻ കാണുന്നു.

൯ ഇപ്പൊൾ ഞാൻ സന്തൊഷപ്പെടുന്നു, നിങ്ങൾ ദുഃഖിക്കപ്പെടുന്നത കൊണ്ടല്ല, നിങ്ങൾ അനുതാപത്തിനായിട്ട ദുഃഖപ്പെട്ടതകൊണ്ടത്രെ: എന്തകൊണ്ടെന്നാൽ നിങ്ങൾ ഒന്നിലും ഞങ്ങളാൽ നഷ്ടപ്പെടാതെ ഇരിപ്പാനായിട്ട നിങ്ങൾ ദൈവത്തിൻ പ്രകാരം ദുഃഖിച്ചു.

൧൦ എന്തകൊണ്ടെന്നാൽ ദൈവത്തിൻ പ്രകാരമുള്ള ദുഃഖം രക്ഷയിലെക്ക അനുതാപപ്പെടാത്ത അനുതാപത്തെ ഉണ്ടാക്കുന്നു: എന്നാൽ ലൊകത്തിലെ ദുഃഖം മരണത്തെ ഉണ്ടാക്കുന്നു.

൧൧ എന്തെന്നാൽ, കണ്ടാലും, നിങ്ങൾ ദൈവത്തിൻ പ്രകാരം ദുഃഖപ്പെട്ടത തന്നെ നിങ്ങളിൽ [എത്ര] ജാഗ്രതയെയും, അത്രയുമല്ല [എത്ര] പ്രത്യുത്തരത്തെയും, അത്രയുമല്ല, [എത്ര] രൊഷ്യയെയും, അത്രയുമല്ല, [എത്ര] ഭയത്തെയും, അത്രയുമല്ല, [എത്ര] വാഞ്ഛയെയും, അത്രയുമല്ല, [എത്ര] ഭക്തിവൈരാഗ്യത്തെയും, അത്രയുമല്ല, [എത്ര] പ്രതി ക്രിയയെയും, ഉണ്ടാക്കി? ഒരൊ കാൎയ്യത്തിൽ നിങ്ങൾ സകലത്തിലും ശുദ്ധമുള്ളവരാകുന്നു എന്ന നിങ്ങൾ ബൊധം വരുത്തിയിരിക്കുന്നു.

൧൨ അതകൊണ്ട, ഞാൻ നിങ്ങൾക്ക എഴുതി എങ്കിലും, അത അന്ന്യായം ചെയ്യുവന്റെ നിമിത്തമായിട്ടല്ല, അന്ന്യായം അനുഭവിച്ചവന്റെ നിമിത്തമായിട്ടുമല്ല, നിങ്ങളെ കുറിച്ച ഞങ്ങൾക്കുള്ള ജാഗ്രത ദൈവത്തിന്റെ മുമ്പാകെ നിങ്ങൾക്ക വെളിപ്പെടെണ്ടുന്നതിനത്രെ.

൧൩ ആയതകൊണ്ട നിങ്ങളുടെ ആശ്വാസത്തിൽ ഞങ്ങൾ ആശ്വസിക്കപ്പെട്ടു: അത്രയുമല്ല, തീത്തൂസിന്റെ ആത്മാവ നിങ്ങളാൽ എല്ലാവരാലും ആശ്വസിപ്പിക്കപ്പെട്ടത കൊണ്ട, അവന്റെ സന്തൊഷത്തിൽ ഞങ്ങൾ എറ്റവും അധികമായിട്ട സന്തൊഷപ്പെട്ടു.

൧൪ എന്തകൊണ്ടെന്നാൽ നിങ്ങളെ കുറിച്ച ഞാൻ അവനൊട വല്ലതും പുകഴ്ചയായിട്ട പറഞ്ഞിട്ടുണ്ടെങ്കിൽ, ഞാൻ ലജ്ജിക്കപ്പെടുന്നില്ല: ഞങ്ങൾ സകലത്തെയും നിങ്ങളൊട സത്യമായിട്ട പറഞ്ഞതപൊലെ തന്നെ, തീത്തൂസിന മുമ്പാകെ ഞങ്ങളുടെ പുകഴ്ച സത്യമായിട്ട തീൎന്നു.

൧൫ നിങ്ങളുടെ എല്ലാവരുടെയും അനുസരണത്തെയും, നിങ്ങൾ ഭയത്തൊടും വിറയലൊടും അവനെ കൈക്കൊണ്ട പ്രകാരവും, അവൻ ഓൎക്കുമ്പൊൾ, അവന്റെ ഉൾപ്രീതി നിങ്ങളുടെ മെൽ എറ്റം അധികമായിരിക്കുന്നു.

൧൬ ആകയാൽ സകലത്തിലും നിങ്ങളെ കുറിച്ച ഇനിക്ക ഉറപ്പുണ്ടാക കൊണ്ട ഞാൻ സന്തൊഷപ്പെടുന്നു.

## ൮ അദ്ധ്യായം.

൧ ശുദ്ധമുള്ളവൎക്ക ഉപകാരം ചെയ്തുകൊടുപ്പാൻ അവൻ ഉത്സാഹിപ്പിക്കുന്നത.—൧൬ തീത്തൂസിനെയും മറ്റുള്ളവരെയും പ്രശംസിക്കുന്നത.

വിശെഷിച്ചും, സഹൊദരന്മാരെ, മക്കെദൊനിയായിലെ സഭകളിൽ നല്കപ്പെട്ടിരിക്കുന്ന ദൈവത്തിന്റെ കൃപയെ ഞങ്ങൾ നിങ്ങളൊട അറിയിക്കുന്നു.

൨ അതെന്തെന്നാൽ ഉപദ്രവത്താലുള്ള ബഹു ശൊധനയിൽ അവരുടെ സന്തൊഷത്തിന്റെ പരിപൂൎണ്ണതയും, അവരുടെ അഗാധമുള്ള ദരിദ്രതയും അവരുടെ ഔദാൎയ്യത്തിന്റെ ധനത്തിനായിട്ട വൎദ്ധിച്ചു.

൩ അതെന്തകൊണ്ടെന്നാൽ [അവരുടെ] പ്രാപ്തിക്കതക്കവണ്ണമായിട്ടും, [അവരുടെ] പ്രാപ്തിയിൽ അധികമായിട്ടും അവർ തന്നെ മന

സ്വെച്ശയുള്ളവരായിരുന്നു എന്ന ഞാൻ സാക്ഷിപ്പെടുത്തുന്നു.

൪ അവർ ഞങ്ങൾ ദാനത്തെയും ശുദ്ധിമാന്മാൎക്കുള്ള ശുശ്രൂഷയുടെ ഐക്യതയെയും എറ്റുകൊൾവാൻ ഞങ്ങളൊട വളരെ അപെക്ഷയൊടും യാചിച്ചു.

൫ എന്നാൽ [അവർ ഇതിനെ ചെയ്തത,] ഞങ്ങൾ ആശപ്പെട്ടിരുന്ന പ്രകാരമല്ല, തങ്ങളെ തന്നെ മുമ്പെ കൎത്താവിനും, പിന്നെ ദൈവത്തിന്റെ ഇഷ്ടത്താൽ ഞങ്ങൾക്കും എല്പിച്ചു.

൬ അതകൊണ്ട ഞങ്ങൾ തിത്തുസിനൊട, അവൻ എതുപ്രകാരം തുടങ്ങിയൊ, അപ്രകാരം തന്നെ നിങ്ങളിൽ ഈ കൃപയെയും തികക്കെണം എന്നും അപെക്ഷിച്ചു.

൭ ആകയാൽ നിങ്ങൾ വിശ്വാസത്തിലും, വാക്കിലും, അറിവിലും, സകല ജാഗ്രതയിലും, ഞങ്ങളൊട നിങ്ങൾക്കുള്ള സ്നെഹത്തിലും സകലത്തിലും വൎദ്ധിക്കുന്നതുപൊലെ തന്നെ, ഈ കൃപയിലും വൎദ്ധിപ്പിൻ.

൮ ഞാൻ കല്പനയായിട്ട പറയുന്നില്ല. മറ്റവരുടെ ജാഗ്രതയുടെ നിമിത്തമായിട്ടും, നിങ്ങളുടെ സ്നെഹത്തിന്റെ പരമാൎത്ഥത്തെ പരീക്ഷിപ്പാനായിട്ടുമത്രെ.

൯ എന്തുകൊണ്ടെന്നാൽ നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ കൃപയെ നിങ്ങൾ അറിയുന്നു, അവൻ സമ്പന്നനായിരുന്നിട്ടും, നിങ്ങൾ അവന്റെ ദരിദ്ര്യത്താൽ സമ്പത്തുള്ളവരാകെണ്ടുന്നതിന, നിങ്ങളുടെ നിമിത്തമായിട്ട ദരിദ്ര്യനായി തീൎന്നു.

൰ ഇതിലും ഞാൻ [എന്റെ] അഭിപ്രായത്തെ പറയുന്നു: എന്തെന്നാൽ ചെയ്വാൻ മാത്രമല്ല. ഉത്സാഹിപ്പാൻ കൂടെ ഒരു സംവത്സരമായി തുടങ്ങീട്ടുള്ള നിങ്ങൾക്ക ഇത കൊള്ളാകുന്നതാകുന്നു.

൰൧ ആകയാൽ, ആഗ്രഹിപ്പാൻ നല്ല മനസ്സ ഏതുപ്രകാരമുണ്ടായിരുന്നുവൊ, അപ്രകാരം തന്നെ നിങ്ങൾക്കുള്ളതിൽനിന്ന ഒരു നിവൃത്തിയും ഉണ്ടാകെണ്ടുന്നതിന, ചെയ്യുന്നതിനെയും നിവൃത്തിപ്പിൻ.

൰൨ എന്തെന്നാൽ നല്ല മനസ്സ മുമ്പെ ഉണ്ടെങ്കിൽ, അത ഒരുത്തന ഇല്ലാത്ത പ്രകാരം അല്ല, അവന ഉള്ള പ്രകാരം കൈക്കൊള്ളപ്പെടുന്നു.

൰൩ എന്തെന്നാൽ മറ്റുള്ളവൎക്ക ആശ്വാസവും, നിങ്ങൾക്ക ഉപദ്രവവും ഉണ്ടാകുവാനായിട്ടല്ല; സമത്വമായിട്ട:

൰൪ ഇപ്പൊൾ ഈ കാലത്തിൽ നിങ്ങളുടെ പരിപൂൎണ്ണത അവരുടെ കുറവിനും, അവരുടെ പരിപൂൎണ്ണത നിങ്ങളുടെ കുറവിനും സഹായമായി ഇരുന്ന, ഇപ്രകാരം സമമുണ്ടാകെണ്ടുന്നതിന അത്രെ.

൰൫ വളരെ ചെൎത്തിട്ടുള്ളവന ശെഷിപ്പ ഉണ്ടായിട്ടില്ല എന്നും, അല്പം ചെൎത്തിട്ടുള്ളവന കുറവ ഉണ്ടായിട്ടില്ല എന്നും എഴുതപ്പെട്ടിരിക്കുന്ന പ്രകാരം തന്നെ.

൰൬ പിന്നെയും നിങ്ങൾക്ക വെണ്ടി ഈ ജാഗ്രതയെ തിത്തുസിന്റെ ഹൃദയത്തിൽ ആക്കിയ ദൈവത്തിന സ്തൊത്രം ഉണ്ടാകട്ടെ.

൰൭ അതെന്തുകൊണ്ടെന്നാൽ അവൻ അപെക്ഷയെ കൈക്കൊണ്ടു സത്യം; അത്രയുമല്ല എറ്റവും ജാഗ്രതയുള്ളവനാകകൊണ്ട, താൻ തന്റെ സ്വന്ത മനസ്സൊടെ നിങ്ങളുടെ അടുക്കലെക്ക പൊന്നു.

൰൮ വിശെഷിച്ചും സുവിശെഷത്തിൽ സകല സഭകളിലും പുകഴ്ചയുള്ള സഹൊദരനെ ഞങ്ങൾ അവനൊട കൂടെ അയച്ചു.

൰൯ അത മാത്രവുമല്ല എകനായ കൎത്താവിന മഹത്വത്തിനായിട്ടും, നിങ്ങളുടെ മനസ്സിന്റെ [പ്രസിദ്ധികായിട്ടും] ഞങ്ങളാൽ ശുശ്രൂഷി

ക്കപ്പെട്ടു ൧൯ കൃപയോടെ അവൻ ഞങ്ങളൊടും കൂടെ സഞ്ചരിക്കുന്നവനായിരിപ്പാൻ സഭകളാൽ തെരിഞ്ഞെടുക്കപ്പെട്ടവനാകുന്നു:

൨൰ ഞങ്ങളാൽ ശുശ്രൂഷിക്കപ്പെട്ടുന്ന ൟ പരിപൂൎണ്ണതയിൽ യാതൊരുത്തനും ഞങ്ങളെ കുറവപ്പെടുത്താതെ ഇരിപ്പാനുള്ളത കരുതികൊണ്ടു;

൨൧ കൎത്താവിന്റെ മുമ്പാകെ മാത്രമല്ല, മനുഷ്യരുടെ മുമ്പാകെയും ഉത്തമ കാൎയ്യങ്ങളെ മുൻ വിചാരിച്ചുകൊണ്ടിരിക്കുന്നു.

൨൨ വിശെഷിച്ചും അനെകം കാൎയ്യങ്ങളിൽ പലപ്പൊഴും ജാഗ്രതയുള്ളവനെന്നും, നിങ്ങളിലുള്ള വലിയ വിശ്വാസത്താൽ ഇപ്പൊൾ എറ്റവും അതിജാഗ്രതയുള്ളവനെന്നും ഞങ്ങൾ ശൊധന ചെയ്യുവനായി, ഞങ്ങളുടെ സഹൊദരനായവനെ അവരൊട കൂടെ അയച്ചു.

൨൩ പിന്നെ തീത്തുസിനെ കുറിച്ച [ഒരുത്തൻ അനെഷിക്കുന്നു] എങ്കിൽ, [അവൻ] എന്റെ കൂട്ടുകാരനും, നിങ്ങളിലെക്ക കൂട്ടുസഹായക്കാരനും ആകുന്നു: ഞങ്ങളുടെ സഹൊദരന്മാരെ കുറിച്ച [അനെഷിക്കപ്പെടുന്നു] എങ്കിൽ, [അവർ] സഭകളുടെ അപ്പൊസ്തൊലന്മാരും, ക്രിസ്തുവിന മഹത്വവും [ആകുന്നു.]

൨൪ അതകൊണ്ട നിങ്ങളുടെ സ്നെഹത്തിന്റെയും നിങ്ങളെ കുറിച്ച ഞങ്ങളുടെ പുകഴ്ചയുടെയും സാക്ഷിയെ അവൎക്കും സഭകളുടെ മുമ്പാകെയും കാട്ടികൊൾവിൻ.

## ൯ അദ്ധ്യായം.

൧ തീത്തുസിനെ അവൻ അയച്ച സംഗതിയെ കാട്ടുന്നത — ൭ ധൎമ്മങ്ങളെ ഔദാൎയ്യമായി കൊടുപ്പാൻ അവരെ ഉത്സാഹിപ്പിക്കുന്നത. ൧൦ അത അവൎക്ക ഒരു നല്ല വൎദ്ധനയുണ്ടാക്കുന്നത.

പിന്നെ ശുദ്ധിമാന്മാൎക്കായിട്ടുള്ള ശുശ്രൂഷയെ കുറിച്ച അധികമായി നിങ്ങൾക്ക എഴുതുവാൻ ഇനിക്ക ആവശ്യമില്ല

൨ അതെന്തുകൊണ്ടെന്നാൽ നിങ്ങളുടെ നല്ല മനസ്സിനെ ഞാൻ അറിയുന്നു, അതിന അഖായാ ഒരു സംവത്സരമായി ഒരുങ്ങിയിരിക്കുന്നു എന്ന ഞാൻ നിങ്ങളെ കുറിച്ച മക്കെദൊനിയക്കാരൊട പുകഴ്ത്തുന്നു; നിങ്ങളുടെ ശുഷ്കാന്തി പലരെയും ഉദ്യൊഗിപ്പിച്ചിട്ടുണ്ട.

൩ എങ്കിലും നിങ്ങളെ കുറിച്ച ഞങ്ങളുടെ പുകഴ്ച ൟ കാൎയ്യത്തിൽ വ്യൎത്ഥമായി പൊകാതെ, ഞാൻ പറഞ്ഞ പ്രകാരം, നിങ്ങൾ ഒരുങ്ങിയിരിക്കെണ്ടുന്നതിന, ഞാൻ സഹൊദരന്മാരെ അയച്ചു.

൪ പക്ഷെ മക്കെദൊനിയക്കാർ എന്നൊട കൂടെ വന്ന, നിങ്ങളെ ഒരുങ്ങീട്ടില്ലാത്തവരായി കാണുന്നു എങ്കിൽ, (നിങ്ങൾ എന്ന ഞങ്ങൾ പറയാതെ,) ഞങ്ങൾ തന്നെ ൟ നിശ്ചയമുള്ള പുകഴ്ചയിൽ ലജ്ജപ്പെടാതെ ഇരിക്കെണ്ടുന്നതിന [ആകുന്നു.]

൫ ആയതകൊണ്ട ൟ സഹൊദരന്മാർ മുമ്പിൽ കൂട്ടി നിങ്ങളുടെ അടുക്കൽ പൊകെണ്ടുന്നതിനും, മുൻ അറിയിക്കപ്പെട്ടിരിക്കുന്ന നിങ്ങളുടെ ഔദാൎയ്യം, അൎത്ഥാഗ്രഹമായിട്ടല്ല, ഔദാൎയ്യമായിട്ട തന്നെ ഒരുങ്ങിയിരിപ്പാൻ, മുമ്പെ ഒരുക്കെണ്ടുന്നതിനും, അവരൊട അപെക്ഷിപ്പാൻ ആവശ്യമെന്ന ഇനിക്ക തൊന്നിയിരിക്കുന്നു.

൬ എന്നാലും ഞാൻ ഇതനെ [പറയുന്നു,] ലുബ്ധൊടെ വിതെക്കുന്നവൻ ലുബ്ധൊടെ കൊയ്യും; ഔദാൎയ്യത്തൊടെ വിതെക്കുന്നവൻ ഔദാൎയ്യത്തൊടും കൊയ്യും

൭ ഒരൊരുത്തൻ അവനവന്റെ ഹൃദയത്തിൽ നിശ്ചയിച്ച പ്രകാരം തന്നെ, [കൊടുക്കട്ടെ,] സങ്കടത്തൊട

എങ്കിലും, നിർബന്ധത്തൊട എങ്കിലും അല്ല: എന്തെന്നാൽ സന്തൊഷത്തൊടെ കൊടുക്കുന്നവനെ ദൈവം സ്നെഹിക്കുന്നു.

൮ എന്നാൽ സകലത്തിലും എപ്പൊഴും എല്ലാ തൃപ്തിയും ഉണ്ടായിട്ട നിങ്ങൾ സകല നല്ല പ്രവൃത്തിക്കായിട്ടും വർദ്ധിക്കെണ്ടുന്നതിന, നിങ്ങളിലെക്ക സകല കൃപയെയും വർദ്ധിപ്പിപ്പാൻ ദൈവം ശക്തൻ [ആകുന്നു:]

൯ (അവൻ വിതറി; അവൻ ദരിദ്രന്മാൎക്ക കൊടുത്തു: അവന്റെ നീതി എന്നെന്നെക്കും നില്ക്കുന്നു എന്ന എഴുതപ്പെട്ടിരിക്കുന്ന പ്രകാരം തന്നെ.

൧൦ എന്നാൽ വിതെക്കുന്നവന്ന വിത്തിനെ കൊടുക്കുന്നവൻ ആഹാരത്തിന അപ്പം തന്ന, നിങ്ങളുടെ വിതെക്കപ്പെട്ട വിത്തിനെ പെരുക്കി, നിങ്ങളുടെ നീതിയുടെ വിളവുകളെ വർദ്ധിപ്പിക്കട്ടെ:)

൧൧ ഞങ്ങൾ മൂലമായി ദൈവത്തിന സ്തൊത്രത്തെ ഉണ്ടാക്കുന്ന സകല ഔദാൎയ്യത്തിലെക്കും നിങ്ങൾ സകലത്തിലും സമ്പന്നന്മാരായി

൧൨ അതെന്തുകൊണ്ടെന്നാൽ ഈ സെവയുടെ ശുശ്രൂഷ ശുദ്ധിമാന്മാരുടെ കുറവിനെ തീൎക്കുന്നത മാത്രമല്ല, ദൈവത്തിന പലരുടെ സ്തൊത്രങ്ങളാൽ പരിപൂൎണ്ണമായും ഇരിക്കുന്നു;

൧൩ ക്രിസ്തുവിന്റെ സുവിശെഷത്തിലെക്ക നിങ്ങളുടെ സമ്മതമുള്ള അനുസരണത്തിനായിട്ടും, അവൎക്കും എല്ലാവൎക്കും നിങ്ങളുടെ ധാരാളമായുള്ള ദാനത്തിനായിട്ടും അവർ ഈ ശുശ്രൂഷയുടെ ശൊധനയാലും,

൧൪ നിങ്ങൾക്കുവെണ്ടി തങ്ങളുടെ പ്രാൎത്ഥനയാലും, നിങ്ങളിലുള്ള ദൈവത്തിന്റെ മഹാ വിശെഷ കൃപയുടെ നിമിത്തമായിട്ട നിങ്ങളെ കുറിച്ച വാഞ്ഛിക്കുന്നവരായി, ദൈവത്തെ സ്തുതിക്കുന്നു.

൧൫ ദൈവത്തിന തന്റെ പറഞ്ഞുകൂടാത്ത ദാനത്തിനായിട്ട സ്തൊത്രം ഉണ്ടാകട്ടെ.

## ൧൦ അദ്ധ്യായം.

൧ പൌലുസിന്റെ ആത്മശക്തിയും അധികാരവും. — ൧൨ നമ്മുടെ അതിരുകൾക്ക അപ്പുറം എത്തിക്കരുത എന്നുള്ളത.

൧ ഇനിയും മുഖത്തൊട മുഖമായിരിക്കുമ്പൊൾ നിങ്ങളുടെ ഇടയിൽ താഴ്മയുള്ളവനായും, ദൂരത്താകകൊണ്ട നിങ്ങളുടെ നെരെ ധൈൎയ്യമുള്ളവനായും ഇരിക്കുന്ന പൌലുസായ ഞാൻ തന്നെ ക്രിസ്തുവിന്റെ സൌമ്യതയാലും, ശാന്തതയാലും നിങ്ങളൊട അപെക്ഷിക്കുന്നു:

൨ എന്നാലും ഞങ്ങൾ ജഡപ്രകാരം നടക്കുന്നു എന്ന ഞങ്ങളെ കുറിച്ച നിരൂപിക്കുന്ന ചിലരുടെ നെരെ ധൈൎയ്യമായിരിപ്പാൻ ഞാൻ നിരൂപിക്കുന്ന നിശ്ചയത്തൊടെ, ഞാൻ കൂടിയിരിക്കുമ്പൊൾ, ഞാൻ ധൈൎയ്യപ്പെടരുത എന്ന ഞാൻ പ്രാൎത്ഥിക്കുന്നു.

൩ എന്തെന്നാൽ ഞങ്ങൾ ജഡത്തിൽ സഞ്ചരിക്കുന്നു എങ്കിലും ജഡത്തിൻപ്രകാരം യുദ്ധം ചെയ്യുന്നില്ല:

൪ (എന്തെന്നാൽ ഞങ്ങളുടെ യുദ്ധത്തിന്റെ ആയുധങ്ങൾ ജഡത്തിനടുത്തവയല്ല, എന്നാൽ കൊട്ടകളെ ഇടിച്ചുകളയുന്നതിന ദൈവത്താൽ ശക്തിയുള്ളവ ആകുന്നു:)

൫ ചിന്തകളെയും ദൈവത്തിന്റെ അറിവിന വിരൊധമായി ഉയരുന്ന സകല ഉന്നത കാൎയ്യത്തെയും ഇടിച്ചുകളഞ്ഞ, എല്ലാ വിചാരത്തെയും ക്രിസ്തുവിനുള്ള അനുസരണത്തിൽ അടമപ്പെടുത്തി;

൬ നിങ്ങളുടെ അനുസരണം പൂൎണ്ണമായതിന്റെ ശെഷം, എല്ലാ അനുസരണക്കെടിനും ശിക്ഷ ചെയ്വാ

നായിട്ടും ഒരുങ്ങിയിരിക്കുന്നുണ്ട.

൭ നിങ്ങൾ പുറത്തുള്ള കാഴ്ചപ്രകാരം കാൎയ്യങ്ങളെ നൊക്കുന്നുവൊ? ഒരുത്തൻ താൻ ക്രിസ്തുവിനുള്ളവൻ ആകുന്നു എന്ന ഉറച്ചാൽ, അവൻ എതു പ്രകാരം ക്രിസ്തുവിനുള്ളവനൊ, അപ്രകാരം തന്നെ ഞങ്ങളും ക്രിസ്തുവിനുള്ളവർ എന്ന അവൻ തന്നാൽ തന്നെ പിന്നെയും വിചാരിക്കട്ടെ.

൮ എന്തെന്നാൽ നിങ്ങളുടെ നാശത്തിനായിട്ടല്ല, സ്ഥിരീകരണത്തിനായിട്ട തന്നെ കൎത്താവ ഞങ്ങൾക്ക തന്നിട്ടുള്ള ഞങ്ങളുടെ അധികാരത്തെ കുറിച്ച അല്പം അധികം വല്ലതും പുകഴ്ത്തിയാലും, ഞാൻ ലജ്ജപ്പെടുകയില്ല:

൯ ഞാൻ ലെഖനങ്ങളാൽ നിങ്ങളെ ഭയപ്പെടുത്തെണമെന്നപൊലെ കാണപ്പെടാതെ ഇരിക്കെണ്ടുന്നതിന തന്നെ.

൰ അതെന്തുകൊണ്ടെന്നാൽ [അവന്റെ] ലെഖനങ്ങൾ ഘനവും ശക്തിയുമുള്ളവയാകുന്നു എന്നും, [അവന്റെ] ശരീര പ്രത്യക്ഷത അശക്തിയുള്ളതും, [അവന്റെ] വാക്ക നിസ്സാരമുള്ളതും ആകുന്നു എന്നും അവർ പറയുന്നു.

൰൧ ഞങ്ങൾ ദൂരത്തുള്ളപ്പോൾ ലെഖനങ്ങളാലുള്ള വചനത്തിൽ എതപ്രകാരമിരിക്കുന്നുവൊ, അപ്രകാരം ഞങ്ങൾ കൂടിയിരിക്കുമ്പൊൾ ക്രിയയിലും [ഇരിക്കും] എന്നുള്ളതിനെ ഇപ്രകാരമുള്ളവൻ വിചാരിക്കട്ടെ.

൰൨ എന്തെന്നാൽ തങ്ങളെ തന്നെ പ്രശംസിപ്പിക്കുന്ന ചിലരൊട ഞങ്ങളെ കണക്കിടുവാൻ എങ്കിലും, സദൃശപ്പെടുത്തുവാൻ എങ്കിലും ഞങ്ങൾ തുനിയുന്നില്ല: എന്നാലും അവർ തങ്ങളാൽ തന്നെ തങ്ങളെ അളന്ന, തങ്ങളാൽ തന്നെ തങ്ങളെ സദൃശപ്പെടുത്തുന്നതകൊണ്ട ബുദ്ധിമാന്മാരല്ല.

൰൩ എന്നാലൊ നിങ്ങളൊളവും എത്തുവാനായിട്ട ദൈവം ഞങ്ങൾക്ക അളന്നിട്ടുള്ള പ്രമാണത്തിന്റെ അളവിൻ പ്രകാരമല്ലാതെ, ഞങ്ങൾ അളവുകൂടാതെ കാൎയ്യങ്ങളെ കുറിച്ച പുകഴുകയില്ല.

൰൪ എന്തെന്നാൽ ഞങ്ങൾ നിങ്ങളുടെ അടുക്കൽ എത്തിയില്ല എന്നപൊലെ, ഞങ്ങൾ ഞങ്ങളെ [അളവിൽ] അധികം എത്തിക്കുന്നില്ല: എന്തെന്നാൽ ഞങ്ങൾ ക്രിസ്തുവിന്റെ സുവിശെഷത്തെ പ്രസംഗിക്കുന്നതിൽ നിങ്ങളൊളവും എത്തി:

൰൫ അളവു കൂടാതെ അന്യന്മാരുടെ അദ്ധ്വാനങ്ങളിൽ പുകഴുന്നവരല്ല, എന്നാൽ നിങ്ങളുടെ വിശ്വാസം വൎദ്ധിച്ചിട്ട ഞങ്ങൾ ഞങ്ങളുടെ പ്രമാണത്തിൻ പ്രകാരം നിങ്ങളാൽ എററവും അധികം മഹത്വപ്പെട്ടുമെന്ന ഞങ്ങൾക്ക ആശയുണ്ട.

൰൬ നിങ്ങൾക്ക അപ്പുറത്തുള്ള [ദെശങ്ങളിൽ] സുവിശെഷത്തെ പ്രസംഗിപ്പാനും, മററൊരുത്തന്റെ പ്രമാണത്തിൽ ഞങ്ങൾ ഒരുങ്ങീട്ടുള്ള കാൎയ്യങ്ങളെ കുറിച്ച പുകഴാതെ ഇരിപ്പാനും ആകുന്നു.

൰൭ എന്നാൽ പുകഴുന്നവൻ കൎത്താവിൽ പുകഴട്ടെ.

൰൮ എന്തെന്നാൽ തന്നെത്താൻ പ്രശംസിക്കുന്നവനല്ല, കൎത്താവ പ്രശംസിക്കുന്നവനത്രെ സമ്മതൻ ആകുന്നത.

## ൰൧ അദ്ധ്യായം.

പൌലുസ നിൎബന്ധപ്പെട്ട തന്നെ താൻ പ്രശംസിപ്പാനും മററ അപ്പൊസ്തൊലന്മാരൊട ഉപമിപ്പാനും തുടങ്ങുന്നത.

എന്റെ ബുദ്ധിഹീനതയിൽ നിങ്ങൾ എന്നൊട കുറഞ്ഞൊന്ന ക്ഷമിച്ചാൽ കൊള്ളായിരുന്നു: ഉള്ളവണ്ണമെ എന്നൊട ക്ഷമിക്കെണമെ.

൨ എന്തെന്നാൽ ഞാൻ നിങ്ങളെ

ചാതിവ്രത്യമുള്ള കന്യകയായി ക്രിസ്തുവിന എല്പിക്കെണ്ടുന്നതിന, നിങ്ങളെ ഒരു ഭൎത്താവിന വിവാഹം നിശ്ചയിച്ചതകൊണ്ട, ഞാൻ നിങ്ങൾക്കായിട്ട ദൈവവൈരാഗ്യത്തൊടും വൈരാഗ്യപ്പെടുന്നു.

൩ എന്നാൽ സൎപ്പം തന്റെ കൌശലത്താൽ ഹവായെ എതുപ്രകാരം ചതിച്ചുവൊ, അപ്രകാരം തന്നെ വല്ല പ്രകാരത്തിലും നിങ്ങളുടെ മനസ്സുകൾ ക്രിസ്തുവിലുള്ള പരമാൎത്ഥതയെ വിട്ട വഷളായി പൊകും എന്നുവെച്ച ഞാൻ ഭയപ്പെടുന്നു.

൪ എന്തെന്നാൽ വരുന്നവൻ ഞങ്ങൾ പ്രസംഗിച്ചിട്ടില്ലാത്തമറെറാരു യെശുവിനെ പ്രസംഗിക്കുന്നു എങ്കിൽ, ആയതല്ല നിങ്ങൾ കൈക്കൊണ്ടിട്ടില്ലാത്ത മറെറാരു ആത്മാവിനെയൊ, നിങ്ങൾ കൈക്കൊണ്ടിട്ടില്ലാത്ത മറെറാരു സുവിശെഷത്തെയൊ നിങ്ങൾ കൈക്കൊള്ളുന്നു എങ്കിൽ, നിങ്ങൾ [അവനെ] നന്നായി സഹിക്കുമായിരുന്നു.

൫ എന്തെന്നാൽ ഞാൻ മഹാ ശ്രെഷ്ഠതയുള്ള അപ്പൊസ്തൊലന്മാരെക്കാൾ ഒട്ടും കുറവുള്ളവനല്ല എന്ന ഞാൻ നിരൂപിക്കുന്നു.

൬ ഞാൻ വാക്കിൽ ഭെദവുമുള്ളവനാകുന്നു എങ്കിലും അറിവിൽ അങ്ങിനെ അല്ല; എന്നാൽ എല്ലാ വിധത്തിലും സകലത്തിലും ഞങ്ങൾ നിങ്ങളുടെ ഇടയിൽ വെളിപ്പെട്ട തിൻ.

൭ നിങ്ങൾ ഉയൎത്തപ്പെടെണ്ടുന്നതിന, ഞാൻ എന്നെ തന്നെ താഴ്ത്തിയതിനാൽ, ഞാൻ ദൈവത്തിന്റെ സുവിശെഷത്തെ വെറുതെ നിങ്ങൾക്കുപ്രസംഗിച്ചതകൊണ്ട, കുററം ചെയ്തിട്ടുണ്ടൊ?

൮ നിങ്ങൾക്ക ശുശ്രൂഷ ചെയ്യാനായിട്ട ഞാൻ മററ സഭകളെ കവൎന്ന, [അവരൊട] ശമ്പളം വാങ്ങിയിരിക്കുന്നു:

൯ ഞാൻ നിങ്ങളുടെ അടുക്കൽ ഇരുന്ന, മുട്ടുണ്ടായപ്പൊളും ഞാൻ ഒരുത്തനെയും ഭാരപ്പെടുത്തീട്ടില്ല: എന്തെന്നാൽ മക്കെദൊനിയായിൽനിന്ന വന്നിട്ടുള്ള സഹൊദരന്മാർ ഇനിക്കുള്ള കുറവിനെ നികത്തി: വിശെഷിച്ചും ഞാൻ നിങ്ങൾക്ക ഭാരമായിരിക്കാതെ, ഞാൻ സകലത്തിലും എന്നെ തന്നെ കാത്തു, ഇനിയും കാക്കും.

൧൦ അഖായായിലെ പ്രദെശങ്ങളിൽ ഈ പുകഴ്ച ഇനിക്ക നിരൎത്തപ്പെടുകയില്ല, എന്ന എന്നിൽ ക്രിസ്തുവിന്റെ സത്യം ഉണ്ട.

൧൧ എന്തകൊണ്ട? ഞാൻ നിങ്ങളെ സ്നെഹിക്കായ്കകൊണ്ടൊ? ദൈവം അറിയുന്നു.

൧൨ അത്രയുമല്ല തങ്ങൾ പുകഴുന്നതിൽ തങ്ങളും ഞങ്ങളെ പൊലെ കാണപ്പെടെണ്ടുന്നതിന, സമയം ആഗ്രഹിക്കുന്നവരിൽ നിന്നഞാൻ സമയം ഖണ്ഡിച്ചുകളവാനായിട്ട, ഞാൻ ചെയ്യുന്നതിനെ ചെയ്യും.

൧൩ എന്തകൊണ്ടെന്നാൽ ഇപ്രകാരമുള്ളവർ കള്ള അപ്പൊസ്തൊലന്മാർ, വഞ്ചനപ്രവൃത്തിക്കാർ, തങ്ങളെ ക്രിസ്തുവിന്റെ അപ്പൊസ്തൊലന്മാരായിട്ട വെഷം ധരിപ്പിക്കുന്നവർ [ആകുന്നു.]

൧൪ അത ആശ്ചൎയ്യവുമല്ല; എന്തെന്നാൽ സാത്താൻ എന്നവനും വെളിച്ചത്തിന്റെ ഒരു ദൂതനായിട്ട വെഷം ധരിക്കപ്പെടുന്നു.

൧൫ അതകൊണ്ട അവന്റെ ശുശ്രൂഷക്കാരും നീതിയുടെ ശുശ്രൂഷക്കാരായിട്ട വെഷം ധരിക്കപ്പെട്ടാൽ വലിയ കാൎയ്യമല്ല; അവരുടെ അവസാനം അവരുടെ ക്രിയകൾക്ക തക്കവണ്ണം ഇരിക്കും.

൧൬ പിന്നെയും ഞാൻ പറയുന്നു, ഒരുത്തനും എന്നെ ബുദ്ധിയില്ലാത്തവനെന്ന നിരൂപിക്കരുത. അപ്രകാ

രമായാൽ, ഞാനും കുറഞ്ഞൊന്ന പുകഴ്‌വാനായിട്ട എന്നെ ഒരു ബുദ്ധിയില്ലാത്തവനെന്ന പൊലെ എങ്കിലും കൈക്കൊൾവിൻ.

൧൭ ഈ പുകഴ്ച്ചയുടെ ഠരം നിശ്ചയത്തിൽ ഞാൻ പറയുന്നത, കൎത്താവിൻ പ്രകാരമല്ല, ബുദ്ധിഹീനതയുടെ എന്നപൊലെ അത്രെ പറയുന്നത.

൧൮ പലരും ജഡത്തിൻ പ്രകാരം പുകഴുന്നതകൊണ്ട ഞാനും പുകഴും.

൧൯ എന്തെന്നാൽ നിങ്ങൾ തന്നെ ബുദ്ധിമാന്മാരാകകൊണ്ട, നിങ്ങൾ ബുദ്ധിയില്ലാത്തവരെ സന്തൊഷത്തൊടെ സഹിക്കുന്നു.

൨൦ എന്തെന്നാൽ ഒരുത്തൻ നിങ്ങളെ അടിമപ്പെടുത്തുന്നു എങ്കിൽ, ഒരുത്തൻ നിങ്ങളെ ഭക്ഷിച്ചുകളയുന്നു എങ്കിൽ, ഒരുത്തൻ [നിങ്ങൾക്കുള്ളതിൽനിന്ന] എടുത്തുകൊള്ളുന്നു എങ്കിൽ, ഒരുത്തൻ തന്നെത്താൻ ഉയൎത്തുന്നു എങ്കിൽ, ഒരുത്തൻ നിങ്ങളെ മുഖത്ത അടിക്കുന്നു എങ്കിൽ നിങ്ങൾ സഹിക്കുന്നു.

൨൧ ഞങ്ങൾ ബലഹീനന്മാരായിരുന്നു എന്ന പൊലെ, ഞാൻ അവമാനത്തെ കുറിച്ച പറയുന്നു. എന്നാൽ ഒരുത്തൻ എതിലെങ്കിലും ധൈൎയ്യപ്പെടുന്നുവൊ, (ഞാൻ ബുദ്ധികെടായി പറയുന്നു,) ഞാനും ധൈൎയ്യപ്പെടുന്നു.

൨൨ അവർ എബ്രായക്കാരൊ? ഞാൻ അങ്ങിനെ തന്നെ ആകുന്നു: അവർ യിസ്രാഎല്ക്കാരൊ? ഞാൻ അങ്ങിനെ തന്നെ ആകുന്നു: അവർ അബ്രഹാമിന്റെ സന്തതിയൊ? ഞാൻ അങ്ങിനെ ആകുന്നു.

൨൩ അവർ ക്രിസ്തുവിന്റെ ശുശ്രൂഷക്കാരൊ? (ഞാൻ ബുദ്ധിഹീനനായി പറയുന്നു,) ഞാൻ അധികം ആകുന്നു; അദ്ധ്വാനങ്ങളിൽ എററം അധികം, കൊണ്ട അടികളിൽ അവധിക്കൂടാതെ, കാരാഗൃഹങ്ങളിൽ എററം അധികം, മരണങ്ങളിൽ പലപ്രാവശ്യം [ആയി.]

൨൪ യെഹൂദന്മാരാൽ ഞാൻ ഒന്ന കുറെ നാല്പത [അടി] അഞ്ചു പ്രാവശ്യം കൊണ്ടു.

൨൫ ഞാൻ മൂന്ന പ്രാവശ്യം കൊലുകൾ കൊണ്ട അടിക്കപ്പെട്ടു, ഒരു പ്രാവശ്യം ഞാൻ കല്ലെറുകൊണ്ടു, മൂന്ന പ്രാവശ്യം ഞാൻ കപ്പൽ ചെതത്തിൽ അകപ്പെട്ടു, ഒരു രാവും പകലും ഞാൻ ആഴത്തിൽ കഴിച്ചു:

൨൬ എറിയ പ്രാവശ്യം വഴിയാത്രകളിലും, ആറുകളിലെ അപകടങ്ങളിലും, കള്ളന്മാരിലെ അപകടങ്ങളിലും, സ്വജാതികാരിലെ അപകടങ്ങളിലും, പുറജാതിക്കാരിലെ അപകടങ്ങളിലും, നഗരത്തിലെ അപകടങ്ങളിലും, വനത്തിലെ അപകടങ്ങളിലും, സമുദ്രത്തിലെ അപകടങ്ങളിലും, കള്ളസഹൊദരന്മാരുടെ ഇടയിലുള്ള അപകടങ്ങളിലും;

൨൭ പ്രയത്നത്തിലും, വെദനയിലും, പലപ്രാവശ്യം ജാഗരണങ്ങളിലും, വിശപ്പിലും, ദാഹത്തിലും, പലപ്രാവശ്യം ഉപവാസങ്ങളിലും, കുളിരിലും, നഗ്നതയിലും [ഇരുന്നു.]

൨൮ പുറത്തുള്ള കാൎയ്യങ്ങൾ കൂടാതെ, എല്ലാ സഭകളുടെയും വിചാരം എന്നെ ദിനം പ്രതിയും ഞെരുക്കുന്നു.

൨൯ ആര ക്ഷീണിച്ചിട്ട, ഞാൻ ക്ഷീണിക്കാതെ ഇരിക്കുന്നുവൊ? ആര വിരുദ്ധപ്പെട്ടിട്ട, ഞാൻ ജ്വലിക്കാതെ ഇരിക്കുന്നുവൊ?

൩൦ ഞാൻ പുകഴെണ്ടുന്നതാകുന്നു എങ്കിൽ, എന്റെ ശക്തിഹീനതെക്കടുത്ത കാൎയ്യങ്ങളെ കുറിച്ച പുകഴും.

൩൧ എന്നെന്നെക്കും സ്തൊത്രം ചെയ്യപ്പെട്ടിരിക്കുന്ന ദൈവവും നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ പിതാവുമായവൻ ഞാൻ കള്ളം പറയുന്നില്ല എന്ന അറിയുന്നു.

൩൨ ദമസ്കൊസിൽ അറെത്തസ എന്ന രാജാവിന്റെ കീഴുള്ള പ്രമാണി എന്നെ പിടിപ്പാൻ ആഗ്രഹിച്ചു, ദമസ്കിയക്കാരുടെ നഗരത്തെ കാവലാക്കി കാത്തു.

൩൩ അപ്പൊൾ ഞാൻ കിളിവാതിലിൽ കൂടി ഒരു കൊട്ടയിൽ മതിൽ വഴിയായി ഇറക്കി വിടപ്പെട്ടു, അവന്റെ കൈകളിൽനിന്ന ഒടിപ്പൊകയും ചെയ്തു.

## ൧൨ അദ്ധ്യായം.

൧ അവൻ തന്റെ അപ്പൊസ്തൊലസ്ഥാനത്തെ തന്റെ അറിയിപ്പുകളാലല്ല, ൯ തന്റെ ബലഹീനതകളാലത്രെ എന്ന പ്രശംസിച്ചു, ൧൧ ഠരം പ്രശംസ ചെയ്വാൻ അവർ സംഗതി വരുത്തിയതകൊണ്ട അവരെ കുററപ്പെടുത്തി പറയുന്നത.

പുകഴുന്നത എനിക്ക പ്രയൊജനമുള്ളതല്ല സത്യം. ഞാൻ കൎത്താവിന്റെ ദൎശനങ്ങളിലെക്കും അറിയിപ്പുകളിലെക്കും വരും.

൨ പതിനാല സംവത്സരം മുമ്പെ ക്രിസ്തുവിൽ ഒരു മനുഷ്യനെ ഞാൻ അറിഞ്ഞു, (ശരീരത്തൊട കൂടിയൊ, ഞാൻ അറിയുന്നില്ല: ശരീരത്തൊട കൂടാതെയൊ ഞാൻ അറിയുന്നില്ല: ദൈവം അറിയുന്നു:) ഇപ്രകാരമുള്ളവൻ മൂന്നാമത്തെ സ്വൎഗ്ഗത്തൊളം എടുക്കപ്പെട്ടു.

൩ വിശെഷിച്ചും ഇപ്രകാരമുള്ള മനുഷ്യൻ (ശരീരത്തൊട കൂടിയൊ, ശരീരത്തൊട കൂടാതെയൊ ഞാൻ അറിയുന്നില്ല: ദൈവം അറിയുന്നു;)

൪ പറദൈസായിലെക്ക എടുക്കപ്പെട്ടു മനുഷ്യന പറവാൻ ന്യായമല്ലാതെ ചൊല്ലിക്കൂടാതെയുള്ള വചനങ്ങളെ കെട്ടു, എന്ന അവനെ ഞാൻ അറിഞ്ഞു.

൫ ഇപ്രകാരമുള്ളവനെ കുറിച്ചു ഞാൻ പുകഴും: എന്നാലും ഞാൻ എന്റെ ശക്തിഹീനതകളിൽ അല്ലാതെ, എന്നെ കുറിച്ചു തന്നെ ഞാൻ പുകഴുകയില്ല.

൬ എന്തെന്നാൽ പുകഴുവാൻ എനിക്ക മനസ്സുണ്ടായിരുന്നാലും, ഞാൻ ബുദ്ധിയില്ലാത്തവനാകയില്ല: എന്തകൊണ്ടെന്നാൽ ഞാൻ സത്യത്തെ പറയും, എന്നാൽ ഒരുത്തനും എന്നെ കാണുകയൊ, എന്നിൽനിന്ന കെൾക്കയൊ ചെയ്യുന്നതിൽ അധികം എന്നെ കുറിച്ചു നിരൂപിക്കാതെ ഇരിപ്പാൻ ഞാൻ ക്ഷമിക്കുന്നു.

൭ വിശെഷിച്ചു അറിയിപ്പുകളുടെ ശ്രെഷ്ഠതയാൽ ഞാൻ അധികമായി ഉയൎത്തപ്പെടാതെ ഇരിപ്പാൻ, എനിക്ക ജഡത്തിൽ ഒരു മുള്ള തറെപ്പെട്ടിരുന്നു, ഞാൻ അധികമായി ഉയൎത്തപ്പെടാതെ ഇരിപ്പാൻ എന്നെ കിഴുക്കുവാനായിട്ട സാത്താന്റെ ഒരു ദൂതൻ തന്നെ.

൮ ഇതിനായിട്ട എന്നിൽനിന്ന നീക്കെണ്ടുന്നതിന ഞാൻ കൎത്താവിനൊട മൂന്ന പ്രാവശ്യം അപെക്ഷിച്ചു.

൯ എന്നാറെ അവൻ എന്നൊട പറഞ്ഞു, എന്റെ കൃപ നിനക്ക മതി: എന്തകൊണ്ടെന്നാൽ എന്റെ ശക്തി അശക്തിയിൽ നിവൃത്തിക്കപ്പെട്ടിരിക്കുന്നു. അതകൊണ്ട ക്രിസ്തുവിന്റെ ശക്തി എന്റെ മെൽ അധിവസിക്കെണ്ടുന്നതിന, എററവും പ്രസാദത്തൊടും ഞാൻ എന്റെ ശക്തിഹീനതകളിൽ പുകഴും.

൧൦ ആയതകൊണ്ട ഞാൻ ക്രിസ്തുവിന്റെ നിമിത്തമായിട്ട ശക്തിഹീനതകളിലും, നിന്ദകളിലും, ആവശ്യങ്ങളിലും, പീഡകളിലും, ഞെരുക്കങ്ങളിലും ഇഷ്ടപ്പെടുന്നു: എന്തകൊണ്ടെന്നാൽ ഞാൻ എപ്പൊൾ ശക്തിയില്ലാത്തവനാകുന്നുവൊ, അപ്പൊൾ ഞാൻ ശക്തിയുള്ളവൻ ആകുന്നു.

൧൧ ഞാൻ പുകഴ്ചകൊണ്ട ബുദ്ധിയില്ലാത്തവനായതിന്നു; നിങ്ങൾ എന്നെ നിർബന്ധപ്പെടുത്തി: എന്തകൊണ്ടെന്നാൽ ഞാൻ നിങ്ങളാൽ പ്രശംസിക്കപ്പെടെണ്ടിയിരുന്നു; എന്തെന്നാൽ ഞാൻ ഒന്നുമില്ല എങ്കിലും, മഹാ പ്രധാന അപ്പൊസ്തൊലന്മാരെക്കാൾ ഞാൻ ഒന്നിലും കറഞ്ഞവനല്ല.

൧൨ ഒരു അപ്പൊസ്തൊലന്റെ അടയാളങ്ങൾ നിങ്ങളുടെ ഇടയിൽ, സകല ക്ഷമയൊടും, അതിശയങ്ങളൊടും, അത്ഭുതങ്ങളൊടും, മഹാ ശക്തികളൊടും നടത്തിക്കപ്പെട്ടു സത്യം

൧൩ എന്തെന്നാൽ ഞാൻ തന്നെ നിങ്ങൾക്ക ഭാരമാകാതെ ഇരുന്ന എന്നല്ലാതെ, നിങ്ങൾ മററ സഭകളെക്കാൾ എതിൽ കറവുള്ളവരായിരുന്നു? എന്നൊട ഈ അന്ന്യായത്തെ ക്ഷമിക്കെണം.

൧൪ കണ്ടാലും നിങ്ങളുടെ അടുക്കൽ വരുവാൻ ഞാൻ മൂന്നാം പ്രാവശ്യം ഒരുങ്ങിയിരിക്കുന്നു; ഞാൻ നിങ്ങൾക്ക ഭാരമല്ലാതെയും ഇരിക്കും: എന്തകൊണ്ടെന്നാൽ ഞാൻ നിങ്ങൾക്കുള്ളതിനെ അല്ല, നിങ്ങളെ തന്നെ അന്വെഷിക്കുന്നു: എന്തെന്നാൽ മാതാപിതാക്കന്മാൎക്ക മക്കളല്ല, മക്കൾക്ക മാതാപിതാക്കന്മാർ തന്നെ സമ്പാദിച്ചു വെക്കെണ്ടുന്നതാകുന്നു.

൧൫ എന്നാൽ എത്ര അധികം ഞാൻ നിങ്ങളെ സ്നെഹിക്കുന്നുവൊ, അത്രയും കറച്ച ഞാൻ സ്നെഹിക്കപ്പെടുന്നു എങ്കിലും, ഞാൻ മഹാ സന്തൊഷമായി നിങ്ങളുടെ ആത്മാക്കൾക്ക വെണ്ടി [എന്നെ] ചിലവിടുകയും, ചിലവിടപ്പെടുകയും ചെയ്യും.

൧൬ അങ്ങിനെ ഇരിക്കട്ടെ, ഞാൻ നിങ്ങളെ ഭാരപ്പെടുത്തീട്ടില്ല: എന്നാലും കൌശലമുള്ളവനായിരുന്നതകൊണ്ട, ഞാൻ നിങ്ങളെ വഞ്ചനയൊടെ പിടിച്ചു.

൧൭ ഞാൻ നിങ്ങളുടെ അടുക്കൽ അയച്ചവരിൽ ഒരുത്തനെ കൊണ്ടും നിങ്ങളിൽനിന്ന ലാഭമുണ്ടാക്കിയൊ?

൧൮ ഞാൻ തീത്തുസിനൊട അപെക്ഷിച്ചു, [അവനൊട] കൂടെ ഒരു സഹൊദരനെയും അയച്ചു. തീത്തുസ നിങ്ങളിൽനിന്ന യാതൊരു ലാഭവുമുണ്ടാക്കിയൊ? ഞങ്ങൾ ഒരു ആത്മാവിലും കാലടികളിലും നടന്നില്ലയൊ?

൧൯ ഞങ്ങൾ പിന്നെയും നിങ്ങളൊട ഒഴികഴിവ പറയുന്നു എന്ന നിങ്ങൾ നിരൂപിക്കുന്നുവൊ? ഞങ്ങൾ ദൈവത്തിന്റെ മുമ്പാകെ ക്രിസ്തുവിങ്കൽ പറയുന്നു: പ്രിയമുള്ളവരെ [ഞങ്ങൾ] സകലവും നിങ്ങളുടെ സ്ഥിതിക്കായിട്ട [ചെയ്യുന്നു]

൨൦ എന്തെന്നാൽ ഞാൻ വരുമ്പൊൾ നിങ്ങളെ എന്റെ മനസ്സിൻ പ്രകാരമുള്ളവരായി കാണാതെയും, ഞാൻ നിങ്ങളുടെ മനസ്സിൻ പ്രകാരമുള്ളവനായി കാണപ്പെടാതെയും ഇരിക്കുമൊ; വിവാദങ്ങൾ, അസൂയകൾ, കൊപങ്ങൾ, കലഹങ്ങൾ, കരളകൾ, മന്ത്രങ്ങൾ, ചീക്കലുകൾ, ശല്യങ്ങൾ ഇവ ഉണ്ടാകുമൊ;

൨൧ പിന്നെയും ഞാൻ വരുമ്പൊൾ, എന്റെ ദൈവം നിങ്ങളുടെ ഇടയിൽ എന്നെ താഴ്ത്തുകയും, മുമ്പെ തന്നെ പാപം ചെയ്തിട്ടുള്ള പലരും തങ്ങൾ ചെയ്തിട്ടുള്ള അശുദ്ധിക്കായിക്കൊണ്ടും, വെശ്യാദൊഷത്തിനായിക്കൊണ്ടും, കാമവികാരത്തിനായിക്കൊണ്ടും അനുതാപിക്കാതെ ഇരുന്നതിനെ കുറിച്ചും ഞാൻ സങ്കടപ്പെടുകയും ചെയ്യുമൊ എന്ന വെച്ച ഞാൻ ഭയപ്പെടുന്നു.

## ൧൨ അദ്ധ്യായം.

൧ ശഠതയുള്ള പാപികളെ അവൻ ആക്ഷെപിക്കുന്നത.—൭ തങ്ങളു

ടെ വിശ്വാസത്തെ ശോധന ചെ
യ്യേണമെന്ന അവർക്ക അവൻ ഉ
പദേശിക്കുന്നത.

൧൩. മൂന്നാം പ്രാവശ്യം ഞാൻ നി
ങ്ങളുടെ അടുക്കൽ വരുന്നു. രണ്ട മൂ
ന്ന സാക്ഷികളുടെ വായാൽ സകല
വചനവും സ്ഥിരപ്പെടും.
൨ ഞാൻ പിന്നെയും വന്നാൽ, ക്ഷ
മിക്കയില്ല എന്ന നിങ്ങളോട മുമ്പെ
പറഞ്ഞു, അടുത്തുള്ളവൻ എന്ന പൊ
ലെ രണ്ടാം പ്രാവശ്യവും മുമ്പെ കൂ
ട്ടി പറയുന്നു; ഇപ്പൊൾ ദൂരത്തുള്ളവ
നാകകൊണ്ട മുൻ പാപം ചെയ്യുവ
ൎക്കും മറ്റെല്ലാവൎക്കും ഞാൻ എഴുതു
കയും ചെയ്യുന്നു:
൩ അതെന്തകൊണ്ടെന്നാൽ എന്നി
ൽ ക്രിസ്തു പറയുന്നതിന നിങ്ങൾ ഒ
രു ദൃഷ്ടാന്തം അപെക്ഷിക്കുന്നു, അ
വൻ നിങ്ങൾക്കായിട്ട അശക്തനല്ല,
നിങ്ങളിൽ ശക്തൻ ആകുന്നു.
൪ എന്തകൊണ്ടെന്നാൽ അവൻ അ
ശക്തിയാൽ കുരിശിൽ തറെക്കപ്പെ
ട്ടു, എങ്കിലും അവൻ ദൈവത്തിന്റെ
ശക്തിയാൽ ജീവിച്ചിരിക്കുന്നു. എ
ന്തെന്നാൽ ഞങ്ങളും അവനിൽ അ
ശക്തന്മാർ ആകുന്നു, എങ്കിലും ഞങ്ങ
ൾ അവനൊട കൂടെ നിങ്ങളിലെ
ക്കദൈവത്തിന്റെ ശക്തിയാൽ ജീ
വിച്ചിരിക്കും.
൫ നിങ്ങൾ വിശ്വാസത്തിലിരിക്കു
ന്നുവൊ, എന്ന നിങ്ങളെ തന്നെ പ
രീക്ഷിപ്പിൻ; നിങ്ങളെ തന്നെ ശൊ
ധനചെയ്യിൻ: നിങ്ങൾ കൊള്ളരു
താത്തവരല്ല എങ്കിൽ, യെശു ക്രിസ്തു
നിങ്ങളിൽ ഇരിക്കുന്നു എന്ന നിങ്ങ
ളെ തന്നെ അറിയുന്നില്ലയൊ?
൬ എന്നാലൊ ഞങ്ങൾ കൊള്ളരു
താത്തവരല്ല, എന്ന നിങ്ങൾ അറി
യുമെന്ന ഞാൻ ആശപ്പെടുന്നു.
൭ വിശെഷിച്ച നിങ്ങൾ ഒരു ദൊ
ഷത്തെയും ചെയ്യാതെ ഇരിപ്പാനാ
യിട്ടു, ഞാൻ ദൈവത്തൊട പ്രാൎത്ഥി
ക്കുന്നു: ഞങ്ങൾ കൊള്ളുന്നവരാ
യി കാണപ്പെടെണ്ടുന്നതിനല്ല, ഞങ്ങ
ൾ കൊള്ളരുതാത്തവരെന്നപൊലെ
ഇരുന്നാലും, നിങ്ങൾ നല്ലതിനെ
ചെയ്യെണ്ടുന്നതിന തന്നെ ആകുന്നു.
൮ എന്തെന്നാൽ ഞങ്ങൾക്ക സത്യ
ത്തിന വിരൊധമായിട്ട ഒന്നും ചെ
യ്യുകൂട, സത്യത്തിന വെണ്ടി മാത്രം.
൯ എന്തെന്നാൽ ഞങ്ങൾ അശക്ത
ന്മാരായും, നിങ്ങൾ ശക്തന്മാരായു
മിരിക്കുമ്പൊൾ, ഞങ്ങൾ സന്തൊഷ
പ്പെടുന്നു; നിങ്ങളുടെ പൂൎണ്ണത എ
ന്നതിനെയും ഞാൻ ആഗ്രഹിക്കുന്നു.
൧൦ ആയതകൊണ്ട നാശത്തിനാ
യിട്ടല്ല, സ്ഥിരീകരണത്തിനായിട്ട
തന്നെ, കൎത്താവ എനിക്ക തന്നിരി
ക്കുന്ന അധികാരത്തിൻ പ്രകാരം,
ഞാൻ അടുത്തിരിക്കുമ്പൊൾ, കഠി
നപ്പെടാതെ ഇരിപ്പാൻ, ഈ കാൎയ്യ
ങ്ങളെ ദൂരത്തായിരുന്ന എഴുതുന്നു:
൧൧ ശെഷിച്ചത, സഹൊദരന്മാരെ,
സൌഖ്യമായിരിപ്പിൻ. പൂൎണ്ണതപ്പെടു
വിൻ, ആശ്വാസപ്പെടുവിൻ, എകമ
നസ്സൊടിരിപ്പിൻ, സമാധാനത്തൊ
ടിരിപ്പിൻ: എന്നാൽ സ്നെഹത്തിന്റെ
യും സമാധാനത്തിന്റെയും ദൈ
വം നിങ്ങളൊട കൂടെ ഇരിക്കും.
൧൨ തമ്മിൽ തമ്മിൽ ഒരു ശുദ്ധ ചും
ബനം കൊണ്ട സല്ക്കരിപ്പിൻ.
൧൩ ശുദ്ധിമാന്മാർ എല്ലാവരും നി
ങ്ങളെ സല്ക്കരിക്കുന്നു.
൧൪ കൎത്താവായ യെശു ക്രിസ്തുവി
ന്റെ കൃപയും, ദൈവത്തിന്റെ
സ്നെഹവും, പരിശുദ്ധാത്മാവിന്റെ
സംസൎഗ്ഗവും നിങ്ങളൊട എല്ലാവ
രൊടും കൂടെ ഇരിക്കട്ടെ. ആമെൻ.

# അപ്പൊസ്തൊലനായ പൌലുസ ഗലാത്തിയക്കാൎക്ക എഴുതിയ ലെഖനം.

## ൧ അദ്ധ്യായം.

൧ അവർ വെഗത്തിൽ തന്നെയും സു
വിശെഷത്തെയും ഉപെക്ഷിച്ചു
എന്ന വെച്ച അവൻ ആശ്ചൎയ്യപ്പെ
ടുന്നത...൧൧ ആയതിനെ അവ
ൻ മനുഷ്യരിൽനിന്നല്ല ദൈവ
ത്തിൽനിന്ന തന്നെ ഗ്രഹിച്ചത.

മനുഷ്യരിൽനിന്നല്ല, മനുഷ്യരാലും
അല്ല. യെശു ക്രിസ്തുവിനാലും, അവ
നെ മരിച്ചവരിൽനിന്ന ഉയിൎപ്പിച്ച
വനായി, പിതാവായ ദൈവത്താ
ലും തന്നെ ഒരു അപ്പൊസ്തൊലനായ
പൌലുസും,

൨ എന്നൊട കൂടെയുള്ള സകല സ
ഹൊദരന്മാരും ഗലാത്തിയായിലുള്ള
സഭകൾക്ക [എഴുതുന്നത]

൩ പിതാവായ ദൈവത്തിൽനി
ന്നും, നമ്മുടെ കൎത്താവായ യെശു
ക്രിസ്തുവിൽനിന്നും നിങ്ങൾക്ക കൃപ
യും സമാധാനവും ഉണ്ടാകട്ടെ.

൪ ഇവൻ താൻ നമ്മെ ഇപ്പൊഴു
ത്തെ ഈ ദുഷ്ട പ്രപഞ്ചത്തിൽനിന്ന
വെർപെടുത്തെണ്ടുന്നതിന, നമ്മുടെ
പിതാവായ ദൈവത്തിന്റെ ഇഷ്ട
പ്രകാരം, നമ്മുടെ പാപങ്ങൾക്ക വെ
ണ്ടി തന്നെത്താൻ കൊടുത്തു:

൫ അവന മഹത്വം എന്നെന്നെക്കും
ഉണ്ടാകട്ടെ. ആമെൻ.

൬ നിങ്ങളെ ക്രിസ്തുവിന്റെ കൃപ
യിലെക്ക വിളിച്ചവനിൽനിന്ന മ
റെറാരു സുവിശെഷത്തിലെക്ക നി
ങ്ങൾ ഇത്ര വെഗത്തിൽ മറിഞ്ഞത
കൊണ്ട, ഞാൻ അതിശയപ്പെടുന്നു

൭ അത മറെറാന്നല്ല; എങ്കിലും നി
ങ്ങളെ വ്യാകുലപ്പെടുത്തുകയും, ക്രിസ്തു
വിന്റെ സുവിശെഷത്തെ മറിച്ചുക
ളവാൻ ഇച്ശിക്കയും ചെയ്യുന്നവർ ചി
ലർ ഉണ്ട.

൮ എന്നാൽ ഞങ്ങൾ ആകട്ടെ, സ്വ
ൎഗ്ഗത്തിൽനിന്ന ഒരു ദൈവദൂതൻ ആ
കട്ടെ, ഞങ്ങൾ നിങ്ങൾക്ക പ്രസംഗി
ച്ചിട്ടുള്ളതിനെ അല്ലാതെ, മറെറാ
രു സുവിശെഷത്തെ നിങ്ങൾക്ക പ്ര
സംഗിച്ചാൽ, അവൻ ശാപമുള്ളവ
നാകട്ടെ.

൯ ഞങ്ങൾ മുൻ പറഞ്ഞത പൊ
ലെ തന്നെ, ഇപ്പൊൾ ഞാൻ പിന്നെ
യും പറയുന്നു, യാതൊരുത്തനും നി
ങ്ങൾ കൈക്കൊണ്ടിട്ടുള്ളതിനെ അ
ല്ലാതെ, മറെറാരു സുവിശെഷത്തെ
നിങ്ങൾക്ക പ്രസംഗിച്ചാൽ, അവൻ
ശാപമുള്ളവനാകട്ടെ.

൧൦ എന്തുകൊണ്ടെന്നാൽ ഞാൻ ഇ
പ്പൊൾ മനുഷ്യരെയൊ, ദൈവത്തെ
യൊ അനുസരിപ്പിക്കുന്നത അല്ലെങ്കി
ൽ ഞാൻ മനുഷ്യരെ പ്രസാദിപ്പി
പ്പാൻ അന്വെഷിക്കുന്നുവൊ? എന്തെ
ന്നാൽ ഞാൻ ഇനി മനുഷ്യരെ പ്ര
സാദിപ്പിച്ചു, ക്രിസ്തുവിന്റെ ശുശ്രൂഷ
ക്കാരൻ ആയിരിക്കയില്ല.

൧൧ എന്നാൽ സഹൊദരന്മാരെ,
എന്നാൽ പ്രസംഗിക്കപ്പെട്ട സുവിശെ
ഷം മനുഷ്യ പ്രകാരമുള്ളതല്ല, എന്ന
ഞാൻ നിങ്ങളൊട അറിയിക്കുന്നു.

൧൨ എന്തെന്നാൽ ഞാൻ അതിനെ
മനുഷ്യനിൽനിന്ന കൈക്കൊണ്ടിട്ടു
മല്ല, യെശു ക്രിസ്തുവിന്റെ അറി
യിപ്പിനാൽ അല്ലാതെ ഇനിക്ക ഉപ
ദെശിക്കപ്പെട്ടിട്ടുമല്ല.

൧൩ എന്തെന്നാൽ ഞാൻ ദൈവ
ത്തിന്റെ സഭയെ അളവില്ലാതെ
പീഡിപ്പിച്ചു, അതിനെ ക്ഷയിപ്പിക്ക
യും;

൧൪ എന്റെ പിതാക്കന്മാരുടെ പാ
രമ്പൎയ്യന്യായങ്ങളെ കുറിച്ചു മഹാ
ഉഷ്ണമുള്ളവനായി, എന്റെ സ്വ

ജാതിയിൽ എന്റെ പ്രായത്തിൽ ഉള്ളവരെ പലരെക്കാളും യെഹൂദമതത്തിൽ നന്നായി ശീലിച്ചവനാകയും ചെയ്തു എന്നുള്ള പ്രകാരം ഞാൻ യെഹൂദമതത്തിൽ മുമ്പെ നടന്ന നടപ്പിന്റെ സംഗതി നിങ്ങൾ കെട്ടിട്ടുണ്ടല്ലൊ.

൧൫ എന്നാൽ എന്റെ മാതാവിന്റെ ഗൎഭത്തിൽനിന്ന എന്നെ വെർതിരിക്കയും, തന്റെ കൃപയാൽ [എന്നെ] വിളിക്കയുംചെയ്തിട്ടുള്ള ദൈവത്തിന

൧൬ തന്റെ പുത്രനെ ഞാൻ പുറജാതിക്കാരുടെ ഇടയിൽ പ്രസംഗിപ്പാൻ തക്കവണ്ണം, എന്നിൽ അവനെ പ്രത്യക്ഷനാക്കുവാൻ ഇഷ്ടം തൊന്നിയപ്പൊൾ, ഉടനെ ഞാൻ ജഡത്തൊടും രക്തത്തൊടും കൂടെ വിചാരിച്ചില്ല;

൧൭ ഇനിക്ക മുമ്പെ അപ്പൊസ്തൊലന്മാരായവരുടെ അടുക്കൽ യെറുശലമിലെക്ക പുറപ്പെട്ടുപൊയതുമില്ല; ഞാൻ അറാബിയായിലെക്ക പുറപ്പെട്ടു പൊകയും, പിന്നെയും ദമസ്കൊസിലെക്ക തിരിച്ചു പൊരികയും അത്രെ ചെയ്തത.

൧൮ പിന്നെ മൂന്ന വൎഷം കഴിഞ്ഞ ശെഷം ഞാൻ പത്രൊസിനെ കാണെണ്ടുന്നതിന യെറുശലമിലെക്ക പൊയി, അവന്റെ അടുക്കൽ പതിനഞ്ച ദിവസം പാൎത്തു.

൧൯ എന്നാൽ കൎത്താവിന്റെ സഹൊദരനായ യാക്കൊബിനെ അല്ലാതെ, അപ്പൊസ്തൊലന്മാരിൽ മറ്റൊരുത്തനെയും ഞാൻ കണ്ടില്ല

൨൦ വിശെഷിച്ചും ഞാൻ നിങ്ങൾക്ക എഴുതുന്നകാൎയ്യങ്ങളെ, കണ്ടാലും ദൈവത്തിന്റെ മുമ്പാകെ ഞാൻ അസത്യം പറയുന്നില്ല.

൨൧ അതിന്റെ ശെഷം ഞാൻ സുറിയായുടെയും കിലിക്കിയായുടെയും ദെശങ്ങളിലെക്ക വന്നു;

൨൨ എന്നാൽ യെഹൂദിയായിൽ ക്രിസ്തുവിലുള്ള സഭകൾക്ക ഞാൻ മുഖപരിചയമില്ലാത്തവൻ ആയിരുന്നു:

൨൩ മുമ്പെ നമ്മെ പീഡിപ്പിച്ചവൻ, താൻ മുമ്പെ ഇല്ലായ്മ ചെയ്ത വിശ്വാസത്തെ ഇപ്പൊൾ പ്രസംഗിക്കുന്നു എന്നുള്ളതിനെ മാത്രം അവർ കെട്ടിരുന്നതെയുള്ളു.

൨൪ അവർ എങ്കൽ ദൈവത്തെ മഹത്വപ്പെടുത്തുകയും ചെയ്തു.

## ൨ അദ്ധ്യായം.

൧ താൻ പിന്നെയും യെറുശലമിലെക്ക പൊയി എന്നും ഇന്നതുകൊണ്ട എന്നും അവൻ പറയുന്നത,—൧൫ പ്രവൃത്തികളാലല്ല വിശ്വാസത്താൽ തന്നെ ഉള്ള നീതികരണത്തിന്റെ സംഗതി.—൨൦ ഇങ്ങിനെ നീതികരിക്കപ്പെടുന്നവർ പാപത്തിൽ വസിക്കുന്നില്ല എന്നുള്ളത.

പിന്നെ പതിന്നാല വൎഷം കഴിഞ്ഞ ശെഷം ഞാൻ ബൎന്നബാസിനൊടകൂടെ പിന്നെയും യെറുശലമിലെക്ക പുറപ്പെട്ട പൊയി; തീത്തുസിനെയും കൂട്ടികൊണ്ടുപൊയി.

൨ ഞാൻ ദൈവ അറിയിപ്പുകൊണ്ട തന്നെ പുറപ്പെട്ട ചെല്ലുകയും, ഞാൻ പുറജാതിക്കാരുടെ ഇടയിൽ പ്രസംഗിക്കുന്ന സുവിശെഷത്തെ അവൎക്കു ഞാൻ ഒടുന്നതെങ്കിലും, ഒടിയതെങ്കിലും ഒരുപ്രകാരത്തിലും വ്യൎത്ഥമായി ഭവിക്കാതെ ഇരിപ്പാനായിട്ട, രഹസ്യമായിട്ട ശ്രുതിപ്പെട്ടവൎക്കും, വിവരം അറിയിക്കയും ചെയ്തു.

൩ എന്നാലും ഗ്രെക്കനായി എന്നൊടകൂടെ ഇരുന്ന തീത്തുസ, ചെല എല്ലാൻ നിൎബന്ധിക്കപ്പെട്ടതുമില്ല:

൪ അതും ഉപായത്തൊടെ അകത്ത കടത്തപ്പെട്ട കള്ള സഹൊദരന്മാരുടെ നിമിത്തമായിട്ട തന്നെ; ഇവർ നമ്മെ അടിമപ്പെടുത്തുവാനായിട്ട, യെശു ക്രിസ്തുവിൽ നമുക്ക ഉ

ണ്ടാകുന്ന നമ്മുടെ സ്വാതന്ത്ര്യത്തെ ഒ റ്റു നൊക്കുവാനായിട്ടു ഗൂഢമായി കടന്നു വന്നു:

൫ സുവിശെഷത്തിന്റെ സത്യം നിങ്ങളൊടു കൂടെ സ്ഥിരമായിരിക്കെണ്ടുന്നതിന, ഇവൎക്ക ഞങ്ങൾ ഒരു നാഴികപൊലും അനുസരണത്താൽ ഇടകൊടുത്തിട്ടില്ല.

൬ എന്നാൽ വിശെഷമായി പ്രമാണിക്കപ്പെട്ടവരുടെ സംഗതിയൊ അവർ മുമ്പെ എതു പ്രകാരമുള്ളവരായിരുന്നു എങ്കിലും, ഇനിക്ക വെണ്ടുവതില്ല; (ദൈവം മനുഷ്യന്റെ മുഖപക്ഷത്തെ പരിഗ്രഹിക്കുന്നില്ല:) എന്തുകൊണ്ടെന്നാൽ പ്രമാണിക്കപ്പെട്ടവർ ഇനിക്ക ഒന്നും അധികപ്പെടുത്തീട്ടില്ല:

൭ എന്നാൽ മറുപക്ഷമായി ചെലാകൎമ്മത്തിന്റെ [സുവിശെഷം] പത്രൊസിനാൽ ഭരമെല്പിക്കപ്പെട്ടതപൊലെ, ചെലയില്ലായ്മയുടെ സുവിശെഷം എങ്കൽ ഭരമെല്പിക്കപ്പെട്ടു എന്ന അവർ കണ്ടാറെയും,

൮ (എന്തുകൊണ്ടെന്നാൽ ചെലയുടെ അപ്പൊസ്തൊലത്വത്തിന പത്രൊസിൽ വ്യാപരിച്ചവൻ പുറജാതിക്കാൎക്കായികൊണ്ടു എന്നിലും വ്യാപരിച്ചു:)

൯ ഇനിക്ക നൽകപ്പെട്ട കൃപയെ തൂണുകളായി കാണപ്പെട്ട യാക്കൊബും കെഫാസും യൊഹന്നാനും അറിഞ്ഞാറെയും, അവർ ഇനിക്കും ബൎന്നബാസിനും, ഞങ്ങൾ പുറജാതികളുടെ അടുക്കലെക്കും, അവർ ചെലാകൎമ്മത്തിലെക്കും പൊകുവാൻ തക്കവണ്ണം, അന്യൊന്യതെക്ക വലത്തകൈകളെ തന്നു.

൰ ഞങ്ങൾ ദരിദ്രന്മാരെ ഓൎത്തുകൊള്ളെണമെന്ന മാത്രം [അവർ പറഞ്ഞു:] ആയതിനെ ചെയ്വാൻ ഞാനും ജാഗ്രതയുള്ളവൻ ആയിരുന്നു.

൰൧ ¶ പിന്നെ പത്രൊസ അന്തിയൊക്കിയായിലെക്ക വന്നപ്പൊൾ, അവൻ കുററപ്പെട്ടുവാനുള്ളവനായിരുന്നതകൊണ്ടു, ഞാൻ അഭിമുഖമായി അവനു നെരിട്ടു നിന്നു.

൰൨ എന്തുകൊണ്ടെന്നാൽ യാക്കൊബിന്റെ അടുക്കൽനിന്ന ചിലർ വരുന്നതിന മുമ്പെ, അവൻ പുറജാതിക്കാരൊടു കൂടെ ഭക്ഷിച്ചു: എന്നാൽ അവർ എത്തിയതിന്റെ ശെഷം അവൻ ചെലയുള്ളവരെ ഭയപ്പെട്ടിട്ടു, പിൻ ഒഴിഞ്ഞു, വെർ പിരിഞ്ഞു കൊൾകയും ചെയ്തു.

൰൩ മറ്റുള്ള യെഹൂദന്മാരും അവനൊടു കൂടെ അപ്രകാരം തന്നെ വ്യാപ്തി ചെയ്തിരുന്നു: എന്നതകൊണ്ടു ബൎന്നബാസും കൂടെ അവരുടെ വ്യാപ്തിയാൽ കൂടി വലഞ്ഞുപൊയി.

൰൪ എന്നാൽ അവർ സുവിശെഷത്തിന്റെ സത്യത്തിൻ പ്രകാരം നെരായിട്ടു നടക്കുന്നില്ല എന്ന ഞാൻ കണ്ടാറെ, എല്ലാവരുടെയും മുമ്പാകെ ഞാൻ പത്രൊസിനൊടു പറഞ്ഞു, യെഹൂദനായിരിക്കുന്ന നീ യെഹൂദമൎയ്യാദയായിട്ടല്ല, പുറജാതിമൎയ്യാദയായിട്ടു നടക്കുന്നു എങ്കിൽ, നീ പുറജാതിക്കാരെ യെഹൂദമൎയ്യാദയായിട്ടു നടപ്പാൻ എന്തിന നിൎബന്ധിക്കുന്നു?

൰൫ പുറജാതിക്കാരിൽനിന്നുള്ള പാപികളല്ല, സ്വഭാവത്താൽ തന്നെ യെഹൂദന്മാർ ആകുന്ന നാം,

൰൬ യെശു ക്രിസ്തുവിലുള്ള വിശ്വാസത്താൽ അല്ലാതെ, ന്യായപ്രമാണത്തിന്റെ ക്രിയകളാൽ ഒരു മനുഷ്യൻ നീതീകരിക്കപ്പെടുന്നില്ല എന്ന അറിഞ്ഞിരിക്കകൊണ്ടു, നാമും ന്യായപ്രമാണത്തിന്റെ ക്രിയകളാലല്ല, ക്രിസ്തുവിലുള്ള വിശ്വാസത്താൽ തന്നെ നാം നീതീകരിക്കപ്പെടെണ്ടുന്നതിന, യെശു ക്രിസ്തുവിൽ വിശ്വസിച്ചു: അതെന്തുകൊണ്ടെന്നാൽ ന്യായപ്രമാണത്തിന്റെ ക്രിയകളാൽ ഒരു ജഡവും നീതീകരിക്കപ്പെടുകയില്ല.

൰൭ എന്നാൽ ക്രിസ്തുവിനാൽ നീ

തീകരിക്കപ്പെടുവാനായിട്ട നാം അന്വെഷിക്കുമ്പൊൾ, നാം തന്നെയും പാപികളായി കാണപ്പെടുന്നു എങ്കിൽ, ഇതകൊണ്ട ക്രിസ്തു പാപത്തിന്റെ ശുശ്രൂഷക്കാരനാകുന്നുവൊ? അത അരുതെ.

൰൮ എന്തുകൊണ്ടെന്നാൽ ഞാൻ ഇടിച്ചുകളഞ്ഞവയെ ഞാൻ പിന്നെയും പണിയുന്നു എങ്കിൽ, ഞാൻ എന്നെത്തന്നെ ഒരു ലംഘനക്കാരനാക്കി തീൎക്കുന്നുവല്ലൊ.

൰൯ എന്തെന്നാൽ ദൈവത്തിനായി ജീവിക്കെണ്ടുന്നതിനായിട്ട, ഞാൻ ന്യായപ്രമാണത്തിന ന്യായപ്രമാണം കൊണ്ട മരിച്ചു.

൨൰ ഞാൻ ക്രിസ്തുവിനൊട കൂടെ കുരിശിൽ തറെക്കപ്പെട്ടിരിക്കുന്നു: എന്നാലും ഞാൻ ജീവിച്ചിരിക്കുന്നു; എങ്കിലും ഞാനല്ല, ക്രിസ്തു അത്രെ എന്നിൽ ജീവിച്ചിരിക്കുന്നത: വിശെഷിച്ചും ഞാൻ ഇപ്പൊൾ ജഡത്തിൽ ജീവിച്ചിരിക്കുന്നത, എന്നെ സ്നെഹിക്കയും ഇനിക്ക വെണ്ടിതന്നെത്താൻ എല്പിക്കയും ചെയ്തവനായി, ദൈവത്തിന്റെ പുത്രനായവനിലുള്ള വിശ്വാസത്താൽ തന്നെ ഞാൻ ജീവിച്ചിരിക്കുന്നു.

൨൰൧ ഞാൻ ദൈവത്തിന്റെ കൃപയെ ത്യജിച്ചുകളയുന്നില്ല: എന്തുകൊണ്ടെന്നാൽ ന്യായപ്രമാണത്താൽ നീതികരണം ഉണ്ടാകുന്നു എങ്കിൽ, അപ്പൊൾ ക്രിസ്തു വെറുതെ മരിച്ചു.

## ൩ അദ്ധ്യായം.

൧ അവർ വിശ്വാസത്തെ ഉപെക്ഷിച്ച, ന്യായപ്രമാണത്തിൽ ആശ്രയിക്കുമാറായത എതകൊണ്ടെന്ന അവൻ ചൊദിക്കുന്നത,—൭ വിശ്വസിക്കുന്നവർ നീതികരിക്കപ്പെട്ടും അബ്രഹാമിനൊട കൂടെ അനുഗ്രഹിക്കപ്പെട്ടും ഇരിക്കുന്നു എന്നുള്ളത.

൧ ബുദ്ധിയില്ലാത്ത ഗലാത്തിയക്കാരെ, സത്യത്തെ അനുസരിക്കാതെ ഇരിപ്പാൻ നിങ്ങളെ ഭ്രമിപ്പിച്ചവൻ ആര? നിങ്ങളുടെ ഇടയിൽ കുരിശിൽ തറെക്കപ്പെട്ടവനായിയെശു ക്രിസ്തു നിങ്ങളുടെ കണ്ണുകൾക്ക മുമ്പാകെ സ്പഷ്ടമായി പ്രകാശിക്കപ്പെട്ടുവല്ലൊ.

൨ ഇതിനെ മാത്രം നിങ്ങളിൽനിന്ന ഗ്രഹിപ്പാൻ ഇനിക്ക മനസ്സുണ്ട, നിങ്ങൾ ആത്മാവിനെ ന്യായപ്രമാണത്തിന്റെ ക്രിയകളാലൊ, വിശ്വാസത്തിന്റെ ശ്രവണത്താലൊ പ്രാപിച്ചത?

൩ നിങ്ങൾ ഇത്ര ഭൊഷന്മാർ ആകുന്നുവൊ? ആത്മാവിൽ ആരംഭിച്ചിട്ട, നിങ്ങൾ ഇപ്പൊൾ ജഡത്താൽ പൂൎണ്ണന്മാരായി തീരുന്നുവൊ?

൪ നിങ്ങൾ ഇത്ര കഷ്ടങ്ങളെ വൃഥാ അനുഭവിച്ചുവൊ? അത വൃഥാ തന്നെ ആകുന്നു എങ്കിൽ.

൫ അതകൊണ്ട നിങ്ങൾക്ക ആത്മാവിനെ നൽകുകയും, നിങ്ങളുടെ ഇടയിൽ അതിശയങ്ങളെ പ്രവൃത്തിക്കയും ചെയ്യുന്നവൻ അതിനെ ന്യായപ്രമാണത്തിന്റെ ക്രിയകളാലൊ, വിശ്വാസത്തിന്റെ കെൾവിയാലൊ ചെയ്യുന്നത?

൬ അബ്രഹാം ദൈവത്തെ വിശ്വസിക്കയും അത അവന നീതിയായി കണക്കിടപ്പെടുകയും ചെയ്ത പ്രകരം തന്നെ ആകുന്നു.

൭ ആകയാൽ വിശ്വാസത്തൊടെ ഉള്ളവരൊ ആയവർ അബ്രഹാമിന്റെ മക്കൾ ആകുന്നു എന്ന അറിഞ്ഞുകൊൾവിൻ.

൮ വിശെഷിച്ചും ദൈവം വിശ്വാസം കൊണ്ട പുറജാതിക്കാരെ നീതീകരിക്കും എന്ന വെദവാക്യം മുമ്പിൽ കൂട്ടി കണ്ടിട്ട, നിന്നിൽ സകല ജാതിക്കാരും അനുഗ്രഹിക്കപ്പെടും എന്ന പറഞ്ഞ, അബ്രഹാമിനൊട മുമ്പെ സുവിശെഷത്തെ അറിയിച്ചു.

ൻ എന്നതുകൊണ്ട വിശ്വാസത്തോടെ ഉള്ളവർ വിശ്വാസമുള്ള അബ്രഹാമിനോടു കൂടെ അനുഗ്രഹിക്കപ്പെടുന്നു.

൰ എന്തുകൊണ്ടെന്നാൽ ന്യായപ്രമാണത്തിന്റെ ക്രിയകളോടെ ഉള്ളവർ അത്രയും ശാപത്തിൽ ഉൾപ്പെട്ടിരിക്കുന്നു. അതെന്തുകൊണ്ടെന്നാൽ ന്യായപ്രമാണ പുസ്തകത്തിൽ എഴുതപ്പെട്ട കാൎയ്യങ്ങളെ ഒക്കെയും ചെയ്യാനായിട്ടു, അവയിൽ സ്ഥിരമായി നില്ക്കാത്തവൻ എല്ലാം ശപിക്കപ്പെട്ടവൻ ആകുന്നു എന്ന എഴുതപ്പെട്ടിരിക്കുന്നു.

൰൧ എന്നാൽ ന്യായപ്രമാണത്താൽ ഒരുത്തനും ദൈവത്തിന്റെ മുമ്പാകെ നീതികരിക്കപ്പെടുന്നില്ല എന്നുള്ളത സ്പഷ്ടമായിരിക്കുന്നു: എന്തെന്നാൽ നീതിമാൻ വിശ്വാസം കൊണ്ട ജീവിച്ചിരിക്കും.

൰൨ എന്നാൽ ന്യായപ്രമാണം വിശ്വാസത്തോടെ ഉള്ളതല്ല. അവയെ ചെയ്യുന്ന മനുഷ്യൻ അവയിൽ ജീവിച്ചിരിക്കും അത്രെ.

൰൩ ക്രിസ്തു നമുക്ക വേണ്ടി ഒരു ശാപമായി തീരുകകൊണ്ട, ന്യായപ്രമാണത്തിന്റെ ശാപത്തിൽനിന്ന നമ്മെ വീണ്ടെടുത്തിരിക്കുന്നു: എന്തുകൊണ്ടെന്നാൽ മരത്തിന്മെൽ തൂങ്ങുന്നവൻ എല്ലാം ശപിക്കപ്പെട്ടവൻ ആകുന്നു എന്ന എഴുതപ്പെട്ടിരിക്കുന്നു.

൰൪ അബ്രഹാമിന്റെ അനുഗ്രഹം പുറജാതികളുടെ മെൽ ക്രിസ്തു യെശു മൂലം വരുവാനായിട്ടും, നാം ആത്മാവിന്റെ വാഗ്ദത്തത്തെ വിശ്വാസം കൊണ്ട കൈക്കൊൾവാനായിട്ടും തന്നെ.

൰൫ സഹോദരന്മാരെ, ഞാൻ മനുഷ്യന്റെ മൎയ്യാദയായി പറയുന്നു; ഒരു മനുഷ്യന്റെ നിയമം അത്രെ ആകുന്നത എങ്കിലും, അത സ്ഥിരപ്പെട്ടപ്പൊയാൽ ഒരുത്തനും തള്ളിക്കളകയൊ, അതിനോടു കൂടെ കൂട്ടുകയൊ ചെയ്യുന്നില്ല.

൰൬ എന്നാൽ അബ്രഹാമിനും അവന്റെ സന്തതിക്കും വാഗ്ദത്തങ്ങൾ ചെയ്യപ്പെട്ടിരുന്നു സന്തതികൾക്കും, എന്ന അനെകത്തെ സംബന്ധിച്ചല്ല; നിന്റെ സന്തതിക്കും, എന്ന ഏകത്തെ സംബന്ധിച്ചത്രെ അവൻ പറയുന്നത, അത ക്രിസ്തു തന്നെ ആകുന്നു.

൰൭ എന്നാൽ ദൈവത്താൽ ക്രിസ്തുവിൽ മുമ്പെ സ്ഥിരമാക്കപ്പെട്ട നിയമത്തെ നാനൂററി മുപ്പത വർഷം കഴിഞ്ഞ ശെഷമുണ്ടായ ന്യായപ്രമാണത്തിന, വാഗ്ദത്തത്തെ നിഷ്ഫലമാക്കത്തക്കവണ്ണം, തള്ളിക്കളവാൻ കഴികയില്ല എന്നുള്ളതിനെ ഞാൻ പറയുന്നു.

൰൮ എന്തെന്നാൽ അവകാശം ന്യായപ്രമാണത്തിൽനിന്ന [ആകുന്നു] എങ്കിൽ, അത പിന്നെ വാഗ്ദത്തത്തിൽനിന്ന അല്ലല്ലൊ: എന്നാൽ ദൈവം അബ്രഹാമിന അതിനെ വാഗ്ദത്തത്താൽ കൊടുത്തു.

൰൯ ¶ അതുകൊണ്ട ന്യായപ്രമാണം എന്തിനായിട്ട [ആകുന്നു] അത വാഗ്ദത്തത്തെ ലഭിച്ച സന്തതി വരുവൊളത്തിന, അക്രമങ്ങളുടെ നിമിത്തം കൂട്ടപ്പെട്ടതും, ദൈവദൂതന്മാരാൽ ഒരു മദ്ധ്യസ്ഥന്റെ കയ്യിൽ കല്പിക്കപ്പെട്ടതും ആയിരുന്നു.

൨൰ എന്നാൽ ഒരു മദ്ധ്യസ്ഥൻ ഒരുത്തന്റെ [മദ്ധ്യസ്ഥൻ] അല്ല, എന്നാൽ ദൈവം ഒരുവൻ ആകുന്നു.

൨൰൧ അതുകൊണ്ട ന്യായപ്രമാണം ദൈവത്തിന്റെ വാഗ്ദത്തങ്ങൾക്ക വിരൊധമായുള്ളതൊ? അതല്ല: എന്തുകൊണ്ടെന്നാൽ ജീവനെ നൽകുവാൻ കഴിയുന്നത യുള്ളൊരു ന്യായപ്രമാണം കൊടുക്കപ്പെട്ടിരുന്നു എങ്കിൽ, നീതീകരണം ന്യായപ്രമാണത്താൽ ഉണ്ടാകുമായിരുന്നു നിശ്ചയം.

൨൰൨ എന്നാലും യെശു ക്രിസ്തുവിലുള്ള വിശ്വാസം മൂലമായി വാഗ്ദത്തം

വിശ്വസിക്കുന്നവൎക്കു നൽകപ്പെടെ
ണ്ടുന്നതിന, വെദവാക്യം സകലരെ
യും പാപത്തിൻ കീഴെ ഒന്നിച്ച അ
ടച്ചുകളഞ്ഞു.

൨൩ എന്നാൽ വിശ്വാസം വരുന്ന
തിന മുമ്പെ, നാം പിന്നെ വെളി
പ്പെടെണ്ടുന്ന വിശ്വാസത്തിന അ
ടെക്കപ്പെട്ടവരായി, ന്യായപ്രമാണ
ത്തിന കീഴിൽ കാക്കപ്പെട്ടിരുന്നു.

൨൪ എന്നതകൊണ്ട നാം വിശ്വാ
സത്താൽ നീതികരിക്കപ്പെടെണ്ടുന്ന
തിന, ന്യായപ്രമാണം നമ്മെ ക്രി
സ്തുവിന്റെ അടുക്കൽ [വഴി നടത്തു
വാൻ] നമ്മുടെ ഗുരുവായിരുന്നു

൨൫ എന്നാൽ വിശ്വാസം വന്നതി
ന്റെ ശെഷം, നാം പിന്നെ ഒരു
ഗുരുവിന്റെ കീഴിൽ ഇരിക്കുന്നില്ല.

൨൬ എന്തുകൊണ്ടെന്നാൽ നിങ്ങൾ
എല്ലാവരും ക്രിസ്തു യെശുവിലുള്ള വി
ശ്വാസം മൂലം ദൈവത്തിന്റെ മക്ക
ൾ ആകുന്നു.

൨൭ എന്തെന്നാൽ നിങ്ങളിൽ ക്രിസ്തു
വിങ്കലെക്ക ബപ്തിസ്മപ്പെട്ടവർ എല്ലാ
വരും ക്രിസ്തുവിനെ ധരിച്ചിരിക്കുന്നു.

൨൮ യെഹൂദനെന്നും ഗ്രെക്കനെ
ന്നും ഇല്ല, ദാസനെന്നും സ്വാതന്ത്ര്യ
ക്കാരനെന്നും ഇല്ല, ആണെന്നും പെ
ണ്ണെന്നും ഇല്ല: എന്തെന്നാൽ നിങ്ങ
ൾ എല്ലാവരും ക്രിസ്തു യെശുവിങ്കൽ
ഒന്നല്ലൊ ആകുന്നത.

൨൯ വിശെഷിച്ചും നിങ്ങൾ ക്രി
സ്തുവിനുള്ളവർ [ആകുന്നു] എങ്കിൽ,
അപ്പൊൾ നിങ്ങൾ അബ്രഹാമി
ന്റെ സന്തതിയും, വാഗ്ദത്തപ്രകാ
രം അവകാശികളും ആകുന്നു.

## ൪ അദ്ധ്യായം.

൧ ക്രിസ്തു വരുവൊളം നാം ന്യായ
പ്രമാണത്തിൻ കീഴായിരുന്നത.
എന്നാൽ ക്രിസ്തു നമ്മെ വിടുവിച്ചത.
൨൨ നാം സ്വതന്ത്ര്യക്കാരിയിൽ
അബ്രഹാമിന്റെ മക്കൾ എന്നത.

എന്നാൽ ഞാൻ പറയുന്നു, അവകാ
ശിയായവൻ സകലത്തിനും യജമാ
നനായിരുന്നാലും, ബാലനായിരി
ക്കുന്ന കാലത്തൊക്കെയും അവനും ഒ
രു അടിയാനും ഒട്ടും വ്യത്യാസമില്ല.

൨ പിതാവിനാൽ നിയമിക്കപ്പെട്ട
കാലത്തൊളം, അവൻ ആചാൎയ്യന്മാ
ൎക്കും വിചാരകാൎക്കും കീഴായി അത്രെ
ഇരിക്കുന്നു.

൩ അപ്രകാരം തന്നെ നാമും ബാ
ലന്മാരായിരുന്നപ്പൊൾ, ലൊകത്തി
ന്റെ ആദ്യപീഠികകളിൻ കീഴിൽ
അടിമപ്പെട്ടവരായിരുന്നു:

൪ എന്നാൽ കാലത്തിന്റെ നിവൃ
ത്തി വന്നപ്പൊൾ, ദൈവം ഒരു സ്ത്രീ
യിൽനിന്ന ഉണ്ടായവനായി, ന്യാ
യപ്രമാണത്തിൻ കീഴിൽ ഉണ്ടായ
വനായി തന്റെ പുത്രനായവനെ
നിയൊഗിച്ചയച്ചു

൫ അത നാം പുത്രസ്വീകാരത്തെ
പ്രാപിക്കെണ്ടുന്നതിന, ന്യായപ്രമാ
ണത്തിൻ കീഴിലുള്ളവരെ വീണ്ടു
കൊൾവാനായിട്ട ആകുന്നു.

൬ വിശെഷിച്ചും നിങ്ങൾ പുത്രന്മാ
രാകകൊണ്ട, അബ്ബാ, പിതാവെ, എന്ന
വിളിക്കുന്ന തന്റെ പുത്രന്റെ ആ
ത്മാവിനെ ദൈവം നിങ്ങളുടെ ഹൃ
ദയങ്ങളിലെക്ക നിയൊഗിച്ചയച്ചു.

൭ എന്നതകൊണ്ട നീ ഇനി അടി
യാനല്ല, പുത്രനത്രെ, പുത്രനെന്നാ
കിൽ, അപ്പൊൾ ക്രിസ്തു മൂലമായിട്ട
ദൈവത്തിന്റെ ഒരു അവകാശി
യു [ആകുന്നു]

൮ എന്നാലും അപ്പൊൾ, നിങ്ങൾ
ദൈവത്തെ അറിയാതെ ഇരുന്ന സ
മയത്ത, പ്രകൃതികൊണ്ട ദൈവങ്ങ
ളല്ലാത്തവരെ സെവിച്ചിരുന്നു.

൯ എന്നാൽ ഇപ്പൊൾ നിങ്ങൾ
ദൈവത്തെ അറിഞ്ഞ, വിശെഷാൽ
ദൈവത്താൽ അറിയപ്പെട്ടതിന്റെ
ശെഷം, ക്ഷീണവും ദാരിദ്ര്യവുമുള്ള
ആദ്യപാഠികകൾക്ക പിന്നെയും ന

വമായി അടിമപ്പെട്ടിരിപ്പാൻ മന
സ്സായി, നിങ്ങൾ പിന്നെയും അവ
യിലെക്ക തിരിയുന്നത എങ്ങിനെ?
൧൦ നിങ്ങൾ ദിവസങ്ങളെയും, മാ
സങ്ങളെയും, കാലങ്ങളെയും, വൎഷ
ങ്ങളെയും നൊക്കുന്നു.
൧൧ ഞാൻ നിങ്ങൾക്കായി വെറു
തെ അദ്ധ്വാനപ്പെട്ടിരിക്കുന്നു എന്ന
വെച്ച, ഞാൻ നിങ്ങളെ കുറിച്ച ശ
ങ്കിക്കുന്നു.
൧൨ സഹോദരന്മാരെ, ഞാൻ നി
ങ്ങളൊട അപെക്ഷിക്കുന്നു, എന്നെ
പൊലെ ആകുവിൻ: എന്തുകൊണ്ടെ
ന്നാൽ ഞാൻ നിങ്ങളെ പൊലെ[ ആ
കുന്നു:] നിങ്ങൾ എനിക്ക ഒന്നും അ
ന്യായമായിട്ട ചെയ്തിട്ടില്ല.
൧൩ ഞാൻ ജഡത്തിന്റെ അശ
ക്തിയാൽ നിങ്ങൾക്ക ആദിയിങ്കൽ
സുവിശെഷത്തെ അറിയിച്ചു എന്ന
നിങ്ങൾ അറിയുന്നുവല്ലൊ.
൧൪ എന്റെ ജഡത്തിലുള്ള എ
ന്റെ പരീക്ഷയെയും നിങ്ങൾ നി
ന്ദിച്ചതുമില്ല, വെറുത്തതുമില്ല: ദൈ
വത്തിന്റെ ഒരു ദൂതനെ പൊലെ,
ക്രിസ്തു യെശുവിനെ പൊലെ അ
ത്രെ, എന്നെ കൈക്കൊണ്ടത.
൧൫ അപ്പൊൾ നിങ്ങളുടെ ഭാഗ്യം
എത്രയായിരുന്നു? എന്തുകൊണ്ടെന്നാ
ൽ കഴിയുന്നതായിരുന്നു എങ്കിൽ, നി
ങ്ങൾ നിങ്ങളുടെ കണ്ണുകളെ ചൂഴ
ന്നെടുത്ത, എനിക്ക തരുമായിരുന്നു
എന്ന ഞാൻ നിങ്ങൾക്ക സാക്ഷിയാ
യിരിക്കുന്നു.
൧൬ ആകയാൽ ഞാൻ നിങ്ങളൊ
ട സത്യം പറയുന്നതകൊണ്ട, ഞാൻ
നിങ്ങൾക്ക ശത്രുവായി തീൎന്നുവൊ?
൧൭ അവർ നിങ്ങളെ ശുഷ്കാന്തി
പ്പെടുത്തുന്നത നന്നല്ല: നിങ്ങൾ അ
വരെ ശുഷ്കാന്തിപ്പെടുത്തെണ്ടുന്നതി
ന, അവർ നിങ്ങളെ പുറത്ത അ
ടച്ചുകളവാൻ അത്രെ ഇച്ശിക്കുന്നത.
൧൮ എന്നാൽ ഞാൻ നിങ്ങളൊട
കൂടിയിരിക്കുമ്പൊൾ മാത്രമല്ല, എ
പ്പൊഴും നല്ല കാൎയ്യത്തിൽ ശുഷ്കാന്തി
യൊടെ ഇരിക്കുന്നത നന്ന.
൧൯ എന്റെ കുഞ്ഞുങ്ങളെ, ക്രിസ്തു
നിങ്ങളിൽ സ്വരൂപപ്പെട്ടുവൊളത്തി
ന നിങ്ങൾക്കായിട്ട ഞാൻ ഇനിയും
ഗൎഭവെദനപ്പെടുന്നു.
൨൦ ഞാൻ ഇപ്പൊൾ നിങ്ങളുടെ
അടുക്കൽ ഇരിപ്പാനും, എന്റെ ശ
ബ്ദത്തെ മാറ്റിക്കൊൾവാനും ഇനി
ക്ക ആഗ്രഹമുണ്ട: എന്തുകൊണ്ടെന്നാ
ൽ ഞാൻ നിങ്ങൾക്കായിട്ട സംശയ
പ്പെട്ടിരിക്കുന്നു.
൨൧ ¶ ന്യായപ്രമാണത്തിൻ കീ
ഴിൽ ഇരിപ്പാൻ ഇച്ശിക്കുന്ന നിങ്ങൾ
ന്യായപ്രമാണത്തെ കെൾക്കുന്നില്ല
യൊ? എന്നൊട പറവിൻ.
൨൨ അതെന്തകൊണ്ടെന്നാൽ അബ്ര
ഹാമിന രണ്ട പുത്രന്മാർ ഉണ്ടായി
രുന്നു എന്ന എഴുതപ്പെട്ടിരിക്കുന്നു, അ
ടിമസ്ത്രീയിൽനിന്ന ഒരുത്തൻ, സ്വാ
തന്ത്ര്യമുള്ളവളിൽനിന്ന ഒരുത്തൻ.
൨൩ എന്നാൽ അടിമസ്ത്രീയിൽനി
ന്നുള്ളവൻ ജഡപ്രകാരം ജനിച്ചു;
സ്വാതന്ത്ര്യമുള്ളവളിൽ നിന്നുള്ളവൻ
വാഗ്ദത്തത്താൽ അത്രെ [ ഉണ്ടായത ]
൨൪ ഈ കാൎയ്യങ്ങൾ ഒരു സാദൃശ്യ
മാകുന്നു. എന്തെന്നാൽ ഇവർ ര
ണ്ട നിയമങ്ങളായവ ആകുന്നു; അ
ടിമയിലെക്ക ജനിപ്പിക്കുന്നതായ ശീ
നാപൎവതത്തിൽനിന്ന ഒന്ന, അത
ആഗാർ ആകുന്നു.
൨൫ എന്തെന്നാൽ ഈ ആഗാർ അ
റാബിയായിലുള്ള ശീനാ പൎവതം
ആകുന്നു, അത ഇപ്പൊൾ ഉള്ള യെ
റുശലമിന സമവുമാകുന്നു, അത ത
ന്റെ മക്കളൊട കൂടെ അടിമപ്പെട്ടു
മിരിക്കുന്നു.
൨൬ എന്നാൽ മെലായുള്ള യെറുശ
ലം സ്വാതന്ത്ര്യമുള്ളതാകുന്നു, അത ന
മ്മുടെ എല്ലാവരുടെയും മാതാവ ആ
കുന്നു.

൨൭ എന്തുകൊണ്ടെന്നാൽ പ്രസവിക്കാത്ത മച്ചി, സന്തൊഷിക്ക: പ്രസവ വെദനപ്പെടാത്തവളെ, ആൎത്ത, ശബ്ദിക്ക: അതെന്തുകൊണ്ടെന്നാൽ പാഴായവൾക്ക പുരുഷനുള്ളവളെക്കാളും എറ്റവും അധികം മക്കൾ ഉണ്ട എന്ന എഴുതപ്പെട്ടിരിക്കുന്നു.

൨൮ എന്നാൽ നാം, സഹൊദരന്മാരെ, ഇസ്സാക്കിനെ പൊലെ വാഗ്ദത്തത്തിന്റെ മക്കൾ ആകുന്നു.

൨൯ എന്നാൽ അന്ന ജഡപ്രകാരം ജനിച്ചവൻ ആത്മാവിൻ പ്രകാരം ജനിച്ചവനെ എതുപ്രകാരം പീഡിപ്പിച്ചുവൊ, അപ്രകാരം തന്നെ ഇപ്പൊളും ഉണ്ട.

൩൦ എന്നാലും വെദവാക്യം എന്ത പറയുന്നു? അടിമസ്ത്രീയെയും അവളുടെ പുത്രനെയും പുറത്താക്കി കളക: എന്തുകൊണ്ടെന്നാൽ അടിമസ്ത്രീയുടെ പുത്രൻ സ്വാതന്ത്ര്യമുള്ളവളുടെ പുത്രനൊട കൂടി അവകാശിയായിരിക്കയില്ല.

൩൧ ആയതുകൊണ്ട, സഹൊദരന്മാരെ, നാം അടിമസ്ത്രീയുടെ മക്കൾ അല്ല, സ്വാതന്ത്ര്യമുള്ളവളുടെ അത്രെ ആകുന്നത.

## ൫ അദ്ധ്യായം.

൧ അവൻ അവരെ അവരുടെ സ്വാതന്ത്ര്യത്തിൽ നില്പാനും.—൩ ചെലാകൎമ്മത്തെ അല്ല—൧൩ വിശെഷാൽ സ്നെഹത്തെ തന്നെ ആചരിപ്പാനും ഉത്സാഹിപ്പിക്കുന്നത.—൧൯ ജഡത്തിന്റെ പ്രവൃത്തികൾ. ൨൨ ആത്മാവിന്റെ ഫലങ്ങൾ.

ആയതുകൊണ്ട ക്രിസ്തു നമ്മെ സ്വാതന്ത്ര്യമാക്കിയ സ്വാതന്ത്ര്യത്തിൽ സ്ഥിരമായി നില്ക്കയും, പിന്നെയും അടിമയുടെ നുകത്തിങ്കലകപ്പെടാതെ ഇരിക്കയും ചെയ്വിൻ.

൨ കണ്ടാലും നിങ്ങൾ ചെലാ ചെയ്യപ്പെടുന്നു എങ്കിൽ, ക്രിസ്തു നിങ്ങൾക്ക ഒന്നും ഉപകരിപ്പിക്കയില്ല എന്ന പൌലുസായ ഞാൻ നിങ്ങളൊട പറയുന്നു.

൩ എന്നാൽ ചെല ചെയ്യപ്പെട്ടവനായ ഒരൊരുത്തനൊട അവനവൻ ന്യായപ്രമാണത്തെ മുഴുവനും ചെയ്യാൻ കടമുള്ളവനാകുന്നു എന്ന ഞാൻ പിന്നെയും സാക്ഷീകരിക്കുന്നു.

൪ നിങ്ങളിൽ ആരെങ്കിലും ന്യായപ്രമാണത്താൽ നീതികരിക്കപ്പെടുന്നു എങ്കിൽ, നിങ്ങൾക്ക ക്രിസ്തു നിഷ്ഫലമായി ചമയുന്നു; നിങ്ങൾ കൃപയിൽനിന്ന വിണിരിക്കുന്നു.

൫ എന്തെന്നാൽ നാം വിശ്വാസത്താൽ നീതിയുടെ ആശാബന്ധത്തിനായിട്ട ആത്മാവു മൂലം കാത്തിരിക്കുന്നു.

൬ എന്തുകൊണ്ടെന്നാൽ ക്രിസ്തുയെശുവിങ്കൽ ചെല എങ്കിലും, ചെലയില്ലായ്മ എങ്കിലും ഒന്നും ഫലിക്കുന്നില്ല, സ്നെഹത്താൽ വ്യാപരിക്കുന്ന വിശ്വാസം അത്രെ.

൭ നിങ്ങൾ നന്നായി ഓടി; സത്യത്തെ അനുസരിക്കാതെ ഇരിപ്പാൻ നിങ്ങളെ ആര വിരൊധിച്ചു?

൮ ഈ അനുസരണം നിങ്ങളെ വിളിച്ചവങ്കൽനിന്ന വരുന്നില്ല.

൯ അസാരം പുളിച്ച മാവ ക്രമ്പാരത്തെ മുഴുവനും പുളിപ്പിക്കുന്നു.

൧൦ നിങ്ങൾ മറ്റൊന്നും ചിന്തിക്കയില്ല എന്ന ഇനിക്ക കൎത്താവിനാൽ നിങ്ങളിൽ നിശ്ചയമുണ്ട: എന്നാൽ നിങ്ങളെ ചഞ്ചലപ്പെടുത്തുന്നവൻ താൻ ആരായാലും അവന്റെ ശിക്ഷ വിധിയെ ചുമക്കെണ്ടി വരും.

൧൧ വിശെഷിച്ച സഹൊദരന്മാരെ, ഞാൻ ഇനിയും ചെലയെ പ്രസംഗിക്കുന്നു എങ്കിൽ, ഞാൻ ഇനി എന്തിന പീഡയെ അനുഭവിക്കുന്നു? അപ്പൊൾ കുരിശിന്റെ വിരുദ്ധം ഒഴിഞ്ഞു പൊയി.

൧൨ നിങ്ങളെ കലഹിപ്പിക്കുന്നവർ

ഛെദിക്കപ്പെട്ടു പൊകെണമെന്നും എനിക്ക ആഗ്രഹിക്കാം.

൰൩ എന്തെന്നാൽ, സഹൊദരന്മാരെ, നിങ്ങൾ സ്വാതന്ത്ര്യത്തിലെക്ക വിളിക്കപ്പെട്ടവരാകുന്നു; ഒരം സ്വാതന്ത്ര്യത്തെ ജഡത്തിന കാരണമായിട്ട മാത്രം, പ്രയൊഗിക്കാതെ, സ്നെഹത്താൽ തമ്മിൽ തമ്മിൽ ശുശ്രൂഷ ചെയ്യുകൊൾവിൻ.

൰൪ എന്തെന്നാൽ നീ നിന്റെ അയല്ക്കാരനെ നിന്നെ പൊലെ തന്നെ സ്നെഹിക്കെണമെന്നുള്ള ഒരം ഒരു വാക്കിൽ ന്യായപ്രമാണം ഒക്കെയും നിവൃത്തിക്കപ്പെടുന്നു.

൰൫ നിങ്ങൾ തമ്മിൽ തമ്മിൽ കടിച്ചു, ഭക്ഷിച്ചുകളയുന്നു എന്നുവരികിൽ, ഒരുത്തനാൽ ഒരുത്തൻ സംഹരിക്കപ്പെടാതെ ഇരിപ്പാനായിട്ട സൂക്ഷിച്ചുകൊൾവിൻ.

൰൬ പിന്നെ ഞാൻ പറയുന്നു, ആത്മാവിൽ നടന്നുകൊൾവിൻ, എന്നാൽ നിങ്ങൾ ജഡത്തിന്റെ മൊഹത്തെ നിവൃത്തിക്കാതെ ഇരിക്കും.

൰൭ എന്തെന്നാൽ ജഡം ആത്മാവിന വിരൊധമായും, ആത്മാവ ജഡത്തിന വിരൊധമായും മൊഹിക്കുന്നു: ഇവ തമ്മിൽ തമ്മിൽ പ്രതിക്കൂലമുള്ളവയാകുന്നു: എന്നതകൊണ്ട നിങ്ങൾ ഇച്ശിക്കുന്ന കാൎയ്യങ്ങളെ ചെയ്യാതെ ഇരിക്കുന്നു.

൰൮ നിങ്ങൾ ആത്മാവിനാൽ നടത്തിക്കപ്പെട്ടവരാകുന്നു എങ്കിൽ, നിങ്ങൾ ന്യായപ്രമാണത്തിൻ കീഴുള്ളവരല്ല.

൰൯ എന്നാൽ ജഡത്തിന്റെ ക്രിയകൾ പ്രസിദ്ധങ്ങളാകുന്നു; അവ, വ്യഭിചാരം വെശ്യാദൊഷം, അശുദ്ധി, കാമവികാരം,

൨൰ വിഗ്രഹാരാധന, ക്ഷുദ്രം, പകകൾ, വിവാദങ്ങൾ, സ്പൎദ്ധകൾ, ക്രൊധങ്ങൾ, ശണ്ഠകൾ, [illegible], വെദവിപരീതങ്ങൾ,

൨൰൧ അസൂയകൾ, കലപാതകങ്ങൾ, മദ്യപാനങ്ങൾ, അതിഭക്ഷണങ്ങൾ, മറ്റും ഇപ്രകാരമുള്ളവയും ആകുന്നു: ഇപ്രകാരമുള്ള കാൎയ്യങ്ങളെ ചെയ്യുന്നവർ ദൈവത്തിന്റെ രാജ്യത്തെ അവകാശമായനുഭവിക്കയില്ല എന്ന ഞാൻ മുമ്പെ പറഞ്ഞത പൊലെ ഇപ്പൊഴും അവയെ കുറിച്ച നിങ്ങളൊട മുമ്പുകൂട്ടി പറയുന്നു.

൨൰൨ എന്നാൽ ആത്മാവിന്റെ ഫലം, സ്നെഹം, സന്തൊഷം, സമാധാനം, ദീൎഘശാന്തത, ദയ, നന്മ, വിശ്വാസം,

൨൰൩ സൌമ്യത, പരിപാകം, ഇവ ആകുന്നു: ഇപ്രകാരമുള്ളവെക്ക വിരൊധമായി ഒരു ന്യായപ്രമാണവുമില്ല.

൨൰൪ എന്നാൽ ക്രിസ്തുവിനുള്ളവർ ജഡത്തെ രാഗാദികളൊടും മൊഹങ്ങളൊടും കൂടെ കുരിശിൽ തറച്ചിരിക്കുന്നു.

൨൰൫ നാം ആത്മാവിൽ ജീവിക്കുന്നു എങ്കിൽ, ആത്മാവിൽ നടക്കയും ചെയ്യെണം.

൨൰൬ നാം തമ്മിൽ തമ്മിൽ കൊപപ്പിച്ചും, തമ്മിൽ തമ്മിൽ അസൂയപ്പെടുത്തിയും, വൃഥാ സ്തുതിയെ ആഗ്രഹിക്കുന്നവരാകരുത.

## ൬ അദ്ധ്യായം.

൧ അവർ തെറ്റിട്ടുള്ളൊരു സഹൊദരനൊട ശാന്തതയായി നടപ്പാനും,—൬ തങ്ങളുടെ ഉപദെഷ്ടാക്കന്മാൎക്ക ഔദാൎയ്യത്തെ ചെയ്യാനും, ൯ അവർ നന്മ ചെയ്യുന്നതിന മുഷിച്ചിലില്ലാതിരിപ്പാനും അവൻ ഇച്ശിക്കുന്നത.

സഹൊദരന്മാരെ, ഒരു മനുഷ്യൻ യാതൊരു അപരാധത്തിലും അകപ്പെടുന്നു എങ്കിൽ, ആത്മസംബന്ധമുള്ളവരായ നിങ്ങൾ ഇപ്രകാരമുള്ളവനെ സൌമ്യതയുള്ള ആത്മാവിൽ

യഥാസ്ഥാനപ്പെടുത്തി കൊൾവിൻ: നീയും പരീക്ഷിക്കപ്പെടാതെ ഇരിപ്പാൻ നിന്നെത്തന്നെ വിചാരിച്ചു നൊക്കികൊണ്ട ഇരിക്കെണം.

൨ തമ്മിൽ തമ്മിൽ ഭാരങ്ങളെ വഹിച്ചുകൊൾവിൻ, ഇപ്രകാരം ക്രിസ്തുവിന്റെ ന്യായപ്രമാണത്തെ നിവൃത്തിയാക്കുകയും ചെയ്വിൻ.

൩ എന്തെന്നാൽ ഒരുത്തൻ താൻ ഒന്നുമല്ലാതെ ഇരിക്കുമ്പൊൾ, താൻ തന്നെ ഇന്നതെന്ന നിരൂപിച്ചാൽ, അവൻ തന്നെ താൻ വഞ്ചിക്കുന്നു.

൪ എന്നാൽ ഒരൊരുത്തൻ തന്റെ തന്റെ സ്വന്ത പ്രവൃത്തിയെ ശൊധന ചെയ്യട്ടെ, അപ്പൊൾ അവന മറെറാരുത്തനിലല്ല, തന്നിൽ തന്നെ ആനന്ദമുണ്ടാകയും ചെയ്യും.

൫ എന്തെന്നാൽ ഒരൊരുത്തൻ അവനവന്റെ സ്വന്ത ഭാരത്തെ വഹിക്കും

൬ വചനത്തിൽ ഉപദെശിക്കപ്പെടുന്നവൻ ഉപദെശിക്കുന്നവന സകല നന്മകളിലും ഭാഗിച്ചുകൊടുക്കട്ടെ

൭ വഞ്ചിക്കപ്പെടരുത; ദൈവം പരിഹസിക്കപ്പെടുന്നില്ല: എന്തെന്നാൽ മനുഷ്യൻ എതിനെ എങ്കിലും വിതെച്ചാൽ, അതിനെ അവന കൊയ്യുകയും ചെയ്യും.

൮ എന്തകൊണ്ടെന്നാൽ തന്റെ ജഡത്തിന വിതെക്കുന്നവൻ ജഡത്തിൽനിന്ന നാശത്തെ കൊയ്യും: എന്നാൽ ആത്മാവിൽ വിതെക്കുന്നവൻ ആത്മാവിൽനിന്ന നിത്യജീവനെ കൊയ്യും.

൯ വിശെഷിച്ചും നാം നന്മ ചെയ്യുന്നതിൽ തളൎന്നപൊകാതെ ഇരിക്ക: എന്തെന്നാൽ നാം തളൎന്നപൊകുന്നില്ല എങ്കിൽ, നാം തൽസമയത്തിങ്കൽ കൊയ്യും.

൰ അതകൊണ്ട നമുക്ക സമയമുള്ളപ്പൊൾ നാം എല്ലാവൎക്കും, വിശെഷാൽ വിശ്വാസത്തിന്റെ ഭവനക്കാരായുള്ളവൎക്കും നന്മ ചെയ്ക.

൰൧ ഞാൻ എന്റെ കൈകൊണ്ടുതന്നെ എത്ര വലിയ എഴുത്ത നിങ്ങൾക്ക എഴുതിയിരിക്കുന്നു എന്ന നിങ്ങൾ കാണുന്നുവല്ലൊ

൰൨ എത്ര ജനങ്ങൾ ജഡത്തിൽ വെഷവിശെഷം കാട്ടുവാൻ ആഗ്രഹിക്കുന്നുവൊ, അവർ നിങ്ങളെ ചെല ചെയ്തു കൊൾവാൻ ശാസിക്കുന്നത, അവർ ക്രിസ്തുവിന്റെ കുരിശിന വെണ്ടി പീഡിക്കപ്പെടാതെ ഇരിപ്പാൻ മാത്രമാകുന്നു.

൰൩ എന്തെന്നാൽ ചെല ചെയ്യപ്പെട്ടവർ തന്നെയും ന്യായപ്രമാണത്തെ പ്രമാണിച്ച നടക്കുന്നില്ല: അവർ നിങ്ങളുടെ ജഡത്തിൽ പുകഴ്ച ചെയ്വാനായിട്ട നിങ്ങൾ ചെല എറ്റുകൊള്ളെണമെന്ന ആഗ്രഹിക്കുന്നതെയുള്ളു.

൰൪ എന്നാൽ നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ, ഞാൻ പുകഴ്ച ചെയ്വാൻ സംഗതി വരരുത, അവനാൽ ലൊകം ഇനിക്കും ഞാൻ ലൊകത്തിനും കുരിശിൽതറെക്കപ്പെട്ടിരിക്കുന്നു.

൰൫ എന്തുകൊണ്ടെന്നാൽ ക്രിസ്തുയെശുവിങ്കൽ ചെല എങ്കിലും, ചെലയില്ലായ്മ എങ്കിലും ഒന്നും ഫലിക്കുന്നില്ല, ഒരു പുതിയ സൃഷ്ടി മാത്രം.

൰൬ വിശെഷിച്ചും എത്ര ജനങ്ങൾ ഈ പ്രമാണത്തിൻ പ്രകാരം നടക്കുന്നുവൊ, അവരിലും ദൈവത്തിന്റെ ഇസ്രാഎലിലും സമാധാനവും കരുണയും ഉണ്ടായിരിക്കട്ടെ.

൰൭ ഇനിമെൽ ഒരുത്തനും ഇനിക്ക വരുത്തമുണ്ടാക്കരുത: എന്തെന്നാൽ ഞാൻ കൎത്താവായ യെശു ക്രിസ്തുവിന്റെ അടയാളങ്ങളെ എന്റെ ശരീരത്തിൽ വഹിച്ചിരിക്കുന്നു.

൰൮ സഹൊദരന്മാരെ, നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ കൃപ നിങ്ങളുടെ ആത്മാവിനൊടകൂടെ ഇരിക്കുമാറാകട്ടെ. ആമെൻ.

# അപ്പൊസ്തൊലനായ പൌലുസ എഫെസിയക്കാൎക്ക എഴുതിയ ലെഖനം.

## ൧ അദ്ധ്യായം.

൧ തിരഞ്ഞെടുപ്പിന്റെയും.—൫ പുത്രസ്വീകാരത്തിന്റെയും സംഗതി.—൰൩ അത മനുഷ്യന്റെ രക്ഷയുടെ ഉറവാകുന്നു എന്നുള്ളത.

ദൈവത്തിന്റെ ഹിതത്താൽ യെശു ക്രിസ്തുവിന്റെ ഒര അപ്പൊസ്തൊലനായ പൌലുസ എഫെസുസിലുള്ള പരിശുദ്ധന്മാൎക്കും ക്രിസ്തു യെശുവിങ്കൽ വിശ്വാസികളായവൎക്കും [എഴുതുന്നത.]

൨ നമ്മുടെ പിതാവായ ദൈവത്തിൽനിന്നും, കൎത്താവായ യെശു ക്രിസ്തുവിൽനിന്നും നിങ്ങൾക്ക കൃപയും സമാധാനവും ഉണ്ടാകട്ടെ.

൩ ആത്മസംബന്ധമുള്ള സകല അനുഗ്രഹത്തെ കൊണ്ടും സ്വൎഗ്ഗ കാൎയ്യങ്ങളിൽ ക്രിസ്തുവിൽ നമ്മെ അനുഗ്രഹിച്ചിരിക്കുന്ന ദൈവവും നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ പിതാവുമായവൻ സ്തുതിക്കപ്പെട്ടവനാകെണം.

൪ നാം ശുദ്ധിയുള്ളവരായും സ്നെഹത്തിൽ തന്റെ മുമ്പാകെ കുറവില്ലാത്തവരായും ഇരിക്കെണ്ടുന്നതിന, അവൻ ലൊകത്തിന്റെ അടിസ്ഥാനത്തിന മുമ്പെ നമ്മെ ഇവങ്കൽ തിരഞ്ഞെടുത്തിരിക്കുന്ന പ്രകാരം തന്നെ;

൫ നമ്മെ തനിക്കായിട്ട പുത്രസ്വീകാരത്തിന യെശു ക്രിസ്തു മൂലം, തന്റെ മനസ്സിന്റെ നല്ല ഇഷ്ടപ്രകാരം, മുൻ നിശ്ചയിച്ചിരിക്കുന്നത,

൬ തന്റെ കൃപയുടെ മഹത്വത്തിന്റെ യശസ്സിനാകുന്നു, ആയതിൽ അവൻ നമ്മെ പ്രിയനായവങ്കൽ ദയപ്പെടുത്തി.

൭ ഇവങ്കൽ നമുക്ക ഇവന്റെ രക്തം മൂലം പാപ മൊചനമാകുന്ന വീണ്ടെടുപ്പ, അവന്റെ കൃപയുടെ ധനപ്രകാരം, ഉണ്ട:

൮ ആയതിൽ അവൻ സകല ജ്ഞാനത്തൊടും വിവെകത്തൊടും നമ്മുടെ നെരെ പരിപൂൎണ്ണനായി.

൯ തന്റെ മനസ്സിന്റെ രഹസ്യത്തെ ഞങ്ങളൊട, തന്റെ ഉള്ളിൽ താൻ മുൻ നിശ്ചയിച്ചിട്ടുള്ള തന്റെ നല്ല ഇഷ്ടപ്രകാരം, അറിയിച്ചിരിക്കുന്നു:

൰ അത കാലങ്ങളുടെ പൂൎണ്ണതയുടെ വിചാരണയിങ്കൽ താൻ സ്വൎഗ്ഗത്തിലുള്ളവയെയും ഭൂമിയിലുള്ളവയെയും ഒക്കെയും ക്രിസ്തുവാകുന്ന ഇവങ്കൽ തന്നെ ഒന്നായിട്ട കൂട്ടി തീൎക്കെണ്ടുന്നതിന ആകുന്നു:

൰൧ തന്റെ മനസ്സിലെ ആലൊചന പൊലെ തന്നെ സകലത്തെയും പ്രവൃത്തിക്കുന്നവന്റെ നിൎണ്ണയ പ്രകാരം, നാം മുൻ നിയമിക്കപ്പെട്ടവരാകകൊണ്ട, ഇവങ്കലും നമുക്ക ഒര അവകാശം ലഭിച്ചിരിക്കുന്നത,

൰൨ ക്രിസ്തുവിൽ ആദ്യം ആശ്രയിച്ചിരുന്നവരായ ഞങ്ങൾ അവന്റെ മഹത്വത്തിന്റെ യശസ്സിനായിട്ട ആകെണ്ടുന്നതിന ആകുന്നു.

൰൩ ഇവങ്കൽ നിങ്ങളും, നിങ്ങളുടെ രക്ഷയുടെ സുവിശെഷമാകുന്ന സത്യവചനത്തെ കെട്ടശെഷം [ആശ്രയിച്ചിരിക്കുന്നു:] ഇവങ്കലും വിശ്വസിച്ചിട്ട, നിങ്ങൾ വാഗ്ദത്തത്തിന്റെ പരിശുദ്ധാത്മാവ കൊണ്ട മുദ്രയിടപ്പെട്ടു.

൰൪ ഇത സമ്പാദിക്കപ്പെട്ട അനുഭവത്തിന്റെ വീണ്ടെടുപ്പുവരെയും, നമ്മുടെ അവകാശത്തിന്റെ അച്ചാരം അവന്റെ മഹത്വത്തിന്റെ യ

ശസ്സിനായി ആകുന്നു.

൧൫ എന്നതകൊണ്ട ഞാനും കൎത്താവായ യെശു ക്രിസ്തുവിൽ നിങ്ങളുടെ വിശ്വാസത്തിന്റെയും ശുദ്ധമുള്ളവരിൽ എല്ലാവരിലും നിങ്ങൾക്കുള്ള സ്നെഹത്തിന്റെയും വസ്തുത കെട്ടതിന്റെ ശെഷം,

൧൬ നിങ്ങളെ എന്റെ പ്രാൎത്ഥനകളിൽ ഒൎമ്മ ചെയ്തുകൊണ്ട, നിങ്ങൾക്കു വെണ്ടി ഇടവിടാതെ സ്തൊത്രങ്ങളെ ചെയ്യുന്നു;

൧൭ അത നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ ദൈവമായി, മഹത്വത്തിന്റെ പിതാവായവൻ അവനെ അറിയുന്നതിൽ നിങ്ങൾക്കു ജ്ഞാനത്തിന്റെയും അറിയിപ്പിന്റെയും ആത്മാവിനെ തരെണമെന്നും,

൧൮ നിങ്ങളുടെ ബുദ്ധിയുടെ കണ്ണുകൾ പ്രകാശമാക്കപ്പെട്ടിട്ട, അവന്റെ വിളിയുടെ ആശാബന്ധം ഇന്നതാകുന്നു എന്നും, ശുദ്ധമുള്ളവരിൽ അവന്റെ അവകാശത്തിന്റെ മഹത്വത്തിന്റെ ധനം ഇന്നതാകുന്നു എന്നും,

൧൯ അവന്റെ ബലത്തിന്റെ ശക്തിയുടെ വ്യാപാര പ്രകാരം, വിശ്വസിക്കുന്നവരായ നമ്മുടെ നെരെ അവന്റെ ശക്തിയുടെ മഹാ വലിപ്പം ഇന്നതാകുന്നു എന്നും നിങ്ങൾ അറിയുമാറാകെണമെന്നും [ആകുന്നു.]

൨൦ ഇതിനെ അവൻ ക്രിസ്തുവിനെ മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീല്പിച്ചപ്പൊൾ, അവങ്കൽ നടത്തിക്കയും, അവനെ സ്വൎഗ്ഗസ്ഥലങ്ങളിൽ തന്റെ വലത്തുഭാഗത്തിങ്കൽ,

൨൧ സകല പ്രഭുത്വത്തിനും, അധികാരത്തിനും, ശക്തിക്കും, ആധിപത്യത്തിനും, ഈ ലൊകത്തിൽ മാത്രമല്ല, വരുവാനുള്ള ലൊകത്തിലും കൂടെ നാമപ്പെട്ടിരിക്കുന്ന എല്ലാ നാമത്തിനും തുലൊം മീതെ ഇരുത്തുകയും,

൨൨ സകലത്തെയും അവന്റെ പാദങ്ങളുടെ കീഴിൽ ആക്കുകയും, അവനെ സഭെക്കു സകലത്തിനും മീതെ ശിരസ്സായിരിപ്പാൻ കൊടുക്കയും ചെയ്തു.

൨൩ ഇത അവന്റെ ശരീരം സകലത്തിലും സകലത്തെയും പൂൎണ്ണതപ്പെടുത്തുന്നവന്റെ പൂൎണ്ണത തന്നെ ആകുന്നു.

## ൨ അദ്ധ്യായം.

൧ പ്രകൃതികൊണ്ട നാം ഇന്നതാകുന്നു എന്നും.— കൃപകൊണ്ട നാം ഇന്നതാകുന്നു എന്നും ഉള്ളത.— ൧൦ നല്ല പ്രവൃത്തികൾക്കായി നാം സൃഷ്ടിക്കപ്പെടുന്നത.

വിശെഷിച്ചും അക്രമങ്ങളിലും പാപങ്ങളിലും മരിച്ചവരായിരുന്ന നിങ്ങളെ [അവൻ ജീവിപ്പിച്ചിരിക്കുന്നു:]

൨ ഇവയിൽ നിങ്ങൾ കഴിഞ്ഞ കാലത്തിൽ ഈ പ്രപഞ്ച വഴിപ്രകാരവും, ഇപ്പൊൾ അനുസരണംകെട്ടുള്ള മക്കളിൽ വ്യാപരിക്കുന്ന ആത്മാവായ വായുവിന്റെ അധികാരമുള്ള പ്രഭുവിൻ പ്രകാരവും സഞ്ചരിച്ചിരുന്നു:

൩ അവരുടെ ഇടയിൽ ഞങ്ങൾ എല്ലാവരും കഴിഞ്ഞ കാലത്തിൽ നടന്ന, ഞങ്ങളുടെ ജഡത്തിന്റെ മൊഹങ്ങളിൽ ജഡത്തിന്റെയും മനസ്സിന്റെയും ഇച്ശകളെ സാധിച്ചുകൊണ്ട ഇരുന്നു: സ്വഭാവം കൊണ്ട മറ്റുള്ളവരെ പൊലെ തന്നെ കൊപത്തിന്റെ മക്കളും ആയിരുന്നു.

൪ എന്നാൽ കരുണയിൽ സമ്പന്നനാകുന്ന ദൈവം, താൻ നമ്മെ സ്നെഹിച്ചിരിക്കുന്ന തന്റെ മഹാ സ്നെഹം കൊണ്ട,

൫ നാം പാപങ്ങളിൽ മരിച്ചവ

രായിരിക്കുമ്പൊൾ തന്നെ, നമ്മെ ക്രിസ്തുവിനൊട കൂടെ ജീവിപ്പിക്കയും, (നിങ്ങൾ കൃപയാൽ രക്ഷിക്കപ്പെട്ടവരാകുന്നു;)
൬ നമ്മെ കൂടി എഴുനില്പിക്കയും, സ്വൎഗ്ഗസ്ഥലങ്ങളിൽ ക്രിസ്തു യെശുവിൽ കൂടി ഇരുത്തുകയും ചെയ്തിരിക്കുന്നു:
൭ അത വരുന്ന കാലങ്ങളിൽ അവൻ ക്രിസ്തു യെശുവിനാൽ നമ്മൊടുള്ള ദയയിൽ തന്റെ കൃപയുടെ മഹാ ധനത്തെ കാണിക്കെണ്ടുന്നതിന ആകുന്നു.
൮ എന്തകൊണ്ടെന്നാൽ കൃപകൊണ്ട വിശ്വാസം മൂലം നിങ്ങൾ രക്ഷിക്കപ്പെട്ടവരാകുന്നു; ഇതും നിങ്ങളിൽനിന്നുള്ളത അല്ല: ദൈവത്തിന്റെ ദാനം [ആകുന്നു.]
൯ യാതൊരുത്തനും ആത്മപ്രശംസ പറയാതെ ഇരിപ്പാനായിട്ട പ്രവൃത്തികൾ കൊണ്ട അല്ല.
൧൦ എന്തെന്നാൽ നാം ക്രിസ്തു യെശുവിൽ നല്ല പ്രവൃത്തികൾക്കായിട്ട സൃഷ്ടിക്കപ്പെട്ടവരായി, അവന്റെ കൃതിയാകുന്നു, അവയെ ദൈവം നാം അവയിൽ നടപ്പാനായിട്ട മുമ്പെ നിശ്ചയിച്ചിരിക്കുന്നു.
൧൧ ആയതകൊണ്ട നിങ്ങൾ മുമ്പെ ജഡത്തിൽ കൈകൊണ്ട ജഡത്തിൽ ചെയ്യപ്പെടുന്ന ചെല എന്ന പറയപ്പെട്ടതിനാൽ ചെലയില്ലായ്മ എന്ന പറയപ്പെടുന്ന പുറജാതിക്കാരായിരുന്നു എന്ന ഒൎത്തുകൊൾവിൻ;
൧൨ അക്കാലത്തിങ്കൽ നിങ്ങൾ ക്രിസ്തുവിനെ കൂടാതെയുള്ളവരായും, ഇസ്രാഎലിന്റെ രാജ്യാവകാശത്തിൽനിന്ന അന്യന്മാരായും, വാഗ്ദത്തത്തിന്റെ നിയമങ്ങളിൽനിന്ന ഇതരന്മാരായും, ആശാബന്ധമില്ലാത്തവരായും, ഭൂലൊകത്തിൽ ദൈവമില്ലാത്തവരായും ഇരുന്നു:
൧൩ എന്നാൽ ഇപ്പോൾ ക്രിസ്തു യെശുവിൽ മുമ്പെ ദൂരത്തായിരുന്ന നിങ്ങൾ ക്രിസ്തുവിന്റെ രക്തത്താൽ സമീപത്താക്കപ്പെട്ടിരിക്കുന്നു.
൧൪ എന്തകൊണ്ടെന്നാൽ അവൻ നമ്മുടെ സമാധാനം ആകുന്നു, അവൻ രണ്ടിനെയും ഒന്നാക്കി, [നമ്മുടെ മദ്ധ്യത്തിലെ] ഇടനിരയായുള്ള നടുച്ചുവരിനെ ഇടിച്ചു കളഞ്ഞു,
൧൫ നിയമങ്ങളൊട കൂടിയ കല്പനകളുടെ ന്യായപ്രമാണമെന്ന വൈരത്തെ തന്റെ ജഡത്തിൽ ഇല്ലായ്മ ചെയ്തുകൊണ്ട ഇരിക്കുന്നത, അവൻ സമാധാനത്തെ വരുത്തികൊണ്ട, തങ്കൽ തന്നെ രണ്ട കൊണ്ട ഒരു പുതിയ മനുഷ്യനെ നിൎമ്മിക്കെണ്ടുന്നതിനും;
൧൬ വൈരത്തെ അതിനാൽ നശിപ്പിച്ചിട്ട, കുരിശു മൂലം ഒരു ശരീരത്തിൽ താൻ രണ്ടിനെയും ദൈവത്തൊട യൊജ്യതപ്പെടുത്തെണ്ടുന്നതിനും ആകുന്നു:
൧൭ അവൻ വന്ന, ദൂരത്തായിരുന്ന നിങ്ങൾക്കും, സമീപത്തായിരുന്നവൎക്കും സമാധാനത്തെ പ്രസംഗിക്കയും ചെയ്തു.
൧൮ അത എന്തകൊണ്ടെന്നാൽ അവൻ മൂലമായി നമുക്ക ഇരിവൎക്കും ഒര ആത്മാവിനാൽ പിതാവിന്റെ അടുക്കൽ ഉ-പഗമനം ഉണ്ട.
൧൯ എന്നതകൊണ്ട ഇനി നിങ്ങൾ അന്യന്മാരും പരദെശികളും അല്ല. ശുദ്ധിമാന്മാരൊട കൂടെ എക നഗരക്കാരും, ദൈവത്തിന്റെ ഭവനക്കാരും അത്രെ ആകുന്നത:
൨൦ അപ്പൊസ്തൊലന്മാരുടെയും ദീൎഘദൎശിമാരുടെയും അടിസ്ഥാനത്തിന്മെൽ പണി ചെയ്യപ്പെട്ടവരും ആകുന്നു, പ്രധാനമായുള്ള മൂലക്കല്ല യെശു ക്രിസ്തു തന്നെ ആകുന്നു:
൨൧ അവനിൽ വീട അശെഷം ഒന്നിച്ച നന്നായി ആകൃതിപ്പെട്ടിട്ട,

കൎത്താവിൽ ഒരു ശുദ്ധ ദൈവാലയമായി വളരുന്നു:

൨൨ അവനിൽ നിങ്ങളും ആത്മാവിനാൽ ദൈവത്തിന്റെ വാസസ്ഥലത്തിന്നായികൊണ്ട ഒന്നിച്ച പണി ചെയ്യപ്പെട്ടുവരാകുന്നു.

## ൩ അദ്ധ്യായം.

പുറജാതികാർ രക്ഷിക്കപ്പെട്ടുമെന്ന മറവൊരുളായുള്ള രഹസ്യം.

൧ ഈ സംഗതിക്കായിട്ട അന്യജാതികാരാകുന്ന നിങ്ങൾക്ക വെണ്ടി പൌലുസായ ഞാൻ യെശു ക്രിസ്തുവിന്റെ ബദ്ധൻ [ആകുന്നു]

൨ നിങ്ങൾക്കായിട്ട ഇനിക്ക നൽകപ്പെട്ടിരിക്കുന്ന ദൈവകൃപയുടെ വിചാരണയെ നിങ്ങൾ കെട്ടിട്ടുണ്ടല്ലൊ;

൩ അത അവൻ അറിയിപ്പുകൊണ്ട എന്നെ ഈ രഹസ്യത്തെ ഗ്രഹിപ്പിച്ചിരിക്കുന്ന പ്രകാരമാകുന്നു; അപ്രകാരം ഞാൻ മുമ്പെ സംക്ഷെപമായി എഴുതീട്ടുണ്ട:

൪ അതകൊണ്ട നിങ്ങൾ വായിക്കുമ്പൊൾ ക്രിസ്തുവിന്റെ രഹസ്യത്തിൽ ഇനിക്കുള്ള അറിവിനെ നിങ്ങൾക്ക അറിയാം.

൫ ആയത ഇപ്പൊൾ ശുദ്ധിമാന്മാരായ അപ്പൊസ്തൊലന്മാരൊടും ദീൎഘദൎശിമാരൊടും ആത്മാവിനാൽ അറിയപ്പെട്ടിരിക്കുന്ന പ്രകാരം അന്യകാലങ്ങളിൽ മനുഷ്യപുത്രന്മാരൊട അറിയിക്കപ്പെട്ടിരുന്നില്ല.

൬ അത അന്യജാതിക്കാർ സുവിശെഷം മൂലം കൂട്ടവകാശികളും, ഒരു ശരീരത്തെ സംബന്ധിച്ചവരും, ക്രിസ്തുവിൽ അവന്റെ വാഗ്ദത്തത്തിന്റെ ഓഹരിക്കാരും ആയി ഭവിക്കുമെന്നുള്ളതാകുന്നു:

൭ അതിന്ന അവന്റെ ശക്തിയുടെ ബലമുള്ള വ്യാപാരത്താൽ ഇനിക്ക നൽകപ്പെട്ട ദൈവ കൃപയുടെ ദാനപ്രകാരം, ഞാൻ ഒരു ദൈവ ശുശ്രൂഷക്കാരനായി തീൎന്നു.

൮ ശുദ്ധിമാന്മാരിൽ എല്ലാവരിലും എറ്റവും ചെറിയവനിൽ ചെറിയവനാകുന്ന ഇനിക്ക ഈ കൃപ നൽകപ്പെട്ടിരിക്കുന്നത, ക്രിസ്തുവിന്റെ തെടാവതല്ലാത്തുള്ള ധനത്തെ ഞാൻ പുറജാതികളുടെ ഇടയിൽ പ്രസംഗിക്കെണ്ടുന്നതിനും,

൯ യെശു ക്രിസ്തുവിനെ കൊണ്ട സകലത്തെയും സൃഷ്ടിച്ചിരിക്കുന്ന ദൈവത്തിൽ ലൊകത്തിന്റെ ആരംഭം മുതൽ മറഞ്ഞിരുന്ന രഹസ്യത്തിന്റെ സംസൎഗ്ഗം ഇന്നതാകുന്നു എന്ന, സകല ജനങ്ങൾക്കും പ്രകാശിപ്പിക്കെണ്ടുന്നതിനും,

൰ സ്വൎഗ്ഗസ്ഥലങ്ങളിലുള്ള ആധിപത്യങ്ങൾക്കും അധികാരങ്ങൾക്കും ദൈവത്തിന്റെ ബഹുവിധമായുള്ള ജ്ഞാനം സഭയാൽ,

൰൧ അവൻ നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിൽ നിൎണ്ണയിച്ച നിത്യനിൎണ്ണയപ്രകാരം, ഇപ്പൊൾ അറിയപ്പെടുവാനായിട്ടും ആകുന്നു:

൰൨ അവനിൽ നമുക്ക ധൈൎയ്യവും ഉറപ്പൊട കൂടി ഉപഗമനവും അവനിലുള്ള വിശ്വാസം മൂലം ഉണ്ട.

൰൩ അതകൊണ്ട നിങ്ങൾക്ക വെണ്ടി ഇനിക്കുള്ള ഉപദ്രവങ്ങളിൽ നിങ്ങൾ ക്ഷീണിക്കരുത എന്ന ഞാൻ അപെക്ഷിക്കുന്നു, അത നിങ്ങളുടെ മഹത്വം ആകുന്നു.

൰൪ ഇതിന്റെ നിമിത്തമായിട്ട ഞാൻ സ്വൎഗ്ഗത്തിലും ഭൂമിയിലും ഉള്ള കുഡുംബം എല്ലാം നാമധെയപ്പെടുന്നതിന്ന കാരണഭൂതനായി,

൰൫ നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ പിതാവിങ്കലെക്ക എന്റെ മുഴങ്കാലുകളെ കുത്തുന്നു:

൰൬ നിങ്ങൾ അവന്റെ ആത്മാവിനാൽ അകത്തുള്ള മനുഷ്യനിൽ ശക്തിയൊടെ ബലപ്പെടുവാനായിട്ട, അവൻ തന്റെ മഹത്വത്തിന്റെ

ധനപ്രകാരം നിങ്ങൾക്ക കൃപ നൽകെണമെന്നും,

൧൭ ക്രിസ്തു വിശ്വാസത്താൽ നിങ്ങളുടെ ഹൃദയങ്ങളിൽ വസിക്കമാറാകെണമെന്നും, നിങ്ങൾ സ്നെഹത്തിൽ വെർ ഊന്നുകയും ഉറെക്കപ്പെടുകയും ചെയ്തു,

൧൮ വീതിയും, നീളവും ആഴവും, ഉയരവും ഇന്നിന്നതാകുന്നു എന്ന സകല ശുദ്ധിമാന്മാരൊടും കൂടി ഗ്രഹിപ്പാനായിട്ടും,

൧൯ അറിവിനെ കവിയുന്നതായി ക്രിസ്തുവിനുള്ള സ്നെഹത്തെ അറിവാനായിട്ടും പ്രാപ്തന്മാരാകെണമെന്നും, നിങ്ങൾ ദൈവത്തിന്റെ സകല പൂൎണ്ണതയാലും പൂൎണ്ണതപ്പെടെണമെന്നും ആകുന്നു.

൨൦ എന്നാൽ നാം യാചിക്കയും നിരൂപിക്കയും ചെയ്യുന്നതിൽ എല്ലാം എത്രയും മഹാ പരിപൂൎണ്ണമായി ചെയ്വാൻ നമ്മിൽ വ്യാപരിക്കുന്ന ശക്തിപ്രകാരം പ്രാപ്തനായുള്ളവന,

൨൧ സഭയിൽ കാലാവസാനം കൂടാതെ എന്നെന്നെക്കും ക്രിസ്തു യെശു മൂലമായിട്ട അവന മഹത്വം ഉണ്ടാകെണമെ. ആമെൻ.

## ൪ അദ്ധ്യായം.

൧ അവൻ ഐക്യതെക്ക ബുദ്ധി ചൊല്ലുന്നത.—൭ മനുഷ്യൎക്ക ഒരൊരൊ ദാനങ്ങൾ ഉണ്ടാകുന്നത ഇന്നതിന്നത എന്നുള്ളത —൨൦ പഴയ മനുഷ്യൻ അസത്യത്തൊടും വഷളായുള്ള സംസാരത്തൊടും കൂടി ഉപെക്ഷിക്കപ്പെടെണ്ടുന്നത ആകുന്നു എന്നുള്ളത

അതകൊണ്ട കൎത്താവിൽ ബദ്ധനായ ഞാൻ നിങ്ങൾ വിളിക്കപ്പെട്ടിരിക്കുന്ന വിളിക്ക യൊഗ്യമായിട്ടു,

൨ സകല മനൊവിനയത്തൊടും, സൌമ്യതയൊടും, ദീൎഘശാന്തതയൊടും, തമ്മിൽ തമ്മിൽ സ്നെഹത്തിൽ ക്ഷമിച്ചുകൊണ്ടും,

൩ സമാധാന ബന്ധത്തിൽ ആത്മാവിന്റെ ഐക്യതയെ കാത്തുകൊൾവാൻ ശ്രമിച്ചുകൊണ്ടും നടക്കെണമെന്ന ഞാൻ നിങ്ങളൊട അപെക്ഷിക്കുന്നു.

൪ നിങ്ങളുടെ വിളിയുടെ എക മായുള്ള ആശയിൽ നിങ്ങൾ വിളിക്കപ്പെട്ടിരിക്കുന്ന പ്രകാരം തന്നെ, ഒരു ശരീരവും, ഒരു ആത്മാവും [ഉണ്ട:]

൫ ഒരു കൎത്താവും, ഒരു വിശ്വാസവും, ഒരു ബപ്തിസ്മയും,

൬ എല്ലാവൎക്കും ഒരു ദൈവവും പിതാവും [ഉണ്ട,] അവൻ എല്ലാററിനും മീതെയും; എല്ലാവരെക്കൊണ്ടും, നിങ്ങളിൽ എല്ലാവരിലും ഉള്ളവനാകുന്നു.

൭ ¶ എന്നാൽ നമ്മിൽ ഒരൊരുത്തന ക്രിസ്തുവിന്റെ വരത്തിന്റെ പരിമാണപ്രകാരം കൃപ നൽകപ്പെട്ടിരിക്കുന്നു.

൮ അതകൊണ്ട അവൻ പറയുന്നു, അവൻ ഉയരത്തിലെക്ക കരെറിപ്പൊയപ്പൊൾ, അവൻ അടിമപ്പാടിനെ അടിമയാക്കി കളകയും, മനുഷ്യൎക്ക വരങ്ങളെ കൊടുക്കയും ചെയ്തു:

൯ (എന്നാൽ അവൻ കരെറിപ്പൊയി എന്നുള്ളത അവൻ മുമ്പിൽ ഭൂമിയിൽ എററവും താണ പ്രദെശങ്ങളിലെക്ക ഇറങ്ങി എന്നുള്ളത അല്ലാതെ എന്താകുന്നു?

൧൦ ഇറങ്ങിയവൻ സകലത്തെയും പൂൎണ്ണമാക്കുവാനായി മെൽ ലൊകങ്ങൾക്ക ഒക്കെയും മീതെ ദൂരെ കരെറിപ്പൊകയും കൂടി ചെയ്യുവൻ തന്നെ ആകുന്നു.)

൧൧ വിശെഷിച്ചും അവൻ ചിലരെ, അപ്പൊസ്തൊലന്മാരായിട്ടും; ചിലരെ, ദീൎഘദൎശിമാരായിട്ടും; ചിലരെ, എവൻഗെലിസ്തന്മാരായിട്ടും; ചിലരെ, ഇടയന്മാരായിട്ടും, ഉപദെ

ഷ്ടാക്കന്മാരായിട്ടും തന്നു:

൧൨ അത ശുശ്രൂഷയുടെ പ്രവൃത്തിക്കായിട്ടു, ക്രിസ്തുവിന്റെ ശരീരത്തിന്റെ സ്ഥിരീകരണത്തിനായിട്ടു, ശുദ്ധിമാന്മാരുടെ പൂർത്തീകരണത്തിന വെണ്ടി,

൧൩ വിശ്വാസത്തിന്റെയും ദൈവ പുത്രന്റെ ജ്ഞാനത്തിന്റെയും ഐക്യതയിൽ നാം എല്ലാവരും ക്രിസ്തുവിന്റെ പൂർണ്ണതയുടെ വളൎച്ചയുടെ പരിമാണത്തിലെക്ക, ഒരു പൂർണ്ണ മനുഷ്യനിലെക്ക, എത്തുവൊളത്തിന ആകുന്നു.

൧൪ നാം ഇനി മെലാൽ മനുഷ്യരുടെ കൃത്രിമം കൊണ്ടും, അവര വഞ്ചിപ്പാൻ ഉപായം ചെയ്യുന്ന തന്ത്രം കൊണ്ടും, ഒരൊരൊ ഉപദെശ കാററിനാൽ അങ്ങും ഇങ്ങും അലഞ്ഞു വലയുന്ന പൈതങ്ങളാകാതെ,

൧൫ സ്നെഹത്തൊടെ സത്യം സംസാരിച്ചുകൊണ്ടു, തലയാകുന്ന ക്രിസ്തു എന്നവനിലെക്ക സകലത്തിലും വളരെണ്ടുന്നതിന ആകുന്നു:

൧൬ അവനിൽ നിന്ന യൊഗ്യമായി ഒന്നിച്ച കൂടുകയും, ഓരൊരൊ സന്ധികൾ ഓരൊരൊ ഭാഗത്തിന്റെ പരിമാണത്തിലുള്ള വ്യാപാര ശക്തി പ്രകാരം ഉപകരിക്കുന്നതിനാൽ യൊജ്യതപ്പെടുകയും ചെയ്യുന്ന ശരീരം മുഴുവനും സ്നെഹത്തിൽ തന്റെ ഉറപ്പിനായിട്ടു തന്നെ ശരീരവൎദ്ധനം വരുത്തുന്നു.

൧൭ ¶ അതുകൊണ്ട ഞാൻ ഇതിനെ പറകയും, മററുള്ള പുറജാതിക്കാർ തങ്ങളുടെ മനസ്സിലെ മായയിൽ നടക്കുന്നത പൊലെ, ഇനി നിങ്ങൾ നടക്കരുത എന്ന കൎത്താവിൽ സാക്ഷിപ്പെടുത്തുകയും ചെയ്യുന്നു.

൧൮ അവർ ബുദ്ധിയിൽ അന്ധകാരപ്പെട്ടവരായി, അവരുടെ ഹൃദയത്തിലെ അന്ധത ഹെതുവായി, അവരിൽ ഉള്ള അറിയായ്മ മൂലം ദൈവത്തിന്റെ ജീവങ്കൽനിന്ന അന്യന്മാരായി;

൧൯ അവർ സ്മരണമില്ലാത്തവരായിരുന്ന, സകല മലിനതയെയും അത്യാഗ്രഹത്തൊട കൂടെ പ്രവൃത്തിപ്പാൻ കാമത്തിലെക്ക തങ്ങളെ തന്നെ എല്പിച്ചിരിക്കുന്നു.

൨൦ എന്നാൽ നിങ്ങൾ ഇപ്രകാരം ക്രിസ്തുവിനെ ഗ്രഹിച്ചിട്ടില്ല.

൨൧ നിങ്ങൾ അവനിൽനിന്ന കെൾക്കയും, യെശുവിലുള്ള സത്യപ്രകാരം അവനാൽ ഉപദെശിക്കപ്പെടുകയും ചെയ്തുവല്ലൊ:

൨൨ വഞ്ചനയുള്ള മൊഹങ്ങളിൻ പ്രകാരം വഷളത്വമുള്ള പഴയ മനുഷ്യനെ മുമ്പിലത്തെ സംസാരം സംബന്ധിച്ച, ഉപെക്ഷിപ്പാനായിട്ടും,

൨൩ നിങ്ങളുടെ മനസ്സിലെ, ആത്മാവിൽ പുതുതാക്കപ്പെടുവാനായിട്ടും,

൨൪ ദൈവത്തിൻ പ്രകാരം നീതയിലും, സത്യത്തിന്റെ വിശുദ്ധിയിലും, സൃഷ്ടിക്കപ്പെട്ടിരിക്കുന്ന പുതിയ മനുഷ്യനെ ധരിച്ചുകൊൾവാനായിട്ടും ആകുന്നു.

൨൫ ¶ ആയതകൊണ്ട ഭൊഷ്കിനെ നീക്കികളഞ്ഞ, ഒരൊരുത്തൻ തന്റെ തന്റെ അയല്ക്കാരനൊട സത്യം പറവിൻ: എന്തെന്നാൽ നാം തമ്മിൽ തമ്മിൽ അവയവങ്ങൾ ആകുന്നു.

൨൬ കൊപപ്പെടുവിൻ, പാപം ചെയ്കയുമരുത: സൂൎയ്യൻ നിങ്ങളുടെ കൊപത്തിന്മെൽ അസ്തമിക്കരുത.

൨൭ പിശാചിന സ്ഥലം കൊടുക്കയുമരുത.

൨൮ മൊഷ്ടിച്ചവൻ ഇനി മെൽ മൊഷ്ടിക്കരുത: എന്നാൽ വിശെഷാൽ അവൻ ആവശ്യമുള്ളവന ഭാഗിച്ചു കൊടുപ്പാൻ തനിക്ക ഉണ്ടാകെണ്ടുന്നതിന, തന്റെ കൈകളെക്കൊ

ണ്ട നല്ലതിനെ പ്രവൃത്തിച്ചു, അദ്ധ്വാനപ്പെടെണം.

൨൯ കെൾക്കുന്നവർക്ക കൃപയെ ഉണ്ടാക്കുവാനായിട്ട ഉപകാരമുള്ള ഉറപ്പിനായി നല്ല വാക്കായുള്ളത അല്ലാതെ, വഷളായുള്ള ഒരു വാക്കും നിങ്ങളുടെ വായിൽനിന്ന പുറപ്പെടരുത.

൩൦ നിങ്ങൾ വീണ്ടെടുപ്പിന്റെ ദിവസത്തിലെക്ക മുദ്രയിടപ്പെട്ടതിന മൂലമായി ദൈവത്തിന്റെ പരിശുദ്ധാത്മാവിനെ ദുഃഖിപ്പിക്കയും അരുത.

൩൧ സകല കൈപ്പും, ക്രോധവും, കോപവും, കലമ്പലും, ദൂഷണവും, സകല ദുഷ്ടതയോടും കൂടെ നിങ്ങളിൽനിന്ന ഒഴിഞ്ഞുപോകട്ടെ:

൩൨ വിശെഷിച്ചും നിങ്ങൾ തമ്മിൽ തമ്മിൽ ദയയുള്ളവരായി, മനസ്സലിവുള്ളവരായി, ദൈവം ക്രിസ്തുവിന്റെ നിമിത്തം നിങ്ങളൊട ക്ഷമിച്ചതുപോലെ തമ്മിൽ തമ്മിൽ ക്ഷമിക്കുന്നവരായി ഇരിപ്പിൻ.

## ൫ അദ്ധ്യായം.

൧ അവൻ ധർമ്മം ചെയ്യാനും.—൩ വെശ്യാദൊഷത്തിൽനിന്ന ഒട്ടി കൊൾവാനും ബുദ്ധി ചൊല്ലുന്നത.—൨൨ ഭാര്യമാരുടെയും ൨൫ ഭർത്താക്കന്മാരുടെയും മുറകൾ.

൧ അതകൊണ്ട നിങ്ങൾ പ്രിയമുള്ള പൈതങ്ങൾ എന്നപോലെ ദൈവത്തിന്റെ പിന്നാലെ ചെല്ലുന്നവരാകുവിൻ.

൨ വിശെഷിച്ചും ക്രിസ്തു നമ്മെ സ്നെഹിക്കയും, ഒരു സുഗന്ധ വാസനെക്കു നമുക്ക വെണ്ടി തന്നെത്താൻ ദൈവത്തിന ഒരു കാഴ്ചയായിട്ടും ബലിയായിട്ടും ഏല്പിക്കയും ചെയ്തതുപോലെ തന്നെ, നിങ്ങളും സ്നെഹത്തിൽ നടന്നുകൊൾവിൻ.

൩ എന്നാൽ ശുദ്ധമുള്ളവർക്ക യോഗ്യമാകുന്ന പ്രകാരം വെശ്യാദോഷവും, സകല അശുദ്ധിയും ആകട്ടെ, അത്യാഗ്രഹം ആകട്ടെ, നിങ്ങളുടെ ഇടയിൽ ഒരിക്കലും പെർപ്പെടരുത:

൪ മലിനതയും അരുത, മൂഢസംസാരവും അരുത, പരിഹാസവും അരുത; ഇവ യോഗ്യമല്ലാത്ത കാര്യങ്ങളാകുന്നു: സ്തോത്രം മാത്രമെ ആവു.

൫ എന്തുകൊണ്ടെന്നാൽ യാതൊരു പരസ്ത്രീ സംഗക്കാരനെങ്കിലും, അശുദ്ധമുള്ളവനെങ്കിലും, വിഗ്രഹാരാധനക്കാരനാകുന്ന അത്യാഗ്രഹിക്ക എങ്കിലും, ക്രിസ്തുവിന്റെയും ദൈവത്തിന്റെയും രാജ്യത്തിൽ ഒര അവകാശവുമില്ല എന്നുള്ളതിനെ നിങ്ങൾ അറിഞ്ഞിരിക്കുന്നു

൬ ഒരുത്തനും നിങ്ങളെ വ്യർത്ഥമായുള്ള വാക്കുകളെക്കൊണ്ട വഞ്ചിക്കരുത: എന്തെന്നാൽ ഈ കാര്യങ്ങളുടെ നിമിത്തമായിട്ട ദൈവത്തിന്റെ കോപം അനുസരണക്കെടിന്റെ മക്കളുടെ മെൽ വരുന്നു.

൭ അതകൊണ്ട നിങ്ങൾ അവരൊട കൂടെ ഓഹരിക്കാരാകരുത.

൮ എന്തുകൊണ്ടെന്നാൽ നിങ്ങൾ മുൻകാലത്തിൽ അന്ധകാരമായിരുന്നു, എന്നാൽ ഇപ്പൊൾ നിങ്ങൾ കർത്താവിൽ പ്രകാശമാകുന്നു: പ്രകാശത്തിന്റെ മക്കൾ എന്ന പൊലെ നടന്നുകൊണ്ട,

൯ (എന്തെന്നാൽ ആത്മാവിന്റെ ഫലം സകല നന്മയിലും നീതിയിലും സത്യത്തിലും ആകുന്നു;)

൧൦ കർത്താവിന ഇഷ്ടമായിട്ടുള്ളത എന്ത എന്ന നിങ്ങൾ പരീക്ഷിച്ചുനൊക്കിക്കൊണ്ടിരിപ്പിൻ.

൧൧ അന്ധകാരത്തിന്റെ നിഷ്ഫലമായുള്ള ക്രിയകളൊട കൂടെ അന്യോന്യതയുള്ളവരാകരുത, അവയെ വിശെഷാൽ ശാസിക്ക മാത്രം ചെയ്വിൻ.

൧൨ എന്തെന്നാൽ അവരാൽ രഹസ്യമായിട്ട ചെയ്യപ്പെടുന്ന കാൎയ്യങ്ങളെ പറവാൻ പോലും ലജ്ജയായിരിക്കുന്നു.

൧൩ എന്നാൽ ശാസിക്കപ്പെടുന്ന കാൎയ്യങ്ങൾ ഒക്കെയും വെളിച്ചത്താൽ പ്രകാശിപ്പിക്കപ്പെട്ടും: എന്തെന്നാൽ പ്രകാശിപ്പിക്കുന്നതൊക്കെയും വെളിച്ചം ആകുന്നു.

൧൪ ആയതകൊണ്ട അവൻ പറയുന്നു. ഉറങ്ങുന്നനീ ഉണൎന്ന, മരിച്ചവരിൽനിന്ന എഴുനീല്ക്ക, എന്നാൽ ക്രിസ്തു നിനക്ക പ്രകാശം തരും.

൧൫ അതകൊണ്ട സൂക്ഷ്മത്തൊടെ നടപ്പാൻ നൊക്കുവിൻ, ഭോഷന്മാർ എന്ന പൊലെ അല്ല, ബുദ്ധിമാന്മാർ എന്ന പൊലെ അത്രെ,

൧൬ നാളുകൾ ദൊഷമുള്ളവയാക കൊണ്ട, കാലത്തെ വീണ്ടുകൊണ്ടിരിപ്പിൻ.

൧൭ ആയതകൊണ്ട നിങ്ങൾ ബുദ്ധിയില്ലാത്തവരാകാതെ, കൎത്താവിന്റെ ഇഷ്ടം ഇന്നപ്രകാരമെന്ന തിരിച്ചറിയുന്നവരാകുവിൻ.

൧൮ വിശെഷിച്ചും അതിനികൃതമുള്ള മധുവിനാൽ മദപ്പെടരുത: എന്നാലും ആത്മാവിനാൽ പൂൎണ്ണതപ്പെട്ട,

൧൯ സംകീൎത്തനങ്ങളൊടും കീൎത്തനങ്ങളൊടും ജ്ഞാനപ്പാട്ടുകളൊടും, തമ്മിൽ തമ്മിൽ സംസാരിക്കുന്നവരായി, നിങ്ങളുടെ ഹൃദയത്തിൽ കൎത്താവിലെക്ക പാടി, സംകീൎത്തനം ചെയ്യുന്നവരായി;

൨൦ ദൈവവും പിതാവുമായവന നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ നാമത്തിൽ എല്ലാപ്പൊഴും സകലത്തിനും വെണ്ടി സ്തൊത്രം ചെയ്യുന്നവരായി;

൨൧ ദൈവ ഭയത്തൊടെ തമ്മിൽ തമ്മിൽ അനുസരിക്കുന്നവരായി ഇരിപ്പിൻ.

൨൨ ഭാൎയ്യമാരെ, കൎത്താവിനൊട എന്ന പൊലെ, നിങ്ങളുടെ സ്വന്ത ഭൎത്താക്കന്മാരൊട അനുസരിച്ചിരിപ്പിൻ.

൨൩ എന്തകൊണ്ടെന്നാൽ ക്രിസ്തു സഭെക്ക തലയായിരിക്കുന്നത പൊലെ, ഭൎത്താവ ഭാൎയ്യെക്ക തലയായിരിക്കുന്നു: അവൻ ശരീരത്തിന്റെ രക്ഷിതാവും ആകുന്നു.

൨൪ എന്നാൽ സഭ എതപ്രകാരം ക്രിസ്തുവിനൊട അനുസരിച്ചിരിക്കുന്നുവൊ, അപ്രകാരം ഭാൎയ്യമാരും തങ്ങളുടെ ഭൎത്താക്കന്മാരൊട സകലത്തിലും അനുസരിച്ചിരിക്കെണം.

൨൫ ഭൎത്താക്കന്മാരെ, നിങ്ങളുടെ ഭാൎയ്യമാരെ സ്നെഹിപ്പിൻ, ക്രിസ്തുവും സഭയെ സ്നെഹിക്കയും, അതിന വെണ്ടി തന്നെത്തന്നെ എല്പിച്ചുകൊടുക്കയും ചെയ്തതപൊലെ തന്നെ:

൨൬ താൻ അതിനെ ശുദ്ധമാക്കി, വചനത്താൽ ജലസ്നാനം കൊണ്ട വെടിപ്പാക്കെണ്ടുന്നതിനും,

൨൭ മലിനത എങ്കിലും, ചുളുക്കം എങ്കിലും, ഇപ്രകാരമുള്ളതിൽ യാതൊന്നെങ്കിലും ഇല്ലാതെ, അത ശുദ്ധമുള്ളതും കറയില്ലാത്തതുമായിരിപ്പാനായിട്ട, അതിനെ തനിക്ക മഹത്വമുള്ളൊരു സഭയാക്കി നിൎത്തികൊള്ളെണ്ടുന്നതിനും ആകുന്നു.

൨൮ അപ്രകാരം പുരുഷന്മാർ തങ്ങളുടെ ഭാൎയ്യമാരെ തങ്ങളുടെ ശരീരങ്ങളെ പൊലെ സ്നെഹിക്കെണ്ടുന്നവരാകുന്നു. തന്റെ ഭാൎയ്യയെ സ്നെഹിക്കുന്നവൻ തന്നെത്തന്നെ സ്നെഹിക്കുന്നു.

൨൯ എന്തെന്നാൽ ഒരുത്തനും ഒരിക്കലും തന്റെ ജഡത്തെ ദ്വെഷിച്ചിട്ടില്ല: കൎത്താവ സഭെക്ക ചെയ്യുന്നതപൊലെ തന്നെ അതിനെ പൊറവിപ്പൊഷിക്ക അത്രെ ചെയ്യുന്നത:

൩൦ നാം അവന്റെ ജഡത്തൊടും അവന്റെ അസ്ഥികളൊടും കൂടെ അവന്റെ ശരീരത്തിന്റെ അ

വയവങ്ങളല്ലൊ ആകുന്നത.

൩൧ ഇതിനായിട്ട മനുഷ്യൻ ത
ന്റെ പിതാവിനെയും മാതാവിനെ
യും വിട്ട പിരിഞ്ഞ, തന്റെ ഭാൎയ്യ
യൊട കൂടെ ചെൎന്നിരിക്കയും, അവ
രിരുവരും ഒരു ജഡമായ്പരികയും
ചെയ്യും.

൩൨ ഇത ഒരു വലിയ രഹസ്യം
ആകുന്നു: ഞാൻ ക്രിസ്തുവിനെയും സ
ഭയെയും സംബന്ധിച്ചത്രെ പറയു
ന്നത.

൩൩ എന്നാലും നിങ്ങളിൽ പ്രത്യെ
കം ഒരൊരുത്തൻ അവനവന്റെ
ഭാൎയ്യയെ തന്നെ പൊലെ തന്നെ
സ്നെഹിക്കണം; ഭാൎയ്യയും തന്റെ ഭ
ൎത്താവിനെ ഭയപ്പെട്ടിരിപ്പാനായി
ട്ട [നൊക്കട്ടെ.]

## ൬ അദ്ധ്യായം.

൧ മക്കളുടെയും.—൪ പിതാക്കന്മാരു
ടെയും,—൫ ഭൃത്യന്മാരുടെയും.—
൯ യജമാനന്മാരുടെയും മുറ.—
൧൦ നമ്മുടെ ജീവൻ യുദ്ധത്തിലെ
സെവകാവൃത്തിയാകുന്നു എന്നുള്ള
ത.—൧൩ ക്രിസ്തിയാനിക്കാരന്റെ
ആയുധവൎഗ്ഗം.

പൈതങ്ങളെ, നിങ്ങളുടെ മാതാ
പിതാക്കന്മാരൊട കൎത്താവിൽ അ
നുസരിച്ചിരിപ്പിൻ: എന്തുകൊണ്ടെ
ന്നാൽ ഇത മൎയ്യാദയായിട്ടുള്ളതാകു
ന്നു.

൨ നിനക്ക നന്നായിരിക്കെണ്ടുന്ന
തിനും, ഭൂമിയിൽ നീ ദീൎഘായുസ്സൊ
ടിരിക്കെണ്ടുന്നതിനും,

൩ നിന്റെ പിതാവിനെയും നി
ന്റെ മാതാവിനെയും ബഹുമാനി
ക്ക: ഇത വാഗ്ദത്തത്തൊട കൂടിയ
ഒന്നാം കല്പനയാകുന്നു.

൪ വിശെഷിച്ചും പിതാക്കന്മാരെ,
നിങ്ങൾ നിങ്ങളുടെ മക്കളെ കൊ
പപ്പെടുത്തരുത: അവരെ ബാല്യശി
ക്ഷയൊടും കൎത്താവിന്റെ ഉപദെ
ശവാക്യത്തൊടും വളൎത്തുക മാത്രം
ചെയ്യിൻ.

൫ പ്രവൃത്തിക്കാരെ, ക്രിസ്തുവിനൊട
എന്ന പൊലെ, ജഡപ്രകാരം [നി
ങ്ങളുടെ] യജമാനന്മാരായിരിക്കുന്ന
വരൊട നിങ്ങളുടെ ഹൃദയത്തി
ന്റെ പരമാൎത്ഥതയിൽ ഭയത്തൊ
ടും, വിറയലൊടും അനുസരിച്ചിരി
പ്പിൻ:

൬ മനുഷ്യരെ പ്രസാദിപ്പിക്കുന്നവ
ർ എന്ന പൊലെ ദൃഷ്ടി ശുശ്രൂഷ
കൊണ്ടല്ല, ക്രിസ്തുവിന്റെ ഭൃത്യന്മാർ
എന്ന പൊലെ ഹൃദയത്തിൽനിന്ന
ദൈവത്തിന്റെ ഇഷ്ടത്തെ ചെയ്തു
കൊണ്ട:

൭ നല്ല മനസ്സൊട കൂടെ മനുഷ്യ
ൎക്കല്ല, കൎത്താവിന തന്നെ ശുശ്രൂഷ
ചെയ്തുകൊണ്ട,

൮ ഒരൊരുത്തൻ, അവൻ അടിമ
യുള്ളവൻ എങ്കിലും, അടിമയില്ലാ
ത്തവൻ എങ്കിലും, യാതൊരു നന്മ
ചെയ്യുന്നുവൊ, അവൻ അതിനെ ത
ന്നെ കൎത്താവിൽനിന്ന പ്രാപിക്കും
എന്ന അറിഞ്ഞുകൊണ്ടത്രെ.

൯ യജമാനന്മാരായുള്ള നിങ്ങളും
അവൎക്ക ആ കാൎയ്യങ്ങളെ തന്നെ ശാ
സനയെ കുറച്ചിട്ട, നിങ്ങളുടെയും
യജമാനൻ സ്വൎഗ്ഗത്തിൽ ഉണ്ട എന്ന
അറിഞ്ഞുകൊണ്ട, ചെയ്യിൻ: അവ
ങ്കൽ പക്ഷഭെദവുമില്ല.

൧൦ ¶ തീൎച്ചെക്ക എന്റെ സഹൊ
ദരന്മാരെ, കൎത്താവിലും അവന്റെ
ശക്തിയുടെ ബലത്തിലും ശക്തിപ്പെ
ട്ടിരിപ്പിൻ.

൧൧ നിങ്ങൾ പിശാചിന്റെ ഉ
പായതന്ത്രങ്ങളൊട മറുത്ത നില്പാ
ൻ പ്രാപ്തിയുള്ളവരാകെണ്ടുന്നതിനാ
യിട്ട, ദൈവത്തിന്റെ സകല ആ
യുധവൎഗ്ഗത്തെയും ധരിച്ചുകൊൾവി
ൻ.

൧൨ എന്തുകൊണ്ടെന്നാൽ ഞങ്ങൾ
മല്ലുകെട്ടുന്നത രക്തത്തൊടും ജഡ

ത്തൊടുമല്ല, പ്രഭുത്വങ്ങളൊടും അ
ധികാരങ്ങളൊടും, ൟ ലൊകത്തി
ലെ അന്ധകാരത്തിന്റെ അധിപതി
മാരൊടും, ഉന്നത സ്ഥലങ്ങളിൽ ദു
ഷ്ടാത്മാക്കളൊടും അത്രെ.
൧൩ ആയതകൊണ്ട നിങ്ങൾ ദൊ
ഷമുള്ള ദിവസത്തിൽ എതൃത്തു നി
ല്പാനും, സകലത്തെയും ചെയ്തി
ട്ടു നില്പാനും നിങ്ങൾക്ക കഴിയെ
ണ്ടുന്നതിന, ദൈവത്തിന്റെ സക
ല ആയുധവൎഗ്ഗത്തെയും എടുത്തുകൊ
ൾവിൻ.
൧൪ അതകൊണ്ട നിങ്ങൾ സത്യ
ത്തെക്കൊണ്ട നിങ്ങളുടെ കടിപ്രദെ
ശത്തെ കെട്ടിക്കൊണ്ടും, നീതികര
ണത്തിന്റെ മാർകവചത്തെ ധരി
ച്ചുകൊണ്ടും.
൧൫ നിങ്ങളുടെ പാദങ്ങളിൽ സ
മാധാനത്തിന്റെ സുവിശെഷത്തി
ന്റെ യത്നം കൊണ്ട ചെരിപ്പിട്ടുകൊ
ണ്ടും നില്പിൻ:
൧൬ സകലത്തിനും മെലെ വിശ്വാ
സത്തിന്റെ പരിചയെ പിടിച്ചു
കൊൾവിൻ, അതിനാൽ നിങ്ങൾക്ക
ദുഷ്ടന്റെ അഗ്നി അസ്ത്രങ്ങളെ ഒ
ക്കെയും കെടുത്തുകളവാൻ കഴിയും.
൧൭ വിശെഷിച്ചും രക്ഷയുടെ ത
ലക്കൊരികയെയും, ദൈവത്തിന്റെ
വചനമാകുന്ന ആത്മാവിന്റെ വാ
ളിനെയും നിങ്ങൾ എടുത്ത,
൧൮ സൎവകാലത്തിലും ആത്മാവി
ൽ സകല പ്രാൎത്ഥനയൊടും അപെ
ക്ഷയൊടും പ്രാൎത്ഥിച്ചു, ഇതിന സ
കല സ്ഥിരതയൊടും സകല ശുദ്ധി
മാന്മാൎക്ക വെണ്ടിയും ഇനിക്കാ വെ
ണ്ടിയും ഉള്ള പ്രാൎത്ഥനയൊടും ഉ
ണൎന്നുകൊണ്ടിരിപ്പിൻ.
൧൯ ഞാൻ ധൈൎയ്യത്തൊടെ എ
ന്റെ വായെ തുറന്ന, സുവിശെഷ
ത്തിന്റെ രഹസ്യത്തെ അറിയിക്കെ
ണ്ടുന്നതിന, ഇനിക്ക വാക്ക തരപ്പെ
ടുവാൻ,
൨൦ ആയതിനായിട്ട ബന്ധനങ്ങ
ളൊടുള്ള സ്ഥാനാപതിയായി, ഞാ
ൻ പറയെണ്ടും പ്രകാരം, അതിൽ
ധൈൎയ്യമായി സംസാരിപ്പാനായിട്ട
തന്നെ, ആകുന്നു.
൨൧ എന്നാൽ എന്റെ വസ്തുതക
ളെയും, ഞാൻ എന്ത ചെയ്യുന്നു എ
ന്നും നിങ്ങളും അറിയെണ്ടുന്നതിന,
സകലത്തെയും പ്രിയ സഹൊദര
നായും കൎത്താവിൽ സത്യമുള്ള ശു
ശ്രൂഷക്കാരനായുമുള്ള തിക്കിക്കസ നി
ങ്ങളൊട അറിയിക്കും:
൨൨ നിങ്ങൾ ഞങ്ങളുടെ വസ്തുത
കളെ അറിവാനും, അവൻ നിങ്ങ
ളുടെ ഹൃദയങ്ങളെ ആശ്വസിപ്പിപ്പാ
നും, അവനെ ഇതിനായിട്ട തന്നെ
നിങ്ങളുടെ അടുക്കലെക്ക പറഞ്ഞയ
ച്ചിരിക്കുന്നു.
൨൩ സഹൊദരന്മാൎക്ക സമാധാന
വും പിതാവായ ദൈവത്തിൽനി
ന്നും കൎത്താവായ യെശു ക്രിസ്തുവിൽ
നിന്നും വിശ്വാസത്തൊട കൂടെ സ്നെ
ഹവും ഉണ്ടായിരിക്കട്ടെ.
൨൪ നമ്മുടെ കൎത്താവായ യെ
ശു ക്രിസ്തുവിനെ പരമാൎത്ഥത്തൊടെ
സ്നെഹിക്കുന്നവരൊട എല്ലാവരൊ
ടും കൂടെ കൃപ ഉണ്ടായിരിക്കട്ടെ.
ആമെൻ.

# അപ്പൊസ്തൊലനായ പൌലുസ ഫിലിപ്പിയക്കാൎക്ക എഴുതിയ ലെഖനം.

## ൧ അദ്ധ്യായം.

പൌലുസ അവൎക്ക വെണ്ടി ദൈവത്തൊട ചെയ്യുന്ന നന്ദിയും പ്രാൎത്ഥനയും.—൨൧ കഷ്ടമനുഭവിപ്പാൻ അവൻ ഒരുങ്ങിയിരിക്കുന്നു എന്നുള്ളത.

യെശു ക്രിസ്തുവിന്റെ ശുശ്രൂഷക്കാരനായ പൌലുസും തിമൊഥെയുസും ഫിലിപ്പിയായിൽ ക്രിസ്തു യെശുവിലുള്ള സകല ശുദ്ധിമാന്മാൎക്കും എപ്പിസ്കൊപ്പന്മാൎക്കും ശുശ്രൂഷക്കാൎക്കും കൂടി [എഴുതുന്നത:]

൨ നമ്മുടെ പിതാവായ ദൈവത്തിൽനിന്നും, കൎത്താവായ യെശു ക്രിസ്തുവിൽനിന്നും നിങ്ങൾക്ക കൃപയും സമാധാനവും ഉണ്ടാകട്ടെ.

൩ ആദ്യ ദിവസം മുതൽ ഇന്നെരം വരെ സുവിശെഷത്തിൽ നിങ്ങൾക്കുള്ള ഐക്യതെക്കായിട്ട,

൪ ഞാൻ നിങ്ങളെ ഒൎക്കുമ്പൊൾ ഒക്കെയും എന്റെ ദൈവത്തിന സ്തൊത്രം ചെയ്തു,

൫ എപ്പൊഴും എന്റെ പ്രാൎത്ഥനയിൽ ഒക്കെയും സന്തൊഷത്തൊട കൂടെ നിങ്ങൾക്ക എല്ലാവൎക്കും വെണ്ടി അപെക്ഷിച്ചുകൊണ്ട,

൬ നിങ്ങളിൽ ഒരു നല്ല പ്രവൃത്തിയെ ആരംഭിച്ചവൻ അതിനെ യെശു ക്രിസ്തുവിന്റെ നാളൊളം നിവൃത്തിയാക്കും എന്ന ഇക്കാൎയ്യം തന്നെ നിശ്ചയിച്ചുകൊണ്ട ഇരിക്കുന്നു

൭ എന്റെ ബന്ധനങ്ങളിലും സുവിശെഷത്തിനായി പ്രത്യുത്തരത്തിലും സ്ഥിരീകരണത്തിലും നിങ്ങൾ എല്ലാവരും എന്നൊട കൂടെ കൃപയുടെ അംശക്കാരാകയാൽ, നിങ്ങളെ ഞാൻ എന്റെ ഹൃദയത്തിൽ ധരിച്ചിരിക്കകൊണ്ട, നിങ്ങളെ എല്ലാവരെ കുറിച്ചും ഇതിനെ നിരൂപിപ്പാൻ ഇനിക്ക ന്യായമുള്ള പ്രകാരം തന്നെ ആകുന്നു.

൮ എന്തകൊണ്ടെന്നാൽ യെശു ക്രിസ്തുവിന്റെ മനസ്സലിവുകളിൽ ഞാൻ നിങ്ങളെ എല്ലാവരെ കുറിച്ചും എത്ര വാഞ്ഛയായിരിക്കുന്നു എന്നുള്ളതിന ദൈവം എന്റെ സാക്ഷിയാകുന്നു.

൯ ഇനിയും നിങ്ങളുടെ സ്നെഹം അറിവിലും സകല ബുദ്ധിയിലും അധികമധികം വൎദ്ധിക്കെണമെന്നും;

൰ നിങ്ങൾ വ്യത്യാസമായിരിക്കുന്ന കാൎയ്യങ്ങളെ തിരിച്ചറിയെണമെന്നും, നിങ്ങൾ ക്രിസ്തുവിന്റെ നാൾ വരെയും നിൎമ്മലതയുള്ളവരും കുററമില്ലാത്തവരുമായി,

൰൧ ദൈവത്തിന്റെ മഹത്വത്തിനും സ്തുതിക്കും യെശു ക്രിസ്തുവിനാലുള്ള നീതിയുടെ ഫലങ്ങൾ കൊണ്ട പൂൎണ്ണന്മാരായി ഇരിക്കെണമെന്നും ഉള്ളതിനെയും ഞാൻ പ്രാൎത്ഥിക്കുന്നു.

൰൨ ¶ എന്നാലും സഹൊദരന്മാരെ, ഇനിക്ക [സംഭവിച്ച] കാൎയ്യങ്ങൾ സുവിശെഷത്തിന്റെ അധിക വൎദ്ധനെക്കായിട്ട നടന്നു എന്ന നിങ്ങൾ അറിയെണമെന്ന ഇനിക്ക മനസ്സുണ്ട:

൰൩ എന്നതകൊണ്ട ക്രിസ്തുവിൽ എന്റെ ബന്ധനങ്ങൾ രാജഗൃഹത്തിൽ ഒക്കെയും മറെറല്ലാം സകല സ്ഥലങ്ങളിലും പ്രസിദ്ധപ്പെട്ടിരിക്കുന്നു;

൰൪ കൎത്താവിലുള്ള സഹൊദരന്മാരിൽ പലരും, എന്റെ ബന്ധനങ്ങളാൽ നിശ്ചയമുണ്ടായി തീൎന്ന, വച

നത്തെ ഭയം കൂടാതെ സംസാരിപ്പാൻ എററവും ധൈയ്യപ്പെടുന്നു

൧൫ ചിലർ അസൂയയാലും വിവാദത്താലും, ചിലർ നല്ല മനസ്സാലും ക്രിസ്തുവിനെ പ്രസംഗിക്കുന്നു സത്യം:

൧൬ ഒരു കൂട്ടക്കാർ എന്റെ ബന്ധനങ്ങളോട കൂടെ ഉപദ്രവത്തെ കൂട്ടുവാൻ നിരൂപിച്ചുകൊണ്ട, പരമാൎത്ഥത്തോടെ അല്ല, വിവാദം കൊണ്ട ക്രിസ്തുവിനെ പ്രസംഗിക്കുന്നു.

൧൭ എന്നാൽ മററവർ ഞാൻ സുവിശെഷത്തിന്റെ ഉത്തരവാദത്തിനായിട്ടുവെക്കപ്പെട്ടവനാകുന്നു എന്ന അറിഞ്ഞിട്ട സ്നെഹം കൊണ്ട അത്രെ.

൧൮ എന്നാൽ എന്ത? എല്ലാ പ്രകാരത്തിലും കാഴ്ചയിലാകട്ടെ, സത്യത്തിലാകട്ടെ, ക്രിസ്തു പ്രസംഗിക്കപ്പെടുന്നുവല്ലൊ; അതിൽ ഞാൻ സന്തൊഷിക്കുന്നു, അത്രയുമല്ല സന്തൊഷിക്കയും ചെയ്യും.

൧൯ എന്തകൊണ്ടെന്നാൽ ഞാൻ ഒന്നിലും ലജ്ജപ്പെടുകയില്ല എന്നും, ജീവനാലൊ, മരണത്താലൊ, എന്റെ ശരീരത്തിൽ ക്രിസ്തു എപ്പൊഴുമുള്ളതപൊലെ, ഇപ്പൊഴും സകല ധൈയ്യത്തോടും മഹത്വപ്പെടുത്തുക മാത്രമെ ഉള്ളു എന്നും, എന്റെ താല്പൎയ്യമുള്ള അപെക്ഷയും ആശയും പ്രകാരം,

൨൦ ഇത നിങ്ങളുടെ പ്രാൎത്ഥനയാലും, യെശു ക്രിസ്തുവിന്റെ ആത്മാവിന്റെ സഹായത്താലും ഇനിക്ക രക്ഷക്കായി തിരുമെന്ന ഞാൻ അറിഞ്ഞിരിക്കുന്നു.

൨൧ അതെന്തകൊണ്ടെന്നാൽ ഇനിക്ക ജീവിക്കുന്നത ക്രിസ്തുവും, മരിക്കുന്നത ലാഭവും [ആകുന്നു.]

൨൨ എന്നാലും ഞാൻ ജഡത്തിൽ ജീവിച്ചിരിക്കുന്നു എങ്കിൽ, ഇത എന്റെ പ്രവൃത്തിയുടെ ഫലം ആകുന്നു: ഞാൻ എതിനെ തെരിഞ്ഞുകൊള്ളുമെന്ന അറിയുന്നതുമില്ല.

൨൩ എന്തകൊണ്ടെന്നാൽ ഞാൻ രണ്ടിനാൽ ഞെരുക്കപ്പെടുന്നു, നീങ്ങിപ്പൊയി, ക്രിസ്തുവിനൊട കൂടെ ഇരിപ്പാൻ ഇനിക്ക വാഞ്ഛയുണ്ട: അത എത്രയും എറെ നല്ലതാകുന്നു:

൨൪ എന്നാലൊ ഞാൻ ജഡത്തിൽ പാൎക്കുന്നത നിങ്ങൾക്ക എററവും ആവശ്യമുള്ളതാകുന്നു.

൨൫ വിശെഷിച്ചും ഈ പ്രകാരം നിശ്ചയിച്ച ഞാൻ നിങ്ങളൊട എല്ലാവരൊടും കൂടെ നിങ്ങളുടെ അധിക വൎദ്ധനെക്കായിട്ടും വിശ്വാസത്തിന്റെ സന്തൊഷത്തിനായിട്ടും പാൎക്കയും താമസിക്കയും ചെയ്യുമെന്ന ഞാൻ അറിഞ്ഞിരിക്കുന്നു:

൨൬ ഞാൻ ഇനിയും നിങ്ങളുടെ അടുക്കൽ വരുന്നതിനാൽ, ഇനിക്ക വെണ്ടി നിങ്ങളുടെ ആനന്ദം ക്രിസ്തു യെശുവിൽ എററവും പരിപൂൎണ്ണമാകെണ്ടുന്നതിനാകുന്നു.

൨൭ ക്രിസ്തുവിന്റെ സുവിശെഷത്തിന യൊഗ്യമായിട്ട മാത്രം നടന്നുകൊൾവിൻ: ഞാൻ നിങ്ങളെ വന്ന കണ്ടാലും, ദൂരത്തായിരുന്നാലും, നിങ്ങൾ എക മനസ്സൊടെ സുവിശെഷത്തിന്റെ വിശ്വാസത്തിനായിട്ട കൂടെ മത്സരിച്ചുകൊണ്ടും, നിങ്ങളുടെ പ്രതിയൊഗികളാൽ ഒന്നിലും ഭയപ്പെടാതെ ഇരുന്നുകൊണ്ടും, എകാത്മാവിൽ നില്ക്കുന്ന പ്രകാരം, നിങ്ങളുടെ കാൎയ്യങ്ങളെ കുറിച്ച ഞാൻ കെൾക്കെണ്ടുന്നതിനായിട്ട ആകുന്നു.

൨൮ ആയത അവൎക്ക നാശത്തിന്റെയും, നിങ്ങൾക്കൊ രക്ഷയുടെയും സൂക്ഷ്മമുള്ളൊരു അടയാളമാകുന്നു, അതും ദൈവത്തിൽനിന്ന [ആകുന്നു.]

൨൯ എന്തകൊണ്ടെന്നാൽ ക്രിസ്തുവിന്റെ പെൎക്ക നിങ്ങൾക്ക നൽകപ്പെട്ടിരിക്കുന്നത അവങ്കൽ വിശ്വസിപ്പാൻ മാത്രമല്ല, അവന്റെ നിമിത്തം കഷ്ടമനുഭവിപ്പാനും കൂടെ ആകുന്നു,

൩൰ നിങ്ങൾ എന്നിൽ കണ്ടതായും, എന്നിൽ ഉണ്ടെന്ന ഇപ്പൊൾ കെൾക്കുന്നതായുമുള്ള ആ അങ്കം നിങ്ങൾക്കു ഉണ്ടല്ലൊ.

## ൨ അദ്ധ്യായം.

൧ അവൻ ഐക്യതെക്കും വണക്കത്തിനും.—൧൨ രക്ഷയുടെ വഴിയിൽ ജാഗ്രതയായി നടപ്പാനും ബുദ്ധി ഉപദെശിക്കുന്നത.

൧ അതകൊണ്ട ക്രിസ്തുവിൽ യാതൊരു ആശ്വാസവും ഉണ്ടെങ്കിൽ, സ്നെഹത്തിന്റെ യാതൊരു മനശ്ശാന്തതയും ഉണ്ടെങ്കിൽ, ആത്മാവിന്റെ യാതൊരു അന്യൊന്യതയും ഉണ്ടെങ്കിൽ, യാതൊരു മനസ്സലിവുകളും കരുണകളും ഉണ്ടെങ്കിൽ,

൨ നിങ്ങൾ എക ചിത്തമുള്ളവരായി, എക സ്നെഹമുള്ളവരായി, എക മനസ്സുള്ളവരായി, എക വിചാരമുള്ളവരായി ഇരിക്കുന്നതിനാൽ, എന്റെ സന്തൊഷത്തെ പൂൎത്തിയാക്കുവിൻ.

൩ ഒന്നിനെയും വിവാദത്താൽ എങ്കിലും വൃഥാ ഡംഭത്താൽ എങ്കിലും ചെയ്യാതെ, മനത്താഴ്ചയൊടും ഒരൊരുത്തൻ മറ്റുള്ളവരെ തങ്ങളെക്കാൾ ശ്രെഷ്ഠതയുള്ളവരെന്ന വിചാരിച്ചുകൊൾവിൻ.

൪ ഒരൊരുത്തൻ അവനവന്റെ സ്വന്ത കാൎയ്യങ്ങളെ അല്ല, ഒരൊരുത്തൻ മറ്റുള്ളവരുടെ കാൎയ്യങ്ങളെ കൂടെ നൊക്കെണം.

൫ ക്രിസ്തു യെശുവിൽ ഉണ്ടായിരുന്ന ഈ ചിന്ത തന്നെ നിങ്ങളിലും ഇരിക്കട്ടെ:

൬ അവൻ ദൈവത്തിന്റെ സ്വരൂപത്തൊടെ ഇരിക്കകൊണ്ട, ദൈവത്തൊട സമമായിരിക്കുന്നത കവൎച്ച എന്ന നിരൂപിച്ചില്ല:

൭ എന്നാലും തന്നെത്താൻ വൃഥാവാക്കി, ഒരു ദാസന്റെ വെഷം പൂണ്ട, മനുഷ്യരുടെ ഛായയിൽ ചമയുകയും,

൮ ആകൃതിയിൽ ഒരു മനുഷ്യനെ പൊലെ കാണപ്പെട്ട, തന്നെത്താൻ താഴ്ത്തി, കുരിശിലെ മരണമാകുന്ന മരണത്തൊളം തന്നെ അനുസരണമുള്ളവനായി തീരുകയും ചെയ്തു.

൯ അതകൊണ്ട ദൈവവും അവനെ എറ്റവും ശ്രെഷ്ഠതപ്പെടുത്തി, സകല നാമത്തിനും മെലായി ഒരു നാമത്തെ അവനകൊടുക്കയും ചെയ്തു:

൰ യെശുവിന്റെ നാമത്തിൽ സ്വൎഗ്ഗത്തിലുള്ളവയുടെയും, ഭൂമിയിലുള്ളവയുടെയും, ഭൂമിയുടെ കീഴുള്ളവയുടെയും മുഴങ്കാൽ ഒക്കെയും മടങ്ങെണ്ടുന്നതിനും,

൧൧ സകല നാവും യെശു ക്രിസ്തു കൎത്താവ ആകുന്നു എന്ന പിതാവായ ദൈവത്തിന്റെ മഹത്വത്തിനായിട്ട അനുസരിച്ചു പറയെണ്ടുന്നതിനും ആകുന്നു.

൧൨ അതകൊണ്ട, എന്റെ സ്നെഹിതന്മാരെ, ഞാൻ കൂടിയുള്ളപ്പൊൾ മാത്രമല്ല, ഞാൻ കൂടിയില്ലാതെ ഇരിക്കുന്ന ഇപ്പൊൾ വളരെ അധികമായിട്ട നിങ്ങൾ എല്ലായ്പൊഴും അനുസരിച്ചു നടന്നതപൊലെ, ഭയത്തൊടും വിറയലൊടും നിങ്ങളുടെ സ്വന്ത രക്ഷയെ നടത്തിക്കൊൾവിൻ.

൧൩ എന്തകൊണ്ടെന്നാൽ മനസ്സ വെപ്പാനും പ്രവൃത്തിപ്പാനും നിങ്ങളിൽ [തന്റെ] നല്ല ഇഷ്ടമായി വ്യാപരിക്കുന്നത ദൈവം ആകുന്നു.

൧൪ നിങ്ങൾ കുറ്റമില്ലാത്തവരായും പരമാൎത്ഥമുള്ളവരായും, വളവും വികടവുമുള്ളൊരു ജാതിയുടെ നടുവിൽ ദൈവത്തിന്റെ കുറ്റമില്ലാത്ത പുത്രന്മാരായുമിരിക്കെണ്ടുന്നതിന,

൧൫ സകല കാൎയ്യങ്ങളെയും പിറുപിറുപ്പുകളും തൎക്കങ്ങളും കൂടാതെ ചെയ്വിൻ:

൧൬ അവരുടെ ഇടയിൽ നിങ്ങൾ വെളിച്ചങ്ങൾ പൊലെ ലൊകത്തിൽ ശൊഭിച്ചു, ഞാൻ വെറുതെ ഒടീട്ടുമില്ല, വെറുതെ അദ്ധ്വാനപ്പെട്ടിട്ടുമില്ല എന്ന വെച്ചു, ഞാൻ ക്രിസ്തുവിന്റെ നാളിൽ ആനന്ദിക്കെണ്ടുന്നതിന, ജീവന്റെ വചനത്തെ പിടിച്ചു കാട്ടിക്കൊണ്ട ഇരിപ്പിൻ.

൧൭ അത്രയുമല്ല നിങ്ങളുടെ വിശ്വാസത്തിന്റെ ബലിയുടെ മെലും ശുശ്രൂഷയുടെ മെലും ഞാൻ ഒഴിക്കപ്പെട്ടാലും, ഞാൻ സന്തൊഷിക്കയും, നിങ്ങളൊട എല്ലാവരൊടും കൂടെ ആനന്ദിക്കയും ചെയ്യുന്നു.

൧൮ ഇതിന്റെ നിമിത്തമായിട്ട നിങ്ങളും സന്തൊഷിക്കയും, എന്നൊട കൂടെ ആനന്ദിക്കയും ചെയ്വിൻ.

൧൯ എന്നാൽ നിങ്ങളുടെ അവസ്ഥയെ അറിയുമ്പൊൾ ഞാനും നന്നായി ആശ്വാസപ്പെടെണ്ടുന്നതിന, വെഗത്തിൽ തിമൊഥെയുസിനെ നിങ്ങളുടെ അടുക്കൽ അയപ്പാൻ ഞാൻ കൎത്താവായ യെശുവിൽ ആശ്രയിക്കുന്നു.

൨൦ അതെന്തകൊണ്ടെന്നാൽ നിങ്ങളുടെ കാൎയ്യങ്ങളെ ഉള്ളവണ്ണം വിചാരിക്കുന്നവൻ ഇനിക്കു സമചിത്തമുള്ളവൻ മറ്റൊരുത്തനുമില്ല.

൨൧ എന്തെന്നാൽ യെശു ക്രിസ്തുവിന്റെ കാൎയ്യങ്ങളെ അല്ല, സ്വകാൎയ്യങ്ങളെ എല്ലാവരും അന്വെഷിക്കുന്നു.

൨൨ എന്നാൽ അവൻ പിതാവിനൊട കൂടെ ഒരു പുത്രൻ എന്ന പൊലെ എന്നൊട കൂടെ സുവിശെഷത്തിൽ ശുശ്രൂഷ ചെയ്തു എന്ന അവന്റെ ദൃഷ്ടാന്തത്തെ നിങ്ങൾ അറിയുന്നുവല്ലൊ.

൨൩ അതകൊണ്ട എന്റെ വസ്തുത ഇന്ന പ്രകാരം നടക്കുമെന്ന ഞാൻ കാണുമ്പൊൾ, ഉടനെ അവനെ വെഗത്തിൽ അയപ്പാൻ ഞാൻ ഇച്ഛിക്കുന്നു.

൨൪ എന്നാൽ ഞാൻ തന്നെയും വെഗത്തിൽ വരുമെന്ന ഞാൻ കൎത്താവിങ്കൽ ആശ്രയിക്കുന്നു.

൨൫ എങ്കിലും എന്റെ സഹൊദരനും, എന്റെ സഹായക്കാരനും, കൂട്ടുഭടനും, നിങ്ങളുടെ ദൂതനും, എന്റെ കുറവിന ശുശ്രൂഷ ചെയ്യുവനുമായ എപ്പഫ്രൊദിത്തുസിനെ നിങ്ങളുടെ അടുക്കൽ അയപ്പാൻ ആവശ്യമെന്ന ഞാൻ നിരൂപിച്ചു.

൨൬ എന്തെന്നാൽ അവൻ നിങ്ങളെ എല്ലാവരെയും കുറിച്ചു വാഞ്ഛിച്ചും, അവൻ രൊഗിയായി എന്ന നിങ്ങൾ കെട്ടതകൊണ്ട, എറ്റവും വ്യസനപ്പെട്ടും ഇരുന്നു.

൨൭ എന്തെന്നാൽ അവൻ മരിക്കുമാറായ രൊഗിയായിരുന്നു സത്യം: എങ്കിലും ദൈവത്തിന അവനൊട കരുണയുണ്ടായി; അവനൊട മാത്രമല്ല, ഇനിക്കു ദുഃഖത്തിന്മെൽ ദുഃഖം ഉണ്ടാകാതെ ഇരിപ്പാൻ എന്നൊടും കൂടെ തന്നെ.

൨൮ ആയതകൊണ്ട നിങ്ങൾ അവനെ പിന്നെയും കാണുമ്പൊൾ, സന്തൊഷിക്കെണ്ടുന്നതിനും ഇനിക്കു ദുഃഖം കുറഞ്ഞുതീരെണ്ടുന്നതിനും ഞാൻ അവനെ എറ്റവും ജാഗ്രതയൊടെ അയച്ചു.

൨൯ അതകൊണ്ട നിങ്ങൾ കൎത്താവിങ്കൽ എല്ലാ സന്തൊഷത്തൊടുംകൂടെ അവനെ കൈക്കൊൾവിൻ; ഇപ്രകാരമുള്ളവരെ ബഹുമാനത്തൊടെ വിചാരിക്കയും ചെയ്വിൻ;

൩൦ അതെന്തകൊണ്ടെന്നാൽ എങ്കലെക്കു നിങ്ങളുടെ ശുശ്രൂഷയുടെ കുറവിനെ താൻ പൂൎത്തിയാക്കുവാനായിട്ട, അവൻ തന്റെ പ്രാണനെ ശ്രദ്ധിക്കാതെ, ക്രിസ്തുവിന്റെ പ്രവൃത്തിക്കായിട്ട മരിക്കുമാറായി ഇരുന്നു.

## ൩ അദ്ധ്യായം.

൧ അവൻ അവരെ വ്യാജമുള്ള ഉപദെഷ്ടാക്കന്മാരെ കുറിച്ചും.—

൧൮ ജഡം സംബന്ധിച്ച ക്രിസ്തിയാനിക്കാരുടെ വചനങ്ങളെ വിരുവാദവും ഒപ്പെടുത്തുന്നു

൧ ശേഷിച്ചെക്ക, എന്റെ സഹോദരന്മാരെ, കർത്താവിൽ സന്തോഷിപ്പിൻ: ഒരുപോലെയുള്ള കാൎയ്യങ്ങളെ നിങ്ങൾക്ക എഴുതുന്നത ഇനിക്ക ദുഃഖമില്ല സത്യം, അത നിങ്ങൾക്ക ക്ഷേമവുമാകുന്നു.

൨ നായ്ക്കളെ സൂക്ഷിപ്പിൻ, ദുഷ്ട പ്രവൃത്തിക്കാരെ സൂക്ഷിപ്പിൻ, ഛേദനത്തെ സൂക്ഷിപ്പിൻ.

൩ എന്തുകൊണ്ടെന്നാൽ ആത്മാവിൽ ദൈവത്തെ സെവിക്കുന്നവരായും, ക്രിസ്തുവിൽ ആനന്ദിക്കുന്നവരായും, ജഡത്തിൽ വിശ്വാസമില്ലാത്തവരായുമുള്ള നാം ചെല തന്നെ ആകുന്നു.

൪ എന്നാലും ജഡത്തിൽ വിശ്വസിപ്പാനും ഇനിക്ക സംഗതിയുണ്ട. മറ്റൊരുത്തൻ തനിക്ക ജഡത്തിൽ വിശ്വസിപ്പാൻ ഇടയുണ്ട എന്ന നിരൂപിച്ചാൽ, ഇനിക്ക അധികം:

൫ ഞാൻ എട്ടാം ദിവസത്തിൽ ചെല എറ്റവൻ, ഇസ്രാഎലിന്റെ ജാതിക്കാരൻ, ബെന്യാമിന്റെ ഗൊത്രക്കാരൻ, എബ്രായക്കാരിൽനിന്ന ഒരു എബ്രായക്കാരൻ: ന്യായ പ്രമാണം നൊക്കിയാൽ, ഒരു പറിശനു;

൬ തീക്ഷ്ണത നൊക്കിയാൽ, ദൈവസഭയെ പീഡിപ്പിച്ചവൻ; ന്യായപ്രമാണത്തിലുള്ള നീതി നൊക്കിയാൽ, കുറ്റമില്ലാത്തവൻ.

൭ എന്നാലും ഏതു കാൎയ്യങ്ങൾ ഇനിക്ക ലാഭമായിരുന്നുവൊ, അവയെ ഞാൻ ക്രിസ്തുവിന്റെ നിമിത്തമായിട്ട നഷ്ടമെന്ന വിചാരിച്ചു.

൮ അതെ സംശയമില്ല, എന്റെ കർത്താവാകുന്ന ക്രിസ്തു യെശുവിനെ അറിയുന്ന ശ്രേഷ്ഠതയുടെ നിമിത്തമായി ഞാൻ സകല കാൎയ്യങ്ങളെയും നഷ്ടങ്ങളെന്ന വിചാരിച്ചുവരുന്നു: അവന വെണ്ടി ഇനിക്ക സകലവും നഷ്ടം വന്നിരിക്കുന്നു:

൯ ഞാൻ ക്രിസ്തുവിനെ നെടെണ്ടുന്നതിനും, ന്യായപ്രമാണത്തിൽനിന്നുള്ള എന്റെ സ്വന്ത നീതിയെ അല്ല, ക്രിസ്തുവിലുള്ള വിശ്വാസം മൂലമുള്ളതായി, വിശ്വാസത്താൽ ദൈവത്തിൽനിന്നുള്ള നീതി തന്നെ ഉണ്ടായിട്ട, ഞാൻ അവനിൽ കാണപ്പെടെണ്ടുന്നതിനും, അവയെ ചവറുകൾ തന്നെ എന്ന ഞാൻ വിചാരിക്കയും ചെയ്യുന്നു:

൧൦ ഞാൻ അവനെയും, അവന്റെ ഉയിൎപ്പിന്റെ ശക്തിയെയും, അവന്റെ മരണത്തിന അനുരൂപനായി തീൎന്ന, അവന്റെ കഷ്ടാനുഭവങ്ങളുടെ അന്യൊന്യതയെയും,

൧൧ ഞാൻ വല്ല പ്രകാരത്തിലും മരിച്ചവരുടെ ഉയിൎപ്പിൽ എത്തുവാൻ ഇട വരുമൊ എന്നും, ഞാൻ അറിയെണ്ടുന്നതിന ആകുന്നു.

൧൨ ¶ ഞാൻ മുമ്പെ തന്നെ പ്രാപിച്ചു കഴിഞ്ഞു എന്നെങ്കിലും, മുമ്പെ തന്നെ പൂൎണ്ണനായി എന്നെങ്കിലും അല്ല; ഞാൻ യാതൊന്നിന വെണ്ടി ക്രിസ്തു യെശുവിനാൽ പിടിപെട്ടുവൊ, ആയതിനെ പിടിപ്പാൻ ഇടവരുമൊ എന്ന വെച്ചത്രെ ഞാൻ പിന്തുടരുന്നത.

൧൩ സഹോദരന്മാരെ, ഞാൻ പിടിച്ചിരിക്കുന്നു എന്ന എന്നെ തന്നെ വിചാരിക്കുന്നില്ല; എന്നാൽ ഞാൻ ഒന്ന ചെയ്യുന്നു, പിന്നാലെയുള്ള കാൎയ്യങ്ങളെ മറന്നുകൊണ്ടും മുമ്പിലുള്ള കാൎയ്യങ്ങൾക്ക എത്തികൊണ്ടും,

൧൪ ഞാൻ ക്രിസ്തു യെശുവിൽ ദൈവത്തിന്റെ മെലായുള്ള വിളിയുടെ വിരുതിനായിട്ട ലക്ഷ്യത്തിന നെരെ പിന്തുടരുന്നു.

൧൫ അതുകൊണ്ട പൂൎണ്ണന്മാരായുള്ള നാം എല്ലാവരും ഇപ്രകാരം തന്നെ ചിന്തിച്ചിരിക്കണം: നിങ്ങൾ വല്ലകാ

ൎയ്യത്തിലും മററ പ്രകാരം ചിന്തിച്ചാൽ, അതിനെ ദൈവം നിങ്ങൾക്ക വെളിപ്പെടുത്തുകയും ചെയ്യും.

൰൬ എന്നാലും നാം എതിന എത്തീട്ടുണ്ടൊ, ആ പ്രമാണത്തിൽ കൂടെ തന്നെ നാം നടക്കെണം, എക കാൎയ്യം തന്നെ നാം ചിന്തിക്കെണം.

൰൭ സഹോദരന്മാരെ, നിങ്ങൾ എന്റെ കൂടെ ഒന്നിച്ച പിന്തുടരുന്നവരാകുവിൻ, ഞങ്ങൾ നിങ്ങൾക്ക ഒരു ദൃഷ്ടാന്തമായുള്ള പ്രകാരം തന്നെ അങ്ങിനെ നടക്കുന്നവരെ സൂക്ഷിച്ച നൊക്കുകയും ചെയ്യിൻ.

൰൮ (എന്തകൊണ്ടെന്നാൽ പലരും നടക്കുന്നു, അവരെ കുറിച്ച, അവർ ക്രിസ്തുവിന്റെ കുരിശിന്റെ വൈരികൾ ആകുന്നു എന്ന, ഞാൻ നിങ്ങളൊട പലപ്പൊഴും പറഞ്ഞുവല്ലൊ, ഇപ്പൊഴും കരഞ്ഞുകൊണ്ട പറയുന്നു:

൰൯ അവരുടെ അവസാനം നാശം ആകുന്നു, അവരുടെ ദൈവം [അവരുടെ] വയറ [ആകുന്നു: അവരുടെ] സ്തുതി അവരുടെ ലജ്ജയിൽ ആകുന്നു, അവർ ഭൂമിക്കടുത്ത കാൎയ്യങ്ങളെ ചിന്തിക്കുന്നു.)

൨൰ എന്നാൽ നമ്മുടെ സംസൎഗ്ഗം സ്വൎഗ്ഗത്തിൽ ആകുന്നു; അവിടെനിന്ന കൎത്താവായ യെശു ക്രിസ്തുവാകുന്ന രക്ഷിതാവിനായിട്ട നാം നൊക്കി കാത്തുകൊണ്ടുമിരിക്കുന്നു:

൨൧ അവൻ തങ്കലെക്ക തന്നെ സകലത്തെയും കീഴാക്കികൊൾവാൻ കഴിയുന്ന തന്റെ ബലത്തിൻ പ്രകാരം, നമ്മുടെ ഹീനതയുള്ള ശരീരം തന്റെ മഹത്വമുള്ള ശരീരത്തിന്റെ ഭാഷയായിരിക്കെണ്ടുന്നതിന അതിനെ രൂപാന്തരപ്പെടുത്തും.

## ൪ അദ്ധ്യായം.

൧ പൊതുവിലുള്ള ബുദ്ധി ഉപദെശങ്ങൾ.—൨ അവനൊട അവൎക്കുള്ള ഔദാൎയ്യത്തിനും അവരൊട ദൈവത്തിനുള്ള കൃപെക്കും അവൻ സന്തൊഷിക്കുന്നത.

ആതകൊണ്ട ഇനിക്ക സ്നെഹിതന്മാരും വാഞ്ഛിതന്മാരും എന്റെ സന്തൊഷവും കിരീടവുമായുള്ളവരുമാകുന്ന സഹോദരന്മാരെ, ഇപ്രകാരം കൎത്താവിൽ സ്ഥിരമായി നില്പിൻ, സ്നെഹിതന്മാരെ.

൨ കൎത്താവിൽ എക ചിന്തയൊടിരിപ്പാൻ ഞാൻ എവൊദിയാസിനൊട അപെക്ഷിക്കുന്നു, സിന്തികെയൊടും അപെക്ഷിക്കുന്നു.

൩ സത്യമുള്ള കൂട്ടാളി, ഞാൻ നിന്നൊടും അപെക്ഷിക്കുന്നു, സുവിശെഷത്തിൽ എന്നൊട കൂടെയും, ക്ലെമെന്തിനൊടും, മററും ജീവന്റെ പുസ്തകത്തിൽ നാമങ്ങളുള്ള എന്റെ കൂട്ട പ്രവൃത്തിക്കാരൊടും കൂടെയും, അദ്ധ്വാനപ്പെട്ട സ്ത്രീകൾക്ക സഹായിക്ക.

൪ കൎത്താവിൽ എപ്പൊഴും സന്തൊഷിപ്പിൻ: പിന്നെയും ഞാൻ പറയുന്നു, സന്തൊഷിപ്പിൻ.

൫ നിങ്ങളുടെ ശാന്തത എല്ലാ മനുഷ്യൎക്കും അറിഞ്ഞിരിക്കട്ടെ. കൎത്താവ സമീപത്ത ഉണ്ട.

൬ നിങ്ങൾ ഒന്നിനും വിചാരപ്പെടാതെ, സകലത്തിലും നിങ്ങളുടെ യാചനകൾ സ്തൊത്രത്തൊടും കൂടെ പ്രാൎത്ഥനയാലും അപെക്ഷയാലും ദൈവത്തിന അറിയിക്കപ്പെടെണം.

൭ സകല ബുദ്ധിയെയും കവിയുന്നതായുള്ള ദൈവത്തിന്റെ സമാധാനം നിങ്ങളുടെ ഹൃദയങ്ങളെയും നിങ്ങളുടെ മനസ്സുകളെയും ക്രിസ്തുവിൽ പാലിക്കയും ചെയ്യും.

൮ ശെഷമുള്ളതിന, സഹോദരന്മാരെ, എതെല്ലാം കാൎയ്യങ്ങൾ സത്യമുള്ളവയൊ, എതെല്ലാം കാൎയ്യങ്ങൾ വന്ദ്യങ്ങളൊ, എതെല്ലാം കാൎയ്യങ്ങൾ നീതിയുള്ളവയൊ, എതെല്ലാം

കാൎയ്യങ്ങൾ ശുദ്ധമുള്ളവയൊ, എതെ
ല്ലാം കാൎയ്യങ്ങൾ ചന്തമുള്ളവയൊ,
എതെല്ലാം കാൎയ്യങ്ങൾ നല്ല കീൎത്തി
യുള്ളവയൊ, വല്ല പുണ്യവുമുണ്ടൊ,
വല്ല പുകഴ്ചയുമുണ്ടൊ, അവയെ നി
രൂപിച്ചുകൊൾവിൻ.
൯ നിങ്ങൾ പഠിച്ചിട്ടും, പരിഗ്രഹി
ച്ചിട്ടും, കെട്ടിട്ടും, എങ്കൽ കണ്ടിട്ടുമു
ള്ള കാൎയ്യങ്ങളെ ചെയ്തുകൊൾവിൻ:
സമാധാനത്തിന്റെ ദൈവം നി
ങ്ങളൊട കൂടെ ഇരിക്കയും ചെ
യ്യും.
൧൦ എന്നാൽ ഇപ്പൊൾ ഒരു ഒടുക്ക
ത്ത ഇനിക്ക വെണ്ടി നിങ്ങൾക്കുള്ള
താല്പൎയ്യം വീണ്ടും തളിൎത്തതുകൊണ്ട,
ഞാൻ കൎത്താവിൽ വളരെ സന്തൊ
ഷിച്ചു: ഇതിൽ നിങ്ങൾ താല്പൎയ്യപ്പെ
ട്ടുമിരുന്നു, എങ്കിലും നിങ്ങൾക്ക അവ
സരം കുറവായി.
൧൧ ദാരിദ്ര്യത്തെ സംബന്ധിച്ചു ഞാ
ൻ പറയുന്നു എന്നല്ല: എന്തകൊണ്ടെ
ന്നാൽ ഞാൻ എത അവസ്ഥയിൽ ഇ
രിക്കുന്നു എങ്കിലും, മനൊ രമ്യത്തൊ
ടെ ഇരിപ്പാൻ ഞാൻ പഠിച്ചിട്ടുണ്ട.
൧൨ താണിരിപ്പാനും ഇനിക്ക അറി
യാം, പരിപൂൎണ്ണതപ്പെടുവാനും ഇനി
ക്ക അറിയാം: തൃപ്തിയായിരിപ്പാനും
വിശന്നിരിപ്പാനും, പൂൎണ്ണതപ്പെടുവാ
നും ബുദ്ധിമുട്ട സഹിപ്പാനും, ഞാൻ
എല്ലാടവും എല്ലാ കാൎയ്യങ്ങളിലും അ
ഭ്യസിക്കപ്പെട്ടവനാകുന്നു.
൧൩ എന്നെ ശക്തിപ്പെടുത്തുന്ന ക്രി
സ്തുവിനാൽ ഇനിക്ക സകലവും കഴി
യും.
൧൪ എന്നാലും നിങ്ങൾ എന്റെ
ദുഃഖത്തിൽ ഐക്യതപ്പെട്ട ചെയ്യത
നന്നായി.
൧൫ ഫിലിപ്പിയക്കാരെ, സുവിശെ
ഷത്തിന്റെ ആരംഭത്തിൽ, ഞാൻ
മക്കെദൊനിയായിൽനിന്ന പുറപ്പെ
ട്ടപ്പൊൾ, നിങ്ങൾ മാത്രം അല്ലാ
തെ, മറെറാരു സഭയും കൊടുക്കൽ
വാങ്ങൽ കണക്കിൽ എന്നൊട ഐ
ക്യതപ്പെട്ടതുമില്ല എന്ന നിങ്ങളും അ
റിഞ്ഞിരിക്കുന്നു.
൧൬ എന്തകൊണ്ടെന്നാൽ തെസ്സ
ലൊനിക്കയിൽ നിങ്ങൾ എന്റെ
ബുദ്ധിമുട്ടിന ഒന്ന രണ്ട പ്രാവശ്യം
കൊടുത്തയച്ചു.
൧൭ ഒരു സമ്മാനത്തെ ഞാൻ ആ
ഗ്രഹിക്കുന്നു എന്നല്ല: നിങ്ങളുടെ ക
ണക്കിനായി വൎദ്ധിക്കുമാറാകുന്ന ഫ
ലത്തെ ഞാൻ ആഗ്രഹിക്കുന്നതെയു
ള്ളു.
൧൮ എന്നാൽ എല്ലാം ഇനിക്ക ഉ
ണ്ട, പരിപൂൎണ്ണമായിരിക്കുന്നു: നി
ങ്ങളാൽ [അയക്കപ്പെട്ട] സുഗന്ധ
വാസനയും, ദൈവത്തിന സംപ്രീ
തിയായും, അംഗീകരിക്കത്തക്കതായുമു
ള്ള ബലിയുമായവയെ എപ്പപ്രൊ
ദിത്തുസിന്റെ കയ്യിൽനിന്ന പരിഗ്ര
ഹിച്ചിട്ട, ഞാൻ പൂൎണ്ണതപ്പെട്ടിരിക്കു
ന്നു.
൧൯ എന്നാൽ എന്റെ ദൈവം ത
ന്റെ ധനത്തിൻ പ്രകാരം നിങ്ങളു
ടെ ബുദ്ധിമുട്ടിനെ ഒക്കെയും ക്രിസ്തു
യെശുവിനാൽ മഹത്വത്തിൽ നിക
ത്തി തരികയും ചെയ്യും.
൨൦ എന്നാൽ നമ്മുടെ ദൈവവും
പിതാവുമായവന എന്നെക്കും മഹ
ത്വം ഉണ്ടാകട്ടെ. ആമെൻ.
൨൧ ശുദ്ധിമാന്മാരെ എല്ലാവരെ
യും ക്രിസ്തുയെശുവിൽ സല്ക്കരിപ്പിൻ.
എന്നൊട കൂടെ ഇരിക്കുന്ന സഹൊ
ദരന്മാർ നിങ്ങളെ സല്ക്കരിക്കുന്നു.
൨൨ ശുദ്ധിമാന്മാർ എല്ലാവരും, വി
ശെഷമായി കൈസറിന്റെ ഭവന
ത്തിലുള്ളവരും, നിങ്ങളെ സല്ക്കരി
ക്കുന്നു.
൨൩ നമ്മുടെ കൎത്താവായ യെശു
ക്രിസ്തുവിന്റെ കൃപ നിങ്ങളൊട എ
ല്ലാവരൊടുംകൂടെ ഉണ്ടായിരിക്കട്ടെ.
ആമെൻ.

# അപ്പൊസ്തൊലനായ പൌലുസ കൊലൊസ്സെയക്കാൎക്ക എഴുതിയ ലെഖനം.

## ൧ അദ്ധ്യായം.

൧ അവൻ അവരുടെ വിശ്വാസത്തെ കുറിച്ച ദൈവത്തെ സ്തുതിക്കയും,—൯ അവർ കൃപയിൽ വൎദ്ധിപ്പാനായിട്ട പ്രാൎത്ഥിക്കയും,—൧൪ സാക്ഷാൽ ക്രിസ്തുവിനെ വൎണ്ണിക്കയും ചെയ്യുന്നത

൧ ദൈവത്തിന്റെ ഇഷ്ടത്താൽ യെശു ക്രിസ്തുവിന്റെ അപ്പൊസ്തൊലനായ പൌലുസും, സഹൊദരനായ തിമൊഥെയുസും,

൨ കൊലൊസ്സെയിൽ ക്രിസ്തുവിലുള്ള ശുദ്ധിമാന്മാരും വിശ്വാസികളുമായ സഹൊദരന്മാൎക്ക [എഴുതുന്നത:] നമ്മുടെ പിതാവായ ദൈവത്തിൽനിന്നും, കൎത്താവായ യെശു ക്രിസ്തുവിൽനിന്നും നിങ്ങൾക്ക കൃപയും സമാധാനവും ഉണ്ടാകട്ടെ.

൩ ക്രിസ്തു യെശുവിൽ നിങ്ങൾക്കുള്ള വിശ്വാസത്തെയും, സകല ശുദ്ധിമാന്മാരൊടുമുള്ള സ്നെഹത്തെയും ഞങ്ങൾ കെട്ടതകൊണ്ട,

൪ സ്വൎഗ്ഗത്തിൽ നിങ്ങൾക്കായി സംഗ്രഹിക്കപ്പെട്ടിരിക്കുന്നതായി, നിങ്ങൾ സുവിശെഷത്തിലെ സത്യ വചനത്തിൽ മുൻ കെട്ടതായിരുന്ന നിശ്ചയത്തിന്റെ നിമിത്തമായി,

൫ ഞങ്ങൾ നിങ്ങൾക്ക വെണ്ടി എപ്പൊഴും പ്രാൎത്ഥിച്ചുകൊണ്ട, നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ ദൈവവും പിതാവുമായവന സ്തൊത്രം ചെയ്യുന്നു

൬ ആ [സുവിശെഷം] ലൊകത്തിലൊക്കെയും എന്ന പൊലെ തന്നെ, നിങ്ങളുടെ അടുക്കൽ വന്ന, നിങ്ങൾ ദൈവത്തിന്റെ കൃപയെ കെട്ടുകയും, സത്യത്തൊടെ അറികയും ചെയ്ത നാൾ മുതൽ, നിങ്ങളിലും ഉള്ളപൊലെ ഫലം തരുന്നു:

൭ ഇപ്രകാരം തന്നെ നിങ്ങൾ ഞങ്ങൾക്ക പ്രിയനായി, കൂട്ടഭൃത്യനായ എപ്പാഫ്രാസിൽനിന്ന പഠിച്ചിട്ടുമുണ്ട, അവൻ നിങ്ങൾക്ക വെണ്ടി ക്രിസ്തുവിന്റെ വിശ്വാസമുള്ളൊരു ശുശ്രൂഷക്കാരൻ ആകുന്നു:

൮ അവൻ ആത്മാവിൽ നിങ്ങൾക്കുള്ള സ്നെഹത്തെ ഞങ്ങളൊട അറിയിക്കയും ചെയ്തു.

൯ ആയതകൊണ്ട ഞങ്ങളും [അതിനെ] കെട്ട നാൾ മുതൽക്ക, നിങ്ങൾക്ക വെണ്ടി പ്രാൎത്ഥിപ്പാനും, നിങ്ങൾ അവന്റെ ഹിതത്തിന്റെ അറിവിനാൽ സകല ജ്ഞാനത്തിലും ആത്മസംബന്ധമുള്ള അറിവിലും പൂൎണ്ണതപ്പെടെണമെന്ന അപെക്ഷിപ്പാനും ഇടവിടുന്നില്ല:

൧൦ അത നിങ്ങൾ സകല ഇഷ്ടത്തിനും കൎത്താവിന യൊഗ്യമായി നടന്ന, സകല സൽക്രിയയിലും ഫലം തരുന്നവരായി, ദൈവ ജ്ഞാനത്തിൽ വൎദ്ധിക്കുന്നവരായി,

൧൧ സന്തൊഷത്തൊട കൂടെ സകല ക്ഷമയിലും ദീൎഘശാന്തതയിലും അവന്റെ മഹത്വമുള്ള ശക്തി പ്രകാരം, സകല ബലത്തൊടും ബലപ്പെട്ടവരായി,

൧൨ പ്രകാശത്തിൽ ശുദ്ധിമാന്മാരുടെ അവകാശത്തിന്റെ ഓഹരിക്ക നമ്മെ യൊഗ്യന്മാരാക്കിയ പിതാവിന സ്തൊത്രം ചെയ്യുന്നവരായി ഇരിപ്പാനായിട്ട ആകുന്നു:

൧൩ അവൻ നമ്മെ അന്ധകാരത്തിന്റെ അധികാരത്തിൽനിന്ന വെർപ്പെടുത്തുകയും, തന്റെ ഇഷ്ട പുത്ര

ന്റെ രാജ്യത്തിലെക്ക ആക്കി വെക്ക
യും ചെയ്തു:
൧൪ ഇവനിൽ നമുക്ക ഇവന്റെ
രക്തത്താൽ പാപമൊചനമാകുന്ന
വീണ്ടെടുപ്പ ഉണ്ട:
൧൫ ഇവൻ അപ്രത്യക്ഷനായ ദൈ
വത്തിന്റെ പ്രതിമയായി, സൃഷ്ടിക്ക
ളെക്കെയും ആദ്യ ജാതനായുള്ളവൻ
ആകുന്നു:
൧൬ അതെന്തകൊണ്ടെന്നാൽ ഇവ
നാൽ സകല വസ്തുക്കളും സൃഷ്ടിക്ക
പ്പെട്ടു, സ്വർഗ്ഗത്തിലുള്ളവയും, ഭൂമി
യിലുള്ളവയും, കാണപ്പെടുന്നവയും
കാണപ്പെടാത്തവയും, സിംഹാസ
നങ്ങളാകട്ടെ, കർത്തൃത്വങ്ങളാകട്ടെ,
പ്രഭുത്വങ്ങളാകട്ടെ, അധികാര
ങ്ങളാകട്ടെ, സകല വസ്തുക്കളും ഇവ
നാലും, ഇവനായിക്കൊണ്ടും സൃഷ്ടിക്ക
പ്പെട്ടു:
൧൭ വിശെഷിച്ചും ഇവൻ സകല
ത്തിനും മുമ്പൻ ആകുന്നു, സകല വ
സ്തുക്കളും ഇവനാൽ നിലനില്ക്കുന്നു.
൧൮ സഭയാകുന്ന ശരീരത്തിന്റെ
ശിരസ്സും ഇവൻ ആകുന്നു: സകല
ത്തിലും ശ്രെഷ്ഠതയുള്ളവനാകെണ്ടു
ന്നതിന, ഇവൻ ആദിയായി, മരി
ച്ചവരിൽനിന്ന ആദ്യജാതനായവ
നാകുന്നു.
൧൯ അതെന്തകൊണ്ടെന്നാൽ ഇ
വനിൽ സകല പൂർണ്ണതയും അധി
വസിപ്പാനായിട്ടും;
൨൦ ഇവന്റെ കുരിശിന്റെ രക്ത
ത്താൽ സമാധാനത്തെ ഉണ്ടാക്കി തീ
ർത്ത, ഇവനെക്കൊണ്ട സകലത്തെ
യും, ഭൂമിയിലുള്ളവയെ ആകട്ടെ,
സ്വർഗ്ഗത്തിലുള്ളവയെ ആകട്ടെ, ഇവ
നെക്കൊണ്ട തങ്കലെക്ക യൊജിപ്പി
പ്പാനായിട്ടും [പിതാവിന] ഇഷ്ടമു
ണ്ടായി.
൨൧ ഒരിക്കൽ അന്യന്മാരായും ദു
ഷ്പ്രവൃത്തികളാൽ മനസ്സിൽ ശത്രുക്ക
ളായുമിരുന്ന നിങ്ങളെയും ഇപ്പൊൾ,
൨൨ അവൻ നിങ്ങളെ ശുദ്ധിമാ
ന്മാരായും കുററമില്ലാത്തവരായും ആ
ക്ഷെപപ്പെടാത്തവരായും തന്റെ
മുമ്പാകെ നിർത്തുവാനായിട്ട, മരണം
കൊണ്ട തന്റെ ജഡത്തിന്റെ ശ
രീരത്തിൽ യൊജിപ്പിച്ചു:
൨൩ നിങ്ങൾ വിശ്വാസത്തിൽ സ്ഥാ
പിക്കപ്പെട്ടവരായും സ്ഥിരപ്പെട്ടവ
രായും നിലനില്ക്കയും, നിങ്ങൾ കെ
ട്ടിട്ടുള്ളതും, ആകാശത്തിൻ കീഴുള്ള
സകല സൃഷ്ടിക്കും പ്രസംഗിക്കപ്പെട്ട
തും, പൌലുസായ ഞാൻ ഒരു ശുശ്രൂ
ഷക്കാരനായി തീർന്നിരിക്കുന്നതും ആ
യുള്ള സുവിശെഷത്തിന്റെ ആശാ
ബന്ധത്തിൽനിന്ന ഇളകാതെ ഇരി
ക്കയും ചെയ്യുന്നു എന്നുവരികിൽ;
൨൪ ഇപ്പൊൾ ഞാൻ നിങ്ങൾക്ക
വെണ്ടി എന്റെ കഷ്ടാനുഭവങ്ങളി
ൽ സന്തൊഷിക്കയും, എന്റെ ജഡ
ത്തിൽ ക്രിസ്തുവിന്റെ ദുഃഖങ്ങളിൽ
കുറവായുള്ളവയെ സഭയാകുന്ന അ
വന്റെ ശരീരത്തിന വെണ്ടി പൂർത്തി
യാക്കുകയും ചെയ്യുന്നു:
൨൫ ആയതിന ഞാൻ, നിങ്ങൾ
ക്കായിട്ട എനിക്ക തരപ്പെട്ട ദൈവ
വിചാരണ പ്രകാരം, ദൈവ വച
നത്തെ നിവൃത്തിപ്പാനായിട്ട, ഒരു
ശുശ്രൂഷക്കാരനായി തീർന്നു:
൨൬ കാലങ്ങളിൽനിന്നും തലമുറക
ളിൽനിന്നും മറവായിരുന്നതും, ഇ
പ്പൊൾ അവന്റെ ശുദ്ധിമാന്മാൎക്ക
പ്രകാശിക്കപ്പെട്ടതുമായ രഹസ്യം ത
ന്നെ [ആകുന്നു.]
൨൭ പുറജാതികളുടെ ഇടയിൽ
ഈ രഹസ്യത്തിന്റെ മഹത്വത്തി
ന്റെ സമ്പത്ത ഇന്നതാകുന്നു എന്ന
അവർക്ക അറിയിപ്പാൻ ദൈവത്തിന
മനസ്സുണ്ടായി: അത മഹത്വത്തി
ന്റെ ആശാബന്ധമായി നിങ്ങളി
ൽ ക്രിസ്തു ആകുന്നു:
൨൮ എല്ലാ മനുഷ്യനെയും ക്രിസ്തു
യെശുവിൽ മുഴുവൻ തികഞ്ഞവനാ

യി നിൎത്തുവാനായിട്ട, അവനെ ഞ
ങ്ങൾ എല്ലാ മനുഷ്യനൊടും ഒൎമ്മ
പ്പെടുത്തുകയും, എല്ലാവനും സകല
ജ്ഞാനത്തൊടും ഉപദെശിക്കയും
ചെയ്തുകൊണ്ട പ്രസംഗിക്കുന്നു:
൨൯ അതിന ഞാനും എനിക്കൽ
ബലത്തൊടെ വ്യാപരിക്കുന്ന അവ
ന്റെ വ്യാപാര ശക്തി പ്രകാരം
പൊരുതീട്ട അദ്ധ്വാനപ്പെടുന്നു.

## ൨ അദ്ധ്യായം.

൧ അവൻ ക്രിസ്തുവിൽ സ്ഥിരതയൊടിരിപ്പാനായിട്ടും.—൮ ലൌകിക ജ്ഞാനത്തിൽനിന്നും വെറുതെയുള്ള പാരമ്പൎയ്യന്യായങ്ങളിൽനിന്നും.—൧൮ ദൈവദൂതന്മാരെ ആരാധിക്കുന്നതിൽനിന്നും.—൨൦ ന്യായപ്രമാണം സംബന്ധിച്ച കൎമ്മങ്ങളിൽനിന്നും ജാഗ്രതപ്പെടുവാനായിട്ടും അവൎക്ക ബുദ്ധിഉപദെശിക്കുന്നത.

എന്തുകൊണ്ടെന്നാൽ നിങ്ങൾക്കായി
ക്കൊണ്ടും, ലെയൊദിക്കെയായിലുള്ള
വൎക്കായികൊണ്ടും, എന്റെ മുഖത്തെ
ജഡത്തിൽ കണ്ടിട്ടില്ലാത്തവൎക്ക എ
ല്ലാവൎക്കുമായികൊണ്ടും,
൨ അവർ സ്നെഹത്തിലും ദൈവ
മായ പിതാവിന്റെയും ക്രിസ്തുവി
ന്റെയും രഹസ്യത്തെ അറിഞ്ഞുകൊ
ള്ളുന്നതിന, തിരിച്ചറിവിന്റെ പൂ
ൎണ്ണനിശ്ചയമുള്ള സകല ധനത്തിലെ
ക്കും ഒന്നിച്ച സംബന്ധിക്കപ്പെട്ടവ
രായി, അവരുടെ ഹൃദയങ്ങൾ ആ
ശ്വസിക്കപ്പെടെണമെന്ന ഇനിക്ക എ
ത്ര വലിയ പൊരാട്ടം ഉണ്ട എന്ന
നിങ്ങൾ അറിവാൻ ഇനിക്ക മനസ്സു
ണ്ട;
൩ അവനിൽ ജ്ഞാനത്തിന്റെ
യും അറിവിന്റെയും നിക്ഷെപ
ങ്ങൾ ഒക്കയും ഗുപ്തങ്ങളാകുന്നു.
൪ യാതൊരുത്തനും വശീകര വാ
ക്കിനാൽ നിങ്ങളെ വഞ്ചിക്കാതെ ഇ
രിപ്പാനായിട്ട ഞാൻ ഇതിനെ പറ
യുന്നു.
൫ എന്തുകൊണ്ടെന്നാൽ ഞാൻ ജ
ഡത്താൽ ദൂരത്താകുന്നു എങ്കിലും, ഞാ
ൻ ആത്മാവിനാൽ നിങ്ങളൊടു കൂ
ടയിരുന്ന, സന്തൊഷിച്ച, നിങ്ങളു
ടെ ക്രമത്തെയും ക്രിസ്തുവിൽ നിങ്ങ
ൾക്കുള്ള വിശ്വാസത്തിന്റെ സ്ഥിര
തയെയും കാണുന്നു.
൬ അതുകൊണ്ട നിങ്ങൾ കൎത്താ
വായ ക്രിസ്തു യെശുവിനെ കൈ
ക്കൊണ്ടതുപൊലെ, അവനിൽ നട
ന്ന,
൭ അവനിൽ സ്ഥാപിക്കപ്പെട്ടവ
രായും പണിചെയ്യപ്പെട്ടവരായും,
നിങ്ങൾക്ക ഉപദെശിക്കപ്പെട്ട പ്ര
കാരം, വിശ്വാസത്തിൽ സ്ഥിരപ്പെ
ട്ട, അതിൽ സ്തൊത്രത്തൊടെ വൎദ്ധി
ക്കുന്നവരായുമിരിപ്പിൻ.
൮ ക്രിസ്തുവിൻ പ്രകാരം അല്ല,
മനുഷ്യരുടെ പാരമ്പൎയ്യന്യായപ്രകാ
രവും, ലൊകത്തിന്റെ ആദ്യപാഠ
ങ്ങളിൻ പ്രകാരവും, ലൌകിക ജ്ഞാ
നത്താലും വൃഥാ വഞ്ചനയാലും വ
ല്ലവനും നിങ്ങളെ കവൎന്നു കൊണ്ടു
പൊകാതെ ഇരിപ്പാൻ സൂക്ഷിച്ചു
കൊൾവിൻ.
൯ എന്തുകൊണ്ടെന്നാൽ അവനിൽ
ദൈവത്വത്തിന്റെ പൂൎണ്ണത ഒക്കെ
യും ശരീരസംബന്ധമായി വസിക്കു
ന്നു.
൧൦ സകല പ്രഭുത്വത്തിന്റെയും
അധികാരത്തിന്റെയും ശിരസ്സാകു
ന്ന അവനിൽ നിങ്ങളും പൂൎണ്ണതപ്പെ
ട്ടവരാകുന്നു:
൧൧ അവനിൽ ക്രിസ്തുവിന്റെ ചെ
ലാകൎമ്മത്താൽ ജഡത്തിന്റെ പാപ
ങ്ങളുടെ ശരീരത്തെ നീക്കിക്കളയുന്ന
തിൽ കൈകൾ കൊണ്ട ചെയ്യപ്പെടാ
ത്ത ചെലാകൎമ്മം കൊണ്ട നിങ്ങളും
ചെലചെയ്യപ്പെട്ടുകയും,
൧൨ ജ്ഞാനസ്നാനത്തിൽ അവനൊ

ട കൂടെ അടക്കപ്പെട്ടു, അതിൽ തന്നെ നിങ്ങൾ മരിച്ചവരിൽനിന്ന അവനെ ഉയിൎപ്പിച്ചിട്ടുള്ള ദൈവത്തിന്റെ പ്രയൊഗത്തിലുള്ള വിശ്വാസത്താൽ നിങ്ങൾ അവനൊട കൂടെയും ഉയിൎത്തെഴുനീല്ക്കപ്പെടുകയും ചെയ്തിരിക്കുന്നു.

൧൩ നിങ്ങളുടെ അതിക്രമങ്ങളിലും നിങ്ങളുടെ ജഡത്തിന്റെ ചെലാകൎമ്മമില്ലായ്മയിലും മരിച്ചവരായ നിങ്ങളെ അവനൊട കൂടെ, അവൻ അപരാധങ്ങളെ ഒക്കെയും നിങ്ങളൊട സൌജന്യമായി ക്ഷമിച്ചിട്ടു, ജീവിപ്പിക്കയും,

൧൪ നമുക്ക വിരൊധമായി, നമുക്ക പ്രതികൂലമായുള്ള യഥാ വിധികളിലുള്ള കയ്യെഴുത്തിനെ മായിച്ചുകളഞ്ഞു, അതിനെ കുരിശിൽ തറെച്ചു, അതിനെ നടുവിൽനിന്ന എടുത്തുകളകയും ചെയ്തു:

൧൫ പ്രഭുത്വങ്ങളെയും, അധികാരങ്ങളെയും അപഹരിച്ചുകൊണ്ട, അതിൽ അവയെ ജയിച്ചു, അവയെ പ്രസിദ്ധമായി ഒരു കാഴ്ചയാക്കി തീൎത്തു.

൧൬ അതകൊണ്ട ഭക്ഷണത്തിലെങ്കിലും, പാനീയത്തിലെങ്കിലും, പെരുനാളിന്റെയൊ, കറുത്തവാവിന്റെയൊ, ശാബത ദിവസങ്ങളുടെയൊ സംഗതിയിലെങ്കിലും, യാതൊരുത്തനും നിങ്ങൾക്ക വിധിക്കരുത:

൧൭ അവ വരുവാനുള്ള കാൎയ്യങ്ങളുടെ നിഴൽ ആകുന്നു; എന്നാൽ ശരീരം ക്രിസ്തുവിന്റെ ആകുന്നു.

൧൮ സ്വെഛയായുള്ള മനൊ വിനയം കൊണ്ടും, ദൈവദൂതന്മാരുടെ ആരാധനം കൊണ്ടും ഒരുത്തനും, താൻ കണ്ടിട്ടില്ലാത്ത കാൎയ്യങ്ങളിലെക്ക ആക്രമിച്ചുകൊണ്ടും, തന്റെ ജഡസംബന്ധമുള്ള മനസ്സിനാൽ വെറുതെ അഹങ്കാരപ്പെട്ടുകൊണ്ടും,

൧൯ ഏതിൽനിന്ന ശരീരം എല്ലാം സന്ധിബന്ധനങ്ങളാൽ ഉപകരിക്കപ്പെടുകയും, കൂടി ബന്ധനപ്പെടുകയും ചെയ്തിട്ടു, ദൈവ വളൎച്ചയൊടെ വളരുന്നുവൊ, ആ ശിരസ്സിനെ പിടിക്കാതെ ഇരുന്നുകൊണ്ടും നിങ്ങളെ വിരുതു തെററിക്കരുത.

൨൦ അതകൊണ്ട നിങ്ങൾ ക്രിസ്തുവിനൊട കൂടെ ലൊകത്തിന്റെ ആദ്യപാഠങ്ങളിൽനിന്ന മരിച്ചിരിക്കുന്നു എങ്കിൽ,

൨൧ നിങ്ങൾ ലൊകത്തിൽ ജീവിച്ചിരിക്കുന്നവർ എന്ന പൊലെ, മനുഷ്യരുടെ കല്പനകളിൻ പ്രകാരവും ഉപദെശങ്ങളിൻ പ്രകാരവുമുള്ള യഥാ വിധികൾക്ക കീഴ്പെടുവാൻ എന്ത?

൨൨ (സ്പൎശിക്കരുത; രുചി നൊക്കരുത; തൊടരുത; ഇവ ഒക്കെയും പെരുമാററം കൊണ്ട നശിക്കുന്നവയാകുന്നു;)

൨൩ ആ കാൎയ്യങ്ങൾക്ക മനൊനിഷ്ഠയിലും, മനത്താഴ്മയിലും, ശരീരത്തിന്റെ ദണ്ഡത്തിലും ജ്ഞാനത്തിന്റെ ഒരു വെഷമുണ്ട സത്യം; ജഡത്തെ തൃപ്തിയാക്കുവാനായിക്കൊണ്ട യാതൊരു ബഹുമാനത്തിലും അല്ല താനും.

## ൩ അദ്ധ്യായം.

൧ ക്രിസ്തുവിനെ ഇന്നെടത്ത അന്വെഷിക്കെണമെന്ന അവൻ കാട്ടികൊടുക്കുന്നത.—൫ അവൻ ഇന്ദ്രിയ നിഗ്രഹത്തിന്നും—൧൨ സ്നെഹത്തിന്നും താഴ്മെക്കും പൊതുവായും പ്രത്യെകമായും പല മുറകൾക്കും ബുദ്ധി ഉപദെശിക്കുന്നത.

അതകൊണ്ട നിങ്ങൾ ക്രിസ്തുവിനൊട കൂടെ ഉയിൎത്തെഴുനീറ്റിരിക്കുന്നു എങ്കിൽ, ക്രിസ്തു ദൈവത്തിന്റെ വലത്തുഭാഗത്തിരിക്കുന്നെടത്ത മെലായുള്ള കാൎയ്യങ്ങളെ അന്വെഷിപ്പിൻ.

൨ ഭൂമിയിലുള്ള കാൎയ്യങ്ങളെ അല്ല, മെലായുള്ള കാൎയ്യങ്ങളെ ചിന്തിച്ചു കൊൾവിൻ.

൩ എന്തുകൊണ്ടെന്നാൽ നിങ്ങൾ മരിച്ചു, നിങ്ങളുടെ ജീവൻ ക്രിസ്തുവിനൊടു കൂടെ ദൈവത്തിൽ ഒളിച്ചു വെക്കപ്പെട്ടുമിരിക്കുന്നു.

൪ നമ്മുടെ ജീവനാകുന്ന ക്രിസ്തു എപ്പൊൾ കാണപ്പെടുമൊ, അപ്പൊൾ നിങ്ങളും അവനൊടു കൂടെ മഹത്വത്തിൽ കാണപ്പെടും.

൫ അതുകൊണ്ടു ഭൂമിയിലുള്ള നിങ്ങളുടെ അവയവങ്ങളാകുന്ന വെശ്യാദൊഷത്തെയും, അശുദ്ധിയെയും, ദുസ്കാമത്തെയും, ദുൎമ്മൊഹത്തെയും, വിഗ്രഹ പൂജയാകുന്ന ദ്രവ്യാഗ്രഹത്തെയും മരിപ്പിപ്പിൻ:

൬ ഈ കാൎയ്യങ്ങളുടെ നിമിത്തമായിട്ടു ദൈവത്തിന്റെ കൊപം അനുസരണകെടിന്റെ മക്കളുടെ മെൽ വരുന്നു:

൭ നിങ്ങളും അവയിൽ ജീവിച്ചിരിക്കുമ്പൊൾ, അവയിൽ മുമ്പെ നടന്നിരുന്നു.

൮ എന്നാൽ ഇപ്പൊൾ കൊപം, ക്രൊധം, ഗൎവ്വം, ദൂഷണം, നിങ്ങളുടെ വായിൽനിന്നു വരുന്ന വഷളായുള്ള സംസാരം, ഇവയെ ഒക്കെയും ഉപെക്ഷിച്ചുകളവിൻ.

൯ നിങ്ങൾ പഴയ മനുഷ്യനെ അവന്റെ പ്രവൃത്തികളൊടു കൂടെ നീക്കി കളകകൊണ്ടും,

൰ തന്നെ സൃഷ്ടിച്ചവന്റെ സാദൃശ്യം പൊലെ അറിവിൽ പുതുതാക്കപ്പെട്ട പുതിയ മനുഷ്യനെ ധരിച്ചതുകൊണ്ടും, തമ്മിൽ തമ്മിൽ ഭൊഷ്കു പറയരുത:

൰൧ ആയതിൽ ഗ്രെക്കനെന്നും, യെഹൂദനെന്നും, ചെല എന്നും, ചെലയില്ലായ്മ എന്നും, ബൎബ്ബരായക്കാരനെന്നും സ്കിഥിയക്കാരനെന്നും, അടിമയുള്ളവനെന്നും, സ്വാതന്ത്ര്യമുള്ളവനെന്നും ഇല്ല, ക്രിസ്തു സകലവും സകലത്തിലും അത്രെ ആകുന്നത:

൰൨ അതുകൊണ്ടു നിങ്ങൾ ദൈവത്താൽ തെരിഞ്ഞെടുക്കപ്പെട്ടശുദ്ധിമാന്മാരായും ഇഷ്ടന്മാരായുമുള്ളവരെന്നപൊലെ, കരുണകളുള്ള മനസ്സുകളെയും, ദയയെയും, മനൊവിനയത്തെയും, സൌമ്യതയെയും, ദീൎഘക്ഷമയെയും ധരിച്ചുകൊണ്ടു,

൰൩ തമ്മിൽ തമ്മിൽ സഹിക്കയും, ഒരുത്തന്റെ നെരെ ഒരുത്തന ഒരു വഴക്ക ഉണ്ടായാൽ, തമ്മിൽ തമ്മിൽ ക്ഷമിക്കയും ചെയ്യിൻ: ക്രിസ്തു നിങ്ങളൊടു ക്ഷമിച്ചതുപൊലെ തന്നെ, നിങ്ങളും ചെയ്യിൻ.

൰൪ എന്നാൽ ഇവ കാൎയ്യങ്ങൾക്ക ഒക്കെയും മെലായി പൂൎണ്ണതയുടെ ബന്ധമാകുന്ന സ്നെഹത്തെ [ധരിച്ചുകൊൾവിൻ]

൰൫ ദൈവത്തിന്റെ സമാധാനം നിങ്ങളുടെ ഹൃദയങ്ങളിൽ വാഴകയും വെണം, ആയതിലെക്കും നിങ്ങൾ ഏക ശരീരത്തിൽ വിളിക്കപ്പെട്ടവരാകുന്നു: നന്ദിയുള്ളവരായിരിക്കയും ചെയ്യിൻ.

൰൬ ക്രിസ്തുവിന്റെ വചനം നിങ്ങളിൽ ഐശ്വൎയ്യമായി സകല ജ്ഞാനത്തൊടും വസിച്ചു, നിങ്ങൾ സംകീൎത്തനങ്ങളിലും കീൎത്തനങ്ങളിലും ജ്ഞാനപാട്ടുകളിലും തമ്മിൽ തന്നെ പഠിപ്പിക്കയും, ബുദ്ധി ഉപദെശിക്കയും, നിങ്ങളുടെ ഹൃദയത്തിൽ കൃപയൊടെ കൎത്താവിൽ പാടുകയും ചെയ്തുകൊണ്ടിരിപ്പിൻ.

൰൭ വിശെഷിച്ചും നിങ്ങൾ വാക്കിലെങ്കിലും ക്രിയയിലെങ്കിലും യാതൊന്നിനെയും ചെയ്താൽ അതിനെ ഒക്കെയും കൎത്താവായ യെശുവിന്റെ നാമത്തിൽ ചെയ്തു, അവൻ മൂലമായി ദൈവവും പിതാവുമായവനെ സ്തൊത്രം ചെയ്തു കൊണ്ട ഇരിപ്പിൻ.

൧൮ ഭാൎയ്യമാരായുള്ളൊരെ, നിങ്ങളുടെ ഭൎത്താക്കന്മാരൊടു, കൎത്താവിൽ ഉചിതമാകുന്ന പ്രകാരം, അനുസരിച്ചിരിപ്പിൻ.

൧൯ ഭൎത്താക്കന്മാരെ, [നിങ്ങളുടെ] ഭാൎയ്യമാരെ സ്നെഹിപ്പിൻ, അവരുടെ നെരെ കയ്പായിരിക്കയുമരുത.

൨൰ പൈതങ്ങളെ, [നിങ്ങളുടെ] മാതാപിതാക്കന്മാരൊട സകലത്തിലും അനുസരിച്ചിരിപ്പിൻ: എന്തകൊണ്ടെന്നാൽ ഇത കൎത്താവിന നല്ല ഇഷ്ടമാകുന്നു.

൨൰൧ പിതാക്കന്മാരെ, നിങ്ങളുടെ മക്കൾ അധൈൎയ്യപ്പെടാതെ ഇരിപ്പാനായിട്ട അവരെ കൊപപ്പെടുത്തരുത.

൨൰൨ പ്രവൃത്തിക്കാരെ, സകല കാൎയ്യത്തിലും ജഡ പ്രകാരം [നിങ്ങളുടെ] യജമാനന്മാരെ അനുസരിപ്പിൻ; മനുഷ്യരെ ഇഷ്ടപ്പെടുത്തുന്നവർ എന്ന പൊലെ ദൃഷ്ടിശുശ്രൂഷ കൊണ്ടല്ല, ദൈവത്തെ ഭയപ്പെട്ടുകൊണ്ട ഹൃദയത്തിന്റെ പരമാൎത്ഥതയിൽ അത്രെ:

൨൰൩ വിശെഷിച്ചും നിങ്ങൾ എന്തെങ്കിലും ചെയ്താൽ, അതിനെ മനുഷ്യൎക്ക എന്നല്ല, കൎത്താവിന എന്ന പൊലെ തന്നെ മനസ്സൊടെ ചെയ്വിൻ:

൨൰൪ നിങ്ങൾ കൎത്താവിൽനിന്ന അവകാശത്തിന്റെ പ്രതിഫലത്തെ പ്രാപിക്കുമെന്ന അറിയുന്നുവല്ലൊ: എന്തകൊണ്ടെന്നാൽ നിങ്ങൾ കൎത്താവായ ക്രിസ്തുവിന ശുശ്രൂഷ ചെയ്യുന്നു.

൨൰൫ എന്നാൽ അന്യായം ചെയ്യുന്നവൻ താൻ ചെയ്ത അന്യായത്തിന തക്കവണ്ണം പ്രാപിക്കും: ഒട്ടും പക്ഷഭെദവുമില്ല.

## ൪ അദ്ധ്യായം.

൧ അവൻ പ്രാൎത്ഥനയിൽ ചൂടായിരിക്കെണമെന്നും—൫ ഇനിയും ക്രിസ്തുവിനെ അറിയാത്തവരുടെ നെരെ ബുദ്ധിയൊടെ നടക്കെണമെന്നും ബുദ്ധി ഉപദെശിക്കുന്നത.

൧ യജമാനന്മാരെ, നിങ്ങൾക്കും സ്വൎഗ്ഗത്തിൽ ഒരു യജമാനൻ ഉണ്ടെന്ന അറിഞ്ഞ, നിങ്ങളുടെ പ്രവൃത്തിക്കാൎക്ക നീതിയായും തുല്യമായുമുള്ളതിനെ കൊടുപ്പിൻ.

൨ ¶ പ്രാൎത്ഥനയിൽ നിങ്ങൾ സ്ഥിരപ്പെട്ട, ആയതിൽ സ്തൊത്രത്തൊടെ ജാഗ്രതയായിരുന്ന,

൩ ഞാൻ എതിന്റെ നിമിത്തമായിട്ട ബന്ധനപ്പെട്ടുമിരിക്കുന്നുവൊ, ആ ക്രിസ്തുവിന്റെ രഹസ്യത്തെ ഞാൻ പറവാനും, പറയെണ്ടുന്ന പ്രകാരം ആയതിനെ പ്രസിദ്ധപ്പെടുത്തെണ്ടുന്നതിനും,

൪ ദൈവം ഞങ്ങൾക്ക സംഭാഷണ ദ്വാരത്തെ തുറക്കെണമെന്ന ഞങ്ങൾക്ക വെണ്ടിയും കൂടെ പ്രാൎത്ഥിച്ചുകൊണ്ടും ഇരിപ്പിൻ.

൫ നിങ്ങൾ കാലത്തെ വീണ്ടുകൊണ്ട, പുറത്തുള്ളവരുടെ നെരെ ജ്ഞാനത്തൊടെ നടന്നുകൊൾവിൻ.

൬ നിങ്ങൾ ഒരൊരുത്തനൊട ഇന്നിന്ന പ്രകാരം ഉത്തരം പറയെണ്ടുന്നതാകുന്നു എന്ന അറിവാനായിട്ട, നിങ്ങളുടെ വചനം എല്ലായ്പൊഴും കൃപയൊടെ ഉപ്പിനാൽ രുചിപ്പെട്ടതായി ഇരിക്കട്ടെ.

൭ എന്റെ കാൎയ്യങ്ങളെ ഒക്കെയും പ്രിയ സഹൊദരനും, വിശ്വാസമുള്ള ദൈവ ശുശ്രൂഷക്കാരനും കൎത്താവിൽ കൂട്ടുപ്രവൃത്തിക്കാരനുമായ തിക്കിക്കസ നിങ്ങളൊട അറിയിക്കും:

൮ ഞാൻ അവനെ നിങ്ങളുടെ അവസ്ഥയെ അറിവാനായിട്ടും, നിങ്ങളുടെ ഹൃദയങ്ങളെ ആശ്വസിപ്പിപ്പാനായിട്ടും,

൯ നിങ്ങളിൽ ഒരുത്തനായി വി

ശ്വാസവും സ്നെഹവുമുള്ള സഹൊദ
രനായ ഒനെസിമുസിനൊട കൂടെ
നിങ്ങളുടെ അടുക്കൽ അതിനായി
ട്ടതന്നെ അയച്ചിരിക്കുന്നു, ഇവിട
ത്തെ കാൎയ്യങ്ങളെ ഒക്കെയും അവർ
നിങ്ങളൊട അറിയിക്കും.
൧൦ എന്നൊട കൂടെ കാവൽപെട്ട
വനായ അറിസ്തൎക്കസ നിങ്ങളെ
സല്ക്കരിക്കുന്നു, ബൎന്നബാസിന മരു
മകനായ മൎക്കസും, (ഇവനായി
കൊണ്ട നിങ്ങൾക്ക കല്പനകൾ ലഭി
ച്ചിരിക്കുന്നുവല്ലൊ, അവൻ നിങ്ങളു
ടെ അടുക്കൽ വന്നാൽ, അവനെ
കൈക്കൊൾവിൻ:)
൧൧ യുസ്തുസ എന്ന പറയപ്പെട്ടയെ
ശുവും [നിങ്ങളെ സല്ക്കരിക്കുന്നു:]
അവർ ചെലയില്ലുള്ളവരാകുന്നു. ഇ
വർ മാത്രം ദൈവത്തിന്റെ രാജ്യ
ത്തിന [എന്നൊട] കൂടെ പ്രവൃത്തി
ക്കാരായി എനിക്ക ആശ്വാസമായി
തീൎന്നവരാകുന്നു.
൧൨ നിങ്ങളിൽ ഒരുത്തനായി ക്രി
സ്തുവിന്റെ ശുശ്രൂഷക്കാരനായ എ
പ്പാഫ്രാസ നിങ്ങളെ സല്ക്കരിച്ചു, നി
ങ്ങൾ ദൈവത്തിന്റെ സകല ഹി
തത്തിലും പൂൎണ്ണതയുള്ളവരായും തി
കവുള്ളവരായും നില്പാനായിട്ട, അ
വൻ എല്ലായ്പൊഴും നിങ്ങൾക്ക വെ
ണ്ടി പ്രാൎത്ഥനകളിൽ താല്പൎയ്യമായി
ശ്രമിച്ചുകൊണ്ട ഇരിക്കുന്നു.
൧൩ എന്തകൊണ്ടെന്നാൽ നിങ്ങ
ൾക്ക വെണ്ടിയും, ലയൊദിക്കെയാ
യിലും യെറപ്പൊലിസിലും ഉള്ളവ
ൎക്ക വെണ്ടിയും അവന മഹാ ശുഷ്കാ
ന്തിയുണ്ട എന്ന അവന ഞാൻ സാ
ക്ഷിയായിരിക്കുന്നു.
൧൪ പ്രിയമുള്ള ലൂക്കൊസ വൈദ്യ
നും, ദെമാസും നിങ്ങളെ സല്ക്കരി
ക്കുന്നു.
൧൫ ലയൊദിക്കെയായിലുള്ള സ
ഹൊദരന്മാരെയും, നിംഫാസിനെ
യും, അവന്റെ ഭവനത്തിലുള്ള സ
ഭയെയും സല്ക്കരിപ്പിൻ.
൧൬ വിശെഷിച്ചും ഈ ലെഖനം
നിങ്ങളുടെ ഇടയിൽ വായിക്കപ്പെട്ട
തിന്റെ ശെഷം, അതിനെ ലയൊ
ദിക്കെയക്കാരുടെ സഭയിലും വായി
പ്പിക്കയും, ലയൊദിക്കെയായിൽനി
ന്ന വരുന്ന [ലെഖനത്തെ] നിങ്ങ
ളും വായിക്കയും ചെയ്യിൻ.
൧൭ വിശെഷിച്ചും നീ കൎത്താവിൽ
ലഭിച്ചിട്ടുള്ള ശുശ്രൂഷയെ നിവൃത്തി
പ്പാനായിട്ട, അതിനെ സൂക്ഷിച്ചു
നൊക്കെണമെന്ന അൎക്കിപ്പുസിനൊ
ട പറവിൻ.
൧൮ പൌലുസായ എന്റെ കയ്യാ
ൽ സല്ക്കാരം. എന്റെ ബന്ധനങ്ങ
ളെ ഓൎപ്പിൻ. കൃപ നിങ്ങളൊട കൂ
ടെ ഇരിക്കട്ടെ. ആമെൻ.

# അപ്പൊസ്തൊലനായ പൌലുസ

# തെസ്സലൊനിക്കായക്കാൎക്ക എഴുതിയ

# ഒന്നാം ലെഖനം.

## ൧ അദ്ധ്യായം.

൧ അവൻ അവരെ സ്തൊത്രത്തിലും
പ്രാൎത്ഥനയിലും ഒൎക്കുന്നതിനെയും.
൫ അവരുടെ പരമാൎത്ഥമുള്ള വി
ശ്വാസത്തെയും മനസ്സു തിരിവി
നെയും കുറിച്ച തനിക്കുള്ള ബൊ
ധത്തെയും കാട്ടുന്നത.

൧ പൌലുസും, സിൽവാനുസും, തീ
മൊഥെയുസും പിതാവായ ദൈവ
ത്തിലും കൎത്താവായ യെശു ക്രിസ്തുവി
ലും ഇരിക്കുന്ന തെസ്സലൊനിക്കായ
ക്കാരുടെ സഭെക്ക [എഴുതുന്നത:] ന
മ്മുടെ പിതാവായ ദൈവത്തിൽനി
ന്നും, യെശു ക്രിസ്തുവാകുന്ന കൎത്താ
വിൽനിന്നും നിങ്ങൾക്ക കൃപയും,
സമാധാനവും ഉണ്ടാകട്ടെ.

൨ ഞങ്ങൾ ഞങ്ങളുടെ പ്രാൎത്ഥന
കളിൽ നിങ്ങളെ ഒൎമ്മ ചെയ്തു, നി
ങ്ങൾക്ക എല്ലാവൎക്കും വെണ്ടി എപ്പൊ
ഴും ദൈവത്തിന സ്തൊത്രം ചെയ്തു,

൩ നിങ്ങളുടെ വിശ്വാസത്തിന്റെ
ക്രിയയെയും, സ്നെഹത്തിന്റെ അ
ദ്ധ്വാനത്തെയും, നമ്മുടെ പിതാവാ
യ ദൈവത്തിന്റെ മുമ്പാകെ നമ്മു
ടെ കൎത്താവായ യെശു ക്രിസ്തുവിലു
ള്ള ആശാബന്ധത്തിന്റെ ക്ഷമയെ
യും ഇടവിടാതെ ഒൎത്തുകൊണ്ട,

൪ പ്രിയമുള്ള സഹൊദരന്മാരെ
ദൈവത്താൽ നിങ്ങളുടെ തെരി
ഞ്ഞെടുപ്പിനെ അറിഞ്ഞുകൊണ്ട ഇ
രിക്കുന്നു.

൫ അതെന്തകൊണ്ടെന്നാൽ ഞങ്ങ
ളുടെ സുവിശെഷം നിങ്ങളുടെ അ
ടുക്കൽ വചനത്തിൽ മാത്രം അല്ല, ശ
ക്തിയിലും, പരിശുദ്ധാത്മാവിലും എ
റിയ നിശ്ചയത്തിലും കൂടെ വന്നു:
നിങ്ങളുടെ നിമിത്തമായി ഞങ്ങൾ
നിങ്ങളുടെ ഇടയിൽ എതപ്രകാരമു
ള്ളവരായിരുന്നു എന്ന നിങ്ങൾ അ
റിഞ്ഞിരിക്കുന്ന പ്രകാരം തന്നെ.

൬ വിശെഷിച്ച നിങ്ങൾ വളരെ
ദുഃഖത്തിൽ വചനത്തെ, പരിശുദ്ധാ
ത്മാവിന്റെ സന്തൊഷത്തൊടെ
കൈക്കൊണ്ട, ഞങ്ങളെയും കൎത്താ
വിനെയും പിന്തുടരുന്നവരായിതീ
ൎന്നു:

൭ എന്നതകൊണ്ട നിങ്ങൾ മക്കെ
ദൊനിയായിലും അഖായായിലും ഉ
ള്ള സകല വിശ്വാസികൾക്കും ദൃഷ്ടാ
ന്തക്കാരായി.

൮ എന്തകൊണ്ടെന്നാൽ കൎത്താവി
ന്റെ വചനം നിങ്ങളിൽനിന്ന ശ
ബ്ദിച്ചത മക്കെദൊനിയായിലും അ
ഖായായിലും മാത്രമല്ല, സകലസ്ഥല
ത്തിലും ദൈവത്തിങ്കലെക്ക നിങ്ങൾ
ക്കുള്ള വിശ്വാസവും കൂടെ പ്രസിദ്ധ
മായിരിക്കുന്നു: എന്നതകൊണ്ട ഞങ്ങ
ൾക്ക ഒന്നും പറവാൻ ആവശ്യമില്ല.

൯ എന്തെന്നാൽ അവർ തന്നെ ഞ
ങ്ങളെ കുറിച്ച ഞങ്ങൾക്ക നിങ്ങളു
ടെ അടുക്കലെക്ക ഇന്നപ്രകാരമുള്ള പ്ര
വെശനം ഉണ്ടായി എന്നും, ജീവനും
സത്യവുമുള്ള ദൈവത്തിന ശുശ്രൂഷ
ചെയ്യാനായിട്ടും,

൧൦ സ്വൎഗ്ഗത്തിൽനിന്ന അവന്റെ
പുത്രനായി, മരിച്ചവരിൽനിന്ന അ
വൻ ഉയിൎപ്പിച്ചവനായി, വരുവാനു
ള്ള കൊപത്തിൽനിന്ന നമ്മെ ഉദ്ധാ
രണം ചെയ്യുവനായ യെശുവി
നായികൊണ്ട തന്നെ കാത്തിരിപ്പാ
നായിട്ടും, നിങ്ങൾ വിഗ്രഹങ്ങളെ
വിട്ട, ദൈവത്തിങ്കലെക്ക ഇന്ന പ്ര
കാരം തിരിഞ്ഞു എന്നും അറിയിച്ചു
വല്ലൊ.

## ൨ അദ്ധ്യായം.

൧ അവൎക്ക സുവിശെഷം പ്രസംഗിക്കപ്പെട്ട വിവരവും അവർ അതിനെ സ്വീകരിച്ച വിവരവും.— ൧൭ അവൻ അവരെ കാണ്മാൻ ആഗ്രഹിച്ചിരുന്ന സംഗതി.

എന്തകൊണ്ടെന്നാൽ, സഹൊദരന്മാരെ, നിങ്ങളുടെ അടുക്കലെക്ക ഞങ്ങൾക്കുള്ള പ്രവെശനം വ്യൎത്ഥമായില്ല എന്ന നിങ്ങൾ തന്നെ അറിഞ്ഞിരിക്കുന്നു:

൨ നിങ്ങൾ അറിഞ്ഞിരിക്കുന്ന പ്രകാരം, ഞങ്ങൾ മുമ്പെ ഫിലിപ്പിയായിൽ കഷ്ടമനുഭവിക്കയും നിന്ദിക്കപ്പെടുകയും ചെയ്തൊറെയും, നിങ്ങൾക്ക ദൈവത്തിന്റെ സുവിശെഷത്തെ വളരെ പ്രതിവാദത്തൊടെ പറവാൻ ഞങ്ങൾ ഞങ്ങളുടെ ദൈവത്തിൽ ധൈൎയ്യപ്പെട്ടതെയുള്ളു.

൩ എന്തകൊണ്ടെന്നാൽ ഞങ്ങളുടെ ബുദ്ധി ഉപദെശം ഒട്ടും വഞ്ചനയിൽനിന്നെങ്കിലും, അശുദ്ധിയിൽനിന്നെങ്കിലും, വ്യാജത്തിലെങ്കിലും ഉണ്ടായതല്ല:

൪ സുവിശെഷം ഞങ്ങളുടെ വിശ്വാസത്തിന എല്പിക്കപ്പെടുവാൻ ദൈവത്താൽ ഞങ്ങൾ എതപ്രകാരം അനുവദിക്കപ്പെട്ടുവൊ, അപ്രകാരം തന്നെ ഞങ്ങൾ സംസാരിക്കുന്നു: ഞങ്ങളുടെ ഹൃദയങ്ങളെ ശൊധന ചെയ്യുന്ന ദൈവത്തെ അല്ലാതെ, മനുഷ്യരെ പ്രസാദിപ്പിക്കുന്നവർ എന്ന പൊലെ അല്ല.

൫ എന്തകൊണ്ടെന്നാൽ നിങ്ങൾ അറിഞ്ഞിരിക്കുന്ന പ്രകാരം, ഞങ്ങൾ ഒരിക്കലും സ്തുത്യവാക്കുകളെ എങ്കിലും, അൎത്ഥാഗ്രഹത്തിന്റെ മായയെ എങ്കിലും പ്രയൊഗിച്ചിട്ടുമില്ല: ദൈവം സാക്ഷി:

൬ ഞങ്ങൾ ക്രിസ്തുവിന്റെ അപ്പൊസ്തൊലന്മാരെന്ന പൊലെ, ഭാരമുള്ളവരായിരിപ്പാൻ കഴിയുന്നവരായിരുന്നപ്പൊൾ, ഞങ്ങൾ മനുഷ്യരിൽനിന്നാകട്ടെ, നിങ്ങളിൽനിന്നാകട്ടെ, മറ്റുള്ളവരിൽനിന്നാകട്ടെ സ്തുതിയെ അന്വെഷിച്ചിട്ടുമില്ല.

൭ എന്നാൽ മുല കൊടുക്കുന്ന ഒരുത്തി തന്റെ മക്കളെ പൊഷിക്കുന്നത പൊലെ, ഞങ്ങൾ നിങ്ങളുടെ ഇടയിൽ സൌമ്യതയുള്ളവരായിരുന്നു:

൮ ഇപ്രകാരം ഞങ്ങൾ നിങ്ങളെ സ്നെഹത്തൊടെ ആഗ്രഹിച്ചിരുന്ന, നിങ്ങൾ ഞങ്ങൾക്ക പ്രിയമുള്ളവരായതകൊണ്ട, നിങ്ങൾക്ക ദൈവത്തിന്റെ സുവിശെഷത്തെ മാത്രമല്ല, ഞങ്ങളുടെ ആത്മാക്കളെ കൂടെ പകൎന്ന തരുവാൻ ഞങ്ങൾ നല്ല മനസ്സുള്ളവരായിരുന്നു.

൯ സഹൊദരന്മാരെ, ഞങ്ങളുടെ അദ്ധ്വാനത്തെയും പ്രയത്നത്തെയും നിങ്ങൾ ഒൎക്കുന്നുവല്ലൊ: എന്തെന്നാൽ ഞങ്ങൾ നിങ്ങളിൽ യാതൊരുത്തനും ഭാരമായിരിക്കരുതെന്ന വെച്ച രാവും പകലും വെല ചെയ്തു, ഞങ്ങൾ ദൈവത്തിന്റെ സുവിശെഷത്തെ നിങ്ങളൊട പ്രസംഗിച്ചു.

൧൦ വിശ്വസിക്കുന്നവരായ നിങ്ങളുടെ ഇടയിൽ ഞങ്ങൾ എത്ര ശുദ്ധമായും നീതിയായും കുറ്റമില്ലായ്മയായും നടന്നു എന്നുള്ളതിന നിങ്ങളും ദൈവവും സാക്ഷികൾ [ആകുന്നു:]

൧൧ തന്റെ രാജ്യത്തിലെക്കും മഹത്വത്തിലെക്കും നിങ്ങളെ വിളിച്ചിട്ടുള്ള ദൈവത്തിന യൊഗ്യമായി നിങ്ങൾ നടക്കെണം എന്ന

൧൨ ഞങ്ങൾ എതപ്രകാരം നിങ്ങളിൽ ഒരൊരുത്തനെ, ഒരു പിതാവ തന്റെ മക്കൾക്ക [ചെയ്യുന്നത] പൊലെ, ബുദ്ധി പറകയും, ആശ്വാസം വരുത്തുകയും സാക്ഷിപ്പെടുത്തുകയും ചെയ്തു എന്ന നിങ്ങൾ അറിയുന്നുവല്ലൊ.

൧൩ ⁋ നിങ്ങൾ ഞങ്ങളിൽനിന്ന കെട്ടിട്ടുള്ള ദൈവത്തിന്റെ വചനത്തെ കൈക്കൊണ്ടപ്പൊൾ, നിങ്ങൾ അതിനെ മനുഷ്യരുടെ വചനമായിട്ടല്ല, അത സത്യമായുള്ള പ്രകാരം, ദൈവത്തിന്റെ വചനമായിട്ടതന്നെ കൈക്കൊണ്ടതിനാൽ, ഈ സംഗതിക്കായിട്ടും ഞങ്ങൾ ദൈവത്തിന ഇടവിടാതെ സ്തൊത്രം ചെയ്യുന്നു, വിശ്വസിക്കുന്നവരായ നിങ്ങളിൽ അത ബലത്തൊടെ വ്യാപരിക്കയും ചെയ്യുന്നു.

൧൪ എന്തുകൊണ്ടെന്നാൽ, സഹൊദരന്മാരെ, നിങ്ങൾ യെഹൂദിയായിൽ ക്രിസ്തു യെശുവിലുള്ള ദൈവ സഭകളെ പിന്തുടരുന്നവരായി തീൎന്നു: എന്തെന്നാൽ അവർ യെഹൂദന്മാരാൽ എത പ്രകാരം കഷ്ടാനുഭവപ്പെട്ടുവൊ, അപ്രകാരമുള്ളവയെ നിങ്ങളുടെ സ്വജാതിക്കാരാൽ നിങ്ങളും അനുഭവിച്ചു:

൧൫ അവർ കൎത്താവായ യെശുവിനെയും അവരുടെ സ്വന്ത ദീൎഘദശിമാരെയും കൊന്നുകളഞ്ഞവരും, ഞങ്ങളെ പീഡിപ്പിച്ചവരും, ദൈവത്തെ പ്രസാദിപ്പിക്കാത്തവരും, സകല മനുഷ്യൎക്കും വിപരീതക്കാരും;

൧൬ തങ്ങളുടെ പാപങ്ങളെ എപ്പൊഴും പൂരിപ്പാനായിട്ട, ഇവർ പുറജാതികൾ രക്ഷിക്കപ്പെടെണ്ടുന്നതിന, അവരൊട സംസാരിപ്പാൻ ഞങ്ങളൊട വിരൊധിച്ചുകൊണ്ടും ഇരിക്കുന്നു: എന്നാൽ ഇവരുടെ മെൽ ക്രൊധം അവസാനത്തൊളം വന്നിരിക്കുന്നു.

൧൭ എന്നാൽ ഞങ്ങൾ, സഹൊദരന്മാരെ, കുറഞ്ഞൊരു കാലത്തെക്ക ഹൃദയം കൊണ്ടല്ല, അഭിമുഖമായിട്ട നിങ്ങളിൽനിന്ന പിരിഞ്ഞിരിക്കകൊണ്ട, നിങ്ങളുടെ മുഖത്തെ കാണ്മാൻ വളരെ ആഗ്രഹത്തൊടെ എറെറവും അധികമായി ശ്രമിച്ചു.

൧൮ ആയതകൊണ്ട നിങ്ങളുടെ അടുക്കൽ വരുവാൻ ഞങ്ങൾക്ക, വിശെഷാൽ പൌലുസായ എനിക്ക, ഒന്ന രണ്ട പ്രാവശ്യം മനസ്സായിരുന്നു; എന്നാലും സാത്താൻ ഞങ്ങളെ വിഘ്നപ്പെടുത്തി.

൧൯ എന്തുകൊണ്ടെന്നാൽ ഞങ്ങളുടെ ആശ എങ്കിലും, സന്തൊഷമെങ്കിലും, പുകഴ്ചയുടെ കിരീടമെങ്കിലും എത [ആകുന്നു?] നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ മുമ്പാകെ അവന്റെ വരവിൽ നിങ്ങൾ തന്നെ അല്ലയൊ?

൨൦ എന്തുകൊണ്ടെന്നാൽ നിങ്ങൾ ഞങ്ങളുടെ സ്തുതിയും സന്തൊഷവും ആകുന്നു.

## ൩ അദ്ധ്യായം.

൧ അവരുടെ അരികത്തെക്ക തിമൊഥെയുസിനെ അയക്കുന്നതിനാൽ അവരിലെക്ക പൌലുസിനുള്ള സ്നെഹം.—൬ അവരെ കുറിച്ച അവനുള്ള സന്തൊഷവും അവരെ കാണ്മാനുള്ള ആഗ്രഹവും.

ആയതകൊണ്ട ഞങ്ങൾക്ക പിന്നെ സഹിച്ചുകൂടായ്കകൊണ്ട, ഞങ്ങൾ തന്നെ അഥെനയിൽ വിടപ്പെടുന്നത നന്ന എന്ന ഞങ്ങൾക്ക തൊന്നി;

൨ ഞങ്ങളുടെ സഹൊദരനും, ദൈവത്തിന്റെ ശുശ്രൂഷക്കാരനും, ക്രിസ്തുവിന്റെ സുവിശെഷത്തിൽ ഞങ്ങളുടെ കൂട്ടു പ്രവൃത്തിക്കാരനുമായ തിമൊഥെയുസിനെ, നിങ്ങളുടെ വിശ്വാസത്തെ കുറിച്ച നിങ്ങളെ സ്ഥിരപ്പെടുത്തുവാനും, ആശ്വസിപ്പിപ്പാനും അയച്ചിരിക്കുന്നു:

൩ ഒരുത്തനും ഈ ഉപദ്രവങ്ങളാൽ ചഞ്ചലപ്പെടാതെ ഇരിപ്പാൻ [ആകുന്നു:] എന്തുകൊണ്ടെന്നാൽ ഇതിന ഞങ്ങൾ ആക്കപ്പെട്ടിരിക്കുന്നു എന്ന നിങ്ങൾ തന്നെ അറിയുന്നു.

൪ എന്തുകൊണ്ടെന്നാൽ ഞങ്ങൾ ഉ

പദ്രവം അനുഭവിക്കെണ്ടിവരുമെന്ന ഞങ്ങൾ നിങ്ങളൊട കൂടെ ഇരിക്കുമ്പൊൾ തന്നെ നിങ്ങളൊട മുമ്പിൽ കൂട്ടി പറഞ്ഞു: അപ്രകാരം തന്നെ ഉണ്ടായി, നിങ്ങളും അറിഞ്ഞിരിക്കുന്നു.

൫ ഇതിനായികൊണ്ടും ഇനിക്കു പിന്നെ സഹിച്ചുകൂടായികകൊണ്ട, പരീക്ഷക്കാരൻ പക്ഷെ വല്ല പ്രകാരത്തിലും നിങ്ങളെ പരീക്ഷിക്കയും, ഞങ്ങളുടെ പ്രയത്നം വ്യൎത്ഥമായി പൊകയും ചെയ്യുമൊ എന്ന വെച്ച, ഞാൻ നിങ്ങളുടെ വിശ്വാസത്തെ അറിവാനായിട്ട ആളയച്ചു.

൬ എന്നാറെ ഇപ്പൊൾ തിമൊഥെയുസ നിങ്ങളിൽനിന്ന ഞങ്ങളുടെ അടുക്കലെക്ക വന്ന, നിങ്ങളുടെ വിശ്വാസത്തെ കുറിച്ചും സ്നെഹത്തെ കുറിച്ചും, ഞങ്ങൾ നിങ്ങളെ [കാണ്മാനുള്ളത] പൊലെ തന്നെ, നിങ്ങൾ ഞങ്ങളെ കാണ്മാനും, എറ്റവും ആഗ്രഹിച്ചുകൊണ്ട, നിങ്ങൾക്ക എല്ലായ്പൊഴും ഞങ്ങളെ കുറിച്ച നല്ല ഒൎമ്മയുണ്ട എന്നും നല്ല വൎത്തമാനമായിട്ട ഞങ്ങളൊട അറിയിച്ചാറെ,

൭ അതിനാൽ, സഹൊദരന്മാരെ, ഞങ്ങൾ ഞങ്ങളുടെ സകല ഉപദ്രവത്തിലും പാരവശ്യത്തിലും നിങ്ങളുടെ മെൽ നിങ്ങളുടെ വിശ്വാസത്താൽ ആശ്വസിക്കപ്പെട്ടിരുന്നു:

൮ അതെന്തുകൊണ്ടെന്നാൽ നിങ്ങൾ കൎത്താവിൽ നിലനില്ക്കുന്നു എങ്കിൽ, ഞങ്ങൾ ഇപ്പൊൾ ജീവിക്കുന്നു.

൯ എന്തെന്നാൽ നമ്മുടെ ദൈവത്തിന്റെ മുമ്പാകെ ഞങ്ങൾ നിങ്ങളുടെ നിമിത്തമായിട്ട സന്തൊഷിക്കുന്ന സകല സന്തൊഷത്തിനായിട്ടും,

൧൦ നിങ്ങളുടെ മുഖത്തെ കാണെണ്ടുന്നതിനും, നിങ്ങളുടെ വിശ്വാസത്തിന്റെ കുറവിനെ പൂൎത്തിയാക്കെണ്ടുന്നതിനും, രാവും പകലും എറ്റവും അധികമായി പ്രാൎത്ഥിച്ചുകൊണ്ട, ഇനിയും ദൈവത്തിന നിങ്ങൾക്ക വെണ്ടി ഞങ്ങൾക്ക എന്ത വന്ദനം ചെയ്വാൻ കഴിയും?

൧൧ എന്നാൽ നമ്മുടെ പിതാവായ ദൈവവും, കൎത്താവായ യെശു ക്രിസ്തുവും തന്നെ ഞങ്ങളുടെ വഴിയെ നിങ്ങളുടെ അടുക്കൽ നെരെ ആക്കുമാറാകട്ടെ.

൧൨ ഞങ്ങൾ നിങ്ങളൊട എന്നപൊലെ തന്നെ കൎത്താവ നിങ്ങളെ തമ്മിൽ തമ്മിലും എല്ലാവരൊടും സ്നെഹത്തിൽ വൎദ്ധിക്കയും സമൃദ്ധിയാകയും ചെയ്യുമാറാക്കി:

൧൩ ഇങ്ങിനെ തന്റെ സകല ശുദ്ധിമാന്മാരൊടും കൂടെ നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ വരവിങ്കൽ അവൻ നമ്മുടെ പിതാവായ ദൈവത്തിന്റെ മുമ്പാകെ ശുദ്ധിയിൽ നിങ്ങളുടെ ഹൃദയങ്ങളെ കുറ്റം കൂടാതെ സ്ഥിരപ്പെടുത്തുമാറാകട്ടെ.

## ൪ അദ്ധ്യായം.

൧ ദൈവ ഭക്തിയൊടെ നടപ്പാനും.—൩ ശുദ്ധിക്കും.—൯ സ്നെഹത്തിനും.—ശാന്തതെക്കും.— മരിച്ചവരെ കുറിച്ചുള്ള ദുഃഖത്തെ അടക്കുവാനും അവൻ ഉപദെശിക്കുന്നത.—൧൩ ഉയിൎപ്പിനെ കുറിച്ചും ഒടുക്കത്തെ ന്യായവിധിയെ കുറിച്ചും.

പിന്നെ ശെഷം കാൎയ്യത്തിന, സഹൊദരന്മാരെ, നിങ്ങൾ ഇന്ന പ്രകാരം നടക്കയും ദൈവത്തെ പ്രസാദിപ്പിക്കയും ചെയ്യെണമെന്ന ഞങ്ങളിൽനിന്ന നിങ്ങൾക്ക എത പ്രകാരം ലഭിച്ചിരിക്കുന്നുവൊ, അപ്രകാരം തന്നെ നിങ്ങൾ അധികമധികം വൎദ്ധിക്കെണമെന്ന, കൎത്താവായ യെശു മൂലം ഞങ്ങൾ നിങ്ങളൊട യാചിക്കയും ബുദ്ധി ഉപദെശിക്കയും ചെയ്യുന്നു.

൨ എന്തെന്നാൽ എത കല്പനകളെ ഞങ്ങൾ കൎത്താവായ യെശു മൂലം നിങ്ങൾക്ക തന്നു എന്ന നിങ്ങൾ അറിയുന്നു.

൩ എന്തെന്നാൽ ദൈവത്തിന്റെ ഹിതം ഇതാകുന്നു, നിങ്ങളുടെ ശുദ്ധികരണം തന്നെ, അത നിങ്ങൾ വെശ്യാദൊഷത്തിൽനിന്ന ഒഴിഞ്ഞ,

൪ നിങ്ങളിൽ ഒരൊരുത്തൻ അവനവന്റെ പാത്രത്തെ, ദൈവത്തെ അറിയാത്ത പുറജാതികൾ എന്ന പൊലെ, കാമമൊഹത്തിലല്ല,

൫ ശുദ്ധീകരണത്തിലും മാനത്തിലും അനുഭവിപ്പാൻ അറിഞ്ഞ,

൬ ഒരുത്തനും ആക്രമിക്കാതെയും ഒരു സംഗതിയിലും തന്റെ സഹൊദരനെ വഞ്ചിക്കാതെയും ഇരിക്കെണമെന്ന ആകുന്നു: അതെന്തുകൊണ്ടെന്നാൽ ഞങ്ങൾ മുമ്പെ തന്നെ നിങ്ങളെ ഒൎമ്മപ്പെടുത്തുകയും സാക്ഷികരിക്കയും ചെയ്തിട്ടുള്ള പ്രകാരം, ഇവയുടെ എല്ലാം പ്രതിക്രിയക്കാരൻ കൎത്താവ [ആകുന്നു.]

൭ എന്തുകൊണ്ടെന്നാൽ ദൈവം നമ്മെ അശുദ്ധിയിലെക്കല്ല, ശുദ്ധിയിലെക്ക അത്രെ വിളിച്ചിരിക്കുന്നത.

൮ അതുകൊണ്ട നിന്ദിക്കുന്നവൻ മനുഷ്യനെ അല്ല, തന്റെ പരിശുദ്ധാത്മാവിനെ കൂടെ നമുക്ക തന്ന ദൈവത്തെ അത്രെ നിന്ദിക്കുന്നത.

൯ ¶ എന്നാൽ സഹൊദര സ്നെഹത്തെ കുറിച്ച ഞാൻ നിങ്ങൾക്ക എഴുതുവാൻ ആവശ്യമില്ല: എന്തുകൊണ്ടെന്നാൽ തമ്മിൽ തമ്മിൽ സ്നെഹിപ്പാൻ നിങ്ങൾ തന്നെ ദൈവത്താൽ ഉപദെശിക്കപ്പെട്ടവരാകുന്നു.

൰ മക്കെദൊനിയായിൽ ഒക്കെയുമുള്ള സകല സഹൊദരന്മാരൊടും നിങ്ങൾ ഇതിനെ തന്നെ ചെയ്യുന്നുവല്ലൊ, എന്നാൽ, സഹൊദരന്മാരെ, നിങ്ങൾ അധികമധികം വൎദ്ധിക്കെണമെന്നും,

൰൧ പുറത്തുള്ളവരൊട നിങ്ങൾ മൎയ്യാദയായി നടക്കെണ്ടുന്നതിനും, നിങ്ങൾക്ക ഒന്നിലും കുറവില്ലാതെ ഇരിക്കെണ്ടുന്നതിനും,

൰൨ ഞങ്ങൾ നിങ്ങളൊട കല്പിച്ച പ്രകാരം, സാവധാനത്തൊടെ ഇരിപ്പാൻ താല്പൎയ്യപ്പെടെണമെന്നും, നിങ്ങളുടെ സ്വന്ത കാൎയ്യങ്ങളെ ചെയ്യെണമെന്നും, നിങ്ങളുടെ കൈകൾ കൊണ്ട തന്നെ വെല ചെയ്യെണമെന്നും, ഞങ്ങൾ നിങ്ങളൊട ബുദ്ധി പറയുന്നു.

൰൩ ¶ എന്നാൽ, സഹൊദരന്മാരെ, നിദ്രയെ പ്രാപിച്ചവരെ കുറിച്ച, നിങ്ങൾ ഒരു ആശ്രയവുമില്ലാത്ത മറ്റുള്ളവരെ പൊലെ തന്നെ, ദുഃഖിക്കാതെ ഇരിപ്പാൻ, നിങ്ങൾ അറിയാത്തവരാകെണമെന്ന ഇനിക്ക മനസ്സില്ല.

൰൪ എന്തുകൊണ്ടെന്നാൽ യെശു മരിക്കയും പിന്നെ ഉയിൎത്തെഴുനീല്ക്കയും ചെയ്തു എന്ന നാം വിശ്വസിക്കുന്നു എങ്കിൽ, അപ്രകാരം തന്നെ ദൈവം യെശുവിൽ നിദ്രയെ പ്രാപിക്കുന്നവരെയും അവനൊട കൂടെ കൊണ്ടുപൊരികയും ചെയ്യും.

൰൫ എന്തുകൊണ്ടെന്നാൽ കൎത്താവിന്റെ വരവിന ജീവനൊടെ ശെഷിക്കുന്നവരായ നാം നിദ്രയെ പ്രാപിച്ചവൎക്ക മുമ്പെട്ടുകയില്ല എന്നുള്ളതിനെ കൎത്താവിന്റെ വചനത്താൽ ഞങ്ങൾ നിങ്ങളൊട പറയുന്നു.

൰൬ അതെന്തുകൊണ്ടെന്നാൽ കൎത്താവ തന്നെ അട്ടഹാസത്തൊടും, പ്രധാന ദൈവദൂതന്റെ ശബ്ദത്തൊടും, ദൈവത്തിന്റെ കാഹളത്തൊടും സ്വൎഗ്ഗത്തിൽനിന്ന ഇറങ്ങും: ക്രിസ്തുവിൽ മരിച്ചവർ മുമ്പെ ഉയിൎത്തെഴുനീല്ക്കയും ചെയ്യും:

൰൭ പിന്നത്തെതിൽ ജീവനൊടെ ശെഷിക്കുന്ന നാം അവരൊട കൂ

ടെ ഒന്നിച്ച കൎത്താവിനെ ആകാശത്തിൽ എതിരെല്പാനായികൊണ്ട, മെഘങ്ങളിൽ എടുത്തുകൊള്ളപ്പെട്ടും: ഇപ്രകാരം നാം എല്ലാപ്പൊഴും കൎത്താവിനൊടും കൂടെ ഇരിക്കയും ചെയ്യും.

൧൮ എന്നതുകൊണ്ട തമ്മിൽ തമ്മിൽ ഈ വചനങ്ങളാൽ ആശ്വാസിപ്പിച്ചുകൊൾവിൻ.

## ൫ അദ്ധ്യായം.

൧ ന്യായവിധിക്കായി ക്രിസ്തുവിന്റെ രണ്ടാം വരവിനെ അവൻ ഇനിയും വൎണ്ണിക്കയും.—൧൬ പല കല്പനകളെ കൊടുക്കയും.—൨൩ അങ്ങിനെ അവസാനിക്കയും ചെയ്യുന്നത.

എന്നാൽ, സഹൊദരന്മാരെ, കാലങ്ങളെയും സമയങ്ങളെയും കുറിച്ച ഞാൻ നിങ്ങൾക്ക എഴുതുവാൻ നിങ്ങൾക്ക ആവശ്യമില്ല.

൨ എന്തുകൊണ്ടെന്നാൽ രാത്രിയിൽ കള്ളൻ വരുന്നു എന്ന പൊലെ, കൎത്താവിന്റെ നാൾ വരുമെന്ന നിങ്ങൾ തന്നെ നിശ്ചയമായിട്ട അറിഞ്ഞിരിക്കുന്നു.

൩ എന്തെന്നാൽ അവർ സമാധാനമെന്നും സുഖമെന്നും എപ്പൊൾ പറയുമൊ, അപ്പൊൾ ഒരു ഗൎഭിണിക്ക പ്രസവവെദന വരുന്നു എന്ന പൊലെ തന്നെ, അവൎക്ക അസംഗതിയായുള്ള നാശം വരുന്നു: അവർ തെറ്റി പൊകയുമില്ല.

൪ എന്നാൽ, സഹൊദരന്മാരെ, ആ ദിവസം ഒരു കള്ളൻ എന്ന പൊലെ നിങ്ങളെ പിടിപ്പാൻ നിങ്ങൾ അന്ധകാരത്തിൽ ഇരിക്കുന്നില്ലല്ലൊ.

൫ നിങ്ങൾ എല്ലാവരും പ്രകാശത്തിന്റെ മക്കളും പകലിന്റെ മക്കളും ആകുന്നു: നാം രാത്രിയുടെ എങ്കിലും അന്ധകാരത്തിന്റെ എങ്കിലും അല്ല.

൬ ആകയാൽ ശെഷമുള്ളവർ [ചെയ്യുന്നത] പൊലെ നാം ഉറങ്ങാതെ, ജാഗ്രതയും ചെയ്കയും സുബൊധത്തൊടെ ഇരിക്കയും ചെയ്യെണം.

൭ എന്തുകൊണ്ടെന്നാൽ ഉറങ്ങുന്നവർ രാത്രിയിൽ ഉറങ്ങുന്നു: മദ്യപാനം ചെയ്യുന്നവർ രാത്രിയിൽ മദ്യപാനം ചെയ്യുന്നു.

൮ എന്നാൽ പകലിന്റെ ജനങ്ങളായ നാം സുബൊധമുള്ളവരായി, വിശ്വാസത്തിന്റെയും സ്നെഹത്തിന്റെയും മാൎക്കവചത്തെയും, തലച്ചൊറികയായിട്ട രക്ഷയുടെ ആശാബന്ധത്തെയും ധരിച്ചുകൊണ്ട ഇരിക്കെണം.

൯ എന്തെന്നാൽ ദൈവം നമ്മെ കൊപത്തിലെക്കല്ല, നമ്മുടെ കൎത്താവായ യെശു ക്രിസ്തു മൂലമായി രക്ഷയെ ലഭിപ്പാനായികൊണ്ടത്രെ നിയമിച്ചത.

൧൦ ഇവൻ നാം ഉണൎന്നിരുന്നാലും ഉറങ്ങിയാലും തന്നൊട കൂടെ ഒന്നിച്ച ജീവിച്ചിരിപ്പാനായിട്ട, നമുക്ക വെണ്ടി മരിച്ചവനാകുന്നു.

൧൧ അതുകൊണ്ട നിങ്ങൾ ചെയ്തു വരുന്നതപൊലെ തന്നെ, തമ്മിൽ തമ്മിൽ ആശ്വാസിപ്പിക്കയും, ഒരുത്തനെ ഒരുത്തൻ ഉറപ്പിക്കയും ചെയ്വിൻ.

൧൨ വിശെഷിച്ചും, സഹൊദരന്മാരെ, നിങ്ങളുടെ ഇടയിൽ പ്രയത്നം ചെയ്കയും, കൎത്താവിൽ നിങ്ങൾക്ക മുഖ്യമുള്ളവരായിരിക്കയും, നിങ്ങൾക്ക ബുദ്ധി ഉപദെശിക്കയും ചെയ്യുന്നവരെ അറിവാനും,

൧൩ അവരുടെ പ്രവൃത്തിയുടെ നിമിത്തമായിട്ട അവരെ സ്നെഹത്തിൽ എറ്റവും മാനിപ്പാനും ഞങ്ങൾ നിങ്ങളൊട അപെക്ഷിക്കുന്നു. നിങ്ങൾ തമ്മിൽ തമ്മിൽ സമാധാനത്തൊടിരിക്കയും ചെയ്വിൻ.

൧൪ ഇനിയും, സഹൊദരന്മാരെ, ഞങ്ങൾ നിങ്ങൾക്ക ബുദ്ധി ഉപദെ

ശിക്കുന്നു, ക്രമകെട്ടുള്ളവരെ ഒൎമ്മപ്പെടുത്തുവിൻ, മനസ്സുറപ്പില്ലാത്തവരെ ആശ്വസിപ്പിപ്പിൻ, ബലക്ഷയമുള്ളവൎക്ക സഹായിപ്പിൻ, എല്ലാവരൊടും ദീൎഘശാന്തതയൊടിരിപ്പിൻ.

൧൫ ഒരുത്തനും ആരൊടും ദൊഷത്തിന ദൊഷത്തെ പകരം ചെയ്യാതെ ഇരിപ്പാൻ നൊക്കുവിൻ: തമ്മിൽ തമ്മിലും എല്ലാവൎക്കും നന്മയായുള്ളതിനെ എല്ലായ്പ്പൊഴും പിന്തുടരുക മാത്രം ചെയ്വിൻ.

൧൬ എല്ലായ്പ്പൊഴും സന്തൊഷിപ്പിൻ.

൧൭ ഇടവിടാതെ പ്രാൎത്ഥിപ്പിൻ.

൧൮ സകലത്തിലും സ്തൊത്രം ചെയ്വിൻ: അതെന്തുകൊണ്ടെന്നാൽ ഇത നിങ്ങളെ കുറിച്ച ക്രിസ്തു യെശുവിൽ ദൈവത്തിനുള്ള ഹിതമാകുന്നു.

൧൯ ആത്മാവിനെ കെടുക്കാതെ ഇരിപ്പിൻ.

൨൦ ദീൎഘദൎശനങ്ങളെ ധിക്കരിക്കാതെ ഇരിപ്പിൻ.

൨൧ സകലത്തെയും ശൊധന ചെയ്വിൻ: നന്മയായുള്ളതിനെ മുറുക പിടിപ്പിൻ.

൨൨ ദൊഷത്തിന്റെ എല്ലാ കാഴ്ചയിൽനിന്നും ഒഴിഞ്ഞിരിപ്പിൻ.

൨൩ എന്നാൽ സമാധാനത്തിന്റെ ദൈവം തന്നെ നിങ്ങളെ മുഴുവനും ശുദ്ധമാക്കും: നിങ്ങളുടെ ആത്മാവും ദെഹിയും ദെഹവും മുഴുവനും നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ വരവിലെക്ക കുറവം കൂടാതെ കാക്കപ്പെട്ടിരിക്കുമാറാകെണം [എന്ന ഞാൻ ദൈവത്തൊട പ്രാൎത്ഥിക്കുന്നു.]

൨൪ നിങ്ങളെ വിളിക്കുന്നവൻ വിശ്വസിക്കത്തക്കവനാകുന്നു, അവൻ [അതിനെ] ചെയ്കയും ചെയ്യും.

൨൫ സഹൊദരന്മാരെ, ഞങ്ങൾക്ക വെണ്ടി പ്രാൎത്ഥിച്ചുകൊൾവിൻ.

൨൬ സകല സഹൊദരന്മാരെയും ഒരു ശുദ്ധ ചുംബനം കൊണ്ട സല്ക്കരിപ്പിൻ.

൨൭ ഈ ലെഖനം സകല വിശുദ്ധ സഹൊദരന്മാൎക്ക വായിക്കപ്പെടുവാൻ ഞാൻ നിങ്ങളെ കൎത്താവ മൂലമായി ആണയിടുന്നു.

൨൮ നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ കൃപ നിങ്ങളൊടു കൂടെ ഉണ്ടാകട്ടെ. ആമെൻ.

---

# അപ്പൊസ്തൊലനായ പൌലുസ തെസ്സലൊനിക്കായക്കാൎക്ക എഴുതിയ രണ്ടാം ലെഖനം.

## ൧. അദ്ധ്യായം.

൧ അവൻ അവരുടെ വിശ്വാസത്തെയും സ്നെഹത്തെയും ക്ഷമയെയും കുറിച്ച തനിക്കുള്ള നല്ല അഭിപ്രായത്തെ കാട്ടുകയും.—൫ പീഡെക്ക വിരൊധമായി അവരെ ആശ്വസിപ്പിക്കയും ചെയ്യുന്നത.

പൌലുസും, സിൽവാനുസും, തിമൊഥെയുസും നമ്മുടെ പിതാവായ ദൈവത്തിലും കൎത്താവായ യെശു ക്രിസ്തുവിലും ഉള്ള തെസ്സലൊനിക്കായക്കാരുടെ സഭെക്ക [എഴുതുന്നത:]

൨ നമ്മുടെ പിതാവായ ദൈവത്തിൽനിന്നും കൎത്താവായ യെശു ക്രിസ്തുവിൽനിന്നും നിങ്ങൾക്ക കൃപയും സമാധാനവും ഉണ്ടാകട്ടെ.

൩ സഹൊദരന്മാരെ, നിങ്ങളുടെ വിശ്വാസം ഏറ്റവും വൎദ്ധിക്കയും, നിങ്ങളിൽ എല്ലാവരിലും ഓരൊരുത്തന്റെ സ്നെഹം തമ്മിൽ തമ്മിൽ വളരുകയും ചെയ്യുന്നതകൊണ്ട, യൊഗ്യമുള്ളതപൊലെ, ഞങ്ങൾ നിങ്ങൾക്ക വെണ്ടി എല്ലായ്പൊഴും ദൈവത്തിന സ്തൊത്രം ചെയ്വാൻ കടക്കാരാകുന്നു:

൪ എന്നതകൊണ്ട നിങ്ങൾ സഹിക്കുന്ന നിങ്ങളുടെ പീഡകളിലും സങ്കടങ്ങളിലും എല്ലാം നിങ്ങൾക്കുള്ള ക്ഷമെക്കായിക്കൊണ്ടും, വിശ്വാസത്തിനായിക്കൊണ്ടും ഞങ്ങൾ തന്നെ നിങ്ങളെ കുറിച്ച ദൈവത്തിന്റെ സഭകളിൽ പുകഴ്ച ചെയ്യുന്നു:

൫ ആയത നിങ്ങൾ ഏതിന്റെ നിമിത്തമായിട്ട കഷ്ടമനുഭവിക്കുന്നുവൊ, ആ ദൈവ രാജ്യത്തിന നിങ്ങൾ യൊഗ്യതയുള്ളവരെന്ന നിരൂപിക്കപ്പെട്ടവരാകെണ്ടുന്നതിന, ദൈവത്തിന്റെ നീതിയായുള്ള വിധിയുടെ ഒരു സ്പഷ്ട ലക്ഷ്യം [ആകുന്നു:]

൬ എന്തകൊണ്ടെന്നാൽ നിങ്ങളെ കഷ്ടപ്പെടുത്തുന്നവൎക്ക കഷ്ടതയെ പകരം നൽകുന്നത ദൈവത്തിങ്കൽ നീതിയായുള്ളതാകുന്നു:

൭ കൎത്താവായ യെശു തന്റെ ശക്തിയുള്ള ദൂതന്മാരൊടും കൂടെ ജ്വലിക്കുന്ന അഗ്നിയിൽ സ്വൎഗ്ഗത്തിൽനിന്ന വെളിപ്പെട്ട,

൮ ദൈവത്തെ അറിയാത്തവൎക്കും, നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ സുവിശെഷത്തെ അനുസരിക്കാത്തവൎക്കും ശിക്ഷാവിധിയെ നടത്തിക്കുമ്പൊൾ, കഷ്ടപ്പെടുന്നവരായ നിങ്ങൾക്ക ഞങ്ങളൊട കൂടെ ആശ്വാസത്തെ തന്നെ:

൰ കൎത്താവ ആ ദിവസത്തിൽ തന്റെ ശുദ്ധിമാന്മാരിൽ മഹത്വപ്പെടുവാനും, (ഞങ്ങളുടെ സാക്ഷി നിങ്ങളുടെ ഇടയിൽ വിശ്വസിക്കപ്പെട്ടതകൊണ്ട,) സകല വിശ്വാസികളിലും ആശ്ചൎയ്യപ്പെടുവാനും വരുമ്പൊൾ,

൯ ആയവർ അവന്റെ സന്നിധാനത്തിൽനിന്നും, അവന്റെ ശക്തിയുടെ മഹത്വത്തിൽനിന്നും നിത്യ നാശമായുള്ള ശിക്ഷയെ അനുഭവിക്കും.

൧൧ ആയതകൊണ്ട നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ നാമം നിങ്ങളിലും, നിങ്ങൾ അവനിലും, നമ്മുടെ ദൈവത്തിന്റെയും കൎത്താവായ യെശു ക്രിസ്തുവിന്റെയും കൃപയിൻ പ്രകാരം, മഹത്വപ്പെടുവാനായിക്കൊണ്ട,

൧൨ നമ്മുടെ ദൈവം ഈ വിളിക്ക നിങ്ങളെ യൊഗ്യന്മാരാക്കി, തന്റെ ദയയുടെ സകല നല്ല ഇഷ്ടത്തെയും, ശക്തിയൊടെ വിശ്വാസത്തിന്റെ ക്രിയയെയും നിവൃത്തിയാക്കെണമെന്ന ഞങ്ങൾ എല്ലായ്പൊഴും നിങ്ങൾക്ക വെണ്ടി പ്രാൎത്ഥിക്കയും ചെയ്യുന്നു.

## ൨ അദ്ധ്യായം.

൧ സ്വീകരിക്കപ്പെട്ടസത്യത്തിൽ സ്ഥിരമായി നടക്കെണമെന്ന അവൻ അവരൊട അപെക്ഷിച്ചു,—൩ വിശ്വാസത്തിൽനിന്ന ഒരു മാറ്റവും ക്രിസ്തുവിന്റെ നാൾ വരും മുമ്പെ അന്തിക്രിസ്തുവിന്റെ ഒരു പ്രത്യക്ഷതയും ഉണ്ടാകുമെന്ന കാട്ടുന്നത.

൧ എന്നാൽ, സഹൊദരന്മാരെ, നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ വരവിനെയും, നാം അവന്റെ അടുക്കൽ കൂടി ചെൎക്കപ്പെടുന്നതിനെയും കുറിച്ച,

൨ നിങ്ങൾ ക്രിസ്തുവിന്റെ ദിവസം അടുത്തിരിക്കുന്നു എന്നുള്ള പ്രകാരം, ആത്മാവിനാലെങ്കിലും, വചനത്താലെങ്കിലും, ഞങ്ങളുടെ അടുക്കൽനിന്ന വരുന്നതപൊലെ, ഒരു

ലെഖനത്താലെങ്കിലും ഉടനെ മന
സ്സിൽ ഇളകപ്പെടുകയും, ചഞ്ചലപ്പെ
ടുകയും അരുത എന്ന ഞങ്ങൾ നി
ങ്ങളൊട അപെക്ഷിക്കുന്നു.
൩ ഒരുത്തനും നിങ്ങളെ എത വി
ധത്തിലെങ്കിലും വഞ്ചിക്കരുത: അതെ
ന്തകൊണ്ടെന്നാൽ ഒരു പിൻ വീച്ച
മുമ്പെ വരികയും, നാശത്തിന്റെ
പുത്രനായ പാപത്തിന്റെ മനുഷ്യ
ൻ വെളിപ്പെടുകയും ചെയ്യുന്നില്ല എ
ങ്കിൽ. [ആ ദിവസം വരികയില്ല.]
൪ അവൻ എതൃത്ത നില്ക്കുന്നവനും
ദൈവമെന്ന വിളിക്കപ്പെടുന്ന വസ്തു
വിനൊ ആരാധിക്കപ്പെടുന്ന വസ്തു
വിനൊ എല്ലാററിനും മെലായി ത
ന്നെ താൻ ഉയൎത്തുന്നവനുമാകുന്നു:
എന്നതകൊണ്ട അവൻ ദൈവത്തി
ന്റെ ആലയത്തിൽ ദൈവം എന്ന
പൊലെ തന്നെ ഇരുന്ന, തന്നെത്താ
ൻ ദൈവമാകുന്നു എന്ന കാണിക്കു
ന്നു.
൫ ഞാൻ നിങ്ങളൊട കൂടെ ഇരി
ക്കുമ്പൊൾ തന്നെ, ഇക്കാൎയ്യങ്ങളെ നി
ങ്ങളൊട പറഞ്ഞു, എന്ന നിങ്ങൾ
ഒൎക്കുന്നില്ലയൊ?
൬ അവൻ തന്റെ കാലത്തിൽ വെ
ളിപ്പെടുവാനായിക്കൊണ്ട ഇപ്പൊൾ
തടുക്കുന്നത ഇന്നതെന്ന നിങ്ങൾ അ
റികയും ചെയ്യുന്നു.
൭ എന്തകൊണ്ടെന്നാൽ അക്രമത്തി
ന്റെ രഹസ്യം ഇപ്പൊൾ തന്നെ ന
ടക്കുന്നു: എന്നാൽ ഇപ്പൊൾ തടുക്കു
ന്നവൻ മാത്രം താൻ വഴിയിൽനിന്ന
നീങ്ങി പൊകുവൊളം [തടുക്കും.]
൮ അപ്പൊൾ ആ അക്രമക്കാരൻ
വെളിപ്പെടും, അവനെ കൎത്താവ ത
ന്റെ വായിന്റെ ആത്മാവിനാൽ
ഒടുക്കിക്കളകയും, തന്റെ വരവി
ന്റെ പ്രകാശത്താൽ നശിപ്പിക്കയും
ചെയ്യും:
൯ ആയവന്റെ വരവ സാത്താ
ന്റെ നടപ്പിൻ പ്രകാരം, സകല
ശക്തിയൊടും അടയാളങ്ങളൊടും
വ്യാജമായുള്ള അത്ഭുതങ്ങളൊടും,
൧൦ നശിച്ചു പൊകുന്നവരിൽ ഉ
ള്ള നീതികെടിന്റെ സകല വഞ്ച
നയൊടും ഇരിക്കുന്നു: അവർ രക്ഷി
ക്കപ്പെടെണ്ടുന്നതിന, സത്യത്തിന്റെ
സ്നെഹത്തെ അവർ പരിഗ്രഹിക്കാ
തെ ഇരുന്നതകൊണ്ടാകുന്നു.
൧൧ ഇതിന്റെ നിമിത്തമായിട്ട
അവർ ഭൊഷ്കിനെ വിശ്വസിക്കെണ്ടു
ന്നതിന,
൧൨ സത്യത്തെ വിശ്വസിക്കാതെ,
നീതികെടിൽ ഇഷ്ടമുണ്ടായവർ എ
ല്ലാവരും ശിക്ഷെക്കു വിധിക്കപ്പെടു
വാനായിട്ട, ദൈവം അവൎക്ക വല്ലാ
തായുള്ള മായാമൊഹത്തെ അയക്ക
യും ചെയ്യും.
൧൩ എന്നാൽ കൎത്താവിനാൽ
സ്നെഹിക്കപ്പെട്ട സഹൊദരന്മാരെ,
നിങ്ങളെ ദൈവം ആദി തുടങ്ങി
ആത്മാവിനാലുള്ള ശുദ്ധീകരണത്താ
ലും സത്യത്തിലുള്ള വിശ്വാസത്താലും
രക്ഷയിലെക്ക തെരിഞ്ഞെടുത്തിരിക്ക
കൊണ്ട, ഞങ്ങൾ നിങ്ങൾക്ക വെ
ണ്ടി എപ്പൊഴും ദൈവത്തിന സ്തൊ
ത്രം ചെയ്യെണ്ടിയവരാകുന്നു:
൧൪ ആയതിലെക്ക അവൻ നിങ്ങ
ൾക്ക നമ്മുടെ കൎത്താവായ യെശു ക്രി
സ്തുവിന്റെ മഹത്വത്തെ ലഭിപ്പാനാ
യിക്കൊണ്ട, നിങ്ങളെ ഞങ്ങളുടെ
സുവിശെഷത്താൽ വിളിച്ചു.
൧൫ ആയതകൊണ്ട, സഹൊദര
ന്മാരെ, നിങ്ങൾ ഉറെച്ചു നില്ക്കയും,
നിങ്ങൾക്ക വചനത്താലെങ്കിലും ഞ
ങ്ങളുടെ ലെഖനത്താലെങ്കിലും ഉപ
ദെശിക്കപ്പെട്ടിട്ടുള്ള ഉപദെശ ന്യാ
യങ്ങളെ പ്രമാണിക്കയും ചെയ്വിൻ.
൧൬ എന്നാൽ നമ്മുടെ കൎത്താവാ
യ യെശു ക്രിസ്തു താനും നമ്മെ സ്നെ
ഹിക്കയും, നിത്യമായുള്ള ആശ്വാസ
ത്തെയും കൃപയാൽ നല്ല ആശാബ
ന്ധത്തെയും നമുക്ക തരികയും ചെ

യുവനായി, നമ്മുടെ പിതാവായ ദൈവവും
൧൭ നിങ്ങളുടെ ഹൃദയങ്ങളെ ആശ്വസിപ്പിക്കയും, നിങ്ങളെ സകല നല്ല വചനത്തിലും ക്രിയയിലും സ്ഥിരപ്പെടുത്തുകയും ചെയ്യുമാറാകട്ടെ.

## ൩ അദ്ധ്യായം.

൧ തനിക്ക വെണ്ടി പ്രാൎത്ഥിക്കെണമെന്ന അവൻ അവരൊട അപെക്ഷിക്കയും.—൩ അവരിൽ തനിക്കുള്ള നിശ്ചയത്തെ സക്ഷീകരിക്കയും —൬ വിശെഷാൽ മടിയെയും ദുൎജ്ജന സംസൎഗ്ഗത്തെയും ഒഴിഞ്ഞിരിപ്പാൻ അവൎക്ക വല കല്പനകളെയും കൊടുക്കയും ചെയ്യുന്നത.

ശെഷം കാൎയ്യത്തിന, സഹൊദരന്മാരെ, നിങ്ങളിലുള്ളത പൊലെ കൎത്താവിന്റെ വചനം ഒടുവാനായിട്ടും, മഹത്വപ്പെടുവാനായിട്ടും,
൨ ഞങ്ങൾ ദുശ്ശീലവും ദുഷ്ടതയുമുള്ള മനുഷ്യരിൽനിന്ന വെർപെടുവാനായിട്ടും, ഞങ്ങൾക്ക വെണ്ടി പ്രാൎത്ഥിച്ചുകൊൾവിൻ: എന്തുകൊണ്ടെന്നാൽ വിശ്വാസം എല്ലാവൎക്കുമില്ല.
൩ എന്നാൽ കൎത്താവ വിശ്വാസമുള്ളവനാകുന്നു, അവൻ നിങ്ങളെ സ്ഥിരപ്പെടുത്തുകയും, ദൊഷത്തിൽനിന്ന കാത്ത രക്ഷിക്കയും ചെയ്യും.
൪ എന്നാൽ ഞങ്ങൾ നിങ്ങളൊട കല്പിക്കുന്ന കാൎയ്യങ്ങളെ നിങ്ങൾ ചെയ്യുന്നു എന്നും, ചെയ്യുമെന്നും, നിങ്ങളെ സംബന്ധിച്ച കൎത്താവിൽ ഞങ്ങൾക്ക നിശ്ചയമുണ്ട.
൫ വിശെഷിച്ച കൎത്താവ നിങ്ങളുടെ ഹൃദയങ്ങളെ ദൈവത്തിലുള്ള സ്നെഹത്തിലെക്കും, ക്രിസ്തുവിനായിട്ടുള്ള ക്ഷമയിലെക്കും നെരായി നടത്തിക്കുമാറാകട്ടെ.
൬ എന്നാൽ, സഹൊദരന്മാരെ, ഞങ്ങളിൽനിന്ന കൈക്കൊണ്ടിട്ടുള്ള ഉപദെശന്യായപ്രകാരം നടക്കാതെ, അക്രമമായിട്ട നടക്കുന്ന സഹൊദരനെ ഒക്കെയും വിട്ടൊഴിഞ്ഞിരിപ്പാനായിട്ട, നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ നാമത്തിൽ ഞങ്ങൾ നിങ്ങളൊട കല്പിക്കുന്നു.
൭ എന്തെന്നാൽ ഞങ്ങളെ എങ്ങിനെ പിന്തുടരെണ്ടിയവരാകുന്നു എന്ന നിങ്ങൾ തന്നെ അറിഞ്ഞിരിക്കുന്നു: എന്തുകൊണ്ടെന്നാൽ നിങ്ങളുടെ ഇടയിൽ ഞങ്ങൾ ക്രമം വിട്ട നടന്നിട്ടുമില്ല:
൮ ഒരുത്തന്റെ അപ്പത്തെയും വെറുതെ ഭക്ഷിച്ചിട്ടുമില്ല: ഞങ്ങൾ നിങ്ങളിൽ യാതൊരുത്തനും ഭാരമായിരിക്കരുതെന്നുവെച്ച, രാവും പകലും അദ്ധ്വാനത്തൊടും പ്രയത്നത്തൊടും വെലചെയ്തതെയുള്ളു:
൯ ഞങ്ങൾക്ക അധികാരമില്ലായ്ക കൊണ്ടല്ല, നിങ്ങൾ ഞങ്ങളെ പിന്തുടരെണ്ടുന്നതിനും, നിങ്ങൾക്ക ഞങ്ങൾ ഞങ്ങളെ തന്നെ ദൃഷ്ടാന്തമായി കാണിപ്പാനായിട്ടുമത്രെ.
൧൦ എന്തെന്നാൽ ഒരുത്തന വെല ചെയ്വാൻ മനസ്സില്ലെങ്കിൽ, അവൻ ഭക്ഷിക്കയുമരുത എന്നുള്ളതിനെ ഞങ്ങൾ നിങ്ങളൊടകൂടെ ഇരിക്കുമ്പൊൾ തന്നെ നിങ്ങളൊട കല്പിച്ചുവല്ലൊ.
൧൧ എന്തുകൊണ്ടെന്നാൽ നിങ്ങളിൽ ചിലർ ഒട്ടും വെല ചെയ്യാതെ, വെണ്ടാത്ത സംസാരക്കാരായിരുന്നു, ക്രമം വിട്ട നടക്കുന്നു എന്ന ഞങ്ങൾ കെൾക്കുന്നു.
൧൨ എന്നാൽ ഇപ്രകാരമുള്ളവർ സാവധാനത്തൊടെ വെല ചെയ്തു, തങ്ങളുടെ ആഹാരത്തെ ഭക്ഷിക്കെണമെന്ന ഞങ്ങൾ കൎത്താവായ യെശു ക്രിസ്തുവിനാൽ അവരൊട കല്പിക്കയും, ബുദ്ധി പറകയും ചെയ്യുന്നു.
൧൩ എന്നാൽ നിങ്ങൾ, സഹൊദരന്മാരെ, നന്മ ചെയ്യുന്നതിൽ ആയാസപ്പെടരുത.

൧൪ ഒരുത്തൻ ഈ ലെഖനത്താൽ ഞങ്ങളുടെ വചനത്തെ അനുസരിക്കാതെ ഇരുന്നാൽ, അവനെ അടയാളം വെപ്പിൻ, അവൻ ലജ്ജപ്പെടുവാനായിട്ട, അവനൊട കൂടെ സംസൎഗ്ഗം ചെയ്കയുമരുത.

൧൫ എങ്കിലും അവനെ ഒരു ശത്രുവിനെ പൊലെ വിചാരിക്കാതെ, അവനെ ഒരു സഹൊദരനെ പൊലെ ബുദ്ധി ഉപദെശിപ്പിൻ.

൧൬ വിശെഷിച്ച സമാധാനത്തിന്റെ കൎത്താവ തന്നെ നിങ്ങൾക്ക എല്ലായ്പൊഴും സകല വിധത്തിലും സമാധാനത്തെ നൽകുമാറാകട്ടെ. കൎത്താവ നിങ്ങളൊട എല്ലാവരൊടും കൂടെ ഇരിക്കുമാറാകട്ടെ.

൧൭ പൌലുസായ എന്റെ കയ്യെഴുത്താലുള്ള സല്ക്കാരം, എല്ലാ ലെഖനത്തിലും അടയാളം ഇതാകുന്നു: ഇങ്ങിനെ ഞാൻ എഴുതുന്നു.

൧൮ നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ കൃപ നിങ്ങളൊട എല്ലാവരൊടുംകൂടെ ഉണ്ടായിരിക്കട്ടെ. ആമെൻ.

---

## അപ്പൊസ്തൊലനായ പൌലുസ തിമൊഥെയുസിന എഴുതിയ ഒന്നാം ലെഖനം.

### ൧ അദ്ധ്യായം:

൧ പൌലുസ താൻ തിമൊഥെയുസിന കൊടുത്ത കല്പനയെ അവനെ ഒൎമ്മപ്പെടുത്തുന്നത.—൫ ന്യായപ്രമാണത്തിന്റെ താല്പൎയ്യം.—൨൦ പൌലുസ ഒരു അപ്പൊസ്തൊലനായിട്ട വിളിക്കപ്പെട്ട സംഗതി.

നമ്മുടെ രക്ഷിതാവായ ദൈവത്തിന്റെയും, നമ്മുടെ ആശാബന്ധമാകുന്ന കൎത്താവായ യെശു ക്രിസ്തുവിന്റെയും കല്പന പ്രകാരം യെശു ക്രിസ്തുവിന്റെ അപ്പൊസ്തൊലനായ പൌലുസ [എഴുതുന്നത;]

൨ വിശ്വാസത്തിൽ എന്റെ സ്വന്ത പുത്രനായ തിമൊഥെയുസിന, നമ്മുടെ പിതാവാകുന്ന ദൈവത്തിൽനിന്നും, നമ്മുടെ കൎത്താവാകുന്ന യെശു ക്രിസ്തുവിൽനിന്നും കൃപയും കരുണയും സമാധാനവും [ഉണ്ടാകട്ടെ.]

൩ തങ്ങൾ മറ്റൊരു ഉപദെശം ഉപദെശിക്കരുത എന്നും, കഥകൾക്കും വിശ്വാസത്തിലുള്ള ദൈവ ഉറപ്പിനെക്കാൾ തൎക്കങ്ങളെ ഉണ്ടാക്കുന്നവയായി, ഒടുക്കമില്ലാതെയുള്ള വംശ വൃത്താന്തങ്ങൾക്കും താല്പൎയ്യപ്പെടരുത എന്നും,

൪ നീ ചിലരൊട കല്പിക്കെണ്ടുന്നതിനായിട്ട, എഫെസുസിൽ തന്നെ പാൎക്കെണമെന്ന നിന്നൊട, ഞാൻ മക്കെദൊനിയായിക്ക പൊകുമ്പൊൾ, അപെക്ഷിച്ച പ്രകാരം തന്നെ [ചെയ്ക.]

൫ എന്നാൽ കല്പനയുടെ താല്പൎയ്യം ശുദ്ധമുള്ള ഹൃദയത്തിൽനിന്നും, നല്ല മനസ്സാക്ഷിയിൽനിന്നും, മായയില്ലാത്ത വിശ്വാസത്തിൽനിന്നും ഉള്ള സ്നെഹം തന്നെ ആകുന്നു:

൬ ഇവയെ ചിലർ വിട്ടൊഴിച്ച, വൃഥാ വാദത്തിലെക്ക മറിഞ്ഞു,

൭ തങ്ങൾ പറയുന്നത ഇന്നതെന്നും,

നിശ്ചയപ്പെടുത്തുന്നത ഇന്നതെന്നും തിരിച്ചറിയാതെ, ന്യായപ്രമാണത്തിന്റെ ഉപദെശകന്മാരായിരിപ്പാൻ ഇച്ശിച്ചുകൊണ്ടിരിക്കുന്നു.

൮ എന്നാൽ ഒരുത്തൻ ആയതിനെ ന്യായത്തൊടെ ആചരിച്ചാൽ, ന്യായപ്രമാണം നല്ലതാകുന്നു എന്ന ഞങ്ങൾ അറിയുന്നു;

൯ എന്തെന്നാൽ ന്യായപ്രമാണം കല്പിക്കപ്പെട്ടിരിക്കുന്നത നീതിമാന്ന അല്ല, അന്യായക്കാൎക്കും അനുസരണക്കെടുള്ളവൎക്കും, ദൈവഭക്തിയില്ലാത്തവൎക്കും പാപികൾക്കും, അശുദ്ധിയുള്ളവൎക്കും ദുഷ്ടന്മാൎക്കും, പിതൃഹത്യക്കാൎക്കും മാതൃഹത്യക്കാൎക്കും മനുഷ്യഹത്യക്കാൎക്കും,

൧൦ വെശ്യാസംഗക്കാൎക്കും, പുരുഷന്മാരൊട തങ്ങളെ അവലക്ഷണപ്പെടുത്തുന്നവൎക്കും, മനുഷ്യരെ മൊഷ്ടിക്കുന്നവൎക്കും, ഭൊഷ്ക പറയുന്നവൎക്കും, കള്ള സത്യക്കാൎക്കും,

൧൧ ഇനിക്ക ഭരമെല്പിക്കപ്പെട്ടതായി ഭാഗ്യമുള്ള ദൈവത്തിന്റെ മഹത്വമുള്ള സുവിശെഷമായുള്ളതിൻപ്രകാരം, സുഖകരമുള്ള ഉപദെശത്തിന വിരൊധമായി മററ വല്ലതും ഉണ്ടെങ്കിൽ, അതിനും അത്രെ എന്നുള്ളതിനെ അറിഞ്ഞുകൊണ്ട ഇരിക്കുന്നു.

൧൨ വിശെഷിച്ചും എന്നെ ശക്തിപ്പെടുത്തിയവനായി, നമ്മുടെ കൎത്താവായ യെശു ക്രിസ്തു എന്നെ വിശ്വാസമുള്ളവനെന്ന വിചാരിച്ച, ദൈവശുശ്രൂഷയിൽ ആക്കി ഇരിക്ക കൊണ്ട, ഞാൻ അവനെ വന്ദനം ചെയ്യുന്നു:

൧൩ മുമ്പെ ഞാൻ ദുഷിക്കുന്നവനായും, പിഡിപ്പിക്കുന്നവനായും, ഉപദ്രവിക്കുന്നവനായുമിരുന്നു: എന്നാൽ ഞാൻ അതിനെ അറിയായ്കയാൽ അവിശ്വാസത്തിൽ ചെയ്യതകൊണ്ട, ഇനിക്ക കരുണ ലഭിച്ചു.

൧൪ എന്നാൽ നമ്മുടെ കൎത്താവിന്റെ കൃപ വിശ്വാസത്തൊടും ക്രിസ്തു യെശുവിലുള്ള സ്നെഹത്തൊടും കൂടെ എററവും പരിപൂൎണ്ണമായി വൎദ്ധിച്ചു.

൧൫ പാപികളെ രക്ഷിപ്പാനായിട്ട ക്രിസ്തു യെശു ലൊകത്തിലെക്ക വന്നു എന്നുള്ളത വിശ്വാസവും സകല അംഗീകാരത്തിനും യൊഗ്യവുമുള്ള വചനം ആകുന്നു: അവരിൽ ഞാൻ പ്രധാനിയാകുന്നു.

൧൬ എന്നാലും നിത്യജീവനെ പ്രാപിപ്പാൻ ഇനി മെൽ തങ്കൽ വിശ്വസിപ്പാനുള്ളവൎക്ക ദൃഷ്ടാന്തമായിട്ട, യെശു ക്രിസ്തു ആദ്യം എങ്കൽ സകല ദീൎഘശാന്തതയെയും കാണിക്കെണ്ടുന്നതിന, ഇതിന്റെ നിമിത്തമായിട്ട ഇനിക്ക കരുണ ലഭിച്ചു.

൧൭ എന്നാൽ നിത്യനായും, മരണമില്ലാത്തവനായും, കാണപ്പെടാത്തവനായും ഇരിക്കുന്ന രാജാവായി, എക ജ്ഞാനമുള്ള ദൈവത്തിന എന്നെന്നെക്കും ബഹുമാനവും മഹത്വവും ഉണ്ടായിരിക്കട്ടെ. ആമെൻ.

൧൮ പുത്രനായ തിമൊഥെയുസെ, നിന്നെ കുറിച്ച മുമ്പെ ഉണ്ടായ ദീൎഘദൎശനങ്ങളിൻ പ്രകാരം, നീ അവയാൽ നല്ല പൊരാട്ടത്തെ, വിശ്വാസവും നല്ല മനൊബൊധവുമുള്ളവനായിരുന്ന, പൊരുതെണ്ടുന്നതിന, ഞാൻ ഈ കല്പനയെ നിങ്കൽ ഭരമെല്പിക്കുന്നു.

൧൯ [ആ നല്ല മനൊബൊധത്തെ] ചിലർ തള്ളികളഞ്ഞ വിശ്വാസത്തെ കപ്പൽ ചെതപ്പെടുത്തി.

൨൦ ആയവരിൽ ഹുമനെയുസും അലക്സന്ത്രൊസും ആകുന്നു: അവർ ദുഷിക്കാതെ ഇരിപ്പാൻ പഠിക്കെണ്ടുന്നതിനായിട്ട, അവരെ ഞാൻ സാത്താനെ എല്പിച്ചിരിക്കുന്നു.

## ൨ അദ്ധ്യായം.

൧ സകല ജനങ്ങൾക്കും വെണ്ടി പ്രാൎത്ഥനകൾ ചെയ്യപ്പെടെണ്ടുന്നതും അതിന്റെ ഹെതുവും.—൯ സ്ത്രീകൾ ഇന്നപ്രകാരം ധരിക്കപ്പെടെണ്ട എന്നുള്ളത.—൰൨ അവർ ഉപദെശിപ്പാൻ അനുവദിക്കപ്പെട്ടുന്നില്ലാത്തത.

അതകൊണ്ട എല്ലാ മനുഷ്യൎക്കായികൊണ്ടും, നാം എല്ലാ ദൈവഭക്തിയൊടും അടക്കത്തൊടും ശാന്തതയും സമാധാനവുമുള്ള ജീവനം ചെയ്യെണ്ടുന്നതിനായിട്ട,

൨ രാജാക്കന്മാൎക്കായികൊണ്ടും, അധികാരത്തിലുൾപ്പെട്ട എല്ലാവൎക്കുമായികൊണ്ടും അപെക്ഷകളും, ജപങ്ങളും, പ്രാൎത്ഥനകളും, സ്തൊത്രങ്ങളും ചെയ്യപ്പെടെണമെന്ന ഞാൻ സകലത്തിനും മുമ്പെ ബുദ്ധി പറയുന്നു.

൩ എന്തകൊണ്ടെന്നാൽ ഇത നമ്മുടെ രക്ഷിതാവാകുന്ന ദൈവത്തിന്റെ മുമ്പാകെ നല്ലതും ഇഷ്ടമുള്ളതും ആകുന്നു:

൪ അവൻ എല്ലാ മനുഷ്യരും രക്ഷപെടുവാനും, സത്യത്തിന്റെ അറിവിലെക്ക വരുവാനും ഇഛിക്കുന്നു.

൫ എന്തെന്നാൽ എക ദൈവവും ദൈവത്തിനും മനുഷ്യൎക്കും ഇടയിൽ എക മദ്ധ്യസ്ഥനും [ഉണ്ട,] അത മനുഷ്യനാകുന്ന ക്രിസ്തു യെശു തന്നെ ആകുന്നു:

൬ അവൻ എല്ലാവൎക്കും വെണ്ടി ഒരു വീണ്ടെടുപ്പായിട്ട തന്നെ തന്നെ തൽക്കാലത്തിൽ സാക്ഷിയാകുവാൻ എല്പിച്ചു.

൭ ഇതിന ഞാൻ ഒരു പ്രസംഗിക്കുന്നവനും, ഒരു അപ്പൊസ്തൊലനും, (ഞാൻ ക്രിസ്തുവിൽ സത്യം പറയുന്നു, ഭൊഷ്ക പറയുന്നില്ല,) വിശ്വാസത്തിലും സത്യത്തിലും പുറജാതിക്കാൎക്ക ഒരു ഉപദെഷ്ടാവുമായി ആക്കി വെക്കപ്പെട്ടിരിക്കുന്നു.

൮ അതകൊണ്ട പുരുഷന്മാർ ക്രൊധവും സംശയവും കൂടാതെ, ശുദ്ധമുള്ള കൈകളെ ഉയൎത്തികൊണ്ട, എല്ലാടവും പ്രാൎത്ഥിക്കെണമെന്ന ഇനിക്ക മനസ്സുണ്ട.

൯ അപ്രകാരം തന്നെ സ്ത്രീകളും തങ്ങളെ, ലജ്ജാശീലത്തൊടും പരിപാകത്തൊടും, അടക്കമുള്ള വസ്ത്രം കൊണ്ട അലങ്കരിക്കെണം: പിന്നിയ തലമുടി കൊണ്ടെങ്കിലും, പൊന്ന കൊണ്ടെങ്കിലും, മുത്തുകൾ കൊണ്ടെങ്കിലും, വിലയെറിയ ഉടുപ്പു കൊണ്ടെങ്കിലും അരുത;

൰ (ദൈവഭക്തിയെ അറിയിക്കുന്ന സ്ത്രീകൾക്ക യൊഗ്യമുള്ള) നല്ല പ്രവൃത്തികൾ കൊണ്ടത്രെ.

൰൧ സ്ത്രീയായവൾ മൌനത്തിൽ സകല താഴ്മയൊടും പഠിക്കട്ടെ.

൰൨ എന്നാൽ മൌനത്തൊടിരിപ്പാനല്ലാതെ ഉപദെശിപ്പാൻ എങ്കിലും, പുരുഷന്റെ മെൽ അധികാരം ചെയ്യാൻ എങ്കിലും സ്ത്രീയൊട ഞാൻ അനുവദിക്കുന്നില്ല.

൰൩ എന്തെന്നാൽ ആദം മുമ്പെ നിൎമ്മിക്കപ്പെട്ടു, പിന്നെ ഹവ.

൰൪ വിശെഷിച്ച ആദം വഞ്ചിക്കപ്പെട്ടില്ല, എന്നാൽ സ്ത്രീ വഞ്ചിക്കപ്പെട്ടുകകൊണ്ട ലംഘനത്തിൽ ആയി.

൰൫ എങ്കിലും അവർ വിശ്വാസത്തിലും സ്നെഹത്തിലും ശുദ്ധിയിലും സുബൊധത്തൊടും കൂടെ നിലനില്ക്കുന്നു എങ്കിൽ, അവൾ ശിശു പ്രസവത്താൽ രക്ഷിക്കപ്പെടും.

## ൩ അദ്ധ്യായം.

൧ ബിശൊപ്പന്മാരും ദൈവ ശുശ്രൂഷക്കാരും അവരുടെ ഭാൎയ്യമാരും ഇന്ന പ്രകാരം നിപുണതപ്പെടെണ്ടു എന്നുള്ളത.—൰൪ ൰൫ം കാൎയ്യങ്ങളെ തിമൊഥെയുസിന പൌലുസ ഇന്ന സംഗതിക്ക എഴുതി എന്നുള്ളത.

ഒരുത്തൻ എപ്പിസ്കൊപ്പ സ്ഥാനത്തെ ആഗ്രഹിക്കുന്നു എങ്കിൽ, അവൻ ഒരു നല്ല പ്രവൃത്തിയെ ആഗ്രഹിക്കുന്നു എന്നുള്ളത വിശ്വാസമുള്ള വാക്കാകുന്നു.

൨ അതുകൊണ്ട എപ്പിസ്കൊപ്പ കുററമില്ലാത്തവനായി, ഒരു ഭാൎയ്യയുടെ ഭൎത്താവായി, ജാഗ്രതയുള്ളവനായി, സുബൊധമുള്ളവനായി, നല്ല ആചാരമുള്ളവനായി, അതിഥിസൽക്കാരശീലനായി, ഉപദെശിപ്പാൻ സമൎത്ഥനായി ഇരിക്കെണം:

൩ വീഞ്ഞിന പ്രിയമുള്ളവൻ എങ്കിലും, അടിക്കുന്നവനെങ്കിലും, ലജ്ജാ ലാഭത്തെ ആഗ്രഹിക്കുന്നവനെങ്കിലും അരുത; ക്ഷമയുള്ളവനായി, കലശൽ കൂടാത്തവനായി, ദ്രവ്യാഗ്രഹമില്ലാത്തവനായി,

൪ തന്റെ സ്വന്ത ഭവനത്തെ നന്നായി ഭരിക്കുന്നവനായി, തന്റെ മക്കൾ എല്ലാ ആചാര മൎയ്യാദയൊടും കൂടി അനുസരണത്തിലുള്ളവനായി തന്നെ ഇരിക്കെണം:

൫ (എന്തുകൊണ്ടെന്നാൽ ഒരുത്തൻ തന്റെ സ്വന്ത ഭവനത്തെ ഭരിപ്പാൻ അറിയാതെ ഇരിക്കുന്നു എങ്കിൽ, അവൻ ദൈവത്തിന്റെ സഭയെ എങ്ങിനെ വിചാരിക്കും?)

൬ ഡംഭം കൊണ്ടു ഉയൎന്നിട്ടു, വിശാചിന്റെ ശിക്ഷാവിധിയിൽ വീഴാതെ ഇരിപ്പാൻ, അവൻ വിശ്വാസത്തിൽ നൂതനനായിരിക്കയുമരുത.

൭ അത്രയുമല്ല അവൻ നിന്ദയിലും വിശാചിന്റെ കുടുക്കിലും വീഴാതെ ഇരിപ്പാൻ, പുറത്തുള്ളവരാൽ നല്ല ശ്രുതിയുള്ളവനാകെണം.

൮ അപ്രകാരം തന്നെ ശുശ്രൂഷക്കാർ മൎയ്യാദക്കാരായി, രണ്ടു വാക്കില്ലാത്തവരായി, വളരെ വീഞ്ഞിലെക്ക എപ്പെടാത്തവരായി, ലജ്ജാ ലാഭത്തെ ആഗ്രഹിക്കാത്തവരായി,

൯ വിശ്വാസത്തിന്റെ രഹസ്യത്തെ ശുദ്ധമുള്ള മനസ്സാക്ഷിയിൽ പിടിച്ചുകൊള്ളുന്നവരായി ഇരിക്കെണം.

൰ വിശെഷിച്ച ഇവരും മുമ്പെ ശൊധന ചെയ്യപ്പെട്ടവരാകെണം; പിന്നെ അവർ കുററമില്ലാത്തവരായി കാണപ്പെട്ടിട്ട ശുശ്രൂഷക്കാരന്റെ പ്രവൃത്തിയെ ചെയ്യട്ടെ.

൰൧ അപ്രകാരം തന്നെ അവരുടെ ഭാൎയ്യമാരും അടക്കമുള്ളവരായി, ദൂഷണക്കാരല്ലാത്തവരായി, സുബൊധമുള്ളവരായി, സകലത്തിലും വിശ്വാസമുള്ളവരായി ഇരിക്കെണം.

൰൨ ശുശ്രൂഷക്കാർ ഒരു ഭാൎയ്യയുടെ ഭൎത്താക്കന്മാരായി, തങ്ങളുടെ പുത്രന്മാരെയും സ്വന്ത ഭവനങ്ങളെയും നന്നായി ഭരിക്കുന്നവരായിരിക്കെണം.

൰൩ എന്തുകൊണ്ടെന്നാൽ ശുശ്രൂഷക്കാരന്റെ പ്രവൃത്തിയെ നന്നായി ചെയ്തിട്ടുള്ളവർ തങ്ങൾക്ക തന്നെ ഒരു നല്ല നിലയെയും, ക്രിസ്തു യെശുവിലുള്ള വിശ്വാസത്തിൽ വളരെ ധൈൎയ്യത്തെയും സമ്പാദിക്കുന്നു.

൰൪ ഞാൻ നിന്റെ അടുക്കൽ വെഗത്തിൽ വരുവാൻ ഇഛിച്ചു കൊണ്ട, ഈ കാൎയ്യങ്ങളെ നിനക്ക എഴുതുന്നു:

൰൫ എന്നാൽ ഞാൻ താമസിക്കുന്നു എങ്കിൽ, ജീവനുള്ള ദൈവത്തിന്റെ സഭയും സത്യത്തിന്റെ സ്തംഭവും സ്ഥിതിയുമാകുന്ന ദൈവത്തിന്റെ ഭവനത്തിൽ നീ എത പ്രകാരം നടക്കെണ്ടിയവനാകുന്നു എന്ന നീ അറിയെണ്ടുന്നതിനാകുന്നു.

൰൬ വിശെഷിച്ചും ദൈവഭക്തിയുടെ രഹസ്യം തൎക്കം കൂടാതെ വലുതായിട്ടുള്ളതാകുന്നു: ദൈവം മാംസത്തിൽ പ്രസിദ്ധമാക്കപ്പെട്ടവൻ, ആത്മാവിൽ നീതിയാക്കപ്പെട്ടവൻ, ദൂതന്മാരാൽ കാണപ്പെട്ടവൻ, പുറജാതിക്കാൎക്ക പ്രസംഗിക്കപ്പെട്ടവൻ, ഭൂലൊകത്തിൽ വിശ്വസിക്കപ്പെട്ടവൻ, മഹത്വത്തിങ്കലെക്ക എടുത്തുകൊള്ളപ്പെട്ടവൻ ആയി.

## ൪ അദ്ധ്യായം.

൧ ഒടുക്കത്തെ കാലങ്ങളിൽ വിശ്വാസത്തിൽനിന്ന ഒരു പിരിച്ചിൽ ഉണ്ടാകുമെന്ന അവൻ മുമ്പിൽ കൂട്ടി പറയുന്നത.

൩ എന്നാൽ വിവാഹം ചെയ്യാൻ വിരോധിക്കയും, വിശ്വാസികളാലും സത്യത്തെ അറിയുന്നവരാലും സ്തൊത്രങ്ങളൊടും കൂടെ കൈക്കൊള്ളപ്പെടുവാൻ ദൈവം സൃഷ്ടിച്ചിട്ടുള്ള ആഹാരങ്ങളിൽനിന്ന ഒഴിഞ്ഞിരിപ്പാൻ [കല്പിക്കയും] ചെയ്യും,
൨ തങ്ങളുടെ സ്വന്ത മനസ്സാക്ഷി ചുട്ടു പഴുത്ത ഇരിമ്പുകൊണ്ട ചുടപ്പെട്ട, ഭൊഷ്ക്ക പറയുന്നവരുടെ കപടഭക്തിയാൽ,
൧ അവസാന കാലങ്ങളിൽ ചിലർ വഞ്ചിക്കുന്ന ആത്മാക്കൾക്കും പിശാചുകളുടെ ഉപദെശങ്ങൾക്കും ശ്രദ്ധ കൊടുത്തിട്ട, വിശ്വാസത്തിൽനിന്ന പിരിഞ്ഞ പൊകുമെന്ന ആത്മാവായവൻ സ്പഷ്ടമായി പറയുന്നു.
൪ എന്തുകൊണ്ടെന്നാൽ ദൈവത്തിന്റെ സകല സൃഷ്ടിയും നല്ലത [ആകുന്നു,] സ്തൊത്രത്തൊട കൂടെ വാങ്ങി കൊള്ളപ്പെടുന്നു എങ്കിൽ, ഒന്നും തള്ളികളയപ്പെടെണ്ടതുമല്ല
൫ എന്തെന്നാൽ അത ദൈവത്തിന്റെ വചനത്താലും പ്രാർത്ഥനയാലും ശുദ്ധമാകപ്പെടുന്നു.
൬ ഈ കാര്യങ്ങളെ നീ സഹൊദരന്മാരെ ബൊധിപ്പിച്ചുകൊണ്ടുവന്നാൽ, നീ വിശ്വാസത്തിന്റെയും നീ പ്രാപിച്ചിട്ടുള്ള നല്ല ഉപദെശത്തിന്റെയും വചനങ്ങളിൽ വളർന്നവനായി, യെശു ക്രിസ്തുവിന്റെ ഒരു നല്ല ശുശ്രൂഷക്കാരൻ ആയിരിക്കും.
൭ എന്നാൽ നിന്ദ്യമായും വൃദ്ധസ്ത്രീകൾ പറയുന്നതായുമുള്ള കഥകളെ തള്ളികളകയും, ദൈവഭക്തിക്ക നിന്നെ തന്നെ അഭ്യസിപ്പിക്കയും ചെയ്ക.
൮ എന്തുകൊണ്ടെന്നാൽ ശരീരാഭ്യാസം അല്പ പ്രയൊജനമുള്ളതെയുള്ളു: എന്നാൽ ദൈവഭക്തി സകലത്തിനും പ്രയൊജനമുള്ളതാകുന്നു, ഇപ്പൊഴത്തെ ജീവനും വരുവാനുള്ള ജീവനും വാഗ്ദത്തത്തെ പ്രാപിച്ചിരിക്കുന്നു
൯ ഇത വിശ്വാസ്യവും സകല അംഗീകാരത്തിനും യൊഗ്യവുമുള്ള വചനം [ആകുന്നു.]
൰ ഇതിനായിട്ട തന്നെ ഞങ്ങൾ പ്രയത്നവും ചെയ്യുന്നു നിന്ദയും അനുഭവിക്കുന്നു, അത എന്തുകൊണ്ടെന്നാൽ എല്ലാ മനുഷ്യരുടെയും, പ്രത്യെകമായി വിശ്വാസികളുടെയും രക്ഷിതാവാകുന്ന ജീവനുള്ള ദൈവത്തിങ്കൽ ഞങ്ങൾ ആശ്രയിച്ചിരിക്കുന്നു.
൧൧ ഈ കാര്യങ്ങളെ കല്പിക്കയും, ഉപദെശിക്കയും ചെയ്ക.
൧൨ ഒരുത്തനും നിന്റെ ബാല്യത്തെ ദുഷിക്കരുത; എന്നാലും നീ വാക്കിലും, സംസാരത്തിലും, സ്നെഹത്തിലും, ആത്മാവിലും, വിശ്വാസത്തിലും, ശുദ്ധിയിലും വിശ്വാസികളുടെ ഒരു ദൃഷ്ടാന്തമായിരിക്ക.
൧൩ ഞാൻ വരുവൊളത്തിന വായനയിലും, ബുദ്ധി ഉപദെശത്തിലും, ഉപദെശത്തിലും താല്പര്യപ്പെട്ടിരിക്ക.
൧൪ മൂപ്പന്മാർ നിന്റെ മെൽ കൈകളെ വെച്ചതിനൊട കൂടെ ദീർഘദർശനത്താൽ നിനക്ക നൽകപ്പെട്ടതായി, നിങ്കലുള്ള വരത്തെ ഉപെക്ഷ വിചാരിക്കരുത.
൧൫ സകലത്തിലും നിന്റെ വർദ്ധന പ്രസിദ്ധമായിരിക്കെണ്ടുന്നതിന, ഇക്കാര്യങ്ങളെ തന്നെ ധ്യാനിച്ചിരിക്ക; ഇവെക്ക അശെഷം എല്പെട്ടിരിക്ക.
൧൬ നിങ്കലും നിന്റെ ഉപദെശത്തിങ്കലും ജാഗ്രതയായിരിക്ക: ഇവയിൽ സ്ഥിരമായിരിക്ക: എന്തുകൊ

ണ്ടെന്നാൽ ഇതിനെ ചെയ്യുന്നതിനാൽ നിന്നെയും നിങ്കൽനിന്ന കെൾക്കുന്നവരെയും നീ രക്ഷിച്ചുകൊള്ളും.

## ൫ അദ്ധ്യായം.

൧ വാചിക ശിക്ഷയിൽ അറിയപ്പെട്ടുവാനുള്ള ക്രമങ്ങൾ.—൩ വിധവമാരുടെ സംഗതി.—൧൭ മൂപ്പന്മാരുടെ സംഗതി.

മൂത്തവനെ ഭത്സിക്കരുത, അവനെ ഒരു പിതാവിനെ പൊലെയും ഇളയവനെ സഹൊദരന്മാരെ പൊലെയും,

൨ മൂത്ത സ്ത്രീകളെ മാതാക്കന്മാരെ പൊലെയും, ഇളയ സ്ത്രീകളെ സഹൊദരിമാരെ പൊലെയും, സകല നിൎമ്മലതയൊടും മാത്രം അപെക്ഷിക്ക.

൩ ഉള്ളവണ്ണം വിധവമാരാകുന്ന വിധവമാരെ ബഹുമാനിക്ക.

൪ എന്നാൽ വല്ല വിധവെക്കും മക്കളൊ മരുമക്കളൊ ഉണ്ടെങ്കിൽ, അവർ മുമ്പെ തങ്ങളുടെ സ്വന്ത ഭവനത്തിൽ ദൈവഭക്തിയെ കാണിപ്പാനായിട്ടും, തങ്ങളുടെ മാതാപിതാക്കന്മാൎക്ക പ്രത്യുപകാരം ചെയ്വാനായിട്ടും പഠിക്കട്ടെ: എന്തുകൊണ്ടെന്നാൽ ഇത നല്ലതും ദൈവത്തിന്റെ മുമ്പാകെ ഇഷ്ടമുള്ളതുമാകുന്നു.

൫ എന്നാൽ ആരുമില്ലാത്തവളായി, ഉള്ളവണ്ണം ഒരു വിധവയായുള്ളവൾ ദൈവത്തിങ്കൽ ആശ്രയിക്കയും, രാവും പകലും പ്രാൎത്ഥനകളിലും അപെക്ഷകളിലും സ്ഥിരമായിരിക്കയും ചെയ്യുന്നു.

൬ എന്നാൽ മത്തവിലാസമായി നടക്കുന്നവൾ ജീവനൊടെ ചത്തിരിക്കുന്നു.

൭ വിശെഷിച്ചും അവർ കുററമില്ലാത്തവരായിരിക്കെണ്ടുന്നതിന ഇക്കാൎയ്യങ്ങളെ കല്പിക്ക.

൮ എന്നാൽ ഒരുത്തൻ തന്റെ സ്വന്തമുള്ളവൎക്കായിട്ടും, പ്രത്യെകം തന്റെ ഭവനത്തിലുള്ളവൎക്കായിട്ടും സമ്പാദിക്കുന്നില്ല എങ്കിൽ, അവൻ വിശ്വാസത്തെ നിഷെധിച്ചവനും, അവിശ്വാസിയെക്കാൾ അധമനുമാകുന്നു.

൯ ഒരു പുരുഷന്റെ ഭാൎയ്യയായിരുന്ന, അറുപത വയസ്സിന താഴെ ഇല്ലാത്ത വിധവ,

൰ നല്ല പ്രവൃത്തികൾ കൊണ്ട ശ്രുതിപ്പെട്ടവളായി, അവൾ മക്കളെ വളൎത്തി എങ്കിൽ, അവൾ പരദെശികളെ പാൎപ്പിച്ചു എങ്കിൽ, അവൾ പരിശുദ്ധന്മാരുടെ കാലുകളെ കഴുകി എങ്കിൽ, അവൾ സങ്കടപ്പെടുന്നവൎക്ക സഹായിച്ചു എങ്കിൽ, അവൾ സകല നല്ല പ്രവൃത്തിയെയും ജാഗ്രതയൊടെ പിന്തുടൎന്നു എങ്കിൽ, അവൾ തെരിഞ്ഞെടുക്കപ്പെടട്ടെ.

൰൧ എന്നാൽ ഇളയ വയസ്സുള്ള വിധവമാരെ തള്ളികളക: എന്തുകൊണ്ടെന്നാൽ അവർ ക്രിസ്തുവിന വിരൊധമായി മദിക്കുമ്പൊൾ, വിവാഹം ചെയ്വാൻ ഇഛിക്കും:

൰൨ അവർ തങ്ങളുടെ ആദ്യ വിശ്വാസത്തെ തള്ളികളഞ്ഞതുകൊണ്ട, കുററവിധി ഉണ്ട.

൰൩ അത്രയുമല്ല അവർ ഭവനതൊറും സഞ്ചരിച്ചു കൊണ്ട, മടിയുള്ളവരായും; മടിയുള്ളവരായി മാത്രമല്ല, ജല്പിക്കുന്നവരായും, അരുതാത്ത കാൎയ്യങ്ങളെ സംസാരിച്ചു കൊണ്ട, വെണ്ടാത്ത കാൎയ്യങ്ങളെ പറയുന്നവരായും ഇരിപ്പാൻ പഠിക്കുന്നു.

൰൪ അതുകൊണ്ട ഇളയ വയസ്സുള്ള വിധവമാർ വിവാഹം ചെയ്വാനും, മക്കളെ പ്രസവിപ്പാനും, ഭവനത്തെ ഭരിപ്പാനും, ദൂഷ്യം പറവാനായികൊണ്ട വിരൊധക്കാരന ഒരു കാരണവുമുണ്ടാക്കാതെ ഇരിപ്പാനും ഇനിക്ക മനസ്സുണ്ട.

൰൫ എന്തുകൊണ്ടെന്നാൽ ഇപ്പൊൾ

തന്നെ ചിലർ സാത്താൻെറ പിന്നാലെ തിരിഞ്ഞുപൊയിരിക്കുന്നു.

൧൬ ഒരു വിശ്വസിക്കുന്ന ഒരുത്തനൊ വിശ്വസിക്കുന്ന ഒരുത്തിക്കൊ വിധവമാർ ഉണ്ടെങ്കിൽ, അവർ അവൎക്ക സഹായം ചെയ്യട്ടെ, സഭ ഉള്ളവണ്ണമെ വിധവമാൎക്ക സഹായം ചെയ്യെണ്ടുന്നതിന, അത ഭാരപ്പെടാതെ ഇരിക്കയും വെണം.

൧൭ നന്നായി വാഴുന്ന മൂപ്പന്മാർ, പ്രത്യെകമായി വചനത്തിലും ഉപദെശത്തിലും അദ്ധ്വാനപ്പെടുന്നവർ, ഇരട്ടി ബഹുമാനത്തിന യൊഗ്യന്മാരെന്ന വിചാരിക്കപ്പെട്ടവരാകട്ടെ.

൧൮ എന്തുകൊണ്ടെന്നാൽ കററകളെ മെതിക്കുന്ന കാളയെ വാകെട്ടരുത എന്നും; വെലക്കാരൻ തൻെറ കൂലിക്ക യൊഗ്യനാകുന്നു എന്നും വെദവാക്യം പറയുന്നു.

൧൯ രണ്ടു മൂന്ന സാക്ഷികൾക്ക മുമ്പാകെ അല്ലാതെ, ഒരു മൂപ്പൻെറ നെരെ ഒരു അപവാദത്തെ എല്ക്കരുത.

൨൦ പാപം ചെയ്യുന്നവരെ, മററവൎക്കും ഭയമുണ്ടാകുവാനായിട്ട, എല്ലാവരുടെയും മുമ്പാകെ ശാസിച്ചു പറക.

൨൧ നീ പക്ഷവാതമായിട്ട ഒന്നും ചെയ്യാതെ, ഇക്കാൎയ്യങ്ങളെ മുൻ വിധി കൂടാതെ പ്രമാണിച്ചു കൊള്ളെണമെന്ന ദൈവത്തിൻെറയും, കൎത്താവായ യെശു ക്രിസ്തുവിൻെറയും, തെരിഞ്ഞെടുക്കപ്പെട്ട ദൈവദൂതന്മാരുടെയും മുമ്പാകെ ഞാൻ നിന്നൊട കല്പിക്കുന്നു.

൨൨ വെഗത്തിൽ കൈകളെ ഒരുത്തൻെറ മെലും വെക്കരുത, അന്യന്മാരുടെ പാപങ്ങളിൽ ഒഹരിക്കാരനാകയുമരുത: നിന്നെ തന്നെ ശുദ്ധമുള്ളവനായി കാത്തുകൊൾക.

൨൩ നീ ഇനി വെള്ളം തന്നെ കുടിക്കാതെ, നിൻെറ വയറിനെ കുറിച്ചും നിനക്ക കൂടക്കൂടെ വരുന്ന ക്ഷീണതകളെ കുറിച്ചും അല്പം വീഞ്ഞിനെയും സെവിക്ക.

൨൪ ചില മനുഷ്യരുടെ പാപങ്ങൾ മുമ്പെ പ്രസിദ്ധങ്ങളായിരുന്ന, ന്യായ വിധിക്ക മുമ്പിടുന്നു: എന്നാൽ അവ ചിലരുടെ പിന്നാലെ ചെല്ലുകയും ചെയ്യുന്നു.

൨൫ ഇപ്രകാരം തന്നെ ചിലരുടെ നല്ല പ്രവൃത്തികളും മുമ്പെ പ്രസിദ്ധങ്ങളായിരിക്കുന്നു: മററ പ്രകാരം ഇരിക്കുന്നവയും ഒളിച്ചിരിപ്പാൻ കഴിയുന്നതുമല്ല.

## ൬ അദ്ധ്യായം.

൧ ഭൃത്യന്മാരുടെ മുറകൾ.—൩ വ്യൎത്ഥമായി കാംക്ഷിക്കുന്ന ആചാൎയ്യന്മാരെ അകററുവാനുള്ളത.—൬ ദൈവഭക്തികൊണ്ടുള്ള നെട്ടം.

൧ നുകത്തിൻ കീഴെ ഇരിക്കുന്ന ദാസന്മാർ ഒക്കെയും, ദൈവത്തിൻെറ നാമവും അവൻെറ ഉപദെശവും ദുഷിക്കപ്പെടാതെ ഇരിക്കെണ്ടുന്നതിന, തങ്ങളുടെ യജമാനന്മാരെ സകല ബഹുമാനത്തിനും യൊഗ്യന്മാരെന്ന വിചാരിക്കട്ടെ.

൨ എന്നാൽ വിശ്വാസികളാകുന്ന യജമാനന്മാരുള്ളവർ, അവർ സഹൊദരന്മാരാകകൊണ്ട, അവരെ ധിക്കരിക്കരുത: അവർ വിശ്വാസികളും ഇഷ്ടന്മാരും ഉപകാരത്തിൻെറ ഒഹരിക്കാരും ആകകൊണ്ട, അവരെ വിശെഷാൽ ശുശ്രൂഷിക്ക മാത്രമെ ചെയ്യാവു ഇപ്രകാരം ഉപദെശിക്കയും ബുദ്ധി പറഞ്ഞുകൊടുക്കയും ചെയ്ക.

൩ വല്ലവനും മററ പ്രകാരമായി ഉപദെശിക്കയും, നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിൻെറ വചനങ്ങളാകുന്ന സ്വസ്ഥ വചനങ്ങളൊടും, ദൈവഭക്തി പ്രകാരമുള്ള ഉപദെ

ശത്തൊടും അനുസരിക്കാതെ ഇരിക്ക
യും ചെയ്യുന്നു എങ്കിൽ,
൪ അവൻ ഒന്നും അറിയാതെ, ത
ൎക്കങ്ങളെയും വാഗ്വാദങ്ങളെയും ക
റിച്ച തന്നെ വെദന വിടിച്ചവനാ
യി, ഡംഭപ്പെട്ടിരിക്കുന്നു, അവയി
ൽനിന്ന അസൂയയും, വിവാദവും,
ദൂഷണങ്ങളും, ദുൎയ്യുക്തികളും,
൫ ലാഭം ദൈവഭക്തിയാകുന്നു എ
ന്ന നിരൂപിച്ചുകൊണ്ട, ബുദ്ധിയിൽ
വക്ഷുദ്രത്വമുള്ളവരായും, സത്യമില്ലാ
ത്തവരായുമുള്ള മനുഷ്യരുടെ ദുസ്തൎക്ക
ങ്ങളും ഉണ്ടാകുന്നു: അപ്രകാരമുള്ള
വരെ വിട്ടൊഴിഞ്ഞിരിക്ക
൬ സന്തുഷ്ടിയൊട കൂടിയ ദൈവ
ഭക്തി തന്നെ വലുതായിട്ടുള്ള ലാഭം
ആകുന്നു.
൭ എന്തുകൊണ്ടെന്നാൽ നാം ഒന്നും
ഇഹലൊകത്തിലെക്ക കൊണ്ടുവന്നി
ട്ടില്ല, നമുക്ക അതിൽനിന്ന യാതൊ
ന്നെങ്കിലും കൊണ്ടുപൊകുവാൻ ക
ഴിയുന്നതുമല്ല നിശ്ചയം
൮ വിശെഷിച്ചും നമുക്ക അന്ന വ
സ്ത്രങ്ങൾ ഉണ്ടാകകൊണ്ട ഇവ കൊ
ണ്ട നാം തൃപ്തിപ്പെട്ടിരിക്കമാറാകെ
ണം.
൯ എന്നാൽ സമ്പത്തുണ്ടാകുവാൻ
ഇഛിക്കുന്നവർ പരീക്ഷയിലെക്കും ക
ണിയിലെക്കും, മനുഷ്യരെ സംഹാ
രത്തിലും നാശത്തിലും മുക്കികളയുന്ന
ഭൊഷത്വവും ഉപദ്രവവുമുള്ള പല
മൊഹങ്ങളിലെക്കും വീഴുന്നു.
൧൦ എന്തുകൊണ്ടെന്നാൽ ദ്രവ്യസ്നെ
ഹം സകല ദൊഷത്തിനും മൂലം ആ
കുന്നു: അതിനെ ചിലർ മൊഹിച്ചി
ട്ടു, വിശ്വാസത്തെ വിട്ട തെററി
പൊകയും, ബഹു ദുഃഖങ്ങളാൽ ത
ങ്ങളെ തന്നെ കുത്തിത്തുളെക്കയും ചെ
യ്തു.
൧൧ എന്നാൽ ദൈവത്തിന്റെ മ
നുഷ്യനായുള്ളൊവെ. ഇവയെ വിട്ട
ഓടുകയും, നീതിയെയും, ദൈവഭ
ക്തിയെയും, വിശ്വാസത്തെയും, സ്നെ
ഹത്തെയും, ദീൎഘക്ഷമയെയും, സൌ
മ്യതയെയും പിന്തുടരുകയും ചെയ്ക.
൧൨ വിശ്വാസത്തിന്റെ നല്ല പൊ
രിനെ പൊരുതുക, നിത്യജീവനെ
പിടിച്ചുകൊൾക, ആയതിന നീ
വിളിക്കപ്പെട്ടവനും അനെകം സാ
ക്ഷികളുടെ മുമ്പാകെ ഒരു നല്ല തി
ട്ടുവാക്കിനെ തിട്ടം പറഞ്ഞവനുമ
ല്ലൊ ആകുന്നത.
൧൩ സകലത്തെയും ജീവിപ്പിക്കുന്ന
ദൈവത്തിന്റെ മുമ്പാകെയും, പൊ
ന്തിയൊസ പീലാത്തൊസിന്റെ മു
മ്പിൽ നല്ല അനുസരണ വാക്കിനെ
സാക്ഷീകരിച്ച ക്രിസ്തു യെശുവിന്റെ
മുമ്പാകെയും,
൧൪ നമ്മുടെ കൎത്താവായ യെശു
ക്രിസ്തുവിന്റെ പ്രത്യക്ഷത വരെ, നീ
ഈ കല്പനയെ കളങ്കമില്ലാത്തതാ
യും, കുററമില്ലാത്തതായും കാത്തു
കൊൾവാൻ ഞാൻ നിന്നൊട കല്പി
ക്കുന്നു.
൧൫ ആയതിനെ അവൻ തന്റെ
കാലങ്ങളിൽ കാണിക്കും, അവൻ
അനുഗ്രഹമുള്ളവനും എക വല്ലഭ
നും, രാജാധിരാജാവും, കൎത്താധി
കൎത്താവും,
൧൬ തനിക്ക മാത്രം മരണമില്ലായ്മ
യുള്ളവനും, ആൎക്കും അടുത്തു കൂടാ
ത്ത വെളിച്ചത്തിൽ വസിക്കുന്നവനും,
മനുഷ്യരിൽ ഒരുത്തനും കാണാത്ത
വനും, കാണ്മാൻ കഴിയാത്തവനും
ആകുന്നു അവന ബഹുമാനവും ശ
ക്തിയും ഉണ്ടായിരിക്കട്ടെ. ആമെൻ.
൧൭ ഇഹലൊകത്തിൽ സമ്പത്തുള്ള
വരൊട, ഉന്നത വിചാരം കൂടാ
തെ ഇരിപ്പാനും, സ്ഥിരമില്ലാത്ത സ
മ്പത്തിൽ അല്ല, അപരിമിതമായി
നമുക്ക സകലത്തെയും അനുഭവിപ്പാ
ൻ തരുന്ന ജീവനുള്ള ദൈവത്തിങ്കൽ
മാത്രം ആശ്രയിപ്പാനും,
൧൮ നന്മ ചെയ്യ്വാനും, നല്ല പ്രവൃ

ത്തികളിൽ സമ്പന്നന്മാരായിരിപ്പാ
നും, ഉപകാരം ചെയ്യാൻ ഒരുങ്ങി
യിരിക്കുന്നവരായും, വിഭാഗിച്ചു കൊ
ടുക്കുന്നവരായും,
൧൯ നിത്യജീവനെ പിടിച്ചുകൊ
ൾവാനായികൊണ്ട വരുന്ന കാല
ത്തിന തങ്ങൾക്ക നല്ല അടിസ്ഥാന
ത്തെ നിക്ഷെപിക്കുന്നവരായും ഇരി
പ്പാനും കല്പിക്ക.
൨൦ അല്ലയൊ തിമൊഥെയുസെ,
നിന്റെ വശമായി എല്പിക്കപ്പെട്ടതി
നെ കാത്തുകൊണ്ട, അശുദ്ധമുള്ള വ്യ
ൎത്ഥാലാപങ്ങളെയും, കള്ളപ്പെരുള്ള
വിജ്ഞാനത്തിന്റെ വിപരീതങ്ങ
ളെയും ഒഴിഞ്ഞിരിക്ക.
൨൧ അതിനെ ചിലർ അനുസരി
ച്ച വിശ്വാസത്തെ സംബന്ധിച്ച തെ
റ്റിപ്പൊയി. കൃപ നിന്നൊട കൂടെ
ഉണ്ടായിരിക്കട്ടെ. ആമെൻ.

---

# അപ്പൊസ്തൊലനായ പൌലുസ്
# തിമൊഥെയുസിന എഴുതിയ
# രണ്ടാം ലെഖനം.

## ൧ അദ്ധ്യായം.

൧ പൌലുസിന തിമൊഥെയുസി
നൊടുള്ള സ്നെഹവും തിമൊഥെ
യുസിന്റെ വിശ്വാസവും.—൫
പൌലുസ പല ബുദ്ധി ഉപദെ
ശങ്ങളെയും ചെയ്യുന്നത.—൧൫
ഫിഗെല്ലുസിന്റെയും എമ്മൊഗ
നെസിന്റെയും സംഗതി.

ക്രിസ്തു യെശുവിലുള്ള ജീവന്റെ
വാഗ്ദത്തത്തിൻ പ്രകാരം, ദൈവ
ത്തിന്റെ ഹിതത്താൽ യെശു ക്രിസ്തു
വിന്റെ അപ്പൊസ്തൊലനായ പൌ
ലുസ,
൨ എന്റെ പ്രിയ പുത്രനായ തീ
മൊഥെയുസിന [എഴുതുന്നത:] പി
താവായ ദൈവത്തിൽനിന്നും നമ്മു
ടെ കൎത്താവായ ക്രിസ്തു യെശുവിൽ
നിന്നും കൃപയും, കരുണയും, സ
മാധാനവും ഉണ്ടാകട്ടെ.
൩ നിനക്ക വെണ്ടി ഇനിക്ക ഇട
വിടാതെ രാവും പകലും എന്റെ
പ്രാൎത്ഥനകളിൽ ഒൎമ്മയുണ്ടാകകൊ
ണ്ട, എന്റെ പിതാമഹന്മാർ മുതൽ
ഞാൻ ശുദ്ധ മനസ്സാക്ഷിയൊട ശു
ശ്രൂഷിക്കുന്ന ദൈവത്തിന ഞാൻ
സ്തൊത്രം ചെയ്യുന്നു;
൪ ഞാൻ നിന്റെ കണ്ണുനീരുക
ളെ ഒൎത്ത, സന്തൊഷത്താൽ പൂൎണ്ണ
തപ്പെടെണ്ടുന്നതിന, നിങ്കലുള്ള വ്യാ
ജമില്ലാത്ത വിശ്വാസത്തെ നിരൂപി
ച്ചുകൊണ്ട, നിന്നെ കാണ്മാൻ എത്ര
യും വാഞ്ചരിക്കുന്നു:
൫ ആയത മുമ്പെ നിന്റെ മാതാ
മഹിയായ ലൊയിസിലും, നിന്റെ
മാതാവായ എവുനിക്കെയിലും അധി
വസിച്ചിരുന്നു; നിന്നിലും കൂടെ എ
ന്ന ഇനിക്ക നിശ്ചയമുണ്ട.
൬ ഇതിന്റെ നിമിത്തമായിട്ട നി
ന്റെ മെൽ എന്റെ കൈകൾ വെ
ക്കപ്പെട്ടതിനാൽ നിന്നിലുള്ള ദൈവ
ത്തിന്റെ വരത്തെ ജ്വലിപ്പിപ്പാനാ
യിട്ട, ഞാൻ നിന്നെ ഓൎമ്മപ്പെടുത്തു
ന്നു.
൭ എന്തുകൊണ്ടെന്നാൽ ദൈവം
നമുക്ക ഭയത്തിന്റെ ആത്മാവിനെ
അല്ല, ശക്തിയുടെയും, സ്നെഹത്തി
ന്റെയും, സ്വസ്ഥ ബുദ്ധിയുടെയും
അത്രെ തന്നിരിക്കുന്നത.

൮ അതകൊണ്ട നമ്മുടെ കൎത്താ
വിന്റെ സാക്ഷിക്കായികൊണ്ട എ
ങ്കിലും, അവന്റെ ബദ്ധനായ ഇ
നിക്കായികൊണ്ട എങ്കിലും നീ ലജ്ജ
പ്പെടാതെ, ദൈവത്തിന്റെ ശക്തി
യിൻ പ്രകാരം സുവിശെഷത്തിൽ
കൂടി കഷ്ടാനുഭവക്കാരനായിരിക്ക:
൯ അവൻ നമ്മുടെ പ്രവൃത്തികളി
ൻ പ്രകാരമല്ല, തന്റെ സ്വന്ത നി
ൎണ്ണയത്തിൻ പ്രകാരവും, ലൊകമുണ്ടാ
യതിന മുമ്പെ ക്രിസ്തു യെശുവിൽ ന
മുക്ക നൽകപ്പെട്ടതും,
൧൦ ഇപ്പൊളൊ മരണത്തെ ഇല്ലാ
യ്മ ചെയ്കയും, ജീവനെയും മരണ
മില്ലായ്മയെയും സുവിശെഷത്താൽ
വെളിച്ചത്താക്കുകയും ചെയ്തിട്ടുള്ളവ
നായി, നമ്മുടെ രക്ഷിതാവായ യെ
ശു ക്രിസ്തുവിന്റെ പ്രത്യക്ഷതയാൽ
പ്രകാശിപ്പിക്കപ്പെട്ടതുമായ കൃപയി
ൻ പ്രകാരവും അത്രെ നമ്മെ രക്ഷി
ച്ച, ശുദ്ധമുള്ളൊരു വിളികൊണ്ട വി
ളിച്ചവനാകുന്നു.
൧൧ ആയതിന ഞാൻ പ്രസംഗ
ക്കാരനായിട്ടും, അപ്പൊസ്തൊലനായി
ട്ടും, പുറജാതിക്കാരുടെ ഉപദെഷ്ടാ
വായിട്ടും ആക്കപ്പെട്ടിരിക്കുന്നു.
൧൨ ഇത ഹെതുവായിട്ട ഞാൻ
ഈ കഷ്ടങ്ങളെയും അനുഭവിക്കുന്നു:
എന്നാലും ഞാൻ ലജ്ജപ്പെടുന്നില്ല: എ
ന്തകൊണ്ടെന്നാൽ ഞാൻ ആരെ വി
ശ്വസിച്ചു എന്ന ഞാൻ അറിഞ്ഞിരി
ക്കുന്നു, ഞാൻ അവനിൽ എല്പിച്ചതി
നെ ആ ദിവസത്തൊളം സൂക്ഷി
പ്പാൻ അവൻ ശക്തിയുള്ളവനാകു
ന്നു എന്ന ഇനിക്ക നിശ്ചയവുമുണ്ട.
൧൩ നീ എന്നിൽനിന്ന കെട്ടിട്ടുള്ള
സ്വസ്ഥ വചനങ്ങളുടെ രീതിയെ
വിശ്വാസത്തിലും ക്രിസ്തു യെശുവിലു
ള്ള സ്നെഹത്തിലും മുറുക പിടിച്ചുകൊ
ൾക.
൧൪ നിനക്ക എല്പിക്കപ്പെട്ട നല്ല
വസ്തുവിനെ നമ്മിൽ അധിവസിക്കു
ന്ന പരിശുദ്ധാത്മാവിനാൽ സൂക്ഷി
ച്ചുകൊൾക.
൧൫ ¶ ആസിയായിലുള്ളവർ എ
ല്ലാവരും എന്നെ വിട്ട തിരിച്ചുപൊ
യി എന്നുള്ളതിനെ നീ അറിഞ്ഞിരി
ക്കുന്നു; ഫിഗെല്ലുസും എൎമ്മൊഗനെ
സും അവരിൽ ആകുന്നു.
൧൬ ഒനെസിഫൊരുസിന്റെ കു
ഡുംബത്തിന കൎത്താവ കരുണയെ
കൊടുക്കുമാറാകട്ടെ; എന്തകൊണ്ടെ
ന്നാൽ അവൻ പലപ്പൊഴും എന്നെ
തണുപ്പിച്ചു, അവൻ എന്റെ ശൃംഖ
ലക്കായിട്ട ലജ്ജപ്പെടാതെ;
൧൭ താൻ റൊമായിലിരിക്കുമ്പൊ
ൾ, മഹാ താല്പൎയ്യത്തൊടെ എന്നെ
അന്വെഷിച്ചു, കണ്ടെത്തുകയും ചെ
യ്തു.
൧൮ ആ ദിവസത്തിൽ അവന ക
ൎത്താവിൽനിന്ന കരുണ ലഭിപ്പാൻ
കൎത്താവ അവന നൽകുമാറാകട്ടെ:
അവൻ എഫെസുസിലും ഇനിക്ക എ
ത്ര കാൎയ്യങ്ങളിൽ ശുശ്രൂഷചെയ്തു എ
ന്ന നീ എററവും നല്ലവണ്ണം അറി
യുന്നു.

## ൨ അദ്ധ്യായം.

൧ സ്ഥിരതയൊടും ഉത്സാഹത്തൊ
ടും ഇരിപ്പാനും.—൧൫ താൻ ത
ന്നെ സമ്മതപ്പെട്ടവനെന്ന കാട്ടു
വാനും തിമൊഥെയുസിന ബു
ദ്ധി ഉപദെശിക്കപ്പെട്ടത.

ആതകൊണ്ട, എന്റെ പുത്രാ, നീ
ക്രിസ്തു യെശുവിലുള്ള കൃപയിൽ ശ
ക്തിപ്പെട്ടിരിക്ക.
൨ നീ വളരെ സാക്ഷികളുടെ ഇ
ടയിൽ എന്നിൽനിന്ന കെട്ടിട്ടുള്ള കാ
ൎയ്യങ്ങളെ, മററുള്ളവൎക്കും ഉപദെശി
പ്പാൻ സമൎത്ഥന്മാരായിരിക്കുന്ന വിശ്വാ
സമുള്ള മനുഷ്യൎക്ക എല്പിച്ചുകൊൾക
യും ചെയ്ക.
൩ നീ യെശു ക്രിസ്തുവിന്റെ ഒരു

നല്ല ഭടൻ എന്ന പൊലെ കഷ്ടമനു
ഭവിക്ക.
൪ തന്നെ ഭടനായിട്ട നിശ്ചയിച്ചാ
ക്കിയവനെ പ്രസാദിപ്പിക്കെണമെ
ന്ന വെച്ച, പടസെന്യത്തിൽ സെ
വിക്കുന്നവനായ ഒരുത്തനും ഒരു ജീ
വനത്തിന്റെ കാൎയ്യങ്ങളിൽ അക
പ്പെട്ടുകൊള്ളുന്നില്ല.
൫ വിശെഷാലും ഒരുത്തൻ പൊ
രുതിയാലും, ന്യായമായി പൊരുതു
ന്നില്ല എങ്കിൽ, അവൻ കിരീടം ധ
രിപ്പിക്കപ്പെടുന്നില്ല.
൬ കൃഷിക്കാരൻ അദ്ധ്വാനപ്പെട്ടി
ട്ട, മുമ്പെ ഫലത്തെ അനുഭവിക്കെ
ണ്ടുന്നതാകുന്നു.
൭ ഞാൻ പറയുന്ന കാൎയ്യങ്ങളെ ചി
ന്തിച്ചുകൊൾക; എന്നാൽ കൎത്താവ
നിനക്ക സകല കാൎയ്യങ്ങളിലും ബു
ദ്ധി തരുമാറാകട്ടെ.
൮ എന്റെ സുവിശെഷത്തിൻ പ്ര
കാരം മരിച്ചവരിൽനിന്ന ഉയിൎത്തെ
ഴുനീല്പിക്കപ്പെട്ടവനായി ദാവീദിന്റെ
സന്തതിയിൽനിന്നുള്ള യെശു ക്രിസ്തു
വിനെ ഓൎത്തുകൊണ്ടിരിക്ക:
൯ ആയതിൽ ഞാൻ ബന്ധനങ്ങ
ളൊളം ദുഷ്പ്രവൃത്തിക്കാരൻ എന്ന
പൊലെ കഷ്ടമനുഭവിക്കുന്നു; ദൈ
വത്തിന്റെ വചനം ബന്ധനപ്പെ
ട്ടിരിക്കുന്നില്ല താനും.
൧൦ ഇതിനായികൊണ്ട ഞാൻ തെ
രിഞ്ഞെടുക്കപ്പെട്ടവൎക്ക വെണ്ടി, അ
വൎക്കും ക്രിസ്തു യെശുവിലുള്ള രക്ഷ
യെ നിത്യ മഹത്വത്തൊടും കൂടെ
ലഭിക്കെണ്ടുന്നതിനായിട്ട, സകല
ത്തെയും സഹിക്കുന്നു.
൧൧ ഇത സത്യമായുള്ള വാക്കാകു
ന്നു: എന്തെന്നാൽ നാം അവനൊട
കൂടെ മരിച്ചിരിക്കുന്നു എങ്കിൽ, കൂ
ടെ ജീവിക്കയും ചെയ്യും.
൧൨ നാം സഹിക്കുന്നു എങ്കിൽ,
[അവനൊട] കൂടെ ഭരിക്കയും ചെ
യ്യും: നാം [അവനെ] നിഷെധി
ക്കുന്നു എങ്കിൽ, നമ്മെ അവനും നി
ഷെധിക്കും.
൧൩ നാം വിശ്വസിക്കാതെയിരു
ന്നാലും, അവൻ വിശ്വാസമുള്ളവ
നായി നില്ക്കുന്നു: അവന തന്നെ
ത്താൻ നിഷെധിപ്പാൻ കഴികയി
ല്ല.
൧൪ ഇക്കാൎയ്യങ്ങളെ നീ അവൎക്ക ഓ
ൎമ്മപ്പെടുത്തി, ഒട്ടും പ്രയൊജനമി
ല്ലാത്തതായും, കെൾക്കുന്നവൎക്ക വി
ഘാതമായുമുള്ള വിവാദം ചെയ്യാ
തെ ഇരിപ്പാൻ കൎത്താവിന്റെ മു
മ്പാകെ സാക്ഷിയായി ബൊധിപ്പി
ക്ക.
൧൫ സത്യത്തിന്റെ വചനത്തെ
നെരെ വിഭാഗിച്ച, ലജ്ജിക്കപ്പെടാത്ത
പ്രവൃത്തിക്കാരനായി നിന്നെത്തന്നെ
ദൈവത്തിന്റെ മുമ്പാകെ സമ്മത
നാക്കി നിൎത്തുവാൻ താല്പൎയ്യപ്പെട്ടിരി
ക്ക.
൧൬ എന്നാൽ അശുദ്ധവും വ്യൎത്ഥ
വുമുള്ള അലാപങ്ങളെ ഒഴിഞ്ഞിരി
ക്ക: എന്തകൊണ്ടെന്നാൽ അവ അ
ധികം ഭക്തികെടിന വൎദ്ധിക്കും.
൧൭ അവരുടെ വചനം അൎബ്ബുദ
വ്യാധിപൊലെ തിന്നുകളയും: ഇ
മെനയുസും ഫിലെത്തുസും അവരി
ലുള്ളവരാകുന്നു;
൧൮ അവർ ഉയിൎപ്പ മുമ്പെ തന്നെ
കഴിഞ്ഞുപൊയി എന്ന പറഞ്ഞ, സ
ത്യത്തെ കുറിച്ച തെറ്റിപ്പൊയി; ചി
ലരുടെ വിശ്വാസത്തെ മറിച്ചുകളക
യും ചെയ്യുന്നു.
൧൯ എന്നാലും ദൈവത്തിന്റെ
അടിസ്ഥാനം സ്ഥിതിയായി നില്ക്കു
ന്നു, കൎത്താവ തനിക്കുള്ളവരെ അ
റിഞ്ഞിരിക്കുന്നു എന്നും, ക്രിസ്തുവി
ന്റെ നാമത്തെ പെർ പറയുന്നവൻ
എല്ലാം അന്യായത്തെ വിട്ടൊഴിയ
ട്ടെ എന്നും, അതിന ഒരു അടയാ
ളം ഉണ്ട.
൨൦ എന്നാൽ ഒരു വലിയ ഭവന

ത്തിൽ പൊൻ വെള്ളി കൊണ്ടുള്ള പാത്രങ്ങൾ മാത്രമല്ല, മരവും മണ്ണും കൊണ്ടുള്ള പാത്രങ്ങളും ഉണ്ട: ചിലത മാനത്തിനും ചിലത അവമാനത്തിനും.

൨൧ അതകൊണ്ട ഒരുത്തൻ ഇവയിൽനിന്ന തന്നെത്തന്നെ ശുദ്ധിയാക്കിയാൽ, അവൻ ശുദ്ധിയാക്കപ്പെട്ടവനായും, യജമാനന ഉപയൊഗമുള്ളവനായും, സകല നല്ല പ്രവൃത്തിക്കും ഒരുങ്ങിയിരിക്കുന്നവനായും, മാനത്തിനുള്ള പാത്രമാകും.

൨൨ ബാല്യമൊഹങ്ങളെയും വിട്ട ഒടിപൊക: എന്നാൽ നീതിയെയും, വിശ്വാസത്തെയും, സ്നെഹത്തെയും, വിശുദ്ധ ഹൃദയത്തിൽനിന്ന കൎത്താവിൽ അപെക്ഷിക്കുന്നവരൊട സമാധാനത്തെയും പിന്തുടൎന്നുകൊൾക.

൨൩ എന്നാൽ മൂഢതയും പഠിക്കാത്തതുമായുള്ള തൎക്കങ്ങൾ ശണ്ഠകളെ ജനിപ്പിക്കുന്നു എന്ന അറിഞ്ഞ, അവയെ ഒഴിഞ്ഞിരിക്ക.

൨൪ എന്നാൽ കൎത്താവിന്റെ ശുശ്രൂഷക്കാരൻ ശണ്ഠയിടരുത; എല്ലാവരൊടും ശാന്തനായി, ഉപദെശിപ്പാൻ സമൎത്ഥനായി, ദൊഷം സഹിക്കുന്നവനായി,

൨൫ പ്രതിചിന്തയുള്ളവൎക്ക ദൈവം സത്യത്തിന്റെ അറിവിലെക്ക അനുതാപത്തെ കൊടുക്കുമൊ എന്നും,

൨൬ പിശാചിനാൽ അവന്റെ ഇഷ്ടയിൽ പിടിപെട്ടിട്ടുള്ളവർ അവന്റെ കണ്ണിയിൽനിന്ന പിന്നെയും ഉണൎന്നുകൊള്ളുമൊ എന്നും വെച്ച, അവൎക്ക സൌമ്യതയൊടെ ഉപദെശിച്ചുകൊണ്ട ഇരിക്ക മാത്രമെ ആവു.

## ൩ അദ്ധ്യായം.

൧ വരുവാനുള്ള കാലങ്ങളെ പൌലുസ അവനൊട അറിയിക്കയും. ൬ സത്യത്തിന്റെ ശത്രുക്കൾ ഇന്നവരെന്ന വൎണ്ണിക്കയും.—൧൬ ശുഭമുള്ള വെദവാക്യങ്ങളെ പ്രശംസിക്കയും ചെയ്യുന്നത.

എന്നാൽ അവസാന ദിവസങ്ങളിൽ അപകടമായുള്ള കാലങ്ങൾ വരുമെന്നുള്ളതിനെ അറിഞ്ഞുകൊൾക.

൨ എന്തകൊണ്ടെന്നാൽ മനുഷ്യർ സ്വസ്നെഹതന്മാരായി, ദ്രവ്യാഗ്രഹമുള്ളവരായി, ആത്മപ്രശംസ ചെയ്യുന്നവരായി, അഹംകാരികളായി, ദൂഷണക്കാരായി, മാതാപിതാക്കന്മാരെ അനുസരിക്കാത്തവരായി; നന്ദിയില്ലാത്തവരായി, അശുദ്ധിയുള്ളവരായി,

൩ സ്വഭാവ സ്നെഹമില്ലാത്തവരായി, നിയമലംഘനക്കാരായി, ദൊഷാരൊപണം ചെയ്യുന്നവരായി, അടക്കമില്ലാത്തവരായി, ഉഗ്രമുള്ളവരായി, നല്ലവരെ ധിക്കരിക്കുന്നവരായി,

൪ ദ്രൊഹികളായി, ശഠതയുള്ളവരായി, ഗൎവ്വിഷ്ഠന്മാരായി, ദൈവത്തെക്കാൾ അധികം കൌതുകത്തെ സ്നെഹിക്കുന്നവരായി,

൫ ദൈവഭക്തിയുടെ വെഷം ധരിച്ചിട്ടും, അതിന്റെ ശക്തിയെ നിഷെധിക്കുന്നവരായിരിക്കും: ഇപ്രകാരമുള്ളവരെ വിട്ട മാറിയിരിക്ക.

൬ എന്തകൊണ്ടെന്നാൽ ഭവനങ്ങളിലെക്ക നുണുകടക്കയും, പാപങ്ങളാൽ അമൎത്തപ്പെട്ട, പലവിധ മൊഹങ്ങളാൽ വലയപ്പെട്ട,

൭ എപ്പൊഴും പഠിച്ചിട്ടും ഒരിക്കൽ പൊലും സത്യത്തിന്റെ അറിവിന വന്നെത്തുവാൻ കഴിയാത്ത ചപലസ്ത്രീകളെ അടിമയാക്കി കൊണ്ടുപൊകയും ചെയ്യുന്നവർ ഇപ്രകാരമുള്ളവരിൽ ആകുന്നു.

൮ യന്നെസും യംബ്രെസും എതപ്രകാരം മൊശെയൊട മറുത്തുനിന്നുവൊ, അപ്രകാരം ഇവരും സത്യത്തൊട മറുത്തുനില്ക്കുന്നു. ബുദ്ധിയിൽ വഷളത്വമുള്ളവരായി, വി

ശ്വാസത്തെ സംബന്ധിച്ച ത്യജിക്ക
പ്പെട്ടവരായുള്ള മനുഷ്യർ.
൯ എന്നാലും അവർ അധികമായി
നടക്കയില്ല: എന്തകൊണ്ടെന്നാൽ ഇ
വരുടെ ബുദ്ധിഹീനത എല്ലാവൎക്കും
വെളിപ്പെട്ടിരിക്കും അവരുടെതും
അപ്രകാരമായിരുന്നു.
൰ എന്നാൽ നീ എന്റെ ഉപദെ
ശത്തെയും, നടപ്പിനെയും, നിൎണ്ണ
യത്തെയും, വിശ്വാസത്തെയും, ദീ
ൎഘശാന്തതയെയും, സ്നെഹത്തെയും,
ക്ഷമയെയും,
൰൧ ഇനിക്ക അന്തിയൊക്കിയായി
ലും, ഇക്കൊനിയുമിലും, ലിസ്ത്രായി
ലും സംഭവിച്ചിട്ടുള്ള ഉപദ്രവങ്ങളെ
യും, കഷ്ടാനുഭവങ്ങളെയും പൂൎണ്ണമാ
യി ഗ്രഹിച്ചിട്ടുണ്ട; ഞാൻ എത്ര ഉ
പദ്രവങ്ങളെ സഹിച്ചിരുന്നു: എങ്കി
ലും അവയിൽനിന്ന ഒക്കെയും ക
ൎത്താവ എന്നെ രക്ഷിച്ചു.
൰൨ അത്രയുമല്ല, ക്രിസ്തു യെശുവി
ൽ ദൈവഭക്തിയൊടെ ജീവനം
ചെയ്വാൻ മനസ്സായിരിക്കുന്നവർ എ
ല്ലാവരും ഉപദ്രവമനുഭവിക്കെണ്ടിവ
രികയും ചെയ്യും.
൰൩ എന്നാൽ ദുഷ്ട മനുഷ്യരും വ
ഞ്ചകന്മാരും വഞ്ചിക്കയും, വഞ്ചന
പ്പെടുകയും ചെയ്തു കൊണ്ട, അധി
കം വഷളന്മാരായി തീരും.
൰൪ എന്നാൽ നീ പഠിച്ചിട്ടും നി
നക്ക നിശ്ചയമായി വന്നിട്ടുമുള്ള കാ
ൎയ്യങ്ങളിൽ നിലനിന്ന, നീ അവയെ
ആരിൽനിന്ന പഠിച്ചു എന്നും,
൰൫ യെശു ക്രിസ്തുവിലുള്ള വിശ്വാ
സത്താൽ നിന്നെ രക്ഷെക്ക ജ്ഞാനമു
ള്ളവനാക്കുവാൻ ശക്തിയുള്ള പരി
ശുദ്ധ വെദവാക്യങ്ങളെ നീ ബാ
ല്യം മുതൽ അറിഞ്ഞിരിക്കുന്നു എന്നും
അറിഞ്ഞുകൊണ്ട ഇരിക്ക.
൰൬ സകല വെദവാക്യവും ദൈ
വാത്മാവിനാൽ ഉണ്ടായി, ഉപദെ
ശത്തിനും ശാസ്യത്തിനും ശിക്ഷെ
ക്കും, നീതിയിൽ അഭ്യാസത്തിനും
പ്രയൊജനവുമാകുന്നു:
൰൭ ദൈവത്തിന്റെ മനുഷ്യൻ പൂ
ൎണ്ണനായി, സകല നല്ല പ്രവൃത്തി
ക്കും തികഞ്ഞവനായിരിക്കെണ്ടുന്നതി
നായിട്ട [ആകുന്നു.]

## ൪ അദ്ധ്യായം.

൧ പൌലുസ തിമൊഥെയുസിന ബു
ദ്ധി ഉപദെശിക്കുന്നത.—൯ അ
വൻ അവനൊട തന്റെ അടു
ക്കലെക്ക വരുവാനും മക്കൊസി
നെയും മറ്റും അവൻ എഴുതി
യ വസ്തുക്കളെയും കൊണ്ടുവരുവാ
നും കല്പിക്കുന്നത.

ആയതകൊണ്ട ഞാൻ ദൈവത്തി
ന്റെ മുമ്പാകെയും, ജീവനൊടിരി
ക്കുന്നവരെയും മരിച്ചവരെയും ത
ന്റെ പ്രത്യക്ഷത്തിങ്കലും രാജത്വ
ത്തിങ്കലും ന്യായം വിധിപ്പാനുള്ള ക
ൎത്താവായ യെശു ക്രിസ്തുവിന്റെ മു
മ്പാകെയും നിന്നൊട കല്പിക്കുന്നു:
൨ വചനത്തെ പ്രസംഗിക്ക, സ
മയത്തിലും അസമയത്തിലും ജാഗ്രത
യായിനില്ക്ക; ബൊധിക്ക, ശാസിച്ച പറ
ക, സകല ദീൎഘശാന്തതയൊടും ഉപ
ദെശത്തൊടും ബുദ്ധി ഉപദെശിക്ക.
൩ എന്തകൊണ്ടെന്നാൽ അവർ
സൌഖ്യൊപദെശത്തെ സഹിക്കാ
തെ, ചെവി ചൊറിച്ചിലുള്ളവരായി
രുന്ന, തങ്ങളുടെ സ്വന്തെ ഇഛകളിൻ
പ്രകാരം തങ്ങൾക്ക ഉപദെഷ്ടാക്ക
ന്മാരെ കൂട്ടി ചെൎക്കയും,
൪ ചെവിയെ സത്യത്തിൽനിന്നും
മാററികളകയും, അവർ കവിതാക
ഥകളിലെക്ക മറിഞ്ഞുകളകയും ചെ
യ്യുന്ന കാലം വരും.
൫ എന്നാൽ നീ സകല കാൎയ്യങ്ങ
ളിലും ജാഗരണത്തൊടിരിക്ക, കഷ്ട
ങ്ങളെ അനുഭവിക്ക, എവൻഗെലി
സ്ഥന്റെ പ്രവൃത്തിയെ ചെയ്ക, നി
ന്റെ ശുശ്രൂഷയെ തികച്ചു നടത്തുക.

൬ എന്തകൊണ്ടെന്നാൽ ഇപ്പൊൾ
ഞാൻ ബലിയായി നൽകപ്പെടുവാ
ൻ ഒരുങ്ങിയിരിക്കുന്നു, എന്റെ നി
ൎയ്യാണ കാലവും സമീപിച്ചിരിക്കുന്നു.
൭ ഞാൻ നല്ല പൊരിനെ പൊരു
തി, എന്റെ ഒട്ടത്തെ അവസാനി
പ്പിച്ചു, വിശ്വാസത്തെ കാത്തു;
൮ ഇനി നീതിയുടെ ഒരു കിരീടം
ഇനിക്കായിട്ട വെക്കപ്പെട്ടിരിക്കുന്നു,
ആയതിനെ നീതിയുള്ള ന്യായാധി
പതിയായ കൎത്താവ ആ ദിവസത്തി
ങ്കൽ ഇനിക്ക തരും: എന്നാൽ ഇനി
ക്ക മാത്രമല്ല, അവന്റെ പ്രത്യക്ഷ
തയെ ഇഛിക്കുന്നവൎക്ക എല്ലാവൎക്കും
കൂടെ.
൯ നീ വെഗത്തിൽ എന്റെ അടുക്കൽ
വരുവാൻ ജാഗ്രതയായിരിക്ക:
൧൦ എന്തകൊണ്ടെന്നാൽ ദെമാസ
ഇപ്പൊഴുള്ള ഠരം ലൊകത്തെ സ്നെ
ഹിച്ചിട്ട, എന്നെ വിട്ടൊഴിഞ്ഞ, തെ
സ്സലൊനിക്കയിലെക്ക പുറപ്പെട്ടപൊ
യി: ക്രെസ്സെസ ഗലാത്തിയായിക്കും,
തീത്തുസ ദൽമാത്തിയായിക്കും [പൊ
യി:]
൧൧ ലൂക്കൊസ മാത്രം എന്നൊട കൂ
ടെയുണ്ട. മൎക്കൊസിനെ നിന്നൊട
കൂടെ തന്നെ കൂട്ടി കൊണ്ടുവരിക:
എന്തകൊണ്ടെന്നാൽ ഇനിക്ക അവൻ
ദൈവശുശ്രൂഷെക്കായിട്ട പ്രയൊജ
നക്കാരനാകുന്നു.
൧൨ തിക്കിക്കസിനെയും ഞാൻ എ
ഫെസുസിന അയച്ചിരിക്കുന്നു:
൧൩ ഞാൻ ത്രൊവാസിൽ കൎപ്പു
സിന്റെ പക്കൽ വെച്ചിട്ട പൊന്ന
മെൽകുപ്പായത്തെയും, പുസ്തകങ്ങ
ളെയും, വിശെഷാൽ തൊൽകടലാ
സുകളെയും, നീ വരുമ്പൊൾ [നി
ന്നൊട കൂടെ] കൊണ്ടുവരിക.
൧൪ കന്നാനായ അലക്സന്തർ ഇ
നിക്ക വളരെ ദൊഷം ചെയ്തു: ക
ൎത്താവ അവന്റെ ക്രിയകൾക്ക തക്ക
വണ്ണം അവന പകരം ചെയ്യുമാറാ
കട്ടെ:
൧൫ നീയും ആയവനെ സൂക്ഷി
ച്ചിരിക്ക: എന്തകൊണ്ടെന്നാൽ അവ
ൻ നമ്മുടെ വചനങ്ങൾക്ക എറ്റവും
വിരൊധമായി നിന്നിട്ടുണ്ട.
൧൬ എന്റെ ഒന്നാമത്തെ പ്രത്യുത്ത
രത്തിൽ ഒരുത്തനും എന്നൊട കൂടെ
നിന്നിട്ടില്ല, എല്ലാവരും എന്നെ പ്ര
ത്യെകം വിട്ട കളഞ്ഞു: ആയത അ
വൎക്ക കണക്കിടപ്പെടാതെ ഇരിക്കെ
ണം [എന്ന ഞാൻ ദൈവത്തൊട
അപെക്ഷിക്കുന്നു]
൧൭ എന്നാലും പ്രസംഗം എന്നാൽ
പരിപൂൎണ്ണമായി അറിയിക്കപ്പെടെ
ണ്ടുന്നതിനും, പുറജാതിക്കാർ എല്ലാ
വരും കെൾക്കെണ്ടുന്നതിനും കൎത്താ
വ എന്റെ അരികെ നിന്ന, എന്നെ
ശക്തിപ്പെടുത്തി: ഞാൻ സിംഹത്തി
ന്റെ വായിൽനിന്ന വെർവിടപ്പെ
ടുകയും ചെയ്തു.
൧൮ കൎത്താവ എന്നെ സകല ദുഷ്ക്രി
യത്തയിൽനിന്നും വെർപെടുത്തുക
യും, തന്റെ സ്വൎഗ്ഗരാജ്യത്തിലെക്ക
എന്നെ കാത്ത രക്ഷിക്കയും ചെയ്യും:
അവന എന്നെന്നെക്കും മഹത്വം ഉ
ണ്ടായിരിക്കട്ടെ. ആമെൻ.
൧൯ പ്രിസ്ക എന്നവളെയും അകില,
ലാ എന്നവനെയും, ഒനെസിഫൊരു
സിന്റെ ഭവനക്കാരെയും സല്ക്കരിക്ക
൨൦ എരസ്തൂസ കൊറിന്തുവിൽ പാ
ൎത്തിരുന്നു: എന്നാൽ ത്രൊഫീമുസി
നെ ഞാൻ മിലെത്തുമിൽ ദീനനാ
യി വിട്ടെച്ചു വന്നു.
൨൧ നീ വൎഷകാലത്തിന മുമ്പെ
വരെണ്ടുന്നതിന ജാഗ്രതയായിരിക്ക,
എവുബുല്ലുസും, പുദെസും, ലീനൊ
സും, ക്ലൌദിയ എന്നവളും സഹൊ
ദരന്മാർ എല്ലാവരും നിന്നെ സല്ക്ക
രിക്കുന്നു.
൨൨ കൎത്താവായ യെശു ക്രിസ്തു നി
ന്റെ ആത്മാവിനൊട കൂടെ ഇരി
ക്കുമാറാകട്ടെ. കൃപ നിങ്ങളൊട കൂ
ടെ ഇരിക്കട്ടെ. ആമെൻ.

# അപ്പൊസ്തൊലനായ പൌലുസ തീത്തുസിന എഴുതിയ ലെഖനം.

## ൧ അദ്ധ്യായം

൧ തീത്തുസ ക്രെത്തെയിൽ പാൎപ്പിക്കപ്പെട്ടത ഇന്നതുകൊണ്ട എന്നും.— ൬ ദൈവശുശ്രൂഷക്കാർ ഇന്നപ്രകാരം നിപുണതപ്പെടെണ്ടുന്നത എന്നും ഉള്ളത.—൧൦ ദൊഷം ചെയ്യുന്നവരുടെ സംഗതി.

ഭൊഷ്ക പറഞ്ഞു കൂടാത്ത ദൈവം സൎവ്വ കാലങ്ങൾക്കും മുമ്പെ വാഗ്ദത്തം ചെയ്തതായും,

൨ തൽക്കാലങ്ങളിൽ നമ്മുടെ ദൈവമായ രക്ഷിതാവിന്റെ കല്പനപ്രകാരം എനിക്ക ഭരമെല്പിക്കപ്പെട്ട പ്രസംഗത്താൽ തന്റെ വചനമായിട്ട വെളിപ്പെടുത്തിയതായുമുള്ള നിത്യജീവന്റെ ആശാബന്ധത്തിൽ,

൩ ദൈവത്താൽ തെരിഞ്ഞെടുക്കപ്പെട്ടവരുടെ വിശ്വാസത്തിൻ പ്രകാരവും, ദൈവഭക്തപ്രകാരമുള്ള സത്യത്തിന്റെ അറിവിൻ പ്രകാരവും ദൈവത്തിന്റെ ശുശ്രൂഷക്കാരനായും, യെശുക്രിസ്തുവിന്റെ അപ്പൊസ്തൊലനായുമിരിക്കുന്ന പൌലുസ.

൪ പൊതുവിലുള്ള വിശ്വാസത്തിൻ പ്രകാരം, എന്റെ സ്വന്ത പുത്രനായ തീത്തുസിന പിതാവായ ദൈവത്തിൽനിന്നും നമ്മുടെ രക്ഷിതാവായിരിക്കുന്ന കൎത്താവായ യെശു ക്രിസ്തുവിൽനിന്നും കൃപയും കരുണയും സമാധാനവും ഉണ്ടാകട്ടെ.

൫ ഇതിന്റെ നിമിത്തമായിട്ട നീ ശെഷിച്ച കാൎയ്യങ്ങളെ ക്രമപ്പെടുത്തുവാനായിട്ടും, ഞാൻ നിനക്ക കല്പിച്ച പ്രകാരം നീ പട്ടണങ്ങൾ തൊറും മൂപ്പന്മാരെ ആക്കി വെപ്പാനായിട്ടും, ഞാൻ നിന്നെ ക്രെത്തെയിൽ വിട്ടെച്ചു വന്നുവല്ലൊ:

൬ കുറ്റമില്ലാത്തവനായി, എക ഭാൎയ്യയുടെ ഭൎത്താവായി, വഷളത്വമുള്ള മൎയ്യാദത്തിൽ കുറ്റം ചുമത്തപ്പെടാത്തവരും അനുസരണക്കെടില്ലാത്തവരുമായിരിക്കുന്ന വിശ്വാസപുത്രന്മാരുള്ളവനായ ഒരുത്തൻ ഉണ്ടെങ്കിൽ:

൭ എന്തുകൊണ്ടെന്നാൽ എപ്പിസ്കൊപ്പ, ദൈവത്തിന്റെ കലവറക്കാരൻ എന്ന പൊലെ, കുറ്റമില്ലാത്തവനായി, സ്വെച്ഛയില്ലാത്തവനായി, വെഗത്തിൽ കൊപിക്കാത്തവനായി, വീഞ്ഞിങ്കൽ എൎപ്പെടാത്തവനായി, അടിക്കാത്തവനായി, ലജ്ജാലാഭത്തിന പ്രിയമില്ലാത്തവനായിരുന്ന,

൮ അതിഥിസല്ക്കാരപ്രിയനായി, നല്ലവരെ സ്നെഹിക്കുന്നവനായി, സുബുദ്ധിമാനായി, നീതിമാനായി, വിശുദ്ധനായി, പരിപാകമുള്ളവനായി,

൯ സൌഖ്യൊപദെശത്താൽ ബുദ്ധി ഉപദെശിപ്പാനും പ്രതി പറയുന്നവരെ ബൊധം വരുത്തുവാനും താൻ സമൎത്ഥനായിരിക്കെണ്ടുന്നതിന, തനിക്ക ഉപദെശിക്കപ്പെട്ട പ്രകാരം, വിശ്വാസമുള്ള വചനത്തെ പിടിച്ചുകൊള്ളുന്നവനായി തന്നെ ഇരിക്കെണ്ടുന്നതാകുന്നു.

൧൦ എന്തുകൊണ്ടെന്നാൽ പലരും, വിശെഷാൽ ചെലയുള്ളവർ, അടങ്ങാത്തവരും വ്യൎത്ഥ സംസാരികളും വഞ്ചകന്മാരും ആകുന്നു.

൧൧ അവരുടെ വായിനെ അടക്കി കളയെണ്ടുന്നതാകുന്നു, അവർ ലജ്ജാലാഭത്തിന്റെ നിമിത്തമായി വെണ്ടാത്ത കാൎയ്യങ്ങളെ ഉപദെശി

ച്ചുകൊണ്ട, വേലകളെ മുഴുവനും
മറിച്ചുകളയുന്നവരാകുന്നു.
൧൨ അവരിൽ അവരുടെ സ്വന്ത
ദീൎഘദൎശിയായ ഒരുത്തൻ തന്നെ, ക്രെ
ത്തന്മാർ എപ്പൊഴും ദൊഷ്ഠ പറയു
ന്നവരും, ദുഷ്ട മൃഗങ്ങളും, മടിയു
ള്ള ഉദരങ്ങളും ആകുന്നു, എന്ന പ
റഞ്ഞു.
൧൩ ഈ സാക്ഷി സത്യമുള്ളതാ
കുന്നു. ഈ സംഗതി ഹെതുവായി
ട്ട അവരെ, അവർ വിശ്വാസത്തി
ൽ ആരൊഗ്യമുള്ളവരായിരിപ്പാനാ
യിട്ടും,
൧൪ യെഹൂദ കഥകൾക്കും, സത്യ
ത്തെ വിട്ട തിരിയുന്ന മനുഷ്യരുടെ
കല്പനകൾക്കും ജാഗ്രതപ്പെടാതെ ഇ
രിപ്പാനായിട്ടും, ഉഗ്രമായി ശാസി
ച്ചുകൊൾക.
൧൫ ശുദ്ധിയുള്ളവൎക്ക സകലവും ശു
ദ്ധങ്ങൾ തന്നെ [ആകുന്നു:] എന്നാ
ൽ അശുദ്ധിയുള്ളവൎക്കും അവിശ്വാ
സികൾക്കും ഒന്നും ശുദ്ധമായിരിക്കു
ന്നില്ല: അവരുടെ മനസ്സും മനസ്സാ
ക്ഷിയും കല്മഷമായിരിക്കുന്നതെയു
ള്ളു.
൧൬ തങ്ങൾ ദൈവത്തെ അറിയു
ന്നു എന്ന അറിയിക്കുന്നു; എന്നാൽ വെ
റുതയുള്ളവരും, അനുസരണക്കെ
ടുള്ളവരും. സകല നല്ല പ്രവൃത്തിക്കും
ത്യാജ്യന്മാരുമായിരിക്കുന്നത കൊണ്ട,
പ്രവൃത്തികളിൽ അവർ അവനെ
നിഷെധിച്ചു കളയുന്നു.

## ൨. അദ്ധ്യായം.

൧ തീത്തൂസിന്റെ ഉപദെശത്തിനും നടപ്പിനും അവന കൊടുക്കപ്പെട്ട കല്പനകൾ —൯ ഭൃത്യന്മാരുടെ മുറയുടെ സംഗതി

എന്നാൽ നി സൌഖ്യൊപദെശത്തി
ന യൊഗ്യമുള്ള കാൎയ്യങ്ങളെ പറക.
൨ വയസ്സ ചെന്നവരെ സുബൊ
ധമുള്ളവരായും, ഭക്തിയുള്ളവരാ
യും, സുബുദ്ധിമാന്മാരായും, വിശ്വാ
സത്തിലും സ്നെഹത്തിലും ക്ഷമയി
ലും സ്വസ്ഥന്മാരായുമിരിപ്പാൻ [ഓ
ൎമ്മപ്പെടുത്തുക.]
൩ അപ്രകാരം തന്നെ വയസ്സ ചെ
ന്ന സ്ത്രീകൾ ശുദ്ധിക്ക യൊഗ്യമായി
രിക്കുന്ന നടപ്പുള്ളവരായും, ദൊഷാ
രൊപണം ചെയ്യാത്തവരായും, എറ
വീഞ്ഞിൽ അടിമപ്പെടാത്തവരായും;
൪ ദൈവത്തിന്റെ വചനം ദുഷി
ക്കപ്പെടാതെ ഇരിപ്പാനായിട്ട ഇള
യ സ്ത്രീകൾ സുബൊധമുള്ളവരായി
രിക്കയും, അവരുടെ ഭൎത്താക്കന്മാരെ
സ്നെഹിക്കയും, അവരുടെ മക്കളെ
സ്നെഹിക്കയും,
൫ ബുദ്ധിയുള്ളവരും, അടക്കമുള്ള
വരും, ഭവന രക്ഷക്കാരും, നല്ലവ
രും, തങ്ങളുടെ സ്വന്ത ഭൎത്താക്കന്മാ
രെ അനുസരിച്ചു നടക്കുന്നവരുമാ
യിരിക്കയും ചെയ്യാൻ അവൎക്ക ബു
ദ്ധി ഉപദെശിക്കുന്നതിന, നല്ല കാ
ൎയ്യങ്ങളെ പഠിപ്പിക്കുന്നവരായുമിരി
പ്പാൻ [അവൎക്ക ബുദ്ധി പറക:]
൬ അപ്രകാരം തന്നെ സ്വസ്ഥബു
ദ്ധിയുള്ളവരായിരിപ്പാൻ യൌവന
മുള്ളവൎക്ക ബുദ്ധി ഉപദെശിച്ചു.
൭ സകല കാൎയ്യങ്ങളിലും നിന്നെ
നീ നല്ല പ്രവൃത്തികളുടെ ഒരു ദൃഷ്ടാ
ന്തമായി കാണിക്കുന്നവനായി, ഉപ
ദെശത്തിൽ നിൎമ്മലതയെയും, ഗൌ
രവത്തെയും, പരമാൎത്ഥതയെയും,
൮ പ്രതിപക്ഷത്തിലുള്ളവൻ നി
ങ്ങളെ കൊണ്ട ദൊഷം പറവാൻ ഒ
ന്നുമില്ലായ്കകൊണ്ട ലജ്ജപ്പെടുവാനാ
യിട്ട കുററം ചുമത്തപ്പെടാത്ത സൌ
ഖ്യ വചനത്തെയും [കാണിക്കുന്നവ
നായി] ഇരിക്ക.
൯ പ്രവൃത്തിക്കാർ നമ്മുടെ രക്ഷി
താവായ ദൈവത്തിന്റെ ഉപദെ
ശത്തെ സകലത്തിലും അലംകരിപ്പാ
നായിട്ട, തങ്ങളുടെ സ്വന്ത യജമാ
നന്മാൎക്ക അനുസരിച്ചിരിപ്പാനും, പ്ര

തിപറയാതെ, സകലത്തിലും [അവൎക്ക] ഇഷ്ടന്മാരായി നടപ്പാനും,

൰ വഞ്ചന ചെയ്യുന്നവരാകാതെ നല്ല ഭയഭക്തിയെ ഒക്കെയും കാണിപ്പാനും അവൎക്ക ബുദ്ധി പറഞ്ഞുകൊൾക.

൰൧ എന്തകൊണ്ടെന്നാൽ ദൈവത്തിന്റെ രക്ഷയുള്ള കൃപ എല്ലാ മനുഷ്യൎക്കും പ്രകാശപ്പെട്ടു.

൰൨ നാം ഭക്തികെടിനെയും ലൌകിക മൊഹങ്ങളെയും ഉപെക്ഷിച്ച, സുബൊധത്തൊടും, നീതിയൊടും, ദൈവഭക്തിയൊടും കൂടെ ഇഹലൊകത്തിൽ ജീവനം ചെയ്ത,

൰൩ ഭാഗ്യമുള്ള ആശെക്കും, മഹാദൈവവും നമ്മുടെ രക്ഷിതാവുമായ യെശു ക്രിസ്തുവിന്റെ മഹത്വമുള്ള പ്രത്യക്ഷതെക്കും വെണ്ടി കാക്കുന്നവരാകുവാനായിട്ട, നമുക്ക ഉപദെശിക്കുന്നു:

൰൪ അവൻ നമ്മെ സകല അകൃത്യത്തിൽനിന്നും വീണ്ടുകൊൾവാനായിട്ടും, നല്ല പ്രവൃത്തികളിൽ ശുഷ്കാന്തിയുള്ള ഒരു വിശെഷ ജനത്തെ തനിക്ക ശുദ്ധിയാക്കുവാനായിട്ടും നമുക്ക വെണ്ടി തന്നെത്താൻ എല്പിച്ചുകൊടുത്തു.

൰൫ നി ഇക്കാൎയ്യങ്ങളെ പറകയും, ബുദ്ധി ഉപദെശിക്കയും, സകല അധികാരത്തൊടും ശാസിക്കയും ചെയ്യു. ഒരുത്തനും നിന്നെ ധിക്കരിക്കരുത.

## ൩ അദ്ധ്യായം.

൧ ഇന്നതിനെ ഉപദെശിക്കെണമെന്നും.—൯ ശഠന്മാരായ വെദവിപരീതക്കാരെ തള്ളിക്കളയെണമെന്നും തിത്തുസിനൊട കല്പിക്കപ്പെടുന്നത.—൧൨ അവസാനം.

൧ പ്രഭുത്വങ്ങൾക്കും അധികാരങ്ങൾക്കും കീഴായിരിപ്പാനും, അധികാരികൾക്ക അനുസരിച്ചിരിപ്പാനും, സകല നല്ല പ്രവൃത്തികൾക്കും ഒരുങ്ങിയിരിപ്പാനും,

൨ ഒരുത്തനെയും ദുഷിച്ച പറയാതെ ഇരിപ്പാനും വാഗ്വാദം ചെയ്യാതെ, ശാന്തതയുള്ളവരായും, എല്ലാ മനുഷ്യൎക്കും സകല സൌമ്യതയെയും കാണിക്കുന്നവരായുമിരിപ്പാനും, അവൎക്ക ഒൎമ്മയുണ്ടാക്കുക.

൩ എന്തകൊണ്ടെന്നാൽ മുമ്പെ നാമും ബുദ്ധിയില്ലാത്തവരായി, അനുസരണമില്ലാത്തവരായി, വഞ്ചനപ്പെട്ടവരായി, പല വിധ മൊഹങ്ങൾക്കും ഇഷ്ടങ്ങൾക്കും അടിമപ്പെട്ടവരായി. ദൌഷ്ട്യയിലും അസൂയയിലും നടക്കുന്നവരായി നിന്ദ്യമുള്ളവരായി, തമ്മിൽ തമ്മിൽ ദ്വെഷിക്കുന്നവരായുമിരുന്നു.

൪ എന്നാൽ നമ്മുടെ രക്ഷിതാവായ ദൈവത്തിന്റെ ദയയും മനുഷ്യരിലുള്ള പ്രീതിയും പ്രകാശമായപ്പൊൾ,

൫ അവൻ നാം ചെയ്തിരുന്ന നീതിയുടെ ക്രിയകളാലല്ല, തന്റെ കരുണയിൻ പ്രകാരം, പുതിയ ജനനമുള്ള സ്നാനത്താലും,

൬ താൻ നമ്മുടെ രക്ഷിതാവായ യെശു ക്രിസ്തു മൂലമായി നമ്മുടെമെൽ അപരിമിതമായി പകൎന്നിട്ടുള്ള പരിശുദ്ധാത്മാവിന്റെ പുതുക്കത്താലും അത്രെ നമ്മെ രക്ഷിച്ചത:

൭ നാം തന്റെ കൃപ കൊണ്ട നീതികരിക്കപ്പെട്ടിട്ട, നിത്യജീവന്റെ ആശാബന്ധത്തിൻ പ്രകാരം അവകാശികളായിതീരെണ്ടുന്നതിനാകുന്നു

൮ ഇത സത്യമുള്ള വചനമാകുന്നു, ദൈവത്തിൽ വിശ്വസിച്ചവർ നല്ല പ്രവൃത്തികളെ നടത്തുവാൻ ജാഗ്രതപ്പെടെണ്ടുന്നതിനായിട്ട, ഇക്കാൎയ്യങ്ങളെ കുറിച്ച നീ ഉറപ്പായിട്ട ബൊധിപ്പിക്കെണമെന്ന ഇനിക്ക മനസ്സുണ്ട. ഇവ മനുഷ്യൎക്ക നല്ലതായും പ്രയൊജനമായുമുള്ള കാൎയ്യങ്ങളാകുന്നു.

ൻ എന്നാലും ഭൊഷത്വമുള്ള ചൊദ്യങ്ങളെയും, വംശവൃത്താന്തങ്ങളെയും, വിവാദങ്ങളെയും, ന്യായപ്രമാണത്തെ കുറിച്ചുള്ള തൎക്കങ്ങളെയും ഒഴിഞ്ഞു നില്ക്ക; എന്തുകൊണ്ടെന്നാൽ അവ പ്രയൊജനമില്ലാത്തവയും വ്യൎത്ഥമുള്ളവയുമാകുന്നു.

൧൦ ദെവവിപരീതക്കാരനാകുന്ന മനുഷ്യന ഒന്ന രണ്ട പ്രാവശ്യം ബുദ്ധി പറഞ്ഞതിന്റെ ശെഷം, അവനെ തള്ളിക്കളക.

൧൧ അപ്രകാരമുള്ളവൻ മറിഞ്ഞു പൊയി എന്നും, തന്നാൽ താൻ ശിക്ഷെക്ക വിധിക്കപ്പെട്ടുകകൊണ്ട, പാപം ചെയ്യുന്നു എന്നും അറിഞ്ഞിരിക്ക.

൧൨ ഞാൻ അൎത്തെമാസിനെ എങ്കിലും, തിക്കിക്കുസിനെ എങ്കിലും നിന്റെ അടുക്കൽ അയക്കുമ്പൊൾ, നീ നിക്കൊപ്പൊലിസിന എന്റെ അടുക്കൽ വരുവാൻ ജാഗ്രതയായിരിക്ക: എന്തുകൊണ്ടെന്നാൽ അവിടെ വൎഷകാലത്ത പാൎപ്പാൻ ഞാൻ നിശ്ചയിച്ചിരിക്കുന്നു.

൧൩ ന്യായശാസ്ത്രിയായ സെനാസിനെയും അപ്പൊല്ലൊസിനെയും, അവൎക്ക ഒരു കുറവും വരാതെ ഇരിപ്പാൻ, ജാഗ്രതയായി അനുയാത്രയയക്ക.

൧൪ എന്നാൽ നമുക്കുള്ളവരും ഫലമില്ലാത്തവരായിരിക്കാതെ, ആവശ്യ സംഗതികൾക്ക നല്ല പ്രവൃത്തികളെ നടത്തുവാൻ പഠിക്കട്ടെ.

൧൫ എന്നൊട കൂടെ ഇരിക്കുന്നവരൊക്കെയും നിന്നെ സല്ക്കരിക്കുന്നു. വിശ്വാസത്തിൽ നമ്മെ സ്നെഹിക്കുന്നവരെ സല്ക്കരിക്ക. കൃപ നിങ്ങളൊട എല്ലാവരൊടും കൂടെ ഇരിക്കട്ടെ. ആമെൻ.

# അപ്പൊസ്തൊലനായ പൌലുസ ഫിലെമൊന്ന എഴുതിയ ലെഖനം.

൧ ഫിലെമൊൻ തന്റെ ഭൃത്യനൊട ക്ഷമിക്കെണമെന്നും, രണ്ടാമതും അവനെ സ്നെഹത്തൊടെ പരിഗ്രഹിക്കെണമെന്നും അവനൊട പൌലുസ അപെക്ഷിക്കുന്നത.

ക്രിസ്തു യെശുവിന്റെ ബദ്ധനായ പൌലുസും, നമ്മുടെ സഹൊദരനായ തിമൊഥെയുസും, ഞങ്ങൾക്ക പ്രിയനും അനുശുശ്രൂഷക്കാരനുമായ ഫിലെമൊന്നും,

൨ പ്രിയമുള്ള അപ്പിയായിക്കും, ഞങ്ങളുടെ സഹഭടനായ അൎക്കിപ്പുസിനും, നിന്റെ ഭവനത്തിലുള്ള സഭെക്കും [എഴുതുന്നത:]

൩ നമ്മുടെ പിതാവായ ദൈവത്തിൽനിന്നും കൎത്താവായ യെശു ക്രിസ്തുവിൽനിന്നും നിങ്ങൾക്ക കൃപയും സമാധാനവും [ഉണ്ടാകട്ടെ.]

൪ കൎത്താവായ യെശുവിങ്കലും എല്ലാ ശുദ്ധിമാന്മാരിലും നിനക്കുള്ള സ്നെഹത്തെയും നിന്റെ വിശ്വാസത്തെയും ഞാൻ കെട്ടിരിക്കകൊണ്ട,

൫ ക്രിസ്തു യെശുവിൽ നിങ്ങളിലുള്ള സകല നന്മയെയും അറിഞ്ഞുകൊള്ളുന്നതിനാൽ നിന്റെ വിശ്വാസത്തിന്റെ ഐക്യത ബലമുള്ളതായി തീരെണമെന്ന,

൬ ഞാൻ എപ്പൊഴും എന്റെ പ്രാൎത്ഥനകളിൽ നിന്നെ ഒൎത്തുകൊണ്ട, എന്റെ ദൈവത്തിന സ്തൊത്രം ചെയ്യുന്നു.

൭ എന്തുകൊണ്ടെന്നാൽ സഹൊദര, നിന്നാൽ ശുദ്ധിമാന്മാരുടെ ഹൃദയങ്ങൾ തണുപ്പിക്കപ്പെട്ടുകകൊണ്ട, നിന്റെ സ്നെഹത്തിൽ ഞങ്ങൾക്ക വളരെ സന്തൊഷവും ആശ്വാസവും ഉണ്ടായിരിക്കുന്നു.

൮ ആയതുകൊണ്ട യൊഗ്യമുള്ള കാൎയ്യത്തെ നിനക്ക കല്പിപ്പാൻ ക്രിസ്തുവിൽ ഇനിക്ക വളരെ ധൈൎയ്യമുണ്ട എങ്കിലും,

൯ വയസ്സു ചെന്ന പൌലുസിനെ പൊലെ ഉള്ളവനായും, ഇപ്പൊൾ യെശു ക്രിസ്തുവിന്റെ ബദ്ധനായും ഇരിക്കകൊണ്ട, ഞാൻ വിശെഷാൽ സ്നെഹത്തിന്റെ നിമിത്തമായി നിന്നൊട അപെക്ഷിക്കുന്നു.

൧൦ എന്റെ ബന്ധനങ്ങളിൽ ഞാൻ ജനിപ്പിച്ചിട്ടുള്ള എന്റെ പുത്രനായ ഒനെസിമുസിന വെണ്ടി ഞാൻ നിന്നൊട അപെക്ഷിക്കുന്നു:

൧൧ അവൻ മുമ്പെ നിനക്ക പ്രയൊജനമില്ലാത്തവനായിരുന്നു. ഇപ്പൊളൊ നിനക്കും ഇനിക്കും സൽപ്രയൊജനമുള്ളവനാകുന്നു:

൧൨ അവനെ ഞാൻ പിന്നെയും അയച്ചിരിക്കുന്നു: അതകൊണ്ട നീ എന്റെ ഉള്ളം എന്ന പൊലെ അവനെ കൈക്കൊൾക.

൧൩ സുവിശെഷത്തിന്റെ ബന്ധനങ്ങളിൽ നിനക്ക പകരം അവൻ ഇനിക്ക ശുശ്രൂഷ ചെയ്യെണ്ടുന്നതിനായിട്ട, അവനെ എന്റെ അടുക്കൽ പാൎപ്പിപ്പാൻ ഇനിക്ക മനസ്സുണ്ടായിരുന്നു:

൧൪ എന്നാൽ നിന്റെ നന്മ നിൎബന്ധത്താൽ എന്ന പൊലെ അല്ല, മനഃപൂൎവ്വത്താൽ തന്നെ ആകുവാനായിട്ടു ഞാൻ നിന്റെ അഭിപ്രായം കൂടാതെ ഒന്നും ചെയ്വാൻ മനസ്സുണ്ടായിരുന്നില്ല.

൧൫ നീ അവനെ എന്നെന്നെക്കും കൈക്കൊള്ളെണ്ടുന്ന സംഗതിക്കായിട്ടു, പക്ഷെ കുറഞ്ഞൊരു നെരത്തെക്ക അവൻ പിരിഞ്ഞിരുന്നതായിരിക്കും.

൧൬ ഇനി ഒരു ദാസനെ പൊലെ അല്ല, ദാസനെക്കാൾ ശ്രെഷ്ഠനായി, ഒരു പ്രിയ സഹൊദരനായിട്ടു തന്നെ, വിശെഷാൽ ഇനിക്ക, എന്നാൽ നിനക്കൊ, ജഡത്തിലും കൎത്താവിലും എത്ര അധികം:

൧൭ ആയതകൊണ്ട നീ എന്നെ ഒഹരിക്കാരനായി നിരൂപിക്കുന്നു എങ്കിൽ, അവനെ എന്നെ പൊലെ തന്നെ കൈക്കൊൾക.

൧൮ അവൻ നിനക്ക യാതൊരു അന്യായം ചെയ്തിട്ടുണ്ടെങ്കിലും, കടം കൊണ്ടിട്ടുണ്ടെങ്കിലും, ആയതിനെ എന്റെ കണക്കിൽ കൂട്ടികൊൾക;

൧൯ പൌലുസായ ഞാൻ എന്റെ കൈകൊണ്ട തന്നെ എഴുതി, ഞാൻ തിരിച്ചു തീൎത്ത തരാം: എന്നാലും നീ തന്നെയും ഇനിക്ക കടമായിരിക്കുന്നു എന്നുള്ളതിനെ ഞാൻ നിന്നൊട പറയുന്നില്ലല്ലൊ.

൨൦ അതെ, സഹൊദര, നിന്നാൽ ഇനിക്ക കൎത്താവിൽ സന്തൊഷം ഉണ്ടാകട്ടെ: കൎത്താവിൽ എന്റെ ഹൃദയത്തെ തണുപ്പിക്ക.

൨൧ ഞാൻ പറയുന്നതിനെക്കാളും അധികം നീ ചെയ്യുമെന്ന ഞാൻ അറിഞ്ഞിരിക്കകൊണ്ട, നിന്റെ അനുസരണത്തിൽ ഇനിക്ക നിശ്ചയമുണ്ടായിട്ട നിനക്ക എഴുതിയിരിക്കുന്നു.

൨൨ ഇതല്ലാതെയും ഇനിക്ക വാസസ്ഥലത്തെയും ഒരുക്കികൊൾക: എന്തുകൊണ്ടെന്നാൽ നിങ്ങളുടെ പ്രാൎത്ഥനകളാൽ ഞാൻ നിങ്ങൾക്ക നൽകപ്പെടുമെന്ന ഞാൻ നിരൂപിക്കുന്നു.

൨൩ ക്രിസ്തു യെശുവിൽ എന്നൊടകൂടെ കാവൽപെട്ടവനായ എപ്പാപ്രാസും,

൨൪ എന്റെ സഹായക്കാരായ മൎക്കുസും, അരിസ്തൎക്കുസും, ദെമാസും, ലൂക്കൊസും നിന്നെ സല്ക്കരിക്കുന്നു.

൨൫ നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ കൃപ നിങ്ങളുടെ ആത്മാവൊടകൂടെ [ഇരിക്കട്ടെ.] ആമെൻ.

# അപ്പൊസ്തൊലനായ പൌലുസ എബ്രായക്കാൎക്ക എഴുതിയ ലെഖനം.

## ൧ അദ്ധ്യായം.

൧ ഒരം അവസാന കാലങ്ങളിൽ ക്രിസ്തു പിതാവിന്റെ അടുക്കൽനിന്ന നമ്മുടെ അടുക്കലെക്ക വരുന്ന എന്നുള്ളത. —൪ അവൻ തൽസ്വഭാവത്തിലും സ്ഥാനത്തിലും ദൈവദൂതന്മാരെക്കാൾ ശ്രെഷ്ഠനാകുന്ന എന്നുള്ളത.

പൂൎവ്വത്തിങ്കൽ പല പ്രാവശ്യവും പല വിധത്തിലും ദീൎഘദൎശിമാർ മൂലമായി പിതാക്കന്മാരൊട സംസാരിച്ചിട്ടുള്ള ദൈവം

൨ ഒരം അവസാന നാളുകളിൽ തന്റെ പുത്രൻ മൂലമായി നമ്മൊട സംസാരിച്ചു, താൻ അവനെ സകലത്തിനും അവകാശിയാക്കി വെച്ചു, അവൻ മൂലമായി താൻ ലൊകങ്ങളെയും ഉണ്ടാക്കി:

൩ അവൻ ആയവന്റെ മഹത്വത്തിന്റെ പ്രകാശമായും, അവന്റെ തൽസ്വഭാവത്തിന്റെ സാക്ഷാൽ പ്രതിമയായും ഇരിക്കകൊണ്ടും, സകലത്തെയും തന്റെ ശക്തിയുടെ വചനത്താൽ വഹിച്ചിരിക്കകൊണ്ടും, തന്നാൽ തന്നെ നമ്മുടെ പാപങ്ങളുടെ ശുദ്ധീകരണമുണ്ടാക്കിയതിന്റെ ശെഷം. ഉയരത്തിങ്കൽ മഹത്വത്തിന്റെ വലത്തുഭാഗത്ത ഇരുന്നു:

൪ ദൈവദൂതന്മാരെക്കാൾ എത്രയും വിശെഷമുള്ള നാമത്തെ അവകാശമായി ലഭിച്ചുവൊ, അത്രയും അവൻ അവരെക്കാൾ ശ്രെഷ്ഠനായി തീൎന്നു.

൫ എന്തെന്നാൽ അവൻ ദൈവദൂതന്മാരിൽ ആരൊടെങ്കിലും, നീ എന്റെ പുത്രൻ ആകുന്നു, ഞാൻ ഇന്ന നിന്നെ ജനിപ്പിച്ചു എന്നും, പിന്നെയും ഞാൻ അവന പിതാവായും, അവൻ ഇനിക്ക പുത്രനായും ഇരിക്കുമെന്നും വല്ലപ്പൊഴും പറഞ്ഞിട്ടുണ്ടൊ?

൬ പിന്നെയും, അവൻ ആദ്യജാതനായവനെ ലൊകത്തിലെക്ക പ്രവെശിപ്പിക്കുമ്പൊൾ, ദൈവദൂതന്മാർ എല്ലാവരും അവനെ വന്ദിക്കയും വെണം, എന്ന പറയുന്നു.

൭ വിശെഷിച്ചും തന്റെ ദൂതന്മാരെ ആത്മാക്കളായും, തന്റെ ശുശ്രൂഷക്കാരെ ഒരു അഗ്നിജ്വാലയായും ആക്കുന്നു, എന്ന അവൻ ദൈവദൂതന്മാരെ കുറിച്ച പറയുന്നു.

൮ എന്നാൽ അവൻ പുത്രനൊട [പറയുന്നു.] ദൈവമെ, നിന്റെ സിംഹാസനം എന്നെന്നെക്കുമുള്ളത [ആകുന്നു.] നീതിയുള്ള ചെങ്കൊൽ നിന്റെ രാജ്യത്തിന്റെ ചെങ്കൊൽ [ആകുന്നു.]

൯ നീ നീതിയെ സ്നെഹിക്കയും, അന്യായത്തെ പകെക്കുകയും ചെയ്തു; അതകൊണ്ട നിന്റെ ദൈവമാകുന്ന ദൈവം നിന്റെ കൂട്ടുകാരെക്കാളും നിന്നെ ആനന്ദതൈലംകൊണ്ട അഭിഷെകം ചെയ്തു.

൰ വിശെഷിച്ചും, കൎത്താവെ, നീ ആദിയിൽ ഭൂമിയെ അടിസ്ഥാനപ്പെടുത്തി, മെൽലൊകങ്ങളും നിന്റെ കൈകളുടെ ക്രിയകൾ ആകുന്നു:

൧൧ അവ നശിച്ചുപൊകും; നീ സ്ഥിരമായിരിക്കുന്നു താനും; അവ ഒക്കെയും ഒരു വസ്ത്രം പൊലെ പഴയതായിപൊകും;

൧൨ അവയെ നീ ഒരു ഉടുപ്പുടവ

പൊലെ ചുരുട്ടുകയും, അവ മാറി പ്പൊകയും ചെയ്യും; എങ്കിലും നീ യഥാ പ്രകാരമിരിക്കുന്നു, നിന്റെ സംവത്സരങ്ങളും ഒടുങ്ങുകയില്ല

൧൩ ഞാൻ നിന്റെ ശത്രുക്കളെ നിന്റെ പാദപീഠമാക്കുവൊളത്തിന, എന്റെ വലത്തഭാഗത്തിങ്കൽ ഇരിക്ക, എന്ന അവൻ ദൂതന്മാരിൽ ആരൊടെങ്കിലും വല്ലപ്പൊഴും പറഞ്ഞിട്ടുണ്ടൊ?

൧൪ അവർ എല്ലാവരും രക്ഷയെ അവകാശമായനുഭവിപ്പാനുള്ളവൎക്കായിട്ട ശുശ്രൂഷ ചെയ്യുന്നതിന അയക്കപ്പെട്ടവരായി, ശുശ്രൂഷിക്കുന്ന ആത്മാക്കൾ അല്ലയൊ?

## ൨ അദ്ധ്യായം.

൧ നാം യെശു ക്രിസ്തുവിങ്കൽ അനുസരിച്ചിരിക്കെണ്ടുന്നതാകുന്നു എന്നും,—൫ അത അവന തന്റെ മെൽ നമ്മുടെ പ്രകൃതയെ എടുത്തുകൊൾവാൻ കൃപ തൊന്നിയതകൊണ്ടാകുന്നു എന്നും,—൧൪ അത വെണ്ടുന്നതായിരുന്നു എന്നും ഉള്ളത.

അതകൊണ്ട നാം അവയെ ഒരിക്കലും വിട്ടുകളയാതെ, നാം കെട്ടിട്ടുള്ള കാൎയ്യങ്ങളിൽ എറ്റവും മഹാ ജാഗ്രതപ്പെടെണ്ടിയവരാകുന്നു.

൨ എന്തുകൊണ്ടെന്നാൽ ദൈവദൂതന്മാരാൽ പറയപ്പെട്ട വചനം സ്ഥിരമായിരിക്കയും, സകല ലംഘനവും അനുസരണക്കെടും നീതിയുള്ള പ്രതിഫലത്തെ പ്രാപിക്കയും ചെയ്തു എങ്കിൽ,

൩ നാം ഇത്ര വലിയ രക്ഷയെ ഉദാസീനമായി വിചാരിച്ചാൽ, നാം എങ്ങിനെ തെറ്റി നില്ക്കും; ആയത ആദ്യം കൎത്താവിനാൽ പറയപ്പെട്ട തുടങ്ങി, കെട്ടവരാൽ നമുക്ക സ്ഥിരമാക്കപ്പെടുകയും ചെയ്തു.

൪ [അവൎക്ക] ദൈവം കൂടെ അടയാളങ്ങളാലും അത്ഭുതങ്ങളാലും, പല പ്രകാരമുള്ള അതിശയങ്ങളാലും, തന്റെ ഇഷ്ടപ്രകാരം പരിശുദ്ധാത്മാവിന്റെ വരങ്ങളാലും സാക്ഷിയായി നിന്നു?

൫ എന്തുകൊണ്ടെന്നാൽ നാം കുറിച്ചു പറയുന്നതായി, വരുവാനുള്ള ലൊകത്തെ അവൻ ദൈവദൂതന്മാൎക്ക കീഴാക്കീട്ടില്ല.

൬ എന്നാൽ ഒരു സ്ഥലത്തിൽ ഒരുത്തൻ സാക്ഷിയായി പറയുന്നത എന്തെന്നാൽ, മനുഷ്യനെ നീ ഒൎപ്പാൻ അവൻ എങ്കിലും, മനുഷ്യന്റെ പുത്രനെ നീ ദൎശിപ്പാൻ അവൻ എങ്കിലും എന്ത മാത്രമുള്ളു?

൭ നീ അവനെ ദൈവദൂതന്മാരെക്കാൾ അല്പം ചെറിയവനാക്കി: മഹത്വത്താലും ബഹുമാനത്താലും അവനെ കിരീടം ധരിപ്പിക്കയും, നിന്റെ കൈകളുടെ ക്രിയകളിന്മെൽ അവനെ അധികാരിയാക്കുകയും ചെയ്തു:

൮ നീ സകലത്തെയും അവന്റെ പാദങ്ങൾക്ക കീഴാക്കി. സകലത്തെയും അവന കീഴാക്കിയതിനാൽ ഒന്നിനെയും അവന കീഴാക്കപ്പെടാത്തതായി ശെഷിപ്പിച്ചിട്ടില്ല. എന്നാൽ ഇപ്പൊൾ സകലവും അവന കീഴാക്കപ്പെട്ടതിനെ നാം ഇനി കാണുന്നില്ല.

൯ എന്നാലും ദൈവത്തിന്റെ കൃപയാൽ എല്ലാവനും വെണ്ടി താൻ മരണത്തെ ആസ്വാദിക്കെണ്ടുന്നതിനായിട്ട, ദൈവദൂതന്മാരെക്കാൾ അല്പം ചെറിയവനാക്കപ്പെട്ടിരുന്ന യെശു, അവൻ മരണമനുഭവിച്ചതിനാൽ, മഹത്വത്താലും ബഹുമാനത്താലും കിരീടം ധരിപ്പിക്കപ്പെട്ടതിനെ നാം കാണുന്നു.

൧൦ എന്തുകൊണ്ടെന്നാൽ സകലവും ആൎക്ക വെണ്ടിയും സകലവും ആരാലും ഉണ്ടായിരിക്കുന്നുവൊ, ആയവൻ അനെകം പുത്രന്മാരെ മഹത്വ

ത്തിലെക്ക ഉൾപ്രവെശിപ്പിക്കുന്നവനായി, അവരുടെ രക്ഷയുടെ അധിപതിയായവനെ കഷ്ടാനുഭവങ്ങളാൽ, പൂൎണ്ണനാക്കുന്നത അവന യൊഗ്യമായിരുന്നു.

൰൧ എന്തെന്നാൽ ശുദ്ധമാക്കുന്നവനും ശുദ്ധമാക്കപ്പെടുന്നവരും എല്ലാവരും ഒരുത്തനിൽനിന്ന [ആകുന്നു:] ഈ സംഗതിക്കായിട്ട അവൻ അവരെ സഹൊദരന്മാരെന്ന വിളിപ്പാൻ ലജ്ജപ്പെടാതെ, പറയുന്നു,

൰൨ ഞാൻ നിന്റെ നാമത്തെ എന്റെ സഹൊദരന്മാരൊട അറിയിക്കും, സഭയുടെ മദ്ധ്യത്തിൽ ഞാൻ നിന്നെ സ്തുതിക്കും.

൰൩ പിന്നെയും ഞാൻ അവനിൽ ആശ്രയിച്ചിരിക്കും. പിന്നെയും, കണ്ടാലും, ഞാനും ദൈവം ഇനിക്ക തന്നിട്ടുള്ള മക്കളും.

൰൪ ആയതകൊണ്ട മക്കൾ മാംസത്തിനും രക്തത്തിനും ഒഹരിയുള്ളവരാകകൊണ്ട, അവനും അപ്രകാരം തന്നെ അവെക്ക അംശക്കാരനായി തീൎന്നു, അത അവൻ മരണത്തിന്റെ ശക്തിയുള്ളവനായിരുന്നവനായ പിശാചിനെ മരണത്താൽ നശിപ്പിപ്പാനായിട്ടും,

൰൫ ജീവനുള്ളപ്പൊൾ ഒക്കെയും മരണഭീതിയാൽ അടിമയിലകപ്പെട്ടിരുന്നവരെ എല്ലാവരെയും ഉദ്ധാരണം ചെയ്യാനായിട്ടും തന്നെ ആകുന്നു.

൰൬ എന്തകൊണ്ടെന്നാൽ അവൻ ദൈവദൂതന്മാരുടെ [സ്വഭാവത്തെ] എടുത്തില്ല സത്യം; എന്നാലും അവൻ അബ്രഹാമിന്റെ സന്തതിയുടെ [സ്വഭാവത്തെ] എടുത്തു.

൰൭ ആയതകൊണ്ട അവൻ ജനങ്ങളുടെ പാപങ്ങൾക്ക പരിഹാരം ഉണ്ടാക്കുവാനായിട്ട, താൻ ദൈവകാൎയ്യങ്ങളിൽ കരുണയും വിശ്വാസവുമുള്ള പ്രധാനാചാൎയ്യനായിരിക്കെണ്ടുന്നതിനായിട്ട, സകലത്തിലും തന്റെ സഹൊദരന്മാൎക്ക സദൃശനായി തീരുന്നത അവന വെണ്ടുന്നതായിരുന്നു:

൰൮ എന്തെന്തകൊണ്ടെന്നാൽ താൻ പരീക്ഷിക്കപ്പെട്ട കഷ്ടമനുഭവിച്ചതിനാൽ അവൻ പരീക്ഷിക്കപ്പെടുന്നവൎക്ക സഹായിപ്പാൻ കഴിയുന്നവനാകുന്നു.

## ൩ അദ്ധ്യായം.

൧ ക്രിസ്തു മൊശെയെക്കാൾ അധികം യൊഗ്യനാകുന്നു എന്നും.—൭ അതകൊണ്ട നാം ക്രിസ്തുവിങ്കൽ വിശ്വസിക്കുന്നില്ല എങ്കിൽ ശിക്ഷെക്ക കഠിനപ്പെട്ട ഹൃദയമുള്ള യിസ്രാഎലിനെക്കാളും നാം ശിക്ഷെക്ക അധികം യൊഗ്യതയുള്ളവരാകുമെന്നും ഉള്ളത.

ആയതകൊണ്ട ശുദ്ധമുള്ള സഹൊദരന്മാരായി, സ്വൎഗ്ഗത്തിൽനിന്നുള്ള വിളിക്ക ഒഹരിക്കാരായുള്ളൊരെ, നാം അറിയിക്കുന്ന അപ്പൊസ്തൊലനും പ്രധാനാചാൎയ്യനുമായുള്ള ക്രിസ്തുയെശുവിനെ വിചാരിച്ച നൊക്കുവിൻ;

൨ മൊശെ അവന്റെ ഭവനത്തിൽ ഒക്കെയും [വിശ്വാസമുള്ളവൻ ആയിരുന്നത] പൊലെ തന്നെ, അവൻ തന്നെ ആക്കി വെച്ചിട്ടുള്ളവന വിശ്വാസമുള്ളവനായിരുന്നു.

൩ എന്തെന്നാൽ ഭവനത്തെ പണിചെയ്യുവന ഭവനത്തെക്കാൾ എത്ര അധികം മാനമുണ്ടൊ, അത്ര അധികം ഇവൻ മൊശെയെക്കാളും മഹത്വത്തിന യൊഗ്യനായി വിചാരിക്കപ്പെട്ടു.

൪ ഒരൊരൊ ഭവനം ഒരൊരുത്തനാൽ പണിചെയ്യപ്പെടുന്നുവല്ലൊ: എന്നാൽ സകലത്തെയും പണി ചെയ്യുവന ദൈവം [ആകുന്നു.]

൫ വിശെഷിച്ചും പിമ്പ പറയപ്പെ

ട്ടുവാനുള്ള കാൎയ്യങ്ങൾക്ക സാക്ഷിയായിട്ടു, മോശ ഒരു ശുശ്രൂഷക്കാരൻ എന്ന പൊലെ, അവന്റെ ഭവനത്തിൽ ഒക്കെയും വിശ്വാസമുള്ളവൻ ആയിരുന്നു സത്യം:

൬ ക്രിസ്തു അവന്റെ ഭവനത്തിന അധികാരമുള്ള പുത്രൻ എന്നപൊലെ അത്രെ: നാം ധൈൎയ്യത്തെയും ആശയുടെ ആനന്ദത്തെയും അവസാനത്തൊളം ഉറപ്പായി പിടിച്ചു കൊള്ളുന്നു എങ്കിൽ, അവന്റെ ഭവനം നാം തന്നെ ആകുന്നു

൭ ആകയാൽ പരിശുദ്ധാത്മാവ പറയുന്ന പ്രകാരം തന്നെ ഇന്ന നിങ്ങൾ അവന്റെ ശബ്ദത്തെ കെൾക്കും എങ്കിൽ,

൮ നിങ്ങളുടെ ഹൃദയങ്ങളെ, ക്രൊധത്തിലും, വനത്തിൽ പരീക്ഷ ദിവസത്തിലും എന്നപൊലെ, കഠിനപ്പെടുത്തരുത:

൯ അന്ന നിങ്ങളുടെ പിതാക്കന്മാർ എന്നെ പരീക്ഷിക്കയും, എന്നെ ശൊധന ചെയ്കയും, എന്റെ പ്രവൃത്തികളെ നാല്പത വൎഷകാലം കാണുകയും ചെയ്തു.

൧൦ ആയതകൊണ്ട ഞാൻ ആ സന്തതിയൊട കൊപിക്കയും, അവർ എപ്പൊഴും തങ്ങളുടെ ഹൃദയത്തിൽ തെറ്റിപ്പൊകുന്നു എന്നും, അവർ എന്റെ മാൎഗ്ഗങ്ങളെ അറിഞ്ഞിട്ടില്ല എന്നും, പറകയും ചെയ്തു.

൧൧ അപ്രകാരം അവർ എന്റെ സൌഖ്യത്തിലെക്ക പ്രവെശിക്കയില്ല, എന്ന ഞാൻ എന്റെ കൊപത്തിൽ സത്യം ചെയ്തു.)

൧൨ സഹൊദരന്മാരെ, ജീവനുള്ള ദൈവത്തെ വിട്ടു മറിഞ്ഞു പൊകുന്നതിൽ അവിശ്വാസമുള്ളൊരു ദുഷ്ട ഹൃദയം നിങ്ങളിൽ വെച്ച ഒരുത്തനിലും ഉണ്ടാകാതെ ഇരിപ്പാൻ, സൂക്ഷിച്ചുകൊൾവിൻ.

൧൩ എന്നാലും നിങ്ങളിൽ ഒരുത്തനും പാപത്തിന്റെ വഞ്ചനയാൽ കഠിനപ്പെടാതെ ഇരിപ്പാനായിട്ടു, ഇന്ന എന്ന പറയപ്പെടുന്നെടത്തൊളം, തമ്മിൽ തമ്മിൽ ദിനം പ്രതി ബുദ്ധി ഉപദെശിപ്പിൻ.

൧൪ എന്തകൊണ്ടെന്നാൽ നാം നമ്മുടെ നിശ്ചയത്തിന്റെ ആരംഭത്തെ അവസാനത്തൊളവും ഉറപ്പായി പിടിച്ചുകൊള്ളുന്നു എങ്കിൽ, നാം ക്രിസ്തുവിന ഓഹരിയുള്ളവരാകുന്നു:

൧൫ ഇപ്രകാരം പറഞ്ഞിരിക്കകൊണ്ട, ഇന്ന നിങ്ങൾ അവന്റെ ശബ്ദത്തെ കെൾക്കും എങ്കിൽ, നിങ്ങളുടെ ഹൃദയങ്ങളെ, ക്രൊധത്തിൽ എന്ന പൊലെ, കഠിനപ്പെടുത്തരുത.

൧൬ എന്തകൊണ്ടെന്നാൽ ചിലർ കെട്ടാറെ, കൊപിപ്പിച്ചു: എന്നാലും മൊശെയാൽ എജിപ്തിൽനിന്ന പുറപ്പെട്ടവർ എല്ലാവരുമല്ല

൧൭ എന്നാൽ അവൻ നാല്പത വൎഷകാലം എവരൊട കൊപിച്ചു? പാപം ചെയ്തവരൊടല്ലയൊ? അവരുടെ ശരീരങ്ങൾ വനത്തിങ്കൽ വെച്ച വീണുപൊയി.

൧൮ തന്റെ സൌഖ്യത്തിലെക്ക പ്രവെശിക്കയില്ല എന്ന അവൻ വിശ്വസിക്കാത്തവരൊടല്ലാതെ പിന്നെ എവരൊട സത്യം ചെയ്തു ?

൧൯ അങ്ങിനെ അവിശ്വാസത്തിന്റെ നിമിത്തമായിട്ടു തന്നെ അവൎക്ക അകത്ത പ്രവെശിപ്പാൻ കഴിഞ്ഞില്ല എന്ന നാം കാണുന്നു.

## ൪ അദ്ധ്യായം.

൧ ക്രിസ്തിയാനിക്കാരുടെ സൌഖ്യം വിശ്വാസത്താൽ സാധിക്കപ്പെടുന്നത —൧൨ ദൈവ വാക്യത്തിന്റെ ശക്തി.— ൧൪ നമ്മുടെ വലിയ പ്രധാനാചാൎയ്യനായ ദൈവത്തിന്റെ പുത്രനായി പാപത്തിങ്കലൊഴികെ എല്ലാ ലക്ഷണങ്ങളിലെക്ക ഉൾപ്പെട്ടുവനായ യെശു മൂലമാ

യിട്ടു,—എന്ന നാം ധൈൎയ്യത്തൊടെ കൃപയുടെ സിംഹാസനത്തിങ്കലെക്ക പൊകെണമെന്നും പൊകാമെന്നും ഉള്ളത.

ആയതകൊണ്ട അവന്റെ സൌഖ്യത്തിലെക്ക പ്രവെശിക്കുന്നതിന, നമുക്ക വാഗ്ദത്തം ശെഷിച്ചിരിക്കുമ്പൊൾ, നിങ്ങളിൽ യാതൊരുത്തനും പിൻ നില്ക്കുന്നവനായി കാണപ്പെടാതെ ഇരിപ്പാൻ, നാം ഭയപ്പെടുമാറാക.

൨ എന്നാൽ അവരൊട എന്നപൊലെ നമ്മൊടും സുവിശെഷം അറിയിക്കപ്പെട്ടു: എങ്കിലും പ്രസംഗിക്കപ്പെട്ട വചനം കെട്ടവരിൽ വിശ്വാസത്തൊട കൂടെ സമ്മിശ്രപ്പെടായ്ക കൊണ്ട, അവൎക്ക പ്രയൊജനമില്ലാതെ ഇരുന്നു.

൩ എന്നാൽ വിശ്വസിച്ചവരായ നാം സൌഖ്യത്തിലെക്ക പ്രവെശിക്കുന്നു, ഇപ്രകാരം അവൻ പറഞ്ഞു, ലൊകാരംഭം മുതൽ പ്രവൃത്തികൾ തീൎന്നിരുന്നു എങ്കിലും, അവർ എന്റെ സൌഖ്യത്തിലെക്ക പ്രവെശിക്കും എങ്കിൽ ഞാൻ എന്റെ ക്രൊധത്തിൽ അപ്രകാരം സത്യം ചെയ്തു.

൪ എന്തകൊണ്ടെന്നാൽ അവൻ ഒരു സ്ഥലത്തിൽ എഴാം ദിവസത്തെ കുറിച്ച ഇപ്രകാരം പറഞ്ഞു, ദൈവം എഴാം ദിവസത്തിൽ തന്റെ സകല പ്രവൃത്തികളിൽനിന്നും സ്വസ്ഥമായി.

൫ പിന്നെയും ൟ [സ്ഥലത്തിൽ] അവർ എന്റെ സൌഖ്യത്തിലെക്ക പ്രവെശിക്കുമൊ.

൬ അതകൊണ്ട ചിലർ അതിലെക്ക പ്രവെശിക്കുന്നത ശെഷിച്ചിരിക്കകൊണ്ടും, ആരൊട മുമ്പെ സുവിശെഷം അറിയിക്കപ്പെട്ടുവൊ, അവർ അവിശ്വാസത്തിന്റെ നിമിത്തമായിട്ട അകത്ത പ്രവെശിക്കാതെ ഇരുന്നത കൊണ്ടും,

൭ (പിന്നെയും ഇന്ന നിങ്ങൾ അവന്റെ ശബ്ദത്തെ കെൾക്കും എങ്കിൽ, നിങ്ങളുടെ ഹൃദയങ്ങളെ കഠിനപ്പെടുത്തരുത എന്ന പറയപ്പെട്ട പ്രകാരം, അവൻ ദാവീദിൽ ഇത്ര കാലം കഴിഞ്ഞതിന്റെ ശെഷം, ഇന്ന എന്നൊരു ദിവസത്തെ നിയമിക്കുന്നു.

൮ എന്നാൽ യെശു അവൎക്ക സൌഖ്യത്തെ കൊടുത്തിരുന്നു എങ്കിൽ, പിന്നത്തെതിൽ അവൻ മറെറാരു ദിവസത്തെ കുറിച്ച പറയാതെ ഇരിക്കുമായിരുന്നു.

൯ അതകൊണ്ട ദൈവത്തിന്റെ ജനത്തിന ഒരു സൌഖ്യം ഇനി ശെഷിച്ചിരിക്കുന്നു.

൧൦ എന്തകൊണ്ടെന്നാൽ അവന്റെ സൌഖ്യത്തിലെക്ക പ്രവെശിച്ചവൻ, ദൈവം തന്റെ പ്രവൃത്തികളിൽനിന്ന സ്വസ്ഥമായ പ്രകാരം, താനും തന്റെ പ്രവൃത്തികളിൽനിന്ന സ്വസ്ഥമായിരിക്കുന്നു:)

൧൧ അതകൊണ്ട യാതൊരുത്തനും അവിശ്വാസത്തിന്റെ ആ ദൃഷ്ടാന്തത്തിൻ പ്രകാരം വീണുപൊകാതെ ഇരിപ്പാനായിട്ട, നാം ൟ സൌഖ്യത്തിലെക്ക പ്രവെശിപ്പാൻ ജാഗ്രതപ്പെട്ടിരിക്ക.

൧൨ എന്തകൊണ്ടെന്നാൽ ദൈവത്തിന്റെ വചനം ജീവനുള്ളതായും, ശക്തിയുള്ളതായും, ഇരുമുനയുള്ളൊരു വാളിനെക്കാളും മൂൎച്ചയുള്ളതായും, ദെഹിയെയും ആത്മാവിനെയും, സന്ധികളെയും മജ്ജയെയും വിഭാഗിക്കുവൊളം കുത്തിക്കടക്കുന്നതായും, ഹൃദയത്തിലെ ചിന്തനങ്ങളെയും ഭാവങ്ങളെയും നിദാനിക്കുന്നതായുമുള്ളതാകുന്നു.

൧൩ അവന്റെ മുമ്പാകെ അപ്രത്യക്ഷമായ ഒരു സൃഷ്ടിയുമില്ല: സകല കാൎയ്യങ്ങളും നമുക്ക കണക്ക കാൎയ്യമുള്ളായിരിക്കുന്ന അവന്റെ കണ്ണു-

കൾക്ക നഗ്നമായും സ്പഷ്ടമായുമുള്ളവയാകുന്നു.

൧൪ ആകയാൽ സ്വൎഗ്ഗങ്ങളിലെക്ക കടന്ന പൊയ ദൈവ പുത്രനായ യെശു എന്ന ഒരു മഹാ പ്രധാനാചാൎയ്യൻ നമുക്ക ഉണ്ടാകകൊണ്ടു നാം നമ്മുടെ അനുസരണവാക്കിനെ ഉറപ്പായി പിടിച്ചുകൊൾക.

൧൫ എന്തുകൊണ്ടെന്നാൽ നമ്മുടെ ബലഹീനതകളിൽ കൂടെ പരിതപിപ്പാൻ കഴിയാത്തവനായൊരു പ്രധാനാചാൎയ്യൻ നമുക്കില്ല: പാപം കൂടാതെ നമ്മെ പൊലെ തന്നെ സകല കാൎയ്യങ്ങളിലും പരീക്ഷിക്കപ്പെട്ടിരുന്നവനുണ്ടു താനും.

൧൬ ആയതുകൊണ്ടു നമുക്ക കരുണ ലഭിപ്പാനായിട്ടും, തൽസമയത്ത സഹായിപ്പാനുള്ള കൃപയെ കിട്ടുവാനായിട്ടും, നാം കൃപാ സിംഹാസനത്തിങ്കലെക്ക ധൈൎയ്യത്തൊടെ ചെല്ലുമാറാക.

## ൫ അദ്ധ്യായം.

൧ നമ്മുടെ രക്ഷിതാവിന്റെ ആചാൎയ്യസ്ഥാനത്തിന്റെ അധികാരവും ബഹുമാനവും.—൧൨ ആയതിനെ അറിയുന്നതിനുള്ള അജാഗ്രത ആക്ഷെപിക്കപ്പെടുന്നത.

എന്തെന്നാൽ മനുഷ്യരിൽനിന്ന എടുക്കപ്പെടുന്ന ഒരൊരു പ്രധാനാചാൎയ്യൻ, താൻ പാപങ്ങൾക്ക വെണ്ടി ദാനങ്ങളെയും ബലികളെയും നൽകെണ്ടുന്നതിനായിട്ട, ദൈവ കാൎയ്യങ്ങളിൽ മനുഷ്യൎക്ക വെണ്ടി നിയമിക്കപ്പെട്ടവനാകുന്നു:

൨ താൻ തന്നെ ബലഹീനതയാൽ ചുറ്റപ്പെടുന്നതുകൊണ്ട, അറിയാത്തവൎക്കായിട്ടും, വഴി തെറ്റിപൊയിട്ടുള്ളവൎക്കായിട്ടും കരുണ തൊന്നുവാൻ കഴിയുന്നവനാകുന്നു.

൩ അത ഹെതുവായിട്ട അവൻ ജനങ്ങൾക്കായികൊണ്ടു ഏത പ്രകാരമൊ, അപ്രകാരം തന്നെ തനിക്കായികൊണ്ടും പാപങ്ങൾക്ക വെണ്ടി ബലി കഴിക്കെണ്ടിയവനാകുന്നു.

൪ അഹറൊൻ ഇരുന്നത പൊലെ, ദൈവത്താൽ വിളിക്കപ്പെടുന്നവനല്ലാതെ ആരും ഒരു ബഹുമാനത്തെ തങ്കലെക്ക കൈക്കൊള്ളുന്നുമില്ല.

൫ ഇപ്രകാരം ക്രിസ്തുവും പ്രധാനാചാൎയ്യനാകെണ്ടുന്നതിന തന്നെ താൻ മഹത്വപ്പെടുത്തീട്ടുമില്ല, നീ എന്റെ പുത്രനാകുന്നു, ഇന്ന ഞാൻ നിന്നെ ജനിപ്പിച്ചു എന്ന അവനൊടു പറഞ്ഞവൻ അത്രെ.

൬ അപ്രകാരം മറ്റൊരു സ്ഥലത്തിലും, നീ മെൽക്കിസെദെക്കിന്റെ ക്രമപ്രകാരം എന്നെന്നെക്കും ഒരു ആചാൎയ്യനാകുന്നു, എന്ന അവൻ പറയുന്നു,

൭ ഇവൻ തന്റെ മാംസത്തിന്റെ ദിവസങ്ങളിൽ തന്നെ മരണത്തിൽനിന്ന രക്ഷിപ്പാൻ ശക്തിയുള്ളവങ്കലെക്ക താൻ ഉറച്ച നിലവിളിയൊടും കണ്ണുനീരുകളൊടും കൂടെ പ്രാൎത്ഥനകളെയും അപെക്ഷകളെയും ചെയ്കയും, താൻ ഭയപ്പെട്ടതിൽ കെൾക്കപ്പെടുകയും ചെയ്തു;

൮ അവൻ പുത്രനായിരുന്നു എങ്കിലും, അവൻ അനുഭവിച്ച കഷ്ടങ്ങളാൽ അനുസരണത്തെ പഠിച്ചു;

൯ പൂൎണ്ണനായി തീൎന്നിട്ടു, അവൻ തന്നെ അനുസരിക്കുന്നവൎക്ക എല്ലാവൎക്കും നിത്യരക്ഷയുടെ കാരണനായി ഭവിച്ചു,

൧൦ ദൈവത്താൽ മെൽക്കിസെദെക്കിന്റെ ക്രമപ്രകാരം പ്രധാനാചാൎയ്യൻ എന്ന പെർ വിളിക്കപ്പെട്ടു.

൧൧ അവനെ കുറിച്ചു പറവാൻ ഞങ്ങൾക്ക കാൎയ്യങ്ങൾ വളരെയും, നിങ്ങൾ കെൾപ്പാൻ മന്ദമുള്ളവരാകകൊണ്ടു, അൎത്ഥം പറവാൻ വിഷമമുള്ളവയും ഉണ്ടു.

൰൨ എന്തുകൊണ്ടെന്നാൽ കാലത്തെ നൊക്കിയാൽ ഉപദെഷ്ടാക്കന്മാരായി രിക്കെണ്ടുന്നവരായ നിങ്ങൾക്ക ദൈവത്തിന്റെ വാക്യങ്ങളുടെ ആദ്യ സംഗതികൾ ഇന്നവയാകുന്നു എന്ന ഒരുത്തൻ പിന്നെയും ഉപദെശിപ്പാൻ നിങ്ങൾക്ക ആവശ്യമുണ്ട: നിങ്ങൾ ബലമുള്ള ആഹാരത്തെ കൊണ്ടല്ല, പാലുകൊണ്ട ആവശ്യമുള്ളവരായി തീൎന്നും ഇരിക്കുന്നു.

൰൩ എന്തുകൊണ്ടെന്നാൽ പാൽ കുടിക്കുന്നവൻ എല്ലാം നീതിയുടെ വചനത്തിൽ പരിചയമില്ലാത്തവനാകുന്നു: എന്തെന്നാൽ അവൻ ശിശുവാകുന്നു.

൰൪ എന്നാൽ ബലമുള്ള ആഹാരം മുതിൎന്നവരായി, ശീലം ഹെതുവായി ഗുണദൊഷങ്ങളെയും തിരിച്ചറിവാനായിട്ട അഭ്യാസപ്പെട്ട ഇന്ദ്രിയങ്ങളുള്ളവരായുള്ളവൎക്ക ഉള്ളതാകുന്നു.

## ൬ അദ്ധ്യായം.

൧ വിശ്വാസത്തിൽനിന്ന പിറകൊട്ട വീഴാതെ.—൰൧ സ്ഥിരതയൊടും.—൰൨ ദൈവത്തിങ്കൽ കാത്തിരിപ്പാൻ ജാഗ്രതയൊടും ക്ഷമയൊടും ഇരിക്കെണമെന്നും.— ൰൩ എന്തുകൊണ്ടെന്നാൽ ദൈവം തന്റെ വാഗ്ദത്തിൽ മഹാ നിശ്ചയമുള്ളവനാകുന്നു എന്നും അവൻ ബുദ്ധി പറയുന്നത.

൧ അതുകൊണ്ട ക്രിസ്തുവിന്റെ ആദ്യ പാഠങ്ങളുടെ വചനത്തെ വിട്ട, നാം പൂൎണ്ണതയിലെക്ക നടന്ന, മരിച്ച ക്രിയകളിൽനിന്നുള്ള അനുതാപത്തിന്റെയും, ദൈവത്തിലുള്ള വിശ്വാസത്തിന്റെയും,

൨ ബപ്തിസ്മകളുടെ ഉപദെശത്തിന്റെയും, കൈകളെ മെൽ വെക്കുന്നതിന്റെയും, മരിച്ചവരുടെ ഉയിൎപ്പിന്റെയും, നിത്യമുള്ള ന്യായവിധിയുടെയും അടിസ്ഥാനത്തെ പിന്നെയും ഇടാതെ ഇരിക്ക.

൩ ദൈവം അനുവാദം തന്നാൽ ഇതിനെ നാം ചെയ്കയും ചെയ്യും.

൪ എന്തുകൊണ്ടെന്നാൽ ഒരിക്കൽ പ്രകാശിപ്പിക്കപ്പെട്ടുകയും, സ്വൎഗ്ഗത്തിങ്കൽനിന്നുള്ള ദാനത്തെ ആസ്വാദിക്കയും, പരിശുദ്ധാത്മാവിന്റെ അംശികളായി തീരുകയും,

൫ ദൈവത്തിന്റെ നല്ല വാക്യത്തെയും വരുവാനുള്ള ലൊകത്തിന്റെ അധികാരങ്ങളെയും ആസ്വാദിക്കയും ചെയ്തവരായവർ.

൬ വീണുപൊയാൽ, അവരെ പിന്നെയും അനുതാപത്തിന പുതിയതാക്കുവാൻ കഴിയാത്ത കാൎയ്യമാകുന്നു: അവർ ദൈവത്തിന്റെ പുത്രനെ തങ്ങൾക്കായി പിന്നെയും കുരിശിങ്കൽ തറച്ചു, ലൊകാപവാദം വരുത്തുന്നതുകൊണ്ടാകുന്നു.

൭ എന്തുകൊണ്ടെന്നാൽ തന്റെ മെൽ പലപ്പൊഴും വരുന്ന മഴയെ കുടിക്കയും, തന്നെ നന്നാക്കുന്നവൎക്ക യൊഗ്യമുള്ള സസ്യത്തെ ജനിപ്പിക്കയും ചെയ്യുന്ന ഭൂമി ദൈവത്തിങ്കൽനിന്ന അനുഗ്രഹത്തെ പ്രാപിക്കുന്നു.

൮ എന്നാൽ മുള്ളുകളെയും മുൾപടൎപ്പുകളെയും ജനിപ്പിക്കുന്നത തള്ളികളയപ്പെടുന്നു, ശാപത്തിന സമീപിച്ചും ഇരിക്കുന്നു: അതിന്റെ അവസാനം ചുടപ്പെടുന്നതാകുന്നു.

൯ എന്നാൽ, പ്രിയമുള്ളവരെ, ഞങ്ങൾ ഇപ്രകാരം പറയുന്നു എങ്കിലും, എററവും നല്ലതായും രക്ഷയൊടു കൂടുന്നതായുമുള്ള കാൎയ്യങ്ങൾ ഞങ്ങൾക്ക നിങ്ങളെ കുറിച്ച നിശ്ചയമായിരിക്കുന്നു.

൰ എന്തെന്നാൽ ദൈവം നിങ്ങളുടെ പ്രവൃത്തിയെയും, നിങ്ങൾ ശുദ്ധമുള്ളവൎക്ക ശുശ്രൂഷ ചെയ്തതിനാലും, ചെയ്യുന്നതിനാലും, തന്റെ നാമത്തിനായികൊണ്ട കാണിച്ച സ്നെ

ഹത്തിൻെറ പ്രയത്നത്തെയും മറന്ന കളവാൻ അവ ന്യായമുള്ളവനല്ല.

൧൧ എന്നാൽ നിങ്ങൾ മടിയുള്ളവരാകാതെ, വിശ്വാസത്താലും ക്ഷമയാലും വാഗ്ദത്തങ്ങളെ അവകാശമായനുഭവിക്കുന്നവരെ പിഞ്ചെല്ലുന്നവരാകെണ്ടുന്നതിനായിട്ട,

൧൨ നിങ്ങളിൽ ഒരൊരുത്തൻ അവസാനത്തൊളം ആശാബന്ധത്തിൻെറ പൂൎണ്ണനിശ്ചയത്തിനായി ആ ജാഗ്രതയെ തന്നെ കാട്ടുവാൻ ഞങ്ങൾ ആഗ്രഹിക്കയും ചെയ്യുന്നു.

൧൩ എന്തെന്നാൽ ദൈവം അബ്രഹാമിന്ന വാഗ്ദത്തം ചെയ്യുമ്പൊൾ, തന്നെക്കാൾ വലിയവനെകൊണ്ട സത്യം ചെയ്വാനില്ലായ്കകൊണ്ട, തന്നെ കൊണ്ട തന്നെ സത്യം ചെയ്തു,

൧൪ ഞാൻ നിന്നെ അനുഗ്രഹിച്ച അനുഗ്രഹിക്കയും, നിന്നെ വൎദ്ധിപ്പിച്ച വൎദ്ധിപ്പിക്കയും ചെയ്യും സത്യം എന്ന പറഞ്ഞു.

൧൫ അപ്രകാരം അവൻ ദീൎഘക്ഷമയൊടിരുന്നാറെ, വാഗ്ദത്തത്തെ പ്രാപിക്കയും ചെയ്തു.

൧൬ എന്തെന്നാൽ മനുഷ്യർ ശ്രെഷ്ഠനെ കൊണ്ട ആണയിടുന്നു സത്യം, സ്ഥിരം വരുത്തുന്നതിനായിട്ടു ആണ അവൎക്ക സകല വിവാദത്തിൻെറയും അവസാനവും ആകുന്നു.

൧൭ ഇതിനാൽ ദൈവം തൻെറ ആലൊചനയുടെ ഭെദമില്ലായ്മയെ വാഗ്ദത്തത്തിൻെറ അവകാശികൾക്ക എറെറവും പരിപൂൎണ്ണമായി കാട്ടുവാൻ മനസ്സായി, അതിനെ ഒരു ആണയാൽ ഉറപ്പിച്ചത:

൧൮ ദൈവത്തിന ഭൊഷ്കുപറഞ്ഞു കൂടാത രണ്ട മാറാത്ത കാൎയ്യങ്ങളാൽ നമുക്ക മുമ്പാകെ വെക്കപ്പെട്ടിരിക്കുന്ന ആശാബന്ധത്തെ പിടിച്ചുകൊൾവാൻ അഭയം പ്രാപിച്ചവരായ നമുക്ക ഉറപ്പുള്ള ആശ്വാസം ഉണ്ടാകെണ്ടുന്നതിനാകുന്നു:

൧൯ ആ [ആശാബന്ധം] നമുക്ക ആത്മാവിൻെറ ഒരു നങ്കൂരം പൊലെ നിശ്ചയമായും സ്ഥിരമായും, തിരെക്ക അകത്തായി ഉള്ളതിലെക്ക പ്രവെശിക്കുന്നതായും ഉണ്ട.

൨൦ അവിടെക്ക മുന്നൊടുന്നവനായി, മെൽക്കിസെദെക്കിൻെറ ക്രമപ്രകാരം എന്നെന്നെക്കും ഒരു പ്രധാനാചാൎയ്യനായി തീൎന്നവനായുള്ള യെശു നമുക്ക വെണ്ടി അകത്ത പ്രവെശിച്ചിരിക്കുന്നു.

## ൭ അദ്ധ്യായം.

൧ യെശു ക്രിസ്തു മെൽക്കിസെദെക്കിൻെറ ക്രമപ്രകാരം ഒരു ആചാൎയ്യനും,—൧൧ അഹറൊൻെറ ക്രമത്തിലുള്ള ആചാൎയ്യന്മാരെക്കാളും മഹാ അധികം ശ്രെഷ്ഠനും ആകുന്നു എന്നുള്ളത.

എന്തെന്നാൽ ഈ മെൽക്കിസെദെക്ക സാലെമിൻെറ രാജാവും, അത്യുന്നതനാകുന്ന ദൈവത്തിൻെറ ആചാൎയ്യനുമായി [ഇരുന്നു:] രാജാക്കന്മാരെ വധിക്കുന്നതിൽനിന്ന തിരിച്ചു വരുന്ന അബ്രഹാമിനെ അവൻ എതിരെറ്റു, അവനെ അനുഗ്രഹിക്കയും ചെയ്തു:

൨ അവന അബ്രഹാം സകലത്തിലും പത്തിലൊര അംശം കൊടുക്കയും ചെയ്തു; അവൻ ആദ്യം അൎത്ഥത്താൽ നീതിയുടെ രാജാവെന്നും, പിന്നത്തെതിൽ സമാധാനത്തിൻെറ രാജാവ എന്ന അൎത്ഥമാകുന്ന സാലെമിൻെറ രാജാവെന്നും പറയപ്പെട്ടവനായി;

൩ പിതാവില്ലാത്തവനായി, മാതാവില്ലാത്തവനായി, വംശപാരമ്പൎയ്യമില്ലാത്തവനായി, അവന ദിവസാരംഭവും ജീവാവസാനവുമില്ലാതെ, ദൈവത്തിൻെറ പുത്രനൊട സദൃശനാക്കപ്പെട്ട, എന്നും ഒരു ആചാൎയ്യനായി നിലനില്ക്കുന്നു.

൪ ഇവൻ എത്രയും ശ്രെഷ്ഠനായിരുന്നു എന്ന വിചാരിച്ചുകൊൾവിൻ. ഗൊത്രപ്രമാണിയായ അബ്രഹാമും അവന കവൎച്ചകളിൽ പത്തിലൊന്ന കൊടുത്തുവല്ലൊ.

൫ ലെവിയുടെ പുത്രന്മാരിൽ ആചാൎയ്യസ്ഥാനത്തെ പ്രാപിക്കുന്നവരും, ന്യായപ്രമാണത്തിൻ പ്രകാരം, ജനത്തൊട, അത തങ്ങൾ അബ്രഹാമിന്റെ കടിപ്രദെശത്തിൽനിന്ന ഉണ്ടാകുന്നു എങ്കിലും, തങ്ങളുടെ സഹൊദരന്മാരൊട തന്നെ പത്തിലൊന്ന വാങ്ങികൊൾവാൻ ഒരു കല്പനയുണ്ട സത്യം.

൬ എന്നാൽ അവരിൽനിന്ന വംശം വിചാരിക്കപ്പെടാത്തവൻ അബ്രഹാമിനൊട പത്തിലൊന്ന വാങ്ങി, വാഗ്ദത്തങ്ങളെ ലഭിച്ചവനെ അനുഗ്രഹിക്കയും ചെയ്തു.

൭ എന്നാൽ ഒരു തൎക്കവും കൂടാതെ വലിയവനാൽ ചെറിയവൻ അനുഗ്രഹിക്കപ്പെട്ടിരിക്കുന്നു.

൮ വിശെഷിച്ചും ഇവിടെ മരിക്കുന്ന മനുഷ്യർ പത്തിലൊന്ന വാങ്ങുന്നു, അവിടെ അവൻ ജീവിക്കുന്നു എന്ന സാക്ഷിപ്പെട്ടവൻ [വാങ്ങുന്നു] താനും.

൯ പിന്നെയും പത്തിലൊന്ന വാങ്ങുന്ന ലെവിയും അബ്രഹാമിൽ പത്തിലൊന്ന കൊടുത്തു എന്നുള്ള പ്രകാരം പറയാമല്ലൊ.

൧൦ എന്തുകൊണ്ടെന്നാൽ മെൽക്കിസെദെക്ക അവനെ എതിരെററപ്പൊൾ, അവൻ ഇനിയും തന്റെ പിതാവിന്റെ കടിപ്രദെശത്തിൽ ആയിരുന്നു.

൧൧ എന്നാൽ ലെവിക്ക സംബന്ധിച്ച ആചാൎയ്യത്വത്താൽ, (അതിൻ കീഴിലല്ലൊ ജനം ന്യായപ്രമാണത്തെ പ്രാപിച്ചത,) തികച്ചിലുണ്ടായിരുന്നു എന്നുവരികിൽ, ഇനിയും അഹറൊന്റെ ക്രമപ്രകാരം വിളിക്കപ്പെടാതെ, മെൽക്കിസെദെക്കിന്റെ ക്രമപ്രകാരം മറെറാരു ആചാൎയ്യൻ ഉണ്ടാകുവാൻ എന്തൊരു ആവശ്യം?

൧൨ ആചാൎയ്യത്വം മാറി പൊയത കൊണ്ട, ന്യായപ്രമാണത്തിനും ഒരു മാററം ഉണ്ടാകുവാൻ ആവശ്യമുണ്ടല്ലൊ.

൧൩ എന്തുകൊണ്ടെന്നാൽ ൟ കാൎയ്യങ്ങൾ ആരെ കുറിച്ച പറയപ്പെട്ടുന്നുവൊ അവൻ മറെറാരു ഗൊത്രത്തിന സംബന്ധിച്ചവനാകുന്നു, അതിൽനിന്ന ഒരുത്തനും ബലിപീഠത്തിങ്കൽ പരിചാരകം ചെയ്തിട്ടില്ല.

൧൪ എന്തെന്നാൽ നമ്മുടെ കൎത്താവ യെഹൂദിയായിൽനിന്ന ഉദിച്ചു എന്നുള്ളത സ്പഷ്ടമാകുന്നു: ആ ഗൊത്രത്തെ കുറിച്ച മൊശെ ആചാൎയ്യത്വത്തെ സംബന്ധിച്ച ഒരു വസ്തുവും പറഞ്ഞിട്ടില്ല.

൧൫ പിന്നെയും മറെറാരു ആചാൎയ്യൻ മെൽക്കിസെദെക്കിന്റെ സാദൃശ്യപ്രകാരം ഉണ്ടാകുന്നതിനാൽ, അത പിന്നെ എത്രയും അധികം സ്പഷ്ടമായിരിക്കുന്നു,

൧൬ ഇവൻ ജഡം സംബന്ധിച്ച കല്പനയുടെ ന്യായപ്രമാണത്തിൻ പ്രകാരമല്ല, അവസാനമില്ലാത്ത ജീവന്റെ ശക്തിയിൻ പ്രകാരം തന്നെ ആക്കി വെക്കപ്പെട്ടവനാകുന്നു.

൧൭ എന്തുകൊണ്ടെന്നാൽ നീ മെൽക്കിസെദെക്കിന്റെ ക്രമപ്രകാരം എന്നെന്നെക്കും ഒരു ആചാൎയ്യനാകുന്നു എന്ന അവൻ സാക്ഷികരിക്കുന്നു.

൧൮ എന്തെന്നാൽ മുമ്പിലത്തെ കല്പന, അതിന്റെ ബലഹീനതയുടെയും അപ്രയൊജനത്തിന്റെയും നിമിത്തമായിട്ട, തള്ളപ്പെടുന്നു സത്യം.

൧൯ എന്തുകൊണ്ടെന്നാൽ ന്യായപ്രമാണം ഒന്നിനെയും പൂൎത്തിയാക്കിയിട്ടില്ല, എററവും നല്ല ആശാ

ബന്ധത്തിന്റെ പ്രവെശനമത്രെ. അതിനാൽ നാം ദൈവത്തിന്റെ അടുക്കൽ സമീപിക്കുന്നു.

൨൦ വിശെഷിച്ചും അവൻ ആണ കൂടാതെ [ആചാൎയ്യൻ] ആക്കപ്പെട്ടിരുന്നില്ലാത്തത എത്രയൊ,

൨൧ (എന്തെന്നാൽ അവർ ആണ കൂടാതെ ആചാൎയ്യന്മാരാക്കപ്പെടുന്നു; എന്നാൽ ഇവൻ, നീ മെൽക്കിസെദെക്കിന്റെ ക്രമപ്രകാരം എന്നെന്നെക്കും ഒരു ആചാൎയ്യനാകുന്നു എന്ന കൎത്താവ ആണയിട്ടു അനുതപിക്കയുമില്ല എന്ന അവനൊട പറഞ്ഞവനാൽ ആണയൊട കൂടി തന്നെ.)

൨൨ അത്രയും അധികം യെശു വിശെഷമുള്ള നിയമത്തിന്റെ ഉത്തരവാദിയായി തീൎന്നു.

൨൩ പിന്നെയും മരണത്താൽ നില നില്പാൻ അനുവദിക്കപ്പെടായ്കകൊണ്ട, അവർ പല ആചാൎയ്യന്മാരായിരുന്നു സത്യം:

൨൪ എന്നാൽ ഇവന, താൻ എന്നെന്നെക്കും നിലനില്ക്കുന്നതകൊണ്ട, മാറിപ്പൊകാത്ത ആചാൎയ്യത്വം ഉണ്ട.

൨൫ എന്നതകൊണ്ട അവന തന്റെ മൂലമായി ദൈവത്തിന്റെ അടുക്കൽ വരുന്നവരെ അവസാനത്തൊളം രക്ഷിപ്പാനും കഴിയും, അത എന്തകൊണ്ടെന്നാൽ അവൻ അവൎക്ക വെണ്ടി പ്രാൎത്ഥന ചെയ്യുന്നതിന എന്നെന്നെക്കും ജീവിക്കുന്നു.

൨൬ എന്തകൊണ്ടെന്നാൽ പരിശുദ്ധനും, ദൊഷമില്ലാത്തവനും, കറയില്ലാത്തവനും, പാപികളിൽനിന്ന വെൎപെട്ടവനും, സ്വൎഗ്ഗങ്ങളെക്കാൾ ഉന്നതനായവനുമായി, ഇപ്രകാരമുള്ളൊരു പ്രധാനാചാൎയ്യൻ നമുക്ക യൊഗ്യനായി:

൨൭ മുമ്പെ തന്റെ സ്വന്ത പാപങ്ങൾക്ക വെണ്ടിയും പിന്നെ ജനങ്ങളുടെ [പാപങ്ങൾക്ക വെണ്ടിയും] ആ പ്രധാനാചാൎയ്യന്മാർ എന്ന പൊലെ, ദിനം പ്രതിയും ബലി കഴിപ്പാൻ അവന ആവശ്യമില്ല: എന്തകൊണ്ടെന്നാൽ തന്നെ തന്നെ ബലി കൊടുത്തപ്പൊൾ അവൻ ഇതിനെ ഒരിക്കൽ ചെയ്തുവല്ലൊ.

൨൮ എന്തെന്നാൽ ന്യായപ്രമാണം ബലഹീനതയുള്ള മനുഷ്യരെ പ്രധാനാചാൎയ്യന്മാരായിട്ടാക്കുന്നു; എന്നാൽ ന്യായപ്രമാണത്തിന്റെ ശെഷം ഉണ്ടായ ആണയുടെ വചനം എന്നെന്നെക്കും ശുദ്ധീകരിക്കപ്പെട്ട പുത്രനെ ആക്കി വെക്കുന്നു.

## ൮ അദ്ധ്യായം.

൧ ക്രിസ്തുവിന്റെ നിത്യമായുള്ള ആചാൎയ്യസ്ഥാനംകൊണ്ട ലെവിസംബന്ധമായുമുള്ള ആചാൎയ്യസ്ഥാനവും.—൭ നിത്യമായുള്ള നിയമം കൊണ്ട നിത്യമല്ലാത്ത നിയമവും തള്ളപ്പെടുന്നത.

എന്നാൽ പറയപ്പെട്ട കാൎയ്യങ്ങളുടെ തുക ഇതാകുന്നു: നമുക്ക ഇപ്രകാരമുള്ള പ്രധാനാചാൎയ്യൻ, സ്വൎഗ്ഗങ്ങളിൽ മഹത്വത്തിന്റെ സിംഹാസനത്തിന്റെ വലത്തഭാഗത്ത ഇരിക്കുന്നവനും,

൨ ശുദ്ധ സ്ഥലത്തിലെയും, മനുഷ്യനല്ല, കൎത്താവ തന്നെ ഇട്ടിട്ടുള്ള സത്യ കൂടാരത്തിലെയും ശുശ്രൂഷക്കാരനും ഉണ്ട.

൩ എന്തകൊണ്ടെന്നാൽ ഒരൊരു പ്രധാനാചാൎയ്യൻ വഴിപാടുകളെയും ബലികളെയും കഴിപ്പാൻ ആക്കി വെക്കപ്പെടുന്നു: അതകൊണ്ട നിവെദിപ്പാൻ വല്ലതും ഇവനും ഉണ്ടാകുന്നത ആവശ്യമായി.

൪ അവൻ ഭൂമിയിലിരിക്കുന്നു എന്നുവരികിൽ, ആചാൎയ്യനായിരിക്കയില്ല, അതെന്തകൊണ്ടെന്നാൽ ന്യായപ്രമാണപ്രകാരം വഴിപാടുകളെ കഴിക്കുന്ന ആചാൎയ്യന്മാർ ഉണ്ട:

൫ ഇവർ സ്വൎഗ്ഗകാൎയ്യങ്ങളുടെ ദ

ച്ഛായത്തിനും നിഴലിനും ശുശ്രൂഷ ചെയ്യുന്നു, കൂടാരത്തെ തീൎപ്പാൻ മൊശെ ഭാവിച്ചപ്പൊൾ, നീ സകലത്തെയും പൎവ്വതത്തിൽ നിനക്കു കാണിക്കപ്പെട്ട മാതൃക പ്രകാരം തന്നെ ചെയ്യാൻ നൊക്കുക, എന്ന അവനു ദൈവനിയൊഗമുണ്ടായ പ്രകാരം തന്നെ.

൬ എന്നാൽ ഇപ്പൊൾ അവൻ എറെവും നല്ല വാഗ്ദത്തങ്ങളുടെ മെൽ ചട്ടമാക്കപ്പെട്ടതായി, എത്ര വിശെഷമായുള്ള നിയമത്തിന്റെ മദ്ധ്യസ്ഥനാകുന്നുവൊ, അത്ര വിശെഷമുള്ള ശുശ്രൂഷയെയും പ്രാപിച്ചു.

൭ എന്തെന്നാൽ ആ ഒന്നാമത്തെ [നിയമം] കുററം കൂടാതെ ഇരുന്നു എങ്കിൽ, പിന്നെ രണ്ടാമത്തെതിന സ്ഥലം അനെഷിക്കപ്പെടുകയില്ല.

൮ എന്തുകൊണ്ടെന്നാൽ അവരെ കുററപ്പെടുത്തീട്ട, അവൻ പറയുന്നു, കണ്ടാലും, നാളുകൾ വരുമെന്ന കൎത്താവ പറയുന്നു. അപ്പൊൾ ഞാൻ യിസ്രാഎൽ ഭവനത്തൊടും യെഹൂദായുടെ ഭവനത്തൊടും ഒരു പുതിയ നിയമത്തെ ചെയ്യും.

൯ ഞാൻ അവരുടെ പിതാക്കന്മാരൊട, അവരെ എജിപ്തുദെശത്തനിന്ന കൂട്ടികൊണ്ടുവരുവാൻ കൈപിടിച്ച ദിവസത്തിങ്കൽ, ചെയ്തിട്ടുള്ള നിയമത്തിൻ പ്രകാരമല്ല, അതെന്തുകൊണ്ടെന്നാൽ അവർ എന്റെ നിയമത്തിൽ സ്ഥിരമായി നിന്നിട്ടില്ല, ഞാനും അവരെ ശ്രദ്ധിച്ചതുമില്ല എന്ന കൎത്താവ പറയുന്നു.

൧൦ എന്നാൽ ആ ദിവസങ്ങളുടെ ശെഷം ഞാൻ യിസ്രാഎൽ ഭവനത്തൊട ചെയ്പാൻ ഭാവിക്കുന്ന നിയമം ഇതാകുന്നു, എന്ന കൎത്താവ പറയുന്നു; ഞാൻ എന്റെ ന്യായപ്രമാണങ്ങളെ അവരുടെ മനസ്സിൽ ആക്കി, അവയെ അവരുടെ ഹൃദയങ്ങളിലും എഴുതി, അവൎക്ക ദൈവമാകും, അവർ ഇനിക്ക ജനമായുമിരിക്കും:

൧൧ ഒരൊരുത്തൻ തന്റെ തന്റെ അയല്ക്കാരനും, ഒരൊരുത്തൻ തന്റെ തന്റെ സഹൊദരനും, കൎത്താവിനെ അറിക എന്ന പറഞ്ഞ, ഉപദെശിക്കയുമില്ല: അതെന്തുകൊണ്ടെന്നാൽ അവരിൽ ചെറിയവൻ മുതൽ വലിയവൻ വരെ എല്ലാവരും എന്നെ അറിയെണ്ടിവരും.

൧൨ എന്തുകൊണ്ടെന്നാൽ ഞാൻ അവരുടെ അന്യായങ്ങൾക്കു കരുണയുള്ളവനാകും, അവരുടെ പാപങ്ങളെയും അവരുടെ അകൃത്യങ്ങളെയും പിന്നെ ഒൎക്കയുമില്ല

൧൩ ഒരു പുതിയ നിയമം എന്ന പറയുന്നതിനാൽ, അവൻ മുമ്പിലത്തെതിനെ പഴയതാക്കി. എന്നാൽ ജീൎണ്ണമായും പഴക്കം ചെന്നതായുമുള്ളത ക്ഷയിച്ചുപൊകുവാൻ സമീപമായിരിക്കുന്നു.

## ൯ അദ്ധ്യായം.

൧ ന്യായപ്രമാണത്തിന്റെ കൎമ്മങ്ങളും രക്തബലികളും,—൧൧ ക്രിസ്തുവിന്റെ രക്തത്തിനും ബലിക്കും വളരെ താണിട്ടുള്ളതാകുന്നു എന്നുള്ളത.

അതുകൊണ്ട മുമ്പിലത്തെ നിയമത്തിനും ദൈവശുശ്രൂഷയുടെ കൎമ്മങ്ങളും, ലൊകം സംബന്ധിച്ച ഒരു പരിശുദ്ധ സ്ഥലവും ഉണ്ടായിരുന്നു സത്യം.

൨ എന്തുകൊണ്ടെന്നാൽ ഒന്നാമത്തെ കൂടാരം തീൎക്കപ്പെട്ടു: അതിൽ നിലവിളക്കും, മെശയും, കാഴ്ച അപ്പങ്ങളും ഉണ്ടായിരുന്നു; ആയത ശുദ്ധ സ്ഥലം എന്ന പറയപ്പെടുന്നു.

൩ എന്നാൽ രണ്ടാമത്തെ തിരശ്ശീലെക്കു പുറത്ത ശുദ്ധത്തിനും ശുദ്ധമെന്ന ചൊല്ലപ്പെടുന്ന കൂടാരം ഉണ്ടായിരുന്നു:

൪ ആയതിന പൊന്നു കൊണ്ടുള്ള ധൂപകലശവും, പൊൻ തകിടകൊണ്ട മുഴുവനും മൂടപ്പെട്ട നിയമത്തിന്റെ പെട്ടിയും ഉണ്ടായിരുന്നു, അതിൽ മന്നാ എന്നത വെക്കപ്പെട്ട പൊൻ പാത്രവും, തളിൎത്തതായുള്ള അഹറൊന്റെ കോലും, നിയമത്തിന്റെ പലകകളും;

൫ അതിന്റെ മീതെ കരുണയുടെ ആസനത്തെ നിഴലിക്കുന്ന മഹത്വത്തിന്റെ കെരുബികളും ഉണ്ടായിരുന്നു: അവയെ കുറിച്ച പ്രത്യെകം പ്രത്യെകം പറവാൻ ഇപ്പൊൾ നമുക്ക കഴിയുന്നതല്ല.

൬ എന്നാൽ ഇക്കാൎയ്യങ്ങൾ ഇപ്രകാരം തീൎക്കപ്പെട്ടതിന്റെ ശെഷം, [ദൈവ] ശുശ്രൂഷ കഴിച്ചുകൊണ്ടു ആചാൎയ്യന്മാർ ഒന്നാമത്തെ കൂടാരത്തിലെക്ക എപ്പൊഴും കടന്നു.

൭ എന്നാൽ രണ്ടാമത്തെതിലെക്ക സംവത്സരത്തിൽ ഒരിക്കൽ പ്രധാനാചാൎയ്യൻ മാത്രം ചെന്നു, എന്നാൽ രക്തം കൂടാതെയല്ല, അതിനെ അവൻ തനിക്ക വെണ്ടിയും, ജനത്തിന്റെ തെറ്റുകൾക്ക വെണ്ടിയും നിവെദിച്ചു:

൮ ഒന്നാമത്തെ കൂടാരം നിലയൊടിരിക്കുവൊളം, മഹാ ശുദ്ധ സ്ഥലത്തിനുള്ള വഴി ഇനിയും പ്രകാശിക്കപ്പെട്ടില്ല എന്നുള്ളതിനെ പരിശുദ്ധാത്മാവ സ്പഷ്ടമായി കാണിച്ചു:

൯ ആയത അക്കാലത്തെക്ക ദൃഷ്ടാന്തമായിരുന്നു, അതിൽ വഴിപാടുകളും ബലികളും കഴിക്കപ്പെട്ടു, അവ ശുശ്രൂഷ ചെയ്യുവനെ മനസ്സാക്ഷി സംബന്ധിച്ച പൂൎണ്ണനാക്കുവാൻ കഴിയാതെ,

൰ ഭക്ഷണങ്ങളിലും പാനീയങ്ങളിലും, പലവിധ സ്നാനങ്ങളിലും, ജഡകൎമ്മങ്ങളിലും മാത്രം ഇരുന്ന, നല്ല ചട്ടമാക്കുന്ന കാലത്തൊളം ചുമത്തപ്പെട്ട കാൎയ്യങ്ങൾ ആയിരുന്നു.

൰൧ എന്നാൽ ക്രിസ്തു വരുവാനുള്ള നന്മകളുടെ ഒരു പ്രധാനാചാൎയ്യനായ്വന്നിട്ടു, ഈ സൃഷ്ടിയുടെ അല്ല എന്ന പൊരുളായി, കൈകൾ കൊണ്ട തീൎക്കപ്പെടാതെ, എറ്റവും വലിപ്പവും എറ്റവും തികവുമുള്ള കൂടാരത്താൽ,

൰൨ കൊലാടുകളുടെയും കന്നുകുട്ടികളുടെയും രക്തത്താലുമല്ല, തന്റെ സ്വന്ത രക്തത്താൽ തന്നെ, ഒരിക്കൽ ശുദ്ധ സ്ഥലത്തിലെക്ക [നമുക്ക വെണ്ടി] നിത്യമായുള്ള വീണ്ടെടുപ്പിനെ ലഭിച്ചുകൊണ്ട, പ്രവെശിച്ചു.

൰൩ എന്തുകൊണ്ടെന്നാൽ കാളകളുടെയും കൊലാടുകളുടെയും രക്തവും, അശുദ്ധിയുള്ളവരുടെ മെൽ തളിക്കപ്പെടുന്ന പശുക്കിടാവിന്റെ ചാമ്പലും മാംസത്തിന്റെ ശുചീകരണത്തിന ശുദ്ധമാക്കുന്നു എങ്കിൽ,

൰൪ നിത്യാത്മാവ മൂലമായി തന്നെ താൻ കളങ്കമില്ലാത്തവനായി ദൈവത്തിന ബലി കൊടുത്തവനായ ക്രിസ്തുവിന്റെ രക്തം, നിങ്ങൾ ജീവനുള്ള ദൈവത്തെ സെവിക്കെണ്ടുന്നതിനായിട്ടു, നിങ്ങളുടെ മനസ്സാക്ഷിയെ മരണക്രിയകളിൽനിന്ന എത്ര അധികം ശുദ്ധമാക്കും.

൰൫ വിശെഷിച്ചും ഇതിനായികൊണ്ട അവൻ ഒന്നാമത്തെ നിയമത്തിലുൾപ്പെട്ട ലംഘനങ്ങളുടെ വീണ്ടെടുപ്പിനായി മരണം മൂലമായിട്ടു, വിളിക്കപ്പെട്ടവർ നിത്യാവകാശത്തിന്റെ വാഗ്ദത്തത്തെ കൈക്കൊള്ളെണ്ടുന്നതിന, പുതിയ നിയമത്തിന്റെ മദ്ധ്യസ്ഥൻ ആകുന്നു.

൰൬ എന്തുകൊണ്ടെന്നാൽ മരണപത്രിക എവിടെയാകുന്നുവൊ, അവിടെ പത്രികകാരന്റെ മരണമുണ്ടാകുവാൻ ആവശ്യമുണ്ട.

൰൭ എന്തുകൊണ്ടെന്നാൽ മനുഷ്യർ മരിച്ചതിന്റെ ശെഷം മരണപത്രിക ബലമുള്ളതാകുന്നു. എന്നാൽ പത്രി

കക്കാരൻ ജീവനൊടിരിക്കുന്ന സമയത്തു അത അശെഷം ബലമില്ലാത്തതാകുന്നു.

൧൮ അതകൊണ്ട ഒന്നാമത്തെ [നിയമം] രക്തം കൂടാതെ പ്രതിഷ്ഠിക്കപ്പെട്ടതുമില്ല.

൧൯ എന്തെന്നാൽ മൊശെ ന്യായപ്രമാണത്തിൻ പ്രകാരം സകല കല്പനയെയും സകല ജനത്തൊടും പറഞ്ഞതിന്റെ ശെഷം, അവൻ പശുവിൻ കുട്ടികളുടെയും കൊലാടുകളുടെയും രക്തത്തെ, വെള്ളത്തൊടും, ചുവന്ന ആട്ടുരൊമത്തൊടും, ഈസൊപ്പിനൊട കൂടെ, എടുത്ത, പുസ്തകത്തിന്മെലും സകല ജനത്തിന്മെലും തളിച്ച, പറഞ്ഞു,

൨൦ ഇത ദൈവം നിങ്ങൾക്ക കല്പിച്ചിട്ടുള്ള നിയമത്തിലെ രക്തം ആകുന്നു

൨൧ വിശെഷിച്ചും അപ്രകാരം തന്നെ അവൻ കൂടാരത്തിന്മെലും, ദൈവശുശ്രൂഷെക്കുള്ള സകല പാത്രങ്ങളിന്മെലും രക്തം തളിച്ചു.

൨൨ ന്യായപ്രമാണത്തിൻ പ്രകാരം മിക്ക വസ്തുകൾ ഒക്കെയും രക്തം കൊണ്ട ശുദ്ധിയാക്കപ്പെടുകയും ചെയ്യുന്നു: രക്തചൊരിച്ചിൽ കൂടാതെ വിമൊചനവുമില്ല.

൨൩ അതകൊണ്ട സ്വൎഗ്ഗങ്ങളിലെ കാൎയ്യങ്ങളുടെ മാതിരികൾ ഇവയെ കൊണ്ടും; എന്നാൽ സ്വൎഗ്ഗകാൎയ്യങ്ങൾ തന്നെ ഇവയെക്കാൾ നല്ല ബലികളെ കൊണ്ടും ശുദ്ധിയാക്കപ്പെടുന്നത ആവശ്യമായിരുന്നു.

൨൪ എന്തെന്നാൽ ക്രിസ്തു നെരായുള്ളവയുടെ പ്രതിനിധികളാകുന്ന കൈകൊണ്ടുണ്ടാക്കപ്പെട്ടുള്ള ശുദ്ധസ്ഥലങ്ങളിലെക്ക പ്രവെശിച്ചിട്ടില്ല, ഇപ്പൊൾ ദൈവത്തിന്റെ സന്നിധാനത്തിൽ നമുക്ക വെണ്ടി പ്രത്യക്ഷനാകുവാൻ സ്വൎഗ്ഗത്തിലെക്കത്രെ.

൨൫ പ്രധാനാചാൎയ്യൻ മറ്റുള്ളവയുടെ രക്തത്തൊടും കൂടെ സംവത്സരം തൊറും ശുദ്ധസ്ഥലത്തിലെക്ക പ്രവെശിക്കുന്നതപൊലെ, ഇവൻ പലപ്പൊഴും തന്നെ താൻ ബലികഴിക്കെണ്ടുന്നതിനുമല്ല:

൨൬ അപ്രകാരമായാൽ അവൻ ലൊകത്തിന്റെ അടിസ്ഥാനം മുതൽ പലപ്പൊഴും കഷ്ടമനുഭവിച്ചിട്ടുണ്ടാകെണമല്ലൊ: എന്നാൽ ഇപ്പൊൾ ഒരിക്കൽ ലൊകാവസാനത്തിങ്കൽ അവൻ തന്റെ ബലിയെ കൊണ്ട പാപത്തെ നിവാരണം ചെയ്യാനായിട്ടു പ്രത്യക്ഷനായി.

൨൭ വിശെഷിച്ചും ഒരിക്കൽ മരിക്കുന്നതും, അതിന്റെ ശെഷം വിധിയും എത പ്രകാരം മനുഷ്യൎക്ക നിയമിക്കപ്പെട്ടിരിക്കുന്നുവൊ,

൨൮ അപ്രകാരം തന്നെ ക്രിസ്തുവും പലരുടെയും പാപങ്ങളെ വഹിപ്പാൻ ഒരിക്കൽ ബലി നൽകപ്പെട്ടു: അവനെ നൊക്കി കാക്കുന്നവൎക്ക രക്ഷെക്കായി അവൻ പാപം കൂടാതെ രണ്ടാം പ്രാവശ്യം പ്രത്യക്ഷനാകയും ചെയ്യും.

## ൧൦ അദ്ധ്യായം.

൧ ന്യായപ്രമാണത്തിലെ ബലികളുടെ ക്ഷീണത. — ൧൦ ക്രിസ്തുവിന്റെ ശരീരം ഒരിക്കൽ നൽകപ്പെട്ടതിന്റെ ബലി, ൧൪ പാപങ്ങളെ എന്നെക്കും നീക്കിയിരിക്കുന്നു എന്നുള്ളത.

എന്നാൽ വരുവാനുള്ള നന്മകളുടെ ഒരു നിഴലല്ലാതെ കാൎയ്യങ്ങളുടെ സാക്ഷാൽ പ്രതിമയില്ലായ്കകൊണ്ട, ന്യായപ്രമാണത്തിന തങ്ങൾ എപ്പൊഴും സംവത്സരം തൊറും കഴിച്ചിട്ടുള്ള ബലികളെ കൊണ്ട അടുത്തുവരുന്നവരെ ഒരു നാളും പൂൎണ്ണന്മാരാക്കുവാൻ കഴികയില്ല.

൨ അപ്രകാരമായാൽ അവ കഴിക്കപ്പെടുന്നത നിന്നുപൊകയല്ലയൊ?

അതെന്തുകൊണ്ടെന്നാൽ ആരാധനക്കാര് ഒരിക്കൽ ശുദ്ധീകരിക്കപ്പെട്ടതിന്റെ ശെഷം അവൎക്ക പിന്നെ പാപങ്ങളുടെ മനൊബൊധം ഉണ്ടാകുന്നതായിരുന്നില്ല.

൩ എങ്കിലും ആ [ബലികളിൽ] സംവത്സരം തൊറും വീണ്ടും പാപങ്ങളുടെ ഒരു ഒൎമ്മ [ഉണ്ട]

൪ എന്തെന്നാൽ കാളകളുടെയും കൊലാടുകളുടെയും രക്തം പാപങ്ങളെ നീക്കികളവാൻ കഴിയുന്നതല്ല.

൫ അതുകൊണ്ട അവൻ ലൊകത്തിലെക്ക വരുമ്പൊൾ, പറയുന്നു, ബലിയെയും വഴിപാടിനെയും നീ ഇഛിച്ചില്ല, എന്നാൽ നീ ഒരു ദെഹത്തെ എനിക്ക ഒരുക്കീട്ടുണ്ട:

൬ ഹൊമങ്ങളിലും പാപത്തിന വെണ്ടിയുള്ള ബലികളിലും നിനക്ക ഇഷ്ടമുണ്ടായിട്ടില്ല.

൭ അപ്പൊൾ ഞാൻ പറഞ്ഞു, (പുസ്തകത്തിലെ കാണ്ഡത്തിൽ എന്നെ കുറിച്ച എഴുതിയിരിക്കുന്നു,) കണ്ടാലും, ദൈവമെ, ഞാൻ നിന്റെ ഇഷ്ടത്തെ ചെയ്യാൻ വരുന്നു.

൮ മെൽ (ന്യായപ്രമാണ പ്രകാരം കഴിക്കപ്പെടുന്നവയായുള്ള,) ബലിയെയും വഴിപാടിനെയും, ഹൊമങ്ങളെയും, പാപത്തിന വെണ്ടിയുള്ള ബലികളെയും നീ ഇഛിച്ചിട്ടുമില്ല, അവയിൽ നിനക്ക ഇഷ്ടമുണ്ടായിട്ടുമില്ല എന്ന പറഞ്ഞാറെ,

൯ അതിന്റെ ശെഷം അവൻ പറഞ്ഞു, കണ്ടാലും, ദൈവമെ, ഞാൻ നിന്റെ ഇഷ്ടത്തെ ചെയ്യാൻ വരുന്നു അവൻ രണ്ടാമത്തെതിനെ സ്ഥിരം വരുത്തുവാനായിട്ട, ഒന്നാമത്തെതിനെ നീക്കികളയുന്നു.

൧൦ ൟ ഇഷ്ടത്താൽ, യെശു ക്രിസ്തുവിന്റെ ശരീരം ഒരിക്കൽ ബലി കഴിക്കപ്പെട്ടതിനാൽ, നാം ശുദ്ധമാക്കപ്പെട്ടവരാകുന്നു.

൧൧ പിന്നെ ഒരൊരു ആചാൎയ്യൻ ദിനം പ്രതിയും ശുശ്രൂഷ ചെയ്തുകൊണ്ടും പാപങ്ങളെ ഒരു നാളും നീക്കികളവാൻ വഹിയാത്ത ബലികളെ പലപ്പൊഴും കഴിച്ചുകൊണ്ടും നില്ക്കുന്നു:

൧൨ എന്നാൽ ഇവൻ, താൻ പാപങ്ങൾക്ക വെണ്ടി ഒരു ബലിയെ കഴിച്ചതിന്റെ ശെഷം, എന്നെന്നെക്കും ദൈവത്തിന്റെ വലത്തു ഭാഗത്തിങ്കൽ ഇരുന്നു:

൧൩ അന്ന മുതൽ തന്റെ ശത്രുക്കൾ തന്റെ പാദപീഠമാക്കപ്പെടുവൊളത്തിന കാത്തുകൊണ്ടിരിക്കുന്നു.

൧൪ എന്തുകൊണ്ടെന്നാൽ ഒരു ബലിയാൽ അവൻ ശുദ്ധീകരിക്കപ്പെട്ടവരെ എന്നെക്കും പൂൎണ്ണന്മാരാക്കിയിരിക്കുന്നു.

൧൫ [അതിന] പരിശുദ്ധാത്മാവും നമുക്ക ഒരു സാക്ഷിയാകുന്നു: എന്തെന്നാൽ അവൻ മുമ്പെ പറഞ്ഞതിന്റെ ശെഷമായി,

൧൬ ൟ ദിവസങ്ങളുടെ ശെഷം ഞാൻ അവരൊട ചെയ്യാൻ ഭാവിക്കുന്ന നിയമം ഇതാകുന്നു, എന്ന കൎത്താവ പറയുന്നു, ഞാൻ എന്റെ ന്യായപ്രമാണങ്ങളെ അവരുടെ ഹൃദയങ്ങളിലെക്ക ആക്കി, അവയെ അവരുടെ മനസ്സുകളിൽ എഴുതും:

൧൭ അവരുടെ പാപങ്ങളെയും അവരുടെ അകൃത്യങ്ങളെയും ഇനി ഞാൻ ഒൎക്കയുമില്ല.

൧൮ എന്നാൽ ഇവയുടെ മൊചനം എവിടെയാകുന്നുവൊ, അവിടെ ഇനി പാപത്തിന വെണ്ടി ഒരു ബലിയുമില്ല

൧൯ അതുകൊണ്ട, സഹൊദരന്മാരെ, യെശു ക്രിസ്തുവിന്റെ രക്തം മൂലം മഹാ ശുദ്ധ സ്ഥലത്തിലെക്ക,

൨൦ അവന്റെ ജഡമെന്ന പൊരുളായുള്ള തിരശ്ശീലയാൽ അവൻ നമുക്ക പ്രതിഷ്ഠപ്പെടുത്തിയ, പുതി

യതും ജീവനുള്ളതുമാകുന്ന വഴിയായി പ്രവെശിപ്പാൻ നമുക്ക ധൈര്യം ഉണ്ടാകകൊണ്ടും,

൨൧ ദൈവത്തിന്റെ ഭവനത്തിന്മെൽ ഒരു പ്രധാനാചാര്യൻ ഉണ്ടാകകൊണ്ടും,

൨൨ നമ്മുടെ ഹൃദയങ്ങൾ ദുർമ്മനസ്സാക്ഷിയിൽനിന്ന തളിക്കപ്പെടുകയും, നമ്മുടെ ശരീരം ശുദ്ധ ജലം കൊണ്ട കഴുകപ്പെടുകയും ചെയ്തുകൊണ്ട, നാം സത്യമുള്ള ഹൃദയത്തൊടെ വിശ്വാസത്തിന്റെ പൂർണ്ണ നിശ്ചയത്തിൽ അടുക്കൽ ചെല്ലെണം.

൨൩ നാം ചഞ്ചലം കൂടാതെ നമ്മുടെ ആശാബന്ധത്തിന്റെ അനുസരണ വാക്കിനെ മുറുക വിടിക്കെണം; (എന്തെന്നാൽ വാഗ്ദത്തം ചെയ്തവൻ വിശ്വാസമുള്ളവനാകുന്നു:)

൨൪ സ്നെഹത്തിനും നല്ല പ്രവൃത്തികൾക്കും ഉത്സാഹിപ്പിക്കുന്നതിന, നാം തമ്മിൽ തമ്മിൽ വിചാരിച്ചുകൊള്ളെണം:

൨൫ നാം ഒന്നിച്ചു കൂടുന്നതിനെ, ചിലർക്കുള്ള മര്യാദപ്രകാരം, ഉപെക്ഷിക്കാതെ, നാൾ സമീപിക്കുന്നതിനെ എത്ര അധികമായി കാണുന്നുവൊ, അത്രയും അധികം തമ്മിൽ തമ്മിൽ ബുദ്ധി ഉപദെശിക്കെണം.

൨൬ എന്തെന്നാൽ നാം സത്യത്തിന്റെ അറിവിനെ പ്രാപിച്ചതിന്റെ ശെഷം, മനസ്സൊടെ പാപം ചെയ്യുന്നു എങ്കിൽ, ഇനി പാപങ്ങൾക്ക വെണ്ടി ഒരു ബലിയും ശെഷിച്ചിരിക്കുന്നില്ല,

൨൭ ന്യായവിധിക്കും പ്രതിയൊഗികളെ ഭക്ഷിച്ചുകളവാൻ ഇരിക്കുന്ന അഗ്നിയുള്ള രൗദ്രത്തിനും ഭയങ്കരമായുള്ള കാത്തിരിപ്പു മാത്രമെയുള്ളു.

൨൮ മൊശെയുടെ ന്യായപ്രമാണത്തെ നിരസിച്ചവൻ കരുണ കൂടാതെ രണ്ടു മൂന്ന സാക്ഷികളാൽ മരിച്ചുവല്ലൊ:

൨൯ ദൈവത്തിന്റെ പുത്രനെ ചവിട്ടി കളകയും, താൻ ഏതിനാൽ ശുദ്ധീകരിക്കപ്പെട്ടുവൊ, ആ നിയമത്തിന്റെ രക്തത്തെ ശുദ്ധമില്ലാത്ത വസ്തുവെന്ന നിരൂപിക്കയും, കൃപയുടെ ആത്മാവിനെ നിന്ദിക്കയും ചെയ്തവൻ എത്രയും അതികഠിനമായുള്ള ശിക്ഷെക്ക യൊഗ്യനായി വിചാരിക്കപ്പെട്ടവനാകുമെന്ന നിങ്ങൾ നിരൂപിക്കുന്നു?

൩൦ എന്തുകൊണ്ടെന്നാൽ പ്രതിക്രിയ എന്റെതാകുന്നു, ഞാൻ പകരം വീട്ടുമെന്ന കർത്താവ പറയുന്നു എന്നും: പിന്നെയും കർത്താവ തന്റെ ജനത്തൊട ന്യായം വിസ്തരിക്കും എന്നും പറഞ്ഞവനെ നാം അറിയുന്നു.

൩൧ ജീവനുള്ള ദൈവത്തിന്റെ കൈകളിൽ വീഴുന്നത ഭയങ്കരമാകുന്നു.

൩൨ എന്നാൽ നിങ്ങൾ വെളിച്ചമാക്കപ്പെട്ടാറെ, കഷ്ടങ്ങളുടെ മഹാ പൊരിനെ സഹിച്ചു, മുമ്പിലത്തെ ദിവസങ്ങളെ ഒർത്തുകൊൾവിൻ:

൩൩ ഒരു ഭാഗത്തിൽ നിന്ദകളാലും ഉപദ്രവങ്ങളാലും നിങ്ങൾ കൌതുകകാഴ്ചയാക്കപ്പെട്ടവരായിരുന്നുവല്ലൊ; ഒരു ഭാഗത്തിൽ നിങ്ങൾ ഇപ്രകാരം നടത്തപ്പെട്ടവരുടെ ഒഹരിക്കാരായും തീർന്നിരുന്നുവല്ലൊ.

൩൪ എന്തെന്നാൽ എന്റെ ബന്ധനങ്ങളിൽ നിങ്ങൾ കൂടി പരിതാപപ്പെട്ടു, സ്വർഗ്ഗത്തിൽ എറ്റവും നല്ലതായും നിലനില്ക്കുന്നതായുമുള്ള സമ്പത്ത നിങ്ങൾക്ക ഉണ്ട എന്ന നിങ്ങളിൽ തന്നെ അറികകൊണ്ട, നിങ്ങൾക്കുള്ള വസ്തുക്കളുടെ അപഹാരത്തെ സന്തൊഷത്തൊടെ എറ്റു.

൩൫ അതുകൊണ്ട വലുതായ പ്രതിഫലം ഉണ്ടാകുന്നതായുള്ള നിങ്ങളുടെ ധൈര്യത്തെ തള്ളിക്കളയരുത.

൩൬ എന്തുകൊണ്ടെന്നാൽ നിങ്ങൾ ദൈവത്തിന്റെ ഹിതത്തെ ചെയ്തു തീർത്തിട്ടു, വാഗ്ദത്തത്തെ പ്രാപിക്കെണ്ടുന്നതിനായിട്ടു, നിങ്ങൾക്കു ക്ഷമകൊണ്ടു ആവശ്യം ഉണ്ടു.

൩൭ എന്തെന്നാൽ ഇനി ഒരു അല്പകാലവും വരുന്നവനും, വരും താമസിക്കയുമില്ല

൩൮ എന്നാൽ നീതിമാൻ വിശ്വാസത്താൽ ജീവിക്കും: എങ്കിലും അവൻ പിൻ വാങ്ങുന്നു എങ്കിൽ, അവനിൽ എന്റെ ആത്മാവിനു ഇഷ്ടമുണ്ടാകയില്ല.

൩൯ എന്നാൽ നാം നാശത്തിനു പിൻ വാങ്ങുന്നവരിലുള്ളവരല്ല; ആത്മരക്ഷെക്കു വിശ്വസിക്കുന്നവരിലുള്ളവരത്രെ ആകുന്നതു.

## ൧൧ അദ്ധ്യായം.

൧ വിശ്വാസം ഇന്നതാകുന്നു എന്നുള്ളതു. — ൬ വിശ്വാസം കൂടാതെ നമുക്കു ദൈവത്തെ പ്രസാദിപ്പിപ്പാൻ കഴികയില്ല എന്നുള്ളതു — ൭ വിശ്വാസത്തിന്റെ ഫലങ്ങൾ.

എന്നാൽ വിശ്വാസം ഇച്ഛിക്കപ്പെട്ടു കാര്യങ്ങളുടെ നിശ്ചയവും, കാണപ്പെടാത്ത കാര്യങ്ങളുടെ സാക്ഷി ബൊധവും ആകുന്നു.

൨ അതിനാലല്ലൊ മൂപ്പന്മാർക്കു ഒരു നല്ല യശസ്സു ലഭിച്ചതു.

൩ വിശ്വാസത്താൽ നാം ദൈവത്തിന്റെ വാക്കിനാൽ ലൊകങ്ങൾ ഉണ്ടാക്കപ്പെട്ടതുകൊണ്ടു, കാണപ്പെടുന്ന കാര്യങ്ങൾ പ്രത്യക്ഷമായിരിക്കുന്ന കാര്യങ്ങളിൽനിന്നു ഉണ്ടാക്കപ്പെട്ടില്ല എന്നു തിരിച്ചറിയുന്നു.

൪ വിശ്വാസത്താൽ ഹാബെൽ കായിനെക്കാളും എററവും ശ്രെഷ്ഠമായുള്ള ബലിയെ ദൈവത്തിനു കഴിച്ചു, അതിനാൽ അവനു ദൈവം അവന്റെ ദാനങ്ങൾക്കു സാക്ഷി കൊടുക്കകൊണ്ടു, നീതിമാനെന്നു സാക്ഷി ലഭിച്ചു: അതിനാൽ അവൻ മരിച്ചിട്ടു ഇനി പറകയും ചെയ്യുന്നു.

൫ വിശ്വാസത്താൽ ഹനൊഖ മരണത്തെ കാണാതെ ഇരിപ്പാനു മാററികൊള്ളപ്പെട്ടു: ദൈവം അവനെ മാററികൊണ്ടതിനാൽ, അവൻ കണ്ടെത്തപ്പെട്ടില്ല: എന്തുകൊണ്ടെന്നാൽ അവന്റെ മാററത്തിനു മുമ്പെ അവൻ ദൈവത്തെ പ്രസാദിപ്പിച്ചു എന്നു അവൻ സാക്ഷി പ്രാപിച്ചു.

൬ എന്നാൽ വിശ്വാസം കൂടാതെ [ദൈവത്തെ] പ്രസാദിപ്പിപ്പാൻ കഴിയുന്നതല്ല: എന്തുകൊണ്ടെന്നാൽ ദൈവത്തിന്റെ അടുക്കൽ വരുന്നവൻ അവനുണ്ടെന്നും, അവൻ തന്നെ താല്പര്യത്തൊടെ അന്വെഷിക്കുന്നവൎക്കു സമ്മാനം നൽകുന്നവനെന്നും വിശ്വസിക്കെണ്ടിയവനാകുന്നു.

൭ വിശ്വാസത്താൽ നൊഹ ഇനി കാണപ്പെടാത്ത കാര്യങ്ങളെ കുറിച്ചു തനിക്കു ദൈവനിയൊഗമുണ്ടായതുകൊണ്ടു, ഭയപ്പെട്ടു, തന്റെ ഭവനത്തിന്റെ രക്ഷെക്കായികൊണ്ടു ഒരു പെട്ടകം തീൎത്തു: അതിനാൽ അവൻ ലൊകത്തെ ശിക്ഷെക്കു വിധിച്ചു, വിശ്വാസത്താലുള്ള നീതിക്കു അവകാശിയായി തീരുകയും ചെയ്തു.

൮ വിശ്വാസത്താൽ അബ്രഹാം, പിന്നെ തനിക്കു അവകാശമായി ലഭിപ്പാനുള്ള സ്ഥലത്തിലെക്കു പുറപ്പെട്ടു പൊകുവാൻ വിളിക്കപ്പെട്ടതുകൊണ്ടു, അനുസരിച്ചു; താൻ എവിടെക്കു പൊകുന്നു എന്നു അറിയാതെ, പുറപ്പെട്ടുപൊകയും ചെയ്തു.

൯ വിശ്വാസത്താൽ അവൻ വാഗ്ദത്തം ചെയ്യപ്പെട്ട ദെശത്തിൽ, ഒരു പരദെശത്തിൽ എന്നു പൊലെ, പാൎത്തു, ആ വാഗ്ദത്തത്തിനു അവനൊടു കൂടെ അവകാശികളായ ഇസ്ഹാക്കിനൊടും യാക്കൊബിനൊടും കൂടെ കൂടാരങ്ങളിൽ വസിച്ചുകൊണ്ടു ഇരുന്നു.

൧൦ എന്തുകൊണ്ടെന്നാൽ അടിസ്ഥാനങ്ങളുള്ളൊരു പട്ടണത്തിനായി അവൻ കാത്തിരുന്നു, അതിന്റെ നിൎമ്മാതാവും ഉണ്ടാക്കുന്നവനും ദൈവം [ആകുന്നു.]

൧൧ വിശ്വാസത്താൽ സാറാ എന്നവളും താൻ സന്തതിയെ ഉത്ഭവിപ്പിക്കുന്നതിന ശക്തിയെ പ്രാപിച്ചു, പ്രായാചെന്ന കഴിഞ്ഞാറെ ഒരു പുത്രനെ പ്രസവിച്ചു, അതെന്തുകൊണ്ടെന്നാൽ വാഗ്ദത്തം ചെയ്യവനെ വിശ്വാസമുള്ളവനെന്ന അവൾ നിരൂപിച്ചു.

൧൨ ആയതകൊണ്ട ഒരുത്തനിൽനിന്ന, മരിച്ചവനെ പൊലെ ഉള്ളവനിൽനിന്നും തന്നെ, സംഘത്തിൽ ആകാശത്തിലുള്ള നക്ഷത്രങ്ങൾ പൊലെയും, സംഖ്യയില്ലാത്ത സമുദ്രകരയിലെ മണൽ പൊലെയും [സന്തതി] ജനിക്കയും ചെയ്തു

൧൩ ഇവർ എല്ലാവരും വാഗ്ദത്തങ്ങളെ പ്രാപിക്കാതെ, ദൂരത്തിങ്കൽ വെച്ച [അവയെ] കാണുകയും, അവയിൽ നിശ്ചയമുണ്ടാകയും, [അവയെ] ആലിംഗനം ചെയ്കയും, തങ്ങൾ ഭൂമിയിൽ അന്യന്മാരും പരദെശികളും ആകുന്നു എന്ന അറിയിക്കയും ചെയ്തുകൊണ്ട, വിശ്വാസത്തൊടെ മരിക്കയും ചെയ്തു.

൧൪ എന്തുകൊണ്ടെന്നാൽ ഇപ്രകാരമുള്ള കാൎയ്യങ്ങളെ പറയുന്നവർ തങ്ങൾ ഒരു നാടിനെ അന്വെഷിക്കുന്നു എന്ന പ്രസിദ്ധപ്പെടുത്തുന്നു.

൧൫ വിശെഷിച്ചും അവര വിട്ട പൊന്നിട്ടുള്ള [ദെശത്തെ] നിരൂപിച്ചിരുന്നു എങ്കിൽ, തിരികെ പൊകുന്നതിന അവൎക്ക സമയമുണ്ടാകുമായിരുന്നു സത്യം.

൧൬ എന്നാൽ ഇപ്പൊൾ അവർ എററവും നല്ലൊരു നാടിനെ, ഒരു പരദെശത്തെ തന്നെ ആഗ്രഹിക്കുന്നു: ആയതകൊണ്ട ദൈവം അവരുടെ ദൈവമെന്ന പറയപ്പെടുവാൻ ലജ്ജപ്പെടുന്നില്ല: എന്തുകൊണ്ടെന്നാൽ അവൻ അവൎക്ക ഒരു പട്ടണത്തെ ഒരുക്കിയിരിക്കുന്നു.

൧൭ വിശ്വാസത്താൽ അബ്രഹാം, താൻ പരീക്ഷിക്കപ്പെട്ടപ്പൊൾ, ഇസ്ഹാക്കിനെ ബലിയായി നൽകി:

൧൮ ഇസ്ഹാക്കിങ്കൽ നിന്റെ സന്തതി വിളിക്കപ്പെടും എന്ന ആരെ കുറിച്ച കല്പിക്കപ്പെട്ടിരുന്നുവൊ, തനിക്ക ആ എകജാതനായ [പുത്രനെ] വാഗ്ദത്തങ്ങളെ പ്രാപിച്ചവൻ ബലിയായി നൽകി:

൧൯ മരിച്ചവരിൽനിന്നും അവനെ ഉയിൎത്തെഴുനീല്പിപ്പാൻ ദൈവം ശക്തിയുള്ളവൻ എന്ന വിചാരിച്ചു; അവിടെനിന്നും അവൻ അവനെ ഒരു സാദൃശ്യത്തിൽ പരിഗ്രഹിച്ചു.

൨൦ വിശ്വാസത്താൽ ഇസ്ഹാക്ക യാക്കൊബിനെയും എശാവെയും വരുവാനുള്ള കാൎയ്യങ്ങളെ കുറിച്ച അനുഗ്രഹിച്ചു.

൨൧ വിശ്വാസത്താൽ യാക്കൊബ, താൻ മരിക്കുമ്പൊൾ, യൊസെഫിന്റെ പുത്രന്മാരിൽ ഒരൊരുത്തനെ അനുഗ്രഹിച്ചു, തന്റെ വടിയുടെ അഗ്രത്തിന്മെൽ [ചാരി] വന്ദിക്കയും ചെയ്തു

൨൨ വിശ്വാസത്താൽ യൊസെഫ, താൻ മരിക്കുമ്പൊൾ, യിസ്രാഎൽ പുത്രന്മാരുടെ പുറപ്പാടിനെ കുറിച്ച ഓൎമ്മപ്പെടുത്തി, തന്റെ അസ്ഥികളെ കുറിച്ച കല്പന കൊടുക്കയു ചെയ്തു.

൨൩ വിശ്വാസത്താൽ മൊശെ, ജനിച്ചപ്പൊൾ, അവന്റെ മാതാപിതാക്കന്മാരാൽ മൂന്ന മാസം ഒളിപ്പിക്കപ്പെട്ടവനായിരുന്നു, അതെന്തുകൊണ്ടെന്നാൽ അവൻ സൌന്ദൎയ്യമുള്ള പൈതൽ എന്ന അവർ കണ്ടു: രാജാവിന്റെ കല്പനയെ ഭയപ്പെട്ടതുമില്ല.

൨൪ വിശ്വാസത്താൽ മൊശെ, താൻ

പ്രാപ്തനായപ്പൊൾ, ഫറവൊവിന്റെ പുത്രിയുടെ പുത്രൻ എന്ന ചൊല്ലപ്പെട്ടതിനെ നിരസിച്ചു:

൨൫ പാപത്തിന്റെ അനിത്യമായുള്ള അനുഭവമുണ്ടാകുന്നതിനെക്കാൾ, ദൈവത്തിന്റെ ജനത്തൊടു കൂടെ കഷ്ടം അനുഭവിക്കുന്നതിനെ തന്നെ തെരിഞ്ഞെടുത്തു,

൨൬ എജിപ്തിലുള്ള നിക്ഷെപങ്ങളെക്കാളും ക്രിസ്തുവിന്റെ നിന്ദയെ അധികം സമ്പത്ത എന്ന നിരൂപിച്ചുകൊണ്ട ഇരുന്നു: എന്തകൊണ്ടെന്നാൽ പ്രതിഫലത്തിങ്കൽ അവൻ നൊക്കിയിരുന്നു.

൨൭ വിശ്വാസത്താൽ അവൻ രാജാവിന്റെ ക്രൊധത്തെ ഭയപ്പെടാതെ, എജിപ്തിനെ വിട്ട വന്നു: എന്തകൊണ്ടെന്നാൽ കാണപ്പെടാത്തവനെ കാണുന്നതപൊലെ, അവൻ ഉറപ്പായി നിന്നു.

൨൮ വിശ്വാസത്താൽ അവൻ, കടിഞ്ഞൂൽ ജനിച്ചവരെ സംഹരിക്കുന്നവൻ അവരെ തൊടാതെ ഇരിപ്പാനായിട്ട, പെസഹായെയും രക്തം തളിക്കുന്നതിനെയും കഴിക്കയും ചെയ്തു.

൨൯ വിശ്വാസത്താൽ അവർ ചെങ്കടലിൽ കൂടി ഉണങ്ങിയ [ഭൂമിയിൽ കൂടി] എന്ന പൊലെ കടന്നു പൊയി: ആയതിനെ എജിപ്തുകാർ ചെയ്വാൻ പരീക്ഷിച്ചിട്ട മുങ്ങിപ്പൊകയും ചെയ്തു.

൩൦ വിശ്വാസത്താൽ യെറിഹൊവിന്റെ മതിലുകൾ എഴു ദിവസങ്ങൾ ചുറ്റും വളയപ്പെട്ടാറെ, വീണുപൊയി.

൩൧ വിശ്വാസത്താൽ റാഹാബ എന്ന വെശ്യാസ്ത്രീ ചാരന്മാരെ സമാധാനത്തൊടെ കൈക്കൊണ്ടിട്ട, അവിശ്വാസികളൊടു കൂടെ നശിച്ചു പൊയില്ല.

൩൨ ഇനി ഞാൻ എന്ത പറയും? എന്തെന്നാൽ ഞാൻ ഗിദെയൊന്റെയും, ബാറാക്കിന്റെയും, ശിംശൊന്റെയും, യെപ്തായുടെയും, ദാവീദിന്റെയും, ശമുവെലിന്റെയും, ദീർഘദർശിമാരുടെയും വസ്തുതകളെ വിവരപ്പെടുത്തുവാൻ പൊയാൽ, എനിക്ക കാലം കുറയും:

൩൩ ഇവർ വിശ്വാസത്താൽ രാജ്യങ്ങളെ ജയിച്ചു, നീതിയെ നടത്തി, വാഗ്ദത്തങ്ങളെ പ്രാപിച്ചു, സിംഹങ്ങളുടെ വായകളെ അടെച്ചു.

൩൪ അഗ്നിയുടെ ബലത്തെ കെടുത്തി, വാളിന്റെ മൂർച്ചയിൽനിന്ന തെറ്റി, ശക്തിഹീനതയിൽനിന്ന ശക്തിപ്പെട്ടു, യുദ്ധത്തിൽ ശക്തിമാന്മാരായി തീൎന്നു, അന്യന്മാരുടെ പട സൈന്യങ്ങളെ അവജയപ്പെടുത്തി.

൩൫ സ്ത്രീകൾ തങ്ങളുടെ മരിച്ചവരെ പിന്നെയും ഉയിൎത്തെഴുനീറ്റവരായി പരിഗ്രഹിച്ചു: മറ്റ ചിലരും, തങ്ങൾ എറ്റവും നന്നായിട്ടുള്ളൊരു ഉയിൎപ്പിനെ അനുഭവിക്കെണ്ടുന്നതിന, രക്ഷയെ സ്വീകരിക്കാതെ, ദണ്ഡിക്കപ്പെട്ടു:

൩൬ മറ്റ ചിലരും മഹാ നിന്ദകളുടെയും കരടാവുകൊണ്ടുള്ള അടികളുടെയും, അത്രയുമല്ല ബന്ധനങ്ങളുടെയും കാവലുകളുടെയും പരീക്ഷയെ അനുഭവിച്ചു:

൩൭ കല്ലെറുകൊണ്ട, വാളിനാൽ അറുക്കപ്പെട്ടു, പരീക്ഷിക്കപ്പെട്ടു, വാളിനാൽ കൊല്ലപ്പെട്ടു: ആട്ടിൻ തൊൽകളെയും കൊലാടുകളിൻ തൊൽകളെയും പുതെച്ചുകൊണ്ട സഞ്ചരിച്ചു: മുട്ടുള്ളവരായി, ഉപദ്രവപ്പെട്ടവരായി, കഷ്ടപ്പെട്ടവരായിരുന്നു:

൩൮ (അവൎക്കു ലൊകം യൊഗ്യമായിരുന്നില്ല:) അവർ വനങ്ങളിലും, പൎവതങ്ങളിലും, ഗുഹകളിലും, ഭൂമിയുടെ ഗഹ്വരങ്ങളിലും വലഞ്ഞു നടന്നു.

൩൯ വിശെഷിച്ചും ഇവർ എല്ലാ

വരും, വിശ്വാസത്താൽ ഒരു നല്ല യശസ്സിനെ ലഭിച്ച, വാഗ്ദത്തത്തെ പ്രാപിച്ചില്ല.

൪൦ എന്തുകൊണ്ടെന്നാൽ അവർ നമ്മെ കൂടാതെ പരിപൂർണ്ണതപ്പെടാതെ ഇരിപ്പാനായിട്ടു, ദൈവം നമുക്കവെണ്ടി എറെവും നന്നായിട്ടുള്ളൊരു കാൎയ്യത്തെ മുൻ വിചാരിച്ചിരിക്കുന്നു.

## ൧൨ അദ്ധ്യായം.

൧ ഇടവിടാതെയുള്ള വിശ്വാസത്തിനും ക്ഷമെക്കും ശുദ്ധിക്കുമായിട്ടു ഒരു ബുദ്ധി ഉപദെശം.—൨൨ പഴയതിനെക്കാളും പുതിയ നിയമം നന്ന എന്നുള്ളത.

ആയതകൊണ്ടു നാമും സാക്ഷികളുടെ ഇത്ര വലിയ മെഘത്താൽ ചുററപ്പെട്ടിരിക്കുന്നതകൊണ്ടു, നാം സകല ഭാരത്തെയും, നമ്മെ നന്നായി ചുററി ഞെരുക്കുന്ന പാപത്തെയും നീക്കി കളഞ്ഞ, നമുക്ക മുമ്പെ വെക്കപ്പെട്ടിരിക്കുന്ന ഒട്ടത്തെ ക്ഷമയൊടും കൂടെ ഒടി,

൨ വിശ്വാസത്തെ ആരംഭിക്കുന്നവനായും നിവൃത്തി വരുത്തുന്നവനായുമുള്ളയെശുവിങ്കലെക്ക നൊക്കികൊണ്ടിരിക്കെണം; അവൻ തനിക്കമുമ്പാകെ വെക്കപ്പെട്ട സന്തൊഷത്തിനായിട്ടു ലജ്ജയെ വെറുത്ത, കുരിശിനെ സഹിക്കയും, ദൈവത്തിന്റെ സിംഹാസനത്തിന്റെ വലത്തുഭാഗത്തിൽ ഇരിക്കയും ചെയ്തു.

൩ എന്തെന്നാൽ നിങ്ങൾ നിങ്ങളുടെ മനസ്സുകളിൽ ആലസ്യപ്പെട്ടു ക്ഷീണപ്പെടാതെ ഇരിപ്പാനായിട്ടു, പാപികളിൽനിന്ന ഇപ്രകാരമുള്ള ഖണ്ഡനങ്ങൾ തന്റെ നെരെ ഉണ്ടായതിനെ സഹിച്ചവനെ വിചാരിപ്പിൻ.

൪ നിങ്ങൾ ഇനി രക്തത്തൊളം, പാപത്തിന്റെ നെരെ പൊരുതികൊണ്ടു, എതൃത്ത നിന്നിട്ടില്ല.

൫ വിശെഷിച്ചും പുത്രന്മാരൊട എന്ന പൊലെ നിങ്ങളൊട പറയുന്ന ഉപദെശവാക്യത്തെ നിങ്ങൾ മറന്നിരിക്കുന്നു, എന്റെ പുത്രാ, കൎത്താവ ചെയ്യുന്ന ശിക്ഷയെ അല്പമായി വിചാരിക്കരുത, നീ അവനാൽ ശാസിക്കപ്പെട്ടിരിക്കുമ്പൊൾ ആലസ്യപ്പെടുകയുമരുത:

൬ എന്തുകൊണ്ടെന്നാൽ കൎത്താവ, താൻ സ്നെഹിക്കുന്നവനെ ശിക്ഷിക്കയും, താൻ കൈക്കൊള്ളുന്ന പുത്രനെ ഒക്കെയും അടിക്കയും ചെയ്യുന്നു.

൭ നിങ്ങൾ ശിക്ഷയെ സഹിച്ചാൽ, ദൈവം നിങ്ങളൊട പുത്രന്മാരൊട എന്ന പൊലെ പെരുമാറുന്നു: എന്തുകൊണ്ടെന്നാൽ പിതാവ ശിക്ഷിക്കാത്ത പുത്രൻ എവനുള്ളു?

൮ എല്ലാവരും ഒഹരിക്കാരായിരിക്കുന്ന ശിക്ഷ കൂടാതെ ഇരിക്കുന്നു എങ്കിൽ, നിങ്ങൾ കൌലടയന്മാരാകുന്നു, പുത്രന്മാരല്ല.

൯ വിശെഷിച്ചും നമ്മെ ശിക്ഷിച്ചവരായി, നമ്മുടെ ദെഹത്തിന്റെ പിതാക്കന്മാർ നമുക്ക ഉണ്ടായിട്ടുണ്ടു, അവരെ നാം വണങ്ങുകയും ചെയ്തു: നാം ആത്മാക്കളുടെ പിതാവിനു എറെവും അധികം അനുസരിച്ചിരിക്കയും, ജീവിക്കയും ചെയ്യെണ്ടായൊ?

൧൦ എന്തുകൊണ്ടെന്നാൽ അവർ കുറെ ദിവസങ്ങൾക്ക തങ്ങൾക്ക ബൊധിച്ച പ്രകാരം [നമ്മെ] ശിക്ഷിച്ചു സത്യം; ഇവൻ [നാം] അവന്റെ ശുദ്ധിക്കു ഒഹരിക്കാരാകെണ്ടുന്നതിന, നമ്മുടെ പ്രയൊജനത്തിനായിട്ടു അത്രെ

൧൧ എന്നാൽ ശിക്ഷ ഒക്കെയും തൽക്കാലത്തെക്ക സന്തൊഷമായിട്ടുള്ളതല്ല, ദുഃഖമായിട്ടുള്ളതത്രെ, എന്നാകാണുന്നു: എങ്കിലും പിന്നത്തെതിൽ അതിനാൽ അഭ്യസിക്കപ്പെട്ടവൎക്ക അത

നീതിയുടെ സമാധാന ഫലത്തെ തരുന്നു.

൰൨ ആയതകൊണ്ട ക്ഷീണിച്ചു പൊയ കൈകളെയും, തളൎന്നുപൊയ മുഴങ്കാലുകളെയും പിന്നെയും ഉയൎത്തുവിൻ;

൰൩ മുടന്തനായിരിക്കുന്നത വഴി തെററി പൊകാതെ, അത വിശെഷാൽ സ്വസ്ഥമാകെണ്ടുന്നതിന, നിങ്ങളുടെ പാദങ്ങൾക്ക നെരെയുള്ള വഴികളെ ഉണ്ടാക്കുകയും ചെയ്യിൻ.

൰൪ എല്ലാവരൊടും സമാധാനത്തെയും ശുദ്ധിയെയും പിന്തുടൎന്നു കൊൾവിൻ, [ശുദ്ധി] കൂടാതെ ഒരുത്തനും കൎത്താവിനെ കാണുകയുമില്ല:

൰൫ ഒരുത്തനും ദൈവത്തിന്റെ കൃപെക്ക കുറവുള്ളവനായ്തീരാതെയും, യാതൊരു കൈപ്പുള്ള വെരും മുളച്ചുണ്ടായി, കലക്കമുണ്ടാക്കുകയും, അതിനാൽ പലരും അശുദ്ധപ്പെടുകയും ചെയ്യാതെയും,

൰൬ ഒരുത്തനും വെശ്യാദൊഷക്കാരനൊ, ഒരു കബള ആഹാരത്തിന താന്റെ ജന്മാവകാശത്തെ വിററു കളഞ്ഞിട്ടുള്ള എശാവിനെ പൊലെയുള്ള ഒരു നിന്ദ്യനൊ ഉണ്ടാകാതെയും ഇരിപ്പാൻ, ജാഗ്രതയൊടെ വിചാരിച്ചുകൊൾവിൻ.

൰൭ എന്തകൊണ്ടെന്നാൽ എശാവിന പിന്നത്തെതിൽ അനുഗ്രഹത്തെ അനുഭവിപ്പാൻ മനസ്സായിരിക്കുമ്പൊൾ, അവൻ ഉപെക്ഷിക്കപ്പെട്ടു എന്ന നിങ്ങൾ അറിയുന്നു: എന്തെന്നാൽ അവൻ കണ്ണുനീരൊട കൂടെ ജാഗ്രതയായി അന്വെഷിച്ചിട്ടും, അനുതാപത്തിന ഒരു ഇടയും കണ്ടെത്തിയില്ല.

൰൮ എന്തെന്നാൽ തൊടപ്പെടത്തക്ക പൎവതത്തിനും, കത്തുന്ന അഗ്നിക്കും, തമസ്സിനും, ഇരുളിനും, കൊടുങ്കാററിനും,

൰൯ കാഹളത്തിന്റെ മുഴക്കത്തിനും, വചനങ്ങളുടെ ശബ്ദത്തിനും അരികെ നിങ്ങൾ വന്നില്ല: ആയ്ത [ശബ്ദം] കെട്ടവർ തങ്ങളൊട ഇനി വചനം പറയപ്പെടരുത എന്ന അപെക്ഷിച്ചു.

൨൰ (എന്തുകൊണ്ടെന്നാൽ കല്പിക്കപ്പെട്ടതിനെ അവൎക്ക സഹിപ്പാൻ കഴിഞ്ഞില്ല. ഒരു മൃഗമെങ്കിലും പൎവതത്തെ തൊട്ടാൽ, അതിനെ കല്ലുകൊണ്ടെറിയെണം, അല്ലെങ്കിൽ അമ്പുകൾ കൊണ്ട കുത്തി ഉരുളക്കപ്പെടെണം:

൨൰൧ ഞാൻ എത്രയും ഭയപ്പെട്ടുകയും വിറെക്കയും ചെയ്യുന്നു, എന്ന മൊശെയും പറഞ്ഞതകൊണ്ട, ആ കാഴ്ച എത്രയും ഭയങ്കരമായിരുന്നു:)

൨൰൨ നിങ്ങൾ സീയൊൻ പൎവതത്തിനും, സ്വൎഗ്ഗം സംബന്ധിച്ച യെറുശലമാകുന്ന ജീവനുള്ള ദൈവത്തിന്റെ നഗരത്തിനും. അനെകായിരം ദൈവദൂതന്മാരുടെ സംഘത്തിനും,

൨൰൩ സ്വൎഗ്ഗത്തിൽ പെർ എഴുതപ്പെട്ട ആദ്യജനനമുള്ളവരുടെ സൎവ്വസംഘത്തിനും, സഭെക്കും, എല്ലാവൎക്കും ന്യായാധിപതിയാകുന്ന ദൈവത്തിനും, പൂൎണ്ണന്മാരായ നീതിമാന്മാരുടെ ആത്മാക്കൾക്കും,

൨൰൪ പുതിയ നിയമത്തിന്റെ മദ്ധ്യസ്ഥനാകുന്ന യെശുവിനും, ഹാബെലിന്റെ രക്തത്തെക്കാൾ ശ്രെഷ്ഠമുള്ള കാൎയ്യങ്ങളെ പറയുന്ന തളിപ്പിന്റെ രക്തത്തിനും അരികെ അത്രെ വന്നിരിക്കുന്നത.

൨൰൫ പറയുന്നവനെ നിങ്ങൾ ഉപെക്ഷിക്കാതെ ഇരിപ്പാൻ നൊക്കികൊൾവിൻ എന്തുകൊണ്ടെന്നാൽ ഭൂമിയിൽ പറയുന്നവനെ ഉപെക്ഷിച്ചവർ തപ്പിച്ചുപൊകാതെ ഇരുന്നു എങ്കിൽ, സ്വൎഗ്ഗത്തിൽനിന്ന പറയുന്നവനെ നാം വിട്ടൊഴിഞ്ഞാൽ

എത്ര അധികം [തപ്പിച്ചു പൊകാതെ ഇരിക്കും:]

൨൬ അവന്റെ ശബ്ദം അപ്പൊൾ ഭൂമിയെ ഇളക്കി: എന്നാൽ ഇപ്പൊൾ ഞാൻ ഇനി ഒരിക്കൽ ഭൂമിയെ മാത്രമല്ല. സ്വൎഗ്ഗത്തെയും കൂടെ ഇളക്കും എന്ന അവൻ വാഗ്ദത്തം ചെയ്തു.

൨൭ ഇനി ഒരിക്കൽ [എന്ന വാക്ക] ഉണ്ടാക്കപ്പെട്ട കാൎയ്യങ്ങളുടെ എന്ന പൊലെ ചഞ്ചലപ്പെടുന്ന കാൎയ്യങ്ങളുടെ മാററത്തെ വെളിപ്പെടുത്തുന്നു, ചഞ്ചലപ്പെടാത്ത കാൎയ്യങ്ങൾ നിലനില്പാനായിട്ട ആകുന്നു.

൨൮ അതകൊണ്ട ചഞ്ചലപ്പെടാത്ത രാജ്യത്തെ പ്രാപിക്കുന്നതകൊണ്ട, നാം ദൈവത്തിന ഇഷ്ടമായി വണക്കത്തൊടും ഭയഭക്തിയൊടും ശുശ്രൂഷ ചെയ്വാൻ മൂലമായുള്ള കൃപ നമുക്ക ഉണ്ടാകെണം:

൨൯ എന്തെന്നാൽ നമ്മുടെ ദൈവം ദഹിപ്പിക്കുന്ന അഗ്നി [ആകുന്നു.]

## ൧൩ അദ്ധ്യായം.

൧ സ്നെഹത്തെയും,—൪ നീതിയായുള്ള നടപ്പിനെയും,—൫ ദ്രവ്യാഗ്രഹത്തെ ഒഴിഞ്ഞിരിപ്പാനും ദൈവത്തിന്റെ പ്രസംഗക്കാരെ പ്രമാണിപ്പാനും.—൭ അപൂൎവ്വൊപദെശങ്ങളെ സൂക്ഷിച്ചുകൊൾവാനും ക്രിസ്തുവിനെയും മററും അനുസരിച്ച അറിയിപ്പാനും പല ബുദ്ധി ഉപദെശങ്ങൾ.

൧ സഹൊദര സ്നെഹം നിലനില്ക്കട്ടെ.

൨ അതിഥിസ്നെഹത്തെ മറക്കരുത: എന്തകൊണ്ടെന്നാൽ അതിനാൽ ചിലർ അറിയാതെ ദൈവദൂതന്മാരെ അഥിതിപൂജയൊട കൈക്കൊണ്ടിട്ടുണ്ട.

൩ ബന്ധനങ്ങളിലുള്ളവരൊട കൂടെ ബന്ധനപ്പെട്ടവരാകുന്നു എന്ന വെച്ച, അവരെയും, നിങ്ങളും കൂടെ ശരീരത്തൊടിരിക്കുന്നവർ എന്ന വെച്ച, കഷ്ടമനുഭവിക്കുന്നവരെയും ഓൎത്തുകൊൾവിൻ.

൪ വിവാഹം എല്ലാവരിലും മാനമുള്ളതും, വിവാഹക്കിടക്ക മലിനതയില്ലാത്തതും ആകുന്നു: എന്നാൽ വെശ്യാസംഗക്കാരൊടും വ്യഭിചാരക്കാരൊടും ദൈവം ന്യായം വിസ്തരിക്കും.

൫ [നിങ്ങളുടെ] നടപ്പ ദ്രവ്യാഗ്രഹമില്ലാത്തത [ആകട്ടെ;] നിങ്ങൾക്കുള്ള വസ്തുക്കൾ കൊണ്ട സന്തുഷ്ടിയുള്ളവർ [ആകുവിൻ;] എന്തുകൊണ്ടെന്നാൽ ഞാൻ നിന്നെ വിടുകയുമല്ല, ഒരുനാളും നിന്നെ ഉപെക്ഷിക്കയുമില്ല, എന്ന അവൻ പറഞ്ഞു.

൬ എന്നതകൊണ്ട കൎത്താവ ഇനിക്ക സഹായി [ആകുന്നു] എന്നും, മനുഷ്യർ എന്നൊട എന്ത ചെയ്യുമെന്ന ഞാൻ ഭയപ്പെടുകയില്ല എന്നും നാം ധൈൎയ്യത്തൊടെ പറയാം.

൭ നിങ്ങൾക്ക ദൈവത്തിന്റെ വചനത്തെ പറഞ്ഞവരായി, നിങ്ങളെ ഭരിക്കുന്നവരെ ഓൎത്തുകൊൾവിൻ: [അവരുടെ] നടപ്പിന്റെ അവസാനത്തെ നല്ലവണ്ണം വിചാരിച്ചുകൊണ്ട, അവരുടെ വിശ്വാസത്തെ പിന്തുടൎന്നുകൊൾവിൻ:

൮ യെശു ക്രിസ്തു ഇന്നലെയും. ഇന്നും, എന്നന്നെക്കും അവൻ തന്നെ [ആകുന്നു.]

൯ പല വിധമായും അന്യായമായുമുള്ള ഉപദെശങ്ങളാൽ ചുററിപ്പെടയപ്പെടരുത എന്തുകൊണ്ടെന്നാൽ അവയിൽ നടന്നിരുന്നവൎക്ക പ്രയൊജനമില്ലാത്ത ഭക്ഷണങ്ങളാലല്ല, കൃപയാൽ തന്നെ ഹൃദയം ഉറപ്പിക്കപ്പെടുന്നത നല്ലത.

൧൦ എന്നാൽ നമുക്ക ഒരു ബലിപീഠം ഉണ്ട, അതിൽനിന്ന ഭക്ഷിപ്പാൻ കൂടാരത്തിന ശുശ്രൂഷ ചെയ്യുന്നവൎക്ക അധികാരമില്ല.

൧൧ എന്തുകൊണ്ടെന്നാൽ പാപങ്ങൾക്കു വെണ്ടി എത മൃഗങ്ങളുടെ രക്തം പ്രധാനാചാൎയ്യനാൽ ശുദ്ധസ്ഥലത്തിൽ കൊണ്ടുപൊകപ്പെടുന്നു വൊ, അവയുടെ ഉടലുകൾ പാളയത്തിന പുറത്ത ചുടപ്പെടുന്നു.

൧൨ അതുകൊണ്ടു യെശുവും, താൻ തന്റെ സ്വന്ത രക്തത്താൽ ജനങ്ങളെ ശുദ്ധീകരിക്കെണ്ടുന്നതിനായിട്ടു, വാതലിന പുറത്ത കഷ്ടമനുഭവിച്ചു.

൧൩ ആയതുകൊണ്ടു നാം പാളയത്തിന പുറത്ത അവന്റെ അടുക്കൽ, അവന്റെ ധിക്കാരത്തെ വഹിച്ചുകൊണ്ടു, പുറപ്പെട്ടുപൊക.

൧൪ എന്തുകൊണ്ടെന്നാൽ ഇവിടെ നിലനില്ക്കുന്ന നഗരം നമുക്കില്ല, എന്നാലും വരുവാനുള്ളതിനെ ഒന്നിനെ നാം അപെക്ഷിക്കുന്നു.

൧൫ ആയതുകൊണ്ടു നാം അവൻ മുഖാന്തരമായിട്ടു ദൈവത്തിന എല്ലായ്പൊഴും, അവന്റെ നാമത്തെ വന്ദിച്ചുകൊണ്ടു, അധരങ്ങളുടെ ഫലമാകുന്ന സ്തുതിയുടെ ബലിയെ കഴിക്കുമാറാക.

൧൬ എന്നാൽ നന്മ ചെയ്യുന്നതിനെയും ധൎമ്മം കൊടുക്കുന്നതിനെയും മറക്കരുത: എന്തെന്നാൽ ഇപ്രകാരമുള്ള ബലികളിൽ ദൈവം നന്നായി ഇഷ്ടപ്പെടുന്നു.

൧൭ നിങ്ങളെ ഭരിക്കുന്നവരെ അനുസരിച്ചു, അടങ്ങിയിരിപ്പിൻ: എന്തുകൊണ്ടെന്നാൽ അവർ നിങ്ങളുടെ ആത്മാക്കൾക്കായികൊണ്ടു കണക്കു ബൊധിപ്പിക്കെണ്ടുന്നവർ എന്നപൊലെ ജാഗ്രതയായിരിക്കുന്നു, ഇതിനെ അവർ സന്തൊഷത്തൊടും തന്നെ ചെയ്യാനായിട്ടു ആകുന്നു, ദുഃഖത്തൊടെ അല്ല: എന്തുകൊണ്ടെന്നാൽ അത നിങ്ങൾക്കു പ്രയൊജനമില്ലാത്തത [ആകും.]

൧൮ ഞങ്ങൾക്കു വെണ്ടി പ്രാൎത്ഥിപ്പിൻ: എന്തുകൊണ്ടെന്നാൽ സകലത്തിലും നല്ലവണ്ണം നടപ്പാൻ ഇഛിച്ചുകൊണ്ടു, ഞങ്ങൾക്കു ഒരു നല്ല മനസ്സാക്ഷി ഉണ്ടെന്ന ഞങ്ങൾ നിശ്ചയിക്കുന്നു.

൧൯ എന്നാൽ ഞാൻ നിങ്ങൾക്കു അതിവെഗത്തിൽ തിരിച്ചു വിടുകയും ചെയ്യപ്പെടെണ്ടുന്നതിന, നിങ്ങൾ ഇപ്രകാരം ചെയ്യെണമെന്ന ഞാൻ വിശെഷാൽ അപെക്ഷിക്കുന്നു.

൨൦ എന്നാൽ എന്നെന്നെക്കുമുള്ള നിയമത്തിന്റെ രക്തത്താൽ ആടുകളുടെ വലിയ ഇടയനാകുന്ന നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിനെ മരിച്ചവരിൽനിന്ന പിന്നെയും വിളിച്ചു വരുത്തിയവനായി, സമാധാനത്തിന്റെ ദൈവമായവൻ,

൨൧ തന്റെ മുമ്പാകെ പ്രസാദമുള്ളതിനെ നിങ്ങളിൽ യെശു ക്രിസ്തുവിനെ കൊണ്ടു നടത്തിച്ചു. തന്റെ ഇഷ്ടത്തെ ചെയ്യാൻ സകല നല്ല പ്രവൃത്തിയിലും നിങ്ങളെ പൂൎണ്ണന്മാരാക്കട്ടെ: അവന എന്നും എന്നെന്നെക്കും മഹത്വം ഉണ്ടാകട്ടെ ആമെൻ.

൨൨ വിശെഷിച്ചു സഹൊദരന്മാരെ, നിങ്ങൾ ഠരം ഉപദെശവാക്കിനെ സഹിച്ചിരിപ്പിൻ, എന്ന നിങ്ങളൊട ഞാൻ അപെക്ഷിക്കുന്നു: എന്തുകൊണ്ടെന്നാൽ ഞാൻ സംക്ഷെപമായിട്ടു നിങ്ങൾക്കു എഴുതീയിരിക്കുന്നു.

൨൩ [നമ്മുടെ] സഹൊദരനായ തിമൊഥെയുസ വിടുവിക്കപ്പെട്ടതിനെ അറിവിൻ; അവൻ വെഗത്തിൽ വന്നാൽ. അവനൊട കൂടെ ഞാൻ നിങ്ങളെ വന്ന കാണുകയും ചെയ്യും.

൨൪ നിങ്ങളെ ഭരിക്കുന്നവരെ എല്ലാവരെയും എല്ലാ ശുദ്ധിമാന്മാരെയും സല്കരിപ്പിൻ. ഇത്താലിയ ദെശക്കാർ നിങ്ങളെ സല്കരിക്കുന്നു.

൨൫ കൃപ നിങ്ങളൊട എല്ലാവരൊടും കൂടെ ഇരിക്കട്ടെ. ആമെൻ.

# അപ്പൊസ്തൊലനായ യാക്കൊബ
# എഴുതിയ
# പൊതുവിലുള്ള
# ലെഖനം.

## ൧ അദ്ധ്യായം.

൧ നാം ദൈവത്തൊട അറിവിനെ യാചിക്കയും,—൧൯ വചനത്തെ കെൾക്കയും അതിൻ പ്രകാരം ചെയ്കയും വെണം എന്നുള്ളത.—൨൬ സത്യമായുള്ള ദൈവഭക്തി ഇന്നതാകുന്നു എന്നുള്ളത.

ദൈവത്തിന്റെയും കൎത്താവായ യെശു ക്രിസ്തുവിന്റെയും ശുശ്രൂഷക്കാരനായ യാക്കൊബ ഭിന്നിച്ചിരിക്കുന്ന പന്ത്രണ്ട ഗൊത്രങ്ങൾക്ക വന്ദനം ചൊല്ലുന്നു.

൨ എന്റെ സഹൊദരന്മാരെ, നിങ്ങൾ പല പ്രകാരമുള്ള പരീക്ഷകളിൽ വീഴുമ്പൊൾ,

൩ നിങ്ങളുടെ വിശ്വാസത്തിന്റെ പരിശൊധന ക്ഷമയെ ഉണ്ടാക്കുന്നു എന്ന അറിഞ്ഞ, ആയത അശെഷം സന്തൊഷമായി വിചാരിച്ചു കൊൾവിൻ.

൪ എന്നാൽ നിങ്ങൾ ഒന്നിലും കുറവില്ലാത്തവരായി, പൂൎണ്ണതയുള്ളവരും മുഴുവൻ തികഞ്ഞവരും ആകെണ്ടുന്നതിന, ക്ഷമെക്ക പൂൎണ്ണ ക്രിയ ഉണ്ടാകട്ടെ.

൫ നിങ്ങളിൽ ഒരുത്തന ജ്ഞാനം കുറവായിരിക്കുന്നു എങ്കിൽ, ഔദാൎയ്യമായി എല്ലാവൎക്കും കൊടുക്കുന്നവനായും, ഭെമിക്കാത്തവനായുമുള്ള ദൈവത്തിൽനിന്ന അവൻ യാചിക്കട്ടെ: അപ്പൊൾ അവന കൊടുക്കപ്പെടും.

൬ എന്നാൽ അവൻ ഒന്നും സംശയിക്കാതെ, വിശ്വാസത്തൊടെ യാചിക്കട്ടെ. എന്തകൊണ്ടെന്നാൽ സംശയിക്കുന്നവൻ വായുവിനാൽ അടിപ്പെട്ട അലയുന്ന കടലത്തിരെക്ക സദൃശനാകുന്നു

൭ എന്തെന്നാൽ ആ മനുഷ്യൻ കൎത്താവിൽനിന്ന വല്ലതിനെയും പ്രാപിക്കുമെന്ന അവൻ നിരൂപിക്കരുത.

൮ ഇരുമനസ്സുള്ള മനുഷ്യൻ തന്റെ വഴികളിൽ ഒക്കെയും സ്ഥിരമില്ലാത്തവൻ [ആകുന്നു]

൯ താണ്മയുള്ള സഹൊദരൻ തന്റെ ഉയരത്തിലും,

൧൦ എന്നാൽ ധനവാൻ തന്റെ താണ്മയിലും പുകഴട്ടെ: അതെന്തകൊണ്ടെന്നാൽ പുല്ലിന്റെ പൂവിനെ പൊലെ അവൻ ഒഴിഞ്ഞുപൊകും.

൧൧ എന്തെന്നാൽ സൂൎയ്യൻ ഉഷ്ണത്തൊടെ ഉദിക്കുമ്പൊൾ ഉടനെ, അത പുല്ലിനെ ഉണക്കുന്നു, അതിന്റെ പൂവും ഉതിരുന്നു, അതിന്റെ ആകൃതിയുടെ ശൊഭ നശിച്ചുപൊകയും ചെയ്യുന്നു: ഇപ്രകാരം തന്നെ സമ്പന്നനും അവന്റെ വഴികളിൽ വാടിപ്പൊകും.

൧൨ പരീക്ഷയെ സഹിക്കുന്ന മനുഷ്യൻ ഭാഗ്യവാൻ: അതെന്തകൊണ്ടെന്നാൽ അവൻ ശൊധന ചെയ്യപ്പെട്ടിട്ട, കൎത്താവ തന്നെ സ്നെഹിക്കുന്നവൎക്ക വാഗ്ദത്തം ചെയ്തിട്ടുള്ള ജീവന്റെ കിരീടത്തെ പ്രാപിക്കും.

൧൩ പരീക്ഷിക്കപ്പെടുമ്പൊൾ ഒരുത്തനും ഞാൻ ദൈവത്താൽ പരീക്ഷിക്കപ്പെടുന്നു എന്ന പറയരുത: എന്തകൊണ്ടെന്നാൽ ദൈവം ദൊഷങ്ങളാൽ പരീക്ഷിക്കപ്പെടാത്തവനാകുന്നു, അവൻ ഒരുത്തനെയും പരീക്ഷിക്കുന്നതുമില്ല.

൧൪ എന്നാൽ ഓരൊരുത്തൻ തന്റെ തന്റെ സ്വെച്ശയാൽ ആകൎഷിക്കപ്പെട്ടുകയും, വശീകരപ്പെട്ടുകയും ചെയ്യുമ്പൊൾ, അവൻ പരീക്ഷിക്കപ്പെടുന്നു.

൧൫ പിന്നെ ഇച്ശ ഗൎഭം ധരിച്ചപ്പൊൾ, അത പാപത്തെ പ്രസവിക്കുന്നു: എന്നാൽ പാപം മുഴുവനായി തീൎന്നപ്പൊൾ, അത മരണത്തെ ജനിപ്പിക്കുന്നു.

൧൬ എന്റെ പ്രിയ സഹൊദരന്മാരെ, വഞ്ചനപ്പെടരുത.

൧൭ സകല നല്ല ദാനവും സകല പൂൎണ്ണ ദാനവും ഉയരത്തിൽനിന്ന ഉണ്ടായി, ഒരു മാററമെങ്കിലും, മറിച്ചിലിന്റെ ഒരു നിഴലെങ്കിലും ഇല്ലാത്തവനായി, തെജസ്സുകളുടെ പിതാവായവനിൽനിന്ന ഇറങ്ങി വരുന്നതാകുന്നു.

൧൮ നാം അവന്റെ സൃഷ്ടികളിൽ ഒരു ആദ്യ വിളവ ആകെണ്ടുന്നതിന, അവൻ തന്റെ ഇഷ്ടപ്രകാരം നമ്മെ സത്യത്തിന്റെ വചനത്താൽ ജനിപ്പിച്ചു.

൧൯ എന്നതകൊണ്ട, എന്റെ പ്രിയ സഹൊദരന്മാരെ, ഒരൊരു മനുഷ്യൻ കെൾക്കുന്നതിന ബദ്ധപ്പാടും, പറയുന്നതിന താമസവും, കൊപത്തിന താമസവുമുള്ളവനാകട്ടെ.

൨൦ എന്തകൊണ്ടെന്നാൽ മനുഷ്യന്റെ കൊപം ദൈവത്തിന്റെ നീതിയെ നടത്തുന്നില്ല.

൨൧ ആയതകൊണ്ട നിങ്ങൾ സകല മ്ലെച്ശതയെയും വെണ്ടാസനത്തിന്റെ അധികത്വത്തെയും വിട്ടുംകളഞ്ഞ, അകത്ത നടപ്പെട്ടതായി, നിങ്ങളുടെ ആത്മാക്കളെ രക്ഷിപ്പാൻ ശക്തിയുള്ളതായുള്ള വചനത്തെ സൌമ്യതയൊടെ കൈക്കൊൾവിൻ.

൨൨ എന്നാൽ നിങ്ങൾ നിങ്ങളെ തന്നെ വഞ്ചിച്ചുകൊണ്ട, വചനത്തെ കെൾക്കുന്നവരായി മാത്രമല്ല, അതിനെ പ്രവൃത്തിക്കുന്നവരായും ഇരിപ്പിൻ.

൨൩ എന്തകൊണ്ടെന്നാൽ ഒരുത്തൻ വചനത്തെ കെൾക്കുന്നവനായിരുന്ന, അതിനെ പ്രവൃത്തിക്കുന്നവനല്ല എങ്കിൽ, അവൻ തന്റെ സ്വഭാവമുഖത്തെ ഒരു കണ്ണാടിയിൽ കണ്ടറിയുന്ന മനുഷ്യനൊട സദൃശനാകുന്നു:

൨൪ എന്തകൊണ്ടെന്നാൽ അവൻ തന്നെത്തന്നെ കണ്ടറികയും, പുറപ്പെട്ട പൊകയും, താൻ ഇന്നപ്രകാരമുള്ളവനായിരുന്നു എന്ന ഉടനെ മറക്കുകയും ചെയ്യുന്നു.

൨൫ എന്നാൽ സ്വാതന്ത്ര്യത്തിന്റെ പൂൎണ്ണ വെദത്തിലെക്ക നൊക്കി കാണുകയും, [അതിൽ] സ്ഥിരമായി നില്ക്കയും ചെയ്യുന്നവനായവൻ, കെട്ട മറക്കുന്നവനല്ല, പ്രവൃത്തി ചെയ്യുന്നവൻ തന്നെ ആകകൊണ്ട, ഇവൻ തന്റെ പ്രവൃത്തിയിൽ ഭാഗ്യവാനാകും.

൨൬ നിങ്ങളിൽ ഒരുത്തൻ ദൈവഭക്തിയുള്ളവനെന്ന തൊന്നി, തന്റെ നാവിനെ അടക്കാതെ, തന്റെ ഹൃദയത്തെ വഞ്ചിക്കുന്നു എങ്കിൽ ഇവന്റെ ദൈവഭക്തി വ്യൎത്ഥം [ആകുന്നു.]

൨൭ പിതാവില്ലാത്തവരെയും വിധവമാരെയും അവരുടെ ദുഃഖത്തിൽ ചെന്ന കാണുന്നതും, തന്നെത്താൻ ലൊകത്തിൽനിന്ന മലിനതയില്ലാത്തവനായി കാത്തിരിക്കുന്നതും, ദൈവത്തിന്റെയും പിതാവിന്റെയും മുമ്പാകെ ശുദ്ധവും നിൎമ്മലതയുമുള്ള ദൈവഭക്തിയാകുന്നു.

## ൨. അദ്ധ്യായം.

൧ നാം ദരിദ്രക്കാരെ നിന്ദിക്കരുത എന്നുള്ളത.—൧൪ പ്രവൃത്തികളെ കൂടാതെയുള്ള വിശ്വാസം,—൧൭ ചത്തിരിക്കുന്നു എന്നുള്ളത.

൧ എന്റെ സഹോദരന്മാരെ, മഹത്വത്തിന്റെ [കൎത്താവാകുന്ന] നമ്മുടെ കൎത്താവായ യെശു ക്രിസ്തുവില്ലുള്ള വിശ്വാസം നിങ്ങൾക്ക പക്ഷഭെദത്തൊട കൂടെ ഉണ്ടാകരുത.

൨ എന്തെന്നാൽ നിങ്ങളുടെ സഭയിലെക്ക പൊൻമൊതിരമുള്ളവനായി ശൊഭയുള്ള വസ്ത്രത്തൊട കൂടിയ ഒരു മനുഷ്യൻ വരികയും, ഹീനവസ്ത്രത്തൊട കൂടിയ ഒരു ദരിദ്രൻ വരികയും ചെയ്തു,

൩ നിങ്ങൾ ശൊഭയുള്ള വസ്ത്രം ധരിച്ചവനെ നൊക്കി കണ്ട, അവനൊട, നീ ഇവിടെ ഒരു നല്ല സ്ഥലത്തിലിരിക്ക എന്ന പറകയും, ദരിദ്രനൊട നീ അവിടെ നില്ക്ക, അല്ലെങ്കിൽ ഇവിടെ എന്റെ പാദപീഠത്തിൻ കീഴെ ഇരിക്ക, എന്ന പറകയും ചെയ്യുന്നു എങ്കിൽ,

൪ നിങ്ങൾ നിങ്ങളിൽ തന്നെ പക്ഷഭെദമുള്ളവരായിരിക്കയും, ദുൎവിചാരങ്ങളുള്ള ന്യായാധിപതിമാരായി തീരുകയും ചെയ്യുന്നില്ലയൊ?

൫ എന്റെ പ്രിയ സഹോദരന്മാരെ, കെൾപ്പിൻ, ദൈവം ഇഹലൊകത്തിലുള്ള ദരിദ്രന്മാരെ വിശ്വാസത്തിൽ ധനവാന്മാരായും അവനെ സ്നെഹിക്കുന്നവൎക്ക അവൻ വാഗ്ദത്തം ചെയ്ത രാജ്യത്തിന്റെ അവകാശികളായും [ഇരിപ്പാൻ] തെരിഞ്ഞെടുത്തിട്ടില്ലയൊ?

൬ എന്നാൽ നിങ്ങൾ ദരിദ്രനെ അവമാനപ്പെടുത്തി. ധനവാന്മാർ നിങ്ങളെ ഞെരുക്കം ചെയ്കയും, നിങ്ങളെ ന്യായാസനങ്ങളുടെ മുമ്പാകെ വലിച്ചുകൊണ്ടുപൊകയും ചെയ്യുന്നില്ലയൊ?

൭ നിങ്ങൾക്ക ധരിപ്പിക്കപ്പെട്ട ആ നല്ല നാമത്തെ അവർ ദൂഷിക്കുന്നില്ലയൊ?

൮ നിന്റെ അയല്ക്കാരനെ നിന്നെപ്പൊലെ സ്നെഹിക്കെണം, എന്ന വെദവാക്യത്തിൻ പ്രകാരം രാജസംബന്ധമുള്ള ന്യായപ്രമാണത്തെ നിങ്ങൾ നിവൃത്തിക്കുന്നു എങ്കിൽ, നിങ്ങൾ നന്നായി ചെയ്യുന്നു:

൯ എന്നാൽ നിങ്ങൾ പക്ഷഭെദം ചെയ്യുന്നു എങ്കിൽ, നിങ്ങൾ പാപം ചെയ്യുന്നു, ലംഘനക്കാർ എന്നും ന്യായപ്രമാണത്താൽ നിൎണ്ണയിക്കപ്പെട്ടവരാകുന്നു.

൧൦ എന്തുകൊണ്ടെന്നാൽ ഒരുത്തൻ ന്യായപ്രമാണത്തെ മുഴുവനും പ്രമാണിച്ചു നടന്ന, ഒന്നിലെങ്കിലും തെററിയാൽ അവൻ സകലത്തിനും കുററമുള്ളവനായി തീരും.

൧൧ എന്തെന്നാൽ വ്യഭിചാരം ചെയ്യരുത, എന്ന പറഞ്ഞവൻ, കുല ചെയ്യരുത എന്നും പറഞ്ഞിരിക്കുന്നു. നീ വ്യഭിചാരം ചെയ്യുന്നില്ല എങ്കിലും, കുല ചെയ്യുന്നു എങ്കിൽ, നീ ന്യായപ്രമാണത്തിന്റെ, ഒരു ലംഘനക്കാരനായി തീരും.

൧൨ സ്വാതന്ത്ര്യമുള്ള വെദപ്രമാണത്താൽ വിധിക്കപ്പെടുവാനുള്ളവരെന്ന വെച്ച, അപ്രകാരം പറവിൻ, അപ്രകാരവും ചെയ്വിൻ.

൧൩ എന്തുകൊണ്ടെന്നാൽ കരുണ ചെയ്യാത്തവന കരുണ കൂടാതെ വിധിയുണ്ടാകും: വിധിയുടെ നെരെ കരുണ സന്തൊഷിക്കയും ചെയ്യുന്നു.

൧൪ എന്റെ സഹോദരന്മാരെ, ഒരുത്തൻ തനിക്ക വിശ്വാസം ഉണ്ടെന്ന പറഞ്ഞിട്ട, പ്രവൃത്തികളില്ലാതെയിരുന്നാൽ, ഉപകാരം എന്ത? വിശ്വാസത്തിന അവനെ രക്ഷിപ്പാൻ കഴിയുമൊ?

൧൫ ഒരു സഹോദരൻ, അല്ലെങ്കിൽ ഒരു സഹോദരി നഗ്നന്മാരായും, ദിനംപ്രതിയുള്ള ആഹാരമില്ലാത്തവരായുമിരിക്കയും,

൧൬ നിങ്ങളിൽ ഒരുത്തൻ അവരൊട, നിങ്ങൾ സമാധാനത്തൊട പൊയി, കുളിരിന തീകാഞ്ഞ തൃപ്ത

ളോരാക്കവിൻ, എന്ന പറകയും, എ
ങ്കിലും നിങ്ങൾ ദെഹത്തിന ആവ
ശ്യമുള്ള വസ്തുക്കളെ അവൎക്ക കൊടു
ക്കാതെ ഇരിക്കയും ചെയ്താൽ, ഉപ
കാരം എന്ത?

൰൭ അപ്രകാരം തന്നെ വിശ്വാസ
വും, അതിന പ്രവൃത്തികളില്ല എങ്കി
ൽ, അത തന്നെ ഇരിക്കകൊണ്ട, മ
രിച്ചിരിക്കുന്നു.

൰൮ എന്നാലും ഒരുത്തൻ പറയും,
നിനക്ക വിശ്വാസം ഉണ്ട, എനിക്ക
പ്രവൃത്തികളും ഉണ്ട: നിന്റെ വി
ശ്വാസത്തെ നിന്റെ പ്രവൃത്തികൾ
കൂടാതെ എനിക്ക കാണിക്ക, ഞാനും
എന്റെ പ്രവൃത്തികളാൽ എന്റെ
വിശ്വാസത്തെ നിനക്ക കാണിക്കും.

൰൯ ഒരു ദൈവം ഉണ്ടെന്ന നീ
വിശ്വസിക്കുന്നുവല്ലൊ; നീ നല്ലവ
ണ്ണം ചെയ്യുന്നു: പിശാചുകളും വി
ശ്വസിക്കയും, വിറെക്കയും ചെയ്യുന്നു.

൨൰ എന്നാൽ മായയുള്ള മനുഷ്യനാ
യുള്ളൊവെ, പ്രവൃത്തികൾ കൂടാതെ
വിശ്വാസം മരിച്ചിരിക്കുന്നു എന്ന നി
നക്ക അറിവാൻ മനസ്സുണ്ടൊ?

൨൧ നമ്മുടെ പിതാവായ അബ്ര
ഹാം തന്റെ പുത്രനായ ഇസ്സാക്കി
നെ ബലിപീഠത്തിന്മെൽ ബലി ക
ഴിച്ചപ്പൊൾ, അവൻ പ്രവൃത്തികളാ
ൽ നീതികരിക്കപ്പെട്ടില്ലയൊ?

൨൨ വിശ്വാസം അവന്റെ പ്രവൃ
ത്തികളൊട കൂടെ വ്യാപരിച്ചു എ
ന്നും, പ്രവൃത്തികളാൽ വിശ്വാസം
പൂൎണ്ണമാക്കപ്പെട്ടു എന്നും നീ കാണു
ന്നുവൊ?

൨൩ ഇപ്രകാരം തന്നെ അബ്ര
ഹാം ദൈവത്തെ വിശ്വസിച്ചു എ
ന്നും, ആയത അവന നീതിയായി
ട്ട കണക്കിടപ്പെട്ടു എന്നും പറയുന്ന
വെദവാക്യം നിവൃത്തിയായി: അവ
ൻ ദൈവത്തിന്റെ സ്നെഹിതൻ എ
ന്ന വിളിക്കപ്പെടുകയും ചെയ്തു.

൨൪ ആയതകൊണ്ട വിശ്വാസത്താ
ൽ മാത്രമല്ല, പ്രവൃത്തികളാലും ഒരു
മനുഷ്യൻ നീതികരിക്കപ്പെടുന്നു എ
ന്ന നിങ്ങൾ കാണുന്നു.

൨൫ അപ്രകാരം തന്നെ രാഹാബ
എന്ന വെശ്യാസ്ത്രീയും, അവൾ ദൂത
ന്മാരെ കൈക്കൊണ്ടിട്ട, മറ്റൊരു
വഴിയായി പറഞ്ഞയച്ചപ്പൊൾ, അ
വൾ പ്രവൃത്തികളാൽ നീതികരിക്ക
പ്പെട്ടില്ലയൊ?

൨൬ എന്തെന്നാൽ ആത്മാവില്ലാ
ത്ത ശരീരം എതപ്രകാരം മരിച്ചിരി
ക്കുന്നുവൊ, അപ്രകാരം പ്രവൃത്തിക
ളില്ലാത്ത വിശ്വാസവും മരിച്ചിരിക്കു
ന്നു.

## ൩ അദ്ധ്യായം.

൧ നാം സാഹസമായിട്ടൊ ഡംഭ
മായിട്ടൊ മറ്റുള്ളവരെ ശാസി
ച്ച പറയാതെ,—൫ നാവിനെ
അടക്കെണ്ടുന്നതാകുന്നു എന്നുള്ള
ത.—൰൩ സത്യമുള്ള ബുദ്ധിമാ
ന്മാർ അസൂയയും മത്സരവും കൂ
ടാതെ സൌമ്യതയും സമാധാന
വുമുള്ളവരാകുന്നു എന്നുള്ളത.

എന്റെ സഹൊദരന്മാരെ, നാം
അധികം ശിക്ഷാവിധിയെ പ്രാപി
ക്കുമെന്ന അറിഞ്ഞ, നിങ്ങൾ പലരും
ഉപദെഷ്ടാക്കന്മാർ ആകരുത.

൨ എന്തകൊണ്ടെന്നാൽ നാം എ
ല്ലാവരും പല കാൎയ്യങ്ങളിലും തെ
റ്റുന്നു. ഒരുത്തൻ വാക്കിൽ തെറ്റു
ന്നില്ല എങ്കിൽ, ആയവൻ തികവുള്ള
മനുഷ്യനും, ശരീരത്തെ മുഴുവനും
അടക്കുവാൻ കൂടെ പ്രാപ്തിയുള്ളവ
നും [ആകുന്നു.]

൩ കണ്ടാലും, കുതിരകൾ നമുക്ക
സ്വാധീനമാകുവാനായിട്ട, നാം അ
വരുടെ വായ്കളിൽ കടിവാളങ്ങ
ളെ ഇടുകയും, അവരുടെ ശരീര
ത്തെ മുഴുവനും ചുററി തിരിക്കയും
ചെയ്യുന്നു.

൪ കണ്ടാലും, കപ്പലുകളും, അവ എ

ത്രു വലിയവയായാലും, കഠിനമുള്ള കാററുകളാൽ അടിപ്പെട്ടുന്നു എങ്കിലും, എററവും ചെറിയ ചുക്കാനാൽ, നടത്തിക്കുന്നവന്റെ മനസ്സു എവിടെക്കു നൊക്കുന്നുവൊ, അവിടെക്കു ചുററും തിരിക്കപ്പെടുന്നു.

൫ അപ്രകാരം തന്നെ നാവും ഒരു ചെറിയ അവയവമാകുന്നു, വളരെ വമ്പു പറകയും ചെയ്യുന്നു. കണ്ടാലും അല്പമായുള്ള അഗ്നി എത്ര വലിയ വസ്തുവിനെ കത്തിക്കുന്നു.

൬ നാവും അഗ്നി തന്നെ, അന്യായമായുള്ളൊരു ലൊകം [ആകുന്നു:] അങ്ങിനെ ശരീരത്തെ മുഴുവനും അശുദ്ധമാക്കുകയും, സ്വഭാവത്തിന്റെ ചക്രത്തെ കത്തിക്കയും, നരകത്താൽ കത്തിക്കപ്പെടുകയും ചെയ്യുന്നു എന്നുള്ള പ്രകാരം, നാവ നമ്മുടെ അവയവങ്ങളിൽ വെക്കപ്പെട്ടിരിക്കുന്നു.

൭ കാട്ടു മൃഗങ്ങളുടെയും, പക്ഷികളുടെയും, ഇഴയുന്ന ജന്തുക്കളുടെയും, ജല ജന്തുക്കളുടെയും സകല ജാതിയും മനുഷ്യ ജാതിയാൽ അടക്കപ്പെടുന്നതും, അടക്കപ്പെട്ടിട്ടും ഉണ്ട:

൮ എന്നാൽ നാവിനെ അടക്കുവാൻ മനുഷ്യരാൽ ഒരുത്തനും കഴികയില്ല: അത അടങ്ങാത ദൊഷമുള്ളതും, വിഷം നിറഞ്ഞതും [ആകുന്നു]

൯ ദൈവവും പിതാവുമായവനെ അതിനാൽ നാം സ്തൊത്രം ചെയ്യുന്നു, ദൈവത്തിന്റെ സ്വരൂപ പ്രകാരം ഉണ്ടാക്കപ്പെട്ട മനുഷ്യരെ അതിനാൽ ശപിക്കയും ചെയ്യുന്നു.

൰ ഒരു വായിൽനിന്ന തന്നെ സ്തൊത്രവും ശാപവും പുറപ്പെടുന്നു. എന്റെ സഹൊദരന്മാരെ, ഇവ ഇപ്രകാരം ഉണ്ടാകരുതാത്തവയാകുന്നു.

൰൧ ഒരു ഉറവ ഒരു ദ്വാരത്തിൽനിന്ന തന്നെ മധുരവും കൈപ്പും ഉള്ള [വെള്ളം] പുറപ്പെടീക്കുന്നുവൊ?

൰൨ എന്റെ സഹൊദരന്മാരെ, അത്തി വൃക്ഷത്തിന ഒലിവ പഴങ്ങളെയൊ, മുന്തിരിങ്ങാവള്ളിക്കു അത്തിപ്പഴത്തെയൊ തരുവാൻ കഴിയുമൊ? അപ്രകാരം ഒരു ഉറവിന ഉപ്പുവെള്ളവും നല്ല വെള്ളവും തരുവാൻ [കഴികയില്ല:]

൰൩ നിങ്ങളിൽ ആര ജ്ഞാനിയും ബുദ്ധിമാനും [ആകുന്നുവൊ?] അവന്റെ നല്ല നടപ്പിൽനിന്ന അവന്റെ പ്രവൃത്തികളെ ജ്ഞാനത്തിന്റെ സൌമ്യതയൊടെ കാണിക്കട്ടെ.

൰൪ എന്നാൽ നിങ്ങൾക്ക നിങ്ങളുടെ ഹൃദയത്തിൽ കൈപ്പുള്ള അസൂയയും വിവാദവും ഉണ്ടെങ്കിൽ, പുകഴരുത, സത്യത്തിന്റെ നെരെ ഭൊഷ്കുപറകയുമരുത.

൰൫ ഇത ഉയരത്തിൽനിന്ന ഇറങ്ങിവരുന്ന ജ്ഞാനമല്ല, ലൌകികവും, ഇന്ദ്രിയ സംബന്ധവും, പൈശാചവുമായി ഉള്ളത അത്രെ [ആകുന്നത.]

൰൬ എന്തുകൊണ്ടെന്നാൽ അസൂയയും വിവാദവും എവിടെ [ഉണ്ടൊ,] അവിടെ കലഹവും സകല ദുഷ്പ്രവൃത്തിയും [ഉണ്ട.]

൰൭ എന്നാൽ ഉയരത്തിൽനിന്ന ഉണ്ടാകുന്ന ജ്ഞാനം ഒന്നാമത നിൎമ്മലതയുള്ളതായി, പിന്നെ സമാധാനമുള്ളതായി, ശാന്തതയുള്ളതായി, ഇണക്കമുള്ളതായി, കരുണയാലും നല്ല ഫലങ്ങളാലും നിറഞ്ഞതായി, പക്ഷപാതം കൂടാതെയും, കപടം കൂടാതെയും ഉള്ളതാകുന്നു.

൰൮ എന്നാൽ നീതിയുടെ ഫലം സമാധാനത്തെ നടത്തിക്കുന്നവരാൽ സമാധാനത്തിൽ വിതെക്കപ്പെടുന്നു.

## ൪ അദ്ധ്യായം.

൧ ദ്രവ്യാഗ്രഹത്തിനും.—൪ അപാകതെക്കും.—൫ ഡാംഭികത്തിനും.—൰൧ ദൂഷണത്തിനും സാഹസമായ വിധിക്കും വിരൊധമായുള്ള സംഗതികൾ.

൩൬ എന്തുകൊണ്ടെന്നാൽ നിങ്ങൾ ദൈവത്തിന്റെ ഹിതത്തെ ചെയ്തു തീൎത്തിട്ടു, വാഗ്ദത്തത്തെ പ്രാപിക്കെണ്ടുന്നതിന്നായിട്ടു, നിങ്ങൾക്ക ക്ഷമകൊണ്ട ആവശ്യം ഉണ്ട.

൩൭ എന്തെന്നാൽ ഇനി ഒരു അല്പകാലവും വരുന്നവനും, വരും താമസിക്കയുമില്ല

൩൮ എന്നാൽ നീതിമാൻ വിശ്വാസത്താൽ ജീവിക്കും: എങ്കിലും അവൻ പിൻ വാങ്ങുന്നു എങ്കിൽ, അവനിൽ എന്റെ ആത്മാവിന്ന ഇഷ്ടമുണ്ടാകയില്ല.

൩൯ എന്നാൽ നാം നാശത്തിന പിന്ന വാങ്ങുന്നവരിലുള്ളവരല്ല; ആത്മരക്ഷെക്ക വിശ്വസിക്കുന്നവരിലുള്ളവരത്രെ ആകുന്നത.

## ൧൧ അദ്ധ്യായം.

൧ വിശ്വാസം ഇന്നതാകുന്നു എന്നുള്ളത. — ൬ വിശ്വാസം കൂടാതെ നമുക്ക ദൈവത്തെ പ്രസാദിപ്പിപ്പാൻ കഴികയില്ല എന്നുള്ളത — ൭ വിശ്വാസത്തിന്റെ ഫലങ്ങൾ.

എന്നാൽ വിശ്വാസം ഇച്ഛിക്കപ്പെട്ട കാൎയ്യങ്ങളുടെ നിശ്ചയവും, കാണപ്പെടാത്ത കാൎയ്യങ്ങളുടെ സാക്ഷിബൊധവും ആകുന്നു.

൨ അതിനാലല്ലൊ മൂപ്പന്മാൎക്ക ഒരു നല്ല യശസ്സു ലഭിച്ചത.

൩ വിശ്വാസത്താൽ നാം ദൈവത്തിന്റെ വാക്കിനാൽ ലൊകങ്ങൾ ഉണ്ടാക്കപ്പെട്ടതകൊണ്ട, കാണപ്പെടുന്ന കാൎയ്യങ്ങൾ പ്രത്യക്ഷമായിരിക്കുന്ന കാൎയ്യങ്ങളിൽനിന്ന ഉണ്ടാക്കപ്പെട്ടില്ല എന്ന തിരിച്ചറിയുന്നു.

൪ വിശ്വാസത്താൽ ഹബെൽ കായിനെക്കാളും എറെറവും ശ്രെഷ്ഠമായുള്ള ബലിയെ ദൈവത്തിന കഴിച്ചു, അതിനാൽ അവന ദൈവം അവന്റെ ദാനങ്ങൾക്ക സാക്ഷി കൊടുത്തുകൊണ്ട, നീതിമാനെന്ന സാക്ഷി ലഭിച്ചു: അതിനാൽ അവൻ മരിച്ചിട്ടു ഇനി പറകയും ചെയ്യുന്നു.

൫ വിശ്വാസത്താൽ ഹനൊഖ മരണത്തെ കാണാതെ ഇരിപ്പാൻ മാററികൊള്ളപ്പെട്ടു: ദൈവം അവനെ മാററികൊണ്ടതിനാൽ, അവൻ കണ്ടെത്തപ്പെട്ടില്ല: എന്തകൊണ്ടെന്നാൽ അവന്റെ മാററത്തിന മുമ്പെ അവൻ ദൈവത്തെ പ്രസാദിപ്പിച്ചു എന്ന അവൻ സാക്ഷി പ്രാപിച്ചു.

൬ എന്നാൽ വിശ്വാസം കൂടാതെ [ദൈവത്തെ] പ്രസാദിപ്പിപ്പാൻ കഴിയുന്നതല്ല: എന്തകൊണ്ടെന്നാൽ ദൈവത്തിന്റെ അടുക്കൽ വരുന്നവൻ അവനുണ്ടെന്നും, അവൻ തന്നെ താല്പൎയ്യത്തൊടെ അന്വെഷിക്കുന്നവൎക്ക സമ്മാനം നൽകുന്നവനെന്നും വിശ്വസിക്കെണ്ടിയവനാകുന്നു.

൭ വിശ്വാസത്താൽ നൊഹ ഇനി കാണപ്പെടാത്ത കാൎയ്യങ്ങളെ കുറിച്ച തനിക്ക ദൈവനിയൊഗമുണ്ടായതകൊണ്ട, ഭയപ്പെട്ടു, തന്റെ ഭവനത്തിന്റെ രക്ഷെക്കായികൊണ്ട ഒരു പെട്ടകം തീൎത്തു: അതിനാൽ അവൻ ലൊകത്തെ ശിക്ഷെക്ക വിധിച്ചു, വിശ്വാസത്താലുള്ള നീതിക്ക അവകാശിയായി തീരുകയും ചെയ്തു.

൮ വിശ്വാസത്താൽ അബ്രഹാം, പിന്നെ തനിക്ക അവകാശമായി ലഭിപ്പാനുള്ള സ്ഥലത്തിലെക്ക പുറപ്പെട്ടു പൊകുവാൻ വിളിക്കപ്പെട്ടതകൊണ്ട, അനുസരിച്ചു; താൻ ഇന്നെടത്തെക്ക പൊകുന്നു എന്ന അറിയാതെ, പുറപ്പെട്ടുപൊകയും ചെയ്തു.

൯ വിശ്വാസത്താൽ അവൻ വാഗ്ദത്തം ചെയ്യപ്പെട്ട ദെശത്തിൽ, ഒരു പരദെശത്തിൽ എന്ന പൊലെ, പാൎത്ത, ആ വാഗ്ദത്തത്തിന അവനൊട കൂടെ അവകാശികളായ ഇസ്ഹാക്കിനൊടും യാക്കൊബിനൊടും കൂടെ കൂടാരങ്ങളിൽ വസിച്ചുകൊണ്ട ഇരുന്നു.

൧൦ എന്തകൊണ്ടെന്നാൽ അടിസ്ഥാനങ്ങളുള്ളൊരു പട്ടണത്തിനായി അവൻ കാത്തിരുന്നു, അതിൻെറ നിൎമ്മാതാവും ഉണ്ടാക്കുന്നവനും ദൈവം [ആകുന്നു.]

൧൧ വിശ്വാസത്താൽ സാറാ എന്നവളും താൻ സന്തതിയെ ഉത്ഭവിപ്പിക്കുന്നതിന ശക്തിയെ പ്രാപിച്ചു, പ്രായംചെന്ന കഴിഞ്ഞാറെ ഒരു പുത്രനെ പ്രസവിച്ചു, അതെന്തകൊണ്ടെന്നാൽ വാഗ്ദത്തം ചെയ്തവനെ വിശ്വാസമുള്ളവനെന്ന അവൾ നിരൂപിച്ചു.

൧൨ ആയതകൊണ്ട ഒരുത്തനിൽനിന്ന, മരിച്ചവനെ പൊലെ ഉള്ളവനിൽനിന്നും തന്നെ, സംഘത്തിൽ ആകാശത്തിലുള്ള നക്ഷത്രങ്ങൾ പൊലെയും, സംഖ്യയില്ലാത്ത സമുദ്രകരയിലെ മണൽ പൊലെയും [സന്തതി] ജനിക്കയും ചെയ്തു

൧൩ ഇവർ എല്ലാവരും വാഗ്ദത്തങ്ങളെ പ്രാപിക്കാതെ, ദൂരത്തിങ്കൽ വെച്ച [അവയെ] കാണുകയും, അവയിൽ നിശ്ചയമുണ്ടാകയും, [അവയെ] ആലിംഗനം ചെയ്കയും, തങ്ങൾ ഭൂമിയിൽ അന്യന്മാരും പരദെശികളും ആകുന്നു എന്ന അറിയിക്കയും ചെയ്തുകൊണ്ട, വിശ്വാസത്തൊടെ മരിക്കയും ചെയ്തു.

൧൪ എന്തകൊണ്ടെന്നാൽ ഇപ്രകാരമുള്ള കാൎയ്യങ്ങളെ പറയുന്നവർ തങ്ങൾ ഒരു നാടിനെ അന്വെഷിക്കുന്നു എന്ന പ്രസിദ്ധപ്പെടുത്തുന്നു.

൧൫ വിശെഷിച്ചും അവര വിട്ടുപൊന്നിട്ടുള്ള [ദെശത്തെ] നിരൂപിച്ചിരുന്നു എങ്കിൽ, തിരികെ പൊകുന്നതിന അവൎക്ക സമയമുണ്ടാകുമായിരുന്നു സത്യം.

൧൬ എന്നാൽ ഇപ്പൊൾ അവർ എററവും നല്ലൊരു നാടിനെ, ഒരു പരദെശത്തെ തന്നെ ആഗ്രഹിക്കുന്നു: ആയതകൊണ്ട ദൈവം അവരുടെ ദൈവമെന്ന പറയപ്പെടുവാൻ ലജ്ജപ്പെടുന്നില്ല: എന്തകൊണ്ടെന്നാൽ അവൻ അവൎക്ക ഒരു പട്ടണത്തെ ഒരുക്കിയിരിക്കുന്നു.

൧൭ വിശ്വാസത്താൽ അബ്രഹാം, താൻ പരീക്ഷിക്കപ്പെട്ടപ്പൊൾ, ഇസ്സാക്കിനെ ബലിയായി നൽകി:

൧൮ ഇസ്സാക്കിങ്കൽ നിൻെറ സന്തതി വിളിക്കപ്പെടും എന്ന ആരെ കുറിച്ച കല്പിക്കപ്പെട്ടിരുന്നുവൊ, തനിക്കു ആ എകജാതനായ [പുത്രനെ] വാഗ്ദത്തങ്ങളെ പ്രാപിച്ചവൻ ബലിയായി നൽകി:

൧൯ മരിച്ചവരിൽനിന്നും അവനെ ഉയിൎത്തെഴുനീല്പിപ്പാൻ ദൈവം ശക്തിയുള്ളവൻ എന്ന വിചാരിച്ചു; അവിടെനിന്നും അവൻ അവനെ ഒരു സാദൃശ്യത്തിൽ പരിഗ്രഹിച്ചു.

൨൦ വിശ്വാസത്താൽ ഇസ്സാക്ക യാക്കൊബിനെയും എശാവിനെയും വരുവാനുള്ള കാൎയ്യങ്ങളെ കുറിച്ച അനുഗ്രഹിച്ചു.

൨൧ വിശ്വാസത്താൽ യാക്കൊബ, താൻ മരിക്കുമ്പൊൾ. യൊസെഫിൻെറ പുത്രന്മാരിൽ ഒരൊരുത്തനെ അനുഗ്രഹിച്ചു, തൻെറ വടിയുടെ അറെറത്തിന്മെൽ [ചാരി] വന്ദിക്കയും ചെയ്തു

൨൨ വിശ്വാസത്താൽ യൊസെഫ, താൻ മരിക്കുമ്പൊൾ, യിസ്രാഎൽ പുത്രന്മാരുടെ പുറപ്പാടിനെ കുറിച്ച ഒൎമ്മപ്പെടുത്തി, തൻെറ അസ്ഥികളെ കുറിച്ച കല്പന കൊടുക്കയും ചെയ്തു.

൨൩ വിശ്വാസത്താൽ മൊശെ, ജനിച്ചപ്പൊൾ, അവൻെറ മാതാപിതാക്കന്മാരാൽ മൂന്ന മാസം ഒളിപ്പിക്കപ്പെട്ടവനായിരുന്നു, അതെന്തകൊണ്ടെന്നാൽ അവൻ സൌന്ദൎയ്യമുള്ള പൈതൽ എന്ന അവർ കണ്ടു: രാജാവിൻെറ കല്പനയെ ഭയപ്പെട്ടതുമില്ല.

൨൪ വിശ്വാസത്താൽ മൊശെ, താൻ

പ്രാപ്തനായപ്പോൾ, പറവൊവിന്റെ പുത്രിയുടെ പുത്രൻ എന്ന ചൊല്ലപ്പെട്ടതിനെ നിരസിച്ചു:

൨൬ പാപത്തിന്റെ അനിത്യമായുള്ള അനുഭവമുണ്ടാകുന്നതിനെക്കാൾ, ദൈവത്തിന്റെ ജനത്തൊട കൂടെ കഷ്ടം അനുഭവിക്കുന്നതിനെ തന്നെ തെരിഞ്ഞെടുത്തു,

൨൭ എജിപ്തിലുള്ള നിക്ഷെപങ്ങളെക്കാളും ക്രിസ്തുവിന്റെ നിന്ദയെ അധികം സമ്പത്ത എന്ന നിരൂപിച്ചുകൊണ്ട ഇരുന്നു: എന്തകൊണ്ടെന്നാൽ പ്രതിഫലത്തിങ്കൽ അവൻ നൊക്കിയിരുന്നു.

൨൮ വിശ്വാസത്താൽ അവൻ രാജാവിന്റെ ക്രോധത്തെ ഭയപ്പെടാതെ, എജിപ്തിനെ വിട്ട വന്നു: എന്തകൊണ്ടെന്നാൽ കാണപ്പെടാത്തവനെ കാണുന്നതപൊലെ, അവൻ ഉറപ്പായി നിന്നു.

൨൯ വിശ്വാസത്താൽ അവൻ, കടിഞ്ഞൂൽ ജനിച്ചവരെ സംഹരിക്കുന്നവൻ അവരെ തൊടാതെ ഇരിപ്പാനായിട്ട, പെസഹായെയും രക്തം തളിക്കുന്നതിനെയും കഴിക്കയും ചെയ്തു.

൩൦ വിശ്വാസത്താൽ അവർ ചെങ്കടലിൽ കൂടി ഉണങ്ങിയ [ഭൂമിയിൽ കൂടി] എന്ന പൊലെ കടന്നു പൊയി: ആയതിനെ എജിപ്തിക്കാർ ചെയ്വാൻ പരീക്ഷിച്ചിട്ട മുങ്ങിപൊകയും ചെയ്തു.

൩൧ വിശ്വാസത്താൽ യെറിഹൊവിന്റെ മതിലുകൾ എഴ ദിവസങ്ങൾ ചുററും വളയപ്പെട്ടാറെ, വീണുപൊയി.

൩൨ വിശ്വാസത്താൽ രാഹാബ എന്ന വെശ്യാസ്ത്രീ ചാരന്മാരെ സമാധാനത്തൊടെ കൈക്കൊണ്ടിട്ട, അവിശ്വാസികളൊട കൂടെ നശിച്ചുപൊയില്ല.

൩൩ ഇനി ഞാൻ എന്ത പറയും? എന്തെന്നാൽ ഞാൻ ഗിദെയൊന്റെയും, ബാറാക്കിന്റെയും, ശിംശൊന്റെയും, യെപ്തായുടെയും, ദാവീദിന്റെയും, ശമുവെലിന്റെയും, ദീർഘദർശിമാരുടെയും വസ്തുതകളെ വിവരപ്പെടുത്തുവാൻ പൊയാൽ, എനിക്ക കാലം കുറയും:

൩൪ ഇവർ വിശ്വാസത്താൽ രാജ്യങ്ങളെ ജയിച്ചു, നീതിയെ നടത്തി, വാഗ്ദത്തങ്ങളെ പ്രാപിച്ചു, സിംഹങ്ങളുടെ വായകളെ അടെച്ചു.

൩൫ അഗ്നിയുടെ ബലത്തെ കെടുത്തി, വാളിന്റെ മൂർച്ചയിൽനിന്ന തെററി, ശക്തിഹീനതയിൽനിന്ന ശക്തിപ്പെട്ടു, യുദ്ധത്തിൽ ശക്തിമാന്മാരായി തീൎന്നു, അന്യന്മാരുടെ പട സൈന്യങ്ങളെ അവജയപ്പെടുത്തി.

൩൬ സ്ത്രീകൾ തങ്ങളുടെ മരിച്ചവരെ പിന്നെയും ഉയിൎത്തെഴുനീററവരായി പരിഗ്രഹിച്ചു: മററ ചിലരും, തങ്ങൾ എററവും നന്നായിട്ടുള്ളൊരു ഉയിൎപ്പിനെ അനുഭവിക്കെണ്ടുന്നതിന, രക്ഷയെ സ്വീകരിക്കാതെ, ദണ്ഡിക്കപ്പെട്ടു:

൩൭ മററ ചിലരും മഹാ നിന്ദകളുടെയും കരടാവുകൊണ്ടുള്ള അടികളുടെയും, അത്രയുമല്ല ബന്ധനങ്ങളുടെയും കാവലുകളുടെയും പരീക്ഷയെ അനുഭവിച്ചു:

൩൮ കല്ലെറുകൊണ്ടു, വാളിനാൽ അറുക്കപ്പെട്ടു, പരീക്ഷിക്കപ്പെട്ടു, വാളിനാൽ കൊല്ലപ്പെട്ടു: ആട്ടിൻ തൊൽകളെയും കൊലാടുകളിൻ തൊൽകളെയും പുതെച്ചുകൊണ്ട സഞ്ചരിച്ചു: മുട്ടുള്ളവരായി, ഉപദ്രവപ്പെട്ടവരായി, കഷ്ടപ്പെട്ടവരായിരുന്നു:

൩൯ (അവൎക്ക ലൊകം യൊഗ്യമായിരുന്നില്ല:) അവർ വനങ്ങളിലും, പൎവതങ്ങളിലും, ഗുഹകളിലും, ഭൂമിയുടെ ഗഹ്വരങ്ങളിലും വലഞ്ഞ നടന്നു.

൪൦ വിശെഷിച്ചും ഇവർ എല്ലാ

വരും, വിശ്വാസത്താൽ ഒരു നല്ല യശസ്സിനെ ലഭിച്ച, വാഗ്ദത്തത്തെ പ്രാപിച്ചില്ല.

൪൰ എന്തകൊണ്ടെന്നാൽ അവർ നമ്മെ കൂടാതെ പരിപൂൎണ്ണതപ്പെടാതെ ഇരിപ്പാനായിട്ട, ദൈവം നമുക്ക വെണ്ടി എറെവും നന്നായിട്ടുള്ളൊരു കാൎയ്യത്തെ മുൻ വിചാരിച്ചിരിക്കുന്നു.

## ൧൨ അദ്ധ്യായം.

൧ ഇടവിടാതെയുള്ള വിശ്വാസത്തിനും കഷ്ടമെക്കും ബുദ്ധിക്കുമായിട്ട ഒരു ബുദ്ധി ഉപദെശം.—൨൨ പഴയതിനെക്കാളും പുതിയ നിയമം നന്ന എന്നുള്ളത.

ആയതകൊണ്ട നാമും സാക്ഷികളുടെ ഇത്ര വലിയ മെഘത്താൽ ചുററപ്പെട്ടിരിക്കുന്നതകൊണ്ട, നാം സകല ഭാരത്തെയും, നമ്മെ നന്നായി ചുററി ഞെരുക്കുന്ന പാപത്തെയും നീക്കി കളഞ്ഞ, നമുക്ക മുമ്പെ വെക്കപ്പെട്ടിരിക്കുന്ന ഓട്ടത്തെ ക്ഷമയൊടും കൂടെ ഓടി,

൨ വിശ്വാസത്തെ ആരംഭിക്കുന്നവനായും നിവൃത്തി വരുത്തുന്നവനായുമുള്ള യെശുവിങ്കലെക്ക നൊക്കികൊണ്ടിരിക്കെണം; അവൻ തനിക്ക മുമ്പാകെ വെക്കപ്പെട്ട സന്തൊഷത്തിനായിട്ട ലജ്ജയെ വെറുത്ത, കുരിശിനെ സഹിക്കയും, ദൈവത്തിന്റെ സിംഹാസനത്തിന്റെ വലത്തുഭാഗത്തിൽ ഇരിക്കയും ചെയ്തു.

൩ എന്തെന്നാൽ നിങ്ങൾ നിങ്ങളുടെ മനസ്സുകളിൽ ആലസ്യപ്പെട്ട ക്ഷീണപ്പെടാതെ ഇരിപ്പാനായിട്ട, പാപികളിൽനിന്ന ഇപ്രകാരമുള്ള ദൂഷ്യങ്ങൾ തന്റെ നെരെ ഉണ്ടായതിനെ സഹിച്ചവനെ വിചാരിപ്പിൻ.

൪ നിങ്ങൾ ഇനി രക്തത്തൊളം, പാപത്തിന്റെ നെരെ പൊരുതികൊണ്ട, എതൃത്ത നിന്നിട്ടില്ല.

൫ വിശെഷിച്ചും പുത്രന്മാരൊട എന്ന പൊലെ നിങ്ങളൊട പറയുന്ന ഉപദെശവാക്യത്തെ നിങ്ങൾ മറന്നിരിക്കുന്നു, എന്റെ പുത്ര, കൎത്താവ ചെയ്യുന്ന ശിക്ഷയെ അല്പമായി വിചാരിക്കരുത, നീ അവനാൽ ശാസിക്കപ്പെട്ടിരിക്കുമ്പൊൾ ആലസ്യപ്പെടുകയുമരുത:

൬ എന്തകൊണ്ടെന്നാൽ കൎത്താവ, താൻ സ്നെഹിക്കുന്നവനെ ശിക്ഷിക്കയും, താൻ കൈക്കൊള്ളുന്ന പുത്രനെ ഒക്കെയും അടിക്കയും ചെയ്യുന്നു.

൭ നിങ്ങൾ ശിക്ഷയെ സഹിച്ചാൽ, ദൈവം നിങ്ങളൊട പുത്രന്മാരൊട എന്ന പൊലെ പെരുമാറുന്നു: എന്തകൊണ്ടെന്നാൽ പിതാവ ശിക്ഷിക്കാത്ത പുത്രൻ എവനുള്ളു?

൮ എല്ലാവരും ഓഹരിക്കാരായിരിക്കുന്ന ശിക്ഷ കൂടാതെ ഇരിക്കുന്നു എങ്കിൽ, നിങ്ങൾ കൌലടയന്മാരാകുന്നു, പുത്രന്മാരല്ല.

൯ വിശെഷിച്ചും നമ്മെ ശിക്ഷിച്ചവരായി, നമ്മുടെ ജഡത്തിന്റെ പിതാക്കന്മാർ നമുക്ക ഉണ്ടായിരുന്നു, അവരെ നാം വണങ്ങുകയും ചെയ്തു: നാം ആത്മാക്കളുടെ പിതാവിന എറെവും അധികം അനുസരിച്ചിരിക്കയും, ജീവിക്കയും ചെയ്യെണ്ടായൊ?

൰ എന്തകൊണ്ടെന്നാൽ അവർ കുറെ ദിവസങ്ങൾക്ക തങ്ങൾക്ക ബൊധിച്ച പ്രകാരം [നമ്മെ] ശിക്ഷിച്ചു സത്യം; ഇവൻ [നാം] അവന്റെ ശുദ്ധിക്ക ഓഹരിക്കാരാകെണ്ടുന്നതിന, നമ്മുടെ പ്രയൊജനത്തിനായിട്ട അത്രെ

൰൧ എന്നാൽ ശിക്ഷ ഒക്കെയും തല്ക്കാലത്തെക്ക സന്തൊഷമായിട്ടുള്ളതല്ല, ദുഃഖമായിട്ടുള്ളതത്രെ, എന്നു കാണുന്നു: എങ്കിലും പിന്നത്തെതിൽ അതിനാൽ അഭ്യസിക്കപ്പെട്ടവൎക്ക അത

നീതിയുടെ സമാധാന ഫലത്തെ തരുന്നു.

൧൨ ആയതകൊണ്ട ക്ഷീണിച്ചു പൊയ കൈകളെയും, തളൎന്നുപൊയ മുഴങ്കാലുകളെയും പിന്നെയും ഉയൎത്തുവിൻ;

൧൩ മുടന്തനായിരിക്കുന്നത വഴി തെറ്റിപ്പൊകാതെ, അത വിശെഷാൽ സ്വസ്ഥമാകെണ്ടുന്നതിന, നിങ്ങളുടെ പാദങ്ങൾക്ക നെരെയുള്ള വഴികളെ ഉണ്ടാക്കുകയും ചെയ്വിൻ.

൧൪ എല്ലാവരൊടും സമാധാനത്തെയും ശുദ്ധിയെയും പിന്തുടൎന്നു കൊൾവിൻ, [ശുദ്ധി] കൂടാതെ ഒരുത്തനും കൎത്താവിനെ കാണുകയുമില്ല:

൧൫ ഒരുത്തനും ദൈവത്തിന്റെ കൃപെക്ക കുറവുള്ളവനായ്തീരാതെയും, യാതൊരു കൈപ്പുള്ള വെരും മുളച്ചുണ്ടായി, കലക്കമുണ്ടാക്കുകയും, അതിനാൽ പലരും അശുദ്ധപ്പെടുകയും ചെയ്യാതെയും,

൧൬ ഒരുത്തനും വെശ്യാദൊഷക്കാരനൊ, ഒരു കബള ആഹാരത്തിന തന്റെ ജന്മനാവകാശത്തെ വിറ്റ കളഞ്ഞിട്ടുള്ള എശാവിനെ പൊലെയുള്ള ഒരു നിന്ദ്യനൊ ഉണ്ടാകാതെയും ഇരിപ്പാൻ, ജാഗ്രതയൊടെ വിചാരിച്ചുകൊൾവിൻ.

൧൭ എന്തകൊണ്ടെന്നാൽ എശാവിന പിന്നത്തെതിൽ അനുഗ്രഹത്തെ അനുഭവിപ്പാൻ മനസ്സായിരിക്കുമ്പൊൾ, അവൻ ഉപെക്ഷിക്കപ്പെട്ടു എന്ന നിങ്ങൾ അറിയുന്നു: എന്തെന്നാൽ അവൻ കണ്ണുനീരൊട കൂടെ ജാഗ്രതയായി അന്വെഷിച്ചിട്ടും, അനുതാപത്തിന ഒരു ഇടയും കണ്ടെത്തിയില്ല.

൧൮ എന്തെന്നാൽ തൊടപ്പെടത്തക്ക പൎവതത്തിനും, കത്തുന്ന അഗ്നിക്കും, തമസ്സിനും, ഇരുളിനും, കൊടുങ്കാറ്റിനും,

൧൯ കാഹളത്തിന്റെ മുഴക്കത്തിനും, വചനങ്ങളുടെ ശബ്ദത്തിനും അരികെ നിങ്ങൾ വന്നില്ല: ആ [ശബ്ദത്തെ] കെട്ടവർ തങ്ങളൊട ഇനി വചനം പറയപ്പെടരുത എന്ന അപെക്ഷിച്ചു.

൨൦ (എന്തുകൊണ്ടെന്നാൽ കല്പിക്കപ്പെട്ടതിനെ അവൎക്ക സഹിപ്പാൻ കഴിഞ്ഞില്ല. ഒരു മൃഗമെങ്കിലും പൎവതത്തെ തൊട്ടാൽ, അതിനെ കല്ലുകൊണ്ടെറിയെണം, അല്ലെങ്കിൽ അമ്പുകൾ കൊണ്ട കുത്തി ഉരുളക്കപ്പെടെണം:

൨൧ ഞാൻ എത്രയും ഭയപ്പെടുകയും വിറെക്കയും ചെയ്യുന്നു, എന്ന മൊശെയും പറഞ്ഞതകൊണ്ട, ആ കാഴ്ച എത്രയും ഭയങ്കരമായിരുന്നു:)

൨൨ നിങ്ങൾ സീയൊൻ പൎവതത്തിനും, സ്വൎഗ്ഗം സംബന്ധിച്ച യെറുശലെമാകുന്ന ജീവനുള്ള ദൈവത്തിന്റെ നഗരത്തിനും, അനെകായിരം ദൈവദൂതന്മാരുടെ സംഘത്തിനും,

൨൩ സ്വൎഗ്ഗത്തിൽ പെർ എഴുതപ്പെട്ട ആദ്യ ജനനമുള്ളവരുടെ സൎവ്വ സംഘത്തിനും, സഭെക്കും, എല്ലാവൎക്കും ന്യായാധിപതിയാകുന്ന ദൈവത്തിനും, പൂൎണ്ണന്മാരായ നീതിമാന്മാരുടെ ആത്മാക്കൾക്കും,

൨൪ പുതിയ നിയമത്തിന്റെ മദ്ധ്യസ്ഥനാകുന്ന യെശുവിനും, ഹാബെലിന്റെ രക്തത്തെക്കാൾ ശ്രെഷ്ഠമുള്ള കാൎയ്യങ്ങളെ പറയുന്ന തളിപ്പിന്റെ രക്തത്തിനും അരികെ അത്രെ വന്നിരിക്കുന്നത.

൨൫ പറയുന്നവനെ നിങ്ങൾ ഉപെക്ഷിക്കാതെ ഇരിപ്പാൻ നൊക്കികൊൾവിൻ എന്തകൊണ്ടെന്നാൽ ഭൂമിയിൽ പറയുന്നവനെ ഉപെക്ഷിച്ചവർ തപ്പിച്ചുപൊകാതെ ഇരുന്നു എങ്കിൽ, സ്വൎഗ്ഗത്തിൽനിന്ന പറയുന്നവനെ നാം വിട്ടൊഴിഞ്ഞാൽ

എത്ര അധികം [തപ്പിച്ചുപൊകാതെ ഇരിക്കും:]

൨൬ അവന്റെ ശബ്ദം അപ്പൊൾ ഭൂമിയെ ഇളക്കി: എന്നാൽ ഇപ്പൊൾ ഞാൻ ഇനി ഒരിക്കൽ ഭൂമിയെ മാത്രമല്ല. സ്വൎഗ്ഗത്തെയും കൂടെ ഇളക്കും എന്ന അവൻ വാഗ്ദത്തം ചെയ്തു.

൨൭ ഇനി ഒരിക്കൽ [എന്ന വാക്ക] ഉണ്ടാക്കപ്പെട്ട കാൎയ്യങ്ങളുടെ എന്ന പൊലെ ചഞ്ചലപ്പെടുന്ന കാൎയ്യങ്ങളുടെ മാറ്റത്തെ വെളിപ്പെടുത്തുന്നു, ചഞ്ചലപ്പെടാത്ത കാൎയ്യങ്ങൾ നിലനില്പാനായിട്ട ആകുന്നു.

൨൮ അതുകൊണ്ട ചഞ്ചലപ്പെടാത്ത രാജ്യത്തെ പ്രാപിക്കുന്നതകൊണ്ട, നാം ദൈവത്തിന ഇഷ്ടമായി വണക്കത്തൊടും ഭയഭക്തിയൊടും ശുശ്രൂഷ ചെയ്വാൻ മൂലമായുള്ള കൃപ നമുക്ക ഉണ്ടാകെണം:

൨൯ എന്തെന്നാൽ നമ്മുടെ ദൈവം ദഹിപ്പിക്കുന്ന അഗ്നി [ആകുന്നു.]

## ൧൩ അദ്ധ്യായം.

൧ സ്നെഹത്തെയും,—൪ നീതിയായുള്ള നടപ്പിനെയും,—൫ ദ്രവ്യാഗ്രഹത്തെ ഒഴിഞ്ഞിരിപ്പാനും ദൈവത്തിന്റെ പ്രസംഗക്കാരെ പ്രമാണിപ്പാനും.—൭ അപൂൎവ്വൊപദെശങ്ങളെ സൂക്ഷിച്ചുകൊൾവാനും ക്രിസ്തുവിനെയും മറ്റും അനുസരിച്ച അറിയിപ്പാനും പല ബുദ്ധി ഉപദെശങ്ങൾ.

സഹൊദര സ്നെഹം നിലനില്ക്കട്ടെ.

൨ അതിഥിസ്നെഹത്തെ മറക്കരുത: എന്തുകൊണ്ടെന്നാൽ അതിനാൽ ചിലർ അറിയാതെ ദൈവദൂതന്മാരെ അതിഥിപൂജയൊട കൈക്കൊണ്ടിട്ടുണ്ട.

൩ ബന്ധനങ്ങളിലുള്ളവരൊട കൂടെ ബന്ധനപ്പെട്ടവരാകുന്നു എന്ന വെച്ച, അവരെയും, നിങ്ങളും കൂടെ ശരീരത്തൊടിരിക്കുന്നവർ എന്ന വെച്ച, കഷ്ടമനുഭവിക്കുന്നവരെയും ഒൎത്തുകൊൾവിൻ.

൪ വിവാഹം എല്ലാവരിലും മാനമുള്ളതും, വിവാഹക്കിടക്ക മലിനതയില്ലാത്തതും ആകുന്നു: എന്നാൽ വെശ്യാസംഗക്കാരൊടും വ്യഭിചാരക്കാരൊടും ദൈവം ന്യായം വിസ്തരിക്കും.

൫ [നിങ്ങളുടെ] നടപ്പ ദ്രവ്യാഗ്രഹമില്ലാത്തത [ആകട്ടെ;] നിങ്ങൾക്കുള്ള വസ്തുക്കൾ കൊണ്ട സന്തുഷ്ടിയുള്ളവർ [ആകുവിൻ;] എന്തുകൊണ്ടെന്നാൽ ഞാൻ നിന്നെ വിടുകയുമില്ല, ഒരുനാളും നിന്നെ ഉപെക്ഷിക്കയുമില്ല, എന്ന അവൻ പറഞ്ഞു.

൬ എന്നതകൊണ്ട കൎത്താവ എനിക്ക സഹായി [ആകുന്നു] എന്നും, മനുഷ്യർ എന്നൊട എന്ത ചെയ്യുമെന്ന ഞാൻ ഭയപ്പെടുകയില്ല എന്നും നാം ധൈൎയ്യത്തൊടെ പറയാം.

൭ നിങ്ങൾക്ക ദൈവത്തിന്റെ വചനത്തെ പറഞ്ഞവരായി, നിങ്ങളെ ഭരിക്കുന്നവരെ ഒൎത്തുകൊൾവിൻ: [അവരുടെ] നടപ്പിന്റെ അവസാനത്തെ നല്ലവണ്ണം വിചാരിച്ചുകൊണ്ട, അവരുടെ വിശ്വാസത്തെ പിന്തുടൎന്നുകൊൾവിൻ:

൮ യെശു ക്രിസ്തു ഇന്നലെയും. ഇന്നും, എന്നന്നെക്കും അവൻ തന്നെ [ആകുന്നു]

൯ പല വിധമായും അന്യായമായുമുള്ള ഉപദെശങ്ങളാൽ ചുറ്റിവലയപ്പെടരുത എന്തുകൊണ്ടെന്നാൽ അവയിൽ നടന്നിരുന്നവൎക്ക പ്രയൊജനമില്ലാത്ത ഭക്ഷണങ്ങളാലല്ല, കൃപയാൽ തന്നെ ഹൃദയം ഉറപ്പിക്കപ്പെടുന്നത നല്ലത.

൧൦ എന്നാൽ നമുക്ക ഒരു ബലിപീഠം ഉണ്ട, അതിൽനിന്ന ഭക്ഷിപ്പാൻ കൂടാരത്തിൽ ശുശ്രൂഷ ചെയ്യുന്നവൎക്ക അധികാരമില്ല.

൰൧ എന്തകൊണ്ടെന്നാൽ പാപങ്ങൾക്ക വെണ്ടി എത മൃഗങ്ങളുടെ രക്തം പ്രധാനാചാൎയ്യനാൽ ശുദ്ധസ്ഥലത്തിൽ കൊണ്ടുപൊകപ്പെടുന്നുവൊ, അവയുടെ ഉടലുകൾ പാളയത്തിന പുറത്ത ചുടപ്പെടുന്നു.

൰൨ അതകൊണ്ട യെശുവും, താൻ തന്റെ സ്വന്ത രക്തത്താൽ ജനങ്ങളെ ശുദ്ധീകരിക്കെണ്ടുന്നതിനായിട്ട, വാതലിന പുറത്ത കഷ്ടമനുഭവിച്ചു.

൰൩ ആയതകൊണ്ട നാം പാളയത്തിന പുറത്ത അവന്റെ അടുക്കൽ, അവന്റെ ധിക്കാരത്തെ വഹിച്ചുകൊണ്ട, പുറപ്പെട്ടുപൊക.

൰൪ എന്തകൊണ്ടെന്നാൽ ഇവിടെ നിലനില്ക്കുന്ന നഗരം നമുക്കില്ല, എന്നാലും വരുവാനുള്ളതിനെ ഒന്നിനെ നാം അപെക്ഷിക്കുന്നു.

൰൫ ആയതകൊണ്ട നാം അവൻ മുഖാന്തരമായിട്ട ദൈവത്തിന എല്ലായ്പൊഴും, അവന്റെ നാമത്തെ വഹിച്ചുകൊണ്ട അധരങ്ങളുടെ ഫലമാകുന്ന സ്തുതിയുടെ ബലിയെ കഴിക്കമാറാക.

൰൬ എന്നാൽ നന്മ ചെയ്യുന്നതിനെയും ധൎമ്മം കൊടുക്കുന്നതിനെയും മറക്കരുത: എന്തെന്നാൽ ഇപ്രകാരമുള്ള ബലികളിൽ ദൈവം നന്നായി ഇഷ്ടപ്പെടുന്നു.

൰൭ നിങ്ങളെ ഭരിക്കുന്നവരെ അനുസരിച്ച, അടങ്ങിയിരിപ്പിൻ: എന്തകൊണ്ടെന്നാൽ അവർ നിങ്ങളുടെ ആത്മാക്കൾക്കായികൊണ്ട കണക്ക ബൊധിപ്പിക്കെണ്ടുന്നവർ എന്നപൊലെ ജാഗ്രതയായിരിക്കുന്നു, ഇതിനെ അവർ സന്തൊഷത്തൊടും തന്നെ ചെയ്യാനായിട്ട ആകുന്നു, ദുഃഖത്തൊടെ അല്ല: എന്തകൊണ്ടെന്നാൽ അത നിങ്ങൾക്ക പ്രയൊജനമില്ലാത്തത [ആകും.]

൰൮ ഞങ്ങൾക്ക വെണ്ടി പ്രാൎത്ഥിപ്പിൻ: എന്തകൊണ്ടെന്നാൽ സകലത്തിലും നല്ലവണ്ണം നടപ്പാൻ ഇഛിച്ചുകൊണ്ട, ഞങ്ങൾക്ക ഒരു നല്ല മനസ്സാക്ഷി ഉണ്ടെന്ന ഞങ്ങൾ നിശ്ചയിക്കുന്നു.

൰൯ എന്നാൽ ഞാൻ നിങ്ങൾക്ക അതിവെഗത്തിൽ തിരിച്ച വിട്ടയക്കപ്പെടെണ്ടുന്നതിന, നിങ്ങൾ ഇപ്രകാരം ചെയ്യെണമെന്ന ഞാൻ വിശെഷാൽ അപെക്ഷിക്കുന്നു.

൨൰ എന്നാൽ എന്നന്നെക്കുമുള്ള നിയമത്തിന്റെ രക്തത്താൽ ആടുകളുടെ വലിയ ഇടയനാകുന്ന നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിനെ മരിച്ചവരിൽനിന്ന പിന്നെയും വിളിച്ചു വരുത്തിയവനായി, സമാധാനത്തിന്റെ ദൈവമായവൻ,

൨൰൧ തന്റെ മുമ്പാകെ പ്രസാദമുള്ളതിനെ നിങ്ങളിൽ യെശു ക്രിസ്തുവിനെ കൊണ്ട നടത്തിച്ച, തന്റെ ഇഷ്ടത്തെ ചെയ്വാൻ സകല നല്ല പ്രവൃത്തിയിലും നിങ്ങളെ പൂൎണ്ണന്മാരാക്കട്ടെ: അവന എന്നും എന്നെന്നെക്കും മഹത്വം ഉണ്ടാകട്ടെ ആമെൻ.

൨൰൨ വിശെഷിച്ച, സഹൊദരന്മാരെ, നിങ്ങൾ ഒരം ഉപദെശവാക്കിനെ സഹിച്ചിരിപ്പിൻ, എന്ന നിങ്ങളൊട ഞാൻ അപെക്ഷിക്കുന്നു: എന്തകൊണ്ടെന്നാൽ ഞാൻ സംക്ഷെപമായിട്ട നിങ്ങൾക്ക എഴുതിയിരിക്കുന്നു.

൨൰൩ [നമ്മുടെ] സഹൊദരനായ തിമൊഥെയുസ വിട്ടയക്കപ്പെട്ടതിനെ അറിവിൻ; അവൻ വെഗത്തിൽ വന്നാൽ, അവനൊട കൂടെ ഞാൻ നിങ്ങളെ വന്ന കാണുകയും ചെയ്യും.

൨൰൪ നിങ്ങളെ ഭരിക്കുന്നവരെ എല്ലാവരെയും എല്ലാ ശുദ്ധിമാന്മാരെയും സല്ക്കരിപ്പിൻ. ഇത്താലിയ ദെശക്കാർ നിങ്ങളെ സല്ക്കരിക്കുന്നു.

൨൰൫ കൃപ നിങ്ങളെല്ലാവരൊടും കൂടെ ഇരിക്കട്ടെ. ആമെൻ.

# അപ്പൊസ്തൊലനായ യാക്കൊബ എഴുതിയ പൊതുവിലുള്ള ലെഖനം.

## ൧ അദ്ധ്യായം.

൧ നാം ദൈവത്തൊട അറിവിനെ യാചിക്കയും,—ഇൻ വചനത്തെ കെൾക്കയും അതിൻ പ്രകാരം ചെയ്കയും വെണം എന്നുള്ളത.— ൨൭ സത്യമായുള്ള ദൈവഭക്തി ഇന്നതാകുന്നു എന്നുള്ളത.

൧ ദൈവത്തിന്റെയും കൎത്താവായ യെശു ക്രിസ്തുവിന്റെയും ശുശ്രൂഷക്കാരനായ യാക്കൊബ ഭിന്നിച്ചിരിക്കുന്ന പന്ത്രണ്ട ഗൊത്രങ്ങൾക്ക വന്ദനം ചൊല്ലുന്നു.

൨ എന്റെ സഹൊദരന്മാരെ, നിങ്ങൾ പല പ്രകാരമുള്ള പരീക്ഷകളിൽ വീഴുമ്പൊൾ,

൩ നിങ്ങളുടെ വിശ്വാസത്തിന്റെ പരിശൊധന ക്ഷമയെ ഉണ്ടാക്കുന്നു എന്ന അറിഞ്ഞ, ആയത അശെഷം സന്തൊഷമായി വിചാരിച്ചു കൊൾവിൻ.

൪ എന്നാൽ നിങ്ങൾ ഒന്നിലും കുറവില്ലാത്തവരായി, പൂൎണ്ണതയുള്ളവരും മുഴുവൻ തികഞ്ഞവരും ആകെണ്ടുന്നതിന, ക്ഷമെക്ക പൂൎണ്ണ ക്രിയ ഉണ്ടാകട്ടെ.

൫ നിങ്ങളിൽ ഒരുത്തന ജ്ഞാനം കുറവായിരിക്കുന്നു എങ്കിൽ, ഔദാൎയ്യമായി എല്ലാവൎക്കും കൊടുക്കുന്നവനായും, ഹെമിക്കാത്തവനായുമുള്ള ദൈവത്തിൽനിന്ന അവൻ യാചിക്കട്ടെ: അപ്പൊൾ അവന കൊടുക്കപ്പെടും.

൬ എന്നാൽ അവൻ ഒന്നും സംശയിക്കാതെ, വിശ്വാസത്തൊടെ യാചിക്കട്ടെ. എന്തകൊണ്ടെന്നാൽ സംശയിക്കുന്നവൻ വായുവിനാൽ അടിപെട്ടു അലയുന്ന കടലിന്റെ തിരെക്ക സദൃശനാകുന്നു

൭ എന്തെന്നാൽ ആ മനുഷ്യൻ കൎത്താവിങ്കൽനിന്ന വല്ലതിനെയും പ്രാപിക്കുമെന്ന അവൻ നിരൂപിക്കരുത.

൮ ഇരുമനസ്സുള്ള മനുഷ്യൻ തന്റെ വഴികളിൽ ഒക്കെയും സ്ഥിരമില്ലാത്തവൻ [ആകുന്നു]

൯ താണ്മയുള്ള സഹൊദരൻ തന്റെ ഉയരത്തിലും,

൰ എന്നാൽ ധനവാൻ തന്റെ താണ്മയിലും പുകഴട്ടെ: അതെന്തകൊണ്ടെന്നാൽ പുല്ലിന്റെ പൂവിനെ പൊലെ അവൻ ഒഴിഞ്ഞുപൊകും.

൰൧ എന്തെന്നാൽ സൂൎയ്യൻ ഉഷ്ണത്തൊടെ ഉദിക്കുമ്പൊൾ ഉടനെ, അത പുല്ലിനെ ഉണക്കുന്നു, അതിന്റെ പൂവും ഉതിരുന്നു, അതിന്റെ ആകൃതിയുടെ ശൊഭ നശിച്ചുപൊകയും ചെയ്യുന്നു: ഇപ്രകാരം തന്നെ സമ്പന്നനും അവന്റെ വഴികളിൽ വാടിപ്പൊകും.

൰൨ പരീക്ഷയെ സഹിക്കുന്ന മനുഷ്യൻ ഭാഗ്യവാൻ: അതെന്തകൊണ്ടെന്നാൽ അവൻ ശൊധന ചെയ്യപ്പെട്ടിട്ട, കൎത്താവ തന്നെ സ്നെഹിക്കുന്നവൎക്ക വാഗ്ദത്തം ചെയ്തിട്ടുള്ള ജീവന്റെ കിരീടത്തെ പ്രാപിക്കും.

൰൩ പരീക്ഷിക്കപ്പെടുമ്പൊൾ ഒരുത്തനും ഞാൻ ദൈവത്താൽ പരീക്ഷിക്കപ്പെടുന്നു എന്ന പറയരുത: എന്തകൊണ്ടെന്നാൽ ദൈവം ദൊഷങ്ങളാൽ പരീക്ഷിക്കപ്പെടാത്തവനാകുന്നു, അവൻ ഒരുത്തനെയും പരീക്ഷിക്കുന്നതുമില്ല.

൧൪ എന്നാൽ ഓരൊരുത്തൻ തന്റെ തന്റെ സ്വെച്ഛയാൽ ആകൎഷിക്കപ്പെട്ടുകയും, വശീകരപ്പെട്ടുകയും ചെയ്യുമ്പൊൾ, അവൻ പരീക്ഷിക്കപ്പെടുന്നു.

൧൫ പിന്നെ ഇഛ ഗൎഭം ധരിച്ചപ്പൊൾ, അത പാപത്തെ പ്രസവിക്കുന്നു: എന്നാൽ പാപം മുഴുവനായി തീൎന്നപ്പൊൾ, അത മരണത്തെ ജനിപ്പിക്കുന്നു.

൧൬ എന്റെ പ്രിയ സഹൊദരന്മാരെ, വഞ്ചനപ്പെടരുത.

൧൭ സകല നല്ല ദാനവും സകല പൂൎണ്ണ ദാനവും ഉയരത്തിൽനിന്ന ഉണ്ടായി, ഒരു മാററമെങ്കിലും, മറിച്ചിലിന്റെ ഒരു നിഴലെങ്കിലും ഇല്ലാത്തവനായി, തെജസ്സുകളുടെ പിതാവായവനിൽനിന്ന ഇറങ്ങി വരുന്നതാകുന്നു.

൧൮ നാം അവന്റെ സൃഷ്ടികളിൽ ഒരു ആദ്യ വിളവ ആകെണ്ടുന്നതിന, അവൻ തന്റെ ഇഷ്ടപ്രകാരം നമ്മെ സത്യത്തിന്റെ വചനത്താൽ ജനിപ്പിച്ചു.

൧൯ എന്നതകൊണ്ട, എന്റെ പ്രിയ സഹൊദരന്മാരെ, ഒരൊരു മനുഷ്യൻ കെൾക്കുന്നതിന ബദ്ധപ്പാടും, പറയുന്നതിന താമസവും, കൊപത്തിന താമസവുമുള്ളവനാകട്ടെ.

൨൦ എന്തുകൊണ്ടെന്നാൽ മനുഷ്യന്റെ കൊപം ദൈവത്തിന്റെ നീതിയെ നടത്തുന്നില്ല.

൨൧ ആയതകൊണ്ട നിങ്ങൾ സകല മ്ലെഛതയെയും വെണ്ടാസനത്തിന്റെ അധികത്വത്തെയും വിട്ടുകളഞ്ഞ, അകത്ത നടപ്പെട്ടതായി, നിങ്ങളുടെ ആത്മാക്കളെ രക്ഷിപ്പാൻ ശക്തിയുള്ളതായുള്ള വചനത്തെ സൌമ്യതയൊടെ കൈക്കൊൾവിൻ.

൨൨ എന്നാൽ നിങ്ങൾ നിങ്ങളെ തന്നെ വഞ്ചിച്ചുകൊണ്ട, വചനത്തെ കെൾക്കുന്നവരായി മാത്രമല്ല, അതിനെ പ്രവൃത്തിക്കുന്നവരായും ഇരിപ്പിൻ.

൨൩ എന്തുകൊണ്ടെന്നാൽ ഒരുത്തൻ വചനത്തെ കെൾക്കുന്നവനായിരുന്ന, അതിനെ പ്രവൃത്തിക്കുന്നവനല്ല എങ്കിൽ, അവൻ തന്റെ സ്വഭാവമുഖത്തെ ഒരു കണ്ണാടിയിൽ കണ്ടറിയുന്ന മനുഷ്യനൊട സദൃശനാകുന്നു:

൨൪ എന്തുകൊണ്ടെന്നാൽ അവൻ തന്നെത്തന്നെ കണ്ടറികയും, പുറപ്പെട്ടു പൊകയും, താൻ ഇന്നപ്രകാരമുള്ളവനായിരുന്നു എന്ന ഉടനെ മറക്കുകയും ചെയ്യുന്നു.

൨൫ എന്നാൽ സ്വാതന്ത്ര്യത്തിന്റെ പൂൎണ്ണ വെദത്തിലെക്ക നൊക്കി കാണുകയും, [അതിൽ] സ്ഥിരമായി നില്ക്കയും ചെയ്യുന്നവനായവൻ, കെട്ട മറക്കുന്നവനല്ല, പ്രവൃത്തി ചെയ്യുന്നവൻ തന്നെ ആകകൊണ്ട, ഇവൻ തന്റെ പ്രവൃത്തിയിൽ ഭാഗ്യവാനാകും.

൨൬ നിങ്ങളിൽ ഒരുത്തൻ ദൈവഭക്തിയുള്ളവനെന്ന തൊന്നി, തന്റെ നാവിനെ അടക്കാതെ, തന്റെ ഹൃദയത്തെ വഞ്ചിക്കുന്നു എങ്കിൽ ഇവന്റെ ദൈവഭക്തി വ്യൎത്ഥം [ആകുന്നു.]

൨൭ പിതാവില്ലാത്തവരെയും വിധവമാരെയും അവരുടെ ദുഃഖത്തിൽ ചെന്ന കാണുന്നതും, തന്നെത്താൻ ലൊകത്തിൽനിന്ന മലിനതയില്ലാത്തവനായി കാത്തിരിക്കുന്നതും, ദൈവത്തിന്റെയും പിതാവിന്റെയും മുമ്പാകെ ശുദ്ധവും നിൎമ്മലതയുമുള്ള ദൈവഭക്തിയാകുന്നു.

## ൨. അദ്ധ്യായം.

൧ നാം ദരിദ്രക്കാരെ നിന്ദിക്കരുത എന്നുള്ളത.—൧൪ പ്രവൃത്തികളെ കൂടാതെയുള്ള വിശ്വാസം,—൧൭ ചത്തിരിക്കുന്നു എന്നുള്ളത.

എന്റെ സഹൊദരന്മാരെ, മഹത്വത്തിന്റെ [കൎത്താവാകുന്ന] നമ്മുടെ കൎത്താവായ യെശു ക്രിസ്തുവില്ലുള്ള വിശ്വാസം നിങ്ങൾക്ക പക്ഷഭെദത്തൊട കൂടെ ഉണ്ടാകരുത.

൨ എന്തെന്നാൽ നിങ്ങളുടെ സഭയിലെക്ക പൊൻമൊതിരമുള്ളവനായി ശൊഭയുള്ള വസ്ത്രത്തൊട കൂടിയ ഒരു മനുഷ്യൻ വരികയും, ഹീനവസ്ത്രത്തൊട കൂടിയ ഒരു ദരിദ്രൻ വരികയും ചെയ്തു,

൩ നിങ്ങൾ ശൊഭയുള്ള വസ്ത്രം ധരിച്ചവനെ നൊക്കി കണ്ട, അവനൊട, നീ ഇവിടെ ഒരു നല്ല സ്ഥലത്തിലിരിക്ക എന്ന പറകയും, ദരിദ്രനൊട നീ അവിടെ നില്ക്ക, അല്ലെങ്കിൽ ഇവിടെ എന്റെ പാദപീഠത്തിൻ കീഴെ ഇരിക്ക, എന്ന പറകയും ചെയ്യുന്നു എങ്കിൽ,

൪ നിങ്ങൾ നിങ്ങളിൽ തന്നെ പക്ഷഭെദമുള്ളവരായിരിക്കയും, ദുർവിചാരങ്ങളുള്ള ന്യായാധിപതിമാരായി തീരുകയും ചെയ്യുന്നില്ലയൊ?

൫ എന്റെ പ്രിയ സഹൊദരന്മാരെ, കെൾപ്പിൻ, ദൈവം ഇഹലൊകത്തില്ലുള്ള ദരിദ്രന്മാരെ വിശ്വാസത്തിൽ ധനവാന്മാരായും, അവനെ സ്നെഹിക്കുന്നവൎക്ക അവൻ വാഗ്ദത്തം ചെയ്ത രാജ്യത്തിന്റെ അവകാശികളായും [ഇരിപ്പാൻ] തെരിഞ്ഞെടുത്തിട്ടില്ലയൊ?

൬ എന്നാൽ നിങ്ങൾ ദരിദ്രനെ അവമാനപ്പെടുത്തി. ധനവാന്മാർ നിങ്ങളെ ഞെരുക്കം ചെയ്കയും, നിങ്ങളെ ന്യായാസനങ്ങളുടെ മുമ്പാകെ വലിച്ചുകൊണ്ടുപൊകയും ചെയ്യുന്നില്ലയൊ?

൭ നിങ്ങൾക്ക ധരിപ്പിക്കപ്പെട്ട ആ നല്ല നാമത്തെ അവർ ദുഷിക്കുന്നില്ലയൊ?

൮ നിന്റെ അയല്ക്കാരനെ നിന്നെപ്പൊലെ സ്നെഹിക്കെണം, എന്ന വെദവാക്യത്തിൻ പ്രകാരം രാജസംബന്ധമുള്ള ന്യായപ്രമാണത്തെ നിങ്ങൾ നിവൃത്തിക്കുന്നു എങ്കിൽ, നിങ്ങൾ നന്നായി ചെയ്യുന്നു:

൯ എന്നാൽ നിങ്ങൾ പക്ഷഭെദം ചെയ്യുന്നു എങ്കിൽ, നിങ്ങൾ പാപം ചെയ്യുന്നു, ലംഘനക്കാർ എന്നും ന്യായപ്രമാണത്താൽ നിൎണ്ണയിക്കപ്പെട്ടവരാകുന്നു.

൧൦ എന്തകൊണ്ടെന്നാൽ ഒരുത്തൻ ന്യായപ്രമാണത്തെ മുഴുവനും പ്രമാണിച്ചു നടന്ന, ഒന്നിലെങ്കിലും തെറ്റിയാൽ അവൻ സകലത്തിനും കുറ്റമുള്ളവനായി തീരും.

൧൧ എന്തെന്നാൽ വ്യഭിചാരം ചെയ്യരുത, എന്ന പറഞ്ഞവൻ, കുല ചെയ്യരുത എന്നും പറഞ്ഞിരിക്കുന്നു. നീ വ്യഭിചാരം ചെയ്യുന്നില്ല എങ്കിലും, കുല ചെയ്യുന്നു എങ്കിൽ, നീ ന്യായപ്രമാണത്തിന്റെ ഒരു ലംഘനക്കാരനായി തീരും.

൧൨ സ്വാതന്ത്ര്യമുള്ള വെദപ്രമാണത്താൽ വിധിക്കപ്പെടുവാനുള്ളവരെന്ന വെച്ച, അപ്രകാരം പറവിൻ, അപ്രകാരവും ചെയ്വിൻ.

൧൩ എന്തകൊണ്ടെന്നാൽ കരുണ ചെയ്യാത്തവന കരുണ കൂടാതെ വിധിയുണ്ടാകും: വിധിയുടെ നെരെ കരുണ സന്തൊഷിക്കയും ചെയ്യുന്നു.

൧൪ എന്റെ സഹൊദരന്മാരെ, ഒരുത്തൻ തനിക്ക വിശ്വാസം ഉണ്ടെന്ന പറഞ്ഞിട്ട, പ്രവൃത്തികളില്ലാതെയിരുന്നാൽ, ഉപകാരം എന്ത? വിശ്വാസത്തിന അവനെ രക്ഷിപ്പാൻ കഴിയുമൊ?

൧൫ ഒരു സഹൊദരൻ, അല്ലെങ്കിൽ ഒരു സഹൊദരി നഗ്നന്മാരായും, ദിനംപ്രതിയുള്ള ആഹാരമില്ലാത്തവരായുമിരിക്കയും,

൧൬ നിങ്ങളിൽ ഒരുത്തൻ അവരൊട, നിങ്ങൾ സമാധാനത്തൊട പൊയി, കുളിരിന തീകാഞ്ഞ തൃപ്തൂ

ന്മാരാകുവിൻ, എന്ന പറകയും, എങ്കിലും നിങ്ങൾ ദെഹത്തിന ആവശ്യമുള്ള വസ്തുക്കളെ അവൎക്ക കൊടുക്കാതെ ഇരിക്കയും ചെയ്താൽ, ഉപകാരം എന്ത?

൧൭ അപ്രകാരം തന്നെ വിശ്വാസവും, അതിന പ്രവൃത്തികളില്ല എങ്കിൽ, അത തന്നെ ഇരിക്കകൊണ്ട, മരിച്ചിരിക്കുന്നു.

൧൮ എന്നാലും ഒരുത്തൻ പറയും, നിനക്ക വിശ്വാസം ഉണ്ട, ഇനിക്ക പ്രവൃത്തികളും ഉണ്ട: നിന്റെ വിശ്വാസത്തെ നിന്റെ പ്രവൃത്തികൾ കൂടാതെ ഇനിക്ക കാണിക്ക, ഞാനും എന്റെ പ്രവൃത്തികളാൽ എന്റെ വിശ്വാസത്തെ നിനക്ക കാണിക്കും.

൧൯ നീ ഒരു ദൈവം ഉണ്ടെന്ന നീ വിശ്വസിക്കുന്നുവല്ലൊ; നീ നല്ലവണ്ണം ചെയ്യുന്നു: പിശാചുകളും വിശ്വസിക്കയും, വിറെക്കയും ചെയ്യുന്നു.

൨൦ എന്നാൽ മായയുള്ള മനുഷ്യനായുള്ളൊവെ, പ്രവൃത്തികൾ കൂടാതെ വിശ്വാസം മരിച്ചിരിക്കുന്നു എന്ന നിനക്ക അറിവാൻ മനസ്സുണ്ടൊ?

൨൧ നമ്മുടെ പിതാവായ അബ്രഹാം തന്റെ പുത്രനായ ഇസ്സാക്കിനെ ബലിപീഠത്തിന്മെൽ ബലി കഴിച്ചപ്പൊൾ, അവൻ പ്രവൃത്തികളാൽ നീതീകരിക്കപ്പെട്ടില്ലയൊ?

൨൨ വിശ്വാസം അവന്റെ പ്രവൃത്തികളൊട കൂടെ വ്യാപരിച്ചു എന്നും, പ്രവൃത്തികളാൽ വിശ്വാസം പൂൎണ്ണമാക്കപ്പെട്ടു എന്നും നീ കാണുന്നുവൊ?

൨൩ ഇപ്രകാരം തന്നെ അബ്രഹാം ദൈവത്തെ വിശ്വസിച്ചു എന്നും, ആയത അവന നീതിയായിട്ട കണക്കിടപ്പെട്ടു എന്നും പറയുന്ന വെദവാക്യം നിവൃത്തിയായി: അവൻ ദൈവത്തിന്റെ സ്നെഹിതൻ എന്ന വിളിക്കപ്പെടുകയും ചെയ്തു.

൨൪ ആയതകൊണ്ട വിശ്വാസത്താൽ മാത്രമല്ല, പ്രവൃത്തികളാലും ഒരു മനുഷ്യൻ നീതീകരിക്കപ്പെടുന്നു എന്ന നിങ്ങൾ കാണുന്നു.

൨൫ അപ്രകാരം തന്നെ രാഹാബ എന്ന വെശ്യാസ്ത്രീയും, അവൾ ദൂതന്മാരെ കൈക്കൊണ്ടിട്ട, മറെറാരു വഴിയായി പറഞ്ഞയച്ചപ്പൊൾ, അവൾ പ്രവൃത്തികളാൽ നീതീകരിക്കപ്പെട്ടില്ലയൊ?

൨൬ എന്തെന്നാൽ ആത്മാവില്ലാത്ത ശരീരം എതപ്രകാരം മരിച്ചിരിക്കുന്നുവൊ, അപ്രകാരം പ്രവൃത്തികളില്ലാത്ത വിശ്വാസവും മരിച്ചിരിക്കുന്നു.

## ൩ അദ്ധ്യായം.

൧ നാം സാഹസമായിട്ടൊ ഡംഭമായിട്ടൊ മറ്റുള്ളവരെ ശാസിച്ച പറയാതെ,— ൫ നാവിനെ അടക്കെണ്ടുന്നതാകുന്നു എന്നുള്ളത.—൧൩ സത്യമുള്ള ബുദ്ധിമാന്മാർ അസൂയയും മത്സരവും കൂടാതെ സൌമ്യതയും സമാധാനവുമുള്ളവരാകുന്നു എന്നുള്ളത.

എന്റെ സഹൊദരന്മാരെ, നാം അധികം ശിക്ഷാവിധിയെ പ്രാപിക്കുമെന്ന അറിഞ്ഞ, നിങ്ങൾ പലരും ഉപദെഷ്ടാക്കന്മാർ ആകരുത.

൨ എന്തുകൊണ്ടെന്നാൽ നാം എല്ലാവരും പല കാൎയ്യങ്ങളിലും തെറ്റുന്നു. ഒരുത്തൻ വാക്കിൽ തെറ്റുന്നില്ല എങ്കിൽ, ആയവൻ തികവുള്ള മനുഷ്യനും, ശരീരത്തെ മുഴുവനും അടക്കുവാൻ കൂടെ പ്രാപ്തിയുള്ളവനും [ആകുന്നു.]

൩ കണ്ടാലും, കുതിരകൾ നമുക്ക സ്വാധീനമാകുവാനായിട്ട, നാം അവരുടെ വായ്ക്കുളിൽ കടിവാളങ്ങളെ ഇടുകയും, അവരുടെ ശരീരത്തെ മുഴുവനും ചുററി തിരിക്കയും ചെയ്യുന്നു.

൪ കണ്ടാലും, കപ്പലുകളും, അവ എ

ത്രു വലിയവയായാലും, കഠിനമുള്ള കാറ്റുകളാൽ അടിപ്പെട്ടുന്നു എങ്കിലും, എറ്റവും ചെറിയ ചുക്കാനാൽ, നടത്തിക്കുന്നവന്റെ മനസ്സ എവിടെക്ക നൊക്കുന്നുവൊ, അവിടെക്ക ചുറ്റും തിരിക്കപ്പെടുന്നു.

൫ അപ്രകാരം തന്നെ നാവും ഒരു ചെറിയ അവയവമാകുന്നു, വളരെ വമ്പ പറകയും ചെയ്യുന്നു. കണ്ടാലും അല്പമായുള്ള അഗ്നി എത്ര വലിയ വസ്തുവിനെ കത്തിക്കുന്നു.

൬ ൟ നാവും അഗ്നി തന്നെ, അന്ന്യായമായുള്ളൊരു ലൊകം [ആകുന്നു:] അങ്ങിനെ ശരീരത്തെ മുഴുവനും അശുദ്ധമാക്കുകയും, സ്വഭാവത്തിന്റെ ചക്രത്തെ കത്തിക്കയും, നരകത്താൽ കത്തിക്കപ്പെടുകയും ചെയ്യുന്നു എന്നുള്ള പ്രകാരം, നാവ നമ്മുടെ അവയവങ്ങളിൽ വെക്കപ്പെട്ടിരിക്കുന്നു.

൭ കാട്ടു മൃഗങ്ങളുടെയും, പക്ഷികളുടെയും, ഇഴയുന്ന ജന്തുക്കളുടെയും, ജല ജന്തുക്കളുടെയും സകല ജാതിയും മനുഷ്യ ജാതിയാൽ അടക്കപ്പെടുന്നതും, അടക്കപ്പെട്ടിട്ടും ഉണ്ട:

൮ എന്നാൽ നാവിനെ അടക്കുവാൻ മനുഷ്യരിൽ ഒരുത്തനും കഴികയില്ല: അത അടങ്ങാത ദൊഷമുള്ളതും, വിഷം നിറഞ്ഞതും [ആകുന്നു]

൯ ദൈവവും പിതാവുമായവനെ അതിനാൽ നാം സ്തൊത്രം ചെയ്യുന്നു, ദൈവത്തിന്റെ സ്വരൂപ പ്രകാരം ഉണ്ടാക്കപ്പെട്ട മനുഷ്യരെ അതിനാൽ ശപിക്കയും ചെയ്യുന്നു.

൰ ഒരു വായിൽനിന്ന തന്നെ സ്തൊത്രവും ശാപവും പുറപ്പെടുന്നു. എന്റെ സഹൊദരന്മാരെ, ഇവ ഇപ്രകാരം ഉണ്ടാകരുതാത്തവയാകുന്നു.

൧൧ ഒരു ഉറവ ഒരു ദ്വാരത്തിൽനിന്ന തന്നെ മധുരവും കൈപ്പും ഉള്ള [വെള്ളം] പുറപ്പെടീക്കുന്നുവൊ?

൧൨ എന്റെ സഹൊദരന്മാരെ, അത്തി വൃക്ഷത്തിന ഒലിവ പഴങ്ങളെയൊ, മുന്തിരിങ്ങാവള്ളിക്ക അത്തിപ്പഴത്തെയൊ തരുവാൻ കഴിയുമൊ? അപ്രകാരം ഒരു ഉറവിന ഉപ്പുവെള്ളവും നല്ല വെള്ളവും തരുവാൻ [കഴികയില്ല:]

൧൩ നിങ്ങളിൽ ആര ജ്ഞാനിയും ബുദ്ധിമാനും [ആകുന്നുവൊ?] അവൻ നല്ല നടപ്പിൽനിന്ന അവന്റെ പ്രവൃത്തികളെ ജ്ഞാനത്തിന്റെ സൌമ്യതയൊടെ കാണിക്കട്ടെ

൧൪ എന്നാൽ നിങ്ങൾക്ക നിങ്ങളുടെ ഹൃദയത്തിൽ കൈപ്പുള്ള അസൂയയും വിവാദവും ഉണ്ടെങ്കിൽ, പുകഴരുത, സത്യത്തിന്റെ നെരെ ഭൊഷ്കുപറകയുമരുത.

൧൫ ഇത ഉയരത്തിൽനിന്ന ഇറങ്ങിവരുന്ന ജ്ഞാനമല്ല, ലൌകികവും, ഇന്ദ്രിയ സംബന്ധവും, പൈശാചവുമായി ഉള്ളത അത്രെ [ആകുന്നത.]

൧൬ എന്തുകൊണ്ടെന്നാൽ അസൂയയും വിവാദവും എവിടെ [ഉണ്ടൊ,] അവിടെ കലഹവും സകല ദുഷ്പ്രവൃത്തിയും [ഉണ്ട.]

൧൭ എന്നാൽ ഉയരത്തിൽനിന്ന ഉണ്ടാകുന്ന ജ്ഞാനം ഒന്നാമത നിർമ്മലതയുള്ളതായി, പിന്നെ സമാധാനമുള്ളതായി, ശാന്തതയുള്ളതായി, ഇണക്കമുള്ളതായി, കരുണയാലും നല്ല ഫലങ്ങളാലും നിറഞ്ഞതായി, പക്ഷപാതം കൂടാതെയും, കപടം കൂടാതെയും ഉള്ളതാകുന്നു.

൧൮ എന്നാൽ നീതിയുടെ ഫലം സമാധാനത്തെ നടത്തിക്കുന്നവരാൽ സമാധാനത്തിൽ വിതെക്കപ്പെടുന്നു.

## ൪ അദ്ധ്യായം.

൧ ദ്രവ്യാഗ്രഹത്തിനും.—൪ അഹങ്കാരത്തിനും.—൫ ഡാംഭികത്തിനും.—൧൧ ദൂഷണത്തിനും സാഹസമായ വിധിക്കും വിരൊധമായുള്ള സംഗതികൾ.

നിങ്ങളിൽ യുദ്ധങ്ങളും ശണ്ഠകളും എവിടെനിന്ന [വരുന്നു?] ഇവിടെനിന്ന, നിങ്ങളുടെ അവയവങ്ങളിൽ പൊരുതുന്ന നിങ്ങളുടെ ഇഛകളിൽനിന്ന തന്നെ അല്ലയൊ?

൨ നിങ്ങൾ മൊഹിച്ചിട്ടും, നിങ്ങൾക്ക ഉണ്ടാകുന്നില്ല: നിങ്ങൾ കൊല്ലുകയും, ആഗ്രഹിക്കയും ചെയ്തിട്ടും, ലഭിപ്പാൻ കഴിയുന്നില്ല: നിങ്ങൾ കലഹിക്കയും യുദ്ധം ചെയ്കയും ചെയ്യുന്നു, എന്നാൽ നിങ്ങൾ യാചിക്കായ്കകൊണ്ട, നിങ്ങൾക്ക ലഭിക്കുന്നില്ല.

൩ നിങ്ങൾ ചൊദിക്കുന്നു, കിട്ടുന്നതുമില്ല: അതെന്തകൊണ്ടെന്നാൽ നിങ്ങളുടെ ഇഛകളിൽ നിങ്ങൾ ചിലവിടെണ്ടുന്നതിനായിട്ട, ദുഷ്പ്രകാരമായി ചൊദിക്കുന്നു.

൪ വ്യഭിചാരികളായും വ്യഭിചാരിണികളായുമുള്ളൊരെ, ലൊകത്തിന്റെ സ്നെഹം ദൈവത്തിന്റെ നെരെ ശത്രുത ആകുന്നു എന്ന നിങ്ങൾ അറിയുന്നില്ലയൊ? ആയതകൊണ്ട ആരെങ്കിലും ലൊകത്തിന്റെ സ്നെഹിതനാകുവാൻ ഇഛിക്കുന്നു എങ്കിൽ, അവൻ ദൈവത്തിന്റെ ശത്രുവായി ചമയുന്നു.

൫ നമ്മിൽ വസിക്കുന്ന ആത്മാവ അസൂയക്കായിട്ട മൊഹിക്കുന്നു എന്ന വെദവാക്യം വെറുതെ പറയുന്നു എന്ന നിങ്ങൾ നിരൂപിക്കുന്നുവൊ?

൬ എന്നാൽ അവൻ അധികം കൃപയെ നൽകുന്നു. ആയതകൊണ്ട ദൈവം അഹങ്കാരികളൊട എതിർത്ത നില്ക്കുന്നു. അവൻ വിനയമുള്ളവൎക്ക കൃപയെ നൽകുന്നു താനും, എന്ന അവൻ പറയുന്നു

൭ ആകയാൽ നിങ്ങൾ ദൈവത്തിന കീഴടങ്ങികൊൾവിൻ. പിശാചിനൊട മറുത്ത നില്പിൻ, എന്നാൽ അവൻ നിങ്ങളിൽനിന്ന ഓടിപ്പൊകും.

൮ ദൈവത്തിന്റെ അടുക്കൽ ചെരുവിൻ, അവൻ നിങ്ങളുടെ അടുക്കൽ ചെരുകയും ചെയ്യും. പാപികളായുള്ളൊരെ, നിങ്ങളുടെ കൈകളെ വെടിപ്പാക്കുവിൻ; ഇരുമനസ്സുള്ളവരെ, നിങ്ങളുടെ ഹൃദയങ്ങളെ ശുദ്ധമാക്കുകയും ചെയ്യിൻ.

൯ സങ്കടപ്പെടുകയും, ദുഃഖിക്കയും, കരകയും ചെയ്യിൻ: നിങ്ങളുടെ ചിരി ദുഃഖമായും, [നിങ്ങളുടെ] സന്തൊഷം സങ്കടമായും മാറിപ്പൊകട്ടെ.

൧൦ കൎത്താവിന്റെ മുമ്പാകെ വിനയപ്പെടുവിൻ, എന്നാൽ അവൻ നിങ്ങളെ ഉയൎത്തും.

൧൧ ¶ സഹൊദരന്മാരെ, തമ്മിൽ തമ്മിൽ ദൊഷമായി പറയരുത. [തന്റെ] സഹൊദരനെ ദൊഷമായി പറകയും, തന്റെ സഹൊദരനെ വിധിക്കയും ചെയ്യുന്നവൻ, ന്യായപ്രമാണത്തെ ദൊഷമായി പറകയും, ന്യായപ്രമാണത്തെ വിധിക്കയും ചെയ്യുന്നു: എന്നാൽ നീ ന്യായപ്രമാണത്തെ വിധിക്കുന്നു എങ്കിൽ, നീ ന്യായപ്രമാണത്തെ ചെയ്യുന്നവനല്ല, വിധിക്കുന്നവനത്രെ ആകുന്നത.

൧൨ ഒരു ന്യായപ്രമാണകൎത്താവ ഉണ്ട, അവൻ രക്ഷിപ്പാനും നശിപ്പിപ്പാനും ശക്തനാകുന്നു: മറ്റൊരുത്തനെ വിധിക്കുന്ന നീ ആരാകുന്നു?

൧൩ ഇപ്പൊൾ, ഞങ്ങൾ ഇന്ന, അല്ലെങ്കിൽ നാളെ ഇന്ന നഗരത്തിലെക്ക പൊകയും, അവിടെ ഒരു വൎഷം പാൎക്കയും, വ്യാപാരം ചെയ്കയും, ലാഭമുണ്ടാക്കുകയും ചെയ്യും, എന്ന പറയുന്നവരായുള്ളൊരെ, വരുവിൻ:

൧൪ നാളത്തെ അവസ്ഥയെ നിങ്ങൾ അറിയുന്നില്ലല്ലൊ. എന്തെന്നാൽ നിങ്ങളുടെ ജീവൻ എന്ത? കുറഞ്ഞൊരു നെരത്തെക്ക കണ്ടും, പിന്നെ കാണാതെ പൊകുന്ന ആവി തന്നെ ആകുന്നു.

൧൫ എന്തെന്നാൽ അതിന പ്രതിയായി നിങ്ങൾ, കൎത്താവിന ഇഷ്ടമുണ്ട എങ്കിൽ, ഞങ്ങൾ ജീവിച്ചിരുന്ന,

ഇതിനെ, അല്ലെങ്കിൽ അതിനെ ചെയ്യും എന്ന പറയെണ്ടുന്നതാകുന്നു.

൰൬ എന്നാൽ ഇപ്പൊൾ നിങ്ങൾ നിങ്ങളുടെ അഹംഭാവങ്ങളിൽ സന്തൊഷിക്കുന്നു: ഇപ്രകാരമുള്ള സന്തൊഷം ഒക്കെയും ദൊഷമാകുന്നു.

൰൭ അതകൊണ്ട ആര ഗുണം ചെയ്വാൻ അറികയും, അതിനെ ചെയ്യാതെ ഇരിക്കയും ചെയ്യുന്നുവൊ, അത അവന പാപം ആകുന്നു.

## ൫ അദ്ധ്യായം,

൧ ഡുഷ്ടതയുള്ള സമ്പന്നന്മാരുടെ സംഗതി.—൭ ക്ഷമയുടെ സംഗതി. ൰൨ ആണയിടാതെ ഇരിക്കെണമെന്നും.—൰൩ അനൎത്ഥകാലത്തിങ്കൽ പ്രാൎത്ഥിക്കയും സൌഖ്യകാലത്തിങ്കൽ പാടുകയും ചെയ്യെണമെന്നും ഉള്ളത.

ഇപ്പൊൾ വരുവിൻ, ധനവാന്മാരായുള്ളൊരെ, [നിങ്ങളുടെ] മെൽ വരുന്ന ദുഃഖങ്ങളെ കുറിച്ച അലറി കരവിൻ.

൨ നിങ്ങളുടെ ധനം ക്ഷയിച്ചും, നിങ്ങളുടെ വസ്ത്രങ്ങൾ പുഴുവരിച്ചു മിരിക്കുന്നു.

൩ നിങ്ങളുടെ പൊന്നും വെള്ളിയും കറ പിടിച്ചു: അവയുടെ കറ നിങ്ങളുടെ നെരെ ഒരു സാക്ഷിയായി നില്ക്കയും, നിങ്ങളുടെ മാംസത്തെ അഗ്നി പൊലെ തിന്നുകളകയും ചെയ്യും. നിങ്ങൾ അവസാന ദിവസങ്ങൾക്ക നിക്ഷെപങ്ങളെ ശെഖരിച്ചിരിക്കുന്നു.

൪ കണ്ടാലും, നിങ്ങളുടെ വയലുകളെ കൊയ്തിട്ടുള്ള വെലക്കാരുടെ കൂലി നിങ്ങളാൽ അന്യായമായി പിടിക്കപ്പെട്ടത നിലവിളിക്കുന്നു: കൊയ്തവരുടെ നിലവിളികൾ സൈന്യങ്ങളുടെ കൎത്താവിന്റെ ചെവികളിലെക്ക എത്തി.

൫ നിങ്ങൾ ഭൂമിമെൽ കൌതുകമായി നടന്നു, മദിച്ചു: കുലദിവസത്തിൽ എന്ന പൊലെ, നിങ്ങൾ നിങ്ങളുടെ ഹൃദയങ്ങളെ പൊഷിച്ചു.

൬ നിങ്ങൾ നീതിമാനായവന കുററം വിധിച്ചു. കൊന്നുകളഞ്ഞു: അവൻ നിങ്ങളൊട മറുത്ത നില്ക്കുന്നതുമില്ല.

൭ അതകൊണ്ട, സഹൊദരന്മാരെ, കൎത്താവിന്റെ വരവ വരെ ദീൎഘക്ഷമയൊടിരിപ്പിൻ കണ്ടാലും. കൃഷിക്കാരൻ ഭൂമിയിൽ വില എറിയ ഫലത്തിന കാത്തിരുന്ന, ആദ്യത്തെയും ഒടുക്കത്തെയും മഴയെ പ്രാപിക്കുവൊളത്തിന, ആയതിനായിട്ട ദീൎഘക്ഷമയൊടിരിക്കുന്നു.

൮ നിങ്ങളും ദീൎഘക്ഷമയൊടിരിപ്പിൻ; നിങ്ങളുടെ ഹൃദയങ്ങളെ സ്ഥിരപ്പെടുത്തുവിൻ: അതെന്തുകൊണ്ടെന്നാൽ കൎത്താവിന്റെ വരവ സമീപിച്ചിരിക്കുന്നു.

൯ സഹൊദരന്മാരെ, നിങ്ങൾ ശിക്ഷക്ക വിധിക്കപ്പെടാതെ ഇരിപ്പാനായിട്ട, തമ്മിൽ തമ്മിൽ വിരൊധമായി പിറുപിറുക്കരുത: കണ്ടാലും, ന്യായാധിപതി വാതിൽക്കമുമ്പാകെ നില്ക്കുന്നു.

൰ എന്റെ സഹൊദരന്മാരെ, കൎത്താവിന്റെ നാമത്തിൽ സംസാരിച്ചിട്ടുള്ള ദീൎഘദൎശിമാരെ കഷ്ടമനുഭവിക്കുന്നതിനും ദീൎഘക്ഷമെക്കും ദൃഷ്ടാന്തമായിട്ട വെച്ചുകൊൾവിൻ.

൰൧ കണ്ടാലും, സഹിക്കുന്നവർ ഭാഗ്യവാന്മാർ എന്ന നാം വിചാരിക്കുന്നു. നിങ്ങൾ യൊബിന്റെ ക്ഷമയെ കെട്ടു, കൎത്താവ വളരെ ആദരവും നല്ല കരുണയുമുള്ളവനാകുന്നു എന്ന കൎത്താവിന്റെ അവസാനത്തെ കാണുകയും ചെയ്തു.

൰൨ എന്നാൽ സകലത്തിന്നുമെല്ലും, എന്റെ സഹൊദരന്മാരെ സ്വൎഗ്ഗത്തെ കൊണ്ട എങ്കിലും, ഭൂമിയെ കൊണ്ട എങ്കിലും, മറെറാര ആണയെകൊ

ണ്ട എങ്കിലും, സത്യം ചെയ്യരുത: എന്നാൽ നിങ്ങൾ ശിക്ഷാവിധിയിലെക്ക അകപ്പെടാതെ ഇരിപ്പാനായിട്ട, നിങ്ങൾക്ക ഉവ്വ എന്നുള്ളത ഉവ്വ എന്നും, അല്ല എന്നുള്ളത അല്ല എന്നും ഇരിക്കട്ടെ.

൧൩ നിങ്ങളിൽ ഒരുത്തൻ കഷ്ടമനുഭവിക്കുന്നുവൊ? അവൻ പ്രാൎത്ഥിക്കട്ടെ. ഒരുത്തൻ സന്തൊഷപ്പെട്ടുന്നുവൊ? അവൻ സങ്കീൎത്തനങ്ങൾ പാടട്ടെ.

൧൪ നിങ്ങളിൽ ഒരുത്തൻ രൊഗിയായിരിക്കുന്നുവൊ? അവൻ സഭയിലെ മൂപ്പന്മാരെ വരുത്തട്ടെ: അവർ കൎത്താവിന്റെ നാമത്തിൽ അവനെ എണ്ണകൊണ്ട അഭിഷെകം ചെയ്തു, അവന വെണ്ടി പ്രാൎത്ഥിക്കയും ചെയ്യട്ടെ.

൧൫ വിശെഷിച്ച വിശ്വാസത്തിന്റെ പ്രാൎത്ഥന രൊഗിയെ രക്ഷിക്കും, കൎത്താവ അവനെ എഴുനീല്പിക്കയും ചെയ്യും; അവൻ പാപങ്ങളെ ചെയ്തിട്ടുണ്ട എങ്കിൽ, അവ അവനൊട ക്ഷമിക്കപ്പെടുകയും ചെയ്യും.

൧൬ നിങ്ങൾ സ്വസ്ഥതപ്പെടെണ്ടുന്നതിനായിട്ട, തമ്മിൽ തമ്മിൽ പിഴകളെ അനുസരിച്ച പറകയും, ഒരുത്തന വെണ്ടി ഒരുത്തൻ പ്രാൎത്ഥിക്കയും ചെയ്വിൻ. നീതിമാന്റെ താല്പൎയ്യമുള്ള പ്രാൎത്ഥന വളരെ സാധിക്കുന്നു.

൧൭ എലിയ നമുക്ക സദൃശമുള്ള രാഗാദികളൊട കൂടിയ മനുഷ്യൻ ആയിരുന്നു, മഴ പെയ്യാതെ ഇരിക്കെണ്ടുന്നതിന അവൻ താല്പൎയ്യത്തൊടെ പ്രാൎത്ഥിക്കയും ചെയ്തു: അപ്പൊൾ മൂന്ന സംവത്സരവും ആറ മാസവും ഭൂമിമെൽ മഴ പെയ്തിട്ടില്ല.

൧൮ അവൻ പിന്നെയും പ്രാൎത്ഥിച്ചു, അപ്പൊൾ ആകാശം മഴ തന്നു, ഭൂമി തന്റെ ഫലത്തെ ജനിപ്പിക്കയും ചെയ്തു.

൧൯ എൻ സഹൊദരന്മാരെ, നിങ്ങളിൽ ഒരുത്തൻ സത്യത്തെ വിട്ട തെറ്റുകയും, ആയവനെ ഒരുത്തൻ മനസ്സ തിരിക്കയും ചെയ്താൽ,

൨൦ പാപിയെ അവന്റെ വഴി തെറ്റിൽനിന്ന മനസ്സ തിരിക്കുന്നവൻ ഒരു ആത്മാവിനെ മരണത്തിൽനിന്ന രക്ഷിക്കയും, പാപങ്ങളുടെ സംഖ്യയെ മറെക്കയും ചെയ്യും എന്ന, അവൻ അറിഞ്ഞിരിക്കട്ടെ.

---

# അപ്പൊസ്തൊലനായ പത്രൊസ
# എഴുതിയ
# പൊതുവിലുള്ള ഒന്നാമത്തെ
# ലെഖനം.

## ൧ അദ്ധ്യായം.

൧ അവൻ ദൈവത്തെ അവന്റെ ആത്മസംബന്ധമായ പല കൃപകൾക്കും വെണ്ടി സ്തുതിക്കയും.—൧൦ ക്രിസ്തുവിങ്കലുള്ള രക്ഷ പുതിയ വൎത്തമാനമല്ല, പണ്ട ദീൎഘദൎശനമായി ചൊല്ലപ്പെട്ടിരിക്കുന്ന കാൎയ്യമത്രെ ആകുന്നത എന്ന കാട്ടുകയും.—൧൪ ദൈവഭക്തിയൊടെ ഉള്ള സംസാരത്തിന അവൎക്ക ബുദ്ധി ചൊല്കയും ചെയ്യുന്ന സംഗതി.

യെശു ക്രിസ്തുവിന്റെ അപ്പൊസ്തൊലനായ പത്രൊസ പൊന്തുസിലും, ഗലാത്തിയായിലും, കപ്പദൊകിയായിലും, ആസിയായിലും, ബിത്തിനിയായിലും, ഭിന്നപ്പെട്ടിരിക്കുന്ന പരദെശികളായി,

൨ പിതാവായ ദൈവത്തിന്റെ
മുൻ ജ്ഞാനപ്രകാരം, ആത്മാവി
ന്റെ ശുദ്ധീകരണത്താൽ അനുസര
ണത്തിനും യെശു ക്രിസ്തുവിന്റെ ര
ക്തതളിക്കും തെരിഞ്ഞെടുക്കപ്പെട്ടവ
രായവൎക്ക [എഴുതുന്നത:] നിങ്ങൾക്ക
കൃപയും സമാധാനവും വൎദ്ധിക്കുമാ
റാകട്ടെ.

൩ ദൈവവും നമ്മുടെ കൎത്താവാ
യ യെശു ക്രിസ്തുവിന്റെ പിതാവുമാ
യവൻ സ്തൊത്രം ചെയ്യപ്പെട്ടവനാ
കട്ടെ, അവൻ മരിച്ചവരിൽനിന്ന
യെശു ക്രിസ്തുവിന്റെ ഉയിൎപ്പിനാൽ
നമ്മെ തന്റെ അവർ മിതമായുള്ള
കരുണയിൻ പ്രകാരം പിന്നെയും
ജനിപ്പിച്ചത ജീവനുള്ളൊരു ആശാ
ബന്ധത്തിലെക്ക,

൪ നാശമില്ലാത്തതും, അശുദ്ധപ്പെ
ടാത്തതും, വാടാത്തതും,

൫ അവസാന കാലത്തിങ്കൽ വെ
ളിപ്പെടുവാൻ ഒരുങ്ങിയിരിക്കുന്ന ര
ക്ഷെക്കായി വിശ്വാസം കൊണ്ട ദൈ
വത്തിന്റെ ശക്തിയാൽ കാക്കപ്പെടു
ന്ന നിങ്ങൾക്ക സ്വൎഗ്ഗത്തിൽ വെക്ക
പ്പെട്ടതുമായുള്ള അവകാശത്തിലെക്ക
തന്നെ ആകുന്നു.

൬ ഇപ്പൊൾ കുറഞ്ഞൊരു കാലത്തെ
ക്ക, ആവശ്യമുണ്ട എങ്കിൽ, നിങ്ങൾ
പല വിധമുള്ള പരീക്ഷകളാൽ ദുഃഖ
ത്തൊടിരിക്കുന്നു എങ്കിലും, ആയതി
ൽ നിങ്ങൾ ആനന്ദിക്കുന്നു:

൭ നിങ്ങളുടെ വിശ്വാസത്തിന്റെ
ശൊധന, അഗ്നിയാലും ശുദ്ധി ചെ
യ്യപ്പെടുന്ന അഴിവുള്ള പൊന്നിന്റെ
തിനെക്കാളും മഹാ വിലയെറിയതാ
കകൊണ്ട, യെശു ക്രിസ്തുവിന്റെ പ്ര
ത്യക്ഷത്തിങ്കൽ സ്തുതിക്കും മാനത്തിനും
മഹത്വത്തിനുമായി കണ്ടെത്തപ്പെ
ടെണ്ടുന്നതിന തന്നെ [ആകുന്നു.]

൮ നിങ്ങൾ അവനെ കാണാതെ
സ്നെഹിക്കുന്നു, ഇപ്പൊൾ [അവനെ]
കാണുന്നില്ല എങ്കിലും, അവനിൽ വി
ശ്വസിച്ചിട്ട നിങ്ങൾ പറഞ്ഞു കൂടാ
ത്തതും മഹത്വപ്പെട്ടതുമായുള്ള സ
ന്തൊഷത്തൊടെ ആനന്ദിച്ച,

൯ നിങ്ങളുടെ വിശ്വാസത്തിന്റെ
അവസാനത്തെ, നിങ്ങളുടെ ആ
ത്മാക്കളുടെ രക്ഷയെ തന്നെ, പ്രാ
പിച്ചുകൊണ്ടിരിക്കുന്നു.

൧൦ നിങ്ങൾക്ക [വരുവാനുള്ള] കൃ
പയെ കുറിച്ച ദീൎഘദൎശനം പറഞ്ഞി
ട്ടുള്ള ദീൎഘദൎശിമാർ ഈ രക്ഷയെ കു
റിച്ച അന്വെഷിച്ച താല്പൎയ്യമായി തി
രക്കി;

൧൧ ക്രിസ്തുവിന്റെ കഷ്ടങ്ങളെയും,
അവയുടെ ശെഷം വരുന്ന മഹത്വ
ത്തെയും താൻ മുമ്പിൽ കൂട്ടി സാക്ഷി
പ്പെടുത്തിയപ്പൊൾ തങ്ങളിൽ ഉണ്ടാ
യിരുന്ന ക്രിസ്തുവിന്റെ ആത്മാവാ
യവൻ എതിനെയൊ, എതപ്രകാര
മുള്ള കാലത്തെയൊ കുറിച്ച കാണി
ച്ചു എന്ന തിരക്കികൊണ്ടിരുന്നു.

൧൨ തങ്ങൾ തങ്ങൾക്ക എന്നല്ല, ന
മുക്ക തന്നെ ഇക്കാൎയ്യങ്ങളെ ശുശ്രൂഷി
ച്ചു എന്ന ആയവൎക്ക പ്രകാശിക്കപ്പെ
ട്ടു, ഇവ സ്വൎഗ്ഗത്തിൽനിന്ന അയക്ക
പ്പെട്ട പരിശുദ്ധാത്മാവിനാൽ നി
ങ്ങൾക്ക സുവിശെഷത്തെ പ്രസംഗി
ച്ചവരാൽ ഇപ്പൊൾ നിങ്ങൾക്ക അ
റിയിക്കപ്പെട്ടവയാകുന്നു: ഇക്കാൎയ്യങ്ങ
ളിലെക്ക ദൈവദൂതന്മാർ സൂക്ഷിച്ചു
നൊക്കുവാൻ ആഗ്രഹിക്കുന്നു.

൧൩ ആയതകൊണ്ട നിങ്ങൾ നി
ങ്ങളുടെ മനസ്സിന്റെ അരകളെ കെ
ട്ടികൊണ്ട, സുബൊധമുള്ളവരായിരു
ന്ന, യെശു ക്രിസ്തുവിന്റെ പ്രത്യക്ഷ
ത്തിങ്കൽ നിങ്ങൾക്ക കൊണ്ടുവരപ്പെ
ടുന്ന കൃപെക്കായികൊണ്ട അവസാ
നത്തൊളം ഇഛിച്ചിരിപ്പിൻ:

൧൪ അനുസരണമുള്ള പൈതങ്ങ
ൾ എന്ന പൊലെ, നിങ്ങളുടെ അ
റിയായ്മയിൽ ഉള്ള മുമ്പിലത്തെ മൊ
ഹങ്ങളിൻ പ്രകാരം നിങ്ങളെ സ്വ
രൂപപ്പെടുത്താതെ,

൧൫ നിങ്ങളെ വിളിച്ചവൻ വിശുദ്ധനാകുന്നത പൊലെ, നിങ്ങളും എല്ലാ നടപ്പിലും വിശുദ്ധമുള്ളവരായിരിപ്പിൻ:

൧൬ അതെന്തുകൊണ്ടെന്നാൽ ഞാൻ ശുദ്ധനാകകൊണ്ട, നിങ്ങളും ശുദ്ധമുള്ളവരാകുവിൻ, എന്ന എഴുതപ്പെട്ടിരിക്കുന്നു.

൧൭ വിശെഷിച്ച പക്ഷഭെദം കൂടാതെ ഒരൊരുത്തന്റെ ക്രിയയിൻപ്രകാരം ന്യായം വിധിക്കുന്ന പിതാവിനൊട നിങ്ങൾ അപെക്ഷിക്കുന്നു എങ്കിൽ, നിങ്ങൾ [ഇവിടെ] നിങ്ങളുടെ കുടിയിരിപ്പിന്റെ കാലത്തെ ഭയത്തൊടെ കഴിച്ചുകൊൾവിൻ:

൧൮ അതെന്തുകൊണ്ടെന്നാൽ നിങ്ങളുടെ പിതാക്കന്മാരിൽനിന്ന പാരമ്പര്യത്താൽ [പ്രാപിച്ച] മായയുള്ള നടപ്പിൽനിന്ന നിങ്ങൾ വീണ്ടെടുക്കപ്പെട്ടത, നാശമുള്ള വസ്തുക്കളാകുന്ന വെള്ളികൊണ്ട എങ്കിലും പൊന്നുകൊണ്ട എങ്കിലും അല്ല:

൧൯ കളങ്കം കൂടാതെയും കറ കൂടാതെയുമുള്ള ആട്ടിൻകുട്ടിയുടെ എന്നപൊലെ, ക്രിസ്തുവിന്റെ വിലയെറിയ രക്തത്താലത്രെ എന്ന അറിഞ്ഞിരിക്കുന്നവല്ലൊ:

൨൦ അവൻ ലൊകത്തിന്റെ ആരംഭത്തിന മുമ്പെ മുൻനിയമിക്കപ്പെട്ടവനായി സത്യം, എന്നാൽ ഈ അവസാനകാലങ്ങളിൽ നിങ്ങൾക്കവെണ്ടി വെളിപ്പെട്ടു.

൨൧ നിങ്ങളുടെ വിശ്വാസവും ആശയും ദൈവത്തിൽ ഇരിക്കെണ്ടുന്നതിനായിട്ടു, അവനെ മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീല്പിക്കയും, അവന മഹത്വത്തെ കൊടുക്കയും ചെയ്തിട്ടുള്ള ദൈവത്തിൽ അവന്റെ മൂലമായി നിങ്ങൾ വിശ്വസിക്കുന്നവരാകുന്നു.

൨൨ നിങ്ങൾ സത്യത്തെ അനുസരിക്കുന്നതിനാൽ, നിങ്ങളുടെ ആത്മാക്കളെ ആത്മാവ മൂലമായി കപടമില്ലാത്ത സഹൊദര സ്നെഹത്തിന ശുദ്ധിയാക്കുകയാൽ,

൨൩ നാശമുള്ള ബീജത്തിൽനിന്നല്ല, നാശമില്ലാത്തതിൽനിന്നത്രെ, എന്നെന്നെക്കും ജീവിച്ച നിലനില്ക്കുന്ന ദൈവത്തിന്റെ വചനത്താൽ, പിന്നെയും ജനിച്ചവരാകകൊണ്ട, ഒരുത്തനെ ഒരുത്തൻ ശുദ്ധ ഹൃദയത്തൊടെ താല്പൎയ്യമായി സ്നെഹിപ്പിൻ.

൨൪ അതെന്തുകൊണ്ടെന്നാൽ മാംസം ഒക്കെയും പുല്ലുപൊലെയും, മനുഷ്യന്റെ മഹത്വം ഒക്കെയും പുല്ലിന്റെ പൂ പൊലെയും ഇരിക്കുന്നു. പുല്ല വാടുകയും, അതിന്റെ പൂവ ഉതിൎന്നുപൊകയും ചെയ്യുന്നു.

൨൫ എന്നാൽ കൎത്താവിന്റെ വചനം എന്നെന്നെക്കും നിലനില്ക്കുന്നതാകുന്നു. ഇത നിങ്ങൾക്ക സുവിശെഷമായി പ്രസംഗിക്കപ്പെടുന്ന വചനം തന്നെ ആകുന്നു.

## ൨ അദ്ധ്യായം.

൧ സ്നെഹത്തിന്റെ ഭംഗം വരുത്താതെ ഇരിപ്പാൻ അവൻ അപെക്ഷിക്കുന്നത.—൧൧ വിശെഷിച്ചും അവൻ അവരൊട ജഡസംബന്ധമായ മൊഹങ്ങളിൽനിന്ന ഒഴിഞ്ഞിരിപ്പാനും.—൧൩ അധികാരിമാരൊട അനുസരിച്ചിരിപ്പാനും അപെക്ഷിക്കയും.—൧൮ ഭൃത്യന്മാരൊട അവരുടെ യജമാനന്മാരെ ഇന്നപ്രകാരം അനുസരിച്ച നടന്ന.—൨൦ നന്മ ചെയ്യെണ്ടുന്നതിന ക്രിസ്തുവിന്റെ നടപ്പുരീതി പ്രകാരം ക്ഷമയൊടെ കഷ്ടപ്പെടെണമെന്ന ഉപദെശിക്കയും ചെയ്യുന്നത.

൧ അതുകൊണ്ട സകല ഗൎവ്വത്തെയും, സകല വ്യാജത്തെയും, കപടങ്ങളെയും, അസൂയകളെയും, സകല ദുൎവ്വാക്കുകളെയും നീക്കി കളഞ്ഞ,

൨ ഇപ്പൊൾ ജനിച്ച ശിശുക്കൾ എ

ന്ന പൊലെ, നിങ്ങൾ വചനത്തിന്റെ വ്യാജമില്ലാത്ത പാലിനെ, നിങ്ങൾ അതിനാൽ വളരുവാനായിട്ട, ആഗ്രഹിപ്പിൻ:

൩ എന്തുകൊണ്ടെന്നാൽ കൎത്താവ കരുണയുള്ളവനാകുന്നു എന്നുള്ളതിനെ നിങ്ങൾ ആസ്വദിച്ചിട്ടുണ്ടല്ലൊ.

൪ അവന്റെ അടുക്കൽ മനുഷ്യരാൽ ഉപെക്ഷിക്കപ്പെട്ടതായി സത്യം, എന്നാൽ ദൈവത്താൽ തെരിഞ്ഞെടുക്കപ്പെട്ടതും, വിലയെറിയതുമായ ജീവനുള്ള കല്ലിന്റെ അടുക്കൽ [എന്ന പൊലെ] ചെന്ന വന്ന,

൫ നിങ്ങളും ജീവനുള്ള കല്ലുകൾ പൊലെ, ഒരു ജ്ഞാനഗൃഹമായി, യെശുക്രിസ്തു മുഖാന്തരം ദൈവത്തിന നല്ല ഇഷ്ടമുള്ള ജ്ഞാന ബലികളെ നൽകുവാനായിട്ട, ഒരു ശുദ്ധമുള്ള ആചാൎയ്യത്വമായി കെട്ടപ്പെട്ടിരിക്കുന്നു.

൬ ആയതുകൊണ്ട, കണ്ടാലും, തെരിഞ്ഞെടുക്കപ്പെട്ടതും, വിലയെറിയതുമായി, മുഖ്യമായൊരു മൂലക്കല്ലിനെ ഞാൻ സീയൊനിൽ സ്ഥാപിക്കുന്നു എന്നും, അവനിൽ വിശ്വസിക്കുന്നവൻ നാണിച്ചു പൊകയില്ല എന്നും, വെദവാക്യത്തിൽ പറഞ്ഞുമിരിക്കുന്നു.

൭ അതുകൊണ്ട വിശ്വസിക്കുന്നവരായ നിങ്ങൾക്ക [അവൻ] ഉയൎന്ന വിലയാകുന്നു: എന്നാൽ അനുസരിക്കാത്തവൎക്ക, ഭവന പണിക്കാർ ഉപെക്ഷിച്ചിട്ടുള്ള കല്ലായത, കൊണിന്റെ തലയായും,

൮ തടവ കല്ലായും, വിരുദ്ധമുള്ള പാറയായും തീൎന്നിരിക്കുന്നു; അവർ അനുസരണമില്ലാത്തവരാകകൊണ്ട, വചനത്തിൽ വിരുദ്ധപ്പെട്ടുന്നു, ആയതിനും അവർ ആക്കിവെക്കപ്പെട്ടിരുന്നു.

൯ എന്നാൽ നിങ്ങൾ നിങ്ങളെ അന്ധകാരത്തിൽനിന്ന തന്റെ അത്ഭുതമായുള്ള പ്രകാശത്തിലെക്ക വിളിച്ചു വരുത്തിയവന്റെ കീൎത്തികളെ അറിയിക്കെണ്ടുന്നതിനായിട്ട, നിങ്ങൾ തെരിഞ്ഞെടുക്കപ്പെട്ടൊരു സന്തതിയും, രാജസംബന്ധമുള്ളൊരു ആചാൎയ്യത്വവും, ഒരു ശുദ്ധമുള്ള ജാതിയും, പ്രത്യെകമുള്ളൊരു ജനവും [ആകുന്നു.]

൧൦ നിങ്ങൾ കഴിഞ്ഞ കാലത്തിൽ ജനമല്ലാതെ [ഇരുന്നു,] എന്നാൽ ഇപ്പൊൾ ദൈവത്തിന്റെ ജനം [ആകുന്നു:] കരുണ ലഭിക്കാത്തവരായിരുന്നു, എന്നാൽ ഇപ്പൊൾ കരുണ ലഭിച്ചവരാകുന്നു.

൧൧ എത്രയും ഇഷ്ടന്മാരെ, നിങ്ങൾ പരദെശികളും ദെശാന്തരികളും എന്ന വെച്ച, ആത്മാവിന്റെ നെരെ പൊരുതുന്ന ജഡ മൊഹങ്ങളെ വിട്ടൊഴിച്ച,

൧൨ നിങ്ങൾ പുറജാതിക്കാരുടെ ഇടയിൽ നിങ്ങളുടെ നടപ്പ നന്നായിരിക്കെണമെന്ന ഞാൻ നിങ്ങൾക്ക ബുദ്ധി പറയുന്നു: അത ദൊഷം ചെയ്യുന്നവരുടെ നെരെ എന്ന പൊലെ, അവർ നിങ്ങളുടെ നെരെ ദൊഷമായി പറയുന്നതുകൊണ്ട, അവർ [നിങ്ങളുടെ] നല്ല പ്രവൃത്തികളെ കാണുന്നതിനാൽ ദൎശന ദിവസത്തിൽ ദൈവത്തെ മഹത്വപ്പെടുത്തുവാനായിട്ടാകുന്നു.

൧൩ മനുഷ്യന്റെ അധികാര കല്പനയെ ഒക്കെയും കൎത്താവിന്റെ നിമിത്തമായിട്ട അനുസരിപ്പിൻ: ശ്രെഷ്ഠാധികാരി എന്ന വെച്ച രാജാവിനെ എങ്കിലും ആകട്ടെ:

൧൪ ദൊഷം ചെയ്യുന്നവരുടെ ശിക്ഷെക്കും, ഗുണം ചെയ്യുന്നവരുടെ സ്തുതിക്കും അവനാൽ അയക്കപ്പെട്ട നാടുവാഴികളെ എങ്കിലും ആകട്ടെ:

൧൫ അതെന്തുകൊണ്ടെന്നാൽ നിങ്ങൾ ഗുണം ചെയ്യുന്നതിനാൽ ബുദ്ധിയില്ലാത്ത മനുഷ്യരുടെ അറിയായ്മയെ മൌനമാക്കെണമെന്ന ഇപ്രകാരം ദൈവത്തിന്റെ ഇഷ്ടമാകുന്നു;

൧൬ സ്വാതന്ത്ര്യമുള്ളവരായിരുന്നിട്ടും, നിങ്ങളുടെ സ്വാതന്ത്ര്യത്തെ ദുഷ്ട്രയത്തിന്റെ ഒരു മൂടലിനായിട്ട പ്രയൊഗിക്കാതെ, ദൈവത്തിന്റെ ദാസന്മാരായിട്ട തന്നെ ഇരിപ്പിൻ.

൧൭ എല്ലാവരെയും ബഹുമാനിപ്പിൻ. സഹൊദരത്വത്തെ സ്നെഹിപ്പിൻ. ദൈവത്തെ ഭയപ്പെടുവിൻ. രാജാവിനെ ബഹുമാനിപ്പിൻ.

൧൮ ൟ പ്രവൃത്തിക്കാരെ, സകല ഭയത്തൊടും നിങ്ങളുടെ യജമാനന്മാൎക്ക കീഴടങ്ങിയിരിപ്പിൻ; നല്ലവൎക്കും സാവധാനമുള്ളവൎക്കും മാത്രമല്ല, മൂൎക്ക്വന്മാൎക്കും കൂടെത്തന്നെ.

൧൯ എന്തകൊണ്ടെന്നാൽ ഒരുത്തൻ ദൈവത്തിലെക്ക മനൊബൊധത്തിന്റെ നിമിത്തം ദുഃഖങ്ങളെ സഹിച്ച, അന്യായമായി കഷ്ടമനുഭവിച്ചുകൊണ്ട ഇരുന്നാൽ, അത തന്നെ കൃപയാകുന്നു.

൨൦ എന്തെന്നാൽ നിങ്ങൾ കുറ്റം ചെയ്ത അടികൊള്ളുമ്പൊൾ, ക്ഷമിച്ചാൽ, അത എന്തൊരു യശസ്സുള്ളു? എന്നാൽ നിങ്ങൾ ഗുണം ചെയ്ത, കഷ്ടമനുഭവിക്കുമ്പൊൾ, ക്ഷമിച്ചാൽ, അത തന്നെ ദൈവത്തിങ്കൽ കൃപയാകുന്നു.

൨൧ എന്തെന്നാൽ ഇതിന നിങ്ങൾ വിളിക്കപ്പെട്ടവരായല്ലൊ: അത എന്തകൊണ്ടെന്നാൽ ക്രിസ്തുവും നമുക്കായികൊണ്ട കഷ്ടമനുഭവിച്ചു, നാം അവന്റെ കാലടികളെ പിന്തുടരുവാനായിട്ട, നമുക്ക ഒരു പ്രമാണം പിന്നാലെ വെച്ചിരിക്കുന്നു:

൨൨ അവൻ പാപം ചെയ്തിട്ടില്ല, അവന്റെ വായിൽ വഞ്ചന കണ്ടെത്തപ്പെട്ടതുമില്ല:

൨൩ അവൻ ധിക്കരിക്കപ്പെട്ടപ്പൊൾ, പകരം ധിക്കരിക്കാതെയും, കഷ്ടമനുഭവിച്ചപ്പൊൾ, ശാസിക്കാതെയും, നെരായി വിധിക്കുന്നവന്ന [തന്നെ] എല്പിക്കയും ചെയ്തു:

൨൪ നാം പാപങ്ങൾക്കു മരിച്ച, നീതിക്കായിട്ട ജീവിക്കെണ്ടുന്നതിന, നമ്മുടെ പാപങ്ങളെ അവൻ തന്നെ മരത്തിന്മെൽ തന്റെ ശരീരത്തിൽ വഹിച്ചു: അവന്റെ അടികളാൽ നിങ്ങൾ സൌഖ്യപ്പെട്ടിരിക്കുന്നു.

൨൫ എന്തകൊണ്ടെന്നാൽ നിങ്ങൾ ചിന്നപ്പെട്ട ആടുകൾ പൊലെ ആയിരുന്നു; എന്നാൽ ഇപ്പൊൾ നിങ്ങളുടെ ആത്മാക്കളുടെ മെയ്ക്കാരനും ബിശൊപ്പുമായവന്റെ അടുക്കലെക്ക നിങ്ങൾ തിരിഞ്ഞിരിക്കുന്നവരാകുന്നു.

## ൩ അദ്ധ്യായം.

൧ അവൻ ഭാൎയ്യമാരുടെയും ഭൎത്താക്കാരുടെയും മുറയെ ഉപദെശിച്ചു,—൮ സകല ജനങ്ങളൊടും ഐക്യതെക്കും സ്നെഹത്തിനും.—൧൪ പീഡയെ സഹിപ്പാനും ബുദ്ധി ചൊല്ലുന്നത —൧൯ പഴയ ലൊകത്തിങ്കലെക്ക ക്രിസ്തുവിന്റെ പ്രയൊജനങ്ങൾ.

അപ്രകാരം തന്നെ ഭാൎയ്യമാരെ, നിങ്ങളുടെ സ്വന്ത ഭൎത്താക്കന്മാരെ അനുസരിച്ചിരിപ്പിൻ: വല്ലവരും വചനത്തെ അനുസരിക്കുന്നില്ല എങ്കിൽ, അവരും വചനം കൂടാതെ ഭാൎയ്യമാരുടെ നടപ്പിനാൽ,

൨ ഭയത്തൊടു കൂടിയ നിങ്ങളുടെ പരിപാകമുള്ള നടപ്പിനെ കണ്ടുകൊണ്ട, ആദായപ്പെടെണ്ടുന്നതിന [ആകുന്നു]

൩ നിങ്ങളുടെ അലങ്കാരം പുറത്ത തലമുടിപ്പിന്നലും, പൊന്നിടുന്നതും, വസ്ത്രം ധരിക്കുന്നതുമുള്ള [അലങ്കാരം] ആയിരിക്കരുത;

൪ ഹൃദയത്തിന്റെ ഗുപ്ത മനുഷ്യൻ, നാശമില്ലായ്മയിൽ, സൌമ്യതയും സാവധാനവുമുള്ള ആത്മാവിന്റെ അലങ്കാരം തന്നെ [ആയിരിക്കട്ടെ,]

ഇത ദൈവത്തിന്റെ മുമ്പാകെ വിലയെറിട്ടുള്ളതാകുന്നു.

൫ എന്തുകൊണ്ടെന്നാൽ ഈ പ്രകാരം തന്നെ പൂർവത്തിൽ ദൈവത്തിങ്കൽ ആശ്രയിച്ചിട്ടുള്ള വിശുദ്ധ സ്ത്രീകളും, തങ്ങളുടെ ഭൎത്താക്കന്മാരെ അനുസരിച്ചുകൊണ്ട, തങ്ങളെ അലങ്കരിച്ചിരുന്നു:

൬ സാറ അബ്രഹാമിനെ യജമാനനെന്ന വിളിച്ച, അവനെ അനുസരിച്ചത പൊലെ തന്നെ: നിങ്ങൾ ഗുണം ചെയ്കയും, വല്ലതും ഒരു വിഷാദത്തൊടും ഭയപ്പെടാതെ ഇരിക്കയും ചെയ്യുമ്പൊൾ, നിങ്ങൾ അവളുടെ പുത്രിമാർ ആകുന്നു.

൭ അപ്രകാരം തന്നെ, ഭൎത്താക്കന്മാരെ, നിങ്ങളുടെ പ്രാൎത്ഥനകൾ വിഘ്നപ്പെടാതെ ഇരിക്കെണ്ടുന്നതിന. അറിവിൻ പ്രകാരം [അവരൊട] കൂടെ വസിച്ച, സ്ത്രീക്ക ബലഹീനപാത്രമെന്ന വെച്ചും, ജീവന്റെ കൃപെക്ക കൂട്ടവകാശികളാകുന്നു എന്ന വെച്ചും, ബഹുമാനം കൊടുത്തുകൊൾവിൻ.

൮ ൟ തിച്ചെക്ക നിങ്ങൾ എല്ലാവരും ഏകമനസ്സുള്ളവരായി, തമ്മിൽ തമ്മിൽ പരിതാപമുള്ളവരായി; സഹൊദര സ്നെഹമുള്ളവരായി, മനസ്സലിവുള്ളവരായി, അനുരാഗമുള്ളവരായി;

൯ ദൊഷത്തിന ദൊഷത്തെ എങ്കിലും, നിന്ദെക്ക നിന്ദയെ എങ്കിലും പകരം ചെയ്യാത്തവരായി ഇരിപ്പിൻ: പ്രതിപക്ഷമായി നിങ്ങൾ ഒരു അനുഗ്രഹത്തെ അനുഭവിപ്പാനായിട്ട ഇതിലെക്ക വിളിക്കപ്പെട്ടു എന്ന അറിഞ്ഞ, അനുഗ്രഹിക്കുന്നവരായി തന്നെ ഇരിപ്പിൻ.

൧൦ എന്തുകൊണ്ടെന്നാൽ ജീവനെ സ്നെഹിപ്പാനും, നല്ല ദിവസങ്ങളെ കാണ്മാനും ഇഛിക്കുന്നവൻ ദൊഷത്തിൽനിന്ന തന്റെ നാവിനെയും, വ്യാജം പറയാതെ ഇരിക്കെണ്ടുന്നതിന തന്റെ അധരങ്ങളെയും അടക്കട്ടെ:

൧൧ അവൻ ദൊഷത്തെ വിട്ടൊഴിഞ്ഞ, ഗുണം ചെയ്യട്ടെ; അവൻ സമാധാനത്തെ അന്വെഷിക്കയും, അതിനെ പിന്തുടരുകയും ചെയ്യട്ടെ.

൧൨ അതെന്തുകൊണ്ടെന്നാൽ കൎത്താവിന്റെ കണ്ണുകൾ നീതിമാന്മാരുടെ മെൽ ഉണ്ട, അവന്റെ ചെവികളും അവരുടെ പ്രാൎത്ഥനെക്ക [തുറന്നിരിക്കുന്നു:] എന്നാൽ കൎത്താവിന്റെ മുഖം ദൊഷം ചെയ്യുന്നവരുടെ നെരെ ഇരിക്കുന്നു.

൧൩ വിശെഷിച്ച നിങ്ങൾ നന്മയെ പിന്തുടരുന്നവരാകുന്നു എങ്കിൽ, നിങ്ങൾക്ക ദൊഷം ചെയ്യുന്നവൻ ആര?

൧൪ എങ്കിൽ നീതിയുടെ നിമിത്തമായിട്ട നിങ്ങൾ കഷ്ടമനുഭവിക്കെണ്ടിവന്നാലും, നിങ്ങൾ ഭാഗ്യവാന്മാർ [ആകുന്നു:] അവരുടെ ഭീഷണിയിൽ നിങ്ങൾ പെടിക്കയുമരുത, ചഞ്ചലപ്പെടുകയുമരുത.

൧൫ എന്നാൽ നിങ്ങൾ കൎത്താവാകുന്ന ദൈവത്തെ നിങ്ങളുടെ ഹൃദയങ്ങളിൽ ശുദ്ധീകരിപ്പിൻ: നിങ്ങളിലുള്ള ആശാബന്ധത്തെ കുറിച്ച ഒരു ന്യായത്തെ നിങ്ങളൊട ചൊദിക്കുന്നവനൊട എല്ലാവനൊടും സൌമ്യതയൊടും ഭയത്തൊടും ഉത്തരം പറവാൻ എപ്പൊഴും ഒരുങ്ങി:

൧൬ ക്രിസ്തുവിൽ നിങ്ങൾക്കുള്ള നല്ല നടപ്പിനെ ദുഷിക്കുന്നവർ നിങ്ങളെ ദുഷ്പ്രവൃത്തിക്കാരെന്ന വെച്ച ദൊഷം പറയുന്നതിൽ ലജ്ജപ്പെടുവാനായിട്ട, നല്ല മനൊബൊധമുള്ളവരായിരിപ്പിൻ.

൧൭ എന്തുകൊണ്ടെന്നാൽ നിങ്ങൾ ദൊഷം ചെയ്തിട്ട കഷ്ടമനുഭവിക്കുന്നതിനെക്കാൾ, അങ്ങിനെ ദൈവത്തിന ഇഷ്ടമുണ്ട എങ്കിൽ ഗുണം ചെ

യ്യിട്ട കഷ്ടമനുഭവിക്കുന്നത എറെറവും നല്ലത [ആകുന്നു.]

൧൮ അതെന്തകൊണ്ടെന്നാൽ ഒരിക്കൽ പാപങ്ങളുടെ നിമിത്തമായിട്ട ക്രിസ്തു എന്ന നീതിമാനും നീതികെട്ടുള്ളവൎക്ക വെണ്ടി, താൻ നമ്മെ ദൈവത്തിന്റെ അടുക്കൽ വരുത്തുവാനായിട്ട, കഷ്ടമനുഭവിച്ചു, ജഡത്തിൽ തന്നെ കൊല്ലപ്പെട്ട, ആത്മാവിനാലൊ ജീവിപ്പിക്കപ്പെട്ടവനായി:

൧൯ അതിനാലും അവൻ പൊയി, കാരാഗൃഹത്തിലുള്ള ആത്മാക്കൾക്ക പ്രസംഗിച്ചു:

൨൦ പെട്ടകം ഒരുക്കപ്പെടുന്ന അന്ന നൊഹയുടെ നാളുകളിൽ ദൈവത്തിന്റെ ദീൎഘക്ഷമ ഒരിക്കൽ കാത്തിരുന്നപ്പൊൾ, അവർ മുമ്പെ അനുസരിക്കാത്തവരായിരുന്നു, ആ [പെട്ടകത്തിൽ] അല്പ ജനമായ എട്ട ആത്മാക്കൾ വെള്ളത്താൽ രക്ഷപെട്ടു.

൨൧ അതിന പ്രതിമയായി (മാംസത്തിന്റെ മലിനതയെ നീക്കുന്നത അല്ല, ദൈവത്തിങ്കലുള്ള നല്ല മനൊബൊധത്തിന്റെ ഉത്തരമാകുന്ന) ബപ്തിസ്മ യെശു ക്രിസ്തുവിന്റെ ഉയിൎപ്പിനാൽ ഇപ്പൊഴും തന്നെ നമ്മെ രക്ഷിക്കുന്നു:

൨൨ അവൻ സ്വൎഗ്ഗത്തിലെക്ക ചെന്ന, ദൈവത്തിന്റെ വലത്തുഭാഗത്തിരിക്കുന്നു: അവന ദൈവദൂതന്മാരും അധികാരികളും ശക്തികളും കീഴടങ്ങിയിരിക്കുന്നു.

## ൪ അദ്ധ്യായം.

൧ അവൻ അവരൊട ക്രിസ്തുവിന്റെ നടപ്പ രീതിയാലും ഇപ്പൊൾ അടുത്ത വരുന്ന പൊഴുവാലുള്ള ഫലത്തെ വിചാരിച്ചിട്ടും പാപത്തിൽനിന്ന ഒഴിവാൻ ബുദ്ധി പറയുന്നത.—൧൨ വിശെഷിച്ചും പീഡെക്ക വിരൊധമായി അവരെ ധൈൎയ്യപ്പെടുത്തുന്നത.

ആകയാൽ ക്രിസ്തു നമുക്ക വെണ്ടി ജഡത്തിൽ കഷ്ടപ്പെട്ടതകൊണ്ട, നിങ്ങളും ആ മനസ്സിനെ തന്നെ ആയുധമായി ധരിച്ചുകൊൾവിൻ: എന്തകൊണ്ടെന്നാൽ ജഡത്തിൽ കഷ്ടപ്പെട്ടവൻ പാപത്തെ വിട്ട ഒഴിഞ്ഞു നിന്നത:

൨ താൻ ഇനി മെൽ ജഡത്തിൽ [തനിക്ക] ശെഷിച്ച കാലം മനുഷ്യരുടെ മൊഹങ്ങൾക്കായിട്ടല്ല, ദൈവത്തിന്റെ ഇഷ്ടത്തിനായിട്ട തന്നെ ജീവിക്കെണ്ടുന്നതിനായിട്ട ആകുന്നു:

൩ എന്തകൊണ്ടെന്നാൽ [നമ്മുടെ] ആയുസ്സിൽ കഴിഞ്ഞ കാലം, നാം കാമവികാരങ്ങളിലും, മൊഹങ്ങളിലും, അധിക വീഞ്ഞിലും, അതിഭക്ഷണങ്ങളിലും, മദ്യപാനങ്ങളിലും, വെറുപ്പുള്ള വിഗ്രഹാരാധനകളിലും നടന്നപ്പൊൾ, പുറജാതിക്കാരുടെ ഇഷ്ടത്തെ പ്രവൃത്തിച്ചത നമുക്ക മതി:

൪ ആയതിൽ നിങ്ങൾ ആ ദുൎന്നടപ്പിന്റെ അതിവ്യയത്തിലെക്ക കൂടെ ഒടി ചെല്ലായ്കകൊണ്ട അവൎക്ക അത്ഭുതം തൊന്നി, [നിങ്ങളെ] ദൂഷണം പറഞ്ഞുകൊണ്ടിരിക്കുന്നു:

൫ അവർ ജീവികളൊടും മരിച്ചവരൊടും ന്യായം വിസ്തരിപ്പാൻ ഒരുങ്ങിയിരിക്കുന്നവന കണക്ക ബൊധിപ്പിക്കെണ്ടിവരും.

൬ എന്തകൊണ്ടെന്നാൽ ഇതിനായിട്ട മരിച്ചവരൊടും, അവർ ജഡത്തിൽ മനുഷ്യപ്രകാരം വിധിക്കപ്പെടുകയും, ആത്മാവിൽ ദൈവപ്രകാരം ജീവിക്കയും ചെയ്യെണ്ടുന്നതിനായിട്ട, സുവിശെഷം അറിയിക്കപ്പെട്ടു.

൭ എന്നാൽ സകല കാൎയ്യങ്ങളുടെയും അവസാനം സമീപിച്ചിരിക്കുന്നു: അതകൊണ്ട നിങ്ങൾ സുബൊധമുള്ളവരായും, പ്രാൎത്ഥനെക്ക ജാഗരണമുള്ളവരായുമിരിപ്പിൻ.

൮ എന്നാൽ സകലത്തിന്നെല്ലാം തമ്മിൽ തമ്മിൽ താല്പൎയ്യ സ്നെഹമുള്ളവ

രായി ഇരിപ്പിൻ: അതെന്തുകൊ ണ്ടെന്നാൽ സ്നെഹം പാപങ്ങളുടെ സംഘത്തെ മറെക്കും.

൯ നിങ്ങൾ പിറുപിറുപ്പു കൂടാതെ തമ്മിൽ തമ്മിൽ അതിഥിസല്ക്കാരം ചെയ്യിൻ.

൰ ഒരൊരുത്തൻ എതപ്രകാരം വരം പ്രാപിച്ചിരിക്കുന്നുവൊ, [അപ്രകാരം തന്നെ] ദൈവത്തിന്റെ പല വിധമുള്ള കൃപയുടെ നല്ല കലവറക്കാർ എന്ന പൊലെ, തമ്മിൽ തമ്മിൽ അതിനെ ശുശ്രൂഷ ചെയ്യിൻ.

൰൧ ഒരുത്തൻ പറഞ്ഞാൽ, ദൈവത്തിന്റെ വാക്യങ്ങളിൻ പ്രകാരം [പറയട്ടെ:] ഒരുത്തൻ ദൈവ ശുശ്രൂഷ ചെയ്താൽ, ദൈവം കൊടുക്കുന്ന പ്രാപ്തി പ്രകാരം [ചെയ്യട്ടെ:] സകലത്തിലും ദൈവം യെശു ക്രിസ്തു മൂലമായി മഹത്വപ്പെടെണ്ടുന്നതിനായിട്ടു തന്നെ [ആകുന്നു:] അവന എന്നും എന്നെന്നെക്കും മഹത്വവും ശക്തിയും ഉണ്ടാകട്ടെ. ആമെൻ.

൰൨ ¶ പ്രിയമുള്ളവരെ, നിങ്ങളെ പരീക്ഷിപ്പാനുള്ള അഗ്നി ശൊധനയിൽ നിങ്ങൾ, നിങ്ങൾക്കു ഒരു അപൂർവ്വ കാൎയ്യം സംഭവിച്ചു എന്നുള്ള പ്രകാരം, അത്ഭുതപ്പെടരുത:

൰൩ ക്രിസ്തുവിന്റെ കഷ്ടാനുഭവങ്ങൾക്കു നിങ്ങൾ ഒഹരിക്കാരാകുന്നു എന്ന വെച്ചു, അവന്റെ മഹത്വം പ്രകാശപ്പെടുമ്പൊൾ, നിങ്ങളും അത്യാനന്ദത്തൊടെ സന്തൊഷിപ്പാനായിട്ടു, സന്തൊഷിക്ക മാത്രമെ ചെയ്യാവു.

൰൪ നിങ്ങൾ ക്രിസ്തുവിന്റെ നാമത്തിൻനിമിത്തമായിട്ടു നിന്ദിക്കപ്പെട്ടു എങ്കിൽ, നിങ്ങൾ ഭാഗ്യവാന്മാർ [ആകുന്നു] അതെന്തുകൊണ്ടെന്നാൽ മഹത്വത്തിന്റെയും ദൈവത്തിന്റെയും ആത്മാവായവൻ നിങ്ങളുടെ മെൽ അധിവസിക്കുന്നു: അവരുടെ പക്ഷത്തിൽ അവൻ ദുഷിക്കപ്പെടുന്നു, നിങ്ങളുടെ പക്ഷത്തിൽ അവൻ മഹത്വപ്പെടുന്നു താനും.

൰൫ എന്നാൽ നിങ്ങളിൽ ഒരുത്തനും ഒരു കുലപാതകനായിട്ടു എങ്കിലും, ഒരു കള്ളനായിട്ടു എങ്കിലും, ദൊഷം ചെയ്യുന്നവനായിട്ടു എങ്കിലും, അന്യന്മാരായുള്ള കാൎയ്യങ്ങളിൽ വിചാരം ചെല്ലുന്നവനായിട്ടു എങ്കിലും കഷ്ടപ്പെടരുത.

൰൬ എന്നാൽ ഒരു ക്രിസ്ത്യാനിയായിട്ടു [വല്ലവനും കഷ്ടപ്പെടുന്നു:] എങ്കിൽ, അവൻ ലജ്ജപ്പെടരുത: എന്നാൽ അവൻ ദൈവത്തെ ഇക്കാൎയ്യത്തിൽ മഹത്വപ്പെടുത്തട്ടെ.

൰൭ അതെന്തുകൊണ്ടെന്നാൽ ന്യായവിധി ദൈവത്തിന്റെ ഭവനത്തിങ്കൽനിന്ന തുടങ്ങുന്ന കാലം [വന്നിരിക്കുന്നു:] എന്നാൽ അത മുമ്പെ നമ്മിൽനിന്ന [തുടങ്ങുന്നു] എങ്കിൽ, ദൈവത്തിന്റെ സുവിശെഷത്തെ അനുസരിക്കാത്തവരുടെ അവസാനം എത പ്രകാരം ഇരിക്കും?

൰൮ നീതിമാനായവൻ പ്രയാസത്തൊടെ രക്ഷപ്പെടുന്നു എങ്കിൽ, ദൈവഭക്തിയില്ലാത്തവനും പാപിയും എവിടെ കാണപ്പെടും?

൰൯ എന്നതുകൊണ്ടു ദൈവത്തിന്റെ ഇഷ്ടപ്രകാരം കഷ്ടപ്പെടുന്നവർ വിശ്വാസമുള്ള സ്രഷ്ടാവിങ്കൽ എന്ന പൊലെ തങ്ങളുടെ ആത്മാക്കളെ [അവങ്കൽ] നന്മ ചെയ്യുന്നതിൽ ഭരമെല്പിക്കട്ടെ.

## ൫ അദ്ധ്യായം.

൧ അവൻ വയസ്സു മൂത്തവരൊട അവരുടെ ആട്ടിൻ കൂട്ടങ്ങളെ മെയ്പാനും.—൫ ഇളയവരൊട അനുസരിച്ചു നടപ്പാനും.—൮ എല്ലാവരൊടും സുബൊധത്തൊടും ജാഗരണത്തൊടും ഇരിപ്പാനും.—൯ പിശാചിനെ വെറുപ്പാനും ബുദ്ധി പറയുന്നത.

നിങ്ങളിലുള്ള മൂപ്പന്മാർ കൂടെ ഒരു മൂപ്പനും, ക്രിസ്തുവിന്റെ കഷ്ടങ്ങൾക്ക സാക്ഷിയും, പ്രകാശപ്പെടുവാനുള്ള മഹത്വത്തിന്റെ ഒഹരിക്കാരനുമായ ഞാൻ ബുദ്ധി ഉപദെശിക്കുന്നു:

൨ നിങ്ങളുടെ ഇടയിലുള്ള ദൈവത്തിന്റെ നിവഹത്തെ വിചാരിച്ചു നൊക്കി കണ്ട, മെയിച്ചുകൊൾവിൻ; നിൎബന്ധത്തൊടെ അല്ല, മനസ്സൊടെ അത്രെ. ലജ്ജാലാഭത്തിനായിട്ടല്ല, ജാഗ്രതയുള്ള മനസ്സൊടെ അത്രെ:

൩ [ദൈവത്തിന്റെ] അവകാശങ്ങളെ കീഴ്വ്യപ്പെടുന്നവരായിട്ടുമല്ല, നിവഹത്തിന്റെ ദൃഷ്ടാന്തക്കാരായിട്ട തന്നെ.

൪ എന്നാൽ പ്രധാന ഇടയൻ പ്രകാശപ്പെടുമ്പൊൾ, നിങ്ങൾ മഹത്വത്തിന്റെ വാടിപ്പൊകാത്തൊരു കിരീടം പ്രാപിക്കും.

൫ അപ്രകാരം തന്നെ ഇളയവരായുള്ളൊരെ, മൂപ്പന്മാർക്ക കീഴടങ്ങിയിരിപ്പിൻ. അത്രയുമല്ല നിങ്ങൾ എല്ലാവരും തമ്മിൽ തമ്മിൽ കീഴടങ്ങി, മനൊവിനയം കൊണ്ട അലങ്കരിക്കപ്പെട്ടിരിപ്പിൻ: എന്തുകൊണ്ടെന്നാൽ ദൈവം അഹംമതിയുള്ളവരൊട മറുത്ത നില്ക്കയും, വിനയമുള്ളവൎക്ക കൃപ നൽകുകയും ചെയ്യുന്നു.

൬ അതകൊണ്ട ദൈവം തൽക്കാലത്തിൽ നിങ്ങളെ ഉയൎത്തുവാനായിട്ട, അവന്റെ ശക്തിയുള്ള കയ്യിൻ കീഴെ വിനയപ്പെട്ടിരിപ്പിൻ:

൭ നിങ്ങളുടെ വിചാരത്തെ ഒക്കെയും അവങ്കൽ ഇട്ടുകൊണ്ട ഇരിപ്പിൻ: അതെന്തകൊണ്ടെന്നാൽ അവൻ നിങ്ങൾക്കവെണ്ടി വിചാരപ്പെടുന്നു.

൮ സുബൊധമുള്ളവരായിരിപ്പിൻ, ജാഗരണമുള്ളവരായിരിപ്പിൻ: അതെന്തകൊണ്ടെന്നാൽ നിങ്ങളുടെ പ്രതിയൊഗിയാകുന്ന പിശാച ഗൎജ്ജിക്കുന്ന സിംഹം പൊലെ, എവനെ എങ്കിലും വിഴുങ്ങിക്കൊള്ളാമെന്നവെച്ച, അന്വെഷിച്ച, സഞ്ചരിക്കുന്നു:

൯ അവനൊട നിങ്ങൾ വിശ്വാസത്തിൽ സ്ഥിരമുള്ളവരായി മറുത്തുനിന്ന, ഇഹലൊകത്തിലുള്ള നിങ്ങളുടെ സഹൊദരന്മാരിൽ അപ്രകാരമുള്ള കഷ്ടങ്ങൾ തന്നെ നിവൃത്തിയാകുന്നു എന്ന അറിഞ്ഞുകൊണ്ടിരിപ്പിൻ.

൰ എന്നാൽ നിങ്ങൾ അല്പകാലം കഷ്ടപ്പെട്ടതിന്റെ ശെഷം, നമ്മെ ക്രിസ്തു യെശുവിങ്കൽ തന്റെ എന്നെന്നെക്കുമുള്ള മഹത്വത്തിലെക്ക വിളിച്ചവനായ സകല കൃപയുമുള്ള ദൈവം നിങ്ങളെ പൂൎണ്ണതപ്പെടുത്തുകയും, സ്ഥിരപ്പെടുത്തുകയും, ശക്തിപ്പെടുത്തുകയും, നിലനിൎത്തുകയും ചെയ്യുമാറാകട്ടെ

൰൧ അവന മഹത്വവും അധികാരവും എന്നെന്നെക്കും [ഉണ്ടാകട്ടെ.] ആമെൻ.

൰൨ നിങ്ങൾ എതിൽ നില്ക്കുന്നുവൊ അത ദൈവത്തിന്റെ സത്യമുള്ള കൃപ തന്നെ ആകുന്നു, എന്ന ബുദ്ധി ഉപദെശിക്കയും സാക്ഷിപ്പെടുത്തുകയും ചെയ്തു കൊണ്ട, ഞാൻ നിരൂപിക്കുന്ന പ്രകാരം, നിങ്ങൾക്ക വിശ്വാസമുള്ള സഹൊദരനായ സില്വാനുസിന്റെ പക്കൽ ഞാൻ സംക്ഷെപമായി എഴുതിയയച്ചിട്ടുണ്ട.

൰൩ ബാബിലൊനിൽ നിങ്ങളൊട കൂടെ തെരിഞ്ഞെടുക്കപ്പെട്ട [സഭയും,] എന്റെ പുത്രനായ മൎക്കസും, നിങ്ങളെ സല്ക്കരിക്കുന്നു.

൰൪ നിങ്ങൾ സ്നെഹത്തിന്റെ ചുംബനം കൊണ്ട തമ്മിൽ തമ്മിൽ സല്ക്കരിപ്പിൻ. ക്രിസ്തു യെശുവിലുള്ള നിങ്ങൾക്ക എല്ലാവൎക്കും സമാധാനം [ഉണ്ടാകട്ടെ.] ആമെൻ.

# അപ്പൊസ്തൊലനായ പത്രൊസ എഴുതിയ പൊതുവിലുള്ള രണ്ടാമത്തെ ലെഖനം.

## ൧ അദ്ധ്യായം.

൫ അവൻ അവരൊട അവരുടെ വിളിയെ വിശ്വാസത്താലും നല്ല പ്രവൃത്തികളാലും ഉറപ്പ വരുത്തികൊള്ളെണം എന്നും.—൧൨ അത തൻെറ മരണം സമീപിച്ചിരിക്കുന്നു എന്ന അറികകൊണ്ടാകുന്നു എന്നും ബുദ്ധി പറകയും.—൧൬ ദൈവത്തിൻെറ സത്യ പുത്രനായ ക്രിസ്തുവിൻെറ വിശ്വാസത്തിൽ സ്ഥിരമായിരിപ്പാൻ അവരെ ഒൎമ്മപ്പെടുത്തുകയും ചെയ്യുന്നത.

യെശു ക്രിസ്തുവിൻെറ ശുശ്രൂഷക്കാരനായും, അപ്പൊസ്തൊലനായുമുള്ള ശിമൊൻ പത്രൊസ, നമ്മുടെ ദൈവത്തിൻെറയും രക്ഷിതാവായ യെശു ക്രിസ്തുവിൻെറയും നീതിയാൽ ഞങ്ങളൊട കൂടെ സമമായി വില എറിയ വിശ്വാസത്തെ പ്രാപിച്ചവൎക്ക [എഴുതുന്നത:]

൨ ദൈവത്തിൻെറയും നമ്മുടെ കൎത്താവായ യെശുവിൻെറയും അറിവിനാൽ കൃപയും സമാധാനവും നിങ്ങൾക്ക വൎദ്ധിക്കുമാറാകട്ടെ,

൩ മഹത്വത്തിലെക്കും സുകൃതത്തിലെക്കും നമ്മെ വിളിച്ചവൻെറ അറിവിനാൽ, അവൻെറ ദൈവശക്തി എന്നത ജീവന്നും ദൈവഭക്തിക്കും സംബന്ധിച്ചിട്ടുള്ള സകല വസ്തുക്കളെയും നമുക്ക തന്നിരിക്കുന്ന പ്രകാരം തന്നെ:

൪ ആയവയാൽ എത്രയും വലിപ്പവും സാരവുമുള്ള വാഗ്ദത്തങ്ങൾ നമുക്ക ദാനം ചെയ്യപ്പെട്ടിരിക്കുന്നത, ഇവയാൽ നിങ്ങൾ മൊഹം മൂലം ഭൂലൊകത്തിലുള്ള നാശത്തിൽനിന്ന തെറ്റി പൊയിട്ട, ദൈവപ്രകൃതിയുടെ അംശക്കാരാകെണ്ടുന്നതിന ആകുന്നു:

൫ അത്രയുമല്ല നിങ്ങൾ സകല ജാഗ്രതയെയും ചെയ്ത, നിങ്ങളുടെ വിശ്വാസത്തിൽ സുകൃതത്തെയും, സുകൃതത്തിൽ അറിവിനെയും,

൬ അറിവിൽ പരിപാകത്തെയും, പരിപാകത്തിൽ ക്ഷമയെയും, ക്ഷമയിൽ ദൈവഭക്തിയെയും,

൭ ദൈവഭക്തിയിൽ സഹൊദര പ്രീതിയെയും, സഹൊദര പ്രീതിയിൽ സ്നെഹത്തെയും ചെൎത്തുകൊൾവിൻ.

൮ എന്തുകൊണ്ടെന്നാൽ ഇക്കാൎയ്യങ്ങൾ നിങ്ങളിൽ ഉണ്ടായിട്ട, വൎദ്ധിച്ചാൽ, അവ [നിങ്ങളെ] നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിലുള്ള അറിവിൽ അഫലന്മാരൊ നിഷ്ഫലന്മാരൊ ആകാതെ [ഇരിക്കുമാറാക്കുന്നു.]

൯ എന്നാൽ ഇക്കാൎയ്യങ്ങളില്ലാത്തവൻ കുരുടനായി, ദൂരെ കാണ്മാൻ കഴിയാത്തവനായി, തൻെറ പൂൎവ പാപങ്ങളുടെ ശുദ്ധീകരണത്തെ മറന്നവനായി ഇരിക്കുന്നു.

൧൦ ആയതകൊണ്ട, സഹൊദരന്മാരെ, നിങ്ങളുടെ വിളിയെയും തെരിഞ്ഞെടുപ്പിനെയും നിശ്ചയം വരുത്തുവാൻ വിശെഷാൽ ജാഗ്രതപ്പെടുവിൻ: എന്തുകൊണ്ടെന്നാൽ

നിങ്ങൾ ഇക്കാൎയ്യങ്ങളെ ചെയ്യുന്നു എങ്കിൽ, നിങ്ങൾ ഒരുനാളും വീണു പൊകയില്ല.

൰൧ എന്തെന്നാൽ ഇപ്രകാരം തന്നെ നമ്മുടെ കൎത്താവും രക്ഷിതാവുമായിരിക്കുന്ന യെശു ക്രിസ്തുവിന്റെ എന്നെക്കുമുള്ള രാജ്യത്തിലെക്ക ഒരു പ്രവെശനം നിങ്ങൾക്ക പരിപൂൎണ്ണമായി നൽകപ്പെടും.

൰൨ ആയതകൊണ്ട നിങ്ങൾ ഇക്കാൎയ്യങ്ങളെ അറിഞ്ഞ ഇപ്പൊഴത്തെ സത്യത്തിൽ സ്ഥിരപ്പെട്ടിരിക്കുന്നു എങ്കിലും, എപ്പൊഴും ഇക്കാൎയ്യങ്ങളെ കുറിച്ച നിങ്ങൾക്ക ഓൎമ്മയുണ്ടാകുവാൻ ഞാൻ ഉപെക്ഷ വിചാരിക്കയില്ല.

൰൩ അത്രയുമല്ല നമ്മുടെ കൎത്താവായ യെശു ക്രിസ്തുവും ഇനിക്ക കാണിച്ച പ്രകാരം, ഞാൻ വെഗത്തിൽ എന്റെ ഈ കൂടാരത്തെ ഇട്ടു കളയെണമെന്ന അറിഞ്ഞുകൊണ്ട,

൰൪ ഞാൻ ഈ കൂടാരത്തിലുള്ളപ്പൊൾ ഒക്കെയും ഓൎമ്മയാൽ നിങ്ങളെ ഉത്സാഹിപ്പിപ്പാൻ ന്യായമെന്ന നിരൂപിക്കുന്നു.

൰൫ എന്റെ നിൎയ്യാണത്തിന പിമ്പ ഇക്കാൎയ്യങ്ങൾ നിങ്ങൾക്ക എപ്പൊഴും ഓൎമ്മയിൽ ഉണ്ടാകുവാൻ ഇടവരെണ്ടുന്നതിന ഞാൻ ശ്രമിക്കയും ചെയ്യും.

൰൬ എന്തെന്നാൽ നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ ശക്തിയെയും വരവിനെയും ഞങ്ങൾ നിങ്ങളൊട അറിയിച്ചത, കൌശലത്തൊടെ ഉണ്ടാക്കപ്പെട്ട വ്യൎത്ഥ കഥകളെ ഞങ്ങൾ അനുസരിച്ച നടന്നവരല്ല; അവന്റെ മഹത്വത്തെ കണ്ട സാക്ഷിക്കാരത്രെ ആയിരുന്നത.

൰൭ എന്തകൊണ്ടെന്നാൽ ഇവൻ എന്റെ പ്രിയ പുത്രൻ ആകുന്നു, ഇവങ്കൽ ഇനിക്ക നല്ല ഇഷ്ടമുണ്ട, എന്ന ഇപ്രകാരമുള്ളൊരു ശബ്ദം അവങ്കലെക്ക ശ്രെഷ്ഠമായുള്ള മഹത്വത്തിൽനിന്ന വന്നപ്പൊൾ, അവൻ പിതാവായ ദൈവത്തിൽനിന്ന ബഹുമാനത്തെയും മഹത്വത്തെയും പ്രാപിച്ചു.

൰൮ ഈ ശബ്ദത്തെ, ഞങ്ങൾ അവനൊടകൂടെ ശുദ്ധമുള്ള പൎവ്വതത്തിന്മെൽ ഇരിക്കുമ്പൊൾ, സ്വൎഗ്ഗത്തിൽനിന്ന ഉണ്ടാകുന്നത കെൾക്കയും ചെയ്തു.

൰൯ വിശെഷിച്ചും എറ്റവും നിശ്ചയമായുള്ളൊരു ദീൎഘദൎശന വചനം നമുക്ക ഉണ്ട: നെരം പുലരുകയും, നിങ്ങളുടെ ഹൃദയങ്ങളിൽ ശുക്രൻ ഉദിക്കയും ചെയ്യുവൊളത്തിന, ഇരിട്ടുള്ള സ്ഥലത്തിൽ പ്രകാശിക്കുന്ന വെളിച്ചത്തിങ്കൽ എന്ന പൊലെ ആയതിങ്കൽ നിങ്ങൾ ജാഗ്രതയായിരിക്കുന്നത നല്ല പ്രവൃത്തിയാകുന്നു:

൨൰ വെദവാക്യത്തിലുള്ള ഒരു ദീൎഘദൎശനവും പ്രത്യെകം വ്യാഖ്യാനമുള്ളതല്ല എന്നുള്ളതിനെ ആദ്യം അറിഞ്ഞു കൊണ്ടിരിപ്പിൻ.

൨൧ എന്തകൊണ്ടെന്നാൽ ദീൎഘദൎശനം പൂൎവ്വത്തിൽ മനുഷ്യന്റെ ഇഷ്ടപ്രകാരം വന്നില്ല: ദൈവത്തിന്റെ ശുദ്ധമുള്ള മനുഷ്യർ പരിശുദ്ധാത്മാവിനാൽ നിയൊഗിക്കപ്പെട്ട പ്രകാരം പറഞ്ഞതെയുള്ളു.

## ൨ അദ്ധ്യായം.

൧ അബദ്ധന്മാരായ ഉപദെഷ്ടാക്കന്മാരെയും, അവരുടെ ഭക്തികെടിനെയും ശിക്ഷയെയും കുറിച്ചും.— ൭ അവരിൽനിന്ന ഭക്തിമാനായവൻ സൊദൊമിൽനിന്ന ലൊത്ത രക്ഷപെട്ടത പൊലെ രക്ഷപെടും എന്നും മുമ്പിൽ കൂട്ടി പറകയും.— ൰ ശുദ്ധമില്ലാത്തവരും ദൈവദൂഷണക്കാരുമായ ഈ വഞ്ചനക്കാരുടെ മൎയ്യാദകളെ എറ്റവും തികവായി വൎണ്ണിക്കയും ചെയ്യുന്നത.

൧ എന്നാൽ കള്ള ദീൎഘദൎശിമാരും ജനങ്ങളുടെ ഇടയിൽ ഉണ്ടായിരുന്നു, അപ്രകാരം തന്നെ നിങ്ങളുടെ ഇടയിലും, നാശമുള്ള വെദവിപരീതങ്ങളെ രഹസ്യമായി പ്രവെശിപ്പിച്ച, തങ്ങളെ വിലെക്ക കൊണ്ടിട്ടുള്ള കൎത്താവിനെയും ഉപെക്ഷിച്ച കളഞ്ഞ, തങ്ങളുടെ മെൽ തന്നെ വെഗത്തിൽ നാശത്തെ വരുത്തികൊള്ളുന്ന കള്ള ഉപദെഷ്ടാക്കൾ ഉണ്ടാകും.

൨ അവരുടെ നാശവഴികളെ പലരും പിന്തുടരുകയും ചെയ്യും: അവരുടെ ഹെതുവായിട്ട സത്യത്തിന്റെ വഴി ദൂഷിക്കപ്പെടും.

൩ ദ്രവ്യാഗ്രഹത്താൽ അവർ കൌശല വാക്കുകൾ കൊണ്ട നിങ്ങളെ വ്യാപാരമാക്കി തീൎക്കും: അവൎക്ക പൂൎവ്വ കാലം തുടങ്ങീട്ടുള്ള ശിക്ഷ വിധി ദീൎഘമായി താമസിക്കുന്നില്ല, അവരുടെ നാശം ഉറങ്ങുന്നതുമില്ല.

൪ എന്തകൊണ്ടെന്നാൽ പാപം ചെയ്തിട്ടുള്ള ദൈവദൂതന്മാരെ ദൈവം ക്ഷമിക്കാതെ, [അവരെ] നരകത്തിലെക്ക തള്ളികളഞ്ഞ, അവരെ ന്യായ വിധിക്ക പാൎപ്പിക്കപ്പെടുവാൻ, അന്ധകാരത്തിലെ ശൃംഖലകളിലെക്ക എല്പിക്കയും,

൫ പഴയ ഭൂലൊകത്തൊടും ക്ഷമിക്കാതെ, ദൈവഭക്തിയില്ലാത്തവരുടെ ലൊകത്തിന ജലപ്രളയത്തെ വരുത്തികൊണ്ട, എട്ടാമത്തവനായി നീതിയുടെ പ്രസംഗക്കാരനായ നൊഹായെ രക്ഷിക്കയും,

൬ സൊദൊം എന്നും ഗൊമൊറാ എന്നും ഉള്ള പട്ടണങ്ങളെയും ഭസ്മമാക്കി, ഒരു കീഴ്മെൽ മറിച്ചിൽ കൊണ്ട കുറ്റം വിധിച്ച, [അവരെ] ഇനി ഭക്തികെടായി നടക്കുന്നവൎക്ക ഒരു ദൃഷ്ടാന്തമാക്കി തീൎക്കയും,

൭ ദുഷ്ടന്മാരുടെ കാമവികാര നടപ്പിനാൽ മുഷിയപ്പെട്ടവനായി, നീതിമാനായ ലൊത്തിനെ രക്ഷിക്കയും ചെയ്തു എങ്കിൽ,

൮ (എന്തുകൊണ്ടെന്നാൽ ആ നീതിമാൻ അവരുടെ ഇടയിൽ കുടിയിരുന്ന, കാണുകയും കെൾക്കയും ചെയ്കയാൽ, ദിവസം പ്രതി അവരുടെ അന്യായമുള്ള പ്രവൃത്തികളാൽ തന്റെ നീതിയുള്ള ആത്മാവിനെ വെദനപ്പെടുത്തി,)

൯ കൎത്താവ ദൈവഭക്തിയുള്ളവരെ പരീക്ഷയിൽനിന്ന വെർപ്പെടുത്തുവാനും, അന്യായക്കാരെ ന്യായവിധിയുടെ ദിവസത്തിന ശിക്ഷിക്കപ്പെടുന്നതിന പാൎപ്പിപ്പാനും അറിയുന്നു:

൰ വിശെഷാൽ അശുദ്ധിയുടെ മൊഹം കൊണ്ട ജഡത്തിന്റെ പിന്നാലെ നടന്ന കൎത്തൃത്വത്തെ നിന്ദിക്കുന്നവരെ തന്നെ. അവർ ദുരഹങ്കാരമുള്ളവരും, തന്നിഷ്ടക്കാരും, അധികാരങ്ങളെ ദുഷിപ്പാൻ ശങ്കയില്ലാത്തവരും ആകുന്നു.

൰൧ എന്നാലും ശക്തിയിലും മഹത്വത്തിലും ശ്രെഷ്ഠതയുള്ള ദൈവദൂതന്മാരും കൎത്താവിന്റെ മുമ്പാകെ അവൎക്ക വിരൊധമായി ദൂഷ്യമുള്ള അപവാദത്തെ ബൊധിപ്പിക്കുന്നില്ലല്ലൊ.

൰൨ എന്നാൽ ഇവർ പിടിക്കപ്പെടുകയും നശിക്കപ്പെടുകയും ചെയ്യുന്നതിന ഉണ്ടാക്കപ്പെട്ട, ജനിച്ച ബുദ്ധിയില്ലാത്ത മൃഗജന്തുക്കൾ എന്നപൊലെ, തങ്ങൾ അറിയാത്ത കാൎയ്യങ്ങളിൽ ദൂഷണം പറഞ്ഞ, തങ്ങളുടെ നാശത്തിൽ തന്നെ അശെഷം നശിച്ചു പൊകും:

൰൩ അവർ പകലിൽ വെറിയുന്നത കൌതുകമാകുന്നു എന്ന വിചാരിക്കുന്നവർ [എന്ന പൊലെ,] നീതികെടിന്റെ പ്രതിഫലത്തെയും പ്രാപിക്കും. അവർ കറകളും അവലക്ഷണങ്ങളുമായി, നിങ്ങളൊടകൂടെ വിരുന്ന കഴിച്ചു കൊണ്ട, തങ്ങളുടെ വ

ഞ്ചനകൾ കൊണ്ട ഉല്ലാസിച്ചു കൊ
ള്ളുന്നവരായി;
൧൪ വ്യഭിചാരം കൊണ്ടു നിറഞ്ഞും,
പാപത്തെ വിട്ടൊഴിയാതെയുമിരി
ക്കുന്ന കണ്ണുകളുള്ളവരായി, സ്ഥിര
മില്ലാത്ത ആത്മാക്കളെ വഞ്ചിക്കുന്ന
വരായി, ദ്രവ്യാഗ്രഹ ശീലങ്ങളിൽ
അഭ്യാസിക്കപ്പെട്ട ഹൃദയം [ഉള്ളവ
രായി] ശപിക്കപ്പെട്ട പുത്രന്മാരാക
ന്നു:
൧൫ അവർ നെരെയുള്ള വഴിയെ
വിട്ടുകളഞ്ഞ, തെറ്റിപ്പൊയി, ബൊ
സൊറിന്റെ പുത്രനായ ബാലാമി
ന്റെ വഴിയെ പിന്തുടൎന്നുകൊണ്ടി
രിക്കുന്നു, അവൻ അന്യായത്തിന്റെ
കൂലിയെ ആഗ്രഹിച്ചു:
൧൬ എന്നാൽ അവന്റെ അതിക്ര
മത്തിന അവൻ ശാസിക്കപ്പെട്ടു: പ
റവാൻ വഹിയാത്ത കഴുത മനുഷ്യ
ശബ്ദമായിട്ട പറഞ്ഞ ദീൎഘദൎശിയു
ടെ ബുദ്ധിഹീനതയെ വിരൊധി
ച്ചു.
൧൭ ഇവർ വെള്ളമില്ലാത്ത കിണറു
കളും കൊടുങ്കാറ്റാൽ കൊണ്ടുപൊ
കപ്പെട്ട മെഘങ്ങളും ആകുന്നു; അ
ന്ധതമസ്സു എന്നെന്നെക്കും അവൎക്ക
വെക്കപ്പെട്ടിരിക്കുന്നു.
൧൮ എന്തുകൊണ്ടെന്നാൽ മായയു
ള്ള വലിയ വൻപു [വാക്കുകളെ]
അവർ പറയുമ്പൊൾ, തെറ്റിൽ ന
ടക്കുന്നവരിൽനിന്ന അശെഷം നീ
ങ്ങീട്ടുള്ളവരെ അവർ ജഡത്തിന്റെ
മൊഹങ്ങളാൽ കാമവികാരങ്ങളാൽ
വശീകരിക്കുന്നു.
൧൯ അവൎക്ക സ്വാതന്ത്ര്യത്തെ വാ
ഗ്ദത്തം ചെയ്യുമ്പൊൾ, അവർ തന്നെ
നാശത്തിന്റെ അടിമകൾ ആകുന്നു:
എന്തെന്നാൽ യാതൊരുത്തനാൽ ഒരു
ത്തൻ ജയിക്കപ്പെട്ടുവൊ ആയവനാ
ൽ തന്നെ അവൻ അടിമയാക്കപ്പെ
ടുന്നു.
൨൦ എന്തുകൊണ്ടെന്നാൽ കൎത്താവും
രക്ഷിതാവുമാകുന്ന യെശു ക്രിസ്തുവി
ന്റെ അറിവിനാൽ അവർ ഭൂലൊ
കത്തിന്റെ അശുദ്ധികളിൽനിന്ന ഒ
ടിപ്പൊയതിന്റെ ശെഷം, അവർ
അവയിൽ പിന്നെയും അകപ്പെട്ട,
ജയിക്കപ്പെടുന്നു എങ്കിൽ, അവൎക്ക
ആദ്യ കാൎയ്യങ്ങളെക്കാൾ അവസാന
കാൎയ്യങ്ങൾ വഷളാകുന്നു.
൨൧ എന്തുകൊണ്ടെന്നാൽ അവർ
നീതിയുടെ വഴിയെ അറിഞ്ഞതി
ന്റെ ശെഷം, തങ്ങൾക്ക എല്പിക്ക
പ്പെട്ട പരിശുദ്ധ കല്പനയെ വിട്ട മാ
റുന്നതിനെക്കാൾ, ആയതിനെ അറി
യാതെ ഇരുന്നു എങ്കിൽ അവൎക്ക ന
ന്നായിരുന്നു.
൨൨ എന്നാൽ നായ താൻ ഛൎദ്ദിച്ച
തിനും, കളിപ്പിക്കപ്പെട്ട പന്നി ചെ
ളിയിൽ ഉരുളുന്നതിനും തിരിച്ചു എ
ന്നുള്ള സത്യോപമയിൻ പ്രകാരം
അവൎക്ക സംഭവിച്ചു.

## ൩ അദ്ധ്യായം.

൧ ന്യായവിധിക്കായി ക്രിസ്തു വരു
ന്നതിന്റെ നിശ്ചയം.—൧൦ ഭൂ
ലൊകം നശിച്ചു പൊകുന്ന പ്ര
കാരം.—൧൧ ദൈവഭക്തിക്കായി
ഒരു ബുദ്ധി ഉപദെശം.

പ്രിയമുള്ളവരെ, ഈ രണ്ടാം ലെ
ഖനത്തെ ഞാൻ ഇപ്പൊൾ നിങ്ങൾ
ക്ക എഴുതുന്നു; അവയിൽ രണ്ടിലും
ഒൎമ്മയുടെ വഴിയായി ഞാൻ നിങ്ങ
ളുടെ പരമാൎത്ഥമുള്ള മനസ്സിനെ ഉ
ത്സാഹിപ്പിക്കുന്നത:
൨ വിശുദ്ധ ദീൎഘദൎശിമാരാൽ മുൻ
പറയപ്പെട്ട വചനങ്ങളെയും, ക
ൎത്താവും രക്ഷിതാവുമായവന്റെ അ
പ്പൊസ്തൊലന്മാരാകുന്ന ഞങ്ങളുടെ
കല്പനയെയും നിങ്ങൾ ഒൎപ്പാനായി
ട്ട [ആകുന്നു:]
൩ അവസാന ദിവസങ്ങളിൽ ത
ങ്ങളുടെ സ്വന്ത മൊഹങ്ങളിൻ പ്ര
കാരം നടക്കയും,

൪ അവന്റെ വരവിന്റെ വാഗ്ദത്തം എവിടെ ആകുന്നു? പിതാക്കന്മാർ ഉറങ്ങിപ്പൊയതിന്റെ ശെഷം, സകലവും സൃഷ്ടിയുടെ ആരംഭം മുതൽ ഇരുന്ന പ്രകാരം തന്നെ ഇരിക്കുന്നുവല്ലൊ, എന്ന പറകയും ചെയ്തുകൊണ്ട, പരിഹസിക്കുന്നവർ വരുമെന്നുള്ളതിനെ ആദ്യം അറിഞ്ഞിരിപ്പിൻ.

൫ എന്തുകൊണ്ടെന്നാൽ പൂൎവ്വ കാലത്തിൽ ദൈവത്തിന്റെ വചനത്താൽ ആകാശങ്ങളും വെള്ളത്തിൽനിന്നും വെള്ളത്താലും സ്ഥിരമായി നില്ക്കുന്ന ഭൂമിയും ഇരുന്നു എന്നുള്ളതിനെയും,

൬ അവയാൽ അപ്പൊഴുള്ള ലൊകം ജലപ്രളയം കൊണ്ട നശിച്ചുപൊയി എന്നുള്ളതിനെയും അവർ മനസ്സൊടെ അറിയാതെ ഇരിക്കുന്നു:

൭ എന്നാൽ ഇപ്പൊഴുള്ള ആകാശങ്ങളും ഭൂമിയും ആ വചനത്താൽ തന്നെ സംഗ്രഹിക്കപ്പെട്ട, ന്യായവിധിയുടെയും ഭക്തിയില്ലാത്ത മനുഷ്യരുടെ നാശത്തിന്റെയും നാളിന്ന അഗ്നിക്കായിട്ട കാക്കപ്പെട്ടിരിക്കുന്നു.

൮ എന്നാൽ, പ്രിയമുള്ളവരെ, കൎത്താവിങ്കൽ ഒരു ദിവസം ആയിരം സംവത്സരങ്ങളെ പൊലെയും, ആയിരം സംവത്സരങ്ങൾ ഒരു ദിവസത്തെ പൊലെയും ഇരിക്കുന്നു എന്നുള്ള ഈ ഒരു കാൎയ്യത്തെ നിങ്ങൾ അറിയാതെയിരിക്കരുത.

൯ ചിലർ താമസമെന്ന വിചാരിക്കുന്നത പൊലെ കൎത്താവ തന്റെ വാഗ്ദത്തത്തെ കുറിച്ച താമസിക്കുന്നില്ല; യാതൊരുത്തരും നശിച്ചുപൊകുവാനല്ല, എല്ലാവരും അനുതാപത്തിന്ന വരുവാൻ മനസ്സായിരുന്ന, നമ്മുടെ നെരെ ദീൎഘക്ഷമയൊടിരിക്കുന്നതെ ഉള്ളു.

൰ എന്നാൽ കൎത്താവിന്റെ ദിവസം രാത്രിയിൽ ഒരു ചൊരൻ വരുന്നത പൊലെ തന്നെ വരും; ആയതിൽ മെൽ മണ്ഡലങ്ങൾ ഒരു വലിയ ശബ്ദത്തൊടെ ഒഴിഞ്ഞുപൊകും, പഞ്ചഭൂതങ്ങളും ചൂടുപിടിച്ച ഉരുകിപ്പൊകും, ഭൂമിയും അതിലുള്ള ക്രിയകളും വെന്തുപൊകയും ചെയ്യും.

൰൧ ആകയാൽ ഇക്കാൎയ്യങ്ങൾ ഒക്കെയും ഉരുകിപ്പൊകുന്നതാകകൊണ്ട, എതിൽ മെൽമണ്ഡലങ്ങൾ കത്തി ഉരുകിപ്പൊകയും, പഞ്ചഭൂതങ്ങളും വെന്തുരുകി പൊകയും ചെയ്യുമൊ, ദൈവത്തിന്റെ ആ ദിവസം വരുന്നതിനായിട്ട കാത്തുകൊണ്ടും ബദ്ധപ്പെട്ടുകൊണ്ടും,

൰൨ നിങ്ങൾ ശുദ്ധമുള്ള നടപ്പിലും ദൈവഭക്തിയിലും എത പ്രകാരമുള്ളവരായിരിക്കെണ്ടിയവരാകുന്നു?

൰൩ എന്നാൽ ഞങ്ങൾ, അവന്റെ വാഗ്ദത്തത്തിൻ പ്രകാരം, നീതി വസിക്കുന്ന പുതിയ സ്വൎഗ്ഗങ്ങൾക്കും പുതിയ ഭൂമിക്കും നൊക്കി പാൎക്കുന്നു.

൰൪ ആകയാൽ, പ്രിയമുള്ളവരെ, ഇക്കാൎയ്യങ്ങൾക്ക നൊക്കി പാൎക്കുന്നതകൊണ്ട, നിങ്ങൾ അവനാൽ കറയും കുററവുമില്ലാത്തവരായി, സമാധാനത്തൊടെ കണ്ടെത്തപ്പെട്ടവരാകെണ്ടുന്നതിന ജാഗ്രതപ്പെടുവിൻ.

൰൫ നമ്മുടെ കൎത്താവിന്റെ ദീൎഘക്ഷമ തന്നെ രക്ഷയാകുന്നു എന്ന നിരൂപിക്കയും ചെയ്വിൻ; ഇപ്രകാരം തന്നെ ഞങ്ങളുടെ പ്രിയ സഹൊദരനായ പൌലുസും തനിക്ക കൊടുക്കപ്പെട്ട ബുദ്ധി പ്രകാരം നിങ്ങൾക്ക എഴുതിയിരിക്കുന്നു:

൰൬ അവന്റെ എല്ലാ ലെഖനങ്ങളിലും ഇക്കാൎയ്യങ്ങളെ കുറിച്ച പറഞ്ഞുകൊണ്ട, അപ്രകാരം തന്നെ [എഴുതിയിരിക്കുന്നു;] അവയിൽ അറിവാൻ പ്രയാസമുള്ളവ ചില കാൎയ്യങ്ങൾ ഉണ്ട, അവയെ പഠിപ്പില്ലാത്തവരും സ്ഥിരമില്ലാത്തവരും മറെറ

വെദവാക്യങ്ങളെയും [തങ്ങൾ മറിച്ചുകളയുന്നത] പൊലെ തങ്ങളുടെ നാശത്തിനായിട്ടു തന്നെ മറിച്ചുകളയുന്നു.

൧൭ എന്നാൽ, പ്രിയമുള്ളവരെ, നിങ്ങൾ [ഇക്കാൎയ്യങ്ങളെ] മുമ്പിൽ കൂട്ടി അറിഞ്ഞിരിക്കകൊണ്ടു, ദുഷ്ടന്മാരുടെ ചതിയാൽ കൂടി വലയപ്പെട്ടു, നിങ്ങളുടെ സ്ഥിരതയെ വിട്ടു വീണു പൊകാതെ ഇരിപ്പാൻ ജാഗ്രതപ്പെട്ടിരിപ്പിൻ.

൧൮ എന്നാൽ കൃപയിലും, നമ്മുടെ കൎത്താവും രക്ഷിതാവുമാകുന്ന യെശു ക്രിസ്തുവിന്റെ അറിവിലും വൎദ്ധിച്ചുകൊൾവിൻ. അവന ഇപ്പൊഴും എന്നെന്നെക്കും മഹത്വം ഉണ്ടായിരിക്കട്ടെ. ആമെൻ.

---

# അപ്പൊസ്തൊലനായ യൊഹന്നാൻ

## എഴുതിയ

## പൊതുവിലുള്ള ഒന്നാമത്തെ

## ലെഖനം.

### ൧ അദ്ധ്യായം.

൧ ദൈവത്തൊടുള്ള സംസൎഗ്ഗത്താൽ ആദിയിൽ നമുക്കു നിത്യജീവനുണ്ടാകുന്നുവൊ ആ ക്രിസ്തുവിന്റെ വസ്തുത അവൻ വൎണ്ണിക്കുന്നത.—൫ അതിനൊടു നാം ശുദ്ധിയെ ചെയ്തു കൂട്ടണം എന്നുള്ളത.

ആദി മുതൽ ഉള്ളതും, ഞങ്ങൾ കെട്ടിട്ടുള്ളതും, ഞങ്ങളുടെ കണ്ണുകൾ കൊണ്ടു കണ്ടിട്ടുള്ളതും, ഞങ്ങൾ നൊക്കീട്ടുള്ളതും, ഞങ്ങളുടെ കൈകൾ തൊട്ടിട്ടുള്ളതുമായ ജീവന്റെ വചനത്തെ കുറിച്ചു,

൨ (എന്തകൊണ്ടെന്നാൽ ജീവൻ വെളിപ്പെടുകയും, ഞങ്ങൾ അതിനെ കാണുകയും ചെയ്തു, പിതാവിനൊട കൂടെ ഇരുന്നതും, ഞങ്ങൾക്ക വെളിപ്പെട്ടതുമായുള്ള ആ നിത്യജീവനെ ഞങ്ങൾ നിങ്ങൾക്ക സാക്ഷിപ്പെടുത്തുകയും അറിയിക്കയും ചെയ്യുന്നു;)

൩ ഞങ്ങൾ കാണുകയും കെൾക്കയും ചെയ്തിട്ടുള്ളതിനെ നിങ്ങൾക്കും ഞങ്ങളൊട കൂടെ സംസൎഗ്ഗമുണ്ടാകെണ്ടുന്നതിന, ഞങ്ങൾ നിങ്ങളൊട അറിയിക്കുന്നു: എന്നാൽ ഞങ്ങളുടെ സംസൎഗ്ഗം പിതാവിനൊടും അവന്റെ പുത്രനായ യെശു ക്രിസ്തുവിനൊടും കൂടെ ആകുന്നു സത്യം.

൪ നിങ്ങളുടെ സന്തൊഷം പൂൎണ്ണമാകെണ്ടുന്നതിന, ഞങ്ങൾ ഈ കാൎയ്യങ്ങളെ നിങ്ങൾക്ക എഴുതുകയും ചെയ്യുന്നു.

൫ വിശെഷിച്ചും ദൈവം പ്രകാശം ആകുന്നു എന്നും, അവനിൽ ഒട്ടും അന്ധകാരമില്ല എന്നുമുള്ളത ഞങ്ങൾ അവനിൽനിന്ന കെട്ടിരിക്കയും, നിങ്ങളൊട അറിയിക്കയും ചെയ്യുന്ന വാഗ്ദത്തം ആകുന്നു.

൬ നമുക്ക അവനൊട കൂടെ സംസൎഗ്ഗം ഉണ്ടെന്ന നാം പറകയും, അന്ധകാരത്തിൽ നടക്കയും ചെയ്യുന്നു എങ്കിൽ, നാം ഭൊഷ്ക പറയുന്നു, സത്യത്തെ ചെയ്യുന്നതുമില്ല:

൭ അവൻ പ്രകാശത്തിൽ ഇരിക്കുന്നതപൊലെ തന്നെ നാം കൂടെ പ്രകാശത്തിൽ നടക്കുന്നു എങ്കിൽ, നമു

ക്ക തമ്മിൽ സംസൎഗ്ഗം ഉണ്ട, അവ
ന്റെ പുത്രനാകുന്ന യെശു ക്രിസ്തുവി
ന്റെ രക്തം നമ്മെ സകല പാപ
ത്തിൽനിന്നും ശുദ്ധിയാക്കുകയും ചെ
യ്യുന്നു.
൮ നമുക്ക പാപമില്ലെന്ന നാം പ
റയുന്നു എങ്കിൽ, നമ്മെ നാം വഞ്ചി
ക്കുന്നു, നമ്മുടെ പക്കൽ സത്യവുമി
ല്ല.
൯ നാം നമ്മുടെ പാപങ്ങളെ ഏ
റ്റു പറയുന്നു എങ്കിൽ, അവൻ ന
മ്മുടെ പാപങ്ങളെ നമ്മൊട ക്ഷ
മിപ്പാനും, സകല നീതികെടിൽനി
ന്നും നമ്മെ ശുദ്ധിയാക്കുവാനും വി
ശ്വാസവും നെരുമുള്ളവനാകുന്നു.
൧൦ നാം പാപം ചെയ്തിട്ടില്ല എ
ന്ന പറയുന്നു എങ്കിൽ, നാം അവ
നെ അസത്യവാദിയാക്കുന്നു, അവ
ന്റെ വചനവും നമ്മിലില്ല.

## ൨ അദ്ധ്യായം.

൧ ക്ഷീണതയുടെ പാപങ്ങൾക്ക വിരൊധമായി ആശ്വാസിപ്പിക്കുന്നത — ൩ ദൈവത്തെ അറിയുന്നത അവന്റെ കല്പനകളെ പ്രമാണിക്കുന്നത ആകുന്നു എന്നുള്ളത. ൧൮ വഞ്ചനക്കാരെ സൂക്ഷിക്കെണമെന്നുള്ളത. — ൨൦ അവരുടെ വഞ്ചനകളിൽനിന്ന ദൈവഭക്തിയുള്ളവർ വിശ്വാസത്താലും നടപ്പിന്റെ ശുദ്ധിയാലും നല്ലവണ്ണം രക്ഷിക്കപ്പെടുന്നു എന്നുള്ളത.

൧ എന്റെ ചെറിയ മക്കളെ, നിങ്ങ
ൾ പാപം ചെയ്യാതെ ഇരിപ്പാനാ
യിട്ട, ഇക്കാൎയ്യങ്ങളെ ഞാൻ നിങ്ങ
ൾക്ക എഴുതുന്നു. ഒരുത്തൻ പാപം
ചെയ്യുന്നു എങ്കിൽ, നീതിമാനാകുന്ന
യെശു ക്രിസ്തു എന്ന കാൎയ്യസ്ഥൻ നമു
ക്ക പിതാവിന്റെ അടുക്കൽ ഉണ്ട:
൨ അവൻ നമ്മുടെ പാപങ്ങൾക്ക
വെണ്ടി പ്രതിശാന്തിയാകുന്നു: എ
ന്നാൽ നമ്മുടെ പാപങ്ങൾക്ക വെ
ണ്ടി മാത്രമല്ല, സൎവ്വലൊകത്തിന്റെ
യും [പാപങ്ങൾക്ക] വെണ്ടിയും കൂ
ടെ [ആകുന്നു:]
൩ നാം അവന്റെ കല്പനകളെ
പ്രമാണിക്കുന്നു എങ്കിൽ, നാം അവ
നെ അറിഞ്ഞിരിക്കുന്നു എന്ന ഇത
കൊണ്ട അറികയും ചെയ്യുന്നു.
൪ ഞാൻ അവനെ അറിയുന്നു എ
ന്ന പറകയും, അവന്റെ കല്പനക
ളെ പ്രമാണിക്കാതെ ഇരിക്കയും ചെ
യ്യുന്നവൻ അസത്യവാദിയാകുന്നു, അ
വനിൽ സത്യവുമില്ല.
൫ എന്നാൽ ആരെങ്കിലും അവന്റെ
വചനത്തെ പ്രമാണിക്കുന്നുവൊ, അ
വനിൽ ദൈവത്തിന്റെ സ്നെഹം
നിവൃത്തിച്ചിരിക്കുന്നു സത്യം: നാം
അവനിൽ ആകുന്നു എന്ന ഇതിനാ
ൽ നാം അറിയുന്നു.
൬ താൻ അവനിൽ സ്ഥിരമായി
നില്ക്കുന്നു എന്ന പറയുന്നവൻ, അ
വൻ എതപ്രകാരം നടന്നുവൊ, താ
നും അപ്രകാരം തന്നെ നടക്കെണ്ടു
ന്നതാകുന്നു.
൭ സഹൊദരന്മാരെ, ഞാൻ ഒരു
പുതിയ കല്പനയെ നിങ്ങൾക്ക എഴു
തുന്നില്ല, നിങ്ങൾക്ക ആദിമുതൽ ഉ
ണ്ടായിട്ടുള്ള പഴയ കല്പന അത്രെ.
ആ പഴയ കല്പന നിങ്ങൾ ആദി
മുതൽ കെട്ടിട്ടുള്ള വചനം തന്നെ
ആകുന്നു.
൮ പിന്നെയും ഞാൻ ഒരു പുതിയ
കല്പനയെ നിങ്ങൾക്ക എഴുതുന്നു, അ
ത അവനിലും നിങ്ങളിലും സത്യമു
ള്ളതാകുന്നു: അതെന്തുകൊണ്ടെന്നാൽ
അന്ധകാരം ഒഴിഞ്ഞുപൊയി, സ
ത്യമുള്ള വെളിച്ചം ഇപ്പൊൾ പ്രകാ
ശിക്കുന്നു.
൯ താൻ വെളിച്ചത്തിൽ ആകുന്നു
എന്ന പറകയും, തന്റെ സഹൊദര
നെ ദ്വെഷിക്കയും ചെയ്യുന്നവൻ ഇ
തുവരെയും ഇരുട്ടിൽ ഇരിക്കുന്നു.

൧൦ തന്റെ സഹൊദരനെ സ്നെഹിക്കുന്നവൻ വെളിച്ചത്തിൽ ഇരിക്കുന്നു, അവനിൽ ഒരു വിരുദ്ധതയുമില്ല.

൧൧ തന്റെ സഹൊദരനെ ദ്വെഷിക്കുന്നവൻ അന്ധകാരത്തിൽ ഇരിക്കുന്നു; അന്ധകാരത്തിലും നടക്കുന്നു, താൻ എവിടെക്ക പൊകുന്നു എന്ന അറിയുന്നതുമില്ല; അതെന്തുകൊണ്ടെന്നാൽ അന്ധകാരം അവന്റെ കണ്ണുകളെ കാഴ്ചയില്ലാതെ ആക്കി.

൧൨ ചെറിയ പൈതങ്ങളെ, നിങ്ങളുടെ പാപങ്ങൾ അവന്റെ നാമം മൂലമായിട്ട ക്ഷമിക്കപ്പെട്ടിരിക്കകൊണ്ട, ഞാൻ നിങ്ങൾക്ക എഴുതുന്നു.

൧൩ പിതാക്കന്മാരെ, ആദിമുതലായിരിക്കുന്നവനെ നിങ്ങൾ അറിഞ്ഞിരിക്കകൊണ്ട, ഞാൻ നിങ്ങൾക്ക എഴുതുന്നു. ബാലന്മാരെ, നിങ്ങൾ ദുഷ്ടനായവനെ ജയിച്ചതകൊണ്ട, ഞാൻ നിങ്ങൾക്ക എഴുതുന്നു. ചെറിയ പൈതങ്ങളെ, നിങ്ങൾ പിതാവിനെ അറിഞ്ഞിരിക്കകൊണ്ട, ഞാൻ നിങ്ങൾക്ക എഴുതുന്നു.

൧൪ പിതാക്കന്മാരെ, ആദിമുതലായിരിക്കുന്നവനെ നിങ്ങൾ അറിഞ്ഞിരിക്കകൊണ്ട, ഞാൻ നിങ്ങൾക്ക എഴുതിയിരിക്കുന്നു. ബാലന്മാരെ, നിങ്ങൾ ബലമുള്ളവരാകകൊണ്ടും, ദൈവത്തിന്റെ വചനം നിങ്ങളിൽ വസിക്കുന്നതകൊണ്ടും, നിങ്ങൾ ദുഷ്ടനായവനെ ജയിച്ചതകൊണ്ടും, ഞാൻ നിങ്ങൾക്ക എഴുതിയിരിക്കുന്നു.

൧൫ ഇഹലൊകത്തെ എങ്കിലും, ഇഹലൊകത്തിലുള്ള വസ്തുക്കളെ എങ്കിലും സ്നെഹിക്കരുത. ഒരുത്തൻ ഇഹലൊകത്തെ സ്നെഹിക്കുന്നു എങ്കിൽ, പിതാവിന്റെ സ്നെഹം അവനിൽ ഇരിക്കുന്നില്ല.

൧൬ അതെന്തകൊണ്ടെന്നാൽ ഇഹലൊകത്തിലുള്ളത ഒക്കെയും, ജഡത്തിന്റെ മൊഹവും, കണ്ണുകളുടെ മൊഹവും, ജീവനത്തിന്റെ പ്രതാപവും പിതാവിങ്കൽനിന്ന ഉണ്ടാകുന്നില്ല, ഇഹലൊകത്തിൽനിന്നത്രെ ഉണ്ടാകുന്നത.

൧൭ ഇഹലൊകവും അതിന്റെ മൊഹവും ഒഴിഞ്ഞുപൊകുന്നു: എന്നാൽ ദൈവത്തിന്റെ ഇഷ്ടത്തെ ചെയ്യുന്നവൻ എന്നെക്കും ഇരിക്കുന്നു.

൧൮ ചെറിയ പൈതങ്ങളെ, ഒടുക്കത്തെ കാലം ആകുന്നു: അന്തിക്രിസ്തു വരുമെന്ന നിങ്ങൾ കെട്ടിരിക്കുന്ന പ്രകാരം, ഇപ്പൊഴും അന്തിക്രിസ്തുക്കൾ പലരും ഉണ്ട: ആയതകൊണ്ട ഒടുക്കത്തെ കാലം ആകുന്നു എന്ന നാം അറിയുന്നു.

൧൯ അവർ നമ്മിൽനിന്ന പുറപ്പെട്ടു, അവർ നമ്മിലുള്ളവരായിരുന്നില്ല താനും; എന്തകൊണ്ടെന്നാൽ അവർ നമ്മിലുള്ളവരായിരുന്നു എങ്കിൽ, നമ്മൊട കൂടയിരിക്കുമായിരുന്നു: എന്നാൽ അവർ എല്ലാവരും നമ്മിലുള്ളവരല്ല എന്ന അവർ പ്രസിദ്ധപ്പെടെണ്ടുന്നതിനത്രെ [അവർ പുറപ്പെട്ടുന്നത.]

൨൦ എന്നാൽ നിങ്ങൾ പരിശുദ്ധനായവനിൽനിന്ന അഭിഷെകം പ്രാപിച്ചു, സകലത്തെയും അറിഞ്ഞുമിരിക്കുന്നു.

൨൧ നിങ്ങൾ സത്യത്തെ അറിയായ്കകൊണ്ട എന്നല്ല, നിങ്ങൾ അതിനെ അറികകൊണ്ടും, സത്യത്തിൽനിന്ന ഒരു ഭൊഷ്കും ഉണ്ടാകായ്കകൊണ്ടും അത്രെ, ഞാൻ നിങ്ങൾക്ക എഴുതിയത.

൨൨ യെശു എന്നവൻ ക്രിസ്തുവല്ല എന്ന പറയുന്നവനല്ലാതെ, പിന്നെ ആര അസത്യവാദിയാകുന്നു? പിതാവിനെയും പുത്രനെയും നിഷെധിക്കുന്നവൻ തന്നെ അന്തിക്രിസ്തുവാകുന്നു.

൨൩ ആരെങ്കിലും പുത്രനെ നി
ഷെധിക്കുന്നുവൊ, ആയവന പി
താവായവനില്ല: [എന്നാൽ പുത്ര
നെ അറിയിക്കുന്നവന പിതാവും ഉ
ണ്ട.]
൨൪ അതകൊണ്ട ആദി മുതൽ തു
ടങ്ങി നിങ്ങൾ കെട്ടിട്ടുള്ളത നിങ്ങ
ളിൽ സ്ഥിരമായിരിക്കട്ടെ. ആദി മു
തൽ തുടങ്ങി നിങ്ങൾ കെട്ടിട്ടുള്ളത
നിങ്ങളിൽ സ്ഥിരമായിരുന്നാൽ, നി
ങ്ങൾ പുത്രനിലും പിതാവിലും സ്ഥി
രപ്പെട്ടിരിക്കും.
൨൫ നിത്യജീവൻ എന്നുള്ളത, അ
വൻ നമുക്ക ചെയ്ത വാഗ്ദത്തം ആ
കുന്നു.
൨൬ നിങ്ങളെ ചതിക്കുന്നവരെ കു
റിച്ച ഞാൻ ഇക്കാൎയ്യങ്ങളെ നിങ്ങൾ
ക്ക എഴുതിയിരിക്കുന്നു.
൨൭ എന്നാൽ നിങ്ങൾ അവനിൽ
നിന്ന പ്രാപിച്ച അഭിഷെകം നി
ങ്ങളിൽ സ്ഥിരമായിരിക്കുന്നു, നി
ങ്ങൾക്ക ഒരുത്തൻ ഉപദെശിപ്പാൻ
നിങ്ങൾക്ക ആവശ്യവുമില്ല: എന്നാൽ
ആ അഭിഷെകം തന്നെ നിങ്ങൾക്ക
സകല കാൎയ്യങ്ങളെയും ഉപദെശിക്ക
യും, അത സത്യമായിരിക്കയും, വ്യാ
ജമല്ലാതിരിക്കയും ചെയ്യുന്ന പ്രകാര
വും, ആയത നിങ്ങൾക്ക ഉപദെശി
ച്ച പ്രകാരവും തന്നെ, നിങ്ങൾ അ
വനിൽ സ്ഥിതി ചെയ്യെണം.
൨൮ ഇപ്പൊഴും, ചെറിയ പൈത
ങ്ങളെ, അവൻ വെളിപ്പെടുമ്പൊൾ
നമുക്ക ധൈൎയ്യമുണ്ടാകയും, നാം അ
വന്റെ വരവിൽ അവന്റെ മുമ്പാ
കെ ലജ്ജപ്പെടാതിരിക്കയും ചെയ്യെ
ണ്ടുന്നതിനായിട്ട, അവനിൽ സ്ഥി
തി ചെയ്വിൻ.
൨൯ അവൻ നീതിമാനാകുന്നു എ
ന്ന നിങ്ങൾ അറിയുന്നു എങ്കിൽ,
നീതിയെ നടത്തുന്നവൻ ഒക്കെയും
അവനിൽനിന്ന ജനിച്ചിരിക്കുന്നു എ
ന്ന നിങ്ങൾ അറിയുന്നു.

## ൩ അദ്ധ്യായം.

൧ ദൈവത്തിന നമ്മെ തന്റെ പു
ത്രന്മാരാക്കി തീൎക്കുന്നതിൽ നമ്മൊ
ടുള്ള വിശെഷാൽ സ്നെഹത്തെ അ
വൻ അറിയിക്കുന്നത.—൩ അത
കൊണ്ട നാം വണക്കത്തൊടെ
അവന്റെ കല്പനകളെ പ്രമാണി
ക്കയും.—൧൧ വിശെഷിച്ച സ
ഹൊദരസംബന്ധമായി തമ്മിൽ
തമ്മിൽ സ്നെഹിക്കയും ചെയ്യെണ്ടു
ന്നതാകുന്നു എന്നുള്ളത.

നാം ദൈവത്തിന്റെ പുത്രന്മാരെ
ന്ന വിളിക്കപ്പെടെണ്ടുന്നതിന, പി
താവ നമുക്ക എത്ര വലിയ സ്നെഹ
ത്തെ നൽകി എന്ന നൊക്കിക്കൊൾ
വിൻ: ഇത ഹെതുവായിട്ട ലൊകം
നമ്മെ അറിയുന്നില്ല, അതെന്തുകൊ
ണ്ടെന്നാൽ അത അവനെ അറിഞ്ഞി
ട്ടില്ല.
൨ പ്രിയമുള്ളവരെ, ഇപ്പൊൾ നാം
ദൈവത്തിന്റെ പുത്രന്മാർ ആകു
ന്നു, നാം ഇന്നപ്രകാരമിരിക്കുമെ
ന്നുള്ളത ഇനിയും സ്പഷ്ടമായതുമില്ല:
എങ്കിലു അവൻ പ്രകാശപ്പെടുമ്പൊ
ൾ, നാം അവനൊട സദൃശന്മാരാ
കുമെന്ന നാം അറിയുന്നു: അതെന്തു
കൊണ്ടെന്നാൽ അവൻ ഇരിക്കുന്ന
പ്രകാരം തന്നെ അവനെ നാം കാ
ണും.
൩ അവനിൽ ഈ ആശ്രയമുള്ള
വൻ എല്ലാം അവൻ പരിശുദ്ധനാ
യിരിക്കുന്ന പ്രകാരം തന്നെ, തന്നെ
താൻ ശുദ്ധമാക്കികൊള്ളുന്നു.
൪ പാപം ചെയ്യുന്നവൻ എല്ലാം
ന്യായപ്രമാണ ലംഘനത്തെയും ചെ
യ്യുന്നു: എന്തെന്നാൽ പാപം ന്യായ
പ്രമാണ ലംഘനമല്ലൊ ആകുന്നത.
൫ നമ്മുടെ പാപങ്ങളെ നീക്കിക്ക
ളവാനായിട്ട, അവൻ പ്രകാശിക്ക
പ്പെട്ടു എന്നും നിങ്ങൾ അറിയുന്നു:
അവനിൽ ഒട്ടും പാപവുമില്ല.

൬ ആരെങ്കിലും അവനിൽ സ്ഥിരപ്പെടുന്നുവൊ, അവൻ പാപം ചെയ്യുന്നില്ല: ആരെങ്കിലും പാപം ചെയ്യുന്നുവൊ അവൻ അവനെ കണ്ടിട്ടുമില്ല അറിഞ്ഞിട്ടുമില്ല.

൭ ചെറിയ പൈതങ്ങളെ, ആരും നിങ്ങളെ വഞ്ചിക്കരുത: നീതിയെ പ്രവൃത്തിക്കുന്നവൻ, അവൻ നീതിയുള്ളവൻ ആയിരിക്കുന്നത പൊലെ തന്നെ, നീതിയുള്ളവൻ ആകുന്നു.

൮ പാപം ചെയ്യുന്നവൻ പിശാചിൽനിന്ന ആകുന്നു: എന്തുകൊണ്ടെന്നാൽ പിശാച ആദി മുതൽ പാപം ചെയ്യുന്നു. പിശാചിന്റെ ക്രിയകളെ നശിപ്പിക്കെണ്ടുന്നതിനായിട്ടു തന്നെ, ദൈവത്തിന്റെ പുത്രൻ പ്രകാശിക്കപ്പെട്ടു.

൯ ദൈവത്തിൽനിന്ന ജനിച്ചവനായ ഒരുത്തനും പാപം ചെയ്യുന്നില്ല: അതെന്തുകൊണ്ടെന്നാൽ അവന്റെ വിത്ത അവനിൽ ഇരിക്കുന്നു: അവൻ ദൈവത്തിൽനിന്ന ജനിച്ചതുകൊണ്ടു, അവന പാപം ചെയ്വാൻ കഴികയുമില്ല.

൰ ഇതിൽ ദൈവത്തിന്റെ മക്കളും പിശാചിന്റെ മക്കളും ഇന്നവരെന്ന സ്പഷ്ടമായിരിക്കുന്നു: നീതിയെ പ്രവൃത്തിക്കാത്തവൻ എല്ലാവനും, തന്റെ സഹോദരനെ സ്നെഹിക്കാത്തവനും ദൈവത്തിൽനിന്ന ആകുന്നില്ല.

൰൧ അതെന്തുകൊണ്ടെന്നാൽ നാം ഒരുത്തനെ ഒരുത്തൻ സ്നെഹിക്കെണമെന്നുള്ളത, നിങ്ങൾ ആദി മുതൽ കെട്ടിട്ടുള്ള വൎത്തമാനം ആകുന്നു.

൰൨ ആ ദുഷ്ടനിൽനിന്ന ഉണ്ടായിരുന്നവനായി, തന്റെ സഹോദരനെ കൊന്നിട്ടുള്ള കയിനെ പൊലെ അല്ല. അവൻ എതിന്റെ നിമിത്തമായിട്ടു അവനെ കൊന്നു? അവന്റെ പ്രവൃത്തികൾ ദൊഷമുള്ളവയും, അവന്റെ സഹോദരന്റെ പ്രവൃത്തികൾ നീതിയുള്ളവയും ആയിരുന്നതകൊണ്ടു.

൰൩ എന്റെ സഹോദരന്മാരെ, ലൊകം നിങ്ങളെ ദ്വെഷിക്കുന്നു എങ്കിൽ, ആശ്ചൎയ്യപ്പെടരുത.

൰൪ നാം സഹോദരന്മാരെ സ്നെഹിക്കുന്നതകൊണ്ടു നാം മരണത്തെ വിട്ടു, ജീവങ്കലെക്ക കടന്നിരിക്കുന്നു എന്ന നാം അറിയുന്നു [തന്റെ] സഹോദരനെ സ്നെഹിക്കാത്തവൻ മരണത്തിൽ ഇരിക്കുന്നു.

൰൫ തന്റെ സഹോദരനെ ദ്വെഷിക്കുന്നവൻ എല്ലാം കുലപാതകൻ ആകുന്നു: ഒരു കുലപാതകനും തന്നിൽ നിത്യജീവൻ വസിച്ചിരിക്കുന്നില്ല എന്ന നിങ്ങൾ അറികയും ചെയ്യുന്നു.

൰൬ നമുക്ക വെണ്ടി തന്റെ പ്രാണനെ വെച്ചുകളഞ്ഞതകൊണ്ടു, നാം [ദൈവത്തിന്റെ] സ്നെഹത്തെ ഇതിനാൽ അറിഞ്ഞിരിക്കുന്നു: നാമും സഹോദരന്മാൎക്ക വെണ്ടി [നമ്മുടെ] പ്രാണങ്ങളെ വെച്ചുകളയെണ്ടുന്നതാകുന്നു.

൰൭ എന്നാൽ യാതൊരുത്തനെങ്കിലും ഇഹലൊകത്തിലെ ജീവനമുള്ളവനായിരിക്കയും, തന്റെ സഹോദരന മുട്ടുണ്ടെന്ന കാണുകയും, തന്റെ മനസ്സലിവിനെ അവനിൽനിന്ന അടെച്ചുകളകയും ചെയ്താൽ, അവനിൽ ദൈവത്തിന്റെ സ്നെഹം എതപ്രകാരം വസിക്കുന്നു?

൰൮ എന്റെ ചെറിയ പൈതങ്ങളെ, നാം വചനത്തിലല്ല, നാവിലുമല്ല; പ്രവൃത്തിയിലും സത്യത്തിലും തന്നെ സ്നെഹിക്കുമാറാകെണം.

൰൯ വിശെഷിച്ചും ഇതിനാൽ നാം സത്യത്തിലുള്ളവർ ആകുന്നു എന്ന നാം അറിയുന്നു, അവന്റെ മുമ്പാകെ നമ്മുടെ ഹൃദയങ്ങളെ നിശ്ചയപ്പെടുത്തുകയും ചെയ്യും.

൨൰ അതെന്തുകൊണ്ടെന്നാൽ നമ്മു

ടെ ഹൃദയം നമുക്ക കുററം വിധിക്കുന്നു എങ്കിൽ, നമ്മുടെ ഹൃദയത്തെക്കാൾ ദൈവം വലിയവനാകുന്നു, സകല കാൎയ്യങ്ങളെയും അറികയും ചെയ്യുന്നു.

൨൧ പ്രിയമുള്ളവരെ, നമ്മുടെ ഹൃദയം നമുക്ക കുററം വിധിക്കുന്നില്ല എങ്കിൽ, നമുക്ക ദൈവത്തിലെക്ക ധൈൎയ്യം ഉണ്ട.

൨൨ വിശെഷിച്ച നാം യാതൊന്നിനെയും യാചിച്ചാലും, ആയതിനെ അവനിൽനിന്ന പ്രാപിക്കുന്നു, അതെന്തുകൊണ്ടെന്നാൽ നാം അവന്റെ കല്പനകളെ പ്രമാണിക്കയും, അവന്റെ സന്നിധാനത്തിൽ പ്രസാദമുള്ള കാൎയ്യങ്ങളെ ചെയ്കയും ചെയ്യുന്നു.

൨൩ വിശെഷിച്ച നാം അവന്റെ പുത്രനാകുന്ന യെശു ക്രിസ്തുവിന്റെ നാമത്തിൽ വിശ്വസിക്കയും, അവൻ നമുക്ക കല്പന തന്ന പ്രകാരം, ഒരുത്തനെ ഒരുത്തൻ സ്നെഹിക്കയും ചെയ്യെണമെന്നുള്ളത, അവന്റെ കല്പന തന്നെ ആകുന്നു.

൨൪ എന്നാൽ അവന്റെ കല്പനകളെ പ്രമാണിക്കുന്നവൻ അവനിൽ വസിക്കുന്നു, അവൻ ആയവനിലും [വസിക്കുന്നു.] ഇതിനാൽ അവൻ നമ്മിൽ വസിക്കുന്നു എന്ന അവൻ നമുക്ക തന്നിരിക്കുന്ന ആത്മാവിനാൽ അറികയും ചെയ്യുന്നു.

## ൪ അദ്ധ്യായം.

൧ ആത്മാവുകൊണ്ട പ്രശംസിക്കുന്ന ഉപദെഷ്ടാക്കന്മാരെ എല്ലാം വിശ്വസിക്കാതെ അവരെ പൊതുവിലുള്ള വിശ്വാസത്തിന്റെ പ്രമാണങ്ങൾ കൊണ്ട ശൊധന ചെയ്വാൻ അവരെ ഒൎമ്മപ്പെടുത്തുന്നത —൭ സഹൊദര സ്നെഹത്തിന പല ന്യായങ്ങൾ കൊണ്ട ബുദ്ധി ഉപദെശിക്കയും ചെയ്യുന്നത.

പ്രിയമുള്ളവരെ, നിങ്ങൾ ഒരൊരൊ ആത്മാവിനെ വിശ്വസിക്കാതെ, ആത്മാക്കൾ ദൈവത്തിങ്കൽനിന്ന ആകുന്നുവൊ എന്ന അവരെ ശൊധന ചെയ്വിൻ: എന്തുകൊണ്ടെന്നാൽ അനെകം കള്ള ദീൎഘദൎശിമാർ ലൊകത്തിലെക്ക പുറപ്പെട്ടിരിക്കുന്നു.

൨ ഇതിനാൽ നിങ്ങൾ ദൈവത്തിന്റെ ആത്മാവിനെ അറിയുന്നു: യെശു ക്രിസ്തു ജഡത്തിൽ വന്ന പ്രകാരം അനുസരിച്ച പറയുന്ന സകല ആത്മാവും ദൈവത്തിൽനിന്ന ആകുന്നു:

൩ എന്നാൽ യെശു ക്രിസ്തു ജഡത്തിൽ വന്ന പ്രകാരം അനുസരിച്ച പറയാത്ത സകല ആത്മാവും ദൈവത്തിൽനിന്ന ആകുന്നില്ല: വരുന്നു എന്ന നിങ്ങൾ കെട്ടിരിക്കുന്ന അന്തിക്രിസ്തുവിന്റെ [ആത്മാവ] ഇത തന്നെയാകുന്നു; ആയത ഇപ്പൊഴും തന്നെ ലൊകത്തിൽ ഇരിക്കുന്നു.

൪ ചെറിയ പൈതങ്ങളെ, നിങ്ങൾ ദൈവത്തിൽനിന്ന ആകുന്നു, അവരെ ജയിക്കയും ചെയ്തു: അതെന്തുകൊണ്ടെന്നാൽ നിങ്ങളിൽ ഇരിക്കുന്നവൻ ലൊകത്തിൽ ഇരിക്കുന്നവനെക്കാൾ വലിയവനാകുന്നു.

൫ അവർ ഇഹലൊകത്തിൽനിന്ന ആകുന്നു: ആയതകൊണ്ട ഇഹലൊകത്തിൽനിന്നുള്ളവരായിട്ട പറയുന്നു, ഇഹലൊകം അവരെ ചെവിക്കൊൾകയും ചെയ്യുന്നു.

൬ നാം ദൈവത്തിൽനിന്ന ആകുന്നു: ദൈവത്തെ അറിയുന്നവൻ നമ്മിൽനിന്ന കെൾക്കുന്നു: ദൈവത്തിൽനിന്നല്ലാത്തവൻ നമ്മിൽനിന്ന കെൾക്കുന്നില്ല. ഇതിനാൽ സത്യത്തിന്റെ ആത്മാവിനെയും വഞ്ചനയുടെ ആത്മാവിനെയും നാം അറിയുന്നു.

൭ പ്രിയമുള്ളവരെ, നാം ഒരുത്തനെ ഒരുത്തൻ സ്നെഹിക്കുമാറാകെണം: എന്തുകൊണ്ടെന്നാൽ സ്നെഹം

ദൈവത്തിൽനിന്ന ആകുന്നു; സ്നേഹിക്കുന്നവൻ എല്ലാം ദൈവത്തിൽനിന്ന ജനിച്ചിരിക്കുന്നു, ദൈവത്തെ അറികയും ചെയ്യുന്നു.

൮ സ്നേഹിക്കാത്തവൻ ദൈവത്തെ അറിയുന്നില്ല: എന്തുകൊണ്ടെന്നാൽ ദൈവം സ്നേഹം തന്നെ ആകുന്നു.

൯ ദൈവം തന്റെ ഏക ജാതനായ പുത്രനെ, നാം അവൻ മൂലമായി ജീവിപ്പാനായിട്ട, ഭൂലോകത്തിലെക്ക അയച്ചതിനാൽ, നമ്മിലെക്ക അവനുള്ള സ്നേഹം പ്രകാശിക്കപ്പെട്ടു.

൧൦ ഇതിൽ സ്നേഹം ആകുന്നു, നാം ദൈവത്തെ സ്നേഹിച്ചു എന്നല്ല, അവൻ നമ്മെ സ്നേഹിച്ചു, തന്റെ പുത്രനെ നമ്മുടെ പാപങ്ങൾക്ക വെണ്ടി പ്രതിശാന്തി [ആകുവാൻ] അയച്ചു എന്നത്രെ.

൧൧ പ്രിയമുള്ളവരെ, ദൈവം നമ്മെ ഇപ്രകാരം സ്നേഹിച്ചു എങ്കിൽ, നാമും ഒരുത്തനെ ഒരുത്തൻ സ്നേഹിക്കെണ്ടുന്നതാകുന്നു.

൧൨ ദൈവത്തെ ഒരുത്തനും ഒരു നാളും കണ്ടിട്ടില്ല, നാം തമ്മിൽ തമ്മിൽ സ്നേഹിക്കുന്നു എങ്കിൽ, ദൈവം നമ്മിൽ വസിക്കുന്നു, അവന്റെ സ്നേഹം നമ്മിൽ പൂൎണ്ണമാക്കപ്പെട്ടുമിരിക്കുന്നു.

൧൩ ഇതിനാൽ അവൻ നമുക്ക തന്റെ ആത്മാവിൽനിന്ന തന്നിരിക്കകൊണ്ട, നാം അവനിലും അവൻ നമ്മിലും വസിക്കുന്നു എന്ന നാം അറിയുന്നു.

൧൪ വിശെഷിച്ചും പിതാവ പുത്രനെ ലൊകത്തിന്റെ രക്ഷിതാവായിട്ട അയച്ചു എന്ന ഞങ്ങൾ കണ്ട സാക്ഷിപ്പെടുത്തുകയും ചെയ്യുന്നു.

൧൫ യെശു ദൈവത്തിന്റെ പുത്രനാകുന്നു എന്ന യാതൊരുത്തനും അനുസരിച്ചു പറയുമൊ, ദൈവം അവനിലും അവൻ ദൈവത്തിലും വസിക്കുന്നു.

൧൬ ദൈവത്തിന നമ്മൊടുള്ള സ്നേഹത്തെ നാം അറിഞ്ഞ വിശ്വസിച്ചു. ദൈവം സ്നേഹം തന്നെ ആകുന്നു: സ്നേഹത്തിൽ വസിക്കുന്നവൻ ദൈവത്തിലും, ദൈവം അവനിലും വസിക്കുന്നു.

൧൭ ന്യായവിധിയുടെ ദിവസത്തിൽ നമുക്ക ധൈൎയ്യമുണ്ടാകുവാനായിട്ട, ഇതിൽ നമ്മുടെ സ്നേഹം പൂൎണ്ണമായി: അതെന്തുകൊണ്ടെന്നാൽ ഏതപ്രകാരം അവൻ ഇരിക്കുന്നുവൊ, അപ്രകാരം നാമും ഈ ലൊകത്തിൽ ഇരിക്കുന്നു

൧൮ സ്നേഹത്തിൽ ഭയമില്ല, എന്നാലും പൂൎണ്ണ സ്നേഹം ഭയത്തെ പുറത്ത തള്ളിക്കളയുന്നു: അതെന്തുകൊണ്ടെന്നാൽ ഭയത്തിന ബാധയുണ്ട. ഭയപ്പെടുന്നവൻ സ്നേഹത്തിൽ പൂൎണ്ണനായവനല്ല.

൧൯ അവൻ നമ്മെ മുമ്പെ സ്നേഹിച്ചതുകൊണ്ട, നാം അവനെ സ്നേഹിക്കുന്നു.

൨൦ ഒരുത്തൻ, ഞാൻ ദൈവത്തെ സ്നേഹിക്കുന്നു എന്ന പറയും, തന്റെ സഹൊദരനെ ദ്വെഷിക്കയും ചെയ്യാൽ, അവൻ അസത്യവാദിയാകുന്നു: എന്തെന്നാൽ താൻ കണ്ടിട്ടുള്ള തന്റെ സഹൊദരനെ സ്നേഹിക്കാത്തവൻ താൻ കണ്ടിട്ടില്ലാത്ത ദൈവത്തെ അവന എങ്ങിനെ സ്നേഹിപ്പാൻ കഴിയും?

൨൧ വിശെഷിച്ചും ദൈവത്തെ സ്നേഹിക്കുന്നവൻ തന്റെ സഹൊദരനെയും സ്നേഹിക്കെണമെന്നുള്ള ഈ കല്പന നമുക്ക അവനിൽനിന്ന ഉണ്ട.

## ൫ അദ്ധ്യായം.

൧ ദൈവത്തെ സ്നേഹിക്കുന്നവൻ അവന്റെ പൈതങ്ങളെ സ്നേഹിക്കയും, അവന്റെ കല്പനകളെ പ്രമാണിക്കയും ചെയ്യുന്നു എന്നു

ള്ളത.—൩ ആ കല്പനകൾ വിശ്വാസികൾക്ക ലഘുവാകുന്നു, ഭാരങ്ങളല്ല എന്നുള്ളത.—൬ യെശു നമ്മെ രക്ഷിപ്പാനും നമുക്ക വെണ്ടിയും മറ്റുള്ളവൎക്ക വെണ്ടിയും നാം ചെയ്യുന്ന നമ്മുടെ പ്രാൎത്ഥനകളെ കെൾപ്പാനും പ്രാപ്തനായുള്ള ദൈവ പുത്രനാകുന്നു എന്നുള്ളത.

യെശു എന്നവൻ ക്രിസ്തു തന്നെ ആകുന്നു എന്ന വിശ്വസിക്കുന്നവൻ എല്ലാം ദൈവത്തിൽനിന്ന ജനിച്ചിരിക്കുന്നു: എന്നാൽ ജനിപ്പിച്ചവനെ സ്നെഹിക്കുന്നവൻ എല്ലാം അവനിൽനിന്ന ജനിച്ചവനെയും സ്നെഹിക്കുന്നു.

൨ നാം ദൈവത്തെ സ്നെഹിക്കയും, അവന്റെ കല്പനകളെ പ്രമാണിക്കയും ചെയ്യുമ്പൊൾ, നാം ദൈവത്തിന്റെ മക്കളെ സ്നെഹിക്കുന്നു എന്ന ഇതിനാൽ നാം അറിയുന്നു.

൩ എന്തെന്നാൽ നാം അവന്റെ കല്പനകളെ പ്രമാണിക്കുന്നത ദൈവ സ്നെഹം ആകുന്നു: അവന്റെ കല്പനകൾ ഭാരങ്ങളുമല്ല.

൪ അതെന്തുകൊണ്ടെന്നാൽ ദൈവത്തിൽനിന്ന ജനിച്ചത ഒക്കെയും ലൊകത്തെ ജയിക്കുന്നു: ലൊകത്തെ ജയിക്കുന്ന ജയം ഇതാകുന്നു, നമ്മുടെ വിശ്വാസം തന്നെ.

൫ യെശു ദൈവത്തിന്റെ പുത്രൻ ആകുന്നുഎന്ന വിശ്വസിക്കുന്നവൻ അല്ലാതെ പിന്നെ ലൊകത്തെ ജയിക്കുന്നവൻ ആരാകുന്നു?

൬ വെള്ളത്താലും രക്തത്താലും വന്നവൻ ഇവൻ ആകുന്നു, യെശു ക്രിസ്തു തന്നെ: വെള്ളത്താൽ മാത്രമല്ല, വെള്ളത്താലും രക്തത്താലും തന്നെ. ആത്മാവ സത്യം തന്നെ ആകകൊണ്ട, സാക്ഷിപ്പെടുത്തുന്നവൻ ആത്മാവ ആകുന്നു.

൭ അതെന്തുകൊണ്ടെന്നാൽ സ്വൎഗ്ഗത്തിൽ സാക്ഷിപ്പെടുത്തുന്നവർ മൂന്നപെർ; പിതാവും, വചനവും, പരിശുദ്ധാത്മാവും: ഈ മൂവരും ഒന്ന ആകുന്നു.

൮ ഭൂമിയിൽ സാക്ഷിപ്പെടുത്തുന്നവർ മൂന്നും ആകുന്നു, ആത്മാവും, വെള്ളവും, രക്തവും: ഈ മൂന്നും ഒന്നിൽ ചെരുന്നു.

൯ നാം മനുഷ്യരുടെ സാക്ഷിയെ കൈക്കൊള്ളുന്നു എങ്കിൽ, ദൈവത്തിന്റെ സാക്ഷി എറ്റം വലിയതാകുന്നു: അതെന്തുകൊണ്ടെന്നാൽ ദൈവം തന്റെ പുത്രനെ കുറിച്ച സാക്ഷീകരിച്ചിട്ടുള്ള സാക്ഷി ഇതാകുന്നു.

൧൦ ദൈവത്തിന്റെ പുത്രനിൽ വിശ്വസിക്കുന്നവന ഈ സാക്ഷി തങ്കൽ തന്നെ ഉണ്ട: ദൈവത്തെ വിശ്വസിക്കാത്തവൻ അവനെ അസത്യവാദിയാക്കി: അതെന്തുകൊണ്ടെന്നാൽ ദൈവം തന്റെ പുത്രനെ കുറിച്ച സാക്ഷിപ്പെടുത്തിയ സാക്ഷിയെ അവൻ വിശ്വസിക്കുന്നില്ല.

൧൧ വിശെഷിച്ചും ദൈവം നമുക്ക നിത്യജീവനെ തന്നു എന്നുള്ളത, ആ സാക്ഷിയാകുന്നു, ഈ ജീവൻ അവന്റെ പുത്രനിൽ ഉണ്ട.

൧൨ പുത്രനുള്ളവന ജീവൻ ഉണ്ട: ദൈവത്തിന്റെ പുത്രനില്ലാത്തവന ജീവനില്ല.

൧൩ നിങ്ങൾക്ക നിത്യജീവൻ ഉണ്ട എന്ന നിങ്ങൾ അറിവാനായിട്ടും, ദൈവത്തിന്റെ പുത്രന്റെ നാമത്തിൽ വിശ്വസിപ്പാനായിട്ടും, ഞാൻ ഈ കാൎയ്യങ്ങളെ ദൈവത്തിന്റെ പുത്രന്റെ നാമത്തിൽ വിശ്വസിക്കുന്നവരായ നിങ്ങൾക്ക എഴുതിയിരിക്കുന്നു,

൧൪ നാം അവന്റെ ഇഷ്ടപ്രകാരം വല്ലതും യാചിച്ചാൽ, അവന നമ്മെ ചെവിക്കൊള്ളുന്നു എന്നുള്ളത നമുക്ക അവനിലുള്ള ധൈൎയ്യമാകുന്നു:

൧൫ അവൻ നമ്മെ ചെവിക്കൊള്ളു

ന്നു എന്ന നാം അറിയുന്നു എങ്കിൽ, നാം യാതൊന്നിനെ യാചിച്ചാലും, നാം അവനൊട യാചിക്കുന്ന അപെക്ഷകളെ പ്രാപിക്കുന്നു എന്ന നാം അറിയുന്നു.

൧൬ മരണത്തിലെക്ക അല്ലാത്തൊരു പാപത്തെ തന്റെ സഹൊദരൻ ചെയ്യുന്നതിനെ ഒരുത്തൻ കണ്ടാൽ, അവൻ യാചിക്കും, എന്നാൽ മരണത്തിലെക്കല്ലാത്ത പാപങ്ങളെ ചെയ്യുന്നവൎക്കായികൊണ്ട അവൻ അവന ജീവനെ തരും, മരണത്തിലെക്കുള്ള ഒരു പാപം ഉണ്ട: അതിനെ കുറിച്ച അവൻ പ്രാൎത്ഥിക്കെണമെന്ന ഞാൻ പറയുന്നില്ല.

൧൭ സകല അന്യായവും പാപം തന്നെ ആകുന്നു: എന്നാൽ മരണത്തിലെക്ക ഇല്ലാത്തൊരു പാപം ഉണ്ട.

൧൮ ആരെങ്കിലും ദൈവത്തിൽനിന്ന ജനിച്ചാൽ, പാപം ചെയ്യുന്നില്ല എന്ന നാം അറിയുന്നു; എന്നാൽ ദൈവത്തിൽനിന്ന ജനിപ്പിക്കപ്പെട്ടവൻ തന്നെത്തന്നെ കാത്തുകൊള്ളുന്നു, ദുഷ്ടനായവൻ അവനെ തൊടുന്നതുമില്ല.

൧൯ നാം ദൈവത്തിൽനിന്ന ആകുന്നു എന്നും, ലോകം ഒക്കെയും ദുഷ്ടതയിൽ കിടക്കുന്നു എന്നും നാം അറിയുന്നു.

൨൦ എന്നാൽ ദൈവത്തിന്റെ പുത്രൻ വന്നു എന്നും, സത്യമുള്ളവനെ നാം അറിവാനായിട്ട, നമുക്ക ബുദ്ധി തന്നു എന്നും നാം അറിയുന്നു, വിശെഷിച്ച നാം സത്യമുള്ളവനിൽ, അവന്റെ പുത്രനായ യെശു ക്രിസ്തുവിൽ തന്നെ ഇരിക്കുന്നു. ഇവൻ സത്യമുള്ള ദൈവവും നിത്യജീവനും ആകുന്നു.

൨൧ ചെറിയ പൈതങ്ങളെ, നിങ്ങൾ നിങ്ങളെ തന്നെ വിഗ്രഹങ്ങളിൽനിന്ന കാത്തുകൊൾവിൻ. ആമെൻ.

---

# അപ്പൊസ്തൊലനായ യോഹന്നാൻ

## എഴുതിയ

## പൊതുവിലുള്ള രണ്ടാമത്തെ

## ലെഖനം.

൧ അവൻ ഒരു ബഹുമാനപ്പെട്ട അമ്മയൊട അവളുടെ പൈതങ്ങളൊടും കൂടെ അവർ തങ്ങളുടെ മുമ്പിലത്തെ അനുസരണത്തിന്റെ പ്രതിഫലത്തെ നഷ്ടമാക്കാതെ ഇരിപ്പാൻ ക്രിസ്തുയാനി സ്നെഹത്തിലും വിശ്വാസത്തിലും നിലനിന്നുകൊള്ളെണമെന്നും;—൧൦ സത്യമല്ലാത്ത ഉപദെശം കൊണ്ടുവരുന്ന നെരുകെടുകാരൊട ഒരു കാൎയ്യവും ഉണ്ടാകരുത എന്നും ഉപദെശിക്കുന്നത.

നമ്മിൽ വസിക്കുന്നതും, എന്നെന്നെക്കും നമ്മൊട കൂടെ ഇരിക്കെണ്ടിവരുന്നതുമായുള്ള സത്യത്തിന്റെ നിമിത്തം,

൨ മൂപ്പനായവൻ തെരിഞ്ഞെടുക്കപ്പെട്ട അമ്മെക്കും, ഞാൻ സത്യത്തൊടെ, ഞാൻ മാത്രവുമല്ല, സത്യത്തെ അറിഞ്ഞവർ എല്ലാവരും സ്നെഹിക്കുന്നവരായി അവളുടെ മക്കൾക്കും [എഴുതുന്നത.]

൩ പിതാവായ ദൈവത്തിൽനിന്നും, പിതാവിന്റെ പുത്രനായി,

കൎത്താവായ യെശു ക്രിസ്തുവിൽനി
ന്നും കൃപയും കരുണയും സമാധാ
നവും നിങ്ങളൊട കൂടെ സത്യ
ത്തൊടും സ്നെഹത്തൊടും ഇരിക്കട്ടെ.
൪ നിൻെറ മക്കളിൽ ചിലർ നാം
പിതാവിൽനിന്ന കല്പനയെ പ്രാപി
ച്ച പ്രകാരം, സത്യത്തിൽ നടക്കുന്ന
തിനെ ഞാൻ കണ്ടെത്തിയതകൊ
ണ്ട ഞാൻ എററവും സന്തൊഷിച്ചു.
൫ ഇപ്പൊൾ, അമ്മെ, നാം തമ്മിൽ
സ്നെഹിക്കെണം എന്ന, ആദി മുതൽ
നമുക്ക ഉണ്ടായ കല്പനയെ അല്ലാ
തെ, ഞാൻ നിനക്ക പുതുതായുള്ളതി
നെ എഴുതുന്നു എന്ന വെച്ചല്ല ഞാൻ
നിന്നൊട അപെക്ഷിക്കുന്നത.
൬ നാം അവൻെറ കല്പനകളിൻ
പ്രകാരം നടക്കെണമെന്നുള്ള ഇത
സ്നെഹം തന്നെ ആകുന്നു. നിങ്ങൾ
ആദിമുതൽ കെട്ടിരിക്കുന്ന പ്രകാരം
അതിൽ നടക്കെണമെന്നുള്ള ഇത
ആ കല്പനയാകുന്നു.
൭ എന്തുകൊണ്ടെന്നാൽ യെശു ക്രി
സ്തു ജഡത്തിൽ വന്നിരിക്കുന്നു എന്ന
അനുസരിക്കാത്ത അനെകം വഞ്ചക
ന്മാർ ലൊകത്തിലെക്ക കടന്നിരിക്കു
ന്നു. ഇവൻ തന്നെ ഒരു വഞ്ചകനും
അന്തിക്രിസ്തുവും ആകുന്നു.
൮ നാം നടത്തിയ കാൎയ്യങ്ങളെ
കളയാതെ, സംപൂൎണ്ണ പ്രതിഫല
ത്തെ പ്രാപിപ്പാനായിട്ട, നിങ്ങൾ
ക്കായി തന്നെ നൊക്കികൊൾവിൻ.
൯ ആരെങ്കിലും ലംഘിച്ച നടക്കു
യും, ക്രിസ്തുവിൻെറ ഉപദെശത്തിൽ
സ്ഥിരമായി നില്ക്കാതെ ഇരിക്കയും
ചെയ്യാൽ, അവന ദൈവമില്ല, ക്രി
സ്തുവിൻെറ ഉപദെശത്തിൽ സ്ഥിര
മായി നില്ക്കുന്നവനൊ അവന പി
താവും പുത്രനും ഉണ്ട.
൰ ഒരുത്തൻ നിങ്ങളുടെ അടുക്കൽ
വരികയും, ഈ ഉപദെശത്തെ കൊ
ണ്ടുവരാതെ ഇരിക്കയും ചെയ്യാൽ, അ
വനെ [നിങ്ങളുടെ] ഭവനത്തിൽ
കൈക്കൊള്ളരുത, അവന അനുഗ്ര
ഹ വാക്ക പറകയും അരുത.
൰൧ എന്തകൊണ്ടെന്നാൽ അവന
അനുഗ്രഹ വാക്ക പറയുന്നവൻ അ
വൻെറ ദുഷ്പ്രവൃത്തികൾക്ക ഒഹരി
ക്കാരൻ ആകുന്നു.
൰൨ നിങ്ങൾക്ക എഴുതുവാൻ ഇനി
ക്ക വളരെ കാൎയ്യൾ ഉണ്ടാകകൊണ്ട,
കടലാസു കൊണ്ടും മഷി കൊണ്ടും
എഴുതുവാൻ ഇനിക്ക മനസ്സില്ല: എ
ന്നാലും നമ്മുടെ സന്തൊഷം പൂൎണ്ണ
മാകെണ്ടുന്നതിനായിട്ട, നിങ്ങളുടെ
അടുക്കൽ വന്ന, മുഖദാവിൽ പറ
ഞ്ഞുകൊള്ളാമെന്ന ഇച്ഛിക്കുന്നു.
൰൩ നിൻെറ തെരിഞ്ഞെടുക്കപ്പെ
ട്ട സഹൊദരിയുടെ മക്കൾ നിന്നെ
സല്ക്കരിക്കുന്നു. ആമെൻ.

---

# അപ്പൊസ്തൊലനായ യൊഹന്നാൻ
## എഴുതിയ
## പൊതുവിലുള്ള മൂന്നാമത്തെ
## ലെഖനം.

൧ അവൻ ഗായുസിൻെറ ദൈവ
ഭക്തിയെ കുറിച്ചും.—൫ നെരാ
യുള്ള പ്രസംഗക്കാരൊട അവൻ
ചെയ്യ അതിഥിപൂജയെ കുറി
ച്ചും അവനെ പ്രശംസിക്കുന്നത.
൯ മറുപക്ഷത്തിൽ അവൻ അതി
മൊഹിയായ ദിയൊത്രെഫെസി
ൻെറ ദയയില്ലാത്ത പ്രവൃത്തിയെ
കുറിച്ച സങ്കടം പറയുന്നത.

മൂപ്പനായ ഞാൻ സത്യത്തൊടെ സ്നെ

ഹിക്കുന്നവനായ പ്രീയമുള്ള ഗായുസിന [എഴുതുന്നത.]

൨ പ്രീയമുള്ളവനെ, നിന്റെ ആത്മാവ ശുഭത്തൊടിരിക്കുന്നത പൊലെ തന്നെ, നീ ശുഭത്തൊടും സുഖത്തൊടുമിരിക്കെണമെന്ന സകലത്തിലും ഞാൻ പ്രാൎത്ഥിക്കുന്നു.

൩ എന്തുകൊണ്ടെന്നാൽ സഹൊദരന്മാർ വന്ന നീ സത്യത്തിൽ നടക്കുന്ന പ്രകാരം, നിന്റെ സത്യത്തിന സാക്ഷി പറഞ്ഞപ്പൊൾ ഞാൻ എറ്റവും സന്തൊഷിച്ചു.

൪ എന്റെ മക്കൾ സത്യത്തിൽ നടക്കുന്നു എന്ന ഞാൻ കെൾക്കുന്നതിനെക്കാൾ അധിക സന്തൊഷം എനിക്കില്ല.

൫ പ്രീയമുള്ളവനെ, നീ സഹൊദരന്മാൎക്കും, പരദെശികൾക്കും ചെയ്യുന്നത ഒക്കെയും നീ വിശ്വാസത്തൊടെ ചെയ്യുന്നു;

൬ അവർ സഭയുടെ മുമ്പാകെ നിന്റെ സ്നെഹത്തിന സാക്ഷി ബൊധിപ്പിച്ചു: അവരെ നീ ദൈവത്തിന യൊഗ്യതയായിട്ട വഴിയാത്രയയച്ചാൽ നീ നന്നായി ചെയ്യും.

൭ എന്തുകൊണ്ടെന്നാൽ അവന്റെ നാമത്തിൻ നിമിത്തമായിട്ട അവർ പുറജാതിക്കാരൊട ഒന്നും വാങ്ങാതെ പുറപ്പെട്ടു.

൮ ആയതകൊണ്ട നാം സത്യത്തിന സഹായക്കാരായിരിക്കെണ്ടുന്നതിന, നാം ഇപ്രകാരമുള്ളവരെ കൈക്കൊള്ളെണ്ടുന്നതാകുന്നു.

൯ ഞാൻ സഭെക്ക എഴുതി: എന്നാൽ അവരുടെ ഇടയിൽ മുഖ്യനാകുവാൻ ആഗ്രഹിക്കുന്ന ദിയൊത്രെഫെസ ഞങ്ങളെ കൈക്കൊണ്ടില്ല.

൧൦ ആയതകൊണ്ട ഞാൻ വന്നാൽ, അവൻ നമുക്ക വിരൊധമായി ദൊഷമുള്ള വാക്കുകളൊട ജല്പിച്ചുകൊണ്ട, ചെയ്തു വരുന്ന അവന്റെ ക്രിയകളെ ഞാൻ ഓൎത്തുകൊള്ളും: അവൻ അവയെ കൊണ്ട തൃപ്തനായിരിക്കാതെ, താൻ തന്നെയും സഹൊദരന്മാരെ കൈക്കൊള്ളുന്നില്ല, കൈക്കൊൾവാൻ മനസ്സുള്ളവരെയും വിരൊധിക്കയും, അവരെ സഭയിൽനിന്ന പുറത്താക്കുകയും ചെയ്യുന്നു.

൧൧ പ്രീയമുള്ളവനെ, നീ ദൊഷമുള്ളതിനെ അല്ല, ഗുണമുള്ളതിനെ പിന്തുടൎന്നുകൊൾക, ഗുണം ചെയ്യുന്നവൻ ദൈവത്തിൽനിന്നാകുന്നു: എന്നാൽ ദൊഷം ചെയ്യുന്നവൻ ദൈവത്തെ കണ്ടിട്ടില്ല.

൧൨ ദെമെത്രിയുസ എല്ലാവരാലും, സത്യത്താലും കൂടെ നല്ല ശ്രുതിപ്പെട്ടവനാകുന്നു: ഞങ്ങളും കൂടെ സാക്ഷിപ്പെടുത്തുന്നു; ഞങ്ങളുടെ സാക്ഷി സത്യമുള്ളതാകുന്നു എന്ന നിങ്ങൾ അറികയും ചെയ്യുന്നു.

൧൩ വളരെ കാൎയ്യങ്ങളെ എഴുതുവാൻ എനിക്ക ഉണ്ടായിരുന്നു, എങ്കിലും മഷി കൊണ്ടും തുവൽ കൊണ്ടും നിനക്ക എഴുതുവാൻ എനിക്ക മനസ്സില്ല.

൧൪ എന്നാൽ ഞാൻ വെഗത്തിൽ നിന്നെ കാണുമെന്ന നിശ്ചയിച്ചിരിക്കുന്നു, അപ്പൊൾ നാം മുഖദാവിൽ പറഞ്ഞുകൊൾകയുമാം.

൧൫ നിനക്ക സമാധാനം ഉണ്ടാകട്ടെ. [നമ്മുടെ] സ്നെഹിതന്മാർ നിന്നെ സല്ക്കരിക്കുന്നു. സ്നെഹിതന്മാരെ പ്രത്യെകം പ്രത്യെകമായിട്ട സല്ക്കരിക്ക. ആമെൻ.

# അപ്പൊസ്തോലനായ യെഹ്രുദ

## എഴുതിയ

## പൊതുവിലുള്ള

## ലെഖനം.

൧ വിശ്വാസത്തിൽ സ്ഥിരതയൊടെ
ഇരിക്കെണമെന്ന അവൻ അവ
ൎക്ക ബുദ്ധി പറയുന്നത.—൪ അ
ബദ്ധന്മാരായ ഉപദെഷ്ടാക്കന്മാർ
അവരെ വഞ്ചിപ്പാനായിട്ട അക
ത്ത പുക്കിരിക്കുന്നു എന്നും, അവ
രുടെ ദുഷ്ടതയുള്ള ഉപദെശം
കൊണ്ടും മൎയ്യാദകൾ കൊണ്ടും ഭ
യങ്കരമായുള്ള ശിക്ഷ ഒരുക്കപ്പെ
ടുന്നു എന്നും ഉള്ളത.—൨൦ എ
ന്നാൽ ഭക്തന്മാർ പരിശുദ്ധാത്മാ
വിന്റെയും ദൈവത്തിലെക്കുള്ള
പ്രാൎത്ഥനകളുടെയും സഹായ
ത്താൽ നിലനില്ക്കയും, കൃപയിൽ
വളരുകയും, ആ വഞ്ചകന്മാരുടെ
കണിയിൽനിന്ന മറ്റുള്ളവരെ
പുറത്താക്കുകയും ചെയ്യെണം എ
ന്നുള്ളത.

യെശു ക്രിസ്തുവിന്റെ ശുശ്രൂഷക്കാ
രനായും, യാക്കൊബിന്റെ സഹൊ
ദരനായുമുള്ള യെഹ്രുദാ പിതാവായ
ദൈവത്താൽ ശുദ്ധമാക്കപ്പെട്ടവരും,
യെശു ക്രിസ്തുവിനാൽ കാക്കപ്പെട്ടവ
രും, വിളിക്കപ്പെട്ടവരുമായുള്ളവൎക്ക
[എഴുതുന്നത:]
൨ കരുണയും സമാധാനവും സ്നെ
ഹവും നിങ്ങൾക്ക വൎദ്ധിക്കട്ടെ.
൩ പ്രിയമുള്ളവരെ, പൊതുവിലു
ള്ള രക്ഷയെ കുറിച്ച നിങ്ങൾക്ക എ
ഴുതുവാൻ ഞാൻ സകല താല്പൎയ്യത്തെ
യും ചെയ്യുമ്പൊൾ, ശുദ്ധിമാന്മാൎക്ക ഒ
രിക്കൽ എല്പിക്കപ്പെട്ട വിശ്വാസത്തി
നായിട്ട നിങ്ങൾ നല്ലവണ്ണം വാദി
ച്ചുകൊൾവാനായിട്ട നിങ്ങൾക്ക ബു
ദ്ധി ഉപദെശിച്ച, എഴുതുവാൻ ഇ
നിക്ക ആവശ്യമുണ്ടായി.
൪ എന്തകൊണ്ടെന്നാൽ ഠരം ശി
ക്ഷാ വിധിക്ക പൂൎവ്വത്തിൽ തന്നെ പ
തിക്കപ്പെട്ടവരായി, നമ്മുടെ ദൈവ
ത്തിന്റെ കൃപയെ കാമവികാരമാ
യിട്ട മറിച്ചുകളകയും, എകനായി
കൎത്താവായ ദൈവത്തെയും നമ്മു
ടെ കൎത്താവായ യെശു ക്രിസ്തുവിനെ
യും ഉപെക്ഷിക്കയും ചെയ്യുന്നവരാ
യി, ദൈവഭക്തിയില്ലാത്ത ചില മ
നുഷ്യർ നൂഴവഴിയായി പ്രവെശി
ച്ചിരിക്കുന്നു.
൫ എന്നാൽ കൎത്താവ ജനങ്ങളെ
എജിപ്ത ദെശത്ത നിന്ന വരുത്തി
രക്ഷിച്ചാറെ, പിന്നത്തെതിൽ വിശ്വ
സിക്കാത്തവരെ നശിപ്പിച്ച എന്ന നി
ങ്ങൾ ഒരിക്കൽ അറിഞ്ഞിട്ടുണ്ട എങ്കി
ലും, നിങ്ങളെ ഒൎമ്മപ്പെടുത്തുവാൻ
ഇനിക്ക മനസ്സുണ്ട.
൬ തങ്ങളുടെ പ്രഥമാവസ്ഥയെ
കാത്ത രക്ഷിക്കാതെ, തങ്ങളുടെ സ്വ
ന്തവാസസ്ഥലത്തെ വിട്ട കളഞ്ഞി
ട്ടുള്ള ദൂതന്മാരെയും അവൻ വലിയ
നാളിലെ വിധിക്കായിട്ട നിത്യവില
ങ്ങുകളിൽ അന്ധകാരത്തിൻ കീഴിൽ
പാൎപ്പിച്ചിരിക്കുന്നു.
൭ അപ്രകാരം സൊദൊമും ഗൊ
മൊറായും, അവൎക്ക സമമായി വ്യ
ഭിചാരം ചെയ്കയും, അന്യ ജഡ
ത്തിന്റെ പിന്നാലെ ചെല്ലുകയും
ചെയ്ത, അവെക്ക ചുറ്റുമുള്ള പട്ടണ
ങ്ങളും എന്നെന്നെക്കുമുള്ള അഗ്നിയു
ടെ ശിക്ഷയെ അനുഭവിക്കുന്നവയാ
യി, ഒരു ദൃഷ്ടാന്തമായി പ്രസിദ്ധ
പ്പെട്ടിരിക്കുന്നു.

൮ അപ്രകാരം തന്നെ ഠരം സ്വപ്നക്കാരും ജഡത്തെ അശുദ്ധമാക്കുകയും, കൎത്തൃത്വത്തെ വെറുക്കയും, അധികാരങ്ങളെ ദൂഷിക്കയും ചെയ്യുന്നു.

൯ എന്നാൽ പ്രധാന ദൈവദൂതനായ മീകായെൽ മൊശെയുടെ ശരീരത്തെ കുറിച്ച പിശാചിനൊട കൂടി വിവാദിച്ചപ്പൊൾ, ദൂഷണത്തിന്റെ കുററവിധിയെ അവന്റെ നെരെ വരുത്തുവാൻ തുനിഞ്ഞില്ല, കൎത്താവ നിന്നെ ശാസിക്കട്ടെ എന്നത്രെ പറഞ്ഞത.

൧൦ എന്നാൽ ഇവർ, തങ്ങൾ ഏത കാൎയ്യങ്ങളെ അറിയാതെ ഇരിക്കുന്നുവൊ, അവയെ ദൂഷിക്കുന്നു: എന്നാൽ ഏത കാൎയ്യങ്ങളെ സ്വഭാവമായി, ബുദ്ധിയില്ലാത്ത ജീവജന്തുക്കളെന്ന പൊലെ, അറിഞ്ഞിരിക്കുന്നുവൊ, അവയിൽ അവർ തങ്ങളെ തന്നെ വഷളാക്കുന്നു.

൧൧ ആയവൎക്ക ഹാ കഷ്ടം! എന്തുകൊണ്ടെന്നാൽ അവർ കയിന്റെ വഴിയിൽ നടക്കയും, ബാലാമിന്റെ വഞ്ചനയിൽ കൂലിക്കായികൊണ്ട പാഞ്ഞ ഒടുകയും, കൊറയുടെ പ്രതിവചനത്തിൽ നശിച്ചുപൊകയും ചെയ്തു.

൧൨ ഇവർ നിങ്ങളുടെ സ്നെഹവിരുന്നുകളിൽ നിങ്ങളൊട കൂടെ വിരുന്ന ഭക്ഷിച്ച, ഭയം കൂടാതെ തങ്ങളെ പൊഷിപ്പിക്കുന്ന കറകൾ ആകുന്നു: [ഇവർ] കാററുകളാൽ ചുററും വഹിക്കപ്പെട്ട, വെള്ളമില്ലാത്ത മെഘങ്ങളും; ഉണങ്ങുന്ന ഫലമുള്ളവയും, ഫലമില്ലാത്തവയും, രണ്ട പ്രാവശ്യം ചത്തവയും, വെരൊടെ പറിക്കപ്പെട്ടവയുമായുള്ള വൃക്ഷങ്ങളും;

൧൩ തങ്ങളുടെ സ്വന്ത ലജ്ജകളെ നുരപ്പിച്ച, കൊപിക്കുന്ന കടൽതിരകളും; തങ്ങൾക്ക എന്നെന്നെക്കും അന്ധതമസ്സ വെക്കപ്പെട്ടിരിക്കുന്ന വക്രനക്ഷത്രങ്ങളും ആകുന്നു.

൧൪ ആദം മുതൽ ഏഴാമത്തവനായ ഹനൊക്കും ഇവരെ കുറിച്ച മുമ്പിൽ കൂട്ടി ദീൎഘദൎശനം പറഞ്ഞു, അത, കണ്ടാലും, കൎത്താവ തന്റെ പതിനായിരം പരിശുദ്ധന്മാരൊട കൂടെ,

൧൫ എല്ലാവരിലും ന്യായ വിധിയെ നടത്തുവാനായിട്ടും, അവരുടെ ഇടയിൽ ഭക്തികെട്ടുള്ളവരെ എല്ലാവരെയും, അവർ ഭക്തികെടായി ചെയ്തിട്ടുള്ള തങ്ങളുടെ സകല ഭക്തികെടായുള്ള ക്രിയകളെ കുറിച്ചും, ഭക്തികെട്ടുള്ള പാപികൾ തനിക്ക വിരൊധമായി പറഞ്ഞിട്ടുള്ള സകല കഠിന വാക്കുകളെ കുറിച്ചും ബൊധം വരുത്തുവനായിട്ടും വരുന്നു.

൧൬ ഇവർ പിറുപിറ പറയുന്നവരും, സങ്കടം പറഞ്ഞു നടക്കുന്നവരും, തങ്ങളുടെ മൊഹങ്ങളിൻ പ്രകാരം നടക്കുന്നവരും ആകുന്നു; ഇവരുടെ വലിപ്പങ്ങളെ പറഞ്ഞ, പ്രയൊജനത്തെ കുറിച്ച മനുഷ്യരുടെ മുഖങ്ങളെ ആശ്ചൎയ്യമായി നൊക്കുന്നു.

൧൭ എന്നാൽ, പ്രിയമുള്ളവരെ, നിങ്ങൾ നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ അപ്പൊസ്തൊലന്മാരാൽ മുമ്പെ പറയപ്പെട്ട വചനങ്ങളെ ഒൎത്തുകൊൾവിൻ:

൧൮ ഒടുക്കത്തെ കാലത്തിൽ തങ്ങളുടെ ഭക്തികെട്ടുള്ള മൊഹങ്ങളിൻ പ്രകാരം നടക്കുന്ന ഹാസ്യക്കാർ ഉണ്ടാകുമെന്ന അവർ നിങ്ങളൊട പറഞ്ഞുവല്ലൊ.

൧൯ ഇവർ വെറുപിരിഞ്ഞുകൊണ്ട, ആത്മാവില്ലാതെ കാമസ്വഭാവക്കാർ തന്നെ ആകുന്നു.

൨൦ എന്നാൽ, പ്രിയമുള്ളവരെ, നിങ്ങൾ നിങ്ങളുടെ മഹാ ശുദ്ധമുള്ള വിശ്വാസത്തിന്മെൽ നിങ്ങളെ തന്നെ

ഉറപ്പായി കെട്ടികൊണ്ട, പരിശുദ്ധാത്മാവിൽ പ്രാൎത്ഥിച്ച,

൨൧ നിങ്ങളെ തന്നെ ദൈവത്തിന്റെ സ്നെഹത്തിൽ കാത്ത, നിത്യ ജീവങ്കലെക്ക നമ്മുടെ കൎത്താവായ യെശു ക്രിസ്തുവിന്റെ കരുണെക്കായികൊണ്ട കാത്തിരിപ്പിൻ.

൨൨ നിങ്ങൾ വ്യത്യാസം ചെയ്തുകൊണ്ട, ചിലരൊട കരുണ ചെയ്യിൻ:

൨൩ എന്നാൽ ചിലരെ ഭയത്തൊടെ, അഗ്നിയിൽനിന്ന വലിച്ച, രക്ഷിച്ച, ജഡത്താൽ കറപ്പെട്ട കുപ്പായത്തെയും ദ്വെഷിപ്പിൻ.

൨൪ എന്നാൽ നിങ്ങളെ വീഴ്ച കൂടാതെ കാപ്പാനും, കറയില്ലാത്തവനായി മഹാ ആനന്ദത്തൊട കൂടെ തന്റെ മഹത്വത്തിന്റെ സന്നിധിയിൽ നിങ്ങളെ നിൎത്തുവാനും പ്രാപ്തിയുള്ളവനായും,

൨൫ ഏക ജ്ഞാനിയായുള്ള നമ്മുടെ രക്ഷിതാവാകുന്ന ദൈവത്തിന പുകഴ്ചയും മഹത്വവും, ആധിപത്യവും അധികാരവും, ഇപ്പൊഴും എന്നെന്നെക്കും [ഉണ്ടാകട്ടെ] ആമെൻ

# ദൈവവചനക്കാരനായ യൊഹന്നാന ഉണ്ടായ അറിയിപ്പ.

## ൧ അദ്ധ്യായം.

൧ ഏഴ നിലവിളക്കുകൾ കൊണ്ട അറിയിക്കപ്പെട്ട ആസിയായിലെ ഏഴ സഭകൾക്ക യൊഹന്നാൻ എഴുതുന്ന അറിയിപ്പ.—൭ ക്രിസ്തുവിന്റെ വരവ.

യെശു ക്രിസ്തുവിന്റെ അറിയിപ്പ, ഇതിനെ വെഗത്തിൽ സംഭവിക്കെണ്ടുന്ന കാൎയ്യങ്ങളെ അവന്റെ ശുശ്രൂഷക്കാൎക്ക കാണിപ്പാനായിട്ട, ദൈവം അവന കൊടുക്കയും, അവൻ ഇതിനെ തന്റെ ദൂതൻ മൂലമായി അയച്ച, തന്റെ ശുശ്രൂഷക്കാരനായ യൊഹന്നാന ലക്ഷ്യമായി കാണിക്കയും ചെയ്തു:

൨ ഇവൻ ദൈവത്തിന്റെ വചനത്തെയും, യെശു ക്രിസ്തുവിന്റെ സാക്ഷിയെയും, താൻ കണ്ടിട്ടുള്ള കാൎയ്യങ്ങളെ ഒക്കെയും സാക്ഷിപ്പെടുത്തി.

൩ ഠരം ദീൎഘദൎശനത്തിന്റെ വചനങ്ങളെ വായിക്കുന്നവനും, കെൾക്കുന്നവരും, അതിൽ എഴുതിയിരിക്കുന്ന കാൎയ്യങ്ങളെ പ്രമാണിക്കുന്നവരും ഭാഗ്യമുള്ളവർ [ആകുന്നു:] എന്തുകൊണ്ടെന്നാൽ കാലം സമീപിച്ചിരിക്കുന്നു.

൪ ¶ യൊഹന്നാൻ ആസിയായിലുള്ള എഴ സഭകൾക്ക [എഴുതുന്നത:] ഇരിക്കുന്നവനായും, ഇരുന്നവനായും, വരുവാനുള്ളവനായുമുള്ളവനിൽനിന്നും, അവന്റെ സിംഹാസനത്തിന്റെ മുമ്പാകെയുള്ള എഴ ആത്മാക്കളിൽനിന്നും,

൫ വിശ്വാസമുള്ള സാക്ഷിയായും, മരിച്ചവരിൽനിന്ന ആദ്യം ജനിച്ചവനായും, ഭൂമിയുടെ രാജാക്കന്മാൎക്ക അധിപതിയായുമുള്ള യെശു ക്രിസ്തുവിൽനിന്നും നിങ്ങൾക്ക കൃപയും, സമാധാനവും ഉണ്ടാകട്ടെ. നമ്മെ സ്നെഹിക്കയും, നമ്മെ നമ്മുടെ പാപങ്ങളിൽനിന്ന തന്റെ രക്തത്തിൽ കഴുകുകയും,

൬ നമ്മെ തന്റെ പിതാവായ

ദൈവത്തിലെക്ക രാജാക്കന്മാരായിട്ടും ആചാൎയ്യന്മാരായിട്ടുമാക്കുകയും ചെയ്തിട്ടുള്ളവനായവന മഹത്വവും ശക്തിയും എന്നെന്നെക്കും [ഉണ്ടാകട്ടെ.] ആമെൻ.

൭ കണ്ടാലും, അവൻ മെഘങ്ങളൊട കൂടെ വരുന്നു; അപ്പൊൾ സകല കണ്ണും, വിശെഷിച്ച അവനെ കുത്തിയവരും അവനെ കാണും: ഭൂമിയിലുള്ള സകല ഗൊത്രങ്ങളും അവനെ കുറിച്ച പ്രലാപിക്കയും ചെയ്യും. അങ്ങിനെ തന്നെ, ആമെൻ.

൮ ഞാൻ അല്പായും ഒമെഗായും, ആദിയും അന്തവും ആകുന്നു, എന്ന ഇരിക്കുന്നവനായും, ഇരുന്നവനായും, വരുവാനുള്ളവനായുമുള്ള സൎവ്വവല്ലഭനാകുന്ന കൎത്താവ പറയുന്നു.

ൻ നിങ്ങളുടെ സഹൊദരനായും, കഷ്ടതയിലും, യെശു ക്രിസ്തുവിന്റെ രാജ്യത്തിലും ക്ഷമയിലും കൂടെ ഒഹരിക്കാരനായുമിരിക്കുന്ന യൊഹന്നാനായ ഞാൻ ദൈവത്തിന്റെ വചനം നിമിത്തമായിട്ടും, യെശു ക്രിസ്തുവിന്റെ സാക്ഷി നിമിത്തമായിട്ടും പത്തമുസ എന്ന പെരുള്ള ദ്വീപിൽ ഉണ്ടായിരുന്നു.

൧൦ ഞാൻ കൎത്താവിന്റെ ദിവസത്തിൽ ആത്മാവിൽ ആയി, അപ്പൊൾ എന്റെ പിറകെ,

൧൧ ഞാൻ അല്പായും ഒമെഗായും, ആദ്യനും അന്ത്യനും ആകുന്നു എന്നും, നീ കാണുന്നതിനെ ഒരു പുസ്തകത്തിൽ എഴുതി, ആസിയായിലുള്ള ഏഴ സഭകൾക്ക, എഫെസുസിനും, സ്മുൎന്നായിക്കും, പെൎഗ്ഗമുസിനും, തീയത്തീറായിക്കും, സൎദ്ദെസിനും, ഫീലദെല്പിയായിക്കും, ലയൊദിക്കെയായിക്കും അയക്ക എന്നും, ഒരു കാഹളത്തിന്റെ എന്ന പൊലെ, ഒരു മഹാ ശബ്ദം പറയുന്നത കെട്ടു.

൧൨ അപ്പൊൾ എന്നൊട സംസാരിച്ചിട്ടുള്ള ശബ്ദത്തെ നൊക്കുവാൻ ഞാൻ തിരിഞ്ഞു. തിരിഞ്ഞപ്പൊൾ, ഏഴ പൊൻ നിലവിളക്കുകളെയും,

൧൩ ആ ഏഴ നിലവിളക്കുകളുടെ നടുവിൽ നിലത്തങ്കി ധരിച്ച, മാൎവ്വിടത്തിൽ പൊൻകച്ച കെട്ടിയവനായി, മനുഷ്യപുത്രനൊട സദൃശനായ [ഒരുത്തനെയും] കണ്ടു.

൧൪ അവന്റെ തലയും തലമുടിയും വെണ്മയുള്ള പഞ്ഞി പൊലെ, യും ഉറച്ച മഞ്ഞു പൊലെയും വെണ്മയായും; അവന്റെ കണ്ണുകൾ ഒരു അഗ്നിജ്വാല പൊലെയും;

൧൫ അവന്റെ കാലുകൾ ഉലയിൽ കായുന്നു എന്ന പൊലെ നല്ല പിച്ചളെക്ക സമമുള്ളവയായും, അവന്റെ ശബ്ദം അനെകം വെള്ളങ്ങളുടെ ഇരച്ചിൽ പൊലെയും ഇരുന്നു.

൧൬ വിശെഷിച്ച അവന തന്റെ വലത്തു കയ്യിൽ ഏഴ നക്ഷത്രങ്ങൾ ഉണ്ടായിരുന്നു: അവന്റെ വായിൽനിന്ന മൂൎച്ചയുള്ള ഒരു ഇരുമുന വാൾ പുറപ്പെടുകയും ചെയ്തു: അവന്റെ മുഖഭാവവും സൂൎയ്യൻ തന്റെ ശക്തിയൊടെ പ്രകാശിക്കുന്നത പൊലെ [ഇരുന്നു.]

൧൭ വിശെഷിച്ചും ഞാൻ അവനെ കണ്ടപ്പൊൾ, മരിച്ചവനെ പൊലെ അവന്റെ പാദങ്ങളിൽ വീണു. അപ്പൊൾ അവൻ തന്റെ വലത്തകയ്യെ എന്റെ മെൽ വെച്ച, എന്നൊട പറഞ്ഞു, ഭയപ്പെടരുത; ഞാൻ ആദ്യനും അന്ത്യനും ആകുന്നു.

൧൮ ഞാൻ ജീവിച്ചിരിക്കുന്നവനും മരിച്ചിരുന്നവനും [ആകുന്നു;] എന്നാൽ, കണ്ടാലും, ഞാൻ ഇനി എന്നെക്കും ജീവിക്കുന്നവനാകുന്നു. ആമെൻ: ഞാൻ നരകത്തിന്റെയും മരണത്തിന്റെയും താക്കൊലുകളുള്ളവനും ആകുന്നു.

൧൯ നീ കണ്ട കാൎയ്യങ്ങളെയും, ഇരിക്കുന്ന കാൎയ്യങ്ങളെയും, ഇനിമെൽ

ഉണ്ടാകുവാനുള്ള കാൎയ്യങ്ങളെയും എ
ഴുതുക;
൨൦ എന്റെ വലത്തുകയ്യിൽ നീ
കണ്ട എഴ നക്ഷത്രങ്ങളുടെ രഹസ്യ
ത്തെയും, എഴ പൊൻ നിലവിളക്കു
കളുടെ വസ്തുതയെയും തന്നെ. ആ
എഴ നക്ഷത്രങ്ങൾ ആ എഴ സഭക
ളുടെ ദൂതന്മാർ ആകുന്നു: നീ കണ്ടി
ട്ടുള്ള ആ എഴ നിലവിളക്കുകളും ആ
എഴ സഭകൾ ആകുന്നു.

## ൨ അദ്ധ്യായം.

൧ എഫെസുസിലും,—൮ സ്മുൎന്നായി
ലും,—൧൨ പെൎഗ്ഗമുസിലും,—൧൮
തീയത്തീറായിലുമുള്ള സഭകളി
ലെ ദൂതന്മാരാകുന്ന ദൈവഭൃത്യ
ന്മാൎക്ക എന്ത എഴുതെണമെന്ന ക
ല്പിച്ചിരിക്കുന്നു എന്നുള്ളത അവ
യിൽ പ്രശംസിക്കപ്പെടുകയൊ കു
റവായി കാണപ്പെടുകയൊ ചെ
യ്യുന്നത ഇന്നത എന്നുള്ളത.

൧ എഫെസുസിലെ സഭയുടെ ദൂതന്ന
എഴുതുക: എഴ നക്ഷത്രങ്ങളെ ത
ന്റെ വലത്തു കയ്യിൽ പിടിക്കുന്നവ
നായി, എഴ പൊൻ നിലവിളക്കു
കളുടെ നടുവിൽ നടക്കുന്നവനായ
വൻ ഇവ കാൎയ്യങ്ങളെ പറയുന്നു;
൨ ഞാൻ നിന്റെ ക്രിയകളെയും,
നിന്റെ പ്രയത്നത്തെയും, നിന്റെ
ക്ഷമയെയും, നിനക്ക ദൊഷമുള്ള
വരെ സഹിച്ചു കൂടാ എന്നും, അ
പ്പൊസ്തൊലന്മാർ ആയിരിക്കാതെ
യും, തങ്ങളെ അപ്പൊസ്തൊലന്മാരെ
ന്ന പറയുന്നവരെ നീ ശൊധന
ചെയ്തു, അവരെ വ്യാജക്കാരെന്ന ക
ണ്ടെത്തി എന്നും,
൩ നീ സഹിച്ചു എന്നും, നിനക്ക
ക്ഷമ ഉണ്ടെന്നും, നീ എന്റെ നാ
മത്തിൻ നിമിത്തമായിട്ട ആലസ്യ
പ്പെടാതെ, അദ്ധ്വാനപ്പെട്ടു എന്നും
അറിഞ്ഞിരിക്കുന്നു.
൪ എങ്കിലും നീ നിന്റെ ആദ്യ
സ്നെഹത്തെ വിട്ടതകൊണ്ട, നിന്റെ
നെരെ ഇനിക്ക [അല്പം കാൎയ്യം] ഉ
ണ്ട.
൫ ആയതകൊണ്ട നീ എവിടെ
നിന്ന വീണിരിക്കുന്നു എന്ന നീ ഓ
ൎത്ത, അനുതാപപ്പെട്ട, ആദ്യ ക്രിയ
കളെ ചെയ്ക: അല്ലെങ്കിൽ ഞാൻ
നിന്റെ അടുക്കൽ വെഗത്തിൽ വ
രും, നീ അനുതാപപ്പെടാതെ ഇരു
ന്നാൽ, നിന്റെ നിലവിളക്കിനെ
അതിന്റെ സ്ഥലത്തിൽനിന്ന നീക്കി
കളകയും ചെയ്യും.
൬ എന്നാൽ ഞാനും വെറുക്കുന്ന
നിക്കൊലമതക്കാരുടെ ക്രിയകളെ
നീ വെറുക്കുന്നു എന്നുള്ളത നിനക്ക
ഉണ്ട.
൭ ആത്മാവ സഭകളൊട പറയു
ന്നത എന്തെന്ന ചെവിയുള്ളവൻ കെ
ൾക്കട്ടെ; ജയിക്കുന്നവന ദൈവത്തി
ന്റെ പറുദീസായുടെ നടുവിലിരി
ക്കുന്ന ജീവനുള്ള വൃക്ഷത്തിൽനിന്ന
ഭക്ഷിപ്പാൻ ഞാൻ കൊടുക്കും.
൮ ¶ പിന്നെ സ്മുൎന്നായിലെ സഭ
യുടെ ദൂതന്ന എഴുതുക; മരിച്ചിരുന്ന
വനും ജീവനൊടിരിക്കുന്നവനുമാ
യി, ആദ്യനും അന്ത്യനുമായവൻ
ഇവ കാൎയ്യങ്ങളെ പറയുന്നു;
൯ ഞാൻ നിന്റെ ക്രിയകളെയും,
ഉപദ്രവത്തെയും, (നീ സമ്പന്നനെ
ന്നാലും) ദാരിദ്ര്യത്തെയും, തങ്ങൾ
യെഹൂദന്മാരെന്ന പറകയും, യെ
ഹൂദന്മാരായിരിക്കാതെ, സാത്താ
ന്റെ സഭയിലിരിക്കയും ചെയ്യുന്നവ
രുടെ ദൂഷണത്തെയും അറിഞ്ഞിരി
ക്കുന്നു.
൧൦ നീ അനുഭവിപ്പാനുള്ള കഷ്ട
ങ്ങളിൽ ഒന്നും ഭയപ്പെടരുത: ക
ണ്ടാലും, നിങ്ങൾ പരീക്ഷിക്കപ്പെടു
വാനായിട്ട, പിശാച നിങ്ങളിൽ
ചിലരെ കാരാഗ്രഹത്തിലാക്കുവാനി
രിക്കുന്നു; നിങ്ങൾക്ക പത്ത ദിവസം
ഉപദ്രവം ഉണ്ടാകുകയും ചെയ്യും:

നീ മരണ പൎയ്യന്തം വിശ്വാസമുള്ള
വനായിരിക്ക, എന്നാൽ ഞാൻ നി
നക്ക ജീവന്റെ കിരീടത്തെ തരും.
൧൧ ആത്മാവ സഭകളൊട പറ
യുന്നത എന്തെന്ന ചെവിയുള്ളവൻ
കെൾക്കട്ടെ; ജയിക്കുന്നവൻ രണ്ടാമ
ത്തെ മരണത്താൽ നഷ്ടപ്പെടുകയി
ല്ല.
൧൨ ¶ പിന്നെയും പെൎഗ്ഗമുസിലെ
സഭയുടെ ദൂതന്ന എഴുതുക; ഇരുമുന
മൂൎച്ചയുള്ള വാളുള്ളവൻ ൟ കാൎയ്യ
ങ്ങളെ പറയുന്നു:
൧൩ ഞാൻ നിന്റെ ക്രിയകളെ
യും, നീ സാത്താന്റെ പീഠമുള്ള ഇ
ടമായി പാൎക്കുന്നെടത്തെയും, നീ
എന്റെ നാമത്തെ മുറുകപ്പിടിച്ചിരി
ക്കുന്നു എന്നുള്ളതിനെയും, സാത്താ
ൻ വസിക്കുന്നെടത്ത നിങ്ങളുടെ ഇ
ടയിൽ എന്റെ വിശ്വാസമുള്ള മാൎ
ത്തുറായ അന്തിപ്പാസ കൊല്ലപ്പെട്ട
ദിവസങ്ങളിലും നീ എന്നിലുള്ള വി
ശ്വാസത്തെ ഉപെക്ഷിക്കാതെ ഇരു
ന്നു എന്നുള്ളതിനെയും അറിഞ്ഞിരി
ക്കുന്നു.
൧൪ എന്നാലും നിന്റെ നെരെ ഇ
നിക്ക കുറെ കാൎയ്യങ്ങൾ ഉണ്ട, അ
തെന്തകൊണ്ടെന്നാൽ വിഗ്രഹങ്ങൾ
ക്കായിട്ട ബലി കൊടുക്കപ്പെട്ട വസ്തു
ക്കളെ ഭക്ഷിപ്പാനായിട്ടും, വെശ്യാ
ദൊഷം ചെയ്വാനായിട്ടും, ഇസ്രാഎ
ൽ പുത്രന്മാരുടെ മുമ്പാകെ ഒരു വി
ഘ്നത്തെ ഉണ്ടാക്കുവാന ബാലാക്കി
ന ഉപദെശിച്ചിട്ടുള്ള ബാലാമി
ന്റെ ഉപദെശത്തെ പ്രമാണിക്കുന്ന
വർ അവിടെ നിനക്ക ഉണ്ട.
൧൫ അപ്രകാരം തന്നെ നിക്കൊലാ
മതക്കാരുടെ ഉപദെശത്തെ പ്രമാ
ണിക്കുന്നവരും നിനക്ക ഉണ്ട, ആ
യതിനെ ഞാൻ വെറുക്കുന്നു
൧൬ അനുതാപപ്പെടുക; ആയതല്ല
എങ്കിൽ ഞാൻ നിന്റെ അടുക്കൽ
വെഗത്തിൽ വരും, എന്റെ വായി
ലെ വാൾ കൊണ്ട അവരൊട യു
ദ്ധം ചെയ്കയും ചെയ്യും.
൧൭ ആത്മാവ സഭകളൊട പറ
യുന്നത എന്തെന്ന ചെവിയുള്ളവൻ
കെൾക്കട്ടെ: ജയിക്കുന്നവന രഹ
സ്യമായുള്ള മന്നായിൽനിന്ന ഭക്ഷി
പ്പാൻ ഞാൻ കൊടുക്കും, അവന ഒ
രു വെളുത്ത കല്ലിനെയും, ആ കല്ലിൽ
എഴുതപ്പെട്ടതായി, അതിനെ കൈ
ക്കൊള്ളുന്നവനല്ലാതെ ആരും അറി
യാത്തതായുള്ളൊരു പുതിയ നാമ
ത്തെയും കൊടുക്കും.
൧൮ ¶ പിന്നെയും തീയത്തീറായി
ലെ സഭയുടെ ദൂതന്ന എഴുതുക; അ
ഗ്നിജ്വാലപൊലെ കണ്ണുകളും, നല്ല
പിച്ചളെക്ക സമമായിരിക്കുന്ന പാദ
ങ്ങളുമുള്ള ദൈവപുത്രൻ ൟ കാൎയ്യ
ങ്ങളെ പറയുന്നു:
൧൯ ഞാൻ നിന്റെ ക്രിയകളെ
യും, സ്നെഹത്തെയും, ശുശ്രൂഷയെ
യും, വിശ്വാസത്തെയും, നിന്റെ
ക്ഷമയെയും, നിന്റെ പ്രവൃത്തിക
ളെയും, മുമ്പിലത്തവയെക്കാൾ ഒടു
ക്കമുള്ളവ അധികമെന്നും അറിഞ്ഞി
രിക്കുന്നു.
൨൦ എങ്കിലും നിന്റെ നെരെ ഇ
നിക്ക കുറെ കാൎയ്യങ്ങൾ ഉണ്ട, അ
ത എന്തുകൊണ്ടെന്നാൽ ഉപദെശി
പ്പാനും, വെശ്യാദൊഷം ചെയ്വാനാ
യിട്ടും, വിഗ്രഹങ്ങൾക്ക ബലി നൽ
കപ്പെട്ട വസ്തുക്കളെ ഭക്ഷിപ്പാനായി
ട്ടും എന്റെ ശുശ്രൂഷക്കാരെ വഞ്ചി
പ്പാനും, തന്നെത്താൻ ഒരു ദീൎഘദ
ൎശിനി എന്ന പറയുന്ന യെശബെൽ
എന്ന സ്ത്രീയെ നീ സമ്മതിക്കുന്നു.
൨൧ അവൾക്ക തന്റെ വെശ്യാ
ദൊഷത്തെ വിട്ട അനുതാപപ്പെട്ടു
വാനായിട്ട ഞാൻ ഇടകൊടുത്തു;
അവൾ അനുതാപപ്പെട്ടതുമില്ല.
൨൨ കണ്ടാലും ഞാൻ അവളെ കി
ടക്കയിലെക്കും, അവളൊട കൂടെ
വ്യഭിചാരം ചെയ്യുന്നവർ തങ്ങളുടെ

ക്രിയകളെ വിട്ട അനുതാപപ്പെട്ടുന്നില്ല എങ്കിൽ, അവരെ അതികഷ്ടതയിലെക്കും തള്ളികളയും.

൨൩ അവരുടെ മക്കളെ ഞാൻ മരണം കൊണ്ട കൊന്നു കളകയും ചെയ്യും: അപ്പൊൾ ഞാൻ അന്തരിന്ദ്രിയങ്ങളെയും ഹൃദയങ്ങളെയും ശൊധന ചെയ്യുന്നവനെന്ന എല്ലാ സഭകളും അറിയും: നിങ്ങളിൽ ഒരൊരുത്തന നിങ്ങളുടെ പ്രവൃത്തികളിൻ പ്രകാരം ഞാൻ നൽകുകയും ചെയ്യും.

൨൪ എന്നാൽ നിങ്ങളൊടും, തീയത്തീറായിൽ ശെഷം ഉപദെശത്തെ പ്രാപിക്കാത്തവരായും, അവർ പറയുന്നത പൊലെ സാത്താന്റെ അഗാധങ്ങളെ അറിഞ്ഞിട്ടില്ലാത്തവരായും ഇരിക്കുന്ന ശെഷമുള്ളവരൊടും എല്ലാവരൊടും ഞാൻ പറയുന്നു, ഞാൻ നിങ്ങളിൽ മറെറാരു ഭാരത്തെയും വെക്കയില്ല.

൨൫ എന്നാലും നിങ്ങൾക്കുള്ളതിനെ ഞാൻ വരുവൊളത്തിന മുറുകപിടിപ്പിൻ.

൨൬ ജയിക്കയും അവസാനത്തൊളം എന്റെ ക്രിയകളെ പ്രമാണിക്കയും ചെയ്യുന്നവനായവന ഞാൻ എന്റെ പിതാവിൽനിന്ന പ്രാപിച്ചത പൊലെ തന്നെ ജാതികളുടെ മെൽ അധികാരത്തെ കൊടുക്കും:

൨൭ അവൻ ഒരു ഇരിമ്പുകൊൽ കൊണ്ട അവരെ ഭരിക്കും; അവർ കുശവന്റെ പാത്രങ്ങൾ പൊലെ നുറുങ്ങിപ്പൊകും.

൨൮ ഞാൻ അവന ഉദയ നക്ഷത്രത്തെ കൊടുക്കയും ചെയ്യും.

൨൯ ആത്മാവ സഭകളൊട പറയുന്നത എന്തെന്ന ചെവിയുള്ളവൻ കെൾക്കട്ടെ.

## ൩ അദ്ധ്യായം.

൧ സർദ്ദെസിലുള്ള സഭയുടെ ദൂതൻ ആക്ഷെപിക്കപ്പെടുന്നത — ൭ ഫിലദെല്ഫിയായിലുള്ള സഭയിലെ ദൂതൻ സമ്മതപ്പെടുന്നത — ൧൪ ലഒദിക്യയായിലുള്ള ദൂതൻ ശാസിക്കപ്പെടുന്നത — ൨൦ ക്രിസ്തു വാതുക്കൽനിന്ന മുട്ടുന്നു എന്നുള്ളത.

൧ പിന്നെയും സർദ്ദെസിലുള്ള സഭയുടെ ദൂതന എഴുതുക; ദൈവത്തിന്റെ എഴ ആത്മാക്കളും എഴ നക്ഷത്രങ്ങളുമുള്ളവൻ ഈ കാര്യങ്ങളെ പറയുന്നു; ജീവനൊടിരിക്കുന്നു എന്ന ഒരു പെർ നിനക്ക ഉണ്ട, എങ്കിലും നീ മരിച്ചിരിക്കുന്നു എന്ന നിന്റെ ക്രിയകളെ ഞാൻ അറിയുന്നു.

൨ ജാഗരണപ്പെട്ടിരിക്കയും, മരിപ്പാറായ ശെഷമുള്ള കാര്യങ്ങളെയും സ്ഥിരപ്പെടുത്തുകയും ചെയ്ക: എന്തുകൊണ്ടെന്നാൽ ഞാൻ നിന്റെ ക്രിയകളെ ദൈവത്തിന്റെ മുമ്പാകെ പൂർണ്ണതപ്പെട്ടവയായി കണ്ടിട്ടില്ല.

൩ ആയതകൊണ്ട നീ എങ്ങിനെ കൈക്കൊൾകയും കെൾക്കയും ചെയ്തു എന്ന ഒർത്ത, മുറുകപ്പിടിക്ക, അനുതാപിക്കയും ചെയ്ക. എന്നാൽ നീ ജാഗരണം ചെയ്കയില്ല എങ്കിൽ, ഒരു കള്ളൻ എന്ന പൊലെ ഞാൻ നിന്റെ നെരെ വരും, ഞാൻ നിന്റെ നെരെ എത സമയത്ത വരും എന്ന നീ അറികയുമില്ല.

൪ തങ്ങളുടെ വസ്ത്രങ്ങളെ അഴുക്കാക്കാത്ത കുറയ നാമങ്ങൾ നിനക്ക സർദ്ദെസിലും ഉണ്ട: അവര എന്നൊടു കൂടെ വെണ്മയുള്ള ഉടുപ്പൊട കൂടി സഞ്ചരിക്കയും ചെയ്യും: എന്തുകൊണ്ടെന്നാൽ അവർ യൊഗ്യതയുള്ളവർ ആകുന്നു.

൫ ജയിക്കുന്നവനൊ, അവൻ വെണ്മയുള്ള വസ്ത്രങ്ങളാൽ ധരിക്കപ്പെടും: ഞാൻ അവന്റെ നാമത്തെ ജീവന്റെ പുസ്തകത്തിൽനിന്ന മായിച്ചു കളകയുമില്ല, എന്നാൽ ഞാൻ

അവന്റെ നാമത്തെ എന്റെ പിതാവിന്റെ മുമ്പാകെയും, അവന്റെ ദൂതന്മാരുടെ മുമ്പാകെയും അറിയിക്കും:

൬ ആത്മാവ സഭകളൊട പറയുന്നത എന്തെന്ന ചെവിയുള്ളവൻ കെൾക്കട്ടെ.

൭ ¶ പിന്നെ ഫിലദെല്ഫിയായിലുള്ള സഭയുടെ ദൂതന്ന എഴുതുക; പരിശുദ്ധനായി, സത്യവാനായി, ദാവീദിന്റെ താക്കൊലുള്ളവനായി, ആരും പൂട്ടാതെ തുറക്കുകയും, ആരും തുറക്കാതെ പൂട്ടുകയും ചെയ്യുന്നവനായുള്ളവൻ ഇവ കാൎയ്യങ്ങളെ പറയുന്നു:

൮ ഞാൻ നിന്റെ ക്രിയകളെ അറിഞ്ഞിരിക്കുന്നു: കണ്ടാലും ഞാൻ നിന്റെ മുമ്പാകെ ഒരു തുറക്കപ്പെട്ട വാതിലിനെ വെച്ചിരിക്കുന്നു, അതിനെ ആരും പൂട്ടുവാൻ കഴികയുമില്ല: അതെന്തുകൊണ്ടെന്നാൽ നിനക്ക കുറഞ്ഞൊരു ശക്തിയുണ്ട, നീ എന്റെ വചനത്തെ പ്രമാണിക്കയും, എന്റെ നാമത്തെ നിഷെധിക്കാതെ ഇരിക്കയും ചെയ്തു.

൯ കണ്ടാലും, തങ്ങളെ യെഹൂദന്മാരെന്ന പറഞ്ഞിട്ടും, യെഹൂദന്മാരായിരിക്കാതെ, അസത്യം പറയുന്നവരായുള്ളവരെ ഞാൻ സാത്താന്റെ സഭയിലുള്ളവരാക്കിതീൎക്കും: കണ്ടാലും, ഞാൻ അവരെ നിന്റെ പാദങ്ങളുടെ മുമ്പാകെ വന്ന വന്ദിക്കുമാറും, ഞാൻ നിന്നെ സ്നെഹിച്ചു എന്ന അറിയുമാറും ആക്കും.

൧൦ നീ എന്റെ ക്ഷമയുടെ വചനത്തെ പ്രമാണിച്ചതുകൊണ്ട, നിന്നെ ഞാനും ഭൂമിയിൽ വസിക്കുന്നവരെ പരീക്ഷിപ്പാനായിട്ട, ഭൂലൊകത്തിലൊക്കെയും വരുവാനുള്ള പരീക്ഷാസമയത്തിൽനിന്ന കാത്ത രക്ഷിക്കും.

൧൧ കണ്ടാലും, ഞാൻ വെഗത്തിൽ വരുന്നു: ഒരുത്തനും നിന്റെ കിരീടത്തെ എടുക്കാതെ ഇരിപ്പാൻ, നിനക്കുള്ളതിനെ മുറുകപ്പിടിച്ചും കൊണ്ടിരിക്ക.

൧൨ യാതൊരുത്തൻ ജയിക്കുന്നുവൊ, അവനെ ഞാൻ എന്റെ ദൈവത്തിന്റെ ആലയത്തിൽ ഒരു തൂണാക്കിതീൎക്കും, അവൻ പിന്നെയും പുറത്തുപൊകയുമില്ല: ഞാൻ അവന്റെ മെൽ എന്റെ ദൈവത്തിന്റെ നാമത്തെയും, എന്റെ ദൈവത്തിങ്കൽനിന്ന സ്വൎഗ്ഗത്തിൽനിന്ന ഇറങ്ങുന്ന പുതിയ യെരുശലമാകുന്ന എന്റെ ദൈവത്തിന്റെ പട്ടണത്തിന്റെ നാമത്തെയും, എന്റെ പുതിയ നാമത്തെയും എഴുതുകയും ചെയ്യും.

൧൩ ആത്മാവ സഭകളൊട പറയുന്നത എന്തെന്ന ചെവിയുള്ളവൻ കെൾക്കട്ടെ.

൧൪ ¶ എന്നാൽ ലയൊദിക്കെയായിലെ സഭയുടെ ദൂതന്ന എഴുതുക; ആമെൻ എന്നവനായി, വിശ്വാസവും സത്യവുമുള്ള സാക്ഷിയായി, ദൈവത്തിന്റെ സൃഷ്ടിയുടെ ആദിയായുള്ളവൻ ഇവ കാൎയ്യങ്ങളെ പറയുന്നു;

൧൫ നീ ശീതവാനുമല്ല: ഉഷ്ണവാനുമല്ല എന്ന നിന്റെ ക്രിയകളെ ഞാൻ അറിയുന്നു: ഒന്നുകിൽ നീ ശീതവാനായി അല്ലെങ്കിൽ ഉഷ്ണവാനായി ഇരുന്നാൽ കൊള്ളായിരുന്നു.

൧൬ എന്നാൽ ഇപ്രകാരം നീ ശീതവാനായിട്ടുമല്ല ഉഷ്ണവാനായിട്ടുമല്ല, ശീതൊഷ്ണനായി തന്നെ ഇരിക്കകൊണ്ട, ഞാൻ നിന്നെ എന്റെ വായിൽനിന്ന ഛൎദ്ദിച്ചുകളകയും.

൧൭ അതെന്തുകൊണ്ടെന്നാൽ ഞാൻ സമ്പന്നനാകുന്നു [എന്നും,] ദ്രവ്യസമൃദ്ധിയുള്ളവനാകുന്നു എന്നും, എനിക്ക ഒന്നും ആവശ്യമില്ല എന്നും നീ പറയുന്നു; എന്നാൽ നീ ദുഃഖിതനും, അരിഷ്ടനും, ദരിദ്രനും, ക

ങ്ങടനും, നഗ്നനും ആകുന്നു എന്ന അറിയുന്നതുമില്ല:

൰൮ നീ സമ്പന്നനാകെണ്ടുന്നതിന അഗ്നിയിൽ ശൊധന ചെയ്യപ്പെട്ട പൊന്നിനെയും, നിന്റെ നഗ്നതയുടെ ലജ്ജ പ്രസിദ്ധമാകാതെ, നീ ധരിക്കപ്പെടെണ്ടുന്നതിന വെള്ള വസ്ത്രങ്ങളെയും എന്നിൽനിന്ന വിലെക്ക മെടിപ്പാനും, നി കാഴ്ചയെ പ്രാപിക്കെണ്ടുന്നതിന നിന്റെ കണ്ണുകൾക്ക അഞ്ജനം എഴുതുവാനും ഞാൻ നിന്നൊട ആലൊചന പറയുന്നു.

൰൯ ഞാൻ യാതൊരുത്തരെ സ്നെഹിക്കുന്നുവൊ, അവരെ ഞാൻ ശാസിച്ച ശിക്ഷിക്കുന്നു: അതകൊണ്ട നീ ശുഷ്കാന്തിയുള്ളവനായിരിക്ക, അനുതപിക്കയും ചെയ്ക.

൨൰ കണ്ടാലും, ഞാൻ വാതിൽക്കൽ നിന്ന, മുട്ടുന്നു; ഒരുത്തൻ എന്റെ ശബ്ദത്തെ കെട്ട, വാതിലിനെ തുറക്കുന്നു എങ്കിൽ, ഞാൻ അവന്റെ അടുക്കൽ അകത്തുവന്ന, അവനൊടും അവൻ എന്നൊടും കൂടെ രാത്രിഭക്ഷണം കഴിക്കും.

൨൰൧ ഞാനും ജയിച്ച, എന്റെ പിതാവിനൊട കൂടെ അവന്റെ സിംഹാസനത്തിൽ ഇരുന്നിരിക്കുന്നത പൊലെ തന്നെ, യാതൊരുത്തനും ജയിക്കുന്നുവൊ, അവനും എന്നൊട കൂടെ എന്റെ സിംഹാസനത്തിൽ ഇരിപ്പാൻ ഞാൻ നൽകും.

൨൰൨ ആത്മാവ സഭകളൊട പറയുന്നത എന്തെന്ന ചെവിയുള്ളവൻ കെൾക്കട്ടെ.

## ൪ അദ്ധ്യായം.

൧ യോഹന്നാൻ സ്വൎഗ്ഗത്തിൽ ദൈവത്തിന്റെ സിംഹാസനത്തെയും,—൪ ഇരുപത്തുനാല മൂപ്പന്മാരെയും,—൬ മുമ്പിലും പിന്നിലും കണ്ണുകൾ നിറഞ്ഞ നാല മൃഗങ്ങളെയും കാണുന്നത.—൰ മൂപ്പന്മാർ തങ്ങളുടെ കിരീടങ്ങളെ ഇട്ടുകളകയും, സിംഹാസനത്തിന്മെൽ ഇരുന്നവനെ വന്ദിക്കയും ചെയ്യുന്നത.

ഇതിന്റെ ശെഷം ഞാൻ നൊക്കി, കണ്ടാലും, സ്വൎഗ്ഗത്തിൽ ഒരു വാതിൽ തുറന്നിരുന്നു; അപ്പൊൾ ഞാൻ കെട്ടിട്ടുള്ള മുമ്പിലത്തെ ശബ്ദം എന്നൊട കൂടെ പറയുന്നതായി ഒരു കാഹളത്തിന്റെ ശബ്ദം പൊലെ ഇരുന്നു, ആത ഇവിടെ കരെറി വരിക, ഇനിമെൽ ഉണ്ടാകെണ്ടുന്ന കാൎയ്യങ്ങളെ ഞാൻ നിനക്ക കാട്ടിത്തരികയും ചെയ്യും എന്ന പറഞ്ഞു.

൨ ഉടൻ തന്നെ ഞാൻ ആത്മാവിൽ ആയി: അപ്പൊൾ കണ്ടാലും, സ്വൎഗ്ഗത്തിൽ ഒരു സിംഹാസനം വെക്കപ്പെട്ടിരുന്നു, ആ സിംഹാസനത്തിന്മെൽ [ഒരുത്തൻ] ഇരുന്നരുന്നു.

൩ ഇരുന്നവൻ കാഴ്ചെക്ക യസ്പികല്ലിനൊടും പത്മരാഗത്തൊടും സദൃശനായിരുന്നു: സിംഹാസനത്തിന്റെ നാല പുറവും കാഴ്ചെക്ക മരതകത്തൊട സമമായി ഒരു ആകാശവില്ലും [ഉണ്ടായിരുന്നു.]

൪ സിംഹാസനത്തിന്റെ നാല പുറവും ഇരുപത്തനാല പീഠങ്ങളും [ഉണ്ടായിരുന്നു:] ആ പീഠങ്ങളിൽ വെള്ള വസ്ത്രങ്ങളാൽ ധരിക്കപ്പെട്ട ഇരുപത്തനാല മൂപ്പന്മാർ ഇരിക്കുന്നതിനെ ഞാൻ കണ്ടു; അവൎക്ക തങ്ങളുടെ തലകളിൽ പൊൻ കിരീടങ്ങളും ഉണ്ടായിരുന്നു.

൫ സിംഹാസനത്തിൽനിന്ന മിന്നലുകളും, ഇടിമുഴക്കങ്ങളും, ശബ്ദങ്ങളും പുറപ്പെട്ടു: ദൈവത്തിന്റെ എഴ ആത്മാക്കളായ എഴ ദീപട്ടികളും സിംഹാസനത്തിന്റെ മുമ്പാകെ ജ്വലിച്ചിരുന്നു.

൬ സിംഹാസനത്തിന്റെ മുമ്പാകെ പളുങ്ക കല്ലിനൊട സമമായ ഒരു സ്ഫടികകടലും, സിംഹാസന

ത്തിന്റെ നടുവിലും സിംഹാസനത്തിന്റെ നാല പുറവും, മുൻപുറവും പിൻപുറവും കണ്ണുകൾ കൊണ്ട നിറഞ്ഞിട്ടുള്ള നാല ജീവജന്തുക്കളും [ഉണ്ടായിരുന്നു.]

൭ ഒന്നാമത്തെ ജീവജന്തു ഒരു സിംഹത്തിന സദൃശമായും, രണ്ടാമത്തെ ജീവജന്തു ഒരു കാളക്കുട്ടിക്ക സദൃശമായും, മൂന്നാമത്തെ ജീവജന്തു മനുഷ്യനെ പൊലെ മുഖമുള്ളതായും, നാലാമത്തെ ജീവജന്തു പറക്കുന്നകഴുകിന സദൃശമായും [ഇരുന്നു]

൮ ഈ നാല ജീവജന്തുക്കളിലും ഒരൊന്ന നാല പുറവും ആറാറ ചിറകുള്ളതായും, അകത്ത കണ്ണുകൾ കൊണ്ട നിറഞ്ഞതായുമിരുന്നു: ഇരുന്നവനും,ഇരിക്കുന്നവനും,വരുവാനുള്ളവനുമായി, സൎവ്വശക്തനായ ദൈവമാകുന്ന കൎത്താവ പരിശുദ്ധൻ,പരിശുദ്ധൻ, പരിശുദ്ധൻ എന്ന പറഞ്ഞു കൊണ്ട, അവർ രാവും പകലും വിശ്രമമില്ലാതെയുമിരിക്കുന്നു.

൯ എന്നാൽ സിംഹാസനത്തിന്മെൽ ഇരുന്നവനായി, എന്നും എന്നെന്നെക്കും ജീവിക്കുന്നവന ആ ജീവജന്തുക്കൾ മഹത്വത്തെയും ബഹുമാനത്തെയും സ്തൊത്രത്തെയും ചെയ്യുമ്പൊൾ,

൧൦ ഇരുപത്തനാല മൂപ്പന്മാർ സിംഹാസനത്തിന്മെൽ ഇരുന്നവന്റെ മുമ്പാകെ വീണ, എന്നും എന്നെന്നെക്കും ജീവിച്ചിരിക്കുന്നവനെ വന്ദിച്ചു, തങ്ങളുടെ കിരീടങ്ങളെ സിംഹാസനത്തിന്റെ മുമ്പാകെ ഇട്ട പറയുന്നു,

൧൧ കൎത്താവെ, നീ മഹത്വത്തെയും ബഹുമാനത്തെയും ശക്തിയെയും കൈക്കൊൾവാൻ യൊഗ്യനാകുന്നു: അതെന്തുകൊണ്ടെന്നാൽ നീ സകലത്തെയും സൃഷ്ടിച്ചു, നിന്റെ ഇഷ്ടത്തിനായിട്ട അവ ഇരിക്കുന്നു, സൃഷ്ടിക്കപ്പെട്ടുമിരുന്നു.

## ൫ അദ്ധ്യായം.

൧ ഏഴ മുദ്രകൾ കൊണ്ട മുദ്രയിടപ്പെട്ട പുസ്തകം.—൯ ആയതിനെ തുറപ്പാൻ കൊല ചെയ്യപ്പെട്ട ആട്ടിൻകുട്ടി മാത്രം യൊഗ്യനാകുന്നു എന്നുള്ളത.—൮ അതകൊണ്ട മൂപ്പന്മാർ അവനെ പുകഴ്ത്തുന്നത.

പിന്നെയും അകവും പുറത്തുഭാഗവും എഴുതപ്പെട്ട ഏഴ മുദ്രകളാൽ മുദ്രയിടപ്പെട്ടിട്ടുള്ള ഒരു പുസ്തകം ഞാൻ സിംഹാസനത്തിന്മെൽ ഇരുന്നവന്റെ വലത്തു കയ്യിൽ കണ്ടു.

൨ ആ പുസ്തകത്തെ വിടുൎത്തുവാനും, അതിന്റെ മുദ്രകളെ പൊട്ടിപ്പാനും യൊഗ്യൻ ആരാകുന്നു? എന്നൊരു മഹാ ശബ്ദത്തൊടെ വിളിച്ചു പറയുന്ന ബലമുള്ള ഒരു ദൈവദൂതനെയും ഞാൻ കണ്ടു.

൩ സ്വൎഗ്ഗത്തിലാകട്ടെ, ഭൂമിയിലാകട്ടെ, ഭൂമിക്ക താഴെയാകട്ടെ ആൎക്കും ആ പുസ്തകത്തെ വിടുൎത്തി വായിപ്പാനും എങ്കിലും, ആയതിനെ നൊക്കുവാൻ എങ്കിലും കഴിയാതെയുമിരുന്നു.

൪ ആരും ആ പുസ്തകത്തെ വിടുൎത്തി വായിപ്പാൻ എങ്കിലും, ആയതിനെ നൊക്കുവാൻ എങ്കിലും യൊഗ്യനായി കണ്ടെത്തപ്പെടായ്കകൊണ്ട, ഞാൻ ഏറ്റവും കരകയും ചെയ്തു.

൫ എന്നാറെ മൂപ്പന്മാരിൽ ഒരുത്തൻ എന്നൊട പറയുന്നു, കരയരുത: കണ്ടാലും, യെഹൂദായുടെ ഗൊത്രത്തിലുള്ളതായി, ദാവീദിന്റെ മൂലമായുള്ള സിംഹം ആ പുസ്തകത്തെ വിടുൎത്തുവാനും, അതിന്റെ ഏഴ മുദ്രകളെ പൊട്ടിപ്പാനും ജയം പ്രാപിച്ചു.

൬ അപ്പൊൾ ഞാൻ നൊക്കി, കണ്ടാലും, സിംഹാസനത്തിന്റെയും നാല ജീവജന്തുക്കളുടെയും മദ്ധ്യത്തിലും, മൂപ്പന്മാരുടെ മദ്ധ്യത്തിലും ഏഴ കൊമ്പുകളും ഭൂമിയിലെക്ക മ

ക്കെയും അയക്കപ്പെട്ട ദൈവത്തിന്റെ എഴ ആത്മാക്കളായ എഴ കണ്ണുകളും ഉള്ള ഒരു ആട്ടിൻകുട്ടി കൊല്ലപ്പെട്ടിരുന്ന പ്രകാരമായി നിന്നിരുന്നു.

൭ അവൻ വന്ന, സിംഹാസനത്തിന്മെൽ ഇരുന്നവന്റെ വലത്തു കയ്യിൽനിന്ന ആ പുസ്തകത്തെ വാങ്ങുകയും ചെയ്തു.

൮ വിശെഷിച്ച അവൻ ആ പുസ്തകത്തെ വാങ്ങിയപ്പൊൾ, നാല ജീവജന്തുക്കളും ഇരുപത്തുനാല മൂപ്പന്മാരും, അവനവന്റെ വീണകളെയും, പരിശുദ്ധന്മാരുടെ പ്രാർത്ഥനകളായ ധൂപവർഗ്ഗങ്ങൾ കൊണ്ട നിറഞ്ഞപൊൻ കുംഭങ്ങളെയും പിടിച്ചുകൊണ്ട, ആട്ടിൻകുട്ടിയുടെ മുമ്പാകെ വീണു.

൯ പിന്നെ അവർ, നീ പുസ്തകത്തെ വാങ്ങുവാനും, അതിന്റെ മുദ്രകളെ പൊട്ടിപ്പാനും യൊഗ്യനാകുന്നു: അതെന്തുകൊണ്ടെന്നാൽ നീ കൊല്ലപ്പെട്ടു, സകല ഗൊത്രത്തിൽനിന്നും, ഭാഷയിൽനിന്നും, ജനത്തിൽനിന്നും, ജാതിയിൽനിന്നും ഞങ്ങളെ ദൈവത്തിലെക്ക നിന്റെ രക്തത്താൽ വീണ്ടെടുക്കയും;

൧൦ ഞങ്ങളെ ഞങ്ങളുടെ ദൈവത്തിങ്കൽ രാജാക്കന്മാരായിട്ടും ആചാര്യന്മാരായിട്ടും ആക്കി തീർക്കയും ചെയ്തു: ഞങ്ങൾ ഭൂമിയിൽ രാജ്യഭാരവും ചെയ്യുമെന്ന പറഞ്ഞ, ഒരു പുതിയ പാട്ട പാടി

൧൧ പിന്നെയും ഞാൻ നൊക്കി, എന്നാറെ സിംഹാസനത്തിന്റെയും ജീവജന്തുക്കളുടെയും മൂപ്പന്മാരുടെയും നാല പുറവും അനെകം ദൈവദൂതന്മാരുടെ ശബ്ദത്തെ ഞാൻ കെട്ടു: അവരുടെ സംഖ്യ പതിനായിരങ്ങളുടെ പതിനായിരങ്ങളും, ആയിരങ്ങളുടെ ആയിരങ്ങളുമായി;

൧൨ മഹാ ശബ്ദത്തൊടെ, കൊല്ലപ്പെട്ട ആട്ടിൻകുട്ടി ശക്തിയെയും, ധനത്തെയും, ജ്ഞാനത്തെയും, ബലത്തെയും, ബഹുമാനത്തെയും, മഹത്വത്തെയും, സ്തൊത്രത്തെയും കൈക്കൊൾവാൻ യൊഗ്യനാകുന്നു എന്ന, പറഞ്ഞുകൊണ്ടിരുന്നു.

൧൩ സ്വർഗ്ഗത്തിലും, ഭൂമിയുടെ മെലും, ഭൂമിക്കു താഴെയുമുള്ള സകല സൃഷ്ടിയും, സമുദ്രത്തിലുള്ളവയും, അവയിലുള്ളവ സകലവും, സിംഹാസനത്തിന്മെൽ ഇരിക്കുന്നവന്നും, ആട്ടിൻകുട്ടിക്കും സ്തുതിയും, ബഹുമാനവും, മഹത്വവും, ശക്തിയും എന്നും എന്നെന്നെക്കും [ഉണ്ടാകട്ടെ,] എന്ന പറയുന്നതിനെ ഞാൻ കെട്ടു.

൧൪ നാല ജീവജന്തുക്കളും, ആമെൻ, എന്ന പറഞ്ഞു. ഇരുപത്തുനാല മൂപ്പന്മാരും വീണ, എന്നും എന്നെന്നെക്കും ജീവിച്ചിരിക്കുന്നവനെ വന്ദിക്കയും ചെയ്തു.

## ൬ അദ്ധ്യായം.

൧ ക്രമത്തിൽ മുദ്രകളെ പൊട്ടിക്കുന്നത, വിശെഷിച്ചും അതിനാൽ ഉന്നതുണ്ടായി എന്നുള്ളത, ഭൂലൊകത്തിന്റെ അവസാനം വരെയുമുള്ളൊരു ദീർഘദർശനം.

പിന്നെ ആ ആട്ടിൻകുട്ടി മുദ്രകളിൽ ഒന്നിനെ പൊട്ടിക്കുമ്പൊൾ, ഞാൻ കണ്ടു, ആ നാല ജീവജന്തുക്കളിൽ ഒന്ന, നീ വന്ന നൊക്കുക, എന്ന ഒരു ഇടിയുടെ മുഴക്കം പൊലെ പറയുന്നതിനെയും ഞാൻ കെട്ടു.

൨ അപ്പൊൾ ഞാൻ നൊക്കി, കണ്ടാലും, ഒരു വെള്ളക്കുതിര: അതിന്മെൽ ഇരുന്നവന ഒരു വില്ല ഉണ്ടായിരുന്നു; അവന ഒരു കിരീടവും കൊടുക്കപ്പെട്ടു: അവൻ ജയിച്ചുകൊണ്ടും, ജയിപ്പാനായിട്ടും പുറപ്പെട്ടുപൊകയും ചെയ്തു.

൩ എന്നാൽ അവൻ രണ്ടാമത്തെ മുദ്രയെ പൊട്ടിച്ചപ്പൊൾ, രണ്ടാമത്തെ

ജീവജന്തു, നീ വന്ന നൊക്കുക, എന്ന പറയുന്നതിനെ ഞാൻ കെട്ടു.

൪ അപ്പൊൾ ചുവന്നതായി മറെറാരു കുതിര പുറപ്പെട്ടു; എന്നാൽ അതിന്മെൽ ഇരുന്നവന സമാധാനത്തെ ഭൂമിയിൽനിന്ന എടുത്തുകൊൾവാനും, അവർ തമ്മിൽ തമ്മിൽ കൊന്നുകളവാനും അധികാരം നൽകപ്പെട്ടു: ഒരു വലിയ വാളും അവന കൊടുക്കപ്പെട്ടു.

൫ പിന്നെ അവൻ മൂന്നാമത്തെ മുദ്രയെ പൊട്ടിച്ചപ്പൊൾ, മൂന്നാമത്തെ ജീവജന്തു, നീ വന്ന നൊക്കുക, എന്ന പറയുന്നതിനെ ഞാൻ കെട്ടു. അപ്പൊൾ ഞാൻ നൊക്കി, കണ്ടാലും, ഒരു കറുത്ത കുതിര; എന്നാൽ അതിന്മെൽ ഇരുന്നവൻ ഒരു തുലാസിനെ തന്റെ കയ്യിൽ പിടിച്ചിരുന്നു.

൬ അപ്പൊൾ ഒരു പണത്തിന ഒരു ഇടങ്ങഴി കൊതമ്പും, ഒരു പണത്തിന മൂന്ന ഇടങ്ങഴി യവവും എന്നും, എണ്ണയെയും വീഞ്ഞിനെയും നഷ്ടപ്പെടുത്തരുത എന്നും നാല ജീവജന്തുക്കളുടെ മദ്ധ്യത്തിൽ ഒരു ശബ്ദം പറയുന്നതിനെ ഞാൻ കെട്ടു.

൭ പിന്നെ അവൻ നാലാമത്തെ മുദ്രയെ പൊട്ടിച്ചപ്പൊൾ, നാലാമത്തെ ജീവജന്തുവിന്റെ ശബ്ദം, നീ വന്ന നൊക്കുക, എന്ന പറയുന്നതിനെ ഞാൻ കെട്ടു.

൮ അപ്പൊൾ ഞാൻ നൊക്കി, കണ്ടാലും, മഞ്ഞൾ നിറമുള്ള ഒരു കുതിര: അതിന്മെൽ ഇരുന്നവന്റെ നാമം മരണം എന്ന ആയിരുന്നു: അവനൊട കൂടെ നരകം പിന്നാലെ ചെന്നു. വിശെഷിച്ചും അവൎക്ക ഭൂമിയുടെ കാൽ ഭാഗത്തിന്മെൽ, വാളു കൊണ്ടും, ക്ഷാമം കൊണ്ടും, മരണം കൊണ്ടും, ഭൂമിയിലെ കാട്ടുമൃഗങ്ങളെ കൊണ്ടും കൊല ചെയ്വാൻ, അധികാരം കൊടുക്കപ്പെട്ടു.

൯ പിന്നെ അവൻ അഞ്ചാമത്തെ മുദ്രയെ പൊട്ടിച്ചപ്പൊൾ, ബലിപീഠത്തിൻ കീഴിൽ ഞാൻ, ദൈവത്തിന്റെ വചനം നിമിത്തമായിട്ടും, തങ്ങൾ പറഞ്ഞ സാക്ഷി നിമിത്തമായിട്ടും, കൊല്ലപ്പെട്ടവരുടെ ആത്മാക്കളെ കണ്ടു.

൧൦ അവരും ഒരു മഹാ ശബ്ദത്തൊടെ, പരിശുദ്ധനായും സത്യവാനായുമുള്ള കൎത്താവെ; നീ എത്രത്തൊളം ന്യായം വിധിക്കാതെയും, ഭൂമിയിൽ പാൎക്കുന്നവരൊട ഞങ്ങളുടെ രക്തത്തിന പ്രതിക്രിയ ചെയ്യാതെയും ഇരിക്കും, എന്ന വിളിച്ച പറഞ്ഞു.

൧൧ അപ്പൊൾ അവൎക്ക ഒരൊരുത്തൎക്ക വെളുത്ത നിലയങ്കികൾ കൊടുക്കപ്പെട്ടു; തങ്ങളെ പൊലെ കൊല്ലപ്പെടുവാനിരിക്കുന്ന തങ്ങളുടെ സഹഭൃത്യന്മാരും, തങ്ങളുടെ സഹൊദരന്മാരും നിവൃത്തിക്കപ്പെടുവൊളം, അവർ ഇനിയും കുറഞ്ഞൊരു കാലം വിശ്രമത്തൊടിരിക്കെണമെന്നും അവരൊട പറയപ്പെട്ടു.

൧൨ ¶ പിന്നെ അവൻ ആറാമത്തെ മുദ്രയെ പൊട്ടിച്ചപ്പൊൾ ഞാൻ നൊക്കി, അപ്പൊൾ കണ്ടാലും ഒരു മഹാ ഭൂകമ്പം ഉണ്ടായി; സൂൎയ്യൻ കരിമ്പടം പൊലെ കറുത്തതായി തീൎന്നു; ചന്ദ്രൻ രക്തം പൊലെയും ആയി;

൧൩ ആകാശത്തിലുള്ള നക്ഷത്രങ്ങളും, പെരുങ്കാററിനാൽ ഇളകപ്പെടുന്നതായൊരു അത്തിവൃക്ഷം തന്റെ പച്ച കായ്കളെ ഉതിൎക്കുന്നത പൊലെ, ഭൂമിയിൽ വീണു.

൧൪ ആകാശവും ചുരുട്ടപ്പെടുന്ന പുസ്തകച്ചുരുൾ പൊലെ മാറിപ്പൊയി; സകല പൎവ്വതവും ദ്വീപും തങ്ങളുടെ സ്ഥലങ്ങളിൽനിന്ന നീങ്ങിപ്പൊയി.

൧൫ ഭൂമിയിലുള്ള രാജാക്കന്മാരും, മഹത്തുക്കളും, ധനവാന്മാരും, സെനാധിപതിമാരും, ശക്തിമാന്മാരും,

ന്ന സകല ദാസനും, സകല സ്വാതന്ത്ര്യനും പൎവ്വതങ്ങളുടെ ഗുഹകളിലും വലിയ പാറകളിലും ഒളിച്ചുകൊണ്ടു,

൧൬ പൎവ്വതങ്ങളോടും വലിയ പാറകളോടും പറഞ്ഞു, ഞങ്ങളുടെ മെൽ വീണ, ഞങ്ങളെ സിംഹാസനത്തിന്മെൽ ഇരിക്കുന്നവന്റെ മുഖത്തിൽനിന്നും, ആട്ടിൻകുട്ടിയുടെ കൊപത്തിൽനിന്നും മറെച്ചുകൊൾവിൻ:

൧൭ അതെന്തുകൊണ്ടെന്നാൽ അവന്റെ കൊപത്തിന്റെ വലുതായുള്ള ദിവസം വന്നു; ആൎക്ക നില്പാൻ കഴിയും?

## ൭ അദ്ധ്യായം.

൧ ഒരു ദൈവദൂതൻ ദൈവത്തിന്റെ ശുശ്രൂഷക്കാൎക്ക അവരുടെ നെററികളിൽ മുദ്രയിടുന്നത.—൪ മുദ്രയിടപ്പെട്ടവരുടെ സംഖ്യ ഇസ്രായെലിന്റെ ഗൊത്രങ്ങളിൽ ഇത്ര എന്നുള്ളത.—൯ മററ സകല ജാതികളിലും വളര പുരുഷാരം സിംഹാസനത്തിന്റെ മുമ്പാകെ വെള്ള വസ്ത്രങ്ങളോടും അവരുടെ കൈകളിൽ കുരുത്തൊലകളോടും നിന്നത.—൧൪ അവരുടെ വസ്ത്രങ്ങൾ ആട്ടിൻകുട്ടിയുടെ ചൊരയിൽ അലക്കപ്പെട്ടത.

വിശെഷിച്ചും ഇവയുടെ ശെഷം ഭൂമിയുടെ നാല കൊണുകളിൽ നാല ദൈവദൂതന്മാർ, കാററ ഭൂമിയുടെ മെൽ ആകട്ടെ, സമുദ്രത്തിന്മെൽ ആകട്ടെ, ഒരു വൃക്ഷത്തിന്മെൽ ആകട്ടെ, ഊതാതെ ഇരിപ്പാൻ, ഭൂമിയുടെ നാല കാററുകളെ പിടിച്ചുകൊണ്ടു നില്ക്കുന്നതിനെ ഞാൻ കണ്ടു.

൨ ജീവനുള്ള ദൈവത്തിന്റെ മുദ്രയുണ്ടായിട്ടുള്ള മറെറാരു ദൈവദൂതനും കിഴക്കുനിന്ന കരെറി വരുന്നതിനെ ഞാൻ കണ്ടു: അവൻ ഭൂമിയെയും സമുദ്രത്തെയും നഷ്ടപ്പെടുത്തുവാൻ [അധികാരം] പ്രാപിച്ചിട്ടുള്ള നാല ദൂതന്മാരൊടും ഒരു മഹാ ശബ്ദത്തൊടെ,

൩ നാം നമ്മുടെ ദൈവത്തിന്റെ ശുശ്രൂഷക്കാരെ അവരുടെ നെററികളിൽ മുദ്രയിട്ടുകഴിവൊളം, ഭൂമിയെ എങ്കിലും, സമുദ്രത്തെ എങ്കിലും, വൃക്ഷങ്ങളെ എങ്കിലും നഷ്ടപ്പെടുത്തരുത എന്ന വിളിച്ചു പറഞ്ഞു.

൪ മുദ്രയിടപ്പെട്ടവരുടെ സംഖ്യയെയും ഞാൻ കെട്ടു: ഇസ്രായെൽ പുത്രന്മാരുടെ സകല ഗൊത്രങ്ങളിലും നൂറുനാല്പത്തു നാലായിരം പെർ മുദ്രയിടപ്പെട്ടിരുന്നു.

൫ യെഹൂദായുടെ ഗൊത്രത്തിൽ പന്തീരായിരം പെർ മുദ്രയിടപ്പെട്ടു: രൂബെന്റെ ഗൊത്രത്തിൽ പന്തീരായിരം പെർ മുദ്രയിടപ്പെട്ടു. ഗാദിന്റെ ഗൊത്രത്തിൽ പന്തീരായിരം പെർ മുദ്രയിടപ്പെട്ടു.

൬ ആശെരിന്റെ ഗൊത്രത്തിൽ പന്തീരായിരം പെർ മുദ്രയിടപ്പെട്ടു. നപ്താലിമിന്റെ ഗൊത്രത്തിൽ പന്തീരായിരം പെർ മുദ്രയിടപ്പെട്ടു. മനസ്സെയുടെ ഗൊത്രത്തിൽ പന്തീരായിരം പെർ മുദ്രയിടപ്പെട്ടു.

൭ സിമെയൊന്റെ ഗൊത്രത്തിൽ പന്തീരായിരം പെർ മുദ്രയിടപ്പെട്ടു. ലെവിയുടെ ഗൊത്രത്തിൽ പന്തീരായിരം പെർ മുദ്രയിടപ്പെട്ടു. ഇസ്സക്കാറിന്റെ ഗൊത്രത്തിൽ പന്തീരായിരം പെർ മുദ്രയിടപ്പെട്ടു.

൮ സെബുലൊന്റെ ഗൊത്രത്തിൽ പന്തീരായിരം പെർ മുദ്രയിടപ്പെട്ടു. യൊസെഫിന്റെ ഗൊത്രത്തിൽ പന്തീരായിരം പെർ മുദ്രയിടപ്പെട്ടു. ബെന്യാമിന്റെ ഗൊത്രത്തിൽ പന്തീരായിരം പെർ മുദ്രയിടപ്പെട്ടു.

൯ ¶ ഇതിന്റെ ശെഷം ഞാൻ നൊക്കി, അപ്പൊൾ, കണ്ടാലും, സകല ജാതികളിൽനിന്നും, ഗൊത്രങ്ങളിൽനിന്നും, ജനങ്ങളിൽനിന്നും, ഭാഷകളിൽനിന്നും ഉള്ള, ഒരുത്ത

ന്നം എണ്ണിക്കൂടാത്ത, വലിയ പുരുഷാരം വെള്ള നിലയങ്കികളെ, ധരിച്ചുകൊണ്ടും, തങ്ങളുടെ കൈകളിൽ കുരുത്തോലകളെ പിടിച്ചുകൊണ്ടും, സിംഹാസനത്തിന്റെ മുമ്പാകെയും ആട്ടിൻകുട്ടിയുടെ മുമ്പാകെയും നിന്നു.

൧൦ അവർ ഒരു മഹാ ശബ്ദത്തോടും കൂടെ സിംഹാസനത്തിന്മെൽ ഇരിക്കുന്ന ഞങ്ങളുടെ ദൈവത്തിനും, ആട്ടിൻകുട്ടിക്കും രക്ഷയുണ്ടായിരിക്കട്ടെ എന്ന വിളിച്ചു പറഞ്ഞു.

൧൧ വിശെഷിച്ച സകല ദൈവദൂതന്മാരും സിംഹാസനത്തിന്റെയും, മൂപ്പന്മാരുടെയും, നാല ജീവജന്തുക്കളുടെയും നാല പുറവും നിന്ന, സിംഹാസനത്തിന്റെ മുമ്പാകെയും കവിണ്ണുവീണ, ദൈവത്തെ വന്ദിച്ച,

൧൨ പറഞ്ഞു, ആമെൻ: അനുഗ്രഹവും, മഹത്വവും, ജ്ഞാനവും, സ്തൊത്രവും, ബഹുമാനവും, വല്ലഭത്വവും, ശക്തിയും ഞങ്ങളുടെ ദൈവത്തിന എന്നെന്നെക്കും [ഉണ്ടാകട്ടെ.] ആമെൻ.

൧൩ അപ്പോൾ മൂപ്പന്മാരിൽ ഒരുത്തൻ ഉത്തരമായിട്ട എന്നൊട, വെള്ള നിലയങ്കികളെ ധരിച്ചിരിക്കുന്ന ഇവർ ആരെന്നും? എവിടെനിന്ന വന്നു? എന്നും പറഞ്ഞു.

൧൪ എന്നാറെ ഞാൻ അവനൊട, യജമാനനെ, നീ അറിയുമല്ലൊ എന്ന പറഞ്ഞു. അപ്പൊൾ അവൻ എന്നൊട പറഞ്ഞു, ഇവർ വലുതായിട്ടുള്ള ഉപദ്രവത്തിൽനിന്ന വന്നവർ തന്നെ ആകുന്നു, അവർ തങ്ങളുടെ നിലയങ്കികളെ അലക്കി, അവയെ ആട്ടിൻകുട്ടിയുടെ രക്തത്തിൽ വെളുപ്പിക്കയും ചെയ്തു:

൧൫ ആയതകൊണ്ട അവർ ദൈവത്തിന്റെ സിംഹാസനത്തിന്റെ മുമ്പാകെ ഇരിക്കുന്നു, അവനെ അവന്റെ ദൈവാലയത്തിൽ രാവും പകലും ശെവിക്കയും ചെയ്യുന്നു: സിംഹാസനത്തിന്മെൽ ഇരിക്കുന്നവനും അവരുടെ ഇടയിൽ വസിക്കും.

൧൬ അവർ ഇനി വിശന്നിരിക്കയുമില്ല, ഇനി ദാഹിച്ചിരിക്കയുമില്ല: അവരുടെ മെൽ വെയിലെങ്കിലും, യാതൊരു ഉഷ്ണമെങ്കിലും കൊള്ളുകയുമില്ല.

൧൭ അതെന്തകൊണ്ടെന്നാൽ സിംഹാസനത്തിന്റെ നടുവിൽ ഇരിക്കുന്ന ആട്ടിൻകുട്ടി അവരെ മെയിക്കയും, അവരെ ജീവനുള്ള നീരുറവകളുടെ അടുക്കൽ കൂട്ടിക്കൊണ്ടുപൊകയും; ദൈവം കണ്ണുനീരുകളെ ഒക്കെയും അവരുടെ കണ്ണുകളിൽനിന്ന തുടെച്ചുകളകയും ചെയ്യും.

## ൮ അദ്ധ്യായം.

൧ എഴാമത്തെ മുദ്രയെ പൊട്ടിച്ചപ്പൊൾ.—൨ എഴ ദൈവദൂതന്മാൎക്ക എഴ കാഹളങ്ങൾ കൊടുക്കപ്പെട്ടത. ൩ മറ്റൊരു ദൈവദൂതൻ പൊന്നുകൊണ്ടുള്ള ബലിപീഠത്തിന്മെൽ ശുദ്ധിമാന്മാരുടെ പ്രാൎത്ഥനകൾക്ക ധൂപവൎഗ്ഗത്തെ ഇടുന്നത.—൭ നാല ദൈവദൂതന്മാർ തങ്ങളുടെ കാഹളങ്ങളെ ഊതുകയും മഹാ കഷ്ടങ്ങൾ ഉണ്ടാകയും ചെയ്യുന്നത.

൧ പിന്നെ അവൻ എഴാമത്തെ മുദ്രയെ പൊട്ടിച്ചപ്പൊൾ, സ്വൎഗ്ഗത്തിൽ അരമണിനെരത്തെക്ക മൌനമായിരുന്നു.

൨ പിന്നെയും ദൈവത്തിന്റെ മുമ്പാകെ നില്ക്കുന്ന എഴ ദൈവദൂതന്മാരെ ഞാൻ കണ്ടു; എന്നാൽ അവൎക്ക എഴ കാഹളങ്ങൾ കൊടുക്കപ്പെട്ടു.

൩ മറ്റൊരു ദൈവദൂതനും വന്ന ബലിപീഠത്തിന്റെ അരികെ, ഒരു സ്വൎണ്ണധൂപകലശത്തെ പിടിച്ചുകൊണ്ട, നിന്നു; എന്നാറെ അവന സിംഹാസനത്തിന്റെ മുമ്പാകെയുള്ള സ്വൎണ്ണപീഠത്തിന്മെൽ സകല വിശുദ്ധന്മാരുടെയും പ്രാൎത്ഥനകളൊടുംകൂ

ടെ നൽകുവാൻ വളരെ കുന്തുരുക്കം കൊടുക്കപ്പെട്ടു

൪ വിശെഷിച്ചും ശുദ്ധിമാന്മാരുടെ പ്രാൎത്ഥനകളൊട കൂടെ കുന്തുരുക്കത്തിന്റെ പുക ദൈവദൂതന്റെ കൈയിൽനിന്ന ദൈവത്തിന്റെ മുമ്പാകെ കരെറി.

൫ പിന്നെ ആ ദൈവദൂതൻ ധൂപകലശത്തെ എടുത്ത, ആയതിനെ ബലിപീഠത്തെ അഗ്നികൊണ്ട നിറച്ചു, ഭൂമിയിലെക്ക ഇട്ടുകളഞ്ഞു: അപ്പൊൾ ശബ്ദങ്ങളും, ഇടിമുഴക്കങ്ങളും, മിന്നലുകളും, ഭൂകമ്പവും ഉണ്ടായി.

൬ എന്നാറെ എഴ കാഹളങ്ങളെ പിടിച്ചിരുന്ന ആ എഴ ദൈവദൂതന്മാർ ഊതുവാനായിട്ട തങ്ങളെ ഒരുക്കി.

൭ ഒന്നാമത്തെ ദൈവദൂതൻ ഊതി, അപ്പൊൾ രക്തം കൂടെ കലൎന്ന കൽമഴയും അഗ്നിയും ഉണ്ടായി, ഭൂമിയുടെ മെൽ വൎഷിക്കപ്പെട്ടു: വൃക്ഷങ്ങളിലും മൂന്നിൽ ഒരു ഭാഗം വെന്തുപൊയി, സകല പച്ചപ്പുല്ലും വെന്തുപൊയി.

൮ ¶ രണ്ടാമത്തെ ദൈവദൂതൻ ഊതി, അപ്പൊൾ അഗ്നിയാൽ കത്തപ്പെടുന്ന ഒരു വലിയ പൎവതം പൊലെ സമുദ്രത്തിലെക്ക തള്ളപ്പെട്ടു: സമുദ്രത്തിൽ മൂന്നിൽ ഒരു ഭാഗം രക്തമായി തീരുകയും,

൯ സമുദ്രത്തിലിരിക്കുന്ന ജീവനുള്ള പ്രാണികളിൽ മൂന്നിൽ ഒരു ഒഹരി ചാകുകയും, കപ്പലുകളിൽ മൂന്നിൽ ഒരു ഒഹരി നശിച്ചുപൊകയും ചെയ്തു.

൰ ¶ മൂന്നാമത്തെ ദൈവദൂതൻ ഊതി, അപ്പൊൾ സ്വൎഗ്ഗത്തിൽനിന്ന ഒരു ദീവെട്ടി പൊലെ കത്തുന്ന ഒരു വലിയ നക്ഷത്രം വീണു, അത നദികളിൽ മൂന്നിൽ ഒരു ഒഹരിയിലും, നീരുറവകളിലും വീഴുകയും ചെയ്തു.

൰൧ ആ നക്ഷത്രത്തിന്റെ പെർ കാഞ്ഞിരം എന്ന പറയപ്പെടുന്നു: വെള്ളങ്ങളിൽ മൂന്നിൽ ഒരു ഒഹരി കാഞ്ഞിരമായി തീൎന്നു: വെള്ളങ്ങൾ കൈപ്പായിരുന്ന ഹെതുവായിട്ട അവകൊണ്ട മനുഷ്യരിൽ പലരും മരിക്കയും ചെയ്തു.

൰൨ ¶ നാലാമത്തെ ദൈവദൂതൻ ഊതി, അപ്പൊൾ സൂൎയ്യനിൽ മൂന്നിൽ ഒരു ഭാഗവും, ചന്ദ്രനിൽ മൂന്നിൽ ഒരു ഭാഗവും, നക്ഷത്രങ്ങളിൽ മൂന്നിൽ ഒരു ഭാഗവും നശിപ്പിക്കപ്പെട്ടു; അപ്രകാരം അവയിൽ മൂന്നിൽ ഒരു ഭാഗം ഇരുണ്ടുപൊകയും, പകലും അപ്രകാരം രാത്രിയും മൂന്നിൽ ഒരു ഭാഗം പ്രകാശിക്കാതെ ഇരിക്കയും ചെയ്തു.

൰൩ ¶ അപ്പൊൾ ഞാൻ നൊക്കി, ആകാശമദ്ധ്യത്തിൽ കൂടി പറക്കുന്ന ഒരു ദൈവദൂതൻ കാഹളം ഊതുവാൻ പൊകുന്ന മൂന്ന ദൈവദൂതന്മാരുടെ ശെഷമുള്ള കാഹളശബ്ദങ്ങൾ ഹെതുവായിട്ട ഭൂമിയിൽ വസിക്കുന്നവൎക്ക കഷ്ടം, കഷ്ടം, കഷ്ടം! എന്ന ഒരു മഹാ ശബ്ദത്തൊടെ പറയുന്നതിനെ കെൾക്കയും ചെയ്തു.

## ൯ അദ്ധ്യായം.

൧ അഞ്ചാമത്തെ ദൈവദൂതൻ ഊതിയപ്പൊൾ ഒരു നക്ഷത്രം ആകാശത്തനിന്ന വീഴുന്നത, അവന പാതാളത്തിന്റെ താക്കൊൽ കൊടുക്കപ്പെടുന്നത — ൨ അവൻ ആ പാതാളക്കുഴിയെ തുറക്കയും തെളുകളെ പൊലെ വിട്ടിലുകൾ പുറപ്പെടുകയും ചെയ്യുന്നത. — ൰൨ മുമ്പിലത്തെ കഷ്ടം കഴിഞ്ഞു. — ൰൩ ആറാമത്തെ കാഹളം ഊതുന്നത — ൰൪ കെട്ടപ്പെട്ടിരുന്ന നാല ദൈവദൂതന്മാർ അഴിച്ചുവിടപ്പെടുന്നത.

പിന്നെയും അഞ്ചാമത്തെ ദൈവദൂ

തൻ ഊതി, അപ്പൊൾ സ്വൎഗ്ഗത്തിൽ നിന്ന ഭൂമിയിലെക്ക ഒരു നക്ഷത്രം വീണതിനെ ഞാൻ കണ്ടു: ആയവന പാതാളക്കുഴിയുടെ താക്കൊൽ കൊടുക്കപ്പെട്ടു.

൨ പിന്നെ അവൻ പാതാളക്കുഴിയെ തുറന്നു; അപ്പൊൾ ഒരു വലിയ അഗ്നികുണ്ഡത്തിന്റെ പുക പൊലെ ഒരു പുക ആ കുഴിയിൽനിന്ന ഉണ്ടായി, കുഴിയുടെ പുകകൊണ്ട സൂൎയ്യനും ആകാശവും ഇരുണ്ടുപൊയി,

൩ പുകയിൽനിന്നും വിട്ടിലുകൾ ഭൂമിയിൽ പുറപ്പെട്ടു; ഭൂമിയിലെ തെളുകൾക്ക അധികാരം ഉണ്ടാകുന്നതുപൊലെ, അവെക്കും അധികാരം കൊടുക്കപ്പെട്ടു.

൪ വിശെഷിച്ചും അവ തങ്ങളുടെ നെറ്റികളിൽ ദൈവത്തിന്റെ മുദ്രയില്ലാത്ത മനുഷ്യരെ മാത്രമല്ലാതെ, ഭൂമിയുടെ പുല്ലിനെ എങ്കിലും, പച്ചയായുള്ള ഒരു വസ്തുവിനെ എങ്കിലും, ഒരു വൃക്ഷത്തെ എങ്കിലും നഷ്ടപ്പെടുത്തരുതെന്ന അവയൊടകല്പിക്കപ്പെട്ടു.

൫ അവെക്ക [അധികാരം] കൊടുക്കപ്പെട്ടുത അവരെ കൊല്ലുവാനല്ല, അവർ അഞ്ചു മാസത്തെക്ക വെദനപ്പെടുവാനായിട്ടത്രെ: അവരുടെ വെദന ഒരുതെൾ മനുഷ്യനെ കുത്തുമ്പൊളുള്ള വെദന പൊലെ [ആയിരുന്നു.]

൬ ആ ദിവസങ്ങളിലും മനുഷ്യർ മരണത്തെ അന്വെഷിച്ചിട്ടും അതിനെ കാണുകയില്ല: മരിപ്പാൻ ആഗ്രഹിക്കും, എന്നാൽ മരണം അവരെ വിട്ട ഒടിപ്പൊകും.

൭ എന്നാൽ ആ വിട്ടിലുകളുടെ രൂപങ്ങൾ യുദ്ധത്തിന ഒരുങ്ങിയിരിക്കുന്ന കുതിരകൾക്ക സദൃശമായിരുന്നു: അവയുടെ തലകളിൽ പൊന്നിന സദൃശമായി കിരീടങ്ങൾ പൊലെയും, അവയുടെ മുഖങ്ങൾ മനുഷ്യരുടെ മുഖങ്ങൾ പൊലെയും [ആയിരുന്നു.]

൮ അവെക്ക സ്ത്രീകളുടെ തലമുടി പൊലെ തലമുടി ഉണ്ടായിരുന്നു, അവയുടെ പല്ലുകളും സിംഹങ്ങളുടെ [പല്ലുകൾ] പൊലെ ആയിരുന്നു.

൯ അവെക്ക ഇരിമ്പുമാൎക്കവചങ്ങൾ പൊലെ മാൎക്കവചങ്ങൾ ഉണ്ടായിരുന്നു; അവയുടെ ചിറകുകളുടെ ഇരച്ചിൽ യുദ്ധത്തിന ഒട്ടുന്ന ഏറിയ കുതിരകൾ കെട്ടിയ രഥങ്ങളുടെ ഇരച്ചിൽ പൊലെ ആയിരുന്നു.

൧൦ അവെക്ക തെളുകളുടെ വാലുകൾക്ക സമമായുള്ള വാലുകളും, അവയുടെ വാലുകളിൽ വിഷമുള്ളുകളും ഉണ്ടായിരുന്നു: അവയുടെ അധികാരം മനുഷ്യരെ അഞ്ചു മാസം നഷ്ടപ്പെടുത്തുന്നത [ആയിരുന്നു.]

൧൧ അവെക്ക പാതാളക്കുഴിയുടെ ദൂതനാകുന്ന ഒരു രാജാവ അവയുടെ മെൽ ഉണ്ടായിരുന്നു, അവന എബ്രായ ഭാഷയിൽ അബെദ്ദൊൻ എന്ന പെരും, ഗ്രെക്ക ഭാഷയിൽ അപ്പൊല്ലിയൊൻ എന്ന പെരും ഉണ്ട.

൧൨ ഒരു കഷ്ടം കഴിഞ്ഞു; കണ്ടാലും ഇനിയും രണ്ടു കഷ്ടങ്ങൾ ഇവയുടെ പിന്നാലെ വരുന്നു.

൧൩ ¶ പിന്നെ ആറാമത്തെ ദൈവദൂതൻ ഊതി, അപ്പൊൾ ദൈവത്തിന്റെ മുമ്പാകെയുള്ള സ്വൎണ്ണപീഠത്തിന്റെ നാല കൊമ്പുകളിൽനിന്ന, ഒരു ശബ്ദം.

൧൪ കാഹളം പിടിച്ച ആറാമത്തെ ദൈവദൂതനൊട, എവ്ഫ്രാത്തെസ എന്ന വലിയ നദിയിൽ ബന്ധിക്കപ്പെട്ടിരിക്കുന്ന നാല ദൂതന്മാരെ അഴിച്ചുവിടുക, എന്ന പറയുന്നതിനെ ഞാൻ കെട്ടു.

൧൫ അപ്പൊൾ ആ നാല ദൂതന്മാർ അഴിച്ചുവിടപ്പെട്ടു, അവർ മനുഷ്യരിൽ മൂന്നിൽ ഒരു ഓഹരിയെ കൊല്ലെണ്ടുന്നതിനായിട്ട ഒരു മണിനെരത്തെക്കും, ഒരു ദിവസത്തെക്കും ഒരു

മാസത്തെക്കും, ഒരു സംവത്സരത്തെക്കും ഒരുങ്ങിയിരുന്നു.

൧൬ കുതിരക്കാരുടെ സൈന്യങ്ങളുടെ സംഖ്യ ഇരുപത കൊടിയായിരുന്നു; അവയുടെ സംഖ്യയെ ഞാൻ കെൾക്കയും ചെയ്തു.

൧൭ ഞാൻ കുതിരകളെയും അവയുടെ മെൽ ഇരുന്നവരെയും, ഇപ്രകാരം ദൎശനത്തിൽ കണ്ടു, അഗ്നിയും പത്മരാഗവും, ഗന്ധകവുമുള്ള മാൎച്ചകവചങ്ങൾ അവൎക്ക ഉണ്ടായിരുന്നു: കുതിരകളുടെ തലകളും സിംഹങ്ങളുടെ തലകൾ പൊലെ [ആയിരുന്നു;] അവയുടെ വായ്കളിൽ നിന്ന അഗ്നിയും പുകയും ഗന്ധകവും പുറപ്പെടുകയും ചെയ്തു.

൧൮ അവയുടെ വായ്കളിൽനിന്ന പുറപ്പെട്ട അഗ്നിയും, പുകയും, ഗന്ധകവുമെന്ന ൟ മൂന്നിനാലും മനുഷ്യരിൽ മൂന്നിൽ ഒരു ഓഹരി കൊല്ലപ്പെട്ടു.

൧൯ എന്തകൊണ്ടെന്നാൽ അവയുടെ അധികാരം അവയുടെ വായിലും, അവയുടെ വാലുകളിലും ആകുന്നു: അതെന്തകൊണ്ടെന്നാൽ അവയുടെ വാലുകൾക്ക പാമ്പുകൾക്ക സദൃശമായി തലകളും ഉണ്ടായിരുന്നു, അവ ഇവകൊണ്ട നഷ്ടപ്പെടുത്തുകയും ചെയ്യുന്നു.

൨൦ എന്നാലും ൟ ബാധകളാൽ കൊല്ലപ്പെടാതെയുള്ള ശെഷം മനുഷ്യർ തങ്ങൾ പിശാചുകളെയും, കാണ്മാനെങ്കിലും, കെൾപ്പാനെങ്കിലും, നടപ്പാനെങ്കിലും വഹിയാത്ത പൊൻ, വെള്ളി, ചെമ്പ, കല്ല, മരം കൊണ്ടുള്ള വിഗ്രഹങ്ങളെയും വന്ദിക്കാതെ ഇരിപ്പാനായിട്ട, തങ്ങളുടെ കൈക്രിയകളെ വിട്ട അനുതപിച്ചതുമില്ല.

൨൧ തങ്ങളുടെ കുലപാതകങ്ങളെ ആകട്ടെ, തങ്ങളുടെ ക്ഷുദ്രങ്ങളെ ആകട്ടെ, തങ്ങളുടെ വെശ്യാദൊഷത്തെ ആകട്ടെ, തങ്ങളുടെ മൊഷണങ്ങളെ ആകട്ടെ വിട്ട അനുതപിച്ചതുമില്ല.

## ൧൦ അദ്ധ്യായം.

൧ ഒരു മഹാ ശക്തിമാനായ ദൈവദൂതൻ തന്റെ കയ്യിൽ ഒരു വിടുൎത്തപ്പെട്ട പുസ്തകത്തൊട കൂടെ കാണപ്പെടുന്നത.—൭ അവൻ ഇനി നെരം ഉണ്ടാകയില്ല എന്ന എന്നെക്കും ജീവിച്ചിരിക്കുന്നവൻ മൂലമായി ആണയിടുന്നത.—൯ ആ പുസ്തകം എടുത്ത ഭക്ഷിച്ചുകൊൾവാൻ യൊഹന്നാനൊട കല്പിക്കപ്പെടുന്നത.

പിന്നെയും ഒരു മെഘം കൊണ്ട ധരിച്ചവനായി ശക്തിയുള്ള മറ്റൊരു ദൈവദൂതൻ ആകാശത്തനിന്ന ഇറങ്ങുന്നതിനെ ഞാൻ കണ്ടു: അവന്റെ തലയിൽ മഴവില്ല [ഉണ്ടായിരുന്നു,] അവന്റെ മുഖം സൂൎയ്യനെ പൊലെയും, അവന്റെ കാലുകൾ അഗ്നിതൂണുകളെ പൊലെയും [ആയിരുന്നു]

൨ വിശെഷിച്ച അവന വിടുൎത്തപ്പെട്ട ഒരു ചെറിയ പുസ്തകം തന്റെ കയ്യിൽ ഉണ്ടായിരുന്നു: അവൻ തന്റെ വലത്തെ പാദത്തെ സമുദ്രത്തിലും, ഇടത്തെ [പാദത്തെ] ഭൂമിയിലും വെച്ച,

൩ സിംഹം ഗൎജ്ജിക്കുന്നത പൊലെ, ഒരു മഹാ ശബ്ദത്തൊടെ ഉറക്കെ വിളിച്ചു: അവൻ ഉറക്കെ വിളിച്ചപ്പൊൾ, എഴ ഇടികൾ തങ്ങളുടെ മുഴക്കങ്ങളെ ഇട്ടു.

൪ എന്നാൽ ആ എഴ ഇടികൾ തങ്ങളുടെ മുഴക്കങ്ങളെ ഇട്ടപ്പൊൾ, ഞാൻ എഴുതുവാൻ ഭാവിച്ചു: അപ്പൊൾ ആകാശത്തിൽനിന്ന ഒരു ശബ്ദം എന്നൊട, ആ എഴ ഇടികൾ ശബ്ദിച്ചിട്ടുള്ള കാൎയ്യങ്ങളെ നീ എഴുതാതെ, മുദ്രയിടുക, എന്ന പറയുന്നതിനെ ഞാൻ കെട്ടു.

൫ എന്നാൽ ഞാൻ സമുദ്രത്തിലും ഭൂമിയിലും നില്ക്കുന്നവനായി കണ്ടിട്ടുള്ള ദൈവദൂതൻ തന്റെ കയ്യിനെ ആകാശത്തെക്ക ഉയൎത്തി,

൬ ഇനി കാലം ഉണ്ടാകയില്ല: എന്നാലും ഏഴാമത്തെ ദൈവദൂതൻ കാഹളം ഊതുവാനിരിക്കുന്ന ശബ്ദത്തിന്റെ ദിവസങ്ങളിൽ, ദൈവത്തിന്റെ രഹസ്യം, അവൻ തന്റെ ദീൎഘദൎശിമാരായ ശുശ്രൂഷക്കാൎക്ക സുവിശെഷമായി അറിയിച്ച പ്രകാരം, നിവൃത്തിയാകും എന്ന

൭ ആകാശത്തെയും, അതിലുള്ള വസ്തുക്കളെയും, ഭൂമിയെയും, അതിലുള്ള വസ്തുക്കളെയും, സമുദ്രത്തെയും, അതിലുള്ള വസ്തുക്കളെയും സൃഷ്ടിച്ചവനായി, എന്നും എന്നെന്നെക്കും ജീവിച്ചിരിക്കുന്നവനെ കൊണ്ട ആണയിടുകയും ചെയ്തു.

൮ ആകാശത്തിൽനിന്ന ഞാൻ കെട്ടിട്ടുള്ള ശബ്ദം പിന്നെയും എന്നൊട സംസാരിച്ചു, സമുദ്രത്തിലും ഭൂമിയിലും നില്ക്കുന്ന ദൈവദൂതന്റെ കയ്യിൽ വിടുൎത്തപ്പെട്ട ചെറിയ പുസ്തകത്തെ ചെന്ന വാങ്ങുക, എന്ന പറഞ്ഞു.

൯ അപ്പൊൾ ഞാൻ ദൈവദൂതന്റെ അടുക്കൽ ചെന്ന, അവനൊട, ആ ചെറിയ പുസ്തകത്തെ എനിക്ക തരെണമെന്ന പറഞ്ഞു. അപ്പൊൾ അവൻ എന്നൊട പറഞ്ഞു, [അതിനെ] വാങ്ങി, ഭക്ഷിച്ചുകളക; അത നിന്റെ കക്ഷിയെ കൈപ്പിക്കും, എന്നാലും അത നിന്റെ വായിൽ തെൻ പൊലെ മധുരമാകും.

൧൦ പിന്നെ ഞാൻ ആ ചെറിയ പുസ്തകത്തെ ദൈവദൂതന്റെ കയ്യിൽനിന്ന വാങ്ങി, അതിനെ ഭക്ഷിച്ചുകളകയും ചെയ്തു: അത എന്റെ വായിൽ തെൻ പൊലെ മധുരമായിരുന്നു: അതിനെ ഭക്ഷിച്ചപ്പൊൾ എന്റെ കക്ഷി കൈപ്പാകയും ചെയ്തു.

൧൧ അപ്പൊൾ അവൻ എന്നൊട പറഞ്ഞു, നീ ഇനിയും അനെകം ജനങ്ങളുടെയും, ജാതികളുടെയും, ഭാഷകളുടെയും, രാജാക്കന്മാരുടെയും മുമ്പാകെ ദീൎഘദൎശനം പറയെണം.

## ൧൧ അദ്ധ്യായം.

൧. രണ്ട സാക്ഷിക്കാർ ദീൎഘദൎശനം ചൊല്ലുന്നത.—൬ മഴ പെയ്യാതെ ആകാശത്തെ അടെച്ചുകളവാൻ അവൎക്ക ശക്തിയുണ്ട എന്നുള്ളത. ൭ മൃഗം അവരെ കൊല്ലുന്നത — ൮ അവരുടെ ശവം അടക്കപ്പെടാതെ കിടക്കുന്നത —൧൧ പിന്നെ മൂന്നര ദിവസം കഴിഞ്ഞശെഷം തിരികെ ഉയിൎക്കുന്നത —൧൪ രണ്ടാം കഷ്ടം കഴിയുന്നത.—൧൫ ഏഴാമത്തെ കാഹളം ഊതപ്പെടുന്നത.

വിശെഷിച്ച അളവുകൊലിന സദൃശമായ ഒരു കൊൽ എനിക്ക തരപ്പെട്ടു: അപ്പൊൾ ദൈവദൂതനായവൻ നിന്ന, പറഞ്ഞു, നീ എഴുനീറ്റ, ദൈവത്തിന്റെ ദൈവാലയത്തെയും, ബലിപീഠത്തെയും, അതിൽ വന്ദിക്കുന്നവരെയും അളക്ക.

൨ എന്നാൽ ദൈവാലയത്തിന പുറമെ ഇരിക്കുന്ന പ്രാകാരത്തെ അളക്കാതെ, ആയതിനെ പുറത്ത തള്ളിക്കളക: അതെന്തകൊണ്ടെന്നാൽ അത പുറജാതികൾക്ക കൊടുക്കപ്പെട്ടിരിക്കുന്നു: അവർ ശുദ്ധമുള്ള പട്ടണത്തെ നാല്പത്തരണ്ട മാസം അടിക്കീഴിട്ടു ചവിട്ടുകയും ചെയ്യും.

൩ എന്നാൽ എന്റെ രണ്ട സാക്ഷികൾക്കും ഞാൻ അധികാരത്തെ കൊടുക്കും. അവർ ചാക്കശീലയെ ധരിച്ചുകൊണ്ട, ആയിരത്തിരുനൂററററുപത ദിവസം ദീൎഘദൎശനം പറകയും ചെയ്യും.

൪ ഇവർ തന്നെ രണ്ട ഒലിവ വൃക്ഷങ്ങളും, ഭൂമിയുടെ ദൈവത്തിന്റെ മുമ്പാകെ നില്ക്കുന്ന രണ്ട നിലവിളക്കുകളും ആകുന്നു.

ര വിശെഷിച്ചും ഒരുത്തൻ അവരെ ഉപദ്രവിപ്പാൻ മനസ്സായിരുന്നാൽ, അഗ്നി അവരുടെ വായിൽനിന്ന പുറപ്പെട്ടുകയും, അവരുടെ ശത്രുക്കളെ ഭക്ഷിച്ചുകളകയും ചെയ്യുന്നു: ഒരുത്തൻ അവരെ ഉപദ്രവിപ്പാൻ മനസ്സായിരുന്നാൽ, അവൻ ഇപ്രകാരം തന്നെ കൊല്ലപ്പെടെണ്ടിവരും.

൬ തങ്ങളുടെ ദീൎഘദൎശന ദിവസങ്ങളിൽ മഴ പെയ്യാതെ ഇരിപ്പാനായിട്ട ആകാശത്തെ അടച്ചുകളവാൻ ഇവൎക്ക അധികാരം ഉണ്ട: വെള്ളങ്ങളുടെ മെൽ അവയെ രക്തമാക്കുവാനും, തങ്ങൾക്ക ഇഷ്ടമുള്ളപ്പൊൾ ഒക്കെയും, ഭൂമിയെ സകല വിധ ബാധകളും കൊണ്ട ശിക്ഷിപ്പാനും അവൎക്ക അധികാരം ഉണ്ട.

൭ പിന്നെ അവർ തങ്ങളുടെ സാക്ഷിയെ നിവൃത്തി വരുത്തിയിരിക്കുമ്പൊൾ, പാതാളത്തിൽനിന്ന കരെറുന്ന മൃഗം അവരൊട യുദ്ധം ചെയ്കയും, അവരെ ജയിക്കയും, അവരെ കൊന്നുകളകയും ചെയ്യും.

൮ എന്നാറെ അവരുടെ ഉടലുകൾ, നമ്മുടെ കൎത്താവ കുരിശിൽ തറെക്കപ്പെട്ടിരുന്നെടവും, ജ്ഞാനാൎത്ഥമായി സൊദൊമെന്നും എജിപ്തെന്നും പറയപ്പെടുന്നതുമായ മഹാ പട്ടണത്തിന്റെ വീഥിയിൽ [കിടക്കും.]

൯ എന്നാൽ ജനങ്ങളിലും ഗൊത്രങ്ങളിലും ഭാഷകളിലും ജാതികളിലും ഉള്ളവർ അവരുടെ ഉടലുകളെ മൂന്നര ദിവസം കാണും, അവരുടെ ഉടലുകളെ ശവക്കുഴികളിൽ അടക്കുവാൻ സമ്മതിക്കാതെയുമിരിക്കും.

൧൦ ഭൂമിയിൽ വസിക്കുന്നവരും അവരുടെ മെൽ സന്തൊഷിക്കയും, ആനന്ദിക്കയും, ഈ രണ്ട ദീൎഘദൎശിമാർ ഭൂമിയിൽ വസിക്കുന്നവരെ വെദനപ്പെടുത്തിയത കൊണ്ട, തമ്മിൽ തമ്മിൽ സമ്മാനങ്ങളെ കൊടുത്തയക്കയും ചെയ്യും.

൧൧ പിന്നെയും മൂന്നര ദിവസം കഴിഞ്ഞ ശെഷം ദൈവത്തിൽനിന്ന ജീവന്റെ ആത്മാവ അവരിൽ പ്രവെശിച്ചു, അപ്പൊൾ അവർ തങ്ങളുടെ പാദങ്ങളിൽ ഉറച്ചുനിന്നു: വിശെഷിച്ച അവരെ നൊക്കുന്നവരിൽ മഹാ ഭയം ഉണ്ടായി.

൧൨ ഇവിടെ കരെറി വരുവിൻ എന്ന സ്വൎഗ്ഗത്തിൽനിന്ന ഒരു വലിയ ശബ്ദം തങ്ങളൊട പറയുന്നതിനെയും അവർ കെട്ടു. എന്നാറെ അവർ ഒരു മെഘത്തിൽ സ്വൎഗ്ഗത്തിലെക്ക കരെറിപ്പൊയി; അവരുടെ ശത്രുക്കൾ അവരെ നൊക്കി കാണുകയും ചെയ്തു.

൧൩ പിന്നെ ആ സമയത്ത തന്നെ വലുതായിട്ടൊരു ഭൂകമ്പം ഉണ്ടായി, ആ പട്ടണത്തിൽ പത്തിലൊരു ഭാഗം വീഴുകയും, മനുഷ്യരിൽ ഏഴായിരം പെർ ഭൂകമ്പത്തിൽ കൊല്ലപ്പെടുകയും ചെയ്തു: അപ്പൊൾ ശെഷമുള്ളവർ വളരെ ഭയമുള്ളവരായി തീൎന്നു, സ്വൎഗ്ഗത്തിന്റെ ദൈവത്തെ സ്തുതി ചെയ്തു.

൧൪ രണ്ടാമത്തെ കഷ്ടം കഴിഞ്ഞു; കണ്ടാലും, മൂന്നാമത്തെ കഷ്ടം വെഗത്തിൽ വരുന്നു.

൧൫ ¶ പിന്നെ ഏഴാമത്തെ ദൈവദൂതൻ കാഹളം ഊതി; അപ്പൊൾ ഇഹലൊകത്തിലുള്ള രാജ്യങ്ങൾ നമ്മുടെ കൎത്താവിന്റെയും, അവന്റെ ക്രിസ്തുവിന്റെയും [രാജ്യങ്ങളായി] തീൎന്നു; അവൻ എന്നും എന്നെന്നെക്കും ഭരിക്കയും ചെയ്യും എന്ന പറയുന്ന ഉറച്ച ശബ്ദങ്ങൾ സ്വൎഗ്ഗത്തിൽ ഉണ്ടായി.

൧൬ അപ്പൊൾ ദൈവത്തിന്റെ മുമ്പാകെ തങ്ങളുടെ പീഠങ്ങളിൽ ഇരുന്നിരുന്ന ഇരുപത്തനാല മൂപ്പന്മാർ

കവിണുവീണ, ദൈവത്തെ വന്ദിച്ചു
പറഞ്ഞു,
൧൭ ഇരിക്കുന്നവനായും, ഇരുന്നവ
നായും, വരുവാനുള്ളവനായുമുള്ള
സൎവ്വ വല്ലഭനായിരിക്കുന്ന ദൈവമാ
യ കൎത്താവെ, ഞങ്ങൾ നിനക്ക
സ്തൊത്രം ചെയ്യുന്നു; അതെന്തുകൊ
ണ്ടെന്നാൽ നീ നിന്റെ മഹാ ശക്തി
യെ കൈക്കൊള്ളുകയും ഭരിക്കയും ചെയ്തു.
൧൮ എന്നാൽ ജാതികൾ കൊപി
ച്ചു, നിന്റെ കൊപവും വന്നു, മരി
ച്ചവരൊട ന്യായം വിധിക്കപ്പെടു
വാനും, നിന്റെ ദീൎഘദൎശിമാരായ
ശുശ്രൂഷക്കാൎക്കും. ശുദ്ധിമാന്മാൎക്കും,
നിന്റെ നാമത്തെ ഭയപ്പെടുന്ന ചെ
റിയവൎക്കും നീ സമ്മാനം കൊടുപ്പാ
നും, ഭൂമിയെ നശിപ്പിച്ചവരെ നശി
പ്പിപ്പാനും കാലവും വന്നു.
൧൯ ¶ വിശെഷിച്ച സ്വൎഗ്ഗത്തിൽ
ദൈവത്തിന്റെ ആലയം തുറന്നിരു
ന്നു, അവന്റെ ദൈവാലയത്തിൽ
അവന്റെ ഉഭയസമ്മതത്തിന്റെ
പെട്ടകവും കാണപ്പെട്ടു: മിന്നൽക
ളും, ശബ്ദങ്ങളും, ഇടിമുഴക്കങ്ങളും,
ഭൂകമ്പവും, മഹാ കന്മഴയും ഉണ്ടാക
യും ചെയ്തു.

## ൧൨ അദ്ധ്യായം.

൧ സൂൎയ്യനെക്കൊണ്ട ധരിച്ച ഒരു സ്ത്രീ പ്രസവവെദനപ്പെടുന്നത.—൩ ഒരു വലിയ ചുവന്ന സൎപ്പം ആ സ്ത്രീയുടെ പൈതലിനെ ഭക്ഷിച്ചുകളവാൻ ഒരുങ്ങിക്കൊണ്ട, അവളുടെ മുമ്പാകെ നില്ക്കുന്നത.—൬ അവൾ വനത്തിലെക്ക ഓടിപ്പൊകുന്നത.—൭ മിഖായെലും അവന്റെ ദൂതന്മാരും ആ മഹാ സൎപ്പത്തൊട യുദ്ധം ചെയ്തു ജയം കൊള്ളുന്നത —൧൩ ആ മഹാ സൎപ്പം ഭൂമിയിലെക്ക തള്ളികളയപ്പെട്ടിട്ട ആ സ്ത്രീയെ സങ്കടപ്പെടുത്തുന്നത.

൧ വിശെഷിച്ചും ഒരു വലിയ ലക്ഷ്യം
ആകാശത്തിൽ കാണപ്പെട്ടു; സൂൎയ്യ
നെ കൊണ്ട ധരിച്ച ഒരു സ്ത്രീയും,
അവളുടെ പാദങ്ങളിൻ കീഴെ ച
ന്ദ്രനും, അവളുടെ തലയിന്മെൽ പ
ന്ത്രണ്ട നക്ഷത്രങ്ങളുള്ള ഒരു കിരീട
വും ഉണ്ടായിരുന്നു.
൨ അവൾ ഗൎഭിണിയായി, പ്രസ
വവെദനയുണ്ടായി, പ്രസവിപ്പാൻ
വെദനപ്പെട്ട കരഞ്ഞു.
൩ അപ്പൊൾ മറ്റൊരു ലക്ഷ്യം
ആകാശത്തിൽ കാണപ്പെട്ടു; കണ്ടാ
ലും, എഴ തലകളും പത്ത കൊമ്പുക
ളും, തന്റെ തലകളിൽ എഴ കിരീ
ടങ്ങളുമുള്ള ഒരു വലിയ ചുവന്ന സ
ൎപ്പം [ഉണ്ടായിരുന്നു.]
൪ വിശെഷിച്ച അവന്റെ വാൽ
ആകാശത്തിലുള്ള നക്ഷത്രങ്ങളിൽ മൂ
ന്നിലൊരു അംശത്തെ വലിച്ചു, അവ
യെ ഭൂമിയിലെക്ക തള്ളികളഞ്ഞു: പ്ര
സവിപ്പാനിരിക്കുന്ന സ്ത്രീ പ്രസവി
ക്കുമ്പൊൾ തന്നെ അവളുടെ പൈത
ലിനെ ഭക്ഷിച്ചുകളവാനായിട്ട, ആ
മഹാ സൎപ്പം അവളുടെ മുമ്പാകെ
നില്ക്കയും ചെയ്തു.
൫ എന്നാറെ അവൾ എല്ലാ ജാതി
കളെയും ഇരിമ്പുകൊൽ കൊണ്ട ഭ
രിപ്പാനുള്ള ഒരു ആൺപൈതലി
നെ പ്രസവിച്ചു: അവളുടെ പൈ
തൽ ദൈവത്തിന്റെ അടുക്കലും, അ
വന്റെ സിംഹാസനത്തിലെക്കും എ
ടുത്തുകൊള്ളപ്പെടുകയും ചെയ്തു.
൬ എന്നാൽ ആ സ്ത്രീ വനപ്രദെശ
ത്തിലെക്ക ഓടിപ്പൊയി, അവിടെ
ആയിരത്ത ഇരുനൂററുപത ദിവ
സം അവർ അവളെ പൊഷിക്കെ
ണ്ടുന്നതിനായിട്ട, ദൈവത്താൽ ഒരു
ക്കപ്പെട്ടൊരു സ്ഥലം അവൾക്ക ഉണ്ട.
൭ ¶ വിശെഷിച്ച സ്വൎഗ്ഗത്തിൽ യു
ദ്ധം ഉണ്ടായി: മിഖായെലും അവ
ന്റെ ദൂതന്മാരും മഹാ സൎപ്പത്തൊട
യുദ്ധം ചെയ്തു: മഹാ സൎപ്പവും അ

വന്റെ ദൂതന്മാരും യുദ്ധം ചെയ്തു
വ്വ എന്നാൽ അവർ പ്രബലപ്പെട്ടി
ല്ല: അവരുടെ സ്ഥലം പിന്നെ സ്വ
ൎഗ്ഗത്തിൽ കണ്ടെത്തപ്പെട്ടതുമില്ല.
൯ ലൊകത്തെ ഒക്കെയും ചതിക്കു
ന്നതും, പിശാചെന്നും, സാത്താനെ
ന്നും പറയപ്പെട്ടതുമായ ആ പഴയ
സൎപ്പമാകുന്ന മഹാ സൎപ്പം പുറത്ത
തള്ളിക്കളയപ്പെട്ടു: അവൻ ഭൂമിയി
ലെക്ക തള്ളിക്കളയപ്പെട്ടു, അവന്റെ
ദൂതന്മാരും അവനൊട കൂടെ തള്ളി
ക്കളയപ്പെട്ടു.
൧൦ പിന്നെ സ്വൎഗ്ഗത്തിൽ ഒരു മഹാ
ശബ്ദം പറയുന്നതിനെ ഞാൻ കെ
ട്ടു, ഇപ്പൊൾ രക്ഷയും, ശക്തിയും,
നമ്മുടെ ദൈവത്തിന്റെ രാജ്യവും,
അവന്റെ ക്രിസ്തുവിന്റെ അധികാ
രവും വന്നിരിക്കുന്നു: അതെന്തുകൊ
ണ്ടെന്നാൽ രാവും പകലും നമ്മുടെ
സഹൊദരന്മാരെ ദൈവത്തിന്റെ
മുമ്പാകെ കുററം ചുമത്തീട്ടുള്ളവനാ
യ അവരുടെ അപവാദക്കാരൻ താ
ഴെ തള്ളിക്കളയപ്പെട്ടു.
൧൧ അവർ അവനെ ആട്ടിൻ കു
ട്ടിയുടെ രക്തത്താലും, തങ്ങളുടെ
സാക്ഷിയുടെ വചനത്താലും ജയി
ച്ചു; അവർ തങ്ങളുടെ ജീവനെ മ
രണപൎയ്യന്തം സ്നെഹിക്കാതെ ഇരി
ക്കയും ചെയ്തു.
൧൨ ആയതകൊണ്ട സ്വൎഗ്ഗങ്ങളാ
യും, അവയിൽ വസിക്കുന്നവരായു
മുള്ളൊരെ, സന്തൊഷിപ്പിൻ. ഭൂമി
യിലും സമുദ്രത്തിലും വസിക്കുന്നവരാ
യുള്ളൊരെ, നിങ്ങൾക്ക കഷ്ടം! അ
തെന്തുകൊണ്ടെന്നാൽ പിശാച, ത
നിക്ക കുറഞ്ഞൊരു കാലമെ ഉള്ളു എ
ന്ന അറികകൊണ്ട, മഹാ കൊപ
ത്തൊട കൂടെ നിങ്ങളുടെ അടുക്കൽ
ഇറങ്ങി വന്നു.
൧൩ പിന്നെ താൻ ഭൂമിയിലെക്ക ത
ള്ളിക്കളയപ്പെട്ടതിനെ ആ മഹാ സ
ൎപ്പം കണ്ടപ്പൊൾ, അവൻ ആ ആ
ൺ [പൈതലിനെ] പ്രസവിച്ചിട്ടു
ള്ള സ്ത്രീയെ ദുഃഖിപ്പിച്ചു.
൧൪ എന്നാൽ ആ സ്ത്രീ താൻ ഒരു
കാലവും, കാലങ്ങളും, അരക്കാലവു
മായിട്ട പൊഷിക്കപ്പെടുന്നെടമായ
വനപ്രദെശത്തിലെക്ക തന്റെ സ്ഥ
ലത്തെക്ക സൎപ്പത്തിന്റെ മുഖത്തുനി
ന്ന പറന്നു പൊകെണ്ടുന്നതിന, അ
വൾക്ക ഒരു വലിയ കഴുകന്റെ ര
ണ്ട ചിറകുകൾ കൊടുക്കപ്പെട്ടു.
൧൫ അപ്പൊൾ ആ സ്ത്രീയെ നദികൊ
ണ്ടു പൊകുമാറാക്കെണ്ടുന്നതിന, അവ
ളുടെ പിന്നാലെ ആ മഹാ സൎപ്പം
തന്റെ വായിൽനിന്ന ഒരു നദി
പൊലെ വെള്ളം ഒഴുക്കിക്കളകയും
ചെയ്തു.
൧൬ എന്നാൽ ഭൂമി സ്ത്രീക്ക സഹാ
യിച്ചു, ഭൂമി തന്റെ വായിനെ തുറ
ന്ന, മഹാ സൎപ്പം തന്റെ വായിൽനി
ന്ന ഒഴുക്കിക്കളഞ്ഞ നദിയെ വിഴുങ്ങി
കളഞ്ഞു.
൧൭ അപ്പൊൾ മഹാ സൎപ്പം സ്ത്രീ
യുടെ നെരെ കൊപപ്പെട്ടു, ദൈവ
ത്തിന്റെ കല്പനയെ പ്രമാണിക്കുന്ന
വനായും, യെശു ക്രിസ്തുവിന്റെ സാ
ക്ഷിയുള്ളവരായുമുള്ള അവളുടെ സ
ന്തതിയായിരിക്കുന്ന ശെഷമുള്ളവ
രൊട യുദ്ധം ചെയ്വാൻ പൊകയും
ചെയ്തു.

## ൧൩ അദ്ധ്യായം.

൧ എഴ തലകളും പത്ത കൊമ്പുക
ളുമുള്ള ഒരു മൃഗം സമുദ്രത്തിൽനി
ന്ന കരെറി, ആയതിന മഹാസ
ൎപ്പം തന്റെ അധികാരം കൊടു
ത്തു. — ൧൧ മറെറാരു മൃഗം ഭൂ
മിയിൽനിന്ന കരെറി. — ൧൪ മു
മ്പിലത്തെ മൃഗത്തിന ഒരു പ്രതി
രൂപത്തെ ഉണ്ടാക്കിച്ചു, മനുഷ്യ
രെ അതിനെ വന്ദിക്കയും, അതി
ന്റെ അടയാളം കൈക്കൊൾക
യും ചെയ്യുമാറാക്കുന്നത.

പിന്നെ ഞാൻ കടലിലെ മണലിന്മെൽ നിന്നു: അപ്പൊൾ എഴ തലകളും, പത്ത കൊമ്പുകളും, തന്റെ കൊമ്പുകളിൽ പത്ത കിരീടങ്ങളും, തന്റെ തലകളിൽ ദൈവദൂഷണനാമവുമുള്ള ഒരു മൃഗം സമുദ്രത്തിൽനിന്ന കരെറുന്നതിനെ കണ്ടു.

൨ വിശെഷിച്ച ഞാൻ കണ്ടിട്ടുള്ള മൃഗം പുള്ളിപ്പുലിക്ക സദൃശമായിരുന്നു, അവന്റെ കാലുകൾ കരടിയുടെ [കാലുകൾ] പൊലെയും, അവന്റെ വാ സിംഹത്തിന്റെ വാ പൊലെയും ആയിരുന്നു: അവന മഹാ സൎപ്പം തന്റെ ശക്തിയെയും, തന്റെ ആസനത്തെയും, വലിയ അധികാരത്തെയും കൊടുക്കയും ചെയ്തു.

൩ അവന്റെ തലകളിൽ ഒന്ന ചാകത്തക്ക മുറി എറ്റപ്രകാരം ഞാൻ കണ്ടു; എന്നാൽ അവന്റെ ചാകത്തക്ക മുറി പൊറുത്തുപൊയി: ഭൂലൊകം എല്ലാം മൃഗത്തെ പിന്തുടൎന്ന അത്ഭുതപ്പെട്ടു.

൪ വിശെഷിച്ച മൃഗത്തിന അധികാരം കൊടുത്തിട്ടുള്ള മഹാ സൎപ്പത്തെ അവർ വന്ദിച്ചു: മൃഗത്തിന സമമായവൻ ആര? അവനൊട യുദ്ധം ചെയ്വാൻ കഴിയുന്നവൻ ആര? എന്ന പറഞ്ഞുകൊണ്ട, മൃഗത്തെയും വന്ദിച്ചു.

൫ ഗൎവങ്ങളെയും ദൈവദൂഷണങ്ങളെയും പറയുന്ന ഒരു വാ അവന കൊടുക്കപ്പെട്ടുകയും, നാല്പത്തരണ്ട മാസം നടത്തുവാൻ അവന അധികാരം കൊടുക്കപ്പെട്ടുകയും ചെയ്തു.

൬ എന്നാറെ അവൻ ദൈവത്തിന്റെ നാമത്തെയും, അവന്റെ കൂടാരത്തെയും, സ്വൎഗ്ഗത്തിൽ വസിക്കുന്നവരെയും ദൂഷിപ്പാൻ, തന്റെ വായിനെ ദൈവത്തിന്റെ നെരെ ദൂഷണമായി തുറന്നു.

൭ വിശുദ്ധമുള്ളവരൊട യുദ്ധം ചെയ്വാനായിട്ടും, അവരെ ജയിപ്പാനായിട്ടും അവന കൊടുക്കപ്പെട്ടു: സകല ഗൊത്രങ്ങളിന്മെലും, ഭാഷകളിന്മെലും, ജാതികളിന്മെലും അവന അധികാരവും കൊടുക്കപ്പെട്ടു.

൮ ലൊകാരംഭം മുതൽ കൊല്ലപ്പെട്ട ആട്ടിൻകുട്ടിയുടെ ജീവപുസ്തകത്തിൽ പെരെഴുതപ്പെട്ടിരിക്കാത്ത ഭൂമിയിൽ വസിക്കുന്നവർ എല്ലാവരും അവനെ വന്ദിക്കയും ചെയ്യും.

൯ യാതൊരുത്തനും ചെവിയുണ്ട എങ്കിൽ, അവൻ കെൾക്കട്ടെ.

൰ ഒരുത്തൻ അടിമയാക്കി കൊണ്ടുപൊയാൽ, അവൻ അടിമപ്പെട്ടുപൊകും: ഒരുത്തൻ വാളു കൊണ്ട കുല ചെയ്താൽ, അവൻ വാളു കൊണ്ട കൊല്ലപ്പെടെണ്ടിവരും. ഇവിടെ വിശുദ്ധമുള്ളവരുടെ ക്ഷമയും വിശ്വാസവും ആകുന്നു.

൰൧ ¶ പിന്നെ ഞാൻ മറ്റൊരു മൃഗം ഭൂമിയിൽനിന്ന കരെറുന്നതിനെ കണ്ടു: അവന ഒരു ആട്ടിൻകുട്ടി പൊലെ രണ്ട കൊമ്പ ഉണ്ടായിരുന്നു, അവൻ മഹാ സൎപ്പം പൊലെ സംസാരിക്കയും ചെയ്തു.

൰൨ ഒന്നാമത്തെ മൃഗത്തിന്റെ അധികാരത്തെ ഒക്കെയും അവന്റെ മുമ്പാകെ നടത്തിക്കയും, ഭൂമിയെയും അതിൽ വസിക്കുന്നവരെയും ചാകത്തക്ക മുറി പൊറുത്തുപൊയ ഒന്നാമത്തെ മൃഗത്തെ വന്ദിക്കുമാറാക്കുകയും ചെയ്യുന്നു.

൰൩ മനുഷ്യരുടെ മുമ്പാകെ അഗ്നിയെ ആകാശത്തിൽനിന്ന ഭൂമിയിലെക്ക ഇറങ്ങുവാൻ തക്കവണ്ണം അവൻ മഹാ അത്ഭുതങ്ങളെയും ചെയ്യുന്നു.

൰൪ മൃഗത്തിന്റെ മുമ്പാകെ ചെയ്വാൻ തനിക്ക ദാനപ്പെട്ട അതിശയങ്ങളാലും ഭൂമിയിൽ വസിക്കുന്നവരെ വഞ്ചിച്ചു, വാളിനാൽ മുറിപ്പെട്ട, ജീ

ർപ്പിച്ച മൃഗത്തിന ഒരു പ്രതിരൂപത്തെ ഉണ്ടാക്കെണമെന്ന ഭൂമിയിൽ വസിക്കുന്നവരൊട പറകയും ചെയ്യുന്നു.

൧൫ വിശെഷിച്ച മൃഗത്തിന്റെ പ്രതിരൂപം പറവാൻ തക്കവണ്ണവും, മൃഗത്തിന്റെ പ്രതിരൂപത്തെ യാതൊരുത്തരെങ്കിലും വന്ദിക്കാതെ ഇരുന്നാൽ, അവരെ കൊല്ലിപ്പാൻ തക്കവണ്ണവും, മൃഗത്തിന്റെ പ്രതിരൂപത്തിന പ്രാണനെ കൊടുപ്പാനായിട്ട അവന ശക്തി നൽകപ്പെട്ടിരിക്കുന്നു.

൧൬ അവൻ ചെറിയവരും വലിയവരും, ധനവാന്മാരും ദരിദ്രന്മാരും, തന്നിഷ്ടക്കാരും അടിമക്കാരുമായ എല്ലാവരെയും തങ്ങൾ തങ്ങളുടെ വലത്തു കയ്യിലൊ തങ്ങളുടെ നെറ്റികളിലൊ മുദ്രയടയാളം കൈക്കൊൾവാനായിട്ടും,

൧൭ ആ മുദ്രയടയാളം എങ്കിലും, മൃഗത്തിന്റെ നാമമെങ്കിലും, അവന്റെ നാമത്തിന്റെ എണ്ണം എങ്കിലും ഉള്ളവനല്ലാതെ, മറ്റൊരുത്തനും വിലെക്ക വാങ്ങുവാനും വില്ക്കുവാനും വഹിയാതെയിരിപ്പാനായിട്ടും ആക്കുന്നു.

൧൮ ഇവിടെ ജ്ഞാനം ഉണ്ട. ബുദ്ധിയുള്ളവൻ മൃഗത്തിന്റെ എണ്ണം കൂട്ടട്ടെ: അതെന്തകൊണ്ടെന്നാൽ അത മനുഷ്യന്റെ എണ്ണം ആകുന്നു. എന്നാൽ അവന്റെ എണ്ണം അറുനൂറ്റ അറുപത്താറ [ആകുന്നു.]

## ൧൪ അദ്ധ്യായം.

൧ ആട്ടിൻകുട്ടി തന്റെ കൂട്ടത്തൊടും കൂടെ സീയോൻ പൎവതത്തിന്മെൽ നില്ക്കുന്നത.—൬ ഒരു ദൈവദൂതൻ സുവിശെഷത്തെ പ്രസംഗിക്കുന്നത.—൮ ബാബിലൊന്റെ വീഴ്ച.—൧൫ ലൊകത്തിന്റെ കൊയിത്തും അരുവാൾ ഇടപ്പെടുന്നതും.—൨൦ ദൈവകൊപത്തിന്റെ മുന്തിരിങ്ങാകൊയിത്തും മുന്തിരിങ്ങാ ചക്കും.

പിന്നെയും ഞാൻ നൊക്കി, കണ്ടാലും, സീയൊൻ പൎവതത്തിന്മെൽ ഒരു ആട്ടിൻകുട്ടിയും, അവനൊടു കൂടെ അവന്റെ പിതാവിന്റെ നാമം തങ്ങളുടെ നെറ്റികളിൽ എഴുതപ്പെട്ട നൂറ്റുനാല്പത്തു നാലായിരം പെരും നിന്നിരുന്നു.

൨ വിശെഷിച്ചും ബഹു വെള്ളങ്ങളുടെ ഇരച്ചിൽ പൊലെയും, വലിയ ഇടിയുടെ മുഴക്കം പൊലെയും ആകാശത്തിൽനിന്ന ഒരു ശബ്ദത്തെ ഞാൻ കെട്ടു: തങ്ങളുടെ വീണകളെ വായിക്കുന്ന വീണാക്കാരുടെ സ്വരത്തെയും കെട്ടു.

൩ അവർ സിംഹാസനത്തിന്റെ മുമ്പാകെയും, ആ നാല മൃഗങ്ങളുടെയും മൂപ്പന്മാരുടെയും മുമ്പാകെയും ഒരു പുതിയ പാട്ടായി പാടുകയും ചെയ്തു: ഭൂമിയിൽനിന്ന വീണ്ടുകൊള്ളപ്പെട്ട ആ നൂറ്റുനാല്പത്തു നാലായിരം പെൎക്കല്ലാതെ മറ്റൊരുത്തനും ആ പാട്ടിനെ പഠിപ്പാൻ കഴിഞ്ഞില്ല.

൪ സ്ത്രീകളൊട കൂടെ അശുദ്ധപ്പെടാത്തവർ ഇവർ ആകുന്നു; എന്തെന്നാൽ അവർ കന്യകമാർ ആകുന്നു. ആട്ടിൻകുട്ടി എവിടെ പൊയാലും അവനെ പിന്തുടരുന്നവർ ഇവർ ആകുന്നു. ഇവർ ദൈവത്തിന്നും ആട്ടിൻകുട്ടിക്കും ആദ്യവിളവായി, മനുഷ്യരിൽനിന്ന വീണ്ടുകൊള്ളപ്പെട്ടു.

൫ അവരുടെ വായിൽ ഒരു കപടവും കാണപ്പെട്ടില്ല: എന്തുകൊണ്ടെന്നാൽ അവർ ദൈവത്തിന്റെ സിംഹാസനത്തിന മുമ്പാകെ കറ്റമില്ലാത്തവർ ആകുന്നു.

൬ ¶ പിന്നെയും ഞാൻ മറ്റൊരു ദൈവദൂതൻ ആകാശത്തിന്റെ നടുവിൽ പറക്കുന്നതിനെ കണ്ടു, അ

വന ഭൂമിയിൽ പാൎക്കുന്നവരൊടും,
സകല ജാതിയൊടും, ഗൊത്രത്തൊ
ടും, ഭാഷയൊടും, ജനത്തൊടും അ
റിയിപ്പാനായിട്ട എന്നെക്കുമുള്ള സു
വിശെഷം ഉണ്ടായി.

൭ അവൻ ഒരു മഹാ ശബ്ദത്തൊ
ട കൂടെ പറഞ്ഞു, ദൈവത്തെ ഭയ
പ്പെടുവിൻ, അവന മഹത്വത്തെ
ചെയ്കയും ചെയ്വിൻ: അതെന്തകൊ
ണ്ടെന്നാൽ അവന്റെ ന്യായവിധി
യുടെ സമയം വന്നു: സ്വൎഗ്ഗത്തെയും,
ഭൂമിയെയും, സമുദ്രത്തെയും, നീരുറ
വുകളെയും ഉണ്ടാക്കിയവനെ വന്ദി
ക്കയും ചെയ്വിൻ.

൮ മറെറാരു ദൈവദൂതനും പി
ന്നാലെ ചെന്ന, പറഞ്ഞു, മഹാ പ
ട്ടണമായ ബാബിലൊൻ വീണു, വീ
ണു; അതെന്തകൊണ്ടെന്നാൽ അവൾ
തന്റെ വെശ്യാദൊഷത്തിന്റെ ക്രൂ
രതയുടെ മധ്യുവിൽനിന്ന സകല ജാ
തികളെയും കുടിപ്പിച്ചു.

൯ മൂന്നാമത്തെ ദൈവദൂതനും അ
വരെ പിന്തുടൎന്ന, മഹാ ശബ്ദത്തൊ
ട പറഞ്ഞു, ഒരുത്തൻ മൃഗത്തെയും,
അവന്റെ പ്രതിരൂപത്തെയും വ
ന്ദിക്കയും, തന്റെ നെററിയിൽ എ
ങ്കിലും തന്റെ കയ്യിൽ എങ്കിലും [അ
വന്റെ] മുദ്രയടയാളത്തെ കൈ
ക്കൊൾകയും ചെയ്യുൽ,

൰ അവൻ ദൈവത്തിന്റെ കൊ
പപാത്രത്തിൽ സമ്മിശ്രം കൂടാതെ
പകരപ്പെടുന്നതായി, അവന്റെ
ക്രൊധത്തിന്റെ മധ്യുവിൽനിന്ന പാ
നം ചെയ്യും: വിശുദ്ധ ദൈവദൂതന്മാ
രുടെ മുമ്പാകെയും, ആട്ടിൻകുട്ടിയു
ടെ മുമ്പാകയും അഗ്നിയാലും ഗന്ധക
ത്താലും അതിവെദനപ്പെടുകയും ചെ
യ്യും:

൰൧ അവരുടെ അതിവെദനയുടെ
പുകയും എന്നും എന്നെന്നെക്കും ക
രെറുന്നു: മൃഗത്തെയും അവന്റെ പ്ര
തിരൂപത്തെയും വന്ദിക്കുന്നവൎക്കും,
യാതൊരുത്തൻ അവന്റെ നാമത്തി
ന്റെ മുദ്രയടയാളത്തെ പ്രാപിക്കു
ന്നുവൊ അവനും രാവും പകലും ഒ
രു ആശ്വാസവുമില്ല.

൰൨ ഇവിടെ വിശുദ്ധമുള്ളവരുടെ
ക്ഷമയുണ്ട: ഇവിടെ ദൈവത്തി
ന്റെ കല്പനകളെയും, യെശു ക്രിസ്തു
വിലുള്ള വിശ്വാസത്തെയും പ്രമാണി
ക്കുന്നവർ ഉണ്ട.

൰൩ ആകാശത്തിൽനിന്ന ഒരു ശ
ബ്ദവും എന്നൊട ഇപ്രകാരം പറയു
ന്നതിനെ ഞാൻ കെട്ടു, കൎത്താവിൽ
ചാകുന്ന മരിച്ചവർ ഇതുമുതൽ ഭാഗ്യ
മുള്ളവർ [ആകുന്നു] എന്ന എഴുതുക:
അതെ അവർ തങ്ങളുടെ പ്രയത്ന
ങ്ങളിൽനിന്ന ആശ്വസിപ്പാനായിട്ട
തന്നെ, എന്ന ആത്മാവ പറയുന്നു:
അവരുടെ പ്രവൃത്തികൾ അവരുടെ
പിന്നാലെ ചെല്ലുകയും ചെയ്യുന്നു.

൰൪ ¶ പിന്നെ ഞാൻ നൊക്കി,
അപ്പൊൾ കണ്ടാലും, ഒരു വെളുത്ത
മെഘവും, ആ മെഘത്തിന്മെൽ മ
നുഷ്യന്റെ പുത്രന സദൃശനായ ഒ
രുത്തൻ, തന്റെ തലയിൽ ഒരു സ്വ
ൎണ്ണ കിരീടത്തെയും, തന്റെ കയ്യിൽ
മൂൎച്ചയുള്ള ഒരു അരുവാളിനെയും ധ
രിച്ചും കൊണ്ട, ഇരുന്നിരുന്നു.

൰൫ മറെറാരു ദൈവദൂതനും ദൈ
വാലയത്തിൽനിന്ന പുറപ്പെട്ടു, മെ
ഘത്തിന്മെൽ ഇരുന്നവനൊട, നി
ന്റെ അരുവാളിനെ അയച്ചു, കൊ
യ്ക: അതെന്തകൊണ്ടെന്നാൽ കൊ
യ്യുവാൻ നിനക്ക സമയം വന്നു; എ
ന്തകൊണ്ടെന്നാൽ ഭൂമിയിൽ കൊയി
ത്ത വിളഞ്ഞിരിക്കുന്നു, എന്ന ഒരു മ
ഹാ ശബ്ദത്തൊടെ വിളിച്ചു പറഞ്ഞു.

൰൬ അപ്പൊൾ മെഘത്തിന്മെൽ ഇ
രുന്നവൻ തന്റെ അരുവാളിനെ ഭൂ
മിയിൽ ഇട്ടു: ഭൂമിയും കൊയ്യപ്പെട്ടു.

൰൭ പിന്നെ മറെറാരു ദൈവദൂത
ൻ, താനും മൂൎച്ചയുള്ളൊരു അരുവാ
ളിനെയും പിടിച്ചു, സ്വൎഗ്ഗത്തിലുള്ള

ദൈവാലയത്തിൽനിന്ന പുറപ്പെട്ടു വന്നു.

൧൮ പിന്നെ അഗ്നിയുടെ മെൽ അധികാരമുള്ള മറെറാരു ദൈവദൂതനും ബലിപീഠത്തിൽനിന്ന പുറപ്പെട്ടു വന്നു; മൂൎച്ചയുള്ള അരുവാളിനെ പിടിച്ചിരുന്നവനൊട, നിന്റെ മൂൎച്ചയുള്ള അരുവാളിനെ അയച്ച, ഭൂമിയിലെ മുന്തിരിങ്ങാകുലകളെ അറുക്ക: അതെന്തകൊണ്ടെന്നാൽ അതിന്റെ ഫലങ്ങൾ നല്ല പക്വമായിരിക്കുന്നു, എന്ന ഒരു മഹാ ശബ്ദത്തൊടെ വിളിച്ചു പറകയും ചെയ്തു.

൧൯ അപ്പൊൾ ആ ദൈവദൂതൻ തന്റെ അരുവാളിനെ ഭൂമിയിൽ ഇട്ടു, ഭൂമിയുടെ മുന്തിരിങ്ങാവള്ളിയെ അറുത്തു, ദൈവകൊപത്തിന്റെ വലിയ ചക്കിൽ ഇടുകയും ചെയ്തു.

൨൦ ആ മുന്തിരിങ്ങാചക്ക പട്ടണത്തിന പുറത്ത മെതിക്കപ്പെട്ടു: ആ മുന്തിരിങ്ങാചക്കിൽനിന്ന രക്തം ആയിരത്ത അറുനൂറ സ്ഥാദി ദൂരത്തെക്ക കുതിരകളുടെ കടിവാളങ്ങളൊളവും പുറപ്പെട്ടു വന്നു.

## ൧൫ അദ്ധ്യായം.

൧ എഴ അവസാന ബാധകളുള്ള എഴ ദൈവദൂതന്മാർ.—൨ മൃഗത്തെ ജയിക്കുന്നവരുടെ പാട്ടു.—൭ ദൈവത്തിന്റെ കൊപം കൊണ്ട നിറഞ്ഞ എഴ കലശങ്ങളുടെ സംഗതി.

൧ പിന്നെ ഞാൻ ആകാശത്തിൽ വലുതായും ആശ്ചൎയ്യമായുമുള്ള മറെറാരു ലക്ഷ്യത്തെ, എഴ അവസാന ബാധകളുള്ള എഴ ദൈവദൂതന്മാരെ കണ്ടു; അതെന്തകൊണ്ടെന്നാൽ അവയിൽ ദൈവത്തിന്റെ കൊപം നിവൃത്തിക്കപ്പെട്ടു.

൨ ഞാൻ അഗ്നിയൊട കലക്കപ്പെട്ടു ഒരു സ്ഫടിക സമുദ്രം പൊലെയുള്ള ഒരു സമുദ്രത്തെയും, മൃഗത്തിൽനിന്നും, അവന്റെ പ്രതിരൂപത്തിൽനിന്നും, അവന്റെ മുദ്രയടയാളത്തിൽനിന്നും, അവന്റെ നാമത്തിന്റെ എണ്ണത്തിൽനിന്നും ജയം കൊണ്ടവർ സ്ഫടികസമുദ്രത്തിന്മെൽ, ദൈവത്തിന്റെ വീണകളെ പിടിച്ചുകൊണ്ട, നില്ക്കുന്നതിനെയും കണ്ടു.

൩ അവർ ദൈവത്തിന്റെ ശുശ്രൂഷക്കാരനായ മൊശെയുടെ പാട്ടിനെയും, ആട്ടിൻകുട്ടിയുടെ പാട്ടിനെയും പാടി, സൎവ്വശക്തനായുള്ള ദൈവമായ കൎത്താവെ, നിന്റെ ക്രിയകൾ വലുതായും അത്ഭുതമായുമുള്ളവയാകുന്നു: വിശുദ്ധമുള്ളവരുടെ രാജാവെ, നിന്റെ വഴികൾ നീതിയും സത്യവുമുള്ളവ [ആകുന്നു]

൪ കൎത്താവെ, ആര നിന്നെ ഭയപ്പെടാതെയും, നിന്റെ നാമത്തെ സ്തുതിക്കാതെയും ഇരിക്കും? എന്തകൊണ്ടെന്നാൽ നീ മാത്രം പരിശുദ്ധൻ [ആകുന്നു:] സകല ജാതികളും വന്ന നിന്റെ മുമ്പാകെ വന്ദിക്കും; അതെന്തകൊണ്ടെന്നാൽ നിന്റെ നീതിന്യായങ്ങൾ പ്രസിദ്ധമാക്കപ്പെട്ടിരിക്കുന്നു എന്ന പറഞ്ഞു.

൫ ¶ ഇതിന്റെ ശെഷം ഞാൻ നൊക്കി, അപ്പൊൾ കണ്ടാലും, സ്വൎഗ്ഗത്തിൽ സാക്ഷി കൂടാരത്തിന്റെ ദൈവാലയം തുറന്നിരുന്നു:

൬ എന്നാറെ എഴ ബാധകളുള്ള ആ എഴ ദൈവദൂതന്മാർ ശുദ്ധവും വെണ്മയുമുള്ള വസ്ത്രം ധരിച്ചു, മാൎവ്വിടങ്ങളിൽ പൊൻ കച്ചകളെ കെട്ടികൊണ്ട, ദൈവാലയത്തിൽനിന്ന പുറപ്പെട്ടുവന്നു.

൭ അപ്പൊൾ ആ നാല ജീവജന്തുക്കളിൽ ഒന്ന എന്നും എന്നെന്നെക്കും ജീവിച്ചിരിക്കുന്ന ദൈവത്തിന്റെ കൊപത്താൽ നിറഞ്ഞ എഴ പൊൻ കലശങ്ങളെ ആ എഴ ദൈവദൂതന്മാൎക്ക കൊടുത്തു.

൮ പിന്നെ ദൈവത്തിന്റെ മഹത്വത്തിൽനിന്നും, അവന്റെ ശക്തിയിൽനിന്നും ദൈവാലയം പുകകൊണ്ട നിറഞ്ഞു: ആ എഴ ദൈവദൂതന്മാരുടെ എഴ ബാധകൾ നിവൃത്തിയാകുവൊളം ഒരുത്തനും ദൈവാലയത്തിലെക്ക കടപ്പാൻ കഴിഞ്ഞതുമില്ല.

## ൧൬ അദ്ധ്യായം.

൧ കൊപം കൊണ്ട നിറഞ്ഞ കലശങ്ങളെ ദൈവദൂതന്മാർ ഒഴിച്ചുകളയുന്നത.—൮ അതിനാൽ ഉണ്ടായ കഷ്ടങ്ങൾ.—൧൫ ക്രിസ്തു ഒരു ചൊരനെന്ന പൊലെ വരുന്നു എന്നുള്ളത; ജാഗ്രണം ചെയ്യുന്നവർ ഭാഗ്യവാന്മാർ.

അപ്പൊൾ ദൈവാലയത്തിൽനിന്ന ഒരു മഹാ ശബ്ദം ആ എഴ ദൈവദൂതന്മാരൊട, നിങ്ങൾ പൊയി, ദൈവത്തിന്റെ കൊപകലശങ്ങളെ ഭൂമിയിൽ ഒഴിച്ചു കളവിൻ എന്ന പറയുന്നതിനെ ഞാൻ കെട്ടു.

൨ എന്നാറെ ഒന്നാമത്തെ ദൈവദൂതൻ പൊയി, തന്റെ കലശത്തെ ഭൂമിയിൽ ഒഴിച്ചു കളഞ്ഞു, അപ്പൊൾ മൃഗത്തിന്റെ മുദ്രയടയാളമുള്ള മനുഷ്യരുടെ മെലും, അവന്റെ പ്രതിരൂപത്തെ വന്ദിച്ചവരുടെ മെലും ഒരു വല്ലാത്ത ദുർവ്രണം ഉണ്ടായി.

൩ ¶ പിന്നെ രണ്ടാമത്തെ ദൈവദൂതൻ തന്റെ കലശത്തെ സമുദ്രത്തിൽ ഒഴിച്ചുകളഞ്ഞു: അപ്പൊൾ അത മരിച്ചവന്റെ രക്തം പൊലെ ആയി തീൎന്നു; സമുദ്രത്തിലുള്ള ജീവാത്മാവ ഒക്കെയും ചത്തുപൊകയും ചെയ്തു.

൪ ¶ പിന്നെ മൂന്നാമത്തെ ദൈവദൂതൻ തന്റെ കലശത്തെ നദികളിലും നീരുറവകളിലും ഒഴിച്ചു കളഞ്ഞു; അപ്പൊൾ അവ രക്തമായി തീൎന്നു.

൫ അപ്പൊൾ വെള്ളങ്ങളുടെ ദൂതൻ, ഇരിക്കുന്നവനായും, ഇരുന്നവനായും, വരുവാനുള്ളവനായുമുള്ള കൎത്താവെ, നീ ഇപ്രകാരം ന്യായം വിധിച്ചതകൊണ്ട, നീ നീതിമാൻ ആകുന്നു.

൬ അതെന്തകൊണ്ടെന്നാൽ അവർ ശുദ്ധിമാന്മാരുടെയും ദീൎഘദൎശിമാരുടെയും രക്തം ചൊരിച്ചു, നീ അവൎക്ക രക്തം കുടിപ്പാൻ കൊടുക്കയും ചെയ്തു: എന്തകൊണ്ടെന്നാൽ അവർ യൊഗ്യന്മാർ ആകുന്നു, എന്ന പറയുന്നതിനെ ഞാൻ കെട്ടു.

൭ പിന്നെ മറ്റൊരുത്തൻ ബലിപീഠത്തിൽനിന്ന, അങ്ങിനെ തന്നെ, സൎവശക്തനായുള്ള ദൈവമായ കൎത്താവെ, നിന്റെ ന്യായവിധികൾ സത്യവും നീതിയുമുള്ളവ [ആകുന്നു,] എന്ന പറയുന്നതിനെ ഞാൻ കെട്ടു.

൮ ¶ പിന്നെ നാലാമത്തെ ദൈവദൂതൻ തന്റെ കലശത്തെ സൂൎയ്യന്റെ മെൽ ഒഴിച്ചുകളഞ്ഞു; അപ്പൊൾ അഗ്നി കൊണ്ട മനുഷ്യരെ ചുടുവാൻ അവന ശക്തി കൊടുക്കപ്പെട്ടു.

൯ വിശെഷിച്ച മനുഷ്യർ മഹൊഷ്ണം കൊണ്ട ചുടപ്പെട്ടു, ഈ ബാധകളിന്മെൽ അധികാരമുള്ള ദൈവത്തിന്റെ നാമത്തെ ദുഷിച്ചു: അവർ അവന മഹത്വത്തെ ചെയ്യാനായിട്ട അനുതപിച്ചതുമില്ല.

൧൦ ¶ പിന്നെ അഞ്ചാമത്തെ ദൈവദൂതൻ തന്റെ കലശത്തെ മൃഗത്തിന്റെ ആസനത്തിന്മെൽ ഒഴിച്ചുകളഞ്ഞു; അപ്പൊൾ അവന്റെ രാജ്യം അന്ധകാരപ്പെട്ടുപൊയി; അവർ തങ്ങളുടെ നാവുകളെ വെദന കൊണ്ട കടിക്കയും,

൧൧ തങ്ങളുടെ വെദനകൊണ്ടും തങ്ങളുടെ വ്രണങ്ങൾ കൊണ്ടും സ്വൎഗ്ഗത്തിന്റെ ദൈവത്തെ ദുഷിക്കയും, തങ്ങളുടെ ക്രിയകളെ വിട്ട അനുതപിക്കാതെ ഇരിക്കയും ചെയ്തു.

൧൨ ¶ പിന്നെ ആറാമത്തെ ദൈവദൂതൻ തന്റെ കലശത്തെ എവ്രപ്രാത്തെസ എന്ന വലിയ നദിയിൽ ഒഴിച്ചു കളഞ്ഞു; അപ്പൊൾ സൂൎയ്യൊദയ ദിക്കിൽനിന്നുള്ള രാജാക്കന്മാരുടെ വഴി ഒരുങ്ങിയിരിപ്പാനായിട്ട, അതിലെ വെള്ളം വററിപ്പൊയി.

൧൩ അപ്പൊൾ മഹാ സൎപ്പത്തിന്റെ വായിൽനിന്നും, മൃഗത്തിന്റെ വായിൽനിന്നും, കള്ള ദീഘദശിമാരുടെ വായിൽനിന്നും തവളകൾക്ക സമമായ മൂന്ന അശുദ്ധാത്മാക്കൾ പുറപ്പെടുന്നതിനെ ഞാൻ കണ്ടു.

൧൪ എന്തെന്നാൽ അവ പിശാചുകളുടെ ആത്മാക്കളായി, അതിശയങ്ങളെ ചെയ്തുകൊണ്ട, ഭൂമിയിലും ഭൂചക്രത്തിലൊക്കെയും ഉള്ള രാജാക്കന്മാരെ, സൎവ്വ വല്ലഭനായ ദൈവത്തിന്റെ ആ മഹാ ദിവസത്തിന്റെ യുദ്ധത്തിന, കൂട്ടി ചെൎപ്പാൻ അവരുടെ അടുക്കൽ പുറപ്പെട്ടു പൊകുന്നു.

൧൫ കണ്ടാലും, ഞാൻ ഒരു ചൊരനെന്ന പൊലെ വരുന്നു. ജാഗരണമായിരിക്കയും, താൻ നഗ്നനായി നടന്ന, അവർ തന്റെ ലജ്ജയെ കാണാതെ, തന്റെ വസ്ത്രങ്ങളെ സൂക്ഷിക്കയും ചെയ്യുന്നവൻ ഭാഗ്യവാൻ.

൧൬ അവൻ അവരെ എബ്രായ ഭാഷയിൽ അൎമ്മഗെദൊനെന്ന പറയുന്ന സ്ഥലത്തിലെക്ക കൂട്ടി ചെൎക്കയും ചെയ്തു.

൧൭ ¶ പിന്നെ ഏഴാമത്തെ ദൈവദൂതൻ തന്റെ കലശത്തെ ആകാശത്തിലെക്ക ഒഴിച്ചു കളഞ്ഞു; അപ്പൊൾ സ്വൎഗ്ഗത്തിലെ ദൈവാലയത്തിൽനിന്ന, സിംഹാസനത്തിൽനിന്ന അത നിവൃത്തിയായി, എന്ന പറയുന്ന ഒരു മഹാ ശബ്ദം ഉണ്ടായി.

൧൮ വിശെഷിച്ചും ശബ്ദങ്ങളും, ഇടിമുഴക്കങ്ങളും, മിന്നലുകളും ഉണ്ടായി: ഒരു മഹാ ഭൂകമ്പവും ഉണ്ടായി, അപ്രകാരമുള്ളത അത്ര മഹാ വല്യതായുള്ള ഭൂകമ്പം ഭൂമിയിൽ മനുഷ്യർ ഉണ്ടായതമുതൽ ഉണ്ടായിട്ടുമില്ല.

൧൯ അപ്പൊൾ മഹാ പട്ടണം മൂന്ന ഭാഗമായി പിരിഞ്ഞു, ജാതികളുടെ പട്ടണങ്ങളും വീണു: മഹാ ബാബിലൊന്ന ദൈവകൊപത്തിന്റെ ക്രൂരതയുടെ മദ്യുവിന്റെ പാനപാത്രം കൊടുക്കെണ്ടുന്നതിന, അവൾ അവന്റെ മുമ്പാകെ ഓൎക്കപ്പെട്ടു.

൨൦ സകല ദ്വീപും ഓടിപ്പൊയി, പൎവതങ്ങൾ കണ്ടെത്തപ്പെട്ടതുമില്ല:

൨൧ അപ്പൊൾ ഒരൊന്ന ഒരൊ താലന്ത തൂക്കമുള്ള മഹാ കന്മഴയും ആകാശത്തിൽനിന്ന മനുഷ്യരുടെ മെൽ വീണു: ആ കന്മഴയുടെ ബാധ ഹെതുവായി മനുഷ്യർ ദൈവത്തെ ദുഷിക്കയും ചെയ്തു: എന്തകൊണ്ടെന്നാൽ അതിന്റെ ബാധ ഏത്രയും വല്യതായിരുന്നു.

## ൧൭ അദ്ധ്യായം.

൧ ഒരു സ്ത്രീ ധൂമ്രവൎണ്ണമുള്ള വസ്ത്രവും ചുവന്ന വസ്ത്രവും ധരിച്ചു, തന്റെ കയ്യിൽ ഒരു പൊൻ പാത്രവും പിടിച്ചു, മൃഗത്തിന്മെൽ ഇരിക്കുന്നു എന്നുള്ളത.—൫ ആയത സകല വെശ്യകളുടെയും മാതാവായ മഹാ ബാബിലൊനാകുന്നു എന്നുള്ളത.—൯ എഴ തലകളുടെയും പത്ത കൊമ്പുകളുടെയും അൎത്ഥം.—൧൪ ആട്ടിൻകുട്ടിയുടെ ജയം.—൧൬ വെശ്യാസ്ത്രീയുടെ ശിക്ഷ.

പിന്നെ എഴ കലശങ്ങളുള്ള ആ എഴ ദൈവദൂതന്മാരിൽ ഒരുത്തൻ വന്ന, എന്നൊട സംസാരിച്ചു പറഞ്ഞു, നീ ഇവിടെ വരിക; എറിയ വെള്ളങ്ങളുടെ മെൽ ഇരിക്കുന്ന മഹാ വെശ്യാസ്ത്രീയുടെ ശിക്ഷവിധിയെ ഞാൻ നിനക്ക കാണിക്കും:

൨ അവളൊട കൂടെ ഭൂമിയിലുള്ള രാജാക്കന്മാർ വെശ്യാദൊഷം ചെ

ഷ്ടയും, അവളുടെ വെശ്യാദൊഷത്തിന്റെ മധുവിനാൽ ഭൂമിയിലുള്ള പ്രജകളും വെറിപിടിക്കപ്പെട്ടുകയും ചെയ്യുവല്ലൊ.

൩ വിശെഷിച്ച അവൻ ആത്മാവിൽ എന്നെ വനപ്രദെശത്തിലെക്ക കൂട്ടികൊണ്ടുപൊയി: അപ്പൊൾ ദൂഷണനാമങ്ങൾ കൊണ്ട നിറഞ്ഞതായി, എഴ തലകളും പത്ത കൊമ്പുകളുമുള്ളതായി, ചുവന്ന നിറമുള്ളൊരു മൃഗത്തിന്മെൽ ഒരു സ്ത്രീ കരെറിയിരിക്കുന്നതിനെ ഞാൻ കണ്ടു.

൪ ആ സ്ത്രീയും ധൂമ്രവൎണ്ണവും ചുവപ്പുമുള്ള വസ്ത്രം ധരിച്ച, പൊന്നുകൊണ്ടും, രത്നങ്ങൾ കൊണ്ടും, മുത്തുകൾ കൊണ്ടും അലങ്കരിക്കപ്പെട്ടു, തന്റെ വെശ്യാദൊഷത്തിന്റെ വെറുപ്പുകളാലും അശുചികളാലും നിറഞ്ഞതായി, ഒരു പൊൻ പാത്രം തന്റെ കയ്യിൽ ഉണ്ടായിരുന്നു.

൫ രഹസ്യം, വെശ്യാസ്ത്രീകളുടെയും ഭൂമിയിലുള്ള വെറുപ്പുകളുടെയും മാതാവായിരിക്കുന്ന മഹാ ബാബിലൊൻ, എന്ന ഒരു നാമവും അവളുടെ നെറെറിയിൽ എഴുതപ്പെട്ടിരുന്നു.

൬ വിശെഷിച്ച ആ സ്ത്രീ ശുദ്ധിമാന്മാരുടെ രക്തം കൊണ്ടും യെശുവിന്റെ സാക്ഷികളുടെ രക്തം കൊണ്ടും വെറിപ്പെട്ടിരിക്കുന്നതിനെ ഞാൻ കണ്ടു: ഞാൻ അവളെ കണ്ടാറെ, ഞാൻ വളരെ അത്ഭുതത്തൊടെ ആശ്ചൎയ്യപ്പെട്ടു:

൭ അപ്പൊൾ ദൈവദൂതൻ എന്നൊട പറഞ്ഞു, നീ എന്തിന ആശ്ചൎയ്യപ്പെട്ടു? ഞാൻ ഈ സ്ത്രീയുടെയും, അവളെ വഹിച്ചിരിക്കുന്ന എഴ തലകളും പത്ത കൊമ്പുകളുമുള്ള മൃഗത്തിന്റെയും രഹസ്യത്തെ നിന്നൊട പറയാം.

൮ നീ കണ്ടിട്ടുള്ള മൃഗം ഉണ്ടായിരുന്നു, ഇപ്പൊൾ അതില്ല: അത പാതാളത്തിൽനിന്ന കരെറി വന്ന, നാശത്തിലെക്ക പൊകുവാനിരിക്കുന്നു: (ലൊകം ഉണ്ടായ നാൾ മുതൽ ജീവപുസ്തകത്തിൽ നാമം എഴുതപ്പെട്ടിരിക്കാത്തവരായി) ഭൂമിയിലുള്ള പ്രജകൾ ഈ മൃഗത്തെ, അത ഉണ്ടായിരുന്നു എന്നും, അത ഇല്ല, എങ്കിലും ഉണ്ടു എന്നും കാണുമ്പൊൾ ആശ്ചൎയ്യപ്പെട്ടുകയും ചെയ്യും.

൯ ഇവിടെ ജ്ഞാനമുള്ള മനസ്സു ഉണ്ടു, ആ എഴ തലകൾ സ്ത്രീയിരിക്കുന്ന എഴ മലകൾ ആകുന്നു.

൧൦ എഴ രാജാക്കന്മാരും ഉണ്ടു: അഞ്ചുപെർ വീണുപൊയി, ഒരുത്തൻ ഉണ്ടു, മററവൻ ഇനിയും വന്നിട്ടില്ല; എന്നാൽ അവൻ വരുമ്പൊൾ, കുറഞ്ഞൊരു കാലം ഇരിക്കെണ്ടുന്നതാകുന്നു.

൧൧ ഇരുന്നതും ഇല്ലാതിരിക്കുന്നതുമായുള്ള മൃഗം തന്നെ എട്ടാമത്തെത ആകുന്നു, ആ എഴിലും ഒന്നാകുന്നു, നാശത്തിലെക്ക പൊകയും ചെയ്യുന്നു.

൧൨ എന്നാൽ നീ കണ്ടിട്ടുള്ള പത്ത കൊമ്പുകളും ഇനിയും രാജ്യം കിട്ടാത്ത പത്ത രാജാക്കന്മാർ ആകുന്നു: മൃഗത്തൊട കൂടെ ഒരു മണിനെരം രാജാക്കന്മാരെന്ന പൊലെ അധികാരം പ്രാപിക്കുന്നതാനും.

൧൩ ഇവൎക്ക ഒരു മതം ഉണ്ടു, അവർ തങ്ങളുടെ ശക്തിയെയും അധികാരത്തെയും മൃഗത്തിന കൊടുക്കയും ചെയ്യും.

൧൪ ഇവർ ആട്ടിൻകുട്ടിയൊട യുദ്ധം ചെയ്യും, എന്നാൽ ആട്ടിൻകുട്ടി അവരെ ജയിക്കും; അതെന്തുകൊണ്ടെന്നാൽ അവൻ കൎത്താധികൎത്താവും രാജാധിരാജാവും ആകുന്നു: അവനൊട കൂടെയുള്ളവർ വിളിക്കപ്പെട്ടവരും, തെരിഞ്ഞെടുക്കപ്പെട്ടവരും, വിശ്വാസമുള്ളവരും [ആകുന്നു.]

൧൫ പിന്നെയും അവൻ എന്നൊട പറയുന്നു, നീ ആ വെശ്യാസ്ത്രീ ഇരിക്കുന്നെടത്ത കണ്ടിട്ടുള്ള വെള്ളങ്ങ

ൾ ജനങ്ങളും, പുരുഷാരങ്ങളും, ജാതികളും, ഭാഷകളും ആകുന്നു.

൧൬ എന്നാൽ നീ മൃഗത്തിന്മെൽ കണ്ടിട്ടുള്ള പത്ത കൊമ്പുകൾ ഇവർ വെശ്യാസ്ത്രീയെ ദ്വെഷിക്കയും, അവളെ വ്യൎത്ഥമായും നഗ്നമായുമാക്കുകയും, അവളുടെ മാംസത്തെ ഭക്ഷിക്കയും, അവളെ അഗ്നി കൊണ്ട ചുട്ടുകളകയും ചെയ്യും.

൧൭ എന്തുകൊണ്ടെന്നാൽ തന്റെ അഭിമതത്തെ അവർ ചെയ്യാനായിട്ടും, എകാഭിമതമായി ചെയ്യാനായിട്ടും, ദൈവത്തിന്റെ വചനങ്ങൾ നിവൃത്തിക്കുവൊളം, തങ്ങളുടെ രാജ്യത്തെ മൃഗത്തിന കൊടുപ്പാനായിട്ടും ദൈവം അവരുടെ ഹൃദയങ്ങളിൽ തൊന്നിച്ചിരിക്കുന്നു.

൧൮ എന്നാൽ നീ കണ്ടിട്ടുള്ള സ്ത്രീ ഭൂമിയിലുള്ള രാജാക്കന്മാരുടെ മെൽ രാജ്യപരിപാലനം ചെയ്യുന്ന മഹാ പട്ടണം ആകുന്നു.

## ൧൮ അദ്ധ്യായം.

൧ ബാബിലൊൻ വീണുപൊയി എന്നുള്ളത.—൪ ദൈവത്തിന്റെ ജനങ്ങൾ അവളിൽനിന്ന പുറപ്പെടുന്നു എന്നുള്ളത.—൯ ഭൂമിയിലുള്ള രാജാക്കന്മാർ വ്യാപാരികളൊടും കപ്പലാളുകളൊടും കൂടെ അവളെ കുറിച്ച പ്രലാപിക്കുന്നു എന്നുള്ളത.—൨൦ അവളുടെ നെരെയുള്ള ദൈവത്തിന്റെ ന്യായവിധികൾക്കായിട്ട ശുദ്ധിമാന്മാർ സന്തൊഷിക്കുന്നു എന്നുള്ളത.

പിന്നെ ഇവയുടെ ശെഷം മഹാ അധികാരമുള്ള ഒരു ദൈവദൂതൻ സ്വൎഗ്ഗത്തിൽനിന്ന ഇറങ്ങുന്നതിനെ ഞാൻ കണ്ടു: അവന്റെ മഹത്വം കൊണ്ട ഭൂമി പ്രകാശിക്കയും ചെയ്തു.

൨ വിശെഷിച്ച അവൻ ഒരു മഹാ ശബ്ദത്തൊടെ ഉറക്കെ വിളിച്ച, പറഞ്ഞു, മഹാ ബാബിലൊൻ വീണുപൊയി, വീണുപൊയി, അത പിശാചുകളുടെ വാസസ്ഥലവും, സകല അശുദ്ധാത്മാവിന്റെ കാവൽസ്ഥലവും, അശുദ്ധിയും ദ്വെഷ്യവുമുള്ള സകല പക്ഷികളുടെയും കൂടുമായി തീൎന്നുമിരിക്കുന്നു.

൩ എന്തുകൊണ്ടെന്നാൽ അവളുടെ വെശ്യാദൊഷത്തിന്റെ ക്രൂര മദ്യവിൽനിന്ന സകല ജാതികളും പാനം ചെയ്തു, ഭൂമിയിലുള്ള രാജാക്കന്മാരും അവളൊടു കൂടെ വെശ്യാദൊഷം ചെയ്തു. ഭൂമിയിലുള്ള വ്യാപാരികളും അവളുടെ കൌതുകത്തിന്റെ പരിപൂൎണ്ണതയാൽ സമ്പന്നന്മാരായി തീരുകയും ചെയ്തു.

൪ പിന്നെ സ്വൎഗ്ഗത്തിൽനിന്ന മറെറാരു ശബ്ദത്തെ ഞാൻ കെട്ടു, അത പറഞ്ഞു, എന്റെ ജനങ്ങളെ, നിങ്ങൾ അവളുടെ പാപങ്ങളിൽ ഓഹരിയുള്ളവരാകാതെയും, അവളുടെ ബാധകളിൽനിന്ന പ്രാപിക്കാതെയും ഇരിപ്പാൻ അവളിൽനിന്ന പുറപ്പെടുവിൻ.

൫ എന്തുകൊണ്ടെന്നാൽ അവളുടെ പാപങ്ങൾ സ്വൎഗ്ഗത്തൊളം എത്തി, അവളുടെ അന്ന്യായങ്ങളെ ദൈവം ഓൎത്തുമിരിക്കുന്നു.

൬ അവൾ നിങ്ങൾക്ക കൊടുത്തതപൊലെ നിങ്ങൾ അവൾക്ക പകരം കൊടുപ്പിൻ, അവളുടെ ക്രിയകളിൻ പ്രകാരം അവൾക്ക ഇരട്ടിപ്പായി കൂട്ടി കൊടുക്കയും ചെയ്വിൻ: അവൾ പകൎന്ന പാത്രത്തിൽ അവൾക്ക ഇരട്ടിപ്പായി പകരുവിൻ.

൭ എത്രത്തൊളം അവൾ തന്നെത്താൻ മഹത്വപ്പെടുത്തി കൌതുകത്തൊടിരുന്നുവൊ, അത്രത്തൊളം ബാധയെയും ദുഃഖത്തെയും, അവൾക്ക കൊടുപ്പിൻ: അതെന്തുകൊണ്ടെന്നാൽ അവൾ തന്റെ ഹൃദയത്തിൽ പറയുന്നു, ഞാൻ രാജസ്ത്രീയായിരുന്നിരിക്കുന്നു, ഞാൻ വിധവയുമ

ല്ല. ഞാൻ ദുഃഖത്തെ കാണുകയുമില്ല.

൮ ഇതിന്റെ നിമിത്തമായിട്ട ഒരു ദിവസത്തിൽ അവളുടെ ബാധകളാകുന്ന മരണവും, ദുഃഖവും, ക്ഷാമവും വരും; അവൾ അഗ്നിയിൽ അശെഷം ചുട്ടുകളയപ്പെട്ടും: അതെന്തുകൊണ്ടെന്നാൽ അവൾക്ക ന്യായം വിധിക്കുന്ന ദൈവമായ കൎത്താവ ശക്തൻ [ആകുന്നു.]

൯ അവളൊട കൂടെ വെശ്യാദൊഷം ചെയ്ത കൌതുകമായിരുന്നിട്ടുള്ള ഭൂമിയിലെ രാജാക്കന്മാരും അവളുടെ ദഹനപുകയെ കാണുമ്പൊൾ, അവൾക്കായികൊണ്ട കരഞ്ഞ, അവളെ കുറിച്ച പ്രലാപിച്ച,

൧൦ അവളുടെ ബാധയുടെ ഭയത്താൽ ദൂരത്ത നിന്നിട്ട, ഹാ കഷ്ടം, കഷ്ടം! ആ വലിയ പട്ടണമായ ബാബിലൊനെ, ആ മഹാ പട്ടണമെ, ഒരു മണി നെരത്തിനകം നിന്റെ ശിക്ഷാവിധി വന്നുവല്ലൊ, എന്ന പറയും.

൧൧ ഭൂമിയിലുള്ള വ്യാപാരികളും കരഞ്ഞ, അവൾക്കായിക്കൊണ്ട ദുഃഖിക്കും; അതെന്തകൊണ്ടെന്നാൽ തങ്ങളുടെ ചരക്കായ

൧൨ പൊന്നും, വെള്ളിയും, രത്നവും, മുത്തും, നെരിയ വസ്ത്രങ്ങളും, ധൂമ്രവൎണ്ണമുള്ള വസ്ത്രങ്ങളും, പട്ടും, ചുവന്ന വസ്ത്രങ്ങളും, സകല ചന്ദനമുട്ടികളും, ആനക്കൊമ്പുകൊണ്ടുള്ള സകല വിധ പാത്രങ്ങളും, വിലയെറിയ മരവും, പിച്ചളയും, ഇരിമ്പും, വെണ്കല്ലും കൊണ്ടുള്ള സകല വിധ പാത്രങ്ങളും,

൧൩ ഇലവങ്കത്തൊലിയും, സുഗന്ധവൎഗ്ഗങ്ങളും, തൈലങ്ങളും, കുന്തുരുക്കങ്ങളും, വീഞ്ഞും, എണ്ണയും, നെരിയ കൊതമ്പുമാവും, കൊതമ്പും, മൃഗജന്തുക്കളും, ആടുകളും, കുതിരകളും, രഥങ്ങളും, ദാസന്മാരും, മനുഷ്യരുടെ ആത്മാക്കളും എന്നുള്ള ചരക്കുകളെ ഇനി ആരും കൊള്ളുന്നില്ല

൧൪ നിന്റെ ആത്മാവ മൊഹിച്ചിട്ടുള്ള ഫലങ്ങളും നിന്നിൽനിന്ന പൊയ്പ്പൊയി, പുഷ്ടിയും ശൊഭനവുമുള്ള എല്ലാ വസ്തുക്കളും നിന്നിൽനിന്ന പൊയ്പ്പൊയി, അവയെ നീ ഇനി കാണുകയുമില്ല.

൧൫ അവളെ കൊണ്ട സമ്പന്നന്മാരായി തീൎന്നവരായി, ഈ വസ്തുക്കളുടെ വ്യാപാരികൾ അവളുടെ ബാധയുടെ ഭയത്താൽ ദൂരത്ത, കരഞ്ഞും ദുഃഖിച്ചും കൊണ്ട നിന്ന,

൧൬ ഹാ കഷ്ടം, കഷ്ടം, നെരിയ വസ്ത്രങ്ങളും, ധൂമ്രവൎണ്ണമുള്ള വസ്ത്രങ്ങളും, ചുവന്ന വസ്ത്രങ്ങളും ധരിച്ച, പൊന്നു കൊണ്ടും, രത്നം കൊണ്ടും, മുത്തുകൾ കൊണ്ടും അലങ്കരിക്കപ്പെട്ടിരുന്ന മഹാ പട്ടണമെ! എന്ന പറയും. എന്തെന്നാൽ ഒരു മണി നെരത്തിൽ ഇപ്രകാരമുള്ള സമ്പത്ത നശിച്ചുപൊയല്ലൊ.

൧൭ സകല മാലുമിയും, കപ്പലുകളിലുള്ള എല്ലാ ജനക്കൂട്ടങ്ങളും, കപ്പലൊട്ടുകളും, സമുദ്രത്തിൽ വ്യാപാരം ചെയ്യുന്നവർ എല്ലാവരും ദൂരത്ത നില്ക്കയും,

൧൮ അവളുടെ ദഹനപുകയെ കണ്ടപ്പൊൾ, ഈ മഹാ പട്ടണത്തിന സദൃശമായുള്ള [പട്ടണം] എത! എന്ന പറഞ്ഞ, നിലവിളിക്കയും ചെയ്തു.

൧൯ വിശെഷിച്ചും അവർ തങ്ങളുടെ തലകളിന്മെൽ പൊഴിയിടുകയും, ഹാ കഷ്ടം, കഷ്ടം, മഹാ പട്ടണമെ, സമുദ്രത്തിൽ കപ്പലുകളുള്ളവർ എല്ലാവരും അതിൽ അതിന്റെ മാനസമൃദ്ധിയാൽ സമ്പന്നന്മാരായി തീൎന്ന ഒരു മണി നെരത്തിനകം അത നശിച്ചുപൊയല്ലൊ! എന്ന കരഞ്ഞും ദുഃഖിച്ചും കൊണ്ട നിലവിളിക്കയും ചെയ്തു.

൨൰ സ്വൎഗ്ഗമെ, വിശുദ്ധമുള്ള അപ്പൊസ്തൊലന്മാരായും ദീൎഘദൎശിമാരായുമുള്ളൊരെ, അതിന്മെൽ ആനന്ദിപ്പിൻ; അതെന്തുകൊണ്ടെന്നാൽ ദൈവം നിങ്ങളുടെ ന്യായത്തെ അതിൽ വിധിച്ചു.

൨൰൧ പിന്നെ ശക്തിയുള്ള ഒരു ദൈവദൂതൻ വലിയ തിരികല്ലിനെ പൊലെ ഒരു കല്ലിനെ എടുത്ത, സമുദ്രത്തിലെക്ക എറിഞ്ഞ, പറഞ്ഞു, ഇപ്രകാരം മഹാ പട്ടണമായ ബാബിലൊൻ പാച്ചിലൊടെ താഴെ തള്ളപ്പെടും, പിന്നെയും അശെഷം കാണപ്പെടുകയുമില്ല.

൨൰൨ വിശെഷിച്ചും വീണക്കാരുടെയും, സംഗീതവാദ്യക്കാരുടെയും, നാഗസ്വരക്കാരുടെയും, കാഹളമൂതുന്നവരുടെയും ശബ്ദം ഇനി ഒട്ടും നിന്നിൽ കെൾക്കപ്പെടുകയുമില്ല; യാതൊരു തൊഴിലുള്ള പണിക്കാരനും ഇനി ഒട്ടും നിന്നിൽ കാണപ്പെടുകയുമില്ല; തിരികല്ലിന്റെ ഉരമ്പൽ ഇനി ഒട്ടും നിന്നിൽ കെൾക്കപ്പെടുകയുമില്ല;

൨൰൩ വിളക്കിന്റെ വെളിച്ചം ഇനി ഒട്ടും നിന്നിൽ പ്രകാശിക്കയുമില്ല; കല്യാണ പുരുഷന്റെയും കല്യാണ സ്ത്രീയുടെയും ശബ്ദം ഇനി ഒട്ടും നിന്നിൽ കെൾക്കപ്പെടുകയുമില്ല; അതെന്തകൊണ്ടെന്നാൽ നിന്റെ വ്യാപാരികൾ ഭൂമിയിലുള്ള വലിയവർ ആയിരുന്നു; എന്തകൊണ്ടെന്നാൽ നിന്റെ ക്ഷുദ്രങ്ങളാൽ സകല ജാതികളും വഞ്ചിക്കപ്പെട്ടിരുന്നു.

൨൰൪ ദീൎഘദൎശിമാരുടെയും, വിശുദ്ധമുള്ളവരുടെയും, ഭൂമിയിൽ കൊല്ലപ്പെട്ടവരുടെ എല്ലാവരുടെയും രക്തവും അതിൽ കണ്ടെത്തപ്പെട്ടു.

## ൧൯ അദ്ധ്യായം.

൧ ദൈവം ആ മഹാ വെശ്യാസ്ത്രീക്ക ന്യായം വിധിക്കകൊണ്ടും, തന്റെ ശുദ്ധിമാന്മാരുടെ രക്തപ്പകയെ പകരം വീട്ടുകകൊണ്ടും അവൻ സ്വൎഗ്ഗത്തിൽ സ്തുതിക്കപ്പെടുന്നത —൭ ആട്ടിൻകുട്ടിയുടെ കല്യാണം —൧൦ തന്നെ വന്ദിപ്പാൻ ദൈവദൂതൻ സമ്മതിക്കാത്തത.— ൧൭ ആ വലിയ കലെക്ക പക്ഷികൾ വിളിക്കപ്പെടുന്നു എന്നുള്ളത.

പിന്നെ ൟ കാൎയ്യങ്ങളുടെ ശെഷം ഞാൻ സ്വൎഗ്ഗത്തിൽ വളരെ ജനസംഘങ്ങളുടെ ശബ്ദം പൊലെ ഒരു ശബ്ദം കെട്ടു, അത പറഞ്ഞു, അല്ലെല്ലൂയാ; രക്ഷയും, മഹത്വവും, ബഹുമാനവും, ശക്തിയും നമ്മുടെ ദൈവമായ കൎത്താവിന ഉണ്ടാകട്ടെ:

൨ എന്തകൊണ്ടെന്നാൽ അവന്റെ ന്യായവിധികൾ സത്യവും നീതിയുമുള്ളവ [ആകുന്നു:] എന്തകൊണ്ടെന്നാൽ തന്റെ വെശ്യാദൊഷത്താൽ ഭൂമിയെ വഷളാക്കിയ മഹാ വെശ്യാസ്ത്രീക്ക അവൻ ന്യായം വിധിച്ചു, തന്റെ ശുശ്രൂഷക്കാരുടെ രക്തപ്പകയെ അവളുടെ കയ്യിൽ പകരം വീട്ടിയിരിക്കുന്നു.

൩ പിന്നെയും അവർ പറഞ്ഞു, അല്ലെല്ലൂയാ. അവളുടെ പുക എന്നും എന്നെന്നെക്കും പൊങ്ങുകയും ചെയ്യുന്നു.

൪ വിശെഷിച്ചും ആ ഇരുപത്തനാല മൂപ്പന്മാരും നാല ജീവജന്തുക്കളും സിംഹാസനത്തിന്മെൽ ഇരുന്ന ദൈവത്തെ വീണ വന്ദിച്ചു, ആമെൻ; അല്ലെല്ലൂയാ, എന്ന പറഞ്ഞു.

൫ പിന്നെയും അവന്റെ സകല ശുശ്രൂഷക്കാരായും, അവനെ ഭയപ്പെടുന്ന ചെറിയവരായും വലിയവരായുമുള്ളൊരെ, നമ്മുടെ ദൈവത്തെ സ്തുതിപ്പിൻ, എന്ന ഒരു ശബ്ദം സിംഹാസനത്തിൽനിന്ന പുറപ്പെട്ടു.

൬ അപ്പൊൾ വളരെ പുരുഷാരങ്ങളുടെ ശബ്ദം പൊലെയും, വള

ററ വെള്ളങ്ങളുടെ ഇരച്ചിൽ പൊ
ലെയും, വല്യതായുള്ള ഇടികളുടെ
മുഴക്കം പൊലെയും ഒരു ശബ്ദത്തെ
ഞാൻ കെട്ടു, അത പറഞ്ഞു, അല്ലെ
ല്ലൂയാ: അതെന്തകൊണ്ടെന്നാൽ സ
ൎവ്വത്തിനും ശക്തനായുള്ള ദൈവമാ
യ കൎത്താവ രാജ്യഭാരം ചെയ്യുന്നു.
൭ നാം സന്തൊഷിക്കയും, ആന
ന്ദിക്കയും, അവന മഹത്വത്തെ ചെ
യ്കയും ചെയ്ക: അതെന്തകൊണ്ടെ
ന്നാൽ ആട്ടിൻകുട്ടിയുടെ കല്യാണം
വന്നു, അവന്റെ സ്ത്രീയും തന്നെത്താ
ൻ ഒരുക്കിയിരിക്കുന്നു.
൮ ശുദ്ധവും മിനുസവുമുള്ള നെരി
യ വസ്ത്രത്തെ ധരിച്ചുകൊള്ളെണ്ടുന്ന
തിന അവൾക്ക നൽകപ്പെട്ടുകയും
ചെയ്തു: എന്തെന്നാൽ ആ നെരിയ
വസ്ത്രം ശുദ്ധിമാന്മാരുടെ നീതി ആ
കുന്നു.
൯ പിന്നെ അവൻ എന്നൊട പ
റയുന്നു, ആട്ടിൻകുട്ടിയുടെ കല്യാ
ണ വിരുന്നിന വിളിക്കപ്പെട്ടവർ ഭാ
ഗ്യമുള്ളവർ എന്ന എഴുതുക, പിന്നെ
യും അവൻ എന്നൊട പറയുന്നു, ഇ
വ ദൈവത്തിന്റെ സത്യമായുള്ള വ
ചനങ്ങൾ ആകുന്നു.
൧൦ അപ്പൊൾ അവനെ വന്ദിച്ചു
കൊൾവാൻ ഞാൻ അവന്റെ പാ
ദങ്ങളുടെ മുമ്പാകെ വീണു, എന്നാ
റെ അവൻ എന്നൊട പറഞ്ഞു, അ
തിനെ ചെയ്യരുത എന്ന നൊക്കുക:
ഞാൻ നിന്റെയും യെശുവിന്റെ
സാക്ഷിയുള്ള നിന്റെ സഹൊദര
ന്മാരുടെയും അനുശുശ്രൂഷക്കാരൻ
ആകുന്നു: ദൈവത്തെ വന്ദിക്ക: എ
ന്തകൊണ്ടെന്നാൽ യെശുവിന്റെ സാ
ക്ഷി ദീൎഘദൎശനത്തിന്റെ ആത്മാവ
ആകുന്നു.
൧൧ ¶ പിന്നെയും സ്വൎഗ്ഗം തുറന്നി
രിക്കുന്നതിനെ ഞാൻ കണ്ടു, അപ്പൊ
ൾ കണ്ടാലും ഒരു വെള്ളക്കുതിര: എ
ന്നാൽ അതിന്റെ പുറത്ത ഇരുന്ന
വൻ വിശ്വാസവും സത്യവുമുള്ളവൻ
എന്ന വിളിക്കപ്പെട്ടവൻ [ആയിരു
ന്നു:] അവൻ നീതിയൊടെ ന്യാ
യം വിധിക്കയും യുദ്ധം ചെയ്കയും
ചെയ്യുന്നു.
൧൨ അവന്റെ കണ്ണുകൾ അഗ്നി
ജ്വാല പൊലെ [ആയിരുന്നു.] അ
വന്റെ തലയിൽ എറിയ കിരീട
ങ്ങളും [ഉണ്ടായിരുന്നു;] എഴുതപ്പെ
ട്ടിരിക്കുന്ന ഒരു നാമവും അവന ഉ
ണ്ടായിരുന്നു, ആയതിനെ അവൻ
മാത്രമല്ലാതെ ഒരുത്തനും അറിഞ്ഞി
ട്ടുമില്ല.
൧൩ അവൻ രക്തത്തിൽ മുക്കിയ
വസ്ത്രത്തെ ധരിച്ചുകൊണ്ടുമിരുന്നു,
അവന്റെ നാമവും ദൈവത്തി
ന്റെ വചനം എന്ന വിളിക്കപ്പെട്ടു
ന്നു.
൧൪ സ്വൎഗ്ഗത്തിലുള്ള സൈന്യങ്ങൾ
വെണ്മയും ശുദ്ധവുമുള്ള നെരിയ വ
സ്ത്രം ധരിച്ചുകൊണ്ടു, വെള്ളക്കുതിര
കളിന്മെൽ അവന്റെ പിന്നാലെ
ചെല്ലുകയും ചെയ്തു.
൧൫ അവന്റെ വായിൽനിന്ന മൂ
ൎച്ചയുള്ള ഒരു വാളും, അവൻ അത
കൊണ്ട ജാതികളെ വെട്ടുവാൻ ത
ക്കവണ്ണം, പുറപ്പെടുന്നു: വിശെഷി
ച്ച അവൻ ഒരു ഇരിമ്പുകൊലു കൊ
ണ്ട അവരെ ഭരിക്കും: അവൻ സൎവ്വ
ശക്തിയുള്ള ദൈവത്തിന്റെ ക്രൂരത
യും കൊപവുമാകുന്ന മധുവിന്റെ
ചക്കിനെ മെതിക്കയും ചെയ്യുന്നു.
൧൬ രാജാധിരാജാവും, കൎത്താധി
കൎത്താവും, എന്ന എഴുതപ്പെട്ട നാമ
വും [അവന്റെ] വസ്ത്രത്തിലും അവ
ന്റെ തുടയിലും അവന ഉണ്ട.
൧൭ ¶ അപ്പൊൾ ഒരു ദൈവദൂ
തൻ സൂൎയ്യനിൽ നില്ക്കുന്നതിനെ ഞാ
ൻ കണ്ടു; അവൻ ആകാശത്തിന്റെ
നടുവിൽ പറക്കുന്ന സകല പക്ഷി
കളൊടും,
൧൮ നിങ്ങൾ രാജാക്കന്മാരുടെ മാം

സത്തെയും, സെനാപതിമാരുടെ മാംസത്തെയും, ബലവാന്മാരുടെ മാംസത്തെയും, കുതിരകളുടെയും, അവരുടെ പുറത്ത ഇരിക്കുന്നവരുടെയും മാംസത്തെയും, സ്വാതന്ത്ര്യക്കാരും അടിമക്കാരും, ചെറിയവരും വലിയവരുമായ എല്ലാവരുടെയും മാംസത്തെയും ഭക്ഷിപ്പാനായിട്ട, മഹാ ദൈവത്തിന്റെ രാത്രി വിരുന്നിന വന്ന കൂട്ടുവിൻ, എന്ന ഒരു മഹാ ശബ്ദത്തൊടെ വിളിച്ച പറഞ്ഞു

൧൯ പിന്നെ ആ മൃഗവും, ഭൂമിയിലുള്ള രാജാക്കന്മാരും, അവരുടെ സൈന്യങ്ങളും കുതിരയിന്മെൽ ഇരുന്നവനൊടും, അവന്റെ സൈന്യത്തൊടും യുദ്ധം ചെയ്യാനായിട്ട, കൂട്ടം കൂടിയിരിക്കുന്നതിനെ ഞാൻ കണ്ടു.

൨൦ എന്നാൽ ആ മൃഗവും, അവന്റെ മുമ്പാകെ ചെയ്തിട്ടുള്ള അതിശയങ്ങളാൽ മൃഗത്തിന്റെ മുദ്രയടയാളത്തെ കൈക്കൊണ്ടവരെയും, അവന്റെ പ്രതിരൂപത്തെ വന്ദിച്ചവരെയും വഞ്ചിച്ചിട്ടുള്ള വ്യാജ ദീർഘദർശിയും കൂടെ പിടിക്കപ്പെട്ടു. ഇരുവരും ജീവനൊടെ ഗന്ധകം കത്തുന്ന അഗ്നിതടാകത്തിലെക്ക തള്ളപ്പെട്ടു.

൨൧ എന്നാൽ ശെഷമുള്ളവർ കുതിരപ്പുറത്തിരുന്നവന്റെ വായിൽനിന്ന പുറപ്പെടുന്ന വാളിനാൽ കൊല്ലപ്പെട്ടു: സകല പക്ഷികളും അവരുടെ മാംസം കൊണ്ട തൃപ്തിയാകയും ചെയ്തു.

## ൨൦ അദ്ധ്യായം.

൧ സാത്താൻ ആയിരം സംവത്സരങ്ങൾക്ക കെട്ടപ്പെട്ടു എന്നുള്ളത.—൫ ഒന്നാമത്തെ ഉയിർപ്പ.—൬ ആയതിൽ ഒഹരിയുള്ളവർ ഭാഗ്യവാന്മാർ എന്നുള്ളത.—൭ സാത്താൻ പിന്നെയും വിടപ്പെട്ടു എന്നുള്ളത.—൮ ഗൊഗിന്റെയും മാഗൊഗിന്റെയും സംഗതി.—൧൦. അഗ്നിയും ഗന്ധകവുമുള്ള തടാകത്തിലെക്ക പിശാച തള്ളപ്പെട്ടു എന്നുള്ളത.—൧൨ ഒടുക്കവും പൊതുവിലുമുള്ള ഉയിർപ്പ.

൧ പിന്നെയും പാതാളത്തിന്റെ താക്കൊലിനെയും ഒരു വലിയ ചങ്ങലയെയും തന്റെ കയ്യിൽ പിടിച്ചിരിക്കുന്ന ഒരു ദൈവദൂതൻ ആകാശത്തിൽനിന്ന ഇറങ്ങുന്നതിനെ ഞാൻ കണ്ടു

൨ അവൻ പിശാചും സാത്താനുമാകുന്ന ആ പഴയ പാമ്പായ മഹാ സർപ്പത്തെ പിടിച്ച, അവനെ ആയിരം സംവത്സരങ്ങൾ വരെ കെട്ടിക്കളകയും,

൩ അവൻ ഇനി ആയിരം സംവത്സരങ്ങൾ നിവൃത്തിയാകുവൊളം ജാതികളെ വഞ്ചിക്കാതെ ഇരിപ്പാനായിട്ട, ആയവനെ പാതാളത്തിൽ തള്ളിയിടുകയും, അവനെ അടച്ചു കളകയും, അവന്റെ മെൽ മുദ്രയിടുകയും ചെയ്തു: അതിന്റെ ശെഷം അവൻ കുറഞ്ഞൊരു കാലം വിട്ടയക്കപ്പെടെണ്ടുന്നതാകുന്നു.

൪ ഞാൻ സിംഹാസനങ്ങളെയും കണ്ടു, അവർ അവയിന്മെൽ ഇരുന്നു, ഇവൎക്ക ന്യായ വിധിയും കൊടുക്കപ്പെട്ടു; യെശുവിന്റെ സാക്ഷിയുടെ നിമിത്തമായിട്ടും, ദൈവത്തിന്റെ വചനത്തിന്റെ നിമിത്തമായിട്ടും ശിരച്ശെദനം ചെയ്യപ്പെട്ടവരുടെ ആത്മാക്കളെയും [ഞാൻ കണ്ടു,] ഇവർ മൃഗത്തെ എങ്കിലും, അവന്റെ പ്രതിരൂപത്തെ എങ്കിലും വന്ദിക്കാതെയും, തങ്ങളുടെ നെറ്റികളിലും, തങ്ങളുടെ കയ്യിലും അവന്റെ മുദ്രയടയാളത്തെ പ്രാപിക്കാതെയുമിരുന്നവർ; അവർ ജീവിച്ച, ക്രിസ്തുവിനൊടു കൂടെ ആയിരം സംവത്സരങ്ങൾ രാജ്യഭാരം ചെയ്കയും ചെയ്തു.

൫ എന്നാൽ മരിച്ചവരിൽ ശെഷിച്ചവർ ആ ആയിരം സംവത്സരങ്ങൾ

അവസാനിക്കുവൊളം പിന്നെയും ജീവിച്ചില്ല. ഇത ഒന്നാമത്തെ ഉയിപ്പ [ആകുന്നു.]

൬ ഈ ഒന്നാമത്തെ ഉയിപ്പിൽ ഓഹരിയുള്ളവൻ ഭാഗ്യവാനും ശുദ്ധിമാനും [ആകുന്നു:] ഇവരുടെ മെൽ രണ്ടാമത്തെ മരണത്തിന അധികാരമില്ല, എന്നാൽ അവർ ദൈവത്തിന്റെയും ക്രിസ്തുവിന്റെയും ആചാൎയ്യന്മാരാകയും, അവനൊടു കൂടെ ആയിരം സംവത്സരങ്ങൾ രാജ്യഭാരം ചെയ്യുകയും ചെയ്യും.

൭ ¶ എന്നാൽ ആ ആയിരം സംവത്സരങ്ങൾ അവസാനിച്ച കഴിയുമ്പൊൾ, സാത്താൻ തന്റെ കാരാഗ്രഹത്തിൽനിന്ന വിടപ്പെടുകയും,

൮ ഭൂമിയുടെ നാല ദിക്കിലുമുള്ള ജാതികളായ ഗൊഗിനെയും മാഗൊഗിനെയും വഞ്ചിപ്പാനായിട്ട, അവരെ യുദ്ധത്തിന കൂട്ടി ചെൎക്കെണ്ടുന്നതിന പുറപ്പെടുകയും ചെയ്യും: അവരുടെ സംഖ്യ സമുദ്രത്തിലുള്ള മണലൊളം [ആകുന്നു.]

൯ പിന്നെ അവർ ഭൂമിയുടെ വിസ്താരത്തിൽ കരെറി വന്ന, ശുദ്ധിമാന്മാരുടെ പാളയത്തെയും, പ്രിയമുള്ള നഗരത്തെയും ചുററും വളഞ്ഞു; ദൈവത്തിന്റെ പക്കൽനിന്ന സ്വൎഗ്ഗത്തിൽനിന്ന അഗ്നിയിറങ്ങി, അവരെ ഭക്ഷിച്ചുകളകയും ചെയ്തു.

൧൦ എന്നാൽ അവരെ വഞ്ചിച്ചിട്ടുള്ള പിശാച, മൃഗവും കള്ള ദീൎഘദൎശിയും ഇരിക്കുന്നെടത്ത, അഗ്നിയും ഗന്ധകവുമുള്ള തടാകത്തിലെക്ക തള്ളികളയപ്പെട്ടു: അവർ എന്നും എന്നെന്നെക്കും രാവും പകലും അതിവെദനപ്പെടുകയും ചെയ്യും.

൧൧ ¶ പിന്നെയും ഞാൻ വലുതായിട്ട ഒരു വെളുത്ത സിംഹാസനത്തെയും, അതിന്മെൽ ഇരുന്നവനെയും കണ്ടു, അവന്റെ സന്നിധാനത്തിൽനിന്ന ഭൂമിയും ആകാശവും ഓടിപ്പൊയി; അവെക്ക സ്ഥലം കണ്ടെത്തപ്പെട്ടതുമില്ല.

൧൨ മരിച്ചവരായ ചെറിയവരും വലിയവരും ദൈവത്തിന്റെ മുമ്പാകെ നില്ക്കുന്നതിനെയും ഞാൻ കണ്ടു; അപ്പൊൾ പുസ്തകങ്ങൾ തുറക്കപ്പെട്ടു: ജീവന്റെ [പുസ്തകമാകുന്ന] മറെറാരു പുസ്തകവും തുറക്കപ്പെട്ടു: അപ്പൊൾ മരിച്ചവൎക്ക പുസ്തകങ്ങളിൽ എഴുതപ്പെട്ടിരുന്ന കാൎയ്യങ്ങളിൽനിന്ന, അവരവരുടെ ക്രിയകളിൻ പ്രകാരം, ന്യായം വിധിക്കപ്പെട്ടു.

൧൩ വിശെഷിച്ച സമുദ്രം തന്നിലുള്ള മരിച്ചവരെ എല്പിച്ചു: മരണവും പാതാളവും തങ്ങളിലുള്ള മരിച്ചവരെയും എല്പിച്ചു: തങ്ങളുടെ ക്രിയകളിൻ പ്രകാരം അവരിൽ ഒരൊരുത്തന ന്യായം വിധിക്കപ്പെട്ടു.

൧൪ മരണവും പാതാളവും അഗ്നിതടാകത്തിലെക്ക തള്ളപ്പെട്ടു. ഇത രണ്ടാമത്തെ മരണം ആകുന്നു.

൧൫ എന്നാൽ യാതൊരുത്തൻ ജീവന്റെ പുസ്തകത്തിൽ എഴുതപ്പെട്ടവനായി കണ്ടെത്തപ്പെടാതെ ഇരുന്നുവൊ, അവൻ അഗ്നിതടാകത്തിലെക്ക തള്ളപ്പെട്ടവനായിരുന്നു.

## ൨൧ അദ്ധ്യായം.

൧ ഒരു പുതിയ സ്വൎഗ്ഗവും പുതിയ ഭൂമിയും.—൧൦ സ്വൎഗ്ഗത്തിൽനിന്നുള്ള യെറുശലം മുഴുവനും വൎണ്ണിക്കപ്പെട്ടു എന്നുള്ളത.—൨൩ അതിന ആദിത്യൻ ആവശ്യമില്ല എന്നും, ദൈവത്തിന്റെ മഹത്വം അതിന്റെ പ്രകാശമാകുന്നു എന്നുമുള്ളത.—൨൪ ഭൂമിയിലുള്ള രാജാക്കന്മാർ തങ്ങളുടെ ധനം അതിലെക്ക കൊണ്ടുവരുന്നു എന്നുള്ളത.

വിശെഷിച്ചും ഞാൻ ഒരു പുതിയ സ്വൎഗ്ഗത്തെയും പുതിയ ഭൂമിയെയും കണ്ടു: അതെന്തുകൊണ്ടെന്നാൽ മുമ്പിലത്തെ ആകാശവും മുമ്പിലത്തെ

ഭൂമിയും ഒഴിഞ്ഞു പൊയിരുന്നു. സമുദ്രവും പിന്നെ ഇല്ലാതായി.

൨ യൊഹന്നാനായ ഞാൻ തന്റെ പുരുഷന്ന അലങ്കരിക്കപ്പെട്ടൊരു കല്യാണസ്ത്രീയെന്ന പൊലെ ഒരുക്കിയതായി പുതിയ യെറുശലമെന്ന വിശുദ്ധനഗരം ദൈവത്തിന്റെ പക്കൽനിന്ന സ്വൎഗ്ഗത്തിൽനിന്ന ഇറങ്ങുന്നതിനെ കണ്ടു.

൩ സ്വൎഗ്ഗത്തിൽനിന്ന ഒരു മഹാശബ്ദത്തെയും ഞാൻ കെട്ടു, അത പറഞ്ഞു, കണ്ടാലും, ദൈവത്തിന്റെ കൂടാരം മനുഷ്യരൊട കൂടെ [ആകുന്നു.] അവൻ അവരൊട കൂടെ വസിക്കയും, അവർ അവന്റെ ജനങ്ങളായിരിക്കയും, ദൈവം തന്നെ അവരൊട കൂടെ ഇരുന്ന, അവരുടെ ദൈവമായിരിക്കയും ചെയ്യും.

൪ സകല കണ്ണുനീരിനെയും അവരുടെ കണ്ണുകളിൽനിന്ന ദൈവം തുവൎത്തികളകയും: ഇനി മരണം ഉണ്ടാകയുമില്ല, ഇനി ദുഃഖമെങ്കിലും, കരച്ചിലെങ്കിലും, വെദന എങ്കിലും ഉണ്ടാകയുമില്ല: എന്തകൊണ്ടെന്നാൽ പണ്ടത്തെ കാൎയ്യങ്ങൾ ഒഴിഞ്ഞുപൊയി.

൫ പിന്നെയും സിംഹാസനത്തിന്മെൽ ഇരുന്നവൻ പറഞ്ഞു, കണ്ടാലും ഞാൻ സകലത്തെയും പുതിയതാക്കുന്നു. പിന്നെയും അവൻ എന്നൊട പറഞ്ഞു, എഴുതുക: എന്തകൊണ്ടെന്നാൽ ഈ വചനങ്ങൾ സത്യവും വിശ്വാസവുമായുള്ളവ ആകുന്നു.

൬ പിന്നെയും അവൻ എന്നൊട പറഞ്ഞു. അത നിവൃത്തിയായി, ഞാൻ അല്ഫായും ഒമെഗായും, ആദിയും അന്തവും ആകുന്നു. ദാഹിച്ചിരിക്കുന്നവന ഞാൻ ജീവന്റെ വെള്ളത്തിന്റെ ഉറവയിൽനിന്ന സൌജന്യമായി കൊടുക്കും.

൭ ജയിക്കുന്നവൻ സകലത്തെയും അവകാശമായനുഭവിക്കും: ഞാൻ അവന്ന ദൈവമാകും, അവൻ എനിക്ക പുത്രനുമാകും.

൮ എന്നാൽ ഭയമുള്ളവരും, അവിശ്വാസികളും, വെറുപ്പുള്ളവരും, കുലപാതകന്മാരും, വെശ്യാസംഗക്കാരും, ക്ഷുദ്രക്കാരും, വിഗ്രഹാരാധനക്കാരും, സകല അസത്യവാദികളും അഗ്നിയും ഗന്ധകവും കത്തുന്ന കടലിൽ തങ്ങളുടെ ഓഹരിയുണ്ടാകും: അത രണ്ടാമത്തെ മരണം ആകുന്നു.

൯ ¶ പിന്നെയും എഴ അവസാന ബാധകളെ കൊണ്ട നിറഞ്ഞിരുന്ന എഴ കലശങ്ങളുള്ള ആ എഴ ദൈവദൂതന്മാരിൽ ഒരുത്തൻ എന്റെ അടുക്കൽ വന്ന, എന്നൊട സംസാരിച്ചു, വരിക, ആട്ടിൻ കുട്ടിയുടെ ഭാൎയ്യയാകുന്ന കല്യാണസ്ത്രീയെ ഞാൻ നിനക്ക കാണിക്കാം എന്ന പറഞ്ഞു.

൰ പിന്നെ അവൻ വലുതായും ഉയരമായുമുള്ള ഒരു പൎവ്വതത്തിന്മെൽ എന്നെ ആത്മാവിൽ കൂട്ടികൊണ്ടുപൊയി, ശുദ്ധമായുള്ള യെറുശലമെന്ന ആ മഹാ പട്ടണം ദൈവത്തിന്റെ പക്കൽനിന്ന സ്വൎഗ്ഗത്തിൽനിന്ന ഇറങ്ങുന്നതിനെ, ദൈവത്തിന്റെ മഹത്വമുണ്ടായിരിക്കുന്നതിനെ, എനിക്ക കാണിച്ചു:

൰൧ അതിന്റെ പ്രകാശം പളുങ്കിന്റെ ശൊഭ പൊലെ, യസ്പികല്ലിന സമമായി, വിലയെറിയ രത്നക്കല്ലിന സദൃശമായിരുന്നു:

൰൨ അതിന്ന വലുതായും ഉയരമായുമുള്ള ഒരു മതിലും ഉണ്ടായിരുന്നു, പന്ത്രണ്ട വാതിലുകളും, വാതിലുകളിൽ പന്ത്രണ്ട ദൂതന്മാരും, ഇസ്രാഎൽപുത്രന്മാരുടെ പന്ത്രണ്ട ഗൊത്രങ്ങളുടെ നാമങ്ങളാകുന്ന മെലെഴുത്തുകളും ഉണ്ടായിരുന്നു:

൰൩ കിഴക്ക മൂന്ന വാതിൽ, വടക്ക

മൂന്ന വാതിൽ; തെക്ക മൂന്ന വാതിൽ; പടിഞ്ഞാറ മൂന്ന വാതിലും.

൧൪ എന്നാൽ പട്ടണത്തിന്റെ മതിലിന പന്ത്രണ്ട അടിസ്ഥാനങ്ങളും, അവയിൽ ആട്ടിൻ കുട്ടിയുടെ പന്ത്രണ്ട അപ്പൊസ്തൊലന്മാരുടെ നാമങ്ങളും ഉണ്ടായിരുന്നു.

൧൫ എന്നൊട കൂടെ സംസാരിച്ചവന പട്ടണത്തെയും, അതിന്റെ വാതിലുകളെയും, അതിന്റെ മതിലിനെയും, അളക്കെണ്ടുന്നതിന ഒരു പൊൻ കൊൽ ഉണ്ടായിരുന്നു.

൧൬ പട്ടണവും സമചതുരമായിരിക്കുന്നു, അതിന്റെ വീതി എത്രത്തൊളമൊ, നീളവും അത്രത്തൊളം ആകുന്നു: അവൻ ആ കൊൽ കൊണ്ട പട്ടണത്തെ പന്തീരായിരം സ്ഥാദിയായി അളന്നു. അതിന്റെ നീളവും വീതിയും ഉയരവും സമമായിരിക്കുന്നു.

൧൭ ദൂതന്റെ ആകുന്ന മനുഷ്യന്റെ അളവിൻ പ്രകാരം, അവൻ അതിന്റെ മതിലിനെ നൂറ്റനാല്പത്തുനാല മുഴമായി അളക്കയും ചെയ്തു.

൧൮ അതിന്റെ മതിലിന്റെ പണി യസ്പി കല്ലുകൊണ്ട ആയിരുന്നു: എന്നാൽ പട്ടണം സ്വഛസ്ഫടികത്തിന സദൃശമായി, ശുദ്ധ പൊൻ ആയിരുന്നു.

൧൯ പട്ടണത്തിന്റെ മതിലിന്റെ അടിസ്ഥാനങ്ങളും സകല വിധ രത്നങ്ങൾ കൊണ്ടും അലങ്കരിക്കപ്പെട്ടിരുന്നു. ഒന്നാമത്തെ അടിസ്ഥാനം യസ്പികല്ല; രണ്ടാമത നീലകല്ല; മൂന്നാമത കല്ക്കെദൊൻ: നാലാമത മരതകം;

൨൦ അഞ്ചാമത ഗൊമെദകം; ആറാമത പത്മരാഗം; എഴാമത ക്രിസൊലിത്തൊസ; എട്ടാമത ബെരിൽ; ഒമ്പതാമത പുഷ്പരാഗം; പത്താമത വൈഡൂൎയ്യം; പതിനൊന്നാമത ചുവപ്പുകല്ല; പന്ത്രണ്ടാമത അമെതിസ്തു.

൨൧ പന്ത്രണ്ട വാതിലുകളും പന്ത്രണ്ട മുത്തുകൾ [ആയിരുന്നു;] ഒരൊരൊ വാതിൽ ഒരൊരു മുത്ത തന്നെ ആയിരുന്നു: പട്ടണത്തിന്റെ വീഥിയും പ്രസന്നതയുള്ള സ്ഫടികം പൊലെ ശുദ്ധ പൊൻ [ആയിരുന്നു.]

൨൨ അതിൽ ഞാൻ ദൈവാലയത്തെ കണ്ടതുമില്ല: എന്തുകൊണ്ടെന്നാൽ സൎവ്വശക്തിയുള്ള ദൈവമായ കൎത്താവും ആട്ടിൻകുട്ടിയും അതിന്റെ ദൈവാലയം ആകുന്നു.

൨൩ പട്ടണത്തിൽ പ്രകാശിപ്പാൻ സൂൎയ്യനെങ്കിലും, ചന്ദ്രനെങ്കിലും, അതിന ആവശ്യമില്ല: അതെന്തുകൊണ്ടെന്നാൽ ദൈവത്തിന്റെ മഹത്വം അതിനെ പ്രകാശിപ്പിച്ചു, ആട്ടിൻകുട്ടിയും അതിന്റെ വെളിച്ചം [ആകുന്നു.]

൨൪ വിശെഷിച്ചും രക്ഷപ്പെടുന്നവരുടെ ജാതികൾ അതിന്റെ പ്രകാശത്തിൽ നടക്കും: ഭൂമിയുടെ രാജാക്കന്മാരും തങ്ങളുടെ മഹത്വത്തെയും ബഹുമാനത്തെയും അതിലെക്ക കൊണ്ടുവരുന്നു.

൨൫ അതിന്റെ വാതിലുകൾ പകൽ തൊറും പൂട്ടിയിരിക്കയുമില്ല: അതെന്തുകൊണ്ടെന്നാൽ അവിടെ രാത്രി ഉണ്ടാകയില്ല.

൨൬ അവർ ജാതികളുടെ മഹത്വത്തെയും ബഹുമാനത്തെയും അതിലെക്ക കൊണ്ടുവരികയും ചെയ്യും.

൨൭ എന്നാൽ അശുദ്ധമാക്കുന്നതും, ആഭാസത്തെയും അസത്യത്തെയും നടത്തിക്കുന്നതുമായിട്ടുള്ളതൊന്നും ഒരു പ്രകാരത്തിലും അതിനകത്ത കടക്കയുമില്ല: ആട്ടിൻകുട്ടിയുടെ ജീവപുസ്തകത്തിൽ എഴുതപ്പെട്ടവർ മാത്രമെ ഉള്ളു.

## ൨൨ അദ്ധ്യായം.

൧ ജീവവെള്ളത്തിന്റെ നദി.—൨

ജീവന്റെ വൃക്ഷം.—൫ ദൈവത്തിന്റെ നഗരത്തിലെ വെളിച്ചം അവ തന്നെ ആകുന്നു എന്നുള്ളത.—൯ തന്നെ വന്ദിപ്പാൻ ദൈവദൂതൻ സമ്മതിക്കാത്തത.—൧൮ ദൈവത്തിന്റെ വചനത്തോട യാതൊന്നിനെയും കൂട്ടുക എങ്കിലും അതിൽനിന്ന കുറെക്ക എങ്കിലും ചെയ്യ കൂടാ എന്നുള്ളത.

പിന്നെയും പളുങ്കിനെ പൊലെ സ്വഛമായിരിക്കുന്ന ജീവ വെള്ളത്തിന്റെ ശുദ്ധമുള്ള നദി ദൈവത്തിന്റെയും ആട്ടിൻകുട്ടിയുടെയും സിംഹാസനത്തിൽനിന്ന പുറപ്പെട്ട വരുന്നതിനെ അവൻ എനിക്ക കാണിച്ചു.

൨ അതിന്റെ വീഥിയുടെ മദ്ധ്യത്തിലും, നദിയുടെ രണ്ട കരയിലും പന്ത്രണ്ട [വിധം] ഫലങ്ങൾ കായിച്ചു, മാസം തൊറും തന്റെ ഫലങ്ങളെ തരുന്ന ജീവന്റെ വൃക്ഷം ഉണ്ടായിരുന്നു: ആ വൃക്ഷത്തിന്റെ ഇലകൾ ജാതികളുടെ ആരൊഗ്യത്തിനായിട്ട ആകുന്നു.

൩ ഇനി ഒരു ശാപവും ഉണ്ടാകയില്ല ദൈവത്തിന്റെയും ആട്ടിൻകുട്ടിയുടെയും സിംഹാസനം അതിൽ ഇരിക്കും; അവന്റെ ശുശ്രൂഷക്കാർ അവനെ സെവിക്കും.

൪ അവർ അവന്റെ മുഖത്തെ കാണ്കയും, അവന്റെ നാമം അവരുടെ നെറ്റികളിൽ ഉണ്ടാകയും ചെയ്യും.

൫ അവിടെ രാത്രിയുണ്ടാകയുമില്ല: അവൎക്ക വിളക്കും സൂൎയ്യന്റെ പ്രകാശവും ആവശ്യവുമില്ല: അതെന്തുകൊണ്ടെന്നാൽ ദൈവമാകുന്ന കൎത്താവ അവൎക്ക പ്രകാശം കൊടുക്കുന്നു: അവർ എന്നും എന്നെന്നേക്കും വാഴുകയും ചെയ്യും.

൬ പിന്നെയും അവൻ എന്നൊട പറഞ്ഞു, ൟ വചനങ്ങൾ വിശ്വാസ്യവും സത്യവുമുള്ളവ ആകുന്നു: വെഗത്തിൽ ഉണ്ടാകെണ്ടുന്ന കാൎയ്യങ്ങളെ തന്റെ ശുശ്രൂഷക്കാൎക്ക കാണിപ്പാനായിട്ട, വിശുദ്ധ ദീൎഘദൎശിമാരുടെ ദൈവമായ കൎത്താവ തന്റെ ദൂതനെ അയക്കയും ചെയ്തു.

൭ കണ്ടാലും, ഞാൻ വെഗത്തിൽ വരുന്നു: ൟ പുസ്തകത്തിലുള്ള ദീൎഘദൎശന വചനങ്ങളെ പ്രമാണിക്കുന്നവൻ ഭാഗ്യവാൻ.

൮ വിശെഷിച്ചും യൊഹന്നാനായ ഞാൻ ൟ കാൎയ്യങ്ങളെ കണ്ടുകെട്ടവൻ ആകുന്നു. പിന്നെ ഞാൻ കെട്ട കണ്ടപ്പൊൾ, ൟ കാൎയ്യങ്ങളെ എനിക്ക കാണിച്ചിട്ടുള്ള ദൈവദൂതന്റെ പാദങ്ങളുടെ മുമ്പാകെ വന്ദിപ്പാനായിട്ട വീണു.

൯ എന്നാറെ അവൻ എന്നൊട പറയുന്നു, അതിനെ ചെയ്യാതെ ഇരിപ്പാൻ നൊക്കുക: എന്തുകൊണ്ടെന്നാൽ ഞാൻ നിന്റെയും, നിന്റെ സഹൊദരന്മാരായ ദീൎഘദൎശിമാരുടെയും, ൟ പുസ്തകത്തിലുള്ള വചനങ്ങളെ പ്രമാണിക്കുന്നവരുടെയും കൂടെ ശുശ്രൂഷക്കാരൻ ആകുന്നു: ദൈവത്തെ വന്ദിക്ക.

൧൦ പിന്നെയും അവൻ എന്നൊട പറയുന്നു, ൟ പുസ്തകത്തിലുള്ള ദീൎഘദൎശന വചനങ്ങളെ മുദ്രയിടരുത: അതെന്തുകൊണ്ടെന്നാൽ കാലം സമീപമായിരിക്കുന്നു.

൧൧ അന്ന്യായം ചെയ്യുന്നവൻ ഇനിയും അന്ന്യായം ചെയ്യട്ടെ: മലിനതയുള്ളവൻ ഇനിയും മലിനതയുള്ളവനാകട്ടെ: നീതിയുള്ളവൻ ഇനിയും നീതിയുള്ളവൻ ആകട്ടെ: ശുദ്ധമുള്ളവൻ ഇനിയും ശുദ്ധമുള്ളവനാകട്ടെ.

൧൨ എന്നാൽ, കണ്ടാലും, ഞാൻ വെഗത്തിൽ വരുന്നു; ഒരൊരുത്തന്റെ ക്രിയ ഇരിക്കുന്ന പ്രകാരം അവനവന നൽകുവാനായിട്ട, എ

ന്റെ പ്രതിഫലവും എന്നൊടു കൂടെ ഉണ്ട.

൧൩ ഞാൻ അല്ഫായും ഒമെഗായും, ആദിയും അന്തവും, മുമ്പനും പിമ്പുള്ളവനും ആകുന്നു.

൧൪ ജീവന്റെ വൃക്ഷത്തിൽ തങ്ങൾക്ക അധികാരം ഉണ്ടാകെണ്ടുന്നതിനും, തങ്ങൾ വാതിലുകളിൽ കൂട പട്ടണത്തിലെക്ക കടക്കെണ്ടുന്നതിനും, അവന്റെ കല്പനകളിൻ പ്രകാരം ചെയ്യുന്നവർ ഭാഗ്യവാന്മാർ.

൧൫ എന്നാൽ പുറത്ത നായ്ക്കളും, ക്ഷുദ്രക്കാരും വെശ്യാസംഗക്കാരും, കുലപാതകന്മാരും, വിഗ്രഹാരാധനക്കാരും, അസത്യം സ്നെഹിച്ച നടത്തിക്കുന്നവൻ എല്ലാവനും ഇരിക്കുന്നു.

൧൬ ഇക്കാൎയ്യങ്ങളെ നിങ്ങൾക്ക സഭകളിൽ സാക്ഷിപ്പെടുത്തുവാനായിട്ട യെശുവായ ഞാൻ എന്റെ ദൂതനെ അയച്ചിരിക്കുന്നു. ഞാൻ ദാവീദിന്റെ മൂലവും വംശവും, പ്രകാശിക്കുന്നതും ഉഷഃകാലത്തിൽ ഉദിക്കുന്നതുമായുള്ള നക്ഷത്രവും ആകുന്നു.

൧൭ ആത്മാവും മണവാളസ്ത്രീയും, വരിക, എന്ന പറയുന്നു. കെൾക്കുന്നവനും, വരിക, എന്ന പറയട്ടെ. ദാഹിച്ചിരിക്കുന്നവനും വരട്ടെ. മനസ്സായിരിക്കുന്നവൻ ജീവന്റെ വെള്ളത്തെ സൌജന്യമായി വാങ്ങുകയും ചെയ്യട്ടെ.

൧൮ എന്നാൽ ഈ പുസ്തകത്തിലുള്ള ദീൎഘദൎശന വചനങ്ങളെ കെൾക്കുന്നവനൊട എല്ലാവനൊടും ഞാൻ കൂടെ സാക്ഷിപ്പെടുത്തുന്നു, യാതൊരുത്തനും ഈ കാൎയ്യങ്ങളൊട കൂടെ ചെൎത്താൽ, അവനിൽ ദൈവം ഈ പുസ്തകത്തിൽ എഴുതപ്പെട്ട ബാധകളെ കൂട്ടും:

൧൯ യാതൊരുത്തനും ഈ ദീൎഘദൎശനത്തിന്റെ പുസ്തകത്തിലുള്ള വചനങ്ങളിൽനിന്ന എടുത്തുകളഞ്ഞാൽ, ദൈവം ജീവന്റെ പുസ്തകത്തിൽനിന്നും, വിശുദ്ധ പട്ടണത്തിങ്കൽനിന്നും, ഈ പുസ്തകത്തിൽ എഴുതപ്പെട്ട കാൎയ്യങ്ങളിൽനിന്നും അവന്റെ ഓഹരിയെ എടുത്തുകളകയും ചെയ്യും.

൨൦ ഇക്കാൎയ്യങ്ങളെ സാക്ഷിപ്പെടുത്തുന്നവൻ പറയുന്നു. ഞാൻ വെഗത്തിൽ വരുന്നു സത്യം. ആമെൻ; അങ്ങിനെ തന്നെ, കൎത്താവായ യെശുവെ, വരെണം.

൨൧ നമ്മുടെ കൎത്താവാകുന്ന യെശു ക്രിസ്തുവിന്റെ കൃപ നിങ്ങളൊട എല്ലാവരൊടും കൂടെ ഇരിക്കുമാറാകട്ടെ. ആമെൻ.

അവസാനം.